# അവതാരിക

കന്നട നോവലിന്റെ ചരിത്രത്തിന് തുടക്കം കുറിക്കുന്നത് ഇരുപതാം ശതാബ്ദത്തിന്റെ ആരംഭത്തിലാണെന്ന് സ്ഥൂലമായി പറയാം. ഇന്ന് ആ പ്രാരംഭബിന്ദുവിൽ അവശേഷിച്ചിരിക്കുന്ന പ്രമുഖ ഘടകം ഗളഗനാഥ് മാത്രമാണ്. ഗളഗനാഥന്റെ നോവലുകൾ ചരിത്രവസ്തുക്കളെ, വിസ്തൃതമായ വർത്തമാനകാലജീവിതവുമായി ബന്ധപ്പെടുത്തി ചിത്രീകരിക്കുന്നു. അദ്ദേഹം കന്നട നോവലിന്റെ ആവിഷ്കരണ സമ്പ്രദായത്തിന് ഭദ്രമായ അടിത്തറ പാകി. കൂടാതെ അന്യഭാഷകളിലെ നോവലുകൾ കൊണ്ട് സംതൃപ്തി അടഞ്ഞിരുന്ന കന്നട വായനക്കാർക്ക് അദ്ദേഹം ആശാകിരണമായിത്തീർന്നു. ഗളഗനാഥന് ശേഷം അദ്ദേഹത്തിന്റെ നേട്ടങ്ങളെ കൈമുതലാക്കി നോവൽ സാഹിത്യം വളർന്നു–പുരോഗമന, നവോദയം, രമ്യം, നവ്യം തുടങ്ങിയ പേരുകളിൽ ശാഖോപശാഖകളായി വളർന്നു. എന്നാൽ ഇവിടെ രണ്ട് സുപ്രധാന വസ്തുതകൾ ശ്രദ്ധിക്കണം. ഒന്നാമതായി നവ്യസാഹിത്യം ഒഴിച്ച് മറ്റെല്ലാ പ്രസ്ഥാനങ്ങളും പാരമ്പര്യ ബദ്ധമായ കഥനരീതികൊണ്ട് തന്നെ തൃപ്തിപ്പെട്ടു. രണ്ടാമതായി ഈ പ്രസ്ഥാനഭേദങ്ങളിലൊന്നും ഒട്ടിനിൽക്കാതെ ഒറ്റയാന്മാരായി നടന്ന നോവലിസ്റ്റുകൾ സർവശ്രേഷ്ഠരാണെന്ന് അംഗീകരിക്കപ്പെട്ടു. ആ രണ്ടാമത്തെ വസ്തുത ഒരു പക്ഷേ ഇന്നത്തെ കന്നട സാഹിത്യത്തിൽ ഒരു ലഘുവിവരണം തന്നെയാണെന്ന് തോന്നാം. ഭൈരപ്പന്റെ നോവലുകളെക്കുറിച്ചെഴുതുമ്പോൾ നിശ്ചയമായും ഇതിന്റെ പ്രസക്തി ഏറുന്നു. കാരണം നമ്മുടെ രണ്ട് പ്രമുഖ നോവലിസ്റ്റുകളായ കോട്ട ശിവരാമകാരന്തും ഡോ.എസ്.എൽ ഭൈരപ്പയും എക്കാലവും ഗ്രൂപ്പുകളിൽ നിന്നകന്നു തന്നെ നിന്നു; നോവലിന്റേതായ കണ്ണിലൂടെ ജീവിതത്തെ നോക്കി ഉത്തരവാദിത്വപൂർണമായ സർഗവ്യാപാരത്തിൽ മുഴുകിയവരാണ് അവർ. സമ്പ്രദായമോ പ്രസ്ഥാനമോ തത്വമോ ആദർശമോ അവരെ കുടുക്കിയില്ല. അവയ്ക്ക് അടിപ്പെട്ട് സ്വന്തം രചനകളെ ബലി കഴിക്കുന്ന നവ്യപ്രസ്ഥാനക്കാരുടെ അനുഭവപ്പരപ്പ് ഇടുങ്ങിയതാണെന്ന് നമുക്ക് തോന്നുമെങ്കിലും ഇവയെല്ലാറ്റിനെയും ഉപേക്ഷിച്ച് നോവലിനെ ജീവിതത്തിന്റെ സങ്കീർണതയെ ചിത്രീകരിക്കുന്ന മാധ്യമമായി മാത്രം കണ്ടവരും ധാരാളമുണ്ട്. നമ്മുടെ ശ്രേഷ്ഠനാടകകൃത്തുക്കളിൽ ഒരാ

ളായ ശ്രീരംഗ, കന്നഡയിലെ ആദ്യത്തെ മനഃശാസ്ത്ര നോവൽ സംഭാവന ചെയ്തു; ദേവുഡു ആത്മജ്ഞാനത്തിന് മജ്ജയും മാംസവും നൽകി സചേതനമാക്കുന്നതിൽ വിജയിച്ചു. ചതുരംഗ തന്റെ 'സർവമംഗള' എന്ന നോവലിലൂടെ ദുരന്തവീക്ഷണത്തെ നോവൽ പ്രപഞ്ചത്തിൽ ആവാഹിച്ചു; വിനായക, 'സമരസവേജീവന'യിലൂടെ തലമുറകളുടെ ചരിത്രം കടഞ്ഞുമിനുക്കി വച്ചു. ഇതിനൊക്കെ പൊൻതാഴികയെന്നോണം കുവെമ്പു, 'കാനൂരു സുബ്ബമ്മ ഹെഗ്ഗഡത്തി'യും 'മലെഗളല്ലി മദുമഗളും' എഴുതി. ഈ നോവലുകളിലൂടെ അദ്ദേഹം ഗ്രാമജീവിതത്തിന്റെ മഹാകാവ്യമാനം എടുത്തുകാട്ടി; ഗ്രാമായണത്തിലൂടെ റാവുബഹദൂർ നമ്മുടെ ഒരു ഗ്രാമത്തെ സചേതന കഥാപാത്രമാക്കി;വ്യക്തി ദുഃഖത്തെ അതിശയിക്കുന്ന ആ സമഗ്രദുരന്തത്തിന്റെ മുമ്പിൽ നാം മൂകരായിപ്പോകുന്നു. ഇങ്ങനെ ആ പട്ടിക എത്രവേണമെങ്കിലും നീട്ടാം. എന്നാൽ മർമപ്രധാനമായൊരു വസ്തുതയോർക്കണം: മേല്പറഞ്ഞ നോവലുകൾ അതാത് എഴുത്തുകാരുടെ ഉൽക്കട നിമിഷങ്ങളുടെ പുളകങ്ങളിൽ പിറന്നുവീണവയാണ്. അല്ലാതെ ജീവിതത്തെ നോവലിന്റേതായ കണ്ണിലൂടെ തന്നെ നോക്കണമെന്ന വിചാരമോ തങ്ങളെ മനസ്സിലാക്കുന്നതിന് നോവൽ തന്നെ മാധ്യമമായിരിക്കണമെന്ന ചിന്തയോ അവർക്കാർക്കും ഉണ്ടായിരുന്നില്ല. അവരിൽ അധികം പേരും മറ്റു സാഹിത്യരൂപങ്ങളിലും തങ്ങളുടെ പ്രതിഭ തെളിയിച്ചവരാണ്. ഈ അടുത്തകാലത്ത് കന്നഡയിൽ വളരെയേറെ ചർച്ച ചെയ്യപ്പെട്ട ഡോ.ശങ്കരമൊകാശി പുണേക്കരുടെ 'ഗംഗവ്വ ഗംഗാമായി' (അദ്ദേഹം എഴുതിയ ഒരേ ഒരു നോവൽ)യും ഡോ.യു.ആർ അനന്തമൂർത്തിയുടെ 'സംസ്കാരയും' ഇത്തരം ഉൽക്കട മുഹൂർത്തങ്ങളുടെ പരിണത ഫലമാണെന്ന വസ്തുത മറക്കാവതല്ല.

ഈ പശ്ചാത്തലത്തിൽ ഭൈരപ്പന്റെ നേട്ടങ്ങളെ വിലയിരുത്തുമ്പോൾ, തന്റെ വികാരങ്ങൾക്കും അനുഭവങ്ങൾക്കും ചിന്തകൾക്കും നോവലിനെ മാത്രം ഉത്തമ വാഹകമാക്കി, സമൂഹത്തിലെ സർവതലങ്ങളിലുമുള്ള അനുവാചകർക്കും താൻ പറയുന്നത് ഏശത്തക്കവണ്ണം എഴുതുന്നതിൽ കാരന്തിനു ശേഷം വിജയിച്ച ഏക നോവലിസ്റ്റ് ഇദ്ദേഹം മാത്രമാണെന്ന് മനസ്സിലാവും. ഇന്നത്തെ കന്നഡ നോവൽ കൃഷി അതിവിപുലമാണെങ്കിലും ഭൈരപ്പനെപ്പോലെ സമൂഹത്തിലെ എല്ലാവിഭാഗങ്ങളെയും ആകർഷിച്ചിട്ടുള്ള മറ്റൊരു നോവലിസ്റ്റ് നമുക്കില്ല.

സംക്രമണകാലത്തിലൂടെ നീങ്ങിക്കൊണ്ടിരിക്കുന്ന നമ്മുടെ ഭാരതത്തിലെ സമസ്തസമസ്യകളെയും പിടിച്ചുവയ്ക്കാനുള്ള കഴിവ് ഇന്ന് നോവൽ രൂപത്തിന് മാത്രമേ ഉള്ളൂ. അതുകൊണ്ടു തന്നെ നോവലിസ്റ്റിന്റെ ഉത്തരവാദിത്വവും വളരെ വർധിച്ചിരിക്കുന്നു. ഭൈരപ്പ സജീവമായി പ്രതികരിക്കുന്ന വ്യക്തിത്വമുള്ള ഒരു നോവലിസ്റ്റാണ്. അതുകൊണ്ട് പഴയതിൽ നിന്ന് പുതിയതിലേക്കുള്ള പരിവർത്തനം നടക്കു

മ്പോൾ ഉളവാകുന്ന നൊമ്പരവും മാനസിക സംഘർഷവും ധർമസങ്കടവും മറ്റും അദ്ദേഹത്തിന്റെ നോവലുകളിലെ പ്രമേയമായി പ്രത്യക്ഷപ്പെടുന്നു. അദ്ദേഹത്തിന്റെ ആദ്യ നോവലായ 'ധർമശ്രീ', പ്രേമബന്ധത്തിൽ കുടുങ്ങി ക്രിസ്ത്യാനിയായി മതം മാറുന്ന ഒരു യുവാവിന്റെ ധർമസങ്കടം ചിത്രീകരിക്കുന്നു. ബുദ്ധിയും വികാരവും തമ്മിലുള്ള സംഘർഷം - പിൽക്കാലത്ത് ബൃഹത്തായ പ്രമേയമായി അദ്ദേഹത്തിന്റെ പ്രമുഖ നോവലുകളിൽ ആവിഷ്കൃതമാകുന്ന കഥാവസ്തു- ഈ നോവലിൽ അതിന്റെ ആദ്യവിത്ത് വിതയ്ക്കുന്നു. ഒരു ഹിന്ദു യുവാവ് തീവ്രവികാരങ്ങൾക്ക് വശംവദനായി മതപരിവർത്തനം ചെയ്ത് മാനസിക ലാഘവം തേടുന്നതോടൊപ്പം ചിത്രത്തിന്റെ മറുവശവും ഈ നോവൽ എടുത്തുകാട്ടുന്നു - പ്രശ്നപരിഹാരം മതംമാറ്റത്തിലൊതുങ്ങുന്നില്ലെന്നും ജാതിനശീകരണമാണ് ഏക പോംവഴിയെന്നും. പിന്നീടിറങ്ങിയ 'ദൂറസറിദറു' ബുദ്ധിപരമായ അസമത്വത്തിൽ നിന്നുണ്ടാകുന്ന സ്ഥിതിവിശേഷങ്ങളെ ആവിഷ്കരിക്കുന്നു. പ്രമേയം ചിന്താതലത്തിൽ മാത്രം അവശേഷിക്കുകയും നോവലിന്റെ ഭൂരിഭാഗവും രണ്ട് കഥാപാത്രങ്ങളുടെ വാദപ്രതിവാദം മാത്രമായിത്തീരുകയും ചെയ്യുന്നു; നോവൽ ഈ വാദപ്രതിവാദത്തിന് ചൈതന്യം പകരുന്ന വാഹകമായിത്തീരുന്നില്ല.

ഭൈരപ്പന്റെ പ്രശസ്തമായ ആദ്യനോവൽ 'വംശവൃക്ഷ'മാണ്. യുഗപരിവർത്തന വേളയിൽ പൊന്തിവരുന്ന സകല പ്രശ്നങ്ങൾക്കും നേരെ ഇവിടെ കണ്ണാടി പിടിച്ചിരിക്കുന്നു. കാത്യായനിയുടെ ദുരന്തം ചിത്രീകരിക്കുന്നതിൽ വിസ്മയാവഹമായ വിജയം കൈവന്നിരിക്കുന്നു. സാത്വികഗുണത്തിന്റെ പ്രതീകമായ ശ്രോത്രി നോവലിലുടനീളം നിറഞ്ഞുനിൽക്കുന്നു. കാത്യായനിയാകട്ടെ ആധുനികയുഗത്തിലേക്ക് ആദ്യത്തെ ചുവട് വയ്ക്കുന്നു. വിധവയാണെങ്കിലും പുനർവിവാഹം ചെയ്ത് ശ്രോത്രിക്ക് സമാന്തരമായി ആ കഥാപാത്രം വളരുന്നു. പാരമ്പര്യവും നാഗരികതയും തമ്മിലുള്ള സംഘട്ടനങ്ങൾ ബുദ്ധിപരതയുടെ സ്പർശമില്ലാതെ ഇത്രയ്ക്ക് ശക്തമായി കർണാടകത്തിലെ മറ്റൊരു നോവലിലും ആവിഷ്കരിച്ചിട്ടില്ല. രണ്ടും വിശ്വസിക്കുവാൻ കൊള്ളാവുന്നതാണെന്ന് കഥാപാത്രങ്ങളിലൂടെ, അവരുടെ ദുരന്തങ്ങളിലൂടെ ചിത്രീകരിക്കുന്ന ഭൈരപ്പ, ഈ നോവലിലൂടെ കർണാടകത്തിന് അർത്ഥപൂർണമായ ഒരു കലാസൃഷ്ടി കാഴ്ചവെച്ചിരിക്കുന്നു. (ബഹുജനപ്രീതിയും പ്രസിഡണ്ടിന്റെ അവാർഡും നേടിയ ചലച്ചിത്രമായി വന്ന ഈ കൃതി ഭൈരപ്പന് അഖിലഭാരതപ്രശസ്തി നേടിക്കൊടുത്തുവെന്നതും ഇവിടെ അനുസ്മരിക്കേണ്ടതുണ്ട്.) 'ജലപാതം', ദാമ്പത്യജീവിതത്തിലെ സാമരസ്യസങ്കല്പത്തെ ദുരിതപൂർണമാക്കുന്നതിൽ വിജയിക്കുന്നു. സന്താനോല്പാദനം തടയുന്ന കലാകാരന്റെ കൃത്രിമമാർഗങ്ങൾ അയാളുടെ കല

യുടെ വളർച്ചയ്ക്ക് മാരകമായിത്തീരുന്നു. ഇവിടെ കലാകാരനും അയാൾക്ക് സമാന്തരമായി വളർന്നു വരുന്ന ഡോക്ടറും ബോംബെ നഗരത്തിന്റെ പശ്ചാത്തലത്തിൽ ചിത്രണം ചെയ്യപ്പെട്ടിരിക്കുന്നു. 'ജലപാതം' വിഷയ വൈവിധ്യമുള്ളതാണെങ്കിലും 'ദൂറസറിദറു' എന്ന നോവലിനെക്കാൾ കെട്ടുറപ്പുള്ളതാണ്. ആദ്യകാലത്തെ എല്ലാ നോവലുകളിൽ നിന്നും ഭിന്നമായി രൂപംകൊണ്ടതാണ് 'നായിനെറളു'. പുനർജന്മത്തെ കഥാവസ്തുവാക്കിയ ഈ കൃതി, കന്നഡ നോവൽ സാഹിത്യത്തിൽ ഏറ്റവും പുതുമയാർന്നതാണ്. നോവലിസ്റ്റ് തന്നെ പറഞ്ഞിരിക്കുന്നതു പോലെ "രണ്ട് വിരുദ്ധതലങ്ങളിൽ കഥ...നടക്കുന്നു. 'നായിനെറളു' വായിച്ചതിനുശേഷം കഥയിലെ സംഭവങ്ങൾ മനസ്സിൽ അവശേഷിക്കുന്നു; അല്ലാതെ കഥാപാത്രങ്ങളല്ല." ഈ നോവലിൽ ഉരുത്തിരിഞ്ഞു വരുന്ന ജോഗയ്യ, പിന്നീടിറങ്ങിയ 'ഗൃഹഭംഗ'ത്തിലെ സ്വാമിയെ അനുസ്മരിപ്പിക്കുന്നു. പഴയ വിശ്വാസങ്ങളും പുതിയ ശാസ്ത്രീയ വീക്ഷണവും കഥാവസ്തുവായി പ്രത്യക്ഷപ്പെടുന്നു. കൂടാതെ ഈ പ്രമേയം, പ്രസ്തുത നോവലിനെ ഭൈരപ്പന്റെ ഇതര നോവലിന്റെ പ്രതിപാദ്യവുമായി ബന്ധിപ്പിക്കുന്നു. ഈ കഥാവസ്തു തന്നെ ബൃഹത്തായൊരു പ്രശ്നമായി 'തബ്ബലിയു നീനാതദമഗനെ' എന്ന നോവലിൽ പൊങ്ങി വരുന്നു. ഒറ്റ നോട്ടത്തിൽ പശുക്കളെ സംബന്ധിക്കുന്ന ഒരു കഥയാണെന്ന് തോന്നാം. എന്നാൽ നോവൽ വളരുന്നതോടെ നമ്മുടെ രാജ്യത്തെ ഗ്രാമങ്ങളുടെ മുഴുവൻ സങ്കീർണതയും നോവലിന്റെ അടിസ്ഥാന ഘടകമായി മാറുന്നു. ഒരു ഇടയബാലൻ വിദേശത്ത് പോയി മടങ്ങി വന്ന് തന്റെ ഗ്രാമത്തിലെ അന്ധവിശ്വാസങ്ങളെ എതിർത്തുകൊണ്ട് ജീവിക്കുന്നു. കൂട്ടിന് അമേരിക്കക്കാരിയായ പത്നിയുമുണ്ട്. ഭാര്യ തിരിച്ച് അമേരിക്കയിലേക്ക് പോകണോ എന്ന ചോദ്യം വരെ നോവൽ വളരുന്നു. എന്നാൽ എല്ലാറ്റിനുമുപരി, മേച്ചിൽ സ്ഥലം വയലുകളാക്കിമാറ്റി കൂടുതൽ വിളവുണ്ടാക്കണമെന്ന സർക്കാർ നയം ഗ്രാമത്തിൽ വരുത്തിവെക്കുന്ന മാറ്റങ്ങൾ, പുതിയതിനെ ഉപേക്ഷിക്കാനും പഴയ കെട്ടുപാടുകൾ അഴിച്ചു മാറ്റാനും കഴിയാതെ കുഴങ്ങുന്ന കാളിങ്ക; സാത്വികനാണെങ്കിലും പുതിയതിനെ മനസ്സിലാക്കാൻ ആഗ്രഹിക്കുന്ന വെങ്കിട്ടരാമ – എല്ലാം നോവലിൽ ശക്തമായി വന്നിരിക്കുന്നു. അങ്ങനെ ഭൈരപ്പന്റെ അടിസ്ഥാനപ്രശ്നം (മാമൂലുകളും നാഗരികതയും) ഈ നോവലിന്റെ ഗ്രാമീണാന്തരീക്ഷത്തിൽ പുതുരൂപം പ്രാപിക്കുന്നു. ഭൈരപ്പന് ഗ്രാമങ്ങളെക്കുറിച്ചുള്ള അഗാധ ജ്ഞാനം ഈ കൃതിയിൽ പ്രകടമാണ്.

'മതദാനം'ഭൈരപ്പന്റെ സുപ്രധാനമായൊരു വഴിത്തിരിവിനെ കുറിക്കുന്നു. ഇവിടെ രാഷ്ട്രീയപ്രശ്നങ്ങൾ ആദ്യമായി നോവലിൽ കടന്നു വരുന്നു. ജനാദരണീയനായ ഒരു ഡോക്ടർ രാഷ്ട്രീയത്തിൽ ഇറങ്ങിയതിന്റെ ഫലമായി ദുരന്തത്തെ നേരിടുന്നതാണ് ഇവിടത്തെ വിഷയം.

ഇന്നത്തെ രാഷ്ട്രീയത്തിൽ പ്രധാനമായും ഒരു ബുദ്ധിജീവിയുടെ സങ്കൽപ്പങ്ങളെ വെല്ലുന്ന കപടനാടകങ്ങൾ നടക്കുന്നുവെന്ന് 'മതദാനം' വ്യക്തമാക്കുന്നു. അടുത്തകാലത്തിറങ്ങിയ അത്യന്തം പ്രശസ്തമായ 'ദാട്ടു' എന്ന നോവലിൽ ഇതേ വിഷയം കുറേക്കൂടി ആവിഷ്കരിച്ചിരിക്കുന്നു.

ഈ ഘട്ടം വരെ ഇറങ്ങിയ ഭൈരപ്പന്റെ എല്ലാ നോവലുകളും സാത്വികതയെ സ്വീകരിക്കുകയോ സമൃദ്ധമാക്കുകയോ ചെയ്യുന്നതിനും പ്രശ്നങ്ങളെ ചിന്താമണ്ഡലത്തിൽ വിശകലനം ചെയ്യുന്നതിനും ദത്തശ്രദ്ധമായിരുന്നു. എന്നാൽ 'ഗൃഹഭംഗം' ഈ ഘട്ടത്തിൽ നിന്നും പൂർണമായി മോചനം നേടുന്നു. കൂടാതെ മുമ്പ് നോവലിസ്റ്റ് സ്വീകരിച്ചിരുന്ന ചില മൂല്യങ്ങൾക്ക് നേരെ വെല്ലുവിളിയുയർത്തുന്നു. 1920–മുതൽ 1940–1945 വരെയുള്ള കാലത്ത്, തിപ്റ്റൂർ – ചെന്നരായ പട്ടണം താലൂക്കുകളിലാണ് ഈ നോവലിന്റെ കഥ നടക്കുന്നത്. ഗൃഹഭംഗത്തിന്റെ ഒന്നാം അധ്യായം, രാമണ്ണശാനുഭോഗന്റെ കുടുംബചിത്രത്തോടെ ആരംഭിക്കുന്നു. ഗംഗമ്മ വിധവയാണ്. സംസ്കാരഗന്ധമേശാത്ത സ്ത്രീ. അവളുടെ വായിൽ നിന്നുവരുന്ന വാക്കുകൾ തന്നെയാണ് ഗൃഹഭംഗത്തിന് മൂലകാരണം. അവളുടെ മക്കളായ ചെന്നിഗരായനും അപ്പണ്ണയ്യനും തമ്മിൽ സ്വഭാവത്തിൽ ഏറെ വ്യത്യാസമുണ്ട്. ചെന്നിഗരായൻ മന്ദബുദ്ധിയാണ്; മഹാസ്വാർത്ഥിയും. സ്വന്തം ഭാര്യയുടെയും മക്കളുടെയും കാര്യത്തിൽ പോലും താല്പര്യമില്ല. ഭാര്യയെ ഭരിക്കാൻ ആഗ്രഹമുണ്ടെങ്കിലും ഭീരുവാണ്. ഭാര്യ നഞ്ചമ്മ, അപ്പണ്ണയ്യന്റെ ഭാര്യയെപ്പോലെ തിരിഞ്ഞു കുത്തിയിരുന്നുവെങ്കിൽ പോലും അവന്റെ സ്വഭാവം മാറുമായിരുന്നുവെന്ന് കരുതാൻ വയ്യ. അത്രയ്ക്ക് നിഷ്ക്രിയനും മൂഢനുമാണ് ചെന്നിഗരായൻ. കണ്ഠീ ജോയിസരെപ്പോലെ പരാക്രമിയായൊരു പിതാവിന്റെ പുത്രിയാണെങ്കിലും നഞ്ചമ്മ ക്ഷമാശീലയാണ്. അവൾ രണ്ട് കുടുംബത്തിന്റെയും അഭിമാനം കാക്കുന്നു. എന്നാൽ അവളുടെ ജീവിതം ദുരിതപൂർണമാണ്. നിരക്ഷരകുക്ഷിയായ ഭർത്താവ്; ഹൃദയഹീനയും മൃഗതുല്യയുമായ ശ്വശ്രു. എങ്കിലും നഞ്ചമ്മ ഈ നരകത്തെത്തന്നെ നാകമാക്കി മാറ്റാൻ പാടുപെടുന്നു. എന്നാൽ അവളുടെ പ്രയത്നം വിഫലമാവുന്നു. വിവാഹിതയായ മകളും വിവേകിയായ മകനും ഒരേ ദിവസം പ്ലേഗിന് ഇരയായിത്തീരുന്നു. അവളുടെ ദുരിതങ്ങൾ അവളുടെ മരണത്തിൽ മാത്രം പര്യവസാനിക്കുന്നു.

ഈ ഘട്ടത്തിലെ പ്രമുഖ നോവലായ 'വംശവൃക്ഷ'ത്തിലെ ശ്രോത്രിയെയും ഗൃഹഭംഗത്തിലെ കണ്ഠീജോയിസരെയും താരതമ്യപ്പെടുത്തിയാൽ ഒരു വസ്തുത സ്പഷ്ടമാകും. കണ്ഠീജോയിസർ ഒരർത്ഥത്തിൽ ദൈവവിരോധിയാണ്. അദ്ദേഹം മാരണം, മന്ത്രവാദം തുടങ്ങിയവ പരിശീലിച്ചയാളാണ്. എന്നാൽ കണ്ഠീജോയിസർ നീച

നല്ല. ഇങ്ങനെ ദൈവവിരോധിയാണെങ്കിലും നല്ല മനുഷ്യനാകാൻ കഴിയുന്ന വ്യക്തികളെയും ഭൈരപ്പൻ ആദ്യമായി തന്റെ ഈ നോവലിൽ ചിത്രീകരിച്ചിരിക്കുന്നു. അതുപോലെ തന്നെ ഈ നോവലിലെ സ്വാമി, ശുദ്ധാശുദ്ധവിചാരക്കാരനായ സനാതനി അല്ല; അന്യജാതിയിൽപ്പെട്ട ഒരു കുട്ടിക്കുവേണ്ടി വാർധക്യത്തിലും അദ്ദേഹം വിഷമം സഹിക്കുന്നു. ബുദ്ധിമാന്മാരുടെ ജാതിയെന്ന് പ്രഖ്യാപിതമായ ബ്രാഹ്മണരിലും ചെന്നിഗരായനെപ്പോലുള്ള പടുവങ്കന്മാർ ഉണ്ടെന്ന് ഈ നോവൽ കാണിച്ച് തരുന്നു. ഇതുവരെ ഭൈരപ്പ, ആധുനിക നാഗരികതയെയും മാമൂലുകളെയും മുഖാഭിമുഖം നിറുത്തുകയായിരുന്നു. എന്നാൽ ഗൃഹഭംഗത്തിൽ ബുദ്ധിപരതയിൽ നിന്ന് വിട്ട് കേവലം പാത്രചിത്രണത്തിൽ ശ്രദ്ധിച്ചിരിക്കുന്നു. അതുകൊണ്ട് നോവലിലെ നായകനായ വിശ്വന്റെ അമ്മ നഞ്ചമ്മ, ധീരോദാത്ത കഥാപാത്രമായി വാർന്നുവീഴുന്നു. അവിവേകത്തെ തന്നെ വരിച്ച അവളുടെ ജീവിതം ദുരന്തത്തിൽ അവസാനിക്കുമെന്നത് സ്വാഭാവികം മാത്രം. എന്നാൽ അവളുടെ ജീവിതായോധനം ഒരു യഥാർത്ഥ ദുരന്തനായികയുടേതായി വളർന്നു വന്നിരിക്കുന്നു. ഭീതിയും കരുണയും ആ കഥാപാത്രത്തിൽ അലിഞ്ഞുചേരുന്നു. അങ്ങനെ ഭൈരപ്പ നമ്മുടെ ഗ്രാമീണജീവിതത്തിൽ നിന്ന് ഒരു മഹാകാവ്യനായികയെ കടഞ്ഞെടുത്തിരിക്കയാണ്.

നോവലിന്റെ അവസാനത്തിൽ പ്രത്യക്ഷപ്പെടുന്ന പ്ലേഗ് ജീവിതത്തിന്റെ സർവസ്വവും അപഹരിക്കുന്ന ബാഹ്യമായ ഒരു മാരകശക്തിയത്രെ. എന്നാൽ ഈ ശക്തിയും നോവലിന്റെ സമഗ്ര ദുരന്തത്തെ ദുർബലപ്പെടുത്തുന്നില്ല. കാരണം, ഗൃഹഭംഗം ജീവിതത്തിന്റെ സമഗ്രശില്പം രചിക്കാൻ ശ്രമിക്കുന്നതിന് പകരം ജീവിതത്തിന്റെ ഒരു വശത്തെ യഥാതഥ തലത്തിൽ ചിത്രീകരിക്കുന്നതിന് കൂടുതൽ പ്രാധാന്യം കല്പിച്ചിരിക്കുന്നു.

ഭൈരപ്പന്റെ നോവൽ പ്രപഞ്ചത്തിന്റെ ഒരു പ്രധാനപ്പെട്ട ഗുണം ഈ നോവൽ എടുത്തുകാട്ടുന്നു. തന്റെ സമൃദ്ധമായ ഗ്രാമീണ ജീവിതാനുഭവത്തിൽ കൈവച്ചപ്പോൾ നോവലിസ്റ്റ്, ബുദ്ധിപരതയിൽ നിന്ന് സ്വാഭാവികമായും മോചനം നേടുന്നു. കൂടാതെ, ബുദ്ധിപരമായ പ്രശ്നങ്ങൾ കൈകാര്യം ചെയ്തപ്പോൾ അദ്ദേഹം അധികമായും നഗരങ്ങളെത്തന്നെ നോവലിന്റെ കേന്ദ്രമായി തെരഞ്ഞെടുക്കുന്നു.

ജീവിതത്തിന്റെ ഒരു വശം ചിത്രീകരിക്കുന്നതിലുള്ള അദ്ദേഹത്തിന്റെ വിജയത്തിന് അടിസ്ഥാനം ഗൃഹഭംഗത്തിലെ ആവിഷ്ക്കരണ രീതിയാണ്. ഈ കൃതി, കന്നഡ നോവൽ പാരമ്പര്യത്തിലെ സർവസിദ്ധികളെയും ഉപയോഗപ്പെടുത്തിയിരിക്കുന്നു. പ്രധാനമായും ഗ്രാമീണ ജീവിതത്തിന്റെ യഥാർത്ഥ ചിത്രത്തിന് ആവശ്യമായ ഗ്രാമ്യഭാഷയാണ് ഇവിടെ സംഭാഷണങ്ങളിൽ പ്രയോഗിച്ചിരിക്കുന്നത്. കർണാടകത്തിലെ

ഈ പ്രമുഖ നോവൽ ഇത്രയ്ക്ക് ഗൗരവപൂർണവും സങ്കീർണവും ആണെങ്കിലും ജനപ്രിയമാവാൻ കാരണം ബുദ്ധിപരതയിൽ നിന്നുള്ള മോചനവും ഗ്രാമീണാന്തരീക്ഷത്തിന്റെ യഥാതഥ ചിത്രണവും ആണ്. 'വംശവൃക്ഷം' ചില ആശയങ്ങളോടുള്ള പ്രതികരണമായി രൂപപ്പെട്ടതാണെങ്കിൽ, 'ഗൃഹഭംഗം' ഒരു ശുദ്ധ സാഹിത്യകൃതിയായിത്തന്നെ അവശേഷിക്കുന്നു. 'ഗൃഹഭംഗ'ത്തെ 'ഗ്രാമായണ'വുമായി തട്ടിച്ചുനോക്കിയാൽ, റാവുബഹദൂറിന്റെയും ഭൈരപ്പന്റെയും ദുരന്തവീക്ഷണത്തിലുള്ള വ്യത്യാസം മനസ്സിലാകും. ഗ്രാമായണം ഒരു ഗ്രാമത്തിന്റെ ദുരന്തത്തെ ഒരു രാഷ്ട്രത്തിന്റെ ദുരന്തമാണെന്ന് തോന്നുമാറ് പ്രതീകാത്മകമായി ചിത്രീകരിച്ചിരിക്കുന്നു. കൂടാതെ 'ഗ്രാമായണം' അധഃപതനത്തിന്റെ ചിത്രണം കൂടിയാണ്. എന്നാൽ 'ഗൃഹഭംഗം', 'നഞ്ചമ്മ' എന്ന സ്ത്രീയുടെ ജീവിതസമരത്തിന്റെ കഥയാണ്. ഒരു വ്യക്തിയുടെ സമരത്തിന്റെ ദുരന്തത്തിലൂടെ അവളെ ആവരണം ചെയ്തിരിക്കുന്ന പരിസരത്തിലെ അനുകമ്പയും ക്രൂരതയും മൗഢ്യവും പിടിവാശിയും സ്പഷ്ടമാക്കപ്പെടുന്നു. ഭൈരപ്പ വ്യക്തിപരമായ ദുരന്തത്തിന്റെ പിറകേ പോകുമ്പോൾ, റാവു ബഹദൂർ സമഷ്ടിയുടെ ദുരന്തം ആവിഷ്ക്കരിക്കുന്നു.

'ഗൃഹഭംഗ'ത്തിൽ വെളിവാകുന്ന നോവലിസ്റ്റിന്റെ നിസ്സംഗത വിസ്മയാവഹമാണ്. സ്വന്തം സൃഷ്ടിയെ, സൃഷ്ടിക്ക് പുറത്ത് നിന്ന് നോക്കുന്ന ദൈവത്തെപ്പോലെ കലാകാരൻ തന്റെ സർഗവ്യാപാരം നടത്തണം. ഇത്തരമൊരു കലാമാതൃക ഗൃഹഭംഗത്തിൽ കാണാം.

"ഈ നോവൽ ഒരു പ്രശ്നത്തെയും അധികരിച്ചുള്ളതല്ല. ജീവിതത്തെ വസ്തുനിഷ്ഠമായി പ്രദർശിപ്പിക്കാനുള്ള ഒരു ശ്രമം മാത്രം." എന്ന് ഭൈരപ്പ ഈ നോവലിന്റെ മുഖവുരയിൽ പ്രസ്താവിച്ചതായി കാണാം. ഈ ശ്രമത്തിൽ അദ്ദേഹം വേണ്ടുവോളം വിജയിച്ചിട്ടുമുണ്ട്.

ഗൃഹഭംഗത്തിന് ശേഷം ഇറങ്ങിയ നോവലുകളാണ് 'നിരാകരണ'വും 'ഗ്രഹണ'വും. ഒരു സ്വാമി വിവാഹം കഴിക്കാൻ തീരുമാനിക്കുന്നതോടെ ഗ്രാമം കലങ്ങിമറിയുന്നു. 'ഗ്രഹണ'ത്തിൽ ഈ ക്ഷോഭം വിവരിക്കപ്പെട്ടിരിക്കുന്നു. വിവാഹം കഴിക്കണമെന്ന തീരുമാനം ഹിതകരം തന്നെ. അങ്ങനെ സ്വാമിയുടെ ഗ്രഹണം കഴിഞ്ഞു എന്ന അർത്ഥത്തിൽ നോവലിന് 'ഗ്രഹണം' എന്ന് നാമകരണം ചെയ്തിരിക്കുന്നു. എന്നാൽ സ്വാമിത്വം ഉപേക്ഷിക്കുന്ന കഥാപാത്രത്തിന്റെ ദുഃഖം നോവലിൽ ശക്തമായി ഉയർന്നുവന്നിട്ടില്ല. 'നിരാകരണം' മനുഷ്യന്റെ ബന്ധങ്ങളെയും നിസ്സംഗതയെയും കുറിച്ചെഴുതിയ നോവലാണ്. ഇവിടെ വീണ്ടും ബുദ്ധിപരതയുടെ ഭാരം കൊണ്ട് നോവൽ ദുർബലമായിത്തീരുന്നു. നരഹരി, സ്വന്തം ഭാര്യയുടെ മരണത്തിന് ശേഷം മക്കളെയെല്ലാം ദത്ത് കൊടുത്ത് നിസ്സംഗനായി ശാന്തിതേടി പോകുന്നതാണ് ഈ നോവ

ലിലെ പ്രതിപാദ്യം. ഈ നോവൽ, കാരന്തിന്റെ 'അളിദമേലേ' എന്ന നോവലിനെ പലേടത്തും അനുസ്മരിപ്പിക്കുന്നു. മൊത്തത്തിൽ പറഞ്ഞാൽ ഈ രണ്ടു നോവലുകളും രചനയിലോ പ്രതിപാദ്യത്തിലോ കന്നഡ സാഹിത്യത്തിൽ സവിശേഷമായ സ്വാധീനമൊന്നും ചെലുത്തിയിട്ടില്ല.

ഭൈരപ്പന്റെ ഈ അടുത്ത കാലത്തെ വലിയ നോവലായ 'ദാട്ടു', കാരന്തിനെ ഒഴിച്ച് നിർത്തിയാൽ നമ്മുടെ ഏറ്റവും ശ്രേഷ്ഠനായ നോവലിസ്റ്റ് ഭൈരപ്പനാണെന്ന് പ്രഖ്യാപിക്കുന്നു. ഇതിന് കന്നഡ നിരൂപക ലോകത്തു നിന്ന് വേണ്ടുവോളം പ്രതികരണവുമുണ്ടായിട്ടുണ്ട്. 1975–ലെ സാഹിത്യ അക്കാദമി അവർഡ് ഈ നോവലിനാണ് ലഭിച്ചത്. ജാതി വർഗാദികൾ കാരണം പ്രക്ഷുബ്ധമായിരിക്കുന്ന നമ്മുടെ ഇന്നത്തെ സമൂഹത്തിൽ ജാതിയും വർഗവും എങ്ങനെ രൂപപ്പെടുന്നുവെന്ന് ഭൈരപ്പന്റെ നോവൽ ഏറെക്കുറെ നിസ്സംഗതയോടെ പരിശോധിക്കുന്നു. വിപ്ലവത്തെക്കുറിച്ച് നോവൽ എഴുതാം; വിപ്ലവം സൃഷ്ടിക്കുന്ന നോവലും എഴുതാം. 'ദാട്ടു' ഒരു പക്ഷേ ഈ രണ്ടാമത്തെ വർഗത്തിൽപ്പെടുന്ന നോവലാണ്. എന്നാൽ ഇതിലെ പ്രധാനമായ സാഹിത്യഗുണം എന്താണെന്നോ? നോവലിന്റെ വിപ്ലവലക്ഷ്യം കഥാപാത്രങ്ങളെ വിഴുങ്ങുന്നില്ല. ജാതിസമ്പ്രദായവും പ്രമേയത്തിന്റെ അവിഭാജ്യഘടകമാണ്. അന്യജാതിക്കാരനെ വരിക്കുക വഴി നായികയ്ക്ക് സ്വജാതിക്കാർ നടത്തുന്ന കോളേജിലെ ജോലി നഷ്ടപ്പെടുന്നു. പുലയരെ ക്ഷേത്രത്തിൽ പ്രവേശിപ്പിക്കരുതെന്ന് വാദിക്കുന്ന മന്ത്രി മേലഗിരി ഗൗഡന്റെ അച്ഛൻ ഹരിജനപ്രവേശനത്തിന് ശേഷം ക്ഷേത്രം ഗോമൂത്രവും ചാണകവും കൊണ്ട് ശുദ്ധീകരിക്കുന്നു. തങ്ങൾ ബ്രാഹ്മണരെക്കാൾ ഉന്നതരെന്ന് കാണിക്കാനുള്ള ശ്രമത്തിൽ, ബ്രാഹ്മണരെക്കാൾ കൂടിയ ശുദ്ധക്കാരായി മാറുന്നു. ഹരിജനങ്ങളുടെ ചേരിയിൽ ഗാന്ധിസം പഠിപ്പിക്കാൻ ശ്രമിക്കുന്ന ഹരിജൻ ബെട്ടയ്യന് ബ്രാഹ്മണനായ വെങ്കട്ടരമണയ്യനെ തൊടാൻ വയ്യ. ജാതിസമ്പ്രദായത്തിന്റെ എല്ലാ വിരോധാഭാസങ്ങളെയും നോവലിസ്റ്റ് യഥാതഥമായി, നിർദാക്ഷിണ്യം അവതരിപ്പിക്കയാൽ ഈ പ്രശ്നം വരുമ്പോഴൊക്കെ നോവലിൽ അത്ഭുതകരമായ അസംബന്ധങ്ങൾ ഉത്ഭവിക്കുന്നു.

പ്രജ്ഞാപ്രധാനമായ ഒരു നോവലിൽ തന്നെ കഥാപാത്രങ്ങളുടെ ഉള്ളറകളെ പിടിച്ചുവെയ്ക്കാൻ കഴിയുമെന്ന തത്വത്തിന് നേരെ 'ദാട്ടു' വെല്ലുവിളിയുയർത്തുന്നു. ഇവിടെ പ്രയോഗിച്ചിരിക്കുന്ന സങ്കേതം പരിപൂർണമായി വിജയിച്ചിട്ടില്ലെങ്കിലും വിവിധവശങ്ങളിലൂടെ ഒരു പ്രശ്നത്തെ സമീപിക്കാനുള്ള ശ്രമം കന്നഡ നോവൽ സാഹിത്യത്തിന്റെ ആരോഗ്യത്തിന് അത്യന്തം പ്രയോജകീഭവിച്ചിരിക്കുന്നു. സമകാലീന പ്രശ്നങ്ങളുടെ ആവിഷ്ക്കരണം എപ്പോഴും വിഷമകരമാണ്. കൂടാതെ നോവലിസ്റ്റിന് ഒരു വെല്ലുവിളിയുമാണ്. അതിന് അടിസ്ഥാനപരമായി

വേണ്ടത് ജീവിതത്തിന്റെ സത്യസന്ധമായ അനുഭവവും ജീവിതനിരീക്ഷണവുമത്രെ. ഈ രണ്ട് സിദ്ധികളിലൂടെ നോവലിന്റെ എല്ലാ ഘടകങ്ങളും വളർന്നുവന്നിരിക്കുന്നതുകൊണ്ട് 'ദാട്ടു' കന്നഡ നോവൽ പ്രപഞ്ചത്തിൽ സ്ഥായിയായൊരു സ്ഥാനം നേടിയെടുത്തിരിക്കുന്നു.

ഇപ്പോൾ ഗൃഹഭംഗത്തിന്റെ തുടർച്ചയായി 'അന്വേഷണം' ഇറങ്ങാൻ ഒരുങ്ങുകയാണ്. കൂടാതെ അഞ്ച് വർഷമായി അദ്ദേഹം മഹാഭാരതത്തെക്കുറിച്ച് ലഭ്യമായ എല്ലാ തെളിവുകളും ശേഖരിച്ച്, തന്റെ ജീവിത ദർശനത്തിന് അനുയോജ്യമായ ബൃഹത്തായൊരു നോവൽ രചിക്കാനുള്ള തയ്യാറെടുപ്പിലാണ്. പ്രസ്തുത ഗവേഷണത്തിൽ നിരതനായിരിക്കുകയാണ് ഭൈരപ്പ.

**മാധവ കുലകർണി**

# അദ്ധ്യായം ഒന്ന്

മൈസൂർ സംസ്ഥാനത്തിൽ തുങ്കൂർ ജില്ല തിപ്ടൂർ താലൂക്ക് കമ്പൻകുളം ഫർക്ക രാമസമദ്രം ഗ്രാമത്തിലെ ശാനുഭോഗൻ (അംശം മേനോൻ) രാമണ്ണൻ കാലഗതി പ്രാപിച്ചു. അദ്ദേഹത്തിന്റെ പത്നി ഗംഗമ്മയും പുത്രന്മാരായ ചെന്നിഗരായനും അപ്പണ്ണയ്യനും അനാഥരായി. ശ്രീവിശ്വേശരയ്യനദ്ദേഹം ദിവാൻ ബഹദൂർ സ്ഥാനം കൈയേറ്റ കൊല്ലത്തിലാണ് രാമണ്ണൻ അന്തരിച്ചത്. എന്നുവെച്ചാൽ ഇപ്പോൾ ആറുവർഷമായി. അന്ന് പത്നി ഗംഗമ്മയ്ക്ക് ഇരുപത്തിയഞ്ച് വയസ്സ്. പ്രഥമപുത്രൻ ചെന്നിഗരായന് ഒമ്പതും രണ്ടാമന് ഏഴും. രാമണ്ണൻ പരലോകം പ്രാപിച്ചതു മുതൽ അദ്ദേഹത്തിന്റെ തറവാട്ടവകാശമായ ശാനുഭോഗസ്ഥാനം ഗ്രാമത്തിലെ പട്ടേലനായ (അംശം അധികാരി) ശിവേഗൗഡന്റെ അളിയൻ സിവലിങ്കഗൗഡൻ ഏറ്റിരിക്കുകയാണ്. ഇനി മൂന്നു കൊല്ലം കൂടി കഴിഞ്ഞാൽ ചെന്നിഗരായന് പതിനെട്ട് തികയും; 'മേജർ' ആയിക്കഴിഞ്ഞാൽ പൈതൃകമായി വരേണ്ട ശാനുഭോഗസ്ഥാനം ഏറ്റെടുത്ത് നടത്താം. എന്നാൽ അത് അത്ര എളുപ്പമല്ല. അതിന് കുറച്ച് പഠിപ്പൊക്കെ വേണം. 'ജൈമിനിഭാരതം' വായിച്ച് മനസ്സിലാക്കാനുള്ള കഴിവ് ലഭിച്ചാൽ പിന്നെ നാൾ വഴി, വകുപ്പ് വിവരം, വിളവെടുപ്പ് രജിസ്റ്റർ, കാനേഷുമാരി മുതലായ കണക്കുകൾ ഗ്രഹിക്കുന്നതിന് പ്രയാസമില്ല. ഗ്രാമത്തിൽ എഴുത്തുപള്ളി നടത്തുന്ന ചാതാളി (വൈഷ്ണവൻ) ചെന്നകേശവയ്യന്റെ അടുത്ത് ചെന്നിഗരായൻ വിദ്യാഭ്യാസം നടത്തുകയാണ്.

പതിമൂന്ന് വയസ്സായെങ്കിലും അനുജൻ അപ്പണ്ണയ്യൻ എഴുത്ത് പള്ളിയിൽ ചേർന്നിട്ടേ ഇല്ല. ഹരി:ശ്രീ അരിയിൽ പോലും എഴുതിയിട്ടില്ല. ഉപനയനവും കഴിഞ്ഞിട്ടില്ല. "അപ്പണ്ണയ്യാ, നീ എഴുത്തുപള്ളിയിൽ പോകുന്നോ, ഇല്ലേ?" അമ്മ ദേഷ്യത്തോടെ ചോദിച്ചു.

"ഞാൻ പോയില്ലെങ്കിൽ നിനക്കെന്താ കഴുതസ്സൂളേ*?" മകന്റെ മറുചോദ്യം.

"സൂളയാണോടാ ഞാൻ? നിന്റെ തറവാട് കുറ്റിയറ്റ് പോകും സൂളേമോനേ!" അമ്മ ശപിച്ചു.

"നിന്റെ കുലം കെട്ടുപോകും, നോക്കിക്കോ!" മകൻ പറഞ്ഞുകൊ

* സൂള – വേശ്യ

ണ്ടിരിക്കെ വെള്ളക്കാരൻ (ഗ്രാമത്തിലെ പൊയ്കയിൽ നിന്ന് വെള്ളം വിട്ടുകൊടുക്കുന്ന സർക്കാരുദ്യോഗസ്ഥൻ) മുദ്ദൻ എങ്ങുനിന്നോ അവിടെയെത്തി.

"മുദ്ദാ, ഈ സൂളേമോൻ എന്നെ സൂളേ എന്നുവിളിച്ചു. ഇവനെ പിടിച്ചുകൊണ്ടു പോയി ചെന്ന് കേശവയ്യനെ ഏല്പിക്കൂ." ഗംഗമ്മ കല്പിച്ചു. ഇത് കേൾക്കേണ്ട താമസം, അപ്പണ്ണയ്യൻ ഓട്ടം വെച്ചു കൊടുത്തു. പക്ഷേ മുദ്ദൻ തടിമാടനാണ്. അവൻ പത്തേ പത്ത് ചുവട് വെച്ച് പയ്യന്റെ പിൻകുടുമയിൽ പിടിച്ചു. അപ്പണ്ണയ്യൻ നിലവിളിച്ചെങ്കിലും അവൻ വിട്ടില്ല. അവനെ ഗംഗമ്മയുടെ മുമ്പിൽ നിർത്തി. "ഈ സൂളേമോന് ആദ്യം രണ്ട് ചവിട്ട് കൊടുക്ക്! എന്നിട്ട് കൊണ്ടുപോകൂ." അമ്മ ആജ്ഞാപിച്ചു. എന്നാൽ ബ്രാഹ്മണബാലനെ മുദ്ദന് ചവിട്ടാമോ? അവന്റെ കാലിൽ പുഴു വീഴുമെന്ന് അവൻ അറിയാത്തതാണോ? അവൻ പയ്യന്റെ കൈ പിടിച്ച് വലിച്ചു.

ഇളയവൻ സ്ഥലം വിട്ടപ്പോൾ അമ്മ മൂത്തവന്റെ നേരെ തിരിഞ്ഞു. അവൻ വീട്ടിൽ തന്നെയുണ്ട്. "ചെന്നിഗാ, നിന്നോട് എത്ര തല തല്ലണം? പൊന്നാവള്ളിയിൽ ചെന്ന് സീതാരാമയ്യന്റെ അടുത്ത് നിന്ന് കുറച്ചു കണക്ക് പഠിക്കാൻ എത്ര പറഞ്ഞു? നീ നാളെ പുലർച്ചെ പോകുന്നോ, കുറുവടി കൊണ്ട് രണ്ട് മേടിക്കുന്നോ?"

"നീ എന്റെ കൂട്ടത്തിനും കുറിക്കും വന്നാലുണ്ടല്ലോ, നാവുതിയൻ രുദ്രനെ വിളിച്ച് നിന്റെ തലമൊട്ടയടിച്ചു കളയും." തൂണും ചാരി നിന്ന മകൻ മുറുമുറുത്തു.

"നിന്റച്ഛൻ ചത്തപ്പോഴേ എന്റെ തല മൊട്ടയടിച്ചിരിക്കുന്നു. പെറ്റമ്മയെ ഇങ്ങനെ പറഞ്ഞാലുണ്ടല്ലോ, നിന്റെ നാവിൽ പുഴു വീഴും സൂളേമോനേ!"

പൊന്നാവള്ളി ഗ്രാമം രാമസമദ്രത്തിൽ നിന്ന് പതിനെട്ട് നാഴിക അകലെയാണ്. ഒരേ താലൂക്കിലാണെങ്കിലും ഫർക്കകൾ വേറെയാണ്. രാമസമദ്രം കമ്പൻകുളം ഫർക്കയിലും മറ്റേ ഗ്രാമം പൊന്നാവള്ളി ഫർക്കയിലും. പൊന്നാവള്ളി ഇപ്പോൾ ഫർക്കാതലസ്ഥാനമാണ്. എന്നാൽ പണ്ട് താലൂക്ക് തലസ്ഥാനവും കൂടിയായിരുന്നു. തിപ്ടൂർ വലിയ പട്ടണമായതോടെ, ഈ സ്ഥലം അവഗണിക്കപ്പെട്ടു. താലൂക്ക് കച്ചേരി തിപ്ടൂരിലേക്ക് മാറ്റപ്പെട്ടു. ചിക്കമഗളൂർ, കഡൂരിനെ ക്ഷീണിപ്പിച്ചതുപോലെ ഇവിടെയും സംഭവിച്ചു. പൊന്നാവള്ളി താലൂക്കാസ്ഥാനമായിരുന്ന നാൾ തൊട്ട് ആസ്ഥാനശാനുഭോഗരാണ് സീതാരാമയ്യൻ; തഹസീൽദാർമാരെപ്പോലും കളിപ്പിക്കാൻ കഴിവുള്ള ഉഗ്രൻ. അദ്ദേഹത്തിന്റെ അടുത്ത് നിന്ന് കണക്കുപഠിച്ച ആർക്കും ശാനുഭോഗസ്ഥാനത്തിരുന്ന് ജോലികൾ എളുപ്പം ചെയ്യാം. അരസിക്കര, ഗണ്ടസി, ജാവക്കല്ല് തുടങ്ങിയ പ്രദേശങ്ങളിലെ ശാനുഭോഗരും പട്ടേലരും പോലും അങ്ങനെ പറയുന്നു. പക്ഷേ

സീതാരാമയ്യനിൽ നിന്ന് പരിശീലനം നേടുക എളുപ്പമായിരുന്നില്ല. 'വകുപ്പ് വിവര' രജിസ്റ്ററിൽ വരയിടാൻ പഠിക്കണമെങ്കിൽ തന്നെ റൂൾത്തടികൊണ്ട് പത്തിരുന്നൂറടി സഹിക്കേണ്ടതുണ്ട്. "ഉളിയുടെ കുത്തേൽക്കാതെ വിഗ്രഹം പൂർത്തിയാകുമോ?" എഴുത്തുപള്ളിയിലെ ആശാനെപ്പോലെ അദ്ദേഹം ചോദിക്കും.

മക്കളുടെ നടപടി കണ്ട് ഗംഗമ്മ രോഷാകുലയായി. കരച്ചിൽ വന്നമട്ടുണ്ട്. "അയല്പക്കത്തെ വീടുകളിൽ കുട്ടികൾ അമ്മയെ അനുസരിച്ച് നടക്കുന്നത് കാണേണ്ടതാണ്. ഈ സൂദ്രമക്കൾക്ക് എന്താണ് പറ്റിയിരിക്കുന്നത്! എന്റെ തലവിധി!" ഗംഗമ്മ കുറച്ചുനേരം കരഞ്ഞു. പിന്നീട് എഴുന്നേറ്റ് നേരെ അടുക്കളയിൽ ചെന്ന് ചട്ടുകമെടുത്ത് അടുപ്പിലിട്ടു. ഉച്ച തിരിഞ്ഞ് മൂന്ന് മണിയായിരിക്കുന്നു; അടുപ്പിൽ കനലില്ല. തെങ്ങോലയും മടലും കത്തിക്കരിഞ്ഞ് വെണ്ണീറാകാറായിരിക്കുന്നു. അമ്മ ചട്ടുകം അടുപ്പിലിട്ടിരിക്കുന്നത്, അത് പഴുപ്പിച്ച് താന്റെ ശരീരത്തിൽ വെക്കാനാണെന്ന് ജൈമിനിഭാരതം വായിക്കാൻ പഠിച്ച, പതിനഞ്ച് വയസ്സായ മകന് മനസ്സിലായി. "കഴുതസ്സൂളേ, പുലയാടിമോളേ, പുലയ സ്സൂളേ..." അവൻ ഒറ്റ വീർപ്പിന് വിളിച്ചുകൂവി നെട്ടോട്ടം കൊടുത്തു. അവനെ ഇനി പിടിക്കാൻ സാധ്യമല്ലെന്ന് ഗംഗമ്മയ്ക്കറിയാം. എങ്കിലും തോൽവി സമ്മതിക്കാൻ അവർ ഒരുക്കമല്ല. ഈ പുലയാടിമക്കളെ എങ്ങനെ നിലയ്ക്ക് നിർത്താം? അവർ ആലോചിച്ചു. ചട്ടുകം കുറേശ്ശെയായി ചൂടുപിടിക്കുകയായിരുന്നു.

വേളികഴിഞ്ഞ് ഗംഗമ്മ ഈ വീട്ടിൽ വന്ന കാലത്ത് പതിമൂന്ന് വയസ്സ് പ്രായം. ഭർത്താവിന് നാല്പത്തഞ്ചും. ആദ്യഭാര്യ രണ്ട് പ്രസവിച്ചു മരിച്ചു. കുട്ടികളും മരിച്ചുപോയിരുന്നു. ആദ്യഭാര്യ ഗംഗമ്മയുടെ നാട്ടുകാരി തന്നെയായിരുന്നു. എന്നുവെച്ചാൽ ജാവക്കല്ലുകാരി. അക്കാരണം കൊണ്ടുതന്നെയാണ് രാമണ്ണന് ഗംഗമ്മയെ കെട്ടിച്ചുകൊടുത്തതും. ആറ് ഏക്കർ വയലും എട്ടേക്കർ പറമ്പും മുന്നൂറു തെങ്ങും ധാരാളം പൊന്നും വെള്ളിയും പാത്രങ്ങളുമുള്ള വീടും സ്വന്തമായുണ്ട്. കൂടാതെ രാമണ്ണൻ രാമസമുദ്രമടക്കം മൂന്ന് ഗ്രാമത്തിലെ ശാനുഭോഗനുമാണ്. അദ്ദേഹത്തിന് ആരെങ്കിലും പെണ്ണ് കൊടുക്കാതിരിക്കുമോ? രാമണ്ണൻ ജന്മനാ നല്ലയാളാണ്; നാട്ടുകാർ അങ്ങനെയാണ് പറയുന്നത്. പാവമെന്നു വെച്ചാൽ പച്ചപ്പശു-ഒരു കന്നുകുട്ടിയെപ്പോലെ പാവം. ഗംഗമ്മ ഒരു പെൺപുലിയാണെന്നാണ് ആളുകളുടെ അഭിപ്രായം. അതെങ്ങാനും കാതിൽ പതിച്ചാൽ ഗംഗമ്മ ശപിക്കും: "ഈ ദരിദ്രവാസികളുടെ വായിൽ എന്റെ ഇടത്തേകാലിലെ പഴയ ചെരുപ്പെടുത്ത് ഇടണം! പുലയാടിമക്കൾ!" തന്റെ ആൺമക്കൾ ബുദ്ധിമാന്മാരായി, പറഞ്ഞതുകേൾക്കുന്ന കൂട്ടത്തിലായിരുന്നുവെങ്കിൽ ഗംഗമ്മ എന്തും ചെയ്യുമായിരുന്നു; പറഞ്ഞവന്റെ വായിൽ ചെരുപ്പിടുമായിരുന്നു. എന്തു ചെയ്യാം? ഈ പുല

യാടിമക്കൾ ഇങ്ങനെയായിപ്പോയി. ഇവറ്റയെ ഒരു പാഠം പഠിപ്പിക്കണം. അല്ലെങ്കിൽ ഞാൻ ജാവക്കല്ലുകാരി പെണ്ണല്ല. ഈ ചട്ടുകം നല്ലവണ്ണം പഴുക്കട്ടെ. സന്ധ്യക്ക് 'പിണ്ഡ'മെടുക്കാൻ വരുമല്ലോ? മൂരിക്കുട്ടന്മാർക്ക് കാച്ചിവെക്കുന്നില്ലേ, അതുപോലെ ഈ രണ്ടെണ്ണം വയ്ക്കണം. മൂരിക്കുട്ടന്മാർക്ക് പഴുപ്പിച്ച് വെച്ചില്ലെങ്കിൽ പറഞ്ഞത് കേൾക്കുമോ? ഇടയൻ ബേളൂരൻ പറയാറില്ലേ? പശുവിന് പഴുപ്പിച്ച് വെച്ചില്ലെങ്കിൽ രോഗം വരുമത്രെ! അതൊക്കെ കള്ളം! പറഞ്ഞത് കേൾക്കണം; അതിനാണ് കാച്ചിവെക്കുന്നത്. അങ്ങനെ വിചാരിച്ചുകൊണ്ട് ഗംഗമ്മ സാരിത്തലപ്പുകൂട്ടിപ്പിടിച്ച് ചട്ടുകം അടുപ്പിൽ തിരിച്ച് വെച്ചു.

അതിനിടയ്ക്ക് മേല്പുരയിൽ ആരുടെയോ കാൽപ്പെരുമാറ്റം കേട്ടു. ഈ പട്ടാപ്പകൽ കള്ള പുലയാടിമക്കൾ വരില്ല. കുരങ്ങന്മാർ ആയിരിക്കും. തോട്ടത്തിലെ ഇളനീർ വേണ്ടെന്നു വെച്ച് ഈ സൂളേമക്കൾ ഗ്രാമത്തിൽ എന്തിനു വന്നു? എന്ത് ധൈര്യം? അങ്ങനെ ആലോചിച്ചിരിക്കെ ശബ്ദം നേരെ തലയ്ക്കുമുകളിലെത്തി. "നിങ്ങളുടെ തറവാട് മുടിഞ്ഞുപോട്ടെ!" അവർ ശപിച്ചു. ആ ആഞ്ജനേയസ്വാമികളുടെ അവതാരങ്ങളാണ്. ചീത്തവാക്കു പറഞ്ഞാൽ ശപിക്കുമത്രെ. അവർ നാവുകടിച്ച്, മേല്പോട്ടു നോക്കി. ഓടിന്മേൽ രണ്ട് വടികൾ ഒന്നിച്ച് പതിച്ചതായി തോന്നി. പത്തിരുപതു ഓടുകൾ പൊളിഞ്ഞ്, കഷണങ്ങൾ അവരുടെ മുണ്ഡനം ചെയ്ത തലയിലും മുഖത്തും പതിച്ചു. "ഇവറ്റയുടെ തറവാട് മുടിയട്ടെ!" അവർ വിളിച്ചു കൂവി. "അവിടെത്തന്നെയുണ്ട് അപ്പണ്ണയ്യാ, ഇനിയും നാലുതവണ അടിക്ക്." ചെന്നിഗരായൻ മുകളിൽ നിന്ന് പറഞ്ഞു. ജ്യേഷ്ഠാനുജന്മാർ ഉലക്കകൊണ്ട് അമ്മയുടെ തലയ്ക്കുമുകളിലുള്ള ഓടുകളിന്മേൽ മുഴുവൻ ബലവും പ്രയോഗിച്ച് ഇടിച്ചു.

"സൂളേമക്കളേ, ശിവേഗൗഡൻ പട്ടേലനോട് പറഞ്ഞ് രണ്ടെണ്ണത്തിനെയും കഴുമരത്തിൽ കയറ്റും. നോക്കിക്കോ!" അമ്മ നിലവിളിച്ചുകൊണ്ട് വെളിയിലേക്കോടി.

"ചന്നയ്യാ, ശിവേഗൗഡനെ കൂട്ടിക്കൊണ്ട് വരാൻ പോയിരിക്കുകയാണ്." അപ്പണ്ണയ്യൻ ജ്യേഷ്ഠനെ ഓർമിപ്പിച്ചു. രണ്ടാളും ഉലക്ക അവിടെത്തന്നെ വെച്ചു; പിൻഭാഗത്തെ ഞാലിയവരെപ്പോയി അവിടെ നിന്നും എടുത്ത് ചാടി ഓട്ടം കൊടുത്തു.

## രണ്ട്

രാമസമദ്രം പണ്ട് അഞ്ഞൂറു വീടുകൾ ഉണ്ടായിരുന്ന ഗ്രാമമായിരുന്നത്രെ. ഇപ്പോൾ ശാനുഭോഗരുടെ കാനേഷുമാരി പ്രകാരം നൂറ്റിനാല്പത്തേഴ് വീടുകളേയുള്ളൂ. തകർന്നടിഞ്ഞുകൊണ്ടിരിക്കുന്ന കോട്ടമതിൽ, ഗ്രാമത്തിനിരുവശവും ചൂഴ്ന്നുകിടക്കുന്ന പൊയ്കയിലെ വെള്ളം ആഞ്ഞടിച്ചുകൊണ്ടിരിക്കുന്നു. ചോളേശ്വരൻ കോവിൽ തെക്ക് ഭാഗ

ത്താണ്. അവിടുത്തെ മൂലലിംഗം പൊയ്കയുടെ ഉയർന്ന തിണ്ടിന്മേലുള്ള കോവിലിൽ സ്ഥിതി ചെയ്യുന്നു. ഗ്രാമത്തിലെ ദേവാലയത്തിന് മുമ്പിലൂടെ പോകുന്ന പാതയുടെ അറ്റത്ത് ബ്രഹ്മദേവന്റെ മണ്ഡപം. അതിനടുത്തായി ഹനുമാൻ കോവിൽ. ഗ്രാമത്തിനു വെളിയിലെ കാവിനടുത്ത് ഗ്രാമദേവതയായ കാളിദേവിയുടെ കോവിൽ. വൈശ്യൻ, ശാലിയൻ, വാണിയൻ, ഇടയൻ തുടങ്ങിയ ഓരോ ജാതിക്കാർക്കും പ്രത്യേകം തെരുവുകളുണ്ട്. ഒരു ജാതിക്കാരുടെ തെരുവിൽ മറ്റ് ജാതിക്കാരില്ലെന്നില്ല. എന്നാൽ മത്സ്യവും മാംസവും തിന്നുന്നവരുടെ ഇടയിൽ ബ്രാഹ്മണൻ, ലിംഗായതൻ, വൈഷ്ണവൻ തുടങ്ങിയവരെ വിരളമായേ കാണൂ.

പട്ടേൽ ശിവേഗൗഡന്റെ വീട്ടിൽ നിന്ന് പരേതനായ ശാനുഭോഗൻ രാമണ്ണന്റെ വീട്ടിലേക്ക് രണ്ട് തെരുവിന്റെ അന്തരമുണ്ട്. എന്നുവെച്ചാൽ ഏകദേശം ഇരുപത് വീടുകളുടെ ദൂരം.

ഗൗഡൻ വീട്ടിൽ തന്നെ ഉണ്ടായിരുന്നു. ഗംഗമ്മ നേരെ അകത്ത് കടന്ന് പറഞ്ഞു: "ശിവേഗൗഡാ, ഒന്ന് വേഗം വന്നു നോക്കൂ. നമ്മുടെ ചെന്നിഗനും അപ്പണ്ണനും കൂടി വീട്ടിന്റെ മേല്പുരയിൽ കയറി ഉലക്ക കൊണ്ട് ഓട് അടിച്ചിടിക്കുകയാണ്. എന്റെ തലയിൽ വീണ് ഇതാ ചോര ഒഴുകുന്നു."

"എന്തിനാണ്?"

"എഴുത്തുപള്ളിയിൽ പോകാൻ പറഞ്ഞു. അത് പറ്റൂലെന്ന് പറഞ്ഞ് ഇങ്ങനെ ചെയ്യുകയാണ്."

"അതുങ്ങൾ അധികപ്രസംഗികളായിപ്പോയി. പോയി ഈരണ്ടെണ്ണം കൊടുത്ത് വരിൻ." ഗൗഡന്റെ ഭാര്യ ഭർത്താവിനോടു പറഞ്ഞു. ഗൗഡൻ പെരുവയറും വലിച്ച്, ചെരുപ്പിട്ട് ആനച്ചന്തം വെച്ച് നടന്നു. വന്നുനോക്കിയപ്പോൾ ആ സഹോദരന്മാർ സ്ഥലം വിട്ടു കഴിഞ്ഞിരിക്കുന്നു. അപ്പോഴത്തേക്കും കോവിലിലെ മാദേവയ്യനും വേറെ പത്തു പതിനഞ്ച് പേരും വന്നു ചേർന്നു. അടുക്കളയ്ക്ക് പിന്നിലെ മേല്പ്പുര മുഴുവൻ തവിടുപൊടിയായിരിക്കുന്നു. "എടോ, വേഗം പോയി അതുങ്ങളെ പിടിച്ചുകൊണ്ടു വരൂ!" കൂടിയിരുന്നവരിൽ നാലാളെ ഗൗഡൻ പറഞ്ഞയച്ചു.

അടുക്കള കണ്ട് ഗംഗമ്മയ്ക്ക് കണ്ണിൽ വെള്ളം നിറഞ്ഞു. അവർ പറഞ്ഞു. "ശിവേഗൗഡാ, ആ സൂളേമക്കളെ പിടിച്ച് കാലൊടിച്ചിട്ടേക്കണം."

കുട്ടികളെ കണ്ടു കിട്ടിയില്ല. രാത്രിയായി. നേരം ഇരുട്ടിയിട്ടും അവരെ കണ്ടില്ല. "ഇവറ്റയുടെ തറവാട് മുടിഞ്ഞു പോട്ടെ; എവിടെപ്പോയോ?" ഗംഗമ്മ പലതവണ ആവർത്തിച്ചു. വീട്ടിൽ അവർ ഒറ്റയ്ക്കാണ്. പിൻഭാഗത്തെ ഓടുകൾ തകർന്നിരിക്കുന്നു. ഒറ്റയ്ക്കിരിക്കാൻ അവർക്ക് പേടിയില്ല. 'ഞാനുള്ളേടത്ത് പിശാചു പോലും വരില്ല.' അവർ

പറയാറുള്ളതാണ്. എന്നാൽ ഈ പുലയാടിമക്കൾ എങ്ങോട്ടു പോയി എന്നറിയണമല്ലോ. അവരുടെ ജീവനെപ്പറ്റിയും ആ അമ്മയ്ക്ക് വിഷമമില്ല. എവിടെയോ ഒളിച്ചിരിക്കുകയായിരിക്കും. രാത്രി വയർ നിറയ്ക്കാനെന്തു ചെയ്യും? തോട്ടത്തിൽ ചെന്ന് ഇളനീർ പറിച്ച് കുടിച്ചിരിക്കും; ഇളനീർ പൊട്ടിച്ച് തിന്നിട്ടുമുണ്ടാവും. വയലിലേക്കാണ് പോയതെങ്കിൽ കരിമ്പു തിന്നിരിക്കും. എന്നാലും തെണ്ടിത്തിരിഞ്ഞ് അവസാനം വീട്ടിലെത്തണ്ടേ? നാളെ രാവിലെ റൊട്ടിതിന്നാൻ വരുമല്ലോ, കാണാം.

അവരുടെ വീടിനു മുൻവശത്തുതന്നെയാണ് ചോളേശ്വരൻ കോവിൽ. കോവിലിന്റെ വാതിൽ വടക്കോട്ടും അവരുടെ വീടിന്റെ വാതിൽ കിഴക്കോട്ടുമാണ്. എന്നുവെച്ചാൽ കോവിലിന്റെ ഇടതുവശം ഇവരുടെ വീടിനു മുമ്പിൽ തന്നെ. കോവിലിനും വീടിനും ഇടയ്ക്ക് കുറേ തരിശ്ശുനിലം. പണ്ട് കോവിലിന് മതിലുണ്ടായിരുന്നിരിക്കണം. അതിന് ധാരാളം തെളിവുകളുണ്ട്. കോവിലിൽ മാദേവയ്യൻ ഒറ്റയ്ക്കിരുന്നു വലം കൈകൊണ്ട് ശ്രുതിമീട്ടുകയും ഇടത്തേകൈവിരലുകൾ ഞൊടിച്ച് താളം പിടിക്കുകയും ചെയ്തു ഭജന പാടുകയാണ്. "ഹര ഹര എന്നോതി രുദ്രാക്ഷം ധരിക്കുമ്പോൾ നീങ്ങുന്നൂ ഭവസാഗരം......പരമശിവൻ ധരിച്ച രുദ്രാക്ഷം....." പകൽ സമയത്തും അദ്ദേഹത്തിന് പണി ഇതു തന്നെ. പാതിരാത്രിവരെയും ഭജന പാടുന്നു. പുലർച്ചെ കോഴി കൂവുന്നതിനു മുമ്പായി എഴുന്നേറ്റ് വീണ്ടും തുടങ്ങുന്നു. അദ്ദേഹം എവിടെനിന്ന് വന്നതാണെന്ന് ആർക്കും അറിയില്ല. ഈ ഗ്രാമത്തിലെത്തിയിട്ട് ഇപ്പോൾതന്നെ ഇരുപതിലധികം വർഷമായി. ഗംഗമ്മ കല്യാണം കഴിഞ്ഞ് ഈ നാട്ടിൽ വരുന്നതിന് കുറച്ചു മുമ്പ് വന്നതാണത്രെ. ചോളേശ്വരൻ കോവിലിൽ താമസം; ഭജനയും ഭിക്ഷാന്നവും. നല്ല ഉയരം. വട്ടമുഖം. നെറ്റി നിറയെ ഭസ്മം കൊണ്ട് മൂന്ന് വരക്കുറി. പുരികങ്ങൾക്കു നടുവിലും ചെവിക്കടുത്തും ഓരോ ഭസ്മപ്പൊട്ട്. മുണ്ഡനം ചെയ്ത ശിരസ്സ്. കാവിമുണ്ടും, അതേ നിറത്തിൽ ഒരു കുപ്പായവും.

ഗംഗമ്മ കിടന്നുവെങ്കിലും ഉറക്കം വന്നില്ല. കുട്ടികൾ ഇനിയും തിരിച്ചു വന്നില്ല. മാദേവ സ്വാമിയുടെ ഭജന കഴിഞ്ഞ്, മംഗളം പാടുകയാണ്. "മംഗളാരതി ചെയ്തോരംഗനമാരെല്ലാം ബസവണ്ണസംഗം ചെയ്യൂ......" ഗംഗമ്മ എഴുന്നേറ്റ് വാതിൽ ചാരി, അങ്ങോട്ട് പോയി. കോവിലിന്റെ മുൻഭാഗത്ത് ഒരു വലിയ മണ്ഡപം. അതിന് വാതിലില്ല. സ്വാമി ഭജന പാടുന്നത് ഇവിടെ ഇരുന്നാണ്. കൈമുട്ടി, താളം പിടിച്ച് അദ്ദേഹത്തിന്റെ കൂടെ ഭജന പാടാൻ, സന്ധ്യയായാൽ ഗ്രാമത്തിൽ നിന്ന് ചിലരൊക്കെ എത്തും.

അർധരാത്രിയായിരിക്കുന്നു. കോവിലിൽ മറ്റാരുമില്ല. ഗംഗമ്മ വന്ന് സ്വാമിയുടെ മുമ്പിലുള്ള തൂണിനടുത്ത് ഇരുന്നു. സ്വാമി അവസാനപാദം ചൊല്ലി ശ്രുതിപ്പെട്ടിയും വിരൽ ഞൊടിക്കലും നിർത്തിയപ്പോൾ അവർ

ചോദിച്ചു "മാദേവസ്വാമീ, ഈ പുലയാടി മക്കൾ എപ്പോഴാണ് പഠിക്കുക?"

"ഗംഗമ്മേ, അവർ സാവധാനത്തിൽ പഠിക്കും; നിങ്ങൾ നല്ലവാക്ക് പറയാൻ ആദ്യം പഠിക്കണം."

"ഞാനെന്താ ചീത്തവാക്ക് പറഞ്ഞോ?"

"പുലയാടിമക്കൾ എന്നെന്തിനാ പറയുന്നത്? എന്റെ കുട്ടികൾ എന്നു പറയൂ."

സംസാര രീതി മാറ്റാൻ പലതവണ മാദേവയ്യൻ പറഞ്ഞിട്ടുണ്ട്. ഗംഗമ്മയെ തിരുത്താൻ ആർക്കും സാധ്യമല്ലെന്നറിയാമെങ്കിലും ഇത്തരം സന്ദർഭം കിട്ടിയാൽ അദ്ദേഹം ഉടൻ പറയും. മക്കൾ ഇനിയും തിരിച്ചെത്തിയിട്ടില്ലെന്ന് ഗംഗമ്മ പറഞ്ഞു.

"ഗംഗമ്മേ, നിങ്ങൾക്ക് ആ കുട്ടികളെ ശിക്ഷിക്കണമെങ്കിൽ, എന്തിനാണ് പട്ടേലരെ വിളിക്കാൻ പോയത്?"

"അവറ്റയെ എന്റെ കൈയ്ക്ക് കിട്ടട്ടെ!"

"തെറ്റ് നിങ്ങളുടേതാണ്." സ്വാമി പറഞ്ഞു. "ഗൃഹനായികയായ നിങ്ങൾ തന്നെ നേരെയല്ല; പിന്നെങ്ങനെ കുട്ടികളെ നേരെ നടത്തും?" അദ്ദേഹം ചോദിച്ചപ്പോൾ അവർക്ക് വിഷമം തോന്നി.

"അപ്പണ്ണയ്യനെ എഴുത്തുപള്ളിക്കയച്ചുവല്ലോ? അവിടെ ആശാനെത്തന്നെ സൂളേമോനേ എന്ന് വിളിച്ച് ഓടിയത്രെ. ഇവൻ ഇത് എവിടുന്നാണ് പഠിച്ചത്?"

"എന്റെ തലവിധി! അവന്റെ വായിൽ അതേയുള്ളൂ. പിന്നെ ആശാൻ ഈ സൂളേമോനെ വെറുതെ വിടുമോ?"

"അവിടെ നിന്ന് ഓടിപ്പോന്നതിന് ശേഷമാണല്ലോ രണ്ടാളും കൂടി ഈ ഓടെല്ലാം കൂടി പൊളിച്ചത്?"

"ഈ സൂളേമക്കളുടെ തറവാട് മുടിഞ്ഞുപോട്ടെ! ഇത്രയും പുതിയ ഓട് ഞാൻ എങ്ങനെ വാങ്ങിക്കൊണ്ടു വരും?"

"വീണ്ടും ചീത്തവാക്കാണല്ലോ ഗംഗമ്മേ?" സ്വാമി എന്തോ പറയുകയായിരുന്നു. അതിനിടയ്ക്ക് ആളുകൾ പെരുവഴിയിലൂടെ ഓടുന്ന ശബ്ദം. ചിലർ വിളിച്ചുപറയുന്നുണ്ട് "ഓടി വരൂ! ഓടി വരൂ! കരിമ്പിൻ തോട്ടത്തിൽ തീ പിടിച്ചേ!" രണ്ടുപേരും കോവിലിന് പുറത്തുവന്നു നോക്കി. പൊയ്കയുടെ പിന്നിലുള്ള വയലിൽ അഗ്നി ആളിപ്പടരുന്നു. അതിന്റെ വെളിച്ചത്തിൽ പുകയും കാണാം.

" അയ്യോ, ഞങ്ങളുടെ കരിമ്പും ഉണ്ടല്ലോ! ഏത് മുടിഞ്ഞ സൂളേമക്കളാണീപ്പണിചെയ്തത്!" ഗംഗമ്മ വീട്ടിലേക്കോടി, വാതിലടച്ച് പൂട്ടി, ആൾക്കൂട്ടത്തോടൊപ്പം പൊയ്കയുടെ തീരത്തിലേക്ക് ഓടി.

ഗ്രാമത്തിന് മുമ്പിലാണ് പൊയ്ക. ഗ്രാമത്തിന് രണ്ടു ഭാഗത്തും ചൂഴ്ന്നുനിൽക്കുന്ന പൊയ്കയുടെ തിണ്ടിലേക്ക് എത്താൻ ഗ്രാമത്തിന്റെ

മുമ്പിലൂടെ വളഞ്ഞ് പോകണം. ഇപ്പോൾ നാടാകെ ഓടി വന്ന് തിണ്ടിന് മുകളിൽ നിരന്നിരിക്കുകയാണ്. ആകെ വയലിന്റെ പകുതിഭാഗവും കരിമ്പ് നട്ടിരിക്കുന്നു. പടിഞ്ഞാറുവശത്തെ ചിറയുടെ തുമ്പിനടുത്ത് കരിമ്പാട്ടുന്നതിനുള്ള രണ്ട് ആലകൾ ഉണ്ട്. കിഴക്ക് ഭാഗത്ത് സാവധാനം പടിഞ്ഞാറോട്ടും വടക്കോട്ടും പടരുന്നുമുണ്ട്. കരിമ്പ് മുഴുവൻ വെട്ടാറായതാണ്. അടിഭാഗത്തെ ഓലകൾ ഉണങ്ങിയിരുന്നതുകൊണ്ട് തീ പിടിക്കാൻ വളരെ സൗകര്യമുണ്ട്. കാറ്റില്ലായിരുന്നുവെങ്കിൽ ഇങ്ങനെ ആളിപ്പടരുമായിരുന്നില്ല. എന്നാൽ കാറ്റ് വഴിതെറ്റിയ മട്ടിൽ പടിഞ്ഞാറോട്ടും തെക്കോട്ടും മാറി മാറി വീശുകയാണ്; അതുകൊണ്ട് തീ വേഗം പടർന്നുകൊണ്ടിരിക്കുന്നു. പടിഞ്ഞാറുഭാഗത്തെ രണ്ട് ആലക്കാരും ചക്കിന് കെട്ടിയിരിക്കുന്ന പോത്തുകളെ അഴിച്ച് പൊയ്കയ്ക്ക് നേരെ വിട്ടു. ആളുകൾ വെള്ളം ചുമന്നുകൊണ്ടുപോകാൻ തുടങ്ങി. അച്ച് പലകകൾ ഈരണ്ടാളെടുത്ത് ചിറയുടെ മുകളിലെത്തിച്ചു. മുളം തണ്ടുകളും തെങ്ങോലകളും കരിമ്പിന്റെ ഉണങ്ങിയ ഓലകളും കൊണ്ട് നിർമിച്ച ആല അഞ്ച് നിമിഷത്തിനുള്ളിൽ അഗ്നിക്കിരയാകുമെന്നുറപ്പാണ്.

ഓരോരുത്തരുടെയും വയലുകളിലേക്ക് തീ പടർന്നുപിടിക്കുമ്പോഴും അതിന്റെ ഉടമകളും വീട്ടുകാരും സ്വന്തം ശരീരത്തിൽ തീയേറ്റതുപോലെ നിലവിളിക്കുകയാണ്. തീ പിടിച്ചതെങ്ങനെയെന്നും ആരാണ് തീ കൊടുത്തതെന്നും ജനങ്ങളുടെ ഇടയിൽ തർക്കവിതർക്കങ്ങൾ നടന്നുകൊണ്ടിരിക്കുന്നു.

ആലയുടെ അടുത്തായി ഗംഗമ്മയുടെ ചെറിയ തോട്ടം കിടക്കുന്നു. നാല്പത് തെങ്ങുകളുള്ള തോട്ടം. ഒരേക്കർ വിസ്തീർണമുണ്ട്. അവരുടെ മറ്റ് തോട്ടങ്ങൾ പറമ്പിനോട് തൊട്ടുകിടക്കുന്നു. തീ തോട്ടത്തിന് ചുറ്റും പടർന്നു കഴിഞ്ഞു; തോട്ടത്തിന് അടുത്തുകിടന്ന ആലകൾ തീപിടിച്ചപ്പോൾ ജ്വാലയും ധൂമപടലവും വാനോളം ഉയർന്നു. തോട്ടത്തിന്റെ നടുവിൽ നിന്ന് ഉച്ചത്തിൽ നിലവിളിക്കുന്നുണ്ട്. ആളിക്കത്തുന്ന തീയുടെ ബഹളത്തിനിടയിലും അത് കേൾക്കാം: “അയ്യയ്യോ, അമ്മേ! രക്ഷിക്കണേ! ചാകുന്നേ! രക്ഷിക്കണേ!” ആളുകൾ പരിഭ്രമിച്ചു; എങ്കിലും ജിജ്ഞാസാഭരിതരായി അങ്ങോട്ടു ശ്രദ്ധിക്കുന്നതിനിടയിൽ ഗംഗമ്മ വിളിച്ചു പറഞ്ഞു. “ഞങ്ങളുടെ ചെന്നിഗരായന്റെ ശബ്ദമാണല്ലോ! ഈ സൂളേമോൻ ഇത്ര നേരം തോട്ടത്തിലുണ്ടായിരുന്നോ? കാലു പിടിക്കാമേ! ആരെങ്കിലും ആണുങ്ങൾ പോയി അവനെ പിടിച്ചുകൊണ്ടു വരണേ!”

ആളിപ്പടർന്ന തീ ആലയ്ക്കു പിടിച്ച് ജ്വാല ഉയരുമ്പോൾ തോട്ടത്തിലേക്ക് ആരെങ്കിലും പോകുമോ? തോട്ടത്തിന്റെ വേലി കത്തിത്തുടങ്ങി. തോട്ടത്തിൽ ഓലയും മടലും കൂട്ടിയിട്ടിരിക്കുന്നു. അതിന് തീ പിടിക്കാം. തോട്ടത്തിനകത്തു പോകാൻ ആരും ധൈര്യപ്പെട്ടില്ല. എന്നാൽ കോവിലിലെ മാദേവയ്യൻ വിളിച്ചു പറഞ്ഞു: “തോട്ടത്തിൽ തീ കയറില്ല;

വരിൻ, വരിൻ!" അദ്ദേഹം ചിറയിൽ നിന്ന് അതിവേഗം കീഴോട്ടിറങ്ങി, കത്തിക്കൊണ്ടിരുന്ന വയലിന്റെ നടുവിലുള്ള തോട്ടത്തിലൂടെ ഓടി തോട്ടത്തിലെത്തി.

"ആണിന് പിറന്ന സൂളേമക്കൾ വേറെ ആരുമില്ലെന്നോ? പെണ്ണായ ഞാൻ തന്നെ പൊയ്ക്കളയാം!" ഗംഗമ്മയും ചിറയിൽ നിന്നിറങ്ങി. അരയൻ മുദ്ദൻ, പുലയൻ ബേലൂരൻ, ഭജനയ്ക്ക് വരാറുള്ള തോട്ടമരി തുടങ്ങി ആറെട്ടാളുകൾ ഗംഗമ്മയുടെ പിന്നാലെ ഇറങ്ങി മുമ്പിൽ ഓടി.

തോട്ടത്തിൽ ചെന്നിഗരായൻ ഒരു പീറ്റത്തെങ്ങിന്റെ മണ്ടയിൽ തിരിയോലയ്ക്കടുത്ത് കുത്തിയിരുന്ന് 'അയ്യയ്യപ്പോ' എന്ന് നിലവിളിക്കുന്നു. "ചെന്നയ്യാ, തോട്ടത്തിൽ തീ എത്തിയിട്ടില്ല; വേഗം ഇറങ്ങി വരൂ." മാദേവയ്യൻ വിളിച്ചു പറഞ്ഞു. അവന് ഇറങ്ങാൻ ഭയം. "എനിക്ക് പേടിയാവുന്നേ!" അവൻ കരഞ്ഞു. മുദ്ദനും ബേലൂരനും തോട്ടമരിയും സ്ഥലത്തെത്തി. ഗംഗമ്മയും കിതച്ചുകൊണ്ട് ഓടിയെത്തി. "മോനേ ഇറങ്ങെടാ! അപ്പണ്ണനെവിടെ?" അവൾ അന്വേഷിച്ചു. അവൻ ധൈര്യം സംഭരിച്ച്, മരഞ്ചാടിയുടെ ലാഘവത്തോടെ തെങ്ങിന്റെ മണ്ടയിൽ നിന്ന് പെട്ടെന്ന് ഇറങ്ങി. കുറച്ചുകൂടി അവിടെനിന്നാൽ ഓലയും മടലും കൂട്ടിയിട്ട കൂനയ്ക്ക് തീ പിടിക്കാനുള്ള സാദ്ധ്യത ഉണ്ടായിരുന്നതുകൊണ്ട് എല്ലാവരും അവനെയും കൂട്ടി സ്ഥലം വിട്ടു. അവർ വരുന്ന തോടിന്റെ ഇരുവശവും കരിമ്പിന്റെ തീ ആറുകയാണ്. ആലയിൽ നിന്നുള്ള ജ്വാലമാത്രം ഉയർന്നുകൊണ്ടിരുന്നു. ആലയുടെ അടുത്തായി കൂട്ടിയിട്ടിരുന്ന ഉണങ്ങിയ കരിമ്പിൻ ചണ്ടിക്ക് തീ പിടിച്ചു കഴിഞ്ഞിരിക്കുന്നു.

എല്ലാവരും ചിറയുടെ മുകളിലെത്തി. മാദേവയ്യൻ, ചെന്നിഗരായനോട് അന്വേഷിച്ചു: "ഈ സമയത്ത് നീയെന്തിനാണ് തെങ്ങിൽ കയറിയത്?"

"അമ്മ ശിവേഗൗഡനെ വിളിച്ച് കൊണ്ടുവരാൻ പോയതല്ലേ? അതുകൊണ്ടാണ്."

അപ്പോഴത്തേക്കും എല്ലാവരും വളഞ്ഞു. ശിവേഗൗഡൻ പട്ടേലനും അവിടെ എത്തി.

"നിങ്ങൾ രണ്ടുപേരും കൂടി വീടിന്റെ ഓടെല്ലാം പൊളിച്ചതെന്തിനാണ്?" മാദേവയ്യൻ ചോദിച്ചു.

"അയ്യോ! ആ ഓടിന്റെ കാര്യം മുടിഞ്ഞു പോട്ടെ! അപ്പണ്ണയ്യൻ എങ്ങോട്ടാണ് പോയത്?" ഗംഗമ്മ ദീനയായി അന്വേഷിച്ചു.

"ലിങ്കാപുരത്തേക്ക് ഓടിപ്പോയി. അവനാണ് തീ വെച്ചത്."

"എന്തിനാണെടാ"

"നമുക്ക് രണ്ടുപേർക്കും തെങ്ങിൻമണ്ടയിൽ ഒളിച്ചിരിക്കാമെന്ന് ഞാൻ പറഞ്ഞു. അവന് ശരിക്കും തെങ്ങിൽ കയറാൻ അറിയില്ലായിരുന്നു. ഞാൻ കരിമ്പിൻ തോട്ടത്തിൽ കുത്തിയിരുന്നോളാമെന്ന് അവൻ

പറഞ്ഞു. അങ്ങേ അറ്റത്ത് ആലയുണ്ട്. അവർ കാണുമെന്ന് പേടിച്ച് അവൻ മറുഭാഗത്തെ തോട്ടിൻ കരയിലേക്ക് പോയി. ബീഡിവലിക്കാനായി തീപ്പെട്ടി ഉരച്ചുവത്രെ. അപ്പോൾ കരിമ്പിന്റെ ഉണങ്ങിയ ഓലയ്ക്ക് തീപറ്റിയത്രെ!"

ഇത് കേട്ടയുടനെ പട്ടേൽ ശിവേഗൗഡൻ ഗർജിച്ചു. "അവനെ പിടിച്ചുകൊണ്ട് വരിനെടോ.

"ഇവൻ പറയുന്നുവെന്നു വെച്ച് ഇത് വിശ്വസിക്കാമോ? അവൻ ബീഡി വലിക്കുമ്പോൾ തീ പിടിച്ചുവെന്ന് നീ എങ്ങനെ മനസ്സിലാക്കി?"മാദേവയ്യൻ ചോദിച്ചു.

"എന്താ സ്വാമീ, ഞാൻ കളവൊന്നും പറയുന്നില്ല. ഈശ്വരനെ പിടിച്ച് ആണയിടാം. അവൻ തന്നെ എന്റെ അടുത്തേക്ക് ഓടി വന്ന് പറഞ്ഞു. 'ഇങ്ങനെ ആയിപ്പോയി. പുരദപ്പന്റെ വയലിന് തീ പിടിച്ചിരിക്കുന്നു. നീ ആരോടും പറയരുത്. ഞാൻ ലിങ്കാപുരത്തേക്ക് ഓടിപ്പോവുകയാണ്. നീയും വാ' എന്ന്. 'തീ വെച്ചത് നീയല്ലേ? ഞാനെന്തിനു വരണം? നീ പൊയ്ക്കോ' ഞാൻ പറഞ്ഞു. അവൻ ഓടുകയും ചെയ്തു." അവൻ നൽകുന്ന വാർത്തയുടെ അനന്തരഫലം എന്തായിരിക്കണമെന്ന് ശിവേഗൗഡ പട്ടേലനും മറ്റ് പ്രമാണിമാരും നിശ്ചയിച്ച് കഴിഞ്ഞിരുന്നു. ഗംഗമ്മയ്ക്ക് അത് ഒട്ടും മനസ്സിലായതുമില്ല. മാദേവയ്യൻ കാര്യം ഗ്രഹിച്ചുകഴിഞ്ഞിരുന്നു. അദ്ദേഹം അപകടം ഒഴിവാക്കാനായി ചോദിച്ചു: "ഈ കുട്ടിയെ എങ്ങനെ വിശ്വസിക്കും?"

"എന്തുകൊണ്ട് വിശ്വസിച്ചു കൂടാ?" പട്ടേലന്റെ അധികാര സ്വരം.

"പട്ടേലരേ ഇതു സത്യമാണ്." ചെന്നിഗരായൻ ഉറപ്പിച്ചു പറഞ്ഞു; അവന്റെ തെറ്റല്ലെന്ന് സമർത്ഥിച്ചു. ജ്യേഷ്ഠൻ തന്നെ വിഡ്ഢിയെപ്പോലെ സംസാരിക്കുമ്പോൾ തന്റെ വിവേകം വിലപ്പോവില്ലെന്നും പട്ടേലരും മറ്റു പ്രമാണിമാരും തനിക്കെതിരായി വരുമെന്നും മനസ്സിലാക്കിയ മാദേവയ്യൻ പിന്നെ മിണ്ടിയില്ല.

## മൂന്ന്

പട്ടേലരുടെ ആജ്ഞാനുവർത്തികളായ കോൽക്കാരനും കാവൽക്കാരനും അപ്പണ്ണനെ തെരയാൻ പോയി. നേരം ഇരുട്ടിയതുകൊണ്ട് അവൻ ദൂരെ പോയിരുന്നില്ല. മറുഭാഗത്തെ തോടിനടുത്ത് ഭൂതനാഥന്റെ മണ്ഡപത്തിനടുത്ത് അവൻ കുത്തിയിരിക്കുകയായിരുന്നു. സംഗതി മുൻകൂട്ടി ഊഹിച്ചിരുന്ന അരയൻ മുദ്ദൻ അവിടെ കയറിച്ചെന്നു; അവനെ പിടികൂടി. മുദ്ദന്റെ കൂടെച്ചെല്ലാൻ അവൻ വിസമ്മതിച്ചു; താണുകേണുപറഞ്ഞിട്ടും കേൾക്കാഞ്ഞപ്പോൾ അവൻ മുട്ടുകുത്തി വീണു കളഞ്ഞു. എന്നാൽ മുദ്ദൻ അവനെ നാലുകാലും പിടിച്ച് കെട്ടി ആടിനെ ചുമന്നു കൊണ്ടുപോകുന്നതുപോലെ ചുമലിൽ വെച്ച് നടന്നു.

ഗ്രാമീണർ ഒന്നടങ്കം ചിറയിൽ നിരന്നിരിക്കുന്നു. ഇതിനകം ആല മുഴുവൻ കത്തിച്ചാമ്പലായി കഴിഞ്ഞിരുന്നു. കനൽ മാത്രം കാണാം. വയലിൽ കരിമ്പ് കരിഞ്ഞ് നിൽപ്പുണ്ട്. അപ്പണ്ണയ്യനെ അവരുടെ മുമ്പിൽ ഇറക്കി നിർത്തിയപ്പോൾ അവൻ പേടിച്ചു വിറച്ചു. പിൻകുടുമ കെട്ടിവെക്കാൻ പാകത്തിൽ മുൻഭാഗം മുണ്ഡനം ചെയ്ത അവന്റെ തലയിലും വിയർപ്പ് പൊടിഞ്ഞുനിൽക്കുന്നുണ്ട്. മകന്റെ മുഖം കണ്ട ഗംഗമ്മ തല്ക്കാലം നെടുവീർപ്പിട്ട് സമാധാനിച്ചു. ശിവേഗൗഡനോട് പറഞ്ഞ് നാല് കൊടുക്കണമെന്ന് നേരത്തേ അവർ നിശ്ചയിച്ചിരുന്നു. എന്നാൽ ഗൗഡന്റെ തീരുമാനം വേറെത്തന്നെയായിരുന്നു.

"കരിമ്പിൻ തോട്ടത്തിൽ എന്തിനാണ് തീ വെച്ചത്?" അയാൾ ചോദിച്ചു.

അപ്പണ്ണയ്യൻ ഭയം കൊണ്ട് മിണ്ടിയില്ല. ഒന്നുകൂടി പേടിപ്പിച്ചപ്പോൾ തനിക്കറിയില്ലെന്നു മാത്രം പറഞ്ഞു.

"ഓഹോ! നിനക്കറിയില്ല, അല്ലേ? നീ ബീഡിവലിക്കുമ്പോൾ തീ പറ്റിയതല്ലേ? തെങ്ങിന്റെ മണ്ടയിലിരുന്ന് നീതന്നെയല്ലേ അങ്ങനെ പറഞ്ഞത്?" ചെന്നിഗരായൻ സ്വയം മുന്നോട്ടു വന്ന് തെളിവു നൽകി. അപ്പണ്ണയ്യൻ ചുമ്മാതെ തലയും താഴ്ത്തിനിന്നു. അവന്റെ കാലുകൾ വിറയ്ക്കുന്നത്, ഉടുത്തിരിക്കുന്ന കീറിയ മുണ്ടിനകത്തുകൂടെ കാണാമായിരുന്നു. അയ്യാശാസ്ത്രി കൂട്ടത്തിൽ നിന്നു പറഞ്ഞു. "മൗനം സമ്മത ലക്ഷണം. എന്നുവെച്ചാൽ അവൻ തന്നെയാണ് തീ വെച്ചതെന്ന് സത്യം പറഞ്ഞതുപോലെയായി. ഇനി, മേൽനടപടി എന്താണെന്ന് വെച്ചാൽ പറയിൻ."

കരിമ്പുകൃഷിക്കാർ തലയ്ക്കടിച്ച് പറഞ്ഞു തുടങ്ങി. "എന്റെ പഞ്ചാരക്കരിമ്പ്! നല്ല കൽക്കണ്ടം പോലത്തെ വെല്ലം കിട്ടും. ഒരണയ്ക്ക് രണ്ടച്ച് വെച്ച് വിറ്റാൽ പോലും അരയച്ചന്തയിൽ അതിന് പിടിച്ചു പറിയാണ്. ചുരുങ്ങിയത് മുന്നൂറ് ഉറുപ്പിക നഷ്ടം പറ്റിയിരിക്കുന്നു." ഇടയൻ സണ്ണയ്യൻ മുറുമുറുത്തു. "എന്റെ കരിമ്പ് ആട്ടിക്കഴിഞ്ഞുവെന്നത് നേരാണ്. എന്നാൽ അതിന്റെ കുറ്റിയും തിരിയും വളർന്നിരുന്നെങ്കിൽ നാനൂറ് ഉറുപ്പികയെങ്കിലും കിട്ടുമായിരുന്നു." വൈശ്യൻ രേവണ്ണശെട്ടി പറഞ്ഞു. ഓരോരുത്തനും നഷ്ടം കണക്ക് കൂട്ടിപ്പറഞ്ഞു.

അയ്യാശാസ്ത്രിക്ക് വയൽ ഉണ്ടായിരുന്നില്ല. അദ്ദേഹത്തിനും നഷ്ടമുണ്ടത്രെ. "എനിക്ക് വയലില്ല; നേരാണ്. എന്നാൽ എല്ലാവരും ആട്ടുമ്പോൾ ഗണപതിക്കു വെക്കും. ഒരു പാത്രത്തിന് ഒരുണ്ടവെല്ലമെന്ന കണക്കിന്. എനിക്കു കിട്ടുന്നതാണ്. ആകെ മൊത്തം, ചുരുങ്ങിയത് നാനൂറ് ഉണ്ട എനിക്ക് കിട്ടുമായിരുന്നു. എന്ന് വെച്ചാൽ അമ്പതുറുപ്പികയുടെ വെല്ലം. കൂടാതെ കരിമ്പിൻ പാലും, പാത്രം ഇറക്കുമ്പോൾ കിട്ടുന്ന ചൂട് വെല്ലവും......."

"ശാസ്ത്രികളേ, മുതലില്ലാതെ പലിശ കൂട്ടുന്ന ഈ കണക്ക് രസമുണ്ട്. കരിമ്പുള്ളവർ നഷ്ടം പറയുന്നത് ന്യായം. ഗണപതിപൂജയുടെ വെല്ലത്തിന്മേൽ നഷ്ടം കണക്കാക്കാൻ പാടില്ല." മഹാദേവയ്യൻ തുടർന്നു. "കരിമ്പ് മുഴുവൻ ആട്ടിയതിനുശേഷം രേവണ്ണശെട്ടി കുറ്റിക്കും തിരിക്കും നാനൂറ് ഉറുപ്പിക കണക്കാക്കിയിരിക്കുന്നു. അദ്ദേഹത്തിന് ആകെ ഒന്നര ഏക്കർ വയലേ ഉള്ളൂ. ആദ്യത്തെ വിളവിന് തന്നെ നൂറ് ഉറുപ്പിക കിട്ടില്ല. പിന്നെങ്ങനെ ഈ കുറ്റിക്ക് നാനൂറ് ഉറുപ്പിക കിട്ടും? 'ഞാൻ കുറ്റിയും തിരിയും പറിച്ച്, നിലം ഉഴുതിട്ട് അടുത്തവർഷത്തിൽ നെല്ല് വിതയ്ക്കുകയാണ്, കരിമ്പ് കൊണ്ട് കണ്ടം നശിച്ചു,' എന്ന് അദ്ദേഹം എന്നോടു പറഞ്ഞിരുന്നു."

പലരും അവരുടെ നഷ്ടം പെരുപ്പിച്ച് പറയുമായിരുന്നു! എന്നാൽ മാദേവയ്യൻ ഇടപെട്ടതു കാരണം, നാലാൾക്ക് നിരക്കുന്ന പാകത്തിൽ അവർ സംസാരിക്കേണ്ടി വന്നു. മാദേവയ്യൻ വീണ്ടും സംസാരിച്ചു. "ഗണപതിക്ക് വെക്കുന്നത് ഒരടയ്ക്കയോളം വരും. അത്തരം അഞ്ഞൂറുണ്ടകൾ കൊടുത്താൽ ആരാണ് അമ്പതുറുപ്പിക തരുന്നത്? എന്നുവെച്ചാൽ ഉറുപ്പികയ്ക്ക് പത്തുണ്ട. ഈ അടയ്ക്കയോളം വരുന്ന ഉണ്ടയ്ക്ക് ഒന്നരയണ ആരാ കൊടുക്കുക?"

അയ്യാശാസ്ത്രിയുടെ വായ പൂർണമായും അടഞ്ഞു. അന്തിമ തീരുമാനമെന്ന മട്ടിൽ മാദേവയ്യൻ എഴുന്നേറ്റ് നിന്നു പറഞ്ഞു: "നഷ്ടം കണക്ക് കൂട്ടിയാൽ ആർക്കും കിട്ടില്ല. കുട്ടി കരുതിക്കൂട്ടി ചെയ്തതല്ല. ഇത്രപോരുന്ന ഈ പയ്യൻ ബീഡി വലിക്കുന്നെങ്കിൽ അതിന് ശിക്ഷിക്കണം. ഒരു വടിയെടുത്ത് നാലുകൊടുക്കിൻ. ഇല്ലെങ്കിൽ അവന്റെ ആശാനോട് പറഞ്ഞ് ഏത്തം ഇടുവിക്കണം."

"വേണ്ട! ഏത്തം ഇടുവിക്കരുതേ! കാല് പിടിക്കാമേ!" അപ്പണ്ണയ്യൻ കേണപേക്ഷിച്ചു.

"ഞാനൊരു തെറ്റും ചെയ്തിട്ടില്ല; അവൻ ഏത്തമിടട്ടെ." ചെന്നിഗരായൻ ഒരു പ്രകോപനവുമില്ലാതെ സംസാരിച്ചു. ശിവേഗൗഡൻ പട്ടേലന്റെ അഭിപ്രായം ഒന്ന് വേറെ തന്നെ: "സ്വാമികളേ, നിങ്ങൾ ഒരു സന്യാസി. വീടില്ല, കുടിയില്ല. ഭാര്യയോ മക്കളോ ഇല്ല. പയ്യനെ പാഠം പഠിപ്പിക്കുന്ന കാര്യം വേറെ. ഇപ്പോൾ പറ്റിയിരിക്കുന്ന നഷ്ടം ആർ നികത്തും? ഞാൻ ഗ്രാമത്തിലെ പട്ടേലനാണ്; നീതിയെന്താണെന്നോ? ഗ്രാമത്തിനാകെ പറ്റിയ നഷ്ടത്തിന് പിഴ ഒടുക്കണം. ഓരോ ആൾക്കും പറ്റിയ നഷ്ടത്തിനനുസരിച്ച് അത് വീതിക്കണം."

"നേര്, നേര്!" പലരും തലകുലുക്കി. "അച്ഛന് പിറന്നവന്റെ അഭിപ്രായം!" രേവണ്ണശെട്ടിയും അയ്യാശാസ്ത്രിയും പിന്താങ്ങി. മഹാദേവയ്യനെ അവഹേളിക്കണമെന്നത് അവരുടെ ഉദ്ദേശ്യമായിരുന്നു. എന്നാൽ അദ്ദേഹം അത് കാര്യമാക്കിയില്ല. സംഗതി എങ്ങോട്ടാണ് നീങ്ങുന്ന

തെന്ന് ഗംഗമ്മയ്ക്ക് ഇപ്പോൾ മനസ്സിലായി. അവർ കൈകൂപ്പിക്കൊണ്ട് ബോധിപ്പിച്ചു. "ഞാനൊരു വിധവ. ഇവറ്റ ബുദ്ധിയില്ലാതെ വല്ലതും ചെയ്തുപോയിട്ടുണ്ടെങ്കിൽ......." ചെന്നിഗരായൻ ഇടയ്ക്ക് കയറി പറഞ്ഞു; "അമ്മേ, എന്റെ ഒരു തെറ്റുമില്ല. അപ്പണ്ണയ്യൻ മാത്രമാണെന്ന് പറ." ഗംഗമ്മ അത് ശ്രദ്ധിക്കാതെ തുടർന്നു. "ചെയ്ത തെറ്റിന് അവൻ ഏത്തമിടട്ടെ. പിഴയൊടുക്കാൻ എന്റെ കൈയിലൊന്നുമില്ല."

"അയ്യോ, ഏത്തമിടാൻ പറ്റില്ലേ! പിഴതന്നെ വാങ്ങിക്കോളിൻ!" അപ്പണ്ണയ്യൻ കരഞ്ഞു പറഞ്ഞു.

പ്രമാണിമാർ വിഷയം ചർച്ചചെയ്തു. എല്ലാവർക്കും പറ്റിയിരിക്കുന്ന നഷ്ടം കണക്കുകൂട്ടി. മുഴുവനായിട്ടില്ല; കുറേശ്ശേ കൊടുക്കാനാണെങ്കിലും ഗംഗമ്മ രണ്ടായിരം ഉറുപ്പിക കൊടുക്കണം. ഗണപതിയുടെ നഷ്ടപ്പെട്ട വകയിൽ അയ്യാശാസ്ത്രിക്ക് പത്തുറുപ്പികയും കുറ്റിക്കരുമ്പിന്റെ വകയിൽ രേവണ്ണ ശെട്ടിക്ക് ഇരുപത്തഞ്ചുറുപ്പികയും കൊടുക്കാൻ നിശ്ചയിച്ചു.

ഗംഗമ്മ കേണപേക്ഷിച്ചു; കൈ കൂപ്പി; ഒരാളും കനിഞ്ഞില്ല. അവരുടെ പക്ഷം നിന്ന് സംസാരിക്കുന്നതു കൊണ്ട് പ്രയോജനമില്ലെന്ന് മനസ്സിലാക്കിയ മഹാദേവയ്യൻ അടങ്ങി. തന്റെ കൈയിൽ കാൽകാശില്ലെന്ന് ഗംഗമ്മ പറഞ്ഞു. ശിവേഗൗഡൻ അതിന് പരിഹാരവും നിർദേശിച്ചു. "നിങ്ങളുടെ തോട്ടവും വയലും വീടും പറമ്പും എല്ലാം എന്റെ പേരിൽ എഴുതിക്കോളൂ. തുക ഞാൻ തന്നേക്കാം. എന്റെ കടം തീർക്കുന്ന കാലത്ത് ഒക്കെ മടക്കിത്തരാം."

ഗംഗമ്മ അന്തം വിട്ട് നിന്നു. അവർ അയ്യാശാസ്ത്രിയുടെ മുഖം നോക്കി. അദ്ദേഹം തനിക്ക് കിട്ടാൻ പോകുന്ന പത്തുറുപ്പിക എന്തിന് കളഞ്ഞു കുളിക്കണം? അദ്ദേഹത്തിൽ നിന്ന് സഹായമൊന്നും കിട്ടിയില്ല. ഗ്രാമത്തിൽ ഒരു പുരോഹിതൻ കൂടിയുണ്ട് – അണ്ണാജോയിസർ. അയ്യാശാസ്ത്രിയുടെ അകന്നൊരു ജ്യേഷ്ഠന്റെ മകൻ. ഇളയച്ഛൻ പറഞ്ഞതിനെതിരായി, ഒരു പ്രയോജനവുമില്ലാതെ സംസാരിക്കേണ്ട കാര്യമില്ല. ഗ്രാമത്തിലെ പ്രമാണിമാരെല്ലാം ചേർന്നെടുക്കുന്ന തീരുമാനം. ഗംഗമ്മ സമ്മതിക്കാൻ നിർബന്ധിതയായി.

പിഴയൊടുക്കാതെ രക്ഷപ്പെടുത്താൻ മാദേവയ്യൻ ആദ്യം അല്പം ശ്രമിച്ചു. ഫലിച്ചില്ല. എങ്കിലും ഗംഗമ്മയെ ഉപദേശിച്ചു. "സ്വത്തെഴുതി കടം വാങ്ങരുത്. നിങ്ങളുടെ കൈവശമുള്ള പൊന്നും വെള്ളിയും വിറ്റ് കളയൂ. പോരാതെവരുന്ന തുക തേങ്ങയും ധാന്യവും മറ്റും വിറ്റ് ഉണ്ടാക്കണം. സ്ഥിര സ്വത്ത് ഒന്നും എഴുതിക്കൊടുക്കരുത്. കടം വാങ്ങിയാൽ പലിശ വളരും. അതെല്ലാം കൊടുത്ത് തീർക്കാൻ നിങ്ങൾക്ക് സാധിക്കുമെന്ന് തോന്നുന്നില്ല."

ശിവേഗൗഡൻ പട്ടേലൻ വായ തുറന്നു.

"എന്തുകൊണ്ട് സാധിക്കില്ല? ഞാൻ അവരോട് പലിശ വാങ്ങുമോ? ഒരു പേരിന് രേഖ ഉണ്ടാക്കുന്നേയുള്ളൂ. കല്യാണസമയത്ത് കാരണവന്മാർ കൊടുത്ത ആഭരണങ്ങളും മറ്റും നഷ്ടപ്പെടുത്തിയാൽ പിന്നെ കിട്ടുമോ? സന്യാസിക്ക് സ്വർണവും വെള്ളിയും വേണ്ടായിരിക്കാം. പക്ഷെ ഗൃഹസ്ഥന്മാർക്ക് വേണമല്ലോ? ഗംഗമ്മേ, ഈ സന്യാസിയുടെ വാക്ക് കേൾക്കുന്നോ? അല്ല ഗ്രാമത്തിലെ വിവരമുള്ള പ്രമാണിമാരായ പത്താളുടെ അഭിപ്രായം കേൾക്കുന്നോ?"

പത്താളും പട്ടേലന്റെ അഭിപ്രായമാണ് ശരിയെന്ന് സമ്മതിച്ചു. താല്ക്കാലികമായി ശാനുഭോഗസ്ഥാനം വഹിക്കുന്ന സിവലിങ്കേ ഗൗഡൻ പട്ടേലന്റെ അളിയനാണ്. അയാൾ പറഞ്ഞു. "കല്യാണസമയത്ത് ഭർത്താവ് കൊടുത്ത പൊന്ന് വിൽക്കാൻ ഭർത്താവു മരിച്ച സ്ത്രീക്ക് അധികാരമില്ല. സ്വത്ത് പണയപ്പെടുത്താം." അയ്യാശാസ്ത്രി ഈ അഭിപ്രായത്തെ പിന്താങ്ങി. ഇത്രയും ആളുകളുടെ തീരുമാനം ചോദ്യം ചെയ്യാൻ ആവശ്യമായ നിയമ പരിജ്ഞാനം മാദേവയ്യനില്ല. ഉണ്ടെങ്കിലും അദ്ദേഹത്തിന്റെ അഭിപ്രായത്തിന് അവിടെ യാതൊരു വിലയുമില്ല. വല്ലതും പറഞ്ഞാൽ തന്നെ ഗംഗമ്മ അത് വല്ലതും സമ്മതിച്ച് കൊടുക്കുമെന്ന വിശ്വാസമില്ല. അദ്ദേഹം മൗനം പാലിച്ചു.

തീരുമാനം നടപ്പാക്കുന്ന കാര്യത്തിൽ കാലവിളംബം വരുത്തരുതല്ലോ. അപ്പോൾ തന്നെ രണ്ട് കാളവണ്ടി വന്നു. ഗംഗമ്മയെയും രണ്ട് മക്കളെയും കൂട്ടി പട്ടേലനും ചില പ്രമാണിമാരും ഉടൻ തന്നെ തിപ്ടൂരിലേക്ക് പുറപ്പെട്ടു. സബ്രജിസ്ട്രാരുടെ സാന്നിധ്യത്തിൽ ശിവേഗൗഡൻ രണ്ടായിരം ഉറുപ്പിക എണ്ണിക്കൊടുത്തു. കുടുംബപരമായ വിഷമതകൾക്കാണെന്ന് രേഖയിൽ കാരണം കാണിച്ചു; ഗംഗമ്മയുടെ സകല സ്വത്തും പണയമെഴുതി. ശാനുഭോഗൻ സിവേലിങ്കേഗൗഡൻ തന്നെയാണ് എഴുത്തുകാരൻ. എഴുത്തുഫീസ് ചുരുങ്ങിയത് ഇരുപത്തഞ്ചുറുപ്പികയെങ്കിലും കിട്ടണമെന്ന് അവൻ ശഠിച്ചു. ഇപ്രാവശ്യത്തെ കൊയ്ത്തിനുശേഷം അവ വിറ്റ് കാശുകൊടുക്കാമെന്ന് ഗംഗമ്മ സമ്മതിച്ചു. തനിക്ക് പറ്റിയ നഷ്ടം വകയിൽ നാനൂറു ഉറുപ്പികയെടുത്ത് ശിവേഗൗഡൻ പട്ടേൽ ബാക്കി മറ്റുള്ളവർക്ക് വീതിച്ചു.

വിധവയായ ഗംഗമ്മ തിപ്ടൂരിലെ ഹോട്ടലിൽ നിന്ന് ഒന്നും കഴിക്കില്ല. എണ്ണയിലിടുന്നതിനു മുമ്പ് വെള്ളം കൂട്ടിയുണ്ടാക്കുന്ന പൂരി അവർ തൊടില്ല. തോട്ടിൽ പോയി കുളിച്ച് ഈറൻ സാരിയോടെ രണ്ട് പിടി പൊരിച്ച കടലയും ഒരു കഷണം വെല്ലവും തിന്ന് ഗംഗമ്മ വണ്ടിയിൽ കയറി. കുട്ടികൾക്ക് ആറണയ്ക്ക് ഇരുപത്തിനാല് ദോശയും ഒരുണ്ട ചട്ടിണിയും ബ്രാഹ്മണരുടെ ഹോട്ടലിൽ നിന്ന് വാങ്ങിക്കൊടുത്തു.

ഗ്രാമത്തിൽ തിരിച്ചെത്തിയ ഗംഗമ്മ അപമാനം സഹിക്കാനാവാതെ

നാല് ദിവസം പുറത്തിറങ്ങിയില്ല. മൂന്ന് നാഴിക അകലെയുള്ള സണ്ണേൻ ഗ്രാമത്തിലെ കുശവന്മാരുടെ അടുത്ത് നിന്ന് പതിനാറ് രൂപയ്ക്ക് അഞ്ഞൂറ് നാടൻ ഓട് വാങ്ങി മേൽപ്പുര റിപ്പേർ ചെയ്തു.

എട്ട് ദിവസം കഴിഞ്ഞു. ഗംഗമ്മ, കോവിലിലെ മാദേവയ്യനെ ആളയച്ച് വരുത്തി. കുശലപ്രശ്നങ്ങൾക്ക് ശേഷം ഇനിയെന്ത് ചെയ്യണ മെന്ന് അവർ അന്വേഷിച്ചു. മാദേവയ്യൻ പറഞ്ഞു. "അപ്പണ്ണയ്യനെ എഴുത്തുപള്ളിക്ക് അയയ്ക്കണം. ചെന്നിഗരായനെ പൊന്നാവള്ളിക്ക് അയയ്ക്കണം. പരമ്പരയാ അവകാശപ്പെട്ട ശാനുഭോഗസ്ഥാനം ഇപ്പോൾ ആരുടെയോ കൈയിലാണ്. ഇവനെ എല്ലാം ഒന്ന് പഠിപ്പിക്കണമെന്ന് പൊന്നാവള്ളി ശാനുഭോഗനോട് അപേക്ഷിക്കണം. ഇനിയും താമസി ക്കരുത്. അവന് ഇപ്പോൾ പതിനഞ്ച് തികഞ്ഞില്ലേ?"

ഗംഗമ്മ സമ്മതിച്ചു. ചെന്നിഗരായനെ പൊന്നാവള്ളി സീതാരാ മയ്യശാനുഭോഗന്റെ കീഴിൽ പഠിപ്പിക്കാൻ പോകയാണെന്ന വാർത്ത പട്ടേൽ ശിവേഗൗഡൻ അറിഞ്ഞു. അയാൾ ഉപദേശിച്ചു. "എന്തിനാ അവനെ ഇത്രയകലെ അയയ്ക്കുന്നത്? നമ്മുടെ സിവലിങ്കന്റെ അടുത്ത് വിട്ടാൽ മതി. ഇവിടെ വീട്ടിൽ തന്നെ താമസിച്ച് പഠിക്കുന്നതല്ലേ നല്ലത്?"

എന്നാൽ പൊന്നാവള്ളി സീതാരാമയ്യന്റെ കീഴിൽ പരിശീലനം നേടാതെ പഠനം ശരിയാവില്ലെന്ന് ഗംഗമ്മ ദൃഢമായി വിശ്വസിച്ചു. മറ്റ് പലരും ശാനുഭോഗസ്ഥാനത്തിരിക്കാം; എന്നാൽ ഗുരുനാഥനാവാനുള്ള യോഗ്യത പൊന്നാവള്ളിക്കേയുള്ളൂ. ജാവക്കല്ല് പരിസരത്തിൽ പഴയ വീട്ടിൽ വെങ്കടേശയ്യനും യോഗ്യൻ തന്നെ. എന്നാൽ അദ്ദേഹം അക ലെയാണ്. ഓരോ സ്ഥലത്തെയും ആളുകളുടെ അന്തസ്സും ആഭിജാ ത്യവും അതാത് നാട്ടുകാർക്കല്ലേ അറിയൂ?

ഗംഗമ്മ സ്വന്തം തീരുമാനമനുസരിച്ച് സവാരിവണ്ടി ഏർപ്പെടുത്തി രണ്ട് മക്കളെയും കൂട്ടി പൊന്നാവള്ളിക്ക് യാത്രതിരിച്ചു. പുറപ്പെടുന്ന തിന് രണ്ട് ദിവസം മുമ്പ് ചെന്നിഗരായൻ, നാവുതിയൻ രുദ്രണ്ണനെ ക്കൊണ്ട് മുടി വെട്ടിച്ച്, തലയിൽ ചന്ദനലേപനം ചെയ്തു. അടുത്ത ദിവസം അഭ്യംഗസ്നാനം ചെയ്തു. ഓമപ്പൊടി, അവലുണ്ട തുടങ്ങിയ പലഹാരങ്ങൾ തയ്യാറാക്കി, കെട്ടിവെച്ചു. അവൻ കോട്ടും തൊപ്പിയും ധരിച്ച് വണ്ടികയറുമ്പോൾ മാദേവയ്യൻ ഉപദേശിച്ചു. "വലിയ നാട്ടിലേ ക്കാണ് പോകുന്നത്? ഇനിയൊരിക്കലും ചീത്തവാക്ക് നിന്റെ നാവിൽ വന്ന് പോകരുത്. നല്ല ബുദ്ധിമാനായി മടങ്ങി വരൂ."

പൊന്നാവള്ളി ശാനുഭോഗന് പരേതനായ രാമണ്ണനെ അറിയാം. ഗംഗമ്മയുടെ അഭ്യർത്ഥന മാനിച്ച് ചെന്നിഗരായനെ സ്വവസതിയിൽ പാർപ്പിച്ച്, കണക്ക് പഠിപ്പിക്കാൻ അദ്ദേഹം സമ്മതിച്ചു. അമ്മയും അനുജനും മടക്കയാത്രയ്ക്ക് വണ്ടികയറുമ്പോൾ ചെന്നിഗരായൻ കരഞ്ഞു. അവസാനം പറഞ്ഞു. "ആരുടെയെങ്കിലും കൈയിൽ കുറച്ച്

പലഹാരമുണ്ടാക്കിക്കൊടുത്തയയ്ക്കണം."

ഗ്രാമത്തിലെത്തിയശേഷം ഗംഗമ്മ അപ്പണ്ണനെ വൈഷ്ണവൻ ചെന്നകേശവയ്യന്റെ എഴുത്തുപള്ളിയിൽ ചേർത്തു. അവനെ എഴുത്തുപള്ളിക്ക് അയയ്ക്കാൻ നിത്യവും മുണ്ടിന്റെ കോന്തല നിറയെ വറുത്ത കടല, വെല്ലം, ഒരു മുറിതേങ്ങ ഇത്രയും സാധനം കെട്ടിക്കൊടുക്കേണ്ടിയിരുന്നു.

## അദ്ധ്യായം രണ്ട്

ചെന്നിഗരായൻ പൊന്നാവള്ളിയിൽ മൂന്ന് സംവത്സരക്കാലം വിദ്യാർത്ഥി യായിക്കഴിഞ്ഞു ഇപ്പോൾ അവൻ നന്നായി ഇടത്തെ കൈവിരലുകൾ കൊണ്ട് റൂൾത്തടി ഉരുട്ടും. വലംകൈയിൽ സ്റ്റീൽ പേനയോ പെൻസിലോ പിടിച്ച് വരയ്ക്കും. കണക്കു പുസ്തകങ്ങളിൽ ഇടത്തെപേജിലെഴുതി കൂട്ടാനും വലത്തെ പേജ് ശരിക്കെഴുതാനും അവൻ പഠിച്ചിരിക്കുന്നു. അവന്റെ വിദ്യാഭ്യാസം പൂർത്തിയായെന്ന് പറയാനാവില്ല. "നീ നാലി ലൊന്ന് പോലും പഠിച്ചിട്ടില്ല." ഗുരുനാഥൻ സീതാരാമയ്യന്റെ അഭിപ്രായ പ്രകടനം ഇങ്ങനെയായിരുന്നു. മറുത്ത് പറഞ്ഞിരുന്നില്ലെങ്കിലും ചെന്നി ഗരായന് ആ അഭിപ്രായം ശരിയാണെന്ന് തോന്നിയിട്ടില്ല. അദ്ദേഹത്തിന്റെ കണക്കെഴുതി ഇവിടെ വീണുകിടക്കട്ടെ എന്നുവിചാരിച്ച് പറയുന്നതാ ണെന്ന് അവൻ കരുതി.

അവൻ കാൽനടയായിത്തന്നെ കൊല്ലത്തിൽ രണ്ടുമൂന്ന് തവണ വീട്ടിൽ വരും. ഇത്തവണ വന്നപ്പോൾ അവൻ അമ്മയോട് പറഞ്ഞു. "ഇനിയും എത്രനാൾ അവിടെ കഴിയണം? ഞാൻ നാട്ടിൽ വന്ന് ശാനു ഭോഗനായി ചാർജെടുക്കാൻ പോവുകയാണ്."

"കണക്ക് നന്നായി പഠിച്ചിരിക്കുന്നോ?"

"പിന്നെ? വേണമെങ്കിൽ കേട്ടോളൂ. ഒന്നാം നമ്പർ വകുപ്പ് വിവരം, രണ്ടാമത്തേത് തരിശ്ശ് രജിസ്റ്റർ; മൂന്നാംനമ്പർ വിളവെടുപ്പ് രജിസ്റ്റർ, നാല് ചെലവിനം, അഞ്ച് പാട്ടക്കണക്ക്, ആറ് ഏറ്റക്കുറവ്, എഴ് തകരാർ രജി സ്റ്റർ, എട്ട് കരമൊഴിവ്, ഒമ്പത് ജമാബന്ദിസ്റ്റേറ്റ്മെന്റ്, പത്ത് നാൾ വഴി, പതിനൊന്ന് തരിശ് പട്ടിക, പന്ത്രണ്ടാം നമ്പർ കാനേഷുമാരി. ഈ പന്ത്ര ണ്ടെണ്ണമാണ് ശാനുഭോഗൻ എഴുതേണ്ടുന്ന രജിസ്റ്ററുകൾ." പ്രഭവം, വിഭവം തുടങ്ങി അറുപത് സംവത്സരങ്ങളുടെ പേർ പറയുന്ന മട്ടിൽ ചെന്നിഗരായൻ രജിസ്റ്ററുകളുടെ പേർ പറഞ്ഞു.

മകൻ വിദ്യാസമ്പന്നനായിരിക്കുന്നുവെന്ന് അമ്മ ഉറച്ച് വിശ്വസിച്ചു. അവൻ അന്വേഷിച്ചു. "അമ്മയെന്താ മിണ്ടാതിരിക്കുന്നത്? എന്റെ കല്യാ ണക്കാര്യം ആലോചിച്ചിട്ടുണ്ടോ?"

"ആലോചിക്കാതിരിക്കുമോ? ആദ്യം ശാനുഭോഗനായി ചാർജെ ടുക്കൂ."

"അത് കൈയിൽ കിട്ടിയത് തന്നെ. എനിക്കിപ്പോൾ പതിനെട്ട് തിക

ഞ്ഞില്ലേ? എനിക്ക് ഇപ്പോൾ മെജോറിട്ടിയായി. എല്ലാവരും ആൺകുട്ടികളെ പതിനാറാമത്തെ വയസ്സിൽ കല്യാണം കഴിപ്പിച്ച് വിടുന്നു. നമ്മൾ വെറുതെയിരുന്നാൽ ആളുകൾ എന്ത് പറയും?"

ചെന്നിഗരായന് പെൺകൊടയ്ക്ക് പല അന്വേഷണങ്ങളും ഉണ്ടായിരുന്നു. ഗംഗമ്മ ഒന്നും കാര്യമായെടുത്തില്ല. ഇപ്പോൾ മകൻ തന്നെ ചോദിച്ച് കഴിഞ്ഞു. ഇനി നടത്തിക്കളയാമെന്നുവെച്ച് മാദേവയ്യനോട് ഉപദേശമാരാഞ്ഞു. "അവൻ ഒന്ന് രണ്ടു വർഷം കൂടി പഠിക്കട്ടെ. ശാനുഭോഗനായി ചാർജെടുത്തശേഷം മതി കല്യാണം." അദ്ദേഹം ഉപദേശിച്ചു.

ചെന്നിഗരായന് ദേഷ്യം വന്നു. "ഓഹോഹോ! ഇനിയും രണ്ടു കൊല്ലം കാക്കണമത്രെ! നിങ്ങൾക്കെന്തറിയാം? സ്വാമീ, മിണ്ടാതിരിക്കൂ." അവൻ പറഞ്ഞു. 'നിങ്ങൾക്കെന്തറിയാം?' എന്ന് അവൻ അദ്ദേഹത്തോട് മുമ്പൊരിക്കലും ചോദിച്ചിരുന്നില്ല. അദ്ദേഹം മൗനം പാലിച്ചു.

ചെന്നിഗരായൻ തിരിച്ച് പൊന്നാവള്ളിക്ക് പോയില്ല. അവൻ ഒരു ദിവസം നേരിട്ട് സിവലിങ്കേഗൗഡനെ കണ്ടു; ശാനുഭോഗരുടെ ചാർജ് തിരിച്ചേൽപ്പിക്കണമെന്ന് ആവശ്യപ്പെട്ടു. "നോക്കാം; മേലാവിൽ നിന്ന് ഉത്തരവ് വരട്ടെ," എന്ന് അയാൾ മറുപടി നല്കി. പിന്നെന്ത് ചെയ്യണമെന്ന് ഭാവിശാനുഭോഗന് അറിയില്ലായിരുന്നു. അതിനിടയ്ക്ക് കല്യാണക്കാര്യം സജീവപ്രശ്നമായിത്തീർന്നതിനാൽ അവൻ ഉദ്യോഗക്കാര്യത്തെക്കുറിച്ച് ശ്രദ്ധിച്ചതേയില്ല.

ഒരു ദിവസം ഗംഗമ്മയുടെ വീട്ടുമുറ്റത്ത് ഒരു വലിയ വെള്ളക്കുതിര വന്നു നിന്നു. തിളങ്ങുന്ന ജീനും കടിഞ്ഞാണും. മധ്യവയസ്കനായ ഒരു വലിയ ആൾ ഇറങ്ങി വന്നു. വെള്ള നിക്കറും കോട്ടും. സ്റ്റോക്കിങ്ങ്സും ബൂട്ട്സും. ഉഗ്രൻ വെള്ളക്കുതിരയിൽ നിന്നിറങ്ങിയ ഈ മനുഷ്യന്റെ അന്തസ്സുകണ്ടാൽ ജില്ലാ മേധാവിയായ ഡെപ്യൂട്ടി കമ്മീഷണർ ആണെന്ന് ആരും പറയും. ഗംഗമ്മ അങ്ങനെ തന്നെ കരുതി അകത്ത് ചെന്ന് ചെന്നിഗരായനോട് പറഞ്ഞു. അവൻ പുറത്തിറങ്ങി; ഭക്ത്യാദരങ്ങളോടെ കൈകൂപ്പി. "മഹാസ്വാമീ എഴുന്നള്ളണം." അവൻ കുനിഞ്ഞ് നിന്ന് കെഞ്ചി. അവന് ശാനുഭോഗസ്ഥാനം വാങ്ങിക്കൊടുക്കാൻ ഡെപ്യൂട്ടി കമ്മീഷണർ നേരിട്ട് വന്നിരിക്കയാണ്. അവൻ കരുതി.

"സിവലിങ്കേഗൗഡനെ വിളിപ്പിക്കാമോ?" അവൻ ചോദിച്ചു.

"എന്തിന്?"

"അവനാണല്ലോ ശാനുഭോഗസ്ഥാനം താല്ക്കാലികമായി നോക്കുന്നത്? മഹാസ്വാമി അതവന്റെ കൈയിൽ നിന്നുവാങ്ങി എനിക്ക് തരുവിക്കുമാറാകണം. സ്ഥിരം ശാനുഭോഗൻ രാമണ്ണന്റെ മൂത്തമകനാണ് ഞാൻ–ചെന്നിഗരായൻ."

"തരുവിക്കാം. അകത്തേക്കു നടക്കൂ."

അവർ അകത്തു കടന്നു. വീട്ടിൽ കസേരയില്ല. അണ്ണാജോയിസരുടെ വീട്ടിൽ ഒരു കസേരയുള്ളതൊഴിച്ചാൽ ഗ്രാമത്തിൽ വേറെ കസേരയില്ല. ആഗതൻ പലകയിൽ ഇരുന്നു. ചെന്നിഗരായൻ വെള്ളം കൊണ്ട് വന്ന് മുമ്പിൽ വെച്ചു. "ആദ്യം വെള്ളം കുടിക്കാൻ പാടില്ല." ആഗതൻ പറഞ്ഞു. "നാഗലാപുരമെന്ന് കേട്ടിട്ടില്ലേ? ഞാൻ അവിടുത്തെ ഗ്രാമപുരോഹിതനാണ്. പേര് കണ്ഠീജോയിസർ. എന്റെ മകളുടെ പേര് നഞ്ചമ്മ. രേവതി നക്ഷത്രം രണ്ടാം പാദം. ഇപ്പോൾ പന്ത്രണ്ടു വയസ്സ്. ജാതകം കൊണ്ടുവന്നിട്ടുണ്ട്. നിങ്ങളുടെ ചെറുക്കന്റെ ജാതകം കൊണ്ടുവരൂ."

ഡെപ്യൂട്ടി കമ്മീഷണറായിരിക്കുമെന്ന് വിചാരിച്ചിരുന്ന ഗംഗമ്മയ്ക്ക് ഇദ്ദേഹം നാഗലാപുരത്ത് കണ്ഠീജോയിസരാണെന്ന ഭാവനയിലേക്കെത്താൻ കുറേനേരം വേണ്ടിവന്നു. തന്റെ മകന് കന്യാദാനം ചെയ്യാൻ വന്ന ആളാണെന്ന് മനസ്സിലായപ്പോൾ അവർക്ക് ആത്മവിശ്വാസം വീണ്ടുകിട്ടി. പക്ഷേ വന്നിരിക്കുന്നത് വലിയ കുതിരപ്പുറത്താണ്. ഡെപ്യൂട്ടികമ്മീഷണറുടെ അന്തസ്സിലാണ് വേഷം. "ശാനുഭോഗനായി ചാർജ് കിട്ടുന്നതുവരെ ഞാൻ അവനെ കല്യാണം കഴിപ്പിക്കുന്നില്ല." ഗംഗമ്മ അറിയിച്ചു.

"ഈ അമ്മയ്ക്കെന്തറിയാം? മിണ്ടാതിരി. ചാർജ് വാങ്ങിത്തരാമെന്ന് അദ്ദേഹം നേരത്തേ പറഞ്ഞില്ലേ?" ചെന്നിഗരായൻ അമ്മയുടെ വായടപ്പിച്ചു കളഞ്ഞു.

"അതൊക്കെ എനിക്കറിയാം. നിങ്ങൾക്ക് അവകാശപ്പെട്ടത് നിങ്ങൾക്ക് തന്നെ വാങ്ങിത്തരുന്നത് വലിയ പ്രശ്നമാണോ? ഞാൻ തഹസീൽദാരോട് പറയാം. ആദ്യം കല്യാണം കഴിയട്ടെ."

ഗംഗമ്മ മകന്റെ ജാതകം കൊടുത്തു. കണ്ഠീജോയിസർ തന്നെ ജോത്സ്യരാണ്. അദ്ദേഹം ഗണിച്ച് നോക്കി. "എല്ലാ പൊരുത്തങ്ങളും ഉണ്ട്. അതുകൊണ്ട് ബാക്കി സംഗതികൾ സംസാരിക്കാം." അദ്ദേഹം പറഞ്ഞു.

## രണ്ട്

നാഗലാപുരം, രാമസമുദ്രത്തിന് പന്ത്രണ്ട് നാഴിക അകലെയുള്ള ഗ്രാമമാണ്. ആ ഗ്രാമത്തിലെ കണ്ഠീജോയിസരുടെ കീർത്തി കേൾക്കാത്തവരില്ല. എന്നാൽ രാമസമുദ്രം തുങ്കൂർ ജില്ലയിൽ തിപ്ടൂർ താലൂക്കിലും നാഗലാപുരം ഹാസൻജില്ലയിലെ ചന്നരായ പട്ടണം താലൂക്കിലുമായതുകൊണ്ട് ജോയിസരുടെ പേര് ഇവിടെ അത്ര തന്നെ പരിചിതമല്ല. 'ചന്നരായ പട്ടണം' താലൂക്ക്, ശാന്തിഗ്രാമം, ഹാസൻ, കൗശികൻ തുടങ്ങിയ സ്ഥലങ്ങളിൽ സകലരും അദ്ദേഹത്തിന്റെ പേര് കേട്ടിരിക്കും.

നല്ല ഉയരം, വിശാലമായ നെറ്റി, ചൈതന്യപൂർണമായ കണ്ണുകൾ. പതിനാറാമത്തെ വയസ്സിൽ കണ്ഠീജോയിസരുടെ വിവാഹം കഴിഞ്ഞു.

ഇരുപതാമത്തെ വയസ്സിൽ ഭാര്യയുടെ നിഷേകം നടന്നു. രണ്ടുകൊല്ല ത്തിനകം ഒരു പുത്രൻ ജനിച്ചു. അടുത്ത രണ്ടുകൊല്ലത്തിൽ ഒരു കുഞ്ഞ് കൂടി ഉണ്ടായെങ്കിലും മരിച്ചുപോയി. അവസാനം ഒരു പെൺകുഞ്ഞിനെ പ്രസവിച്ച് ഭാര്യ തന്നെ മരിച്ചു. ആ കുഞ്ഞിനെ കണ്ഠീജോയിസരുടെ അമ്മ വളർത്തി. ജോയിസർ വീണ്ടും വിവാഹം ചെയ്തില്ല. രണ്ട് മക്ക ളുണ്ട്. മൂത്തവനായ കല്ലേശൻ പോലീസ് കോൺസ്റ്റബിൾ ആയി ശ്രവ ണബെളഗൊളയിൽ ജോലി നോക്കുന്നു. അമ്മയില്ലാത്ത അനാഥയായ കുഞ്ഞാണ് നഞ്ചമ്മ. അവളെയാണ് ചെന്നിഗരായന് കൊടുത്ത് കല്യാണം കഴിപ്പിക്കുന്നത്.

ഇതൊക്കെ സാമാന്യേന, മനുഷ്യനായി ജനിച്ച എല്ലാവരും ചെയ്യുന്ന കാര്യങ്ങളത്രെ. എന്നാൽ ഇത്രയും കൊണ്ട് മാത്രമല്ല, കണ്ഠീ ജോയിസർ പ്രസിദ്ധനായിരിക്കുന്നത്. പ്രസിദ്ധിക്കും ചില കഴിവുക ളൊക്കെ വേണം. ഭീമാകാരമായ ശരീരപ്രകൃതി കാരണം അദ്ദേഹത്തെ ഒരിക്കൽ കണ്ടവർ മറക്കില്ല. ചെറുപ്പം മുതൽക്ക് തന്നെ അദ്ദേഹം നാട കങ്ങളിലും യക്ഷഗാനങ്ങളിലും വേഷം കെട്ടും. അത് കണ്ടവർ അദ്ദേ ഹത്തെ ഓർക്കും. 'മഹാഭാരതം' നൃത്തത്തിൽ ദുര്യോധനന്റെ വേഷം അദ്ദേഹത്തിനുമാത്രമേ ചേരൂ. യക്ഷഗാനത്തിൽ 'കത്തി' വേഷത്തിൽ അദ്ദേഹം പ്രത്യക്ഷപ്പെട്ടാൽ പിന്നെ സ്റ്റേജിലെ രണ്ട് പലകയെങ്കിലും പൊളിയാതെ അദ്ദേഹം ചാട്ടം നിർത്തില്ല. പാടാൻ തുടങ്ങിയാൽ പദ ങ്ങൾ താരസ്വരത്തിൽ, ഒറ്റ ശ്വാസത്തിൽ നീട്ടിപ്പാടും. ഹാർമോണിയം വായിക്കും. തബല മുട്ടും. മംഗളം, അമംഗളം എന്നീ രണ്ട് വിധമായ പൗരോഹിത്യവുമറിയാം. ജോത്സ്യവുമുണ്ട്. മരുന്നും മന്ത്രവും മാരണവും അറിയാം. എല്ലാറ്റിനും പുറമേ തഹസീൽദാരോട് പോലും ഇംഗ്ലീഷിൽ സംസാരിക്കാൻ വേണ്ട ആത്മവിശ്വാസമുണ്ട്. മുസൽമാനോട് ഉർദുവിൽ തന്നെ സംസാരിക്കും.

അദ്ദേഹത്തിന് പ്രസിദ്ധിയുണ്ടാക്കിക്കൊടുത്തത് അസാമാന്യമായ നെഞ്ഞൂക്കാണ്. പണ്ട് കോടതികയറി പലകേസ്സുകളും ജയിച്ചിട്ടുണ്ടത്രെ; കൂടാതെ ഒന്ന് രണ്ട് കൊല നടത്തി, കേസ് മുക്കിക്കളഞ്ഞുവെന്നും ജനം പറയുന്നു. ആരും കണ്ടിട്ടില്ല. നേരാണോ എന്നറിയില്ല. ജോയിസർ അത് നിഷേധിക്കുന്നുണ്ട്. എന്നാൽ ലഹള കൂടുമ്പോൾ 'നിന്നെ ശരി പ്പെടുത്തിക്കളയും' എന്ന് പറയുന്ന ആ വാക്കിന്റെ ഊക്കത്തിന് അദ്ദേഹം എത്രയോ കൊല നടത്തിയ ആളാണെന്ന് ആരും വിശ്വസിച്ചു പോകും. രാത്രികാലങ്ങളിൽ നിർഭയം സഞ്ചരിക്കും. അരക്കെട്ടിൽ ഒരു കഠാര തിരുകി, യാത്രപുറപ്പെട്ടാൽ പുലരുന്നതിനു മുമ്പു ഒറ്റയ്ക്കു തന്നെ ബുൾ ഡാളക്കുന്നും കടന്ന് ഇരുപത്തിനാല് നാഴിക സഞ്ചരിച്ച് ഹാസനത്തി ലെത്തും. ജോയിസർ അപൂർവമായേ പകൽ യാത്ര ചെയ്യൂ. ഗുളികനെ മാത്രമല്ല, ഭൂതഗണങ്ങളെപ്പോലും ധീരമായി നേരിട്ട് പിന്തിരിപ്പിക്കാനുള്ള അദ്ദേഹത്തിന്റെ സിദ്ധിവിശേഷങ്ങൾ പ്രചരിച്ചതിൽ അത്ഭുതമില്ല.

ചെന്നിഗരായന്റെ വിവാഹത്തിന് രാമസമദ്രത്തിലെ സകല ബ്രാഹ്മണരും വന്നു; അദ്ദേഹം ശാനുഭോഗനായിരിക്കേണ്ട ഇടയ ഗ്രാമത്തിലെ പട്ടേലനായ ഗുണ്ടേഗൗഡൻ തുടങ്ങിയ മറ്റ് പ്രമാണിമാരും എത്തിയിരുന്നു. പട്ടേൽ ശിവേഗൗഡനും ശാനുഭോഗൻ സിവലിങ്കനും പങ്കെടുത്തില്ല. വരന്റെ പാർട്ടി നാല് വണ്ടിയിലാണ് യാത്ര തിരിച്ചത്. നാഗലാപുരം ചിറയുടെ സമീപം വെച്ച് വധുവിന്റെ വീട്ടുകാർ കൊമ്പും കുഴലും വിളിച്ച് സ്വീകരിച്ചു. വരനെ കൊണ്ടുപോകാൻ അവർ കണ്ഠീജോയിസരുടെ വെള്ളക്കുതിരയെ കൊണ്ടു വന്നിരിക്കുന്നു. അതിന്മേൽ എങ്ങനെ കയറിയിരിക്കും? ചെന്നിഗരായൻ പേടിച്ച് വിറച്ചു. കയറാതിരുന്നാൽ രാമസമദ്രത്തിനാകെ അപമാനം! "ഫൂ! പെങ്കൂസൻ സൂളേമോനേ!" ഗംഗമ്മ ഒരു തവണ ആട്ടിയപ്പോൾ അവൻ കയറിയിരുന്നു. കുതിര വിഷമിപ്പിച്ചില്ല; അത് സാവധാനം ചുവട് വെക്കുന്ന കാര്യത്തിൽ വധുവിന്റെ ആങ്ങള കല്ലേശൻ ശ്രദ്ധിച്ചു. അയാൾ കടിഞ്ഞാൺ പിടിച്ച് കുതിരയോടൊപ്പം നടന്നു.

കല്യാണത്തിന് വരന്റെ പാർട്ടിയിൽ ഉണ്ടായിരുന്ന എല്ലാവർക്കും കണ്ഠീജോയിസരുടെ വ്യക്തിപ്രഭാവം ബോദ്ധ്യപ്പെട്ടു. അദ്ദേഹം ധാരാളം സമ്പത്തുള്ള ആളല്ല; എങ്കിലും ആവശ്യത്തിന് വേണ്ടതുണ്ട്. സദ്യവട്ടങ്ങൾ പൊടിപൂരമാക്കി ഒരുക്കിയിരിക്കുന്നു. ഹാസനത്തുനിന്ന് ഒരു അഡ്വക്കേറ്റും കല്യാണത്തിന് വന്നിരുന്നു. അഡ്വക്കേറ്റെന്ന് ജോയിസർ പറഞ്ഞതാണ്. വരപക്ഷത്തെ പുരോഹിതന്മാരായി അയ്യാശാസ്ത്രിയും അണ്ണാജോയിസരും വന്നിട്ടുണ്ട്. അയ്യാശാസ്ത്രിക്ക് പ്രതി മാസ ശ്രാദ്ധം, പുണ്യാഹം, ഗൗരീഗണേശ വ്രതം തുടങ്ങിയ കാര്യങ്ങളൊഴിച്ച് മറ്റ് പൗരോഹിത്യകർമങ്ങൾ അറിയില്ല. അണ്ണാജോയിസർ വയസ്സിൽ ഇളയവനാണ്; എന്നാൽ ശിന്തഘട്ടത്തിലെ സൂരണ്ണ ജോയിസരുടെ അടുത്തുനിന്ന് വിധിപ്രകാരം ശിക്ഷണം നേടിയിരുന്നതുകൊണ്ട് ഇപ്പോൾ പ്രസിദ്ധി നേടി വരുന്നു. അദ്ദേഹം ഇതിനകം തന്നെ അനേകം വിവാഹങ്ങളും ഉപനയനങ്ങളും നടത്തിയതുകൊണ്ട് മന്ത്രം വെള്ളം പോലെ തോന്നും. വരന്റെ താല്ക്കാലിക ഗൃഹത്തിൽ ഹോമം നടത്തുമ്പോൾ അണ്ണാജോയിസർ പതിവ് പോലെ ഉറക്കെത്തന്നെ മന്ത്രം ചൊല്ലി. "ഓം ഭൂരഗ്നിയേ പ്രാണായ സ്വാഹാ! ഇദമഗ്നിയേ പ്രാണായ സ്വാഹാ!......"

ഈ താല്ക്കാലിക വസതി, വധൂഗൃഹത്തിനടുത്ത് തന്നെയായിരുന്നതിനാൽ മന്ത്രം അവിടെയും കേൾക്കാം. കണ്ഠീജോയിസർ കേട്ടു. ഉടൻ തന്നെ അദ്ദേഹം വന്ന് പറഞ്ഞു. "ജോയിസരേ, അഗ്നിക്ക് ആഹൂതി കൊടുക്കുന്ന മന്ത്രം ഒന്നു കൂടി ചൊല്ലൂ,"

"എന്തിന്?"

"ഒന്ന് കേൾക്കാൻ വേണ്ടി."

"അങ്ങനെ വേദമന്ത്രം ആവർത്തിക്കാൻ പാടില്ല." അദ്ദേഹം അയ്യാശാസ്ത്രിയുടെ മുഖം നോക്കി.

"എന്തുകൊണ്ട് ആവർത്തിച്ചുകൂടാ? നിങ്ങൾക്ക് മന്ത്രം തെറ്റിച്ച് ചൊല്ലാമോ?"

"ഞാൻ തെറ്റിച്ചെന്നോ? ശിന്ത ഘട്ടത്തിലെ സൂരണ്ണ ജോയിസർ പറഞ്ഞുതന്ന പാഠം തെറ്റാണെന്നോ? ഇളയച്ഛാ, കേട്ടില്ലേ? ഞാൻ ഈ വിവാഹം നടത്തണോ, എഴുന്നേറ്റ് പോകണോ?" അണ്ണാജോയിസർ എഴുന്നേറ്റു.

"നിങ്ങളുടെ ഗുരുവിനെ എനിക്കറിയാം. അദ്ദേഹത്തിന് സംസ്കൃതം നന്നായറിയില്ല. ഭൂരഗ്നിയേ എന്നു പറയുന്നത് തെറ്റാണ്. ഭൂരഗ്നയേ എന്നു പറയണം. നിങ്ങൾ വ്യാകരണം ശുദ്ധമായല്ല ചൊല്ലുന്നത്. ഗ്രന്ഥമുണ്ട്. എടുത്തു കാണിക്കട്ടെ? വേദമന്ത്രം തെറ്റിച്ചുചൊല്ലിയാൽ തല ആയിരം നുറുങ്ങായി പൊട്ടിത്തെറിക്കും."

അണ്ണാജോയിസർ അതോടെ അടങ്ങി. കണ്ഠീജോയിസരുടെ മന്ത്രജ്ഞാനത്തെക്കുറിച്ച് അറിഞ്ഞ രാമസമദ്രക്കാർ മൂക്കിൽ വിരൽ വെച്ചു. വിവാഹമുഹൂർത്തത്തിൽ കന്യാദാനമന്ത്രം അദ്ദേഹം കണ്ഠം തുറന്ന് ചൊല്ലിയപ്പോൾ കല്യാണവീടാകെ മുഴങ്ങി. വിവാഹകർമം കഴിഞ്ഞ് വരന്റെ പാർട്ടി പുറപ്പെടാറായപ്പോൾ അണ്ണാജോയിസർ കണ്ഠീജോയിസരുടെ അടുത്തുവന്നു പറഞ്ഞു: "ഞാൻ മനഃപാഠം പഠിച്ചതേയുള്ളൂ. വ്യാകരണത്തിൽ കുറച്ച് മോശം തന്നെ. മുഴുവൻ പഠിക്കുന്നതിനു മുമ്പായി അച്ഛൻ മരിച്ചു പോയതുകൊണ്ട് അവിടെ നിന്ന് പോരേണ്ടി വന്നു. ബാക്കിഭാഗം പുസ്തകം നോക്കി സ്വന്തമായി പഠിച്ചതാണ്. തെറ്റിപ്പോയിട്ടുണ്ടെങ്കിൽ ക്ഷമിക്കണം."

കല്യാണം ശുഭമായി കഴിഞ്ഞു. വധുവിന് മുടിപ്പൊന്ന്, വള, വെള്ളിയരഞ്ഞാണം, പാദസരം തുടങ്ങി എണ്ണം പറഞ്ഞ ആഭരണങ്ങളെല്ലാം കൊടുത്തിരുന്നു. വരന്റെ വീട്ടിൽ നിന്ന് പതിവനുസരിച്ച് കെട്ടുതാലി, കമ്മൽ, മൂക്കുത്തി എന്നിവ കൊണ്ടുവന്നിരുന്നു. അച്ഛനെപ്പോലെ തന്നെ നല്ല ഉയരവും വിശാലമായ നെറ്റിയും വലിയ കണ്ണുകളുമുള്ള വധു സുന്ദരിയായിരുന്നു. "നമ്മുടെ ചെന്നിഗരായന് ഇങ്ങനെ ഒരു വധുവിനെ കിട്ടിയത് നിശ്ചയമായും അവന്റെ ഭാഗ്യംതന്നെ!" രാമസമദ്രക്കാർ അഭിപ്രായപ്പെട്ടു. പക്ഷേ ഗംഗമ്മയ്ക്കത് സഹിച്ചില്ല. ചെന്നിഗരായനെ സൽക്കരിക്കാൻ വിളമ്പിയ സകല വിഭവങ്ങളും ഒരു പൊടിപോലും ബാക്കി വെക്കാതെ അവൻ അകത്താക്കി. നാഗലാപുരക്കാർ ഇതുപറഞ്ഞ് പരിഹസിച്ചു തുടങ്ങി. അങ്ങനെ തിന്നാൻ പാടില്ലെന്ന് രാമസമദ്രക്കാർ അവനോട് പറഞ്ഞത് പിന്നീടാണ്. എന്നാൽ ചെന്നിഗരായൻ തന്റെ ചെയ്തിയെ സമർത്ഥിച്ചു. "കൊതിയൂറുന്ന തരത്തിൽ ഉണ്ടാക്കിവിളമ്പിയ പലഹാരങ്ങൾ എച്ചിലാക്കി കളയുകയോ?"

# മൂന്ന്

ചെന്നിഗരായൻ പലതവണ അപേക്ഷിച്ചെങ്കിലും സിവലിങ്കേഗൗഡൻ ശാനുഭോഗസ്ഥാനം വിട്ടുകൊടുത്തില്ല. ആദ്യമൊക്കെ തരാം എന്ന് പറഞ്ഞിരുന്നു. അതിന്റെ അർത്ഥം ഗ്രഹിക്കാൻ കഴിയാതിരുന്ന ചെന്നിഗരായൻ കുറച്ച് ദിവസം കാത്തിരുന്ന് നോക്കി. ചോദിച്ചപ്പോഴൊക്കെ അത് തന്നെ മറുപടി. ഒരിക്കൽ സിവലിങ്കേഗൗഡൻ അവധി പറഞ്ഞു. "കണക്ക് തീർക്കട്ടെ. അതിന് ശേഷം നോക്കാം." കണക്ക് തീർക്കാൻ ഏപ്രിൽ അവസാനിക്കണം. എന്നു വെച്ചാൽ ഇനിയും അഞ്ചുമാസം കാത്തിരിക്കണം. "കണക്ക് തീർക്കാതിരുന്നാൽ നിനക്ക് ഒന്നും മനസ്സിലാവില്ല." ചെന്നിഗരായന് അത് ശരിയല്ലെന്ന് തോന്നി. അവൻ സമ്മതിച്ചു.

വീട്ടിൽ പ്രത്യേകിച്ച് ജോലിയൊന്നുമില്ല. ഭാര്യ കുട്ടിയാണ്; നിഷേകം കഴിഞ്ഞിട്ടില്ല. അവൾ അമ്മാത്ത് തന്നെ കഴിയുന്നു. രണ്ടു കൊല്ലം എഴുത്തുപള്ളിക്ക് പോയെങ്കിലും അപ്പണ്ണയ്യന് മുജ്ജന്മ സുകൃതമില്ലാത്തതു കൊണ്ട് വിദ്യാർജനത്തിന് സാദ്ധ്യതയില്ലെന്ന് തീരുമാനിച്ച് ആശാൻ അവനെ കൈയൊഴിച്ചിരിക്കുന്നു. ഇപ്പോൾ അവൻ തോട്ടത്തിൽ തേനീച്ചക്കൂട് തെരഞ്ഞുപിടിച്ചും ഇളനീർ പറിച്ച് കുടിച്ചും നേരം പോക്കുകയാണ്. ഭാവിയിൽ ശാനുഭോഗനാകേണ്ട ചെന്നിഗരായൻ രാവിലെ എഴുന്നേറ്റ് കുളിച്ച്, തലവേദനയ്ക്ക് ഭസ്മം കലക്കി ലേപനം ചെയ്ത്, ഈറൻ കോണകമുടുത്ത് സന്ധ്യാവന്ദനം നടത്തി, പൂണുനൂൽ കൈയിൽ പിടിച്ച് ഓം തത് സത്ത്ത്....ഓം തത് സത് ത്ത് എന്ന് ഒരേ രാഗത്തിൽ ഉറക്കെ ആയിരത്തെട്ടു തവണ ഗായത്രി ചൊല്ലിത്തീർക്കും.

കണക്ക് തീർക്കൽ കഴിഞ്ഞപ്പോൾ സിവലിങ്കേഗൗഡൻ മറ്റൊരു കാരണം മുന്നോട്ട് വെച്ചു. "മേലാവിൽ നിന്ന് ഉത്തരവില്ലാതെ ഞാനെങ്ങനെ ചാർജ് തരും?"

"എന്റേത് എനിക്ക് തരുന്നതിന് മേലാവിൽ നിന്ന് പറയണോ?"

"ങും... നിങ്ങളുടെ അച്ഛന്റേതാണെന്ന് എഴുതിത്തന്നിട്ടില്ല. എനിക്കും പത്തുവർഷത്തെ സർവീസായി. കഴിയുമെങ്കിൽ എന്നോട് വാങ്ങിക്കോളൂ."

ചെന്നിഗരായന് ഇത് കേട്ടപ്പോൾ കരച്ചിൽ വന്നു പോയി. "നിന്റ മ്മേടെ......." എന്ന് അയാളെ ചീത്ത പറയാൻ തോന്നിയെങ്കിലും ധൈര്യം പോരാത്തതു കാരണം അടങ്ങി. സിവലിങ്കേഗൗഡന്റെ അളിയൻ പട്ടേൽ ശിവേഗൗഡന്റെ അടുത്ത് പോയി ചെന്നിഗരായൻ ആവലാതി പറഞ്ഞു. "അനിയാ, ശാനുഭോഗപ്പണി നിന്നെക്കൊണ്ട് ഒക്കില്ല. അത് കളിതമാശയാണോ?" പട്ടേലൻ ചോദിച്ചു.

എന്ത് മറുപടി പറയണമെന്ന് ചെന്നിഗരായന് അറിയില്ല. പട്ടേലനോട് എതിർക്കുവാനുള്ള ധൈര്യം പോര. കൊച്ചുകുട്ടിയായിരുന്നതു

മുതൽ അവനെ ഭയപ്പെടുത്താൻ ഗംഗമ്മ വിളിച്ചിരുന്നത് ഈ പട്ടേ ലനെയാണല്ലോ! അവൻ നേരെ അമ്മയുടെ അടുത്ത് വന്ന് ഗൗഡൻമാ രുടെ അഭിപ്രായം അറിയിച്ചു. ഗംഗമ്മ അടങ്ങിയിരിക്കുമോ? പട്ടേലന്റെ പടിവാതിൽക്കൽ പെരുവഴിയിൽ നിന്നുകൊണ്ട് അവർ ഉറക്കെ വിളിച്ച് പറഞ്ഞു. "ശിവേഗൗഡാ, കണ്ടവരുടെ ഭാര്യമാരുടെ തീട്ടം ആയുഷ് ക്കാലം മുഴുവൻ തിന്നാമെന്നാണോ കരുതിയിരിക്കുന്നത്? നിന്റെ കെട്ടിയോളുടെ മംഗല്യം പൊട്ടിപ്പോകും; നിന്റെ വീട് കുളംകോരും കണ്ടോളൂ!"

പട്ടേലന്റെ പത്നി ഗൗരമ്മയ്ക്ക് ഭയമായി. ബ്രാഹ്മണ വിധവയുടെ ശാപമാണ്. മഹാപാപം. അവൾ ഭർത്താവിനെ ഉപദേശിച്ചു. "അവരുടെ നാറുന്ന മാറാപ്പ് ഇവിടെ വെച്ചിട്ട് നമുക്കെന്ത് കിട്ടാനാ? ആ സിവലിങ്ക നോട് വലിച്ചെറിയാൻ പറ."

പട്ടേലൻ തന്നെ വെളിയിൽ വന്ന് ഗംഗമ്മയെ ക്ഷണിച്ചു. "ഗംഗമ്മേ, ഇങ്ങനെ ചീത്തവാക്ക് എന്തിനാ പറയുന്നത്? ഇരുന്നു വർത്തമാനം പറ യാമല്ലോ. വരൂ."

ഗൗരമ്മ വരാന്തയിൽ പലകയിട്ട് കൊടുത്തു. ഗംഗമ്മ അതിന്മേലി രുന്നു. പട്ടേലൻ ഒരു കുഷനിട്ട് അതിൽ ചാരിയിരുന്നു. ശാനുഭോഗൻ ചെന്നിഗരായൻ ഇറയച്ചാലിൽ തന്നെ നിന്നു. പട്ടേലൻ താല്ക്കാലിക ശാനുഭോഗൻ സിവലിങ്കനെ വിളിപ്പിച്ചു. അയാൾ വരാന്തയിൽ കാലി ന്മേൽ കാൽവെച്ച് ആസനസ്ഥനായി. പട്ടേലൻ പറഞ്ഞു "സിവാ, ചാർജ് കൊടുക്കുന്നതിന് എന്താണ് തടസ്സമെന്ന് ഈ അമ്മയ്ക്ക് ഒന്ന് വിശദീ കരിച്ച് കൊടുക്കൂ."

സിവലിങ്കൻ ഗംഗമ്മയോട് ചോദിച്ചു. "നിങ്ങളുടെ മകന് വയസ്സെ ത്രയായി?"

"പത്തൊമ്പത് നടക്കുന്നു."

"നിങ്ങൾ അതു പറയും. സർക്കാർ കണക്കിൽ ഇപ്പോഴും പതിനാ റാണ്. അവന് മെജോറിറ്റി ആയിട്ടില്ല. ഗവണ്മെന്റ് പണി എങ്ങനെ കൊടുക്കും?"

"ഇവനെ പ്രസവിച്ച സമയത്ത് ഇവന്റെ അച്ഛൻ തന്നെ ശാനുഭോ ഗർ. അദ്ദേഹം കള്ളം എഴുതിയിടുമോ? നീ നന്നായി നോക്കൂ."

"ജനന മരണ രജിസ്റ്റർ ഞങ്ങളുടെ അടുത്തില്ല. അത് നോക്കണ മെങ്കിൽ ഗവൺമെന്റിന് ഫീസ് കൊടുക്കണം. ആദ്യം അമ്പത് ഉറുപ്പിക കൊണ്ടു വരൂ. അതിന് ശേഷം ഞാൻ തന്നെ തിപ്ടൂരിൽ ചെന്ന് പരി ശോധിപ്പിക്കാം."

ജനന മരണ രജിസ്റ്റർ ശാനുഭോഗന്റെ കൈവശം ഉണ്ടായിരി ക്കുമോ? അത് നോക്കാൻ ഫീസ് കൊടുക്കണോ? കൊടുക്കണമെങ്കിൽ അമ്പത് ഉറുപ്പിക വേണോ? ഇതൊന്നും ഗംഗമ്മയ്ക്കറിയില്ല. "എന്താ

പൊന്നയ്യാ കൊടുക്കണോ? കണക്ക് പഠിച്ചവനല്ലേ? പറയൂ." അമ്മ മകനോട് ചോദിച്ചു. അവൻ മുഖം ചുളിച്ച് ചിന്തിച്ചു തുടങ്ങി.

"എന്താ പറയൂ." അമ്മ ശാസിച്ചു.

"എനിക്കറിയില്ല." അവൻ പറഞ്ഞു.

"നിനക്ക് കണക്ക് മുഴുവൻ അറിയാമെന്നല്ലേ പറഞ്ഞത്?"

"പൊന്നാവള്ളിയുടെ അടുത്ത് നിന്ന് എല്ലാം പഠിച്ചുവെന്ന് പറഞ്ഞിരുന്നല്ലോ? ആ പൊന്നാവള്ളിയിലെ ദാരിദ്ര്യവാസി കണ്ടർ കുട്ടിക്ക് കണക്ക് അറിയുമെങ്കിൽ എല്ലാം പഠിപ്പിക്കുമായിരുന്നു. പൊയ്ക്കോളൂ; ഇനിയും നാലുകൊല്ലം ഞങ്ങളുടെ വീട്ടിലെ കുപ്പ അടിച്ചുവാരിയാൽ ഞാൻ പഠിപ്പിക്കാം." സിവലിങ്കൻ അടിച്ച് വീക്കി.

പട്ടേൽ ശിവേഗൗഡൻ പറഞ്ഞു. "ഗംഗമ്മേ, ഇപ്പോൾ പോകൂ. അമ്പതുറുപ്പിക കൊണ്ടു വരൂ. വയസ്സ് എത്രയായെന്ന് മേലാവിൽ എഴുതി ചോദിക്കട്ടെ."

"ശിവേഗൗഡ, അതിനെന്തിനാ കാശ്?"

"സർക്കാർ കാര്യമാണേ. തമാശയും കളിയുമല്ല."

ഗംഗമ്മയ്ക്ക് ഗത്യന്തരമേതുമില്ല. അമ്പതുറുപ്പിക കൊടുക്കാതെ മകന്റെ വയസ്സറിയാൻ വഴിയില്ല. അതില്ലാതെ ശാനുഭോഗസ്ഥാനം കിട്ടുകയുമില്ല. വീട്ടിൽ അതിനു മാത്രം കാശില്ലതാനും. അവർ പെട്ടിതുറന്നു നോക്കി. റാണിയുടെ തലയുള്ള മുപ്പത് വെള്ളി രൂപ ഉണ്ടായിരുന്നു. അതിന്റെ കൂടെ ആറ് ചാക്ക് മുത്താറിയും സിവലിങ്കന് സമർപ്പിച്ച് അവർ പറഞ്ഞു. "ഇവന്റെ കണക്ക് വേഗം വരുത്തൂ. ഇവന്റെ അച്ഛൻ നോക്കി നടത്തിയ ശാനുഭോഗസ്ഥാനം ഇവൻ കൈയേറ്റ് നടത്തുന്നത് എനിക്ക് ഈ കണ്ണുകൊണ്ട് കാണണം."

മൂന്ന് മാസം കൂടി കഴിഞ്ഞു. ഒരു വിവരവുമില്ല. ഗംഗമ്മപോയി ചോദിച്ചപ്പോൾ സിവലിങ്കൻ പറഞ്ഞു "സർക്കാർ കണക്ക് ഇത്രവേഗം കിട്ടുമോ? ഡെപ്യൂട്ടി കമ്മീഷണരുടെ അടുത്തു പോയി, അവിടെ നിന്നും ദിവാൻ മിർസാ സാഹേബിന് കിട്ടണം. മെല്ലെ വരും. നിങ്ങളെന്താ ചൊറിയുള്ള കായപോലെ കളിക്കുന്നത്? അല്പം ക്ഷമിക്കണം."

ഗംഗമ്മ ഒരു വഴിയും കാണാതെ വീട്ടിൽ തിരിച്ച് വന്ന് മകനോട് പറഞ്ഞു. "ചെന്നയ്യാ, അവൻ തരില്ലെന്നാണ് തോന്നുന്നത്. നീ തന്നെ തിപ്ടൂരിൽ ചെന്ന് തഹസീൽദാരെ കണ്ട് സാഷ്ടാംഗം നമസ്കരിച്ച് ആവലാതി പറഞ്ഞാൽ ഇത് ശരിപ്പെടും. പോകൂ."

ഒറ്റയ്ക്ക് പോയി തഹസീൽദാരെ കാണാൻ ചെന്നിഗരായന് ഭയം. അദ്ദേഹം തന്റെ മേൽ ചാടിവീണാലോ? നിന്റെ വയസ്സെത്ര? നേര് പറയൂ എന്ന് കൽപ്പിച്ചാൽ എന്തു പറയും? സത്യത്തിൽ തനിക്ക് പതിനാറാണെങ്കിലോ? ജാതകം തെറ്റിപ്പോയിരിക്കും. "അമ്മേ, എനിക്ക് പതിനാറു വയസ്സ് തന്നെയായിരിക്കണം. ഇനി രണ്ടുകൊല്ലം കൂടി കാത്തിരിക്കാം."

"ഥൂ, സൂളേ മോനേ! നിന്നെപ്പെറ്റ സൂള ഇവിടെയുണ്ടല്ലോ. എനിക്കറിഞ്ഞൂടെ നിന്റെ വയസ്സ്? പത്തൊമ്പത് തികയാറായി. പോയി തഹസീൽദാരുടെ കാലിൽ വീഴൂ, സൂളേമോനേ!" ഗംഗമ്മ രോഷാകുലയായി പറഞ്ഞു.

"അമ്മേ, എനിക്ക് പേടിയാവുന്നു."

"എടാ പെൺകൂസൻ സൂളേമോനേ! ഞാനും കൂടെ വരാം." ഗംഗമ്മ അങ്ങനെ പറഞ്ഞെങ്കിലും സർക്കാർ കാര്യത്തിന് സ്ത്രീകൾ പോകാൻ പാടില്ലെന്ന് ഓർത്തതോടെ ഒട്ടടങ്ങി. സ്ത്രീകൾ സർക്കാർ കണക്ക് തൊടാൻ പാടില്ല. തൊട്ടാൽ പോലീസ് പിടിക്കുമത്രെ. അപ്പോൾ പിന്നെ ഞാൻ തഹസീൽദാരുടെ മുമ്പിൽ ചെന്ന് നിന്നാൽ വെറുതെ വിടുമോ?

ഒരു വഴിയും കണ്ടില്ല. ഒരു മാസം കൂടി കഴിഞ്ഞു. ഒരു ദിവസം ഗംഗമ്മ മകനെ ഉപദേശിച്ചു. "നീ ഒന്ന് നാഗലാപുരം വരെ പോകൂ. നിന്റെ അമ്മാവനോട് തന്നെ പറ. അദ്ദേഹം എന്തെങ്കിലും ഒരു വഴി കാണും."

## നാല്

ചെന്നിഗരായന്റെ വിവാഹം കഴിഞ്ഞ് ഒന്നരക്കൊല്ലമായെങ്കിലും അവൻ ഒരിക്കലും ഭാര്യവീട്ടിൽ ചെന്നിട്ടില്ല. പോകാൻ ആഗ്രഹം ഇല്ലാഞ്ഞിട്ടല്ല. അവനെ ആരും ക്ഷണിച്ചിരുന്നില്ല. വിളിക്കാതെ ചെല്ലാൻ നാണവും ശങ്കയും. ഇപ്പോൾ ശാനുഭോഗസ്ഥാനത്തിന്റെ പേരിൽ അവിടെ പോകണമെന്ന് അമ്മ തന്നെ പറഞ്ഞപ്പോൾ അവന് സന്തോഷമായി. ഒരു ദിവസം രാവിലെ എഴുന്നേറ്റ് കുളിച്ചു. മൂന്ന് ആചമനത്തോടെ സന്ധ്യാവന്ദനം അവസാനിപ്പിച്ചു. അവരപ്പരിപ്പ്, റൊട്ടി, തേങ്ങാചട്ടിണി, തൈര് എല്ലാം കൂട്ടിത്തിന്ന്, വഴിച്ചെലവിന് മൂന്ന് റൊട്ടിയും ചട്ടിണിയും പൊതിയാക്കി, കല്യാണത്തിന് തയ്പ്പിച്ച കോട്ടിട്ട് മേത്തരം ദോത്തിയുടുത്ത് ചെന്നിഗരായൻ പുറപ്പെട്ടു. ചെരുപ്പിട്ട് നടന്ന് ശീലമില്ല. അതുകൊണ്ട് നഗ്നപാദനായി നടന്നു.

രാമസമദ്രത്തിൽ നിന്ന് മൂന്ന് മൈലകലെ ഒരു കുന്ന് കയറിയിറങ്ങണം. അതിനപ്പുറമാണ് ചോളൻ കുന്ന്. കരിങ്കല്ല് നിറഞ്ഞ കുന്ന്. അതിന്റെ താഴ്വരയിലാണ് പൂഴിത്തോട്. തോടിന്റെ ഇരുവശങ്ങളിലും പ്ലാശുമരങ്ങൾ നിറഞ്ഞു നിൽക്കുന്നു. പൂഴിത്തോടിൽ വെള്ളമുള്ള കുഴി കണ്ടപ്പോൾ ചെന്നിഗരായൻ അവിടെയിരുന്ന് റൊട്ടിയും ചട്ടിണിയും അകത്താക്കി. ആറുതവണ കൈക്കുടന്ന നിറയെ വെള്ളവുമെടുത്ത് കുടിച്ച് അവൻ നടന്നു. ചോളൻകുന്നിനപ്പുറം ഒരു കയറ്റവും ഇറക്കവും കഴിഞ്ഞാൽ ചെമ്മൺതോട്. അതിനപ്പുറമാണ് കടഗീഗ്രാമം. അത് നാഗലാപുരം ഫർക്കയിൽപ്പെട്ട സ്ഥലമാണ്. ആ ഗ്രാമത്തിൽ നിന്ന് ഒരു

നാഴിക അകലെയാണ് നാഗലാപുരത്തെ വലിയ പൊയ്ക. എന്നാൽ അതിനടുത്തെത്തണമെങ്കിൽ കത്താളത്തോടും കണിഗലത്തോടും താണ്ടി വീണ്ടും രണ്ട് നാഴിക നടക്കണം. ചിറയിലൂടെ ഒരു നാഴിക നടന്ന് ഓവ് കടന്നാൽ ചന്തത്തോപ്പിലെത്തും. അവിടെയാണ് നാഗലാപുരം.

ഗ്രാമത്തിലെ പൊയ്കയുടെ ഇക്കരെ ഓവിനടുത്തെത്തിയപ്പോൾ അവന് സങ്കോചം തോന്നി, തന്നെ ആരെങ്കിലും തിരിച്ചറിഞ്ഞാൽ? ഇപ്പോൾ എന്തിന് വന്നുവെന്ന് ചോദിച്ചാൽ? അമ്മാവൻ തന്നെ അങ്ങനെ ചോദിച്ചാലോ? അവൾ എങ്ങനെ ഇരിക്കും? അവൾ എന്നോട് സംസാരിക്കുമോ? സംസാരിക്കാതിരുന്നാൽ ആ കഴുതസൂളയെ ഒരു പാഠം പഠിപ്പിക്കണം. അവൾ സ്വന്തം ഗ്രാമത്തിൽ എപ്പോൾ വരുമോ ആവോ? പതിമൂന്ന് വയസ്സായത്രെ. വയസ്സറിയിക്കാൻ ഇനിയും എത്രകാലം പിടിക്കുമോ എന്തോ? ഓരോന്ന് ചിന്തിച്ചുകൊണ്ട് ചിറയിലൂടെ നടന്ന് ഗ്രാമത്തിനടുത്തുള്ള ഓവിലെത്തി. ഗ്രാമത്തിൽ പ്രവേശിക്കാൻ സങ്കോചം. വിവാഹത്തിനു പോയ അതേവഴിയിലൂടെയാണ് നടക്കുന്നത്. ആരെങ്കിലും തിരിച്ചറിഞ്ഞേക്കുമോ?

അടുത്തടുത്തായി ധാരാളം വീടുകളുള്ള ആ ഗ്രാമത്തിൽ ആദ്യം കാണുന്ന പാതയുടെ പേർതന്നെ ശാനുഭോഗരുടെ നിരത്തെന്നാണ്. ഗ്രാമത്തിലെ ശാനുഭോഗൻ ശാമണ്ണൻ വലിയ അധികാര ഗർവുള്ള ആളാണത്രെ. അദ്ദേഹത്തിന്റെ ഭരണശേഷികാരണം നിരത്തിന് തന്നെ ആ പേരുകിട്ടിയിരിക്കയാണ്. അവിടെ നിന്ന് അങ്ങോട്ട് നടന്നാൽ ഒരു വളവും തിരിവും കാണാം. ആ മൂലയിലാണ് ചെന്നിഗരായന്റെ ഭാര്യവീട്. ഗ്രാമത്തിലെല്ലാം പൊതുവേ ചെറിയ വീടുകളാണെങ്കിലും കണ്ഠീജോയിസരുടെ വീട് ഉള്ളതിൽ വലുതാണ്.

ഹൃദയമിടിപ്പ് വല്ലാതെ വർധിച്ചു. അവൻ സ്വയം നിയന്ത്രിച്ച്, അല്പം തുറന്ന് കിടന്ന വാതിൽ തള്ളിത്തുറന്ന് അകത്ത് കയറി. ആരുടെയും ഒച്ചയില്ല. ഒരു നിമിഷം നിന്നു. പിന്നെ ധൈര്യം സംഭരിച്ച് വിളിച്ചു ചോദിച്ചു,

“അകത്താരാ?”

അടുക്കളയിൽ നിന്ന് വൃദ്ധ വന്നുചോദിച്ചു. “അതാരാ? കാളേഗൗഡനോ?”

“അല്ല. നമ്മുടെ രാമസമദ്രത്തിലെ, മരിച്ചുപോയ രാമണ്ണന്റെ മകൻ ചെന്നിഗരായൻ”

“വരണേ, വരണേ....” മുത്തശ്ശി അകത്തുനിന്ന് ഓടിവന്നു. ഒരു പലകയിട്ട് ഇരിക്കാൻ പറഞ്ഞു; ഒരുവലിയ ചെമ്പ് മുരുടയിൽ കുടിക്കാൻ കൊണ്ടു വന്നു. “നാട്ടിൽ എല്ലാവർക്കും ക്ഷേമം തന്നെയല്ലേ?” മുത്തശ്ശിയുടെ കുശലപ്രശ്നം. അപ്പോൾ ചെന്നിഗരായന്റെ ഭാര്യ അലക്കിപ്പി

ഴിഞ്ഞ ഒരു പച്ചസാരിയും റൗക്കയും കൈയിൽ പിടിച്ച് അകത്തു വന്നു. ഒന്നുമറിയാത്ത അവൾ, അകത്തെ മങ്ങിയ വെളിച്ചത്തിൽ അവിടെയിരിക്കുന്ന ആളെ കണ്ടതുമില്ല. അവൾ സാരിയുലർത്തി കുടഞ്ഞു.

"നഞ്ചാ, നിന്റെ ഭർത്താവ് അവിടെ ഇരുന്നിട്ടുണ്ട്. ഇരുട്ടത്ത് നീ കണ്ടില്ലെന്നുണ്ടോ?" മുത്തശ്ശി ചോദിച്ചതും സാരി തടഞ്ഞു വീഴുമോ എന്നൊന്നും ചിന്തിക്കാതെ ഉലർത്തിപ്പിടിച്ച സാരിയുമായി അവൾ പറമ്പിലേക്കോടിക്കളഞ്ഞു.

മരുമകന് മുത്തശ്ശി തന്നെ കാലും മുഖവും കഴുകാൻ വെള്ളം കൊടുത്തു. ചൂടോടെ പുളിശ്ശേരി, പപ്പടം, ഉപ്പിലിട്ടത്, നെയ്യ്, തൈര് ഇത്രയും വിഭവങ്ങളോടെ ഊണ് വിളമ്പി. മുത്തശ്ശിക്ക് മുത്താറിക്കുറുക്ക് വിളമ്പാൻ മനസ്സില്ലായിരുന്നുവെങ്കിലും ചെന്നിഗരായൻ 'സാരമില്ല വിളമ്പിക്കോളൂ' എന്നു പറഞ്ഞ് ഒന്നര മുത്താറിയുണ്ടയും വാങ്ങിത്തിന്ന് ഊണ് അവസാനിപ്പിച്ചു.

ഊണിനുശേഷം സംഗതിയറിഞ്ഞു; അമ്മാവൻ സാധാരണയായി നാട്ടിലുണ്ടാകാറില്ല. അദ്ദേഹം ചന്നരായ പട്ടണം, നരസീപുരം, ഹാസൻ തുടങ്ങിയ പല നാടുകളും കുതിരപ്പുറത്ത് ചുറ്റുകയാണ്. ഇത്തവണ പുറപ്പെട്ടിട്ട് ഇരുപത് ദിവസമായി. രണ്ടുമൂന്ന് ദിവസത്തിനകം തിരിച്ചു വരും. ഇവിടെ വന്ന സ്ഥിതിക്ക് അദ്ദേഹത്തെക്കണ്ട് സംസാരിക്കാതെ പോകുന്നത് ശരിയല്ല. മുത്തശ്ശി രണ്ട് ദിവസം നിൽക്കാൻ നിർബന്ധിക്കുന്നുണ്ട്. ചെന്നിഗരായൻ അവിടെ പാർത്തു. അയല്പക്കത്തെ ആണുങ്ങൾ വന്ന് അവനെ നടക്കാൻ കൊണ്ടുപോയി, കണ്ഠീജോയിസരുടെ വയലും പറമ്പും കാണിച്ചുകൊടുത്തു. അടുത്തദിവസം രാവിലെ മുത്തശ്ശി തന്നെ അവനെ എണ്ണതേയ്ച്ച്, ചൂട് വെള്ളത്തിൽ കുളിപ്പിച്ചു. നഞ്ചമ്മ കണ്ണിൽപ്പെടാതെ കഴിഞ്ഞു. ആ മങ്ങിയ വെളിച്ചത്തിൽ സാരി കുടയുന്നതല്ലാതെ പിന്നെ കണ്ടിട്ടില്ല. അവന് അടുത്ത വീട്ടിൽ ചെല്ലാൻ ഭയവും സങ്കോചവും ഉണ്ട്. നേരം പോകുന്നില്ല. അവൻ രാവിലെ എഴുന്നേറ്റ് കുളിച്ച്, ഭസ്മം ലേപനം ചെയ്ത്, നാട്ടിലെ നനഞ്ഞ കോണകത്തിന് പകരം ഈറൻ തോർത്തുടുത്ത് സന്ധ്യാവന്ദനത്തോടൊപ്പം ആയിരത്തെട്ട് ഗായത്രി ജപിച്ചു. ഇതുകണ്ട മുത്തശ്ശിക്ക് അതിയായ ആഹ്ളാദം തോന്നി.

നാലാം ദിവസം പാതിരാത്രി. തെരുവിലെ പട്ടികൾ ഒന്നിച്ച് കുരയ്ക്കുന്നുണ്ട്. എങ്ങു നിന്നോ ടപ്ടപ് ശബ്ദം. പട്ടികളുടെ ഒച്ച കൂടി. 'തേരീ ഭാൻ ചോത്'– ഇടയ്ക്ക് ഒരു ശ്ശകാരം. ടപ് ടപ് ശബ്ദം വീട്ടിനടുത്തെത്തി. ആരോ വാതിലിൽ മുട്ടി. "നഞ്ചാ, വാതിൽ തുറക്കൂ." പുറത്തുനിന്ന് ശബ്ദം. അമ്മാവനാണ് വന്നിരിക്കുന്നതെന്ന് ചെന്നിഗരായന് ഉടൻ മനസ്സിലായി. താൻ തന്നെ എഴുന്നേറ്റ് വാതിൽ തുറന്നാലോ? സങ്കോചം. അവൻ കമ്പിളിയിൽ ആകെമൂടി, കണ്ണടച്ച് കിടന്നു.

അച്ഛൻ വന്നിരിക്കുന്നുവെന്ന് മുത്തശ്ശിയുടെ അടുത്ത് കിടന്നുറങ്ങു കയായിരുന്ന നഞ്ചമ്മയ്ക്ക് മനസ്സിലായി. പക്ഷേ പുറത്തെ മുറിയിൽ ഭർത്താവു കിടക്കുന്നു. അവൾക്ക് സങ്കോചം. അവൾ മുത്തശ്ശിയെ വിളിച്ചു. ചിമ്മിനി വിളക്കു കത്തിച്ച്, മുത്തശ്ശി വന്ന് വാതിൽ തുറന്നു. അദ്ദേഹം അതേ വാതിലിലൂടെ തന്നെ കുതിരയെ കൊണ്ടു പോയി കെട്ടി. അകത്ത് വന്ന് കണ്ഠീജോയിസർ ചോദിച്ചു. "ഇതാരാ, ഇവിടെ കിടക്കുന്നത്?"

"ചെന്നിഗരായൻ വന്നിരിക്കുന്നു. നാലു ദിവസമായി. നിന്നെ കാത്തിരിക്കയാണ്."

"ചെന്നിഗരായാ–" തലയ്ക്കടിച്ചതുപോലെ ഉച്ചത്തിൽ ജോയിസർ വിളിച്ചു. "ഉറക്കം വന്നിരിക്കും. വിളിക്കണ്ട." മുത്തശ്ശി പറഞ്ഞു. അദ്ദേഹം പിന്നെ വിളിച്ചില്ല. അദ്ദേഹം ആഹാരം കഴിച്ചിരുന്നതുകൊണ്ട് ഊണ് വേണ്ടെന്നു പറഞ്ഞു. ഒരു തവണ മുറുക്കിയശേഷം കിടക്കവിരിക്കാൻ മകളെ വിളിക്കാതെ ചെന്നിഗരായൻ കിടന്ന മുറിയിൽ വിരിയിട്ട്, ബൂട്ട്സും കോട്ടും നിക്കറും അഴിച്ചു വെച്ച് മുണ്ടുടുത്ത് കിടന്നു.

## അഞ്ച്

രാവിലെ പത്തുമണിക്ക് അദ്ദേഹം എഴുന്നേറ്റു. മരുമകനോട് വിവരങ്ങൾ അന്വേഷിച്ചു. അവൻ എല്ലാം അറിയിച്ചു. സിവലിങ്കൻ തങ്ങളുടെ കൈയിൽ നിന്ന് അമ്പതുരൂപ വസൂൽ ചെയ്ത കഥയും പറഞ്ഞു. "നിന്റെ തലയിൽ ചേറോ ചെളിയോ? ശാനുഭോഗനായിട്ട് നിയമം അറി യില്ലെങ്കിൽ നീ എന്തു തേങ്ങാക്കുലയാണ് ചെയ്യാൻ പോകുന്നത്?" അദ്ദേഹം ചോദിച്ചു.

ചെന്നിഗരായന് വിറ തുടങ്ങി. അവൻ തലയും താഴ്ത്തി ഇരുന്നു. താൻ അവിടെയെത്തിയ ദിവസം തന്നെ സംഗതി മുത്തശ്ശിയോട് പറഞ്ഞ താണ്. അവൻ അത് വീണ്ടും അമ്മാവനോട് പറയുമ്പോഴും മുത്തശ്ശി അടുത്ത് തന്നെ ഉണ്ടായിരുന്നു. അവർ ഇടപെട്ടു. "ഇതെന്താ കണ്ഠീ നീയിങ്ങനെ പറയുന്നത്? അവൻ ചെറിയകുട്ടി. അവനൊന്നും അറി യില്ല. നിന്റെ നാവിൽ നിന്ന് ഇങ്ങനെ കുത്തുവാക്കല്ലാതെ വരില്ല, അല്ലേ? നീ പോയി അവന് അവകാശപ്പെട്ട ഉദ്യോഗം വാങ്ങിക്കൊടുക്കൂ."

കണ്ഠീജോയിസർ പിന്നെ മിണ്ടിയില്ല. അദ്ദേഹം എഴുന്നേറ്റ് കുളിച്ചു. സന്ധ്യാവന്ദനവും ജപവും കഴിച്ച് നഞ്ചമ്മ ഒളിച്ചിരുന്നു തയ്യാ റാക്കിയതും മുത്തശ്ശി വിളമ്പിയതുമായ അരിയുടെ റൊട്ടിയും വഴുതിന വറുത്തതും മരുമകനോടൊപ്പം ഇരുന്ന് തിന്നു. ഒരു തവണമുറുക്കി നാല ഞ്ചുതവണ തുപ്പിയതിന് ശേഷം രാമസമദ്രത്തിന്റെ പ്രാദേശിക ഭൂമി ശാസ്ത്രത്തെക്കുറിച്ച് നാലഞ്ചു ചോദ്യങ്ങൾ ചോദിച്ചു. ചെന്നിഗരായൻ

അറിയാവുന്നതുപോലെ മറുപടി പറഞ്ഞു. ജോയിസർ തന്റെ വയലിൽ പണിയെടുക്കുകയായിരുന്ന മൂലവീട്ടിൽ പൊന്നനെ വിളിപ്പിച്ചു. അവന്റെ കൈവശം ഒരു കത്തു കൊടുത്ത്, ഉടൻ തന്നെ ശ്രവണബെളഗൊളയ്ക്ക് പോയി അദ്ദേഹത്തിന്റെ മകൻ പോലീസ് കോൺസ്റ്റബിൾ കല്ലേശന് അത് എത്തിച്ച് മറുപടി വാങ്ങിവരാൻ നിർദേശിച്ചു. ജോയിസർ മരുമകനോട് പിന്നെ ഒന്നും സംസാരിച്ചില്ല. അദ്ദേഹം ഗ്രാമത്തിലെത്തിയതറിഞ്ഞ് മരുന്നിനും മന്ത്രത്തിനും ഭൂതപ്രേതാദികളെ അടക്കുന്നതിനും പലരും വന്ന് വീട് നിറഞ്ഞു. മരുമകന് വിഷമം തോന്നാതിരിക്കാൻ മുത്തശ്ശി അവനെ അടുക്കളയിൽ വിളിച്ചിരുത്തി. നഞ്ചമ്മ പത്തായപ്പുരയിലേക്ക് നീങ്ങി. പൊന്നൻ അടുത്തദിവസം രാവിലെ പതിനൊന്നുമണിക്ക് ശ്രവണബെളഗൊളത്ത് നിന്നും വന്ന് ജോയിസർക്ക് ഒരു കത്തു കൊടുത്തു. അവൻ പോയ ശേഷം അദ്ദേഹം അമ്മയോടു പറഞ്ഞു "അമ്മേ ഞാൻ ഇന്ന് രാത്രി രാമസമദ്രത്തിലേക്ക് പോകും."

"എന്തിനാ ഇന്നുതന്നെ പുറപ്പെടുന്നത്? ഞാൻ പലഹാരമൊന്നും ഉണ്ടാക്കിയിട്ടില്ല."

"ഇന്നു വൈകുന്നേരം തന്നെ ഉണ്ടാക്കിക്കോളൂ. രാത്രിയൂണിന് പായസവും."

"നീ പണ്ടേ ഗുളികനെപ്പോലെയാണ്. രാത്രിയേ നടക്കാനറിയൂ. അവനെ എന്തിനാണ് ഇരുട്ടത്ത് പിടിച്ചുകൊണ്ടുപോകുന്നത്?"

"അവൻ പെണ്ണാണോ? ആണായതു കൊണ്ടല്ലേ ഞാൻ എന്റെ മകളെ അവന് കൊടുത്തത്?"

ചെന്നിഗരായന് ഇരുട്ടിനെ വലിയ പേടിയില്ല. എങ്കിലും ഭൂതപ്രേതാദികൾ സഞ്ചരിക്കുന്നകാര്യം ഓർത്തപ്പോൾ അവൻ കിടിലം കൊണ്ടു. മാത്രമല്ല, ചോളേശ്വരൻ കുന്നിനടുത്ത് രാത്രികാലത്ത് പുലിയും ഉണ്ടായിരിക്കുമത്രെ. അത് അമ്മാവനോട് പറഞ്ഞാൽ ശകാരം കേൾക്കേണ്ടിവരും. ധർമ സങ്കടം തന്നെ. അവൻ മിണ്ടിയില്ല.

മുത്തശ്ശി ധൃതിയിൽ പലഹാരം ഉണ്ടാക്കി. നഞ്ചമ്മ തലേ ദിവസം തന്നെ മുറുക്കുണ്ടാക്കാൻ അരിപൊടിച്ചു വെച്ചിരുന്നു. അത് എണ്ണയിൽ കാച്ചിയെടുത്തു. രാത്രി പായസവും ചോറും. അത് കഴിഞ്ഞ ഉടനെ ജോയിസർ സ്റ്റോക്കിങ്സും ബൂട്ട്സും നിക്കറും കാക്കിക്കോട്ടും കാക്കി ഹേറ്റും ധരിച്ചു. അന്ന് രാവിലെ നാവുതിയൻ മുഖക്ഷൗരം ചെയ്തതാണ്. മീശ മുഖത്ത് തെളിഞ്ഞു നിന്നു. കുതിരയ്ക്ക് ജീനും കടിഞ്ഞാണും ഇട്ടു. വസ്ത്രങ്ങളും മറ്റും പൈമ്പച്ചാക്കിൽ കെട്ടി ജീനിയുടെ മുമ്പിൽ ഇരുവശങ്ങളിലായി തൂക്കിയിട്ടു. പുറപ്പെടുന്നതിനു മുമ്പ് ചെന്നിഗരായൻ അമ്മാവനെയും മുത്തശ്ശിയെയും നമസ്ക്കരിച്ചു. "നഞ്ചാ, ഭർത്താവിനെ നമസ്ക്കരിക്കൂ. വരൂ." മുത്തശ്ശി വിളിച്ചു പറഞ്ഞു. അവൾ വന്നില്ല. രണ്ടാം തവണ കണ്ഠി തന്നെ വിളിച്ചു. അവൾ അകലെ നിന്ന്

നിലം തൊട്ട് നമസ്കരിച്ച് പൊയ്ക്കളഞ്ഞു. ഭാര്യയെ ഒരുനോക്കു കാണണം. അവൻ ആശിച്ചു. അമ്മാവൻ മുന്നിൽ തന്നെയുണ്ട്. അങ്ങോട്ട് കണ്ണുയയ്ക്കാനുള്ള ധൈര്യമുണ്ടായില്ല.

രാത്രി പത്തുമണിയായി. അവർ പുറപ്പെട്ടു. അമാവാസി രാത്രി. കൂരാകൂരിരുട്ട്. അവർ ഗ്രാമത്തിനു വെളിയിലെത്തി. ജോയിസർ മരുമകനോട് കുതിരപ്പുറത്ത് കയറിയിരിക്കാൻ പറഞ്ഞു. ശീലമില്ലാത്തതുകൊണ്ട് പേടിയാകുന്നെന്ന് അവൻ അറിയിച്ചു. "ഞാൻ പിടിക്കാം." അദ്ദേഹം ധൈര്യപ്പെടുത്തി.

"ഊഹും. എന്തു പറഞ്ഞാലും എനിക്ക് വയ്യ. എന്നെക്കൊണ്ട് പറ്റൂല." അവൻ വാശിപിടിച്ചു.

"ശരി. നടക്കാം." അദ്ദേഹം നടന്നു തുടങ്ങി; അതിവേഗം കാലുകൾ നീട്ടിവെച്ചു. ഇരുട്ട് പ്രശ്നമായിരുന്നില്ല. കുതിര പിന്നിൽ നിന്ന് നടന്നു. അതിനും നാലുമാർ പിന്നിലായി ചെന്നിഗരായൻ ഓടിക്കൊണ്ടിരുന്നു. അമ്മാവൻ മൗനമായി നടക്കുന്നു. മരുമകന് ആകെ അങ്കലാപ്പാണ്; നല്ല ഭയമുണ്ട്. ഗാഢാന്ധകാരമാണെങ്കിലും കാറ്റടിക്കുന്ന ശബ്ദം ശരിക്ക് കേൾക്കാം.

## ആറ്

അവർ പൊയ്കയും ചിറയും കടന്ന് പൂഗ്രാമവും കടിഗെഗ്രാമവും താണ്ടി ചോളേശ്വരൻ കുന്നിന്റെ പടിഞ്ഞാറെത്തെരുവിലെ ചെമ്മൺ തോട് കടക്കുകയായിരുന്നു. എട്ട് നാഴിക നടന്ന് കഴിഞ്ഞു.

കണ്ഠീജോയിസർ അതിവേഗം നടക്കുകയാണ്. പിന്നിൽ നല്ല ഉയരമുള്ള വെള്ളക്കുതിര. വളരെ പിന്നിലായി ഇടയ്ക്ക് ഓടുകയും നടക്കുകയും ചെയ്തുകൊണ്ട് ചെന്നിഗരായൻ വന്നു. ആ ഇരുട്ടിലും കുതിരയെ കുറേശ്ശെ കാണാം. അമ്മാവൻ പെട്ടെന്ന് നിന്നു. കുതിരയും നിന്നു. കുതിരയുടെ പിന്നിൽ മുട്ടുന്നതിന് മുമ്പു തന്നെ മരുമകനും നിന്നു. അവരുടെ പാതയുടെ വലതു ഭാഗത്ത്, അല്പം അകലെയായി ഒരു വെളിച്ചം കാണാമായിരുന്നു. "അല്പം മുന്നോട്ട് വരൂ." അമ്മാവൻ വിളിച്ചു. അവൻ കുതിരയെ കടന്ന് അമ്മാവന്റെ അടുത്തെത്തി. അദ്ദേഹം ആ വെളിച്ചത്തിനു നേരെ കൈചൂണ്ടി, അത് നോക്കുവാൻ പറഞ്ഞു. അവൻ നോക്കി. ശരീരമാകെ വിയർത്തു; കൈയും കാലും വിറച്ചു തുടങ്ങി.

സാമാന്യം അരയോളം പൊക്കത്തിൽ നിൽക്കുന്ന ഒരു കാളീവിഗ്രഹം. ബാണമയയ്ക്കുന്നതിന് ഒരുമ്പെട്ട നിൽപ്പ്. തുറന്ന വായിൽ നിന്നും ചോരപുരണ്ട അതിന്റെ നാവ് പുറത്തേക്ക് നീട്ടിയിരിക്കുന്നു. രക്തം നക്കുകയാണെന്നേ തോന്നൂ. കഴുത്തിൽ വലിയ ചെത്തിമാല.

ഇരുവശത്തും മണ്ണിന്റെ ദീപത്തട്ട്; തിരി പന്തം പോലെ കത്തുന്നു. മുമ്പിൽ മൂന്ന് കോഴികൾ. എല്ലാറ്റിന്റെയും തലയറുത്തിരിക്കുന്നു.അടുത്തായി രണ്ട് കഷണം കുമ്പളങ്ങ; മൂന്ന് പടല പഴം, സർവത്ര കുങ്കുമം. മഞ്ഞളും കുങ്കുമവും കാളിയുടെ ശരീരം മുഴുവൻ ലേപനം ചെയ്തിരിക്കുന്നു. കോടിനൂൽ, ചെമ്പ്, തകിട്, ഉറുക്ക്, മനുഷ്യന്റെയോ ജന്തുക്കളുടെയോ എല്ലുകൾ–എല്ലാം അവിടെ വീണുകിടക്കുന്നു.

ഗാഢാന്ധകാരത്തെ കീറിമുറിക്കുന്ന തീനാളം പോലെ കാളി നിന്നു.

“കണ്ടോ?” അമ്മാവൻ.

“ങ്ഹും” മരുമകന് മൂളാൻ പോലും നാവ് പൊങ്ങുന്നില്ല.

“നീ പോയി ആ പഴം മുഴുവൻ എടുത്തുകൊണ്ടു വരൂ. ആ വിഗ്രഹമില്ലേ, അതിന്റെ നെഞ്ചത്ത് ചവിട്ടിപ്പൊളിക്കൂ. നിനക്ക് കാശു കിട്ടും.”

ഇത് കേട്ടപ്പോൾ അവൻ വിറച്ചു പോയി. “വേണ്ടേ, വേണ്ട!” അവൻ കരഞ്ഞു. “എന്നാൽ ഈ കുതിരയുടെ കടിഞ്ഞാൺ പിടിച്ചോളൂ” കടിഞ്ഞാൺ അവന്റെ കൈയിൽ കൊടുത്തിട്ട് അദ്ദേഹം പോയി നേരെ ചെന്ന് വാഴപ്പഴത്തിന്റെ പടലകൾ കൈയിലാക്കി. രണ്ട് നിമിഷം വിഗ്രഹത്തെ പരീക്ഷിക്കുന്ന മട്ടിൽ നോക്കി. പിന്നീട് അതിന്റെ കൈ, നാവ്, തല, മുട്ട് തുടങ്ങിയ സ്ഥലങ്ങളിൽ കൈയിട്ട് എന്തോ എടുത്തു. വെള്ളി രൂപയാണെന്നു തോന്നുന്നു. പിന്നെ ഇടത്തെ കാലിലെ ബൂട്ട്സ്കൊണ്ട് അതിന്റെ നെഞ്ചത്തു ചവിട്ടി. അത് തകർന്നു വീണു. അതോടൊപ്പം കുറേ നാണ്യങ്ങളും വീണു. ഒരു സ്വർണനാണ്യവും ഉണ്ടെന്നു തോന്നുന്നു. എല്ലാം പെറുക്കിയെടുത്ത് അദ്ദേഹം കീശയിലാക്കി. തിരിച്ചു വന്ന് ആ കുതിരയുടെ കടിഞ്ഞാൺ പിടിച്ചു. മരുമകനോട് നടക്കാൻ പറഞ്ഞ് അദ്ദേഹം മുമ്പിൽ നടന്നു.

കൺഠീജോയിസർ മുമ്പിൽ, നടുവിൽ കുതിര, ചെന്നിഗരായൻ പിമ്പിൽ. യാത്ര തുടർന്നു. അവനിപ്പോൾ കാളിയുടെ വിഗ്രഹമുള്ള ദിക്കിലാണ്. അങ്ങോട്ട് തിരിഞ്ഞുനോക്കാൻ ധൈര്യമില്ല. നോക്കിയില്ലെങ്കിൽ അത് പിന്നിൽ നിന്ന് ചാടി വീണ് കഴുത്തിന് പിടിക്കുമോ എന്ന് ഭയം. ഭീകരമായ മൗനം പഴയതുപോലെ തുടർന്നു. അമ്മാവൻ മിണ്ടാതെ ഭൂതത്തെപ്പോലെ അതിധൃതിയിൽ നടക്കുന്നു. എന്തെങ്കിലും സംസാരിച്ചാൽ ഈ പേടിയൊന്ന് കുറഞ്ഞുകിട്ടുമല്ലോ എന്ന് കരുതി അവൻ ചോദിച്ചു. “അതെന്താണ്?”

“ഇന്ന് കറുത്തവാവല്ലേ?”

“വാവാണെങ്കിലെന്താ?”

“ആർക്കോ മാരണം വെച്ചിരിക്കുന്നു. കരിങ്കുളം വീരാചാരി എന്നൊരാളുണ്ട്. അയാളാണ് ഈ വേല ചെയ്യുക. മാരണം ചെയ്യിച്ച ആളിന്റെ മുമ്പിൽ വെച്ച് ഈ വേലയൊക്കെ കാണിച്ച് അയാളോടൊപ്പം മന്ത്രവാ

ദിയും സ്ഥലം വിടും. കുറച്ചു കഴിഞ്ഞാൽ വിഗ്രഹത്തിനകത്ത്, നാവിലും കൈയിലും വെച്ചിരിക്കുന്ന കാശ് എടുത്തുകൊണ്ടുപോകും. ഇന്നവൻ തിരിച്ചു വന്നാൽ ഒരു ചുക്കും കിട്ടില്ല."

"അതെല്ലാം എടുത്തുകൊണ്ട് നിങ്ങൾക്ക് വല്ല ആപത്തും വരുമോ?"

"നെഞ്ച് തൊട്ട് നോക്കണം. അതിന് നല്ല ഉറപ്പുണ്ടോ, എന്നാൽ പിന്നെ ഒരു രോമം പോലും ഇളക്കാൻ കഴിയില്ല. ഇല്ലെങ്കിൽ കുഴങ്ങും. രക്തം ഛർദിച്ച് ചാവുന്ന പെങ്കൂസന്മാരായ സൂളേമക്കളും ഉണ്ട്."

അവസാനത്തെ വാക്ക് കേട്ടപ്പോൾ ചെന്നിഗരായൻ ഞെട്ടിപ്പോയി. അതിനിടയ്ക്ക് അവൻ കുന്നിൻ പുറത്ത് നിന്നിറങ്ങി; ആ മാരണം ചെയ്ത സ്ഥലം കണ്ണിൽ നിന്ന് മറഞ്ഞിരുന്നു. അവൻ ധൈര്യം സംഭരിച്ച് തിരിഞ്ഞു നോക്കി. അന്ധകാരത്തിന്റെ കട്ടപിടിച്ച കറുപ്പല്ലാതെ മറ്റൊന്നും കാണാനില്ല. അവർ കുന്നിന്റെ ഇറക്കത്തിലെത്തി. പ്ലാശ് മരത്തോപ്പും കഴിയാറായി. വഴി ചിരപരിചിതമെന്ന മട്ടിൽ അമ്മാവൻ കാലുകൾ നീട്ടിവെച്ച് നടക്കുന്നു.

## ഏഴ്

രണ്ടുപേരും വീട്ടിലെത്തുമ്പോൾ അർധരാത്രി കഴിഞ്ഞ് മണി രണ്ടായിരിക്കും. കണ്ഠീജോയിസരുടെ മകൻ പോലീസ്കോൺസ്റ്റബിൾ കല്ലേശൻ സഹപ്രവർത്തകനായ ഒരു ദഫേദാറെയും കൂട്ടി നേരത്തേ തന്നെ ഗംഗമ്മയുടെ വീട്ടിൽ എത്തിയിരുന്നു. ബന്ധുവായ കല്ലേശനെ ഗംഗമ്മയും അപ്പണ്ണയ്യനും തിരിച്ചറിഞ്ഞു. അവരെത്തിയിട്ട് അരമണിക്കൂറേ ആയിരുന്നുള്ളൂ. രണ്ടുപേരും കാക്കിഡ്രസ്സിട്ട്, കാലിൽ ബാൻഡേജ് കെട്ടി ബൂട്ട്സിട്ടിരുന്നു. പോലീസുകാർ രോമത്തിന്റെ ഓവർക്കോട്ട് ധരിച്ച്, ഹണ്ടർകെയ്ൻ പിടിച്ചാണ് വരവ്. ഈ അസമയത്ത് വരുന്നതെന്തിനാണെന്ന് ഗംഗമ്മയ്ക്കും മനസ്സിലായിരുന്നില്ല. അവർ പറഞ്ഞതുമില്ല. അവർ ആഗതർക്ക് നല്ല ചൂടുള്ള പലഹാരമുണ്ടാക്കിക്കൊടുത്തു. കാപ്പിയുണ്ടാക്കാൻ ഗംഗമ്മയ്ക്കറിയില്ല. പാലും ഇല്ല. ആഗതർ കരുതിയിരുന്ന കാപ്പിപ്പൊടിയിട്ട് അവർ കട്ടൻ കാപ്പിയുണ്ടാക്കി കുടിച്ചു. ചെന്നിഗരായൻ അമ്മാവനോടൊപ്പം ഉടനെ എത്തുമെന്ന് അവരിൽ നിന്ന് മനസ്സിലാക്കി. കുതിരയെയും മരുമകനെയും പിന്നിൽ നടത്തിച്ച് കണ്ഠീജോയിസർ സ്ഥലത്തെത്തിയ ഉടനെ ശാനുഭോഗസ്ഥാനത്തിന്റെ വിശദവിവരങ്ങൾ മകനെ അറിയിച്ചു. "ഇപ്പോൾ തന്നെ പോകാം. ചാർജ് കൊടുപ്പിച്ച് കളയാം." അദ്ദേഹം തീരുമാനമറിയിച്ചു. അപ്പോൾ ഒന്നിച്ചുണ്ടായിരുന്ന ദഫേദാർ അന്വേഷിച്ചു. "എങ്ങനെ കൊടുപ്പിക്കും?"

"നിങ്ങൾ ചുമ്മാതെ എന്റെ കൂടെ വരൂ." കണ്ഠീജോയിസർ ഇറങ്ങി വന്ന് അശ്വാരൂഢനായി മരുമകനോട് കല്പിച്ചു. "നടക്കൂ! അവന്റെ വീട്

കാണിച്ചു തരൂ."

ചെന്നിഗരായനും ഒന്നും മനസ്സിലായില്ല. വല്ലാതെ പേടിച്ചുപോയിരിക്കുന്നു. എന്തിനാണെന്ന് ചോദിച്ചാൽ എന്തു മറുപടിപറയുമോ ആവോ? അവൻ മുമ്പിൽ നടന്നു. പിന്നിൽ കുതിരപ്പുറത്ത് കണ്ഠീ ജോയിസർ. ഇരുഭാഗത്തും പോലീസുകാർ. സിവലിങ്കേഗൗഡന്റെ വീട്ടിനു മുമ്പിലെത്തിയപ്പോൾ കണ്ഠീജോയിസർ നിർദേശം നൽകി. "വാതിൽ മുട്ടി അവനെ ഉണർത്തൂ!"

ചെന്നിഗരായൻ വാതിലിൽ മുട്ടി. അകത്ത് നിന്ന് സിവലിങ്കന്റെ പത്നി ചോദിച്ചു. "ആരാത്?"

"ഞാനാണ് ശിവമ്മേ. സിവലിങ്കേഗൗഡനെ ഒന്ന് വിളിക്കണം." ചെന്നിഗരായൻ പറഞ്ഞുതീരുന്നതിനു മുമ്പായി ഗൗഡർ തന്നെ ഉണർന്നു. അയാൾ ഉറക്കച്ചടവോടെ വാതിൽ തുറന്നു. "ഇതെന്താ, ഈ പാതിരാത്രിക്ക് വന്ന് ഉറക്കം കെടുത്തുന്നത്? നിന്നോട് ചോദിക്കാനും പറയാനും ആളില്ലാതെ പോയോ?"സംസാരിച്ചുകൊണ്ടിരിക്കെ വലിയ കുതിരയും അതിലിരിക്കുന്ന ഭീമാകാരനായ യാത്രക്കാരനും അയാളുടെ കണ്ണിൽപ്പെട്ടു. കൂടെ പോലീസുകാരും. ഹൃദയമിടിപ്പ് പെട്ടെന്ന് സ്തംഭിച്ചെന്ന് തോന്നി. അയാൾ കൂടുതൽ സംസാരിച്ചില്ല. "ദഫേദാർ, ഇയാളെ പിടിച്ച് അറസ്റ്റു ചെയ്യൂ." കുതിരസ്സവാരിക്കാരൻ ആജ്ഞാപിച്ചു. പോലീസുകാരൻ മുന്നോട്ട് നീങ്ങി; അയാളുടെ രണ്ട് ഭുജങ്ങളിലും പിടിമുറുക്കി. "അയ്യോ! ശിവനേ! നശിച്ചല്ലോ! എന്റെ കുഞ്ഞുങ്ങളുടെ അച്ഛൻ എന്തു തെറ്റാണ് ചെയ്തത്?" ശിവമ്മ അകത്ത് നിന്ന് നിലവിളിച്ചു. കല്ലേശൻ താക്കീത് ചെയ്തു. "തൊള്ള തുറന്നാലുണ്ടല്ലോ, നിന്നെയും പിടിച്ചോണ്ട് പോകും. മിണ്ടാതിരിക്ക്!" അവൾ രണ്ട് കൈയും കൊണ്ട് വായപൊത്തി.

കുതിരസവാരിക്കാരൻ കുതിരപ്പുറത്ത് നിന്നും ഇറങ്ങി. എല്ലാവരോടും അകത്ത് കടക്കാൻ പറഞ്ഞു. സിവലിങ്കനെയും വലിച്ചിഴച്ച് പോലീസുകാർ അകത്തു കടന്നു. ചെന്നിഗരായനോടൊപ്പം വന്ന കുതിരസവാരിക്കാരൻ അകത്തുനിന്ന് വാതിലടച്ച് സിവലിങ്കനോടു പറഞ്ഞു. "ജനനത്തീയതി വരുത്തിക്കൊടുക്കാമെന്നു പറഞ്ഞ് അമ്പതുറുപ്പിക നീ വിഴുങ്ങിയില്ലേ? ഞങ്ങൾക്ക് പരാതി കിട്ടിയിട്ടുണ്ട്. നിന്നെ കഴുമരത്തിലേറ്റിക്കളയും; ബദ്മാഷ്, നായിന്റെ മോനേ!"

"അത് .....പൊയ്ക്കോട്ടെ. വിട്ടേക്കൂ!" ചെന്നിഗരായൻ പറഞ്ഞു. കുതിരസ്സവാരിക്കാരൻ അവനോട് വായ അടയ്ക്കാൻ പറഞ്ഞു. അവനും ശിവമ്മയെപ്പോലെ രണ്ടുകൈയും കൊണ്ട് വായ പൊത്തി. അദ്ദേഹം സിവലിങ്കനുനേരെ തിരിഞ്ഞു. "ഇവിടെ മഹാരാജാവിന്റെ വാഴ്ചയാണെന്നറിയാമോ? ദിവാൻ മിർസാഹേബ് അവർകളുടെ ഉത്തരവാണ്. തട്ടിപ്പും വെട്ടിപ്പും നഹി ചൽതാ. അരേ, ബാംചോത് ഭാഡ്കാ നായിന്റെ മോനേ! സർക്കാരിന്റെ പേരും പറഞ്ഞ് കാശ് പിടുങ്ങി, അല്ലേ? നിന്നെ

കഴുമരത്തിലേറ്റാൻ ഇംഗ്ലീഷ് ധ്വരയുടെ ആർഡർ വന്നിട്ടുണ്ട്. ഇസ് കോ ഹാഥ് ഭേഡി ലഗാവോ!" സിവലിങ്കൻ കിടുകിടെ വിറച്ചു. അയാളുടെ ഭാര്യ നിലത്തുവീണുരുണ്ടു. അവൾ വീണേടത്തു തന്നെ സാഷ്ടാംഗം നമസ്കരിച്ചു. കുതിരസ്സവാരിക്കാരൻ അമ്പത് വെള്ളി ഉറുപ്പിക കൊടുക്കാൻ ആജ്ഞാപിച്ചു. "ഇ.....ഇരുമ്പ് പെട്ടിയിലുണ്ട്. വാതിൽ തുറന്ന് എടുത്ത് കൊട്."അയാൾ ഭാര്യക്ക് നിർദേശം നൽകി. അവൾ തലയിണയുടെ അടിയിൽനിന്നും താക്കോലെടുത്ത് പെട്ടി തുറന്നു. അമ്പതു വെള്ളിറുപ്പിക എണ്ണിക്കൊണ്ട് വന്നു അവരുടെ മുമ്പിൽ സമർപ്പിച്ചു. "ഇൻസ്പെക്ടർ, ഈ കാശെടുത്ത് കീശയിലിട്ടോളൂ. നാളെ ട്രഷറിയിൽ ഒടുക്കണം." കുതിരസ്സവാരിക്കാരന്റെ ആജ്ഞയനുസരിച്ച് ദഫേദാർ കാശ് കീശയിലാക്കി.

കുതിരസ്സവാരിക്കാരൻ അടുത്ത വിഷയത്തിലേക്ക് കടന്നു. "ശരിയായ അവകാശിക്ക് ശാനുഭോഗസ്ഥാനം കൊടുക്കില്ലെന്നു പറഞ്ഞ് കുഴപ്പമുണ്ടാക്കുന്നോ ബേവക്കുഫ് ബോസുഡി ബാൻ ചോത് ഭാസ് കോവ് നായിന്റെ മോനേ?"

"ഇ ഇ ഇ ഇല്ലേ!" സിവലിങ്കൻ.

"അവന്റെ കൈ വിടൂ." കുതിരസ്സവാരിക്കാരൻ ആജ്ഞാപിച്ചു. പോലീസുകാരൻ അവന്റെ കൈകൾ വിട്ടു.

"ഒരു പായക്കടലാസ്സും സ്റ്റീൽ പെന്നും എടുത്ത് അവിടെയിരിക്കൂ." അദ്ദേഹം കല്പിച്ചു.

സിവലിങ്കൻ അനുസരിച്ചു. അദ്ദേഹം പുലിയെപ്പോലെ ഒന്ന് ചീറി. "ഞാൻ പറഞ്ഞതുപോലെ എഴുതണം. ബാൻ ചോത്. ഹൂം......ആയിരത്തിതൊള്ളായിരത്തി.....ൽ മൈസൂർസംസ്ഥാനത്തിലെ മഹാരാജാവിന്റെ സർക്കാരിൻകീഴിലുള്ള തുങ്കൂർ ജില്ലാ തിപ്ടൂർ താലൂക്ക് കമ്പൻകുളം ഫർക്ക രാമസമദ്രം ഗ്രാമത്തിലെ പരേതനായ രാമണ്ണന്റെ മൂത്തമകൻ, പരമ്പരാവകാശിയായ ശാനുഭോഗൻ ചെന്നിഗരായൻ അവർകൾക്ക് – മേപ്പടി ജില്ലാ, മേപ്പടി താലൂക്ക്, മേപ്പടി ഫർക്കാ, മേപ്പടി ഗ്രാമത്തിലെ താൽക്കാലിക ശാനുഭോഗനായിരുന്ന സിവലിങ്കേഗൗഡൻ ആയ ഞാൻ എഴുതിക്കൊടുത്ത ചാർജ് റിപ്പോർട്ട്. എന്തെന്നാൽ–

ഈ തിയതിവരെയും ഞാൻ നോക്കിനടന്ന ഫർക്കാ ശാനുഭോഗസ്ഥാനം നിങ്ങളുടെ സ്വന്തമാണെന്നും നിങ്ങൾ മൈനർ ആയിരുന്നതുകൊണ്ട് ഞാൻ നോക്കിയതാണെന്നും ഇപ്പോൾ നിങ്ങൾ മെജോറിട്ടി പ്രാപിച്ച് ഒന്നരക്കൊല്ലം ആയിക്കൊണ്ട് മേൽപ്പറഞ്ഞ ശാനുഭോഗസ്ഥാനത്തിന്റെ ചാർജ് ഇന്നേ ദിവസം നിങ്ങൾക്ക് തന്ന് റിക്കാർഡും കണക്കുകളും ഒന്നൊഴിയാതെ നിങ്ങളെ ഏല്പിച്ചിരുന്നതും ആകുന്നു. ഇക്കാര്യത്തിൽ എനിക്ക് യാതൊരു വൈമനസ്യവും ഇല്ല. കൂടാതെ എനിക്ക് കഠിനമായ സുഖക്കേട് ആകയാൽ സർക്കാർ ജോലികൾ നേരെ

നടത്തുവാൻ സാധിക്കാതെയും വന്നിരിക്കുന്നതുകൊണ്ട് മേലാവിൽ നിന്നും ഉത്തരവ് വരുന്നതിന് മുമ്പ് തന്നെ എല്ലാം നിങ്ങളെ ഏല്പിക്കുന്നു. മേലാൽ എല്ലാറ്റിന്റെയും കൈകാര്യകർത്തൃത്വം നിങ്ങൾക്കുള്ളതാകുന്നു. എന്ന് എഴുതിക്കൊടുത്ത ചാർജ് റിപ്പോർട്ടിലെ വിവരങ്ങൾ: ഒന്നാം നമ്പർ വകുപ്പ് വിവരം രണ്ടാം നമ്പർ തരിശ് രജിസ്റ്റർ എന്നിങ്ങനെ പന്ത്രണ്ട് തരം പുസ്തകങ്ങൾ. താൽക്കാലിക ശാനുഭോഗൻ സിവലിങ്കൻ ഒപ്പ്."

ചാർജ് റിപ്പോർട്ട് വാങ്ങിവെച്ചശേഷം അദ്ദേഹം രജിസ്റ്ററുകളും കൊണ്ടുവരാൻ ആജ്ഞാപിച്ചു. അയാൾ കൊണ്ടുവന്നു.

"നീയും നിന്റെ ഭാര്യയും കൂടി ഈ റിക്കാർഡ് കെട്ടുകൾ ഇയാളുടെ വീട്ടിൽ കൊണ്ട് വെക്കണം." അദ്ദേഹം കല്പിച്ചു.

സിവലിങ്കനും അയാളുടെ ഭാര്യയും അപ്പോഴത്തേക്ക് എഴുന്നേറ്റ് വിറച്ച് കൊണ്ടുനിൽക്കുന്ന അയാളുടെ മക്കളും കണക്ക് പുസ്തകങ്ങളുമായി ചെന്നിഗരായരുടെ വീട്ടിൽ ചെന്നു. അത് കേട്ടുകഴിഞ്ഞപ്പോൾ കുതിരസ്സവാരിക്കാരൻ പറഞ്ഞു. "വാലനക്കിയാലുണ്ടല്ലോ, ശരിപ്പെടുത്തിക്കളയും. വായപൊത്തിപ്പിടിച്ച് വീട്ടിൽ തന്നെ അടങ്ങിക്കിടന്നോളൂ. പോലീസുകാരൻ ഇവിടെത്തന്നെ പാറാവുണ്ടായിരിക്കും."

സിവലിങ്കൻ ഭാര്യയെയും മക്കളെയും കൂട്ടി തിരിച്ച് പോയി, വാതിലടച്ച് കിടന്നു. അപ്രതീക്ഷമായി, സ്വപ്നത്തിലെന്നതു പോലെ ഇത്രയും നടന്നു കഴിഞ്ഞു; അയാൾ ഞെട്ടിപ്പോയി. എന്നാൽ കൂടുതൽ കുഴപ്പമൊന്നും ഉണ്ടാകാത്തതിൽ അയാളുടെ ഭാര്യ സമാധാനിച്ചു.

രണ്ട് പോലീസുകാരും കിടന്നുറങ്ങി. ഗംഗമ്മ, അപ്പണ്ണയ്യൻ, ചെന്നിഗരായൻ എന്നിവർ അടുക്കളയിൽ കിടന്നു. ചെന്നിഗരായന് ഉറക്കം വന്നിരുന്നില്ല. അസ്പഷ്ടമായ ഭീതി. പനിപിടിച്ചിരിക്കുന്നെന്ന് തോന്നി. കണ്ഠീജോയിസർ രാത്രികിടന്നിരുന്നുവോ എന്ന് ആരും അന്വേഷിച്ചില്ല. അദ്ദേഹത്തിന് വിശന്നിരിക്കണം. രാവിലെ എഴുന്നേറ്റപ്പോൾ, രാത്രി മാരണം ചെയ്ത സ്ഥലത്ത് നിന്ന് എടുത്തുകൊണ്ടുവന്നിരുന്നതിൽ നിന്ന് രണ്ട് പടലപ്പഴം തിന്ന് തോൽ മുറ്റത്ത് കൂട്ടിയിരിക്കുന്നു. രാവിലെ ഏഴ് മണിക്ക് അപ്പണ്ണയ്യനോട് കോൽക്കാരനെ വിളിച്ച് കൊണ്ടുവരാൻ പറഞ്ഞു. അവൻ വന്നു. അദ്ദേഹം ആജ്ഞാപിച്ചു. "ചെണ്ട മുട്ടി ഗ്രാമം മുഴുവൻ അറിയിക്കണം. ശാനുഭോഗസ്ഥാനം അതിന്റെ യഥാർത്ഥ അവകാശിയായ ചെന്നിഗരായർക്ക് കൊടുത്തിരിക്കുന്നു. ഇനി എല്ലാവരും അദ്ദേഹം പറഞ്ഞതുപോലെ കേൾക്കണം. അല്ലെങ്കിൽ തെറ്റാണ്. പോലീസുകാർ അകത്തുകിടക്കുന്നുണ്ട്. തൂണിനടുത്ത് അവരുടെ തൊപ്പി കാണുന്നില്ലേ?"

കോൽക്കാരൻ താണു തൊഴുതു. അവൻ പോയി അരമണിക്കൂറിൽ ചെന്നിഗരായൻ ശാനുഭോഗനായ വിവരം ഗ്രാമം മുഴുവൻ ചെണ്ട

മുട്ടി അറിയിച്ചു. അതേ ഫർക്കയിൽ പെട്ട ഇടയഗ്രാമത്തിലും ലിംഗാപുരത്തും ഈ വിവരം വിളംബരം ചെയ്യുന്നതിന് കോൽക്കാരൻ അങ്ങോട്ട് പോയി.

പോലീസുകാർ പതിനൊന്ന് മണിക്ക് എഴുന്നേറ്റു. ഗംഗമ്മ അവർക്ക് അഭ്യംഗസ്നാനത്തിനുള്ള സൗകര്യം ചെയ്തുകൊടുത്തു. പാലും വെല്ലവും ചേർത്ത കാപ്പി നൽകി. സദ്യയും കഴിഞ്ഞശേഷം കല്ലേശന്റെ കൂടെ വന്നിരുന്ന ദഫേദാറിന് ഇരുപത്തഞ്ചു രൂപ കൊടുത്തു. ബാക്കി ഇരുപത്തഞ്ചു രൂപയും എടുത്ത് കണ്ഠീജോയിസർ കുതിരപ്പുറത്ത് കയറി. ഷേയ്ക്ദാറിനെ കണ്ട് ശാനുഭോഗസ്ഥാനത്തിൽ വന്നമാറ്റം ക്രമീകരിക്കുന്നതിനായി അദ്ദേഹം കമ്പൻകുളത്തേക്ക് പോയി. ഊണ് കഴിഞ്ഞ് കല്ലേശനും ദഫേദാറും ശ്രവണബെളഗൊളയ്ക്ക് യാത്രയായി.

രാത്രി പത്ത് മണിക്ക് കണ്ഠീജോയിസർ കുതിരപ്പുറത്ത് തിരിച്ചെത്തി. അപ്പോഴത്തേക്കും പുതിയ ശാനുഭോഗൻ ചെന്നിഗരായൻ പനി പിടിച്ച് കിടപ്പിലായിരിക്കുന്നു. ദേഹം തീ പോലെ പൊള്ളുന്നു. ഗംഗമ്മ തന്റെ തലയ്ക്ക് മരുന്നിട്ട് ഒരു തുണി ചുറ്റി കെട്ടിയിരിക്കുന്നു. ചെന്നിഗരായൻ തുടർച്ചയായി പലതും പുലമ്പിക്കൊണ്ടിരുന്നു. "അയ്യയ്യോയ്യോ......ഞാൻ ചവിട്ടിയില്ലേ! തെറ്റായിപ്പോയമ്മേ!....." ആർക്കും ഒന്നും മനസ്സിലായില്ല. കണ്ഠീജോയിസർ അകത്തു വന്നു. അദ്ദേഹത്തിന് കണ്ടപ്പോൾ തന്നെ സംഗതി മനസ്സിലായി. അദ്ദേഹം ഒരു പനയോലയെടുത്തു. അതിൽ 'മണ്ഡലം' വരച്ച്, ചുരുട്ടി. മഞ്ഞ നൂലുകൊണ്ട് അത് കെട്ടി. നല്ല പിരിച്ച ചരടിൽ അത് മുറുക്കി. ഒരു തേങ്ങയുടച്ച് അതിലെ വെള്ളം മൂന്ന് തവണ ഉഴിഞ്ഞ് ഞെട്ടിപ്പോകുംവണ്ണം മുഖത്ത് കുടഞ്ഞു. പനയോലയുടെ ഉറുക്ക് അയാളുടെ കഴുത്തിൽ കെട്ടി. പിന്നെ ഈന്തോലച്ചൂലെടുത്ത് മൂന്നുതവണ ഉഴിഞ്ഞ് തലയിൽ നാല് തവണ അടിച്ചു. ഗംഗമ്മയോട് പറഞ്ഞ് ഗ്രാമ്പു, കുരുമുളക്, ഇഞ്ചി എന്നിവ ചേർത്ത വെള്ളം തിളപ്പിച്ച് കുടിപ്പിച്ചു. ശാനുഭോഗർ അടങ്ങിക്കിടന്നുറങ്ങി.

അടുത്തദിവസം എഴുന്നേല്ക്കുന്നതിനകം പനി വിട്ടുമാറിയിരുന്നു.

## അദ്ധ്യായം മൂന്ന്

നഞ്ചമ്മ ഋതുമതിയായി. നിഷേകം കഴിഞ്ഞു. ഇപ്പോൾ ഭർത്തൃഗൃഹത്തിലാണ്. ശാനുഭോഗൻ ചെന്നിഗരായന് ഭാര്യയോട് അതിയായ വാത്സല്യം. അതേ സമയം അവളെ ഭരിക്കാനും ആഗ്രഹമുണ്ട്. ഭാര്യയെ നിയന്ത്രിക്കുകയാണെന്ന് വെച്ചാലെന്താണ്? അപ്പപ്പോൾ അടിക്കുക. പക്ഷേ അത് അയാൾക്ക് സാധിക്കുന്ന തൊഴിലല്ല. കുരുത്തം കെട്ട പശുവിനെയോ കന്നുകുട്ടിയെയോ പോലും അടിച്ചു ശീലമില്ല. അതുകൊണ്ട് അവകാശാധികാരങ്ങൾ പ്രയോഗിക്കുന്ന പ്രധാന ഉപാധി അയാളുടെ നാവായിരുന്നു. അയാളുടെ നാവിൽ എളുപ്പം തോന്നുന്ന ഒരുവാക്കുണ്ട്-സൂള. അതിനോട് കഴുത, പട്ടി, പുലയൻ, ചെരുപ്പുത്തി തുടങ്ങിയ വിശേഷണപദങ്ങൾ ചേർത്ത് 'പാരായണം' ചെയ്യുക; പിന്നെ മിണ്ടാതിരിക്കുക. ഇതിലും കവിഞ്ഞ ഭാഷാസാമർത്ഥ്യം ഇല്ലെന്നല്ല. ഒന്നുമില്ലെങ്കിൽ ഗംഗമ്മയുടെ മകനല്ലേ? പക്ഷേ കൂടുതൽ ശകാരിച്ചാൽ അമ്മാവൻ അറിയുമെന്ന ഭീതിയും സദാസമയവും അദ്ദേഹം ഓർത്തുകൊണ്ടിരുന്നു.

മരുമകളെ അടക്കി ഭരിക്കാൻ ഗംഗമ്മയ്ക്കും അതിയായ ആഗ്രഹമുണ്ട്. ശകാരപ്രയോഗങ്ങൾ വേണ്ടുവോളം സ്വന്തം പക്കലുണ്ട്. എന്നാൽ അവർക്കും പുതിയ ബന്ധുവിനെ വലിയ ഭയമാണ്. അതു കൊണ്ട് ചില്ലറ മുറുമുറുപ്പു മാത്രം കൊണ്ട് അവർ തൃപ്തിപ്പെട്ടു.

ശാനുഭോഗനായ ആദ്യവർഷം ചെന്നിഗരായൻ തന്നെ കണക്കെഴുതി ജമാബന്ദിക്ക് പോയി. വെറും താലൂക്ക് ജമാബന്ദി; ഹുസൂർ ജമാബന്ദിയുമല്ല. ഹെഡ്ക്ളാർക്കിനു ചെല്ലേണ്ടതായ മാമൂൽ നേരത്തെ എത്തിച്ചിരുന്നു. എങ്കിലും അദ്ദേഹം ചെന്നിഗരായന്റെ റിക്കാർഡുകളിൽ നൂറുകൂട്ടം തെറ്റ് കണ്ടുപിടിച്ചു. അയാളുടെ ജമാബന്ദി തീർത്തില്ല, "ഥൂ! ഇവരുടെ അമ്മേടെ....." അയാൾ വായ തുറന്ന് ശകാരിച്ചില്ല. അയാളുടെ ജമാബന്ദി ഇപ്പോൾ ചെയ്യുന്നില്ലെന്നും രണ്ടുമാസത്തിനകം ശാനുഭോഗൻ തന്നെ തിപ്ടൂരിൽ പോയി സാഹേബിന്റെ ഒപ്പ് വാങ്ങിക്കൊള്ളേണ്ടതാണെന്നും ഹെഡ്ക്ലാർക്ക് പറഞ്ഞു. സാഹേബിന്റെ മുമ്പിൽ ശകാരംകേട്ട പരിചയം ശാനുഭോഗനില്ല.

ജമാബന്ദിക്കു വന്നിരുന്ന തിമലാപുരം ശാനുഭോഗൻ ദേവരസയ്യൻ തെറ്റില്ലാതെ കണക്കെഴുതുന്ന ആളാണെന്ന് പ്രശസ്തനാണ്. ശാനുഭോഗസ്ഥാനമല്ലാതെ അയാൾക്ക് മറ്റ് ജീവിതമാർഗമില്ലായിരുന്നു. ശാനു

ഭോഗസ്ഥാനമെന്ന് പറഞ്ഞാൽ ഊണിന് സ്വാദേറ്റുന്ന 'ഉപ്പിലിട്ടത്' മാത്രമാണ്; അല്ലാതെ വയർ നിറക്കില്ലെന്ന് അയാൾ പറയാറുള്ളതായിരുന്നു. ചെന്നിഗരായൻ ദേവരസയ്യനെ ആശ്രയിച്ചു. ഒരു കണക്ക് മാത്രമല്ല; മുഴുവൻ റിക്കാർഡുകളും ശരിപ്പെടുത്തിക്കൊടുക്കാമെന്നും കൊല്ലത്തേക്ക് അമ്പതു രൂപ സംഭാവന നൽകണമെന്നും അയാൾ പറഞ്ഞു. ചെന്നിഗരായരുടെ അധികാര പരിധിയിൽ മൂന്ന് ഗ്രാമങ്ങളുണ്ട് – അതിന് ആകെ വാർഷികവേതനം നൂറ്റിഇരുപത്തിരണ്ടു രൂപ ഏഴണ പതിനൊന്ന് പൈസ. അതിൽ പത്ത് നോട്ട് കഴിച്ച് ബാക്കിയുള്ളത് കടലാസ്സിനും മഷിക്കും വേണം. കണക്കുതീർക്കുന്ന സമയത്ത് വാർഷിക വേതനത്തിൽ നിന്ന് ശിരസ്തദാരിന് പത്ത് (അതിൽ തഹസീൽദാർക്ക് ആറും ശിരസ്തദാർക്ക് നാലും ആണത്രെ), ഹെഡ് ഗുമസ്തന് രണ്ട്, ശിപായിമാർക്ക് ആൾവീതം എട്ടണ. ആകെ മൊത്തം പതിനേഴോ പതിനെട്ടോ രൂപ വരും. കൂടാതെ താലൂക്കാപ്പീസിൽ പോകുമ്പോൾ ഊണും മറ്റ് ചെലവും ജമാബന്ദിയുടെ ചിലവുകളും. ഇതും കഴിഞ്ഞ് കണക്കെഴുത്തിന് അമ്പതു രൂപ ചെലവാക്കിയാൽ ചെന്നിഗരായർക്ക് വല്ലതും ബാക്കിയുണ്ടാകുമോ? നികുതി പിരിവ് സമയത്ത് പത്തുരൂപയിൽ കൂടുതൽ നികുതി കൊടുക്കുന്ന കൃഷിക്കാർ ഒരു രൂപയും അതിൽ കുറവുള്ളവർ എട്ടണയും രണ്ട് രൂപ നികുതി കൊടുക്കുന്നവർ നാലണയും 'മഷിക്കാണിക്ക' കൊടുക്കുക പതിവുള്ളതാണ്. എന്നാൽ രാമസമദ്രത്തിലെ 'മഷിക്കാണിക്ക' പട്ടേലൻ തന്നെ വിഴുങ്ങിക്കളയുകയാണ്. ലിങ്കാപുരത്ത് നിന്നും ഒന്നും കിട്ടിയില്ല. ഇടയഗ്രാമത്തിൽ നിന്ന് മാത്രം നാല്പതുരൂപയോളം കിട്ടിയിരുന്നു. മറ്റ് വരവിനങ്ങളുണ്ട്. പക്ഷേ അത് ശാനുഭോഗന്റെയും കഴിവനുസരിച്ചാണ്. ഭാഗപത്രം തുടങ്ങിയ പ്രവൃത്തികൾക്ക് വല്ലതും നേടാം. പക്ഷേ വകുപ്പ് വിവരങ്ങളും വരവുചെലവ് കണക്കുകളും എഴുതാൻ കഴിയാത്ത ചെന്നിഗരായർക്ക് ഇത് വല്ലതും സാധിക്കുമോ?

തിമലാപുരത്തെ ദേവരസയ്യൻ പതിനഞ്ച് ദിവസം രാമസമദ്രത്തിൽ വന്ന് താമസിച്ചു. അദ്ദേഹത്തിന്റെ ആഹാരവും മറ്റ് സൗകര്യങ്ങളും ഗംഗമ്മയും നഞ്ചമ്മയും കൂടി നോക്കി. ചെന്നിഗരായൻ തന്നെ അദ്ദേഹത്തെ പരിചരിച്ചു. കണക്ക് 'ശരിപ്പെടുത്തി' ശാനുഭോഗനെയും കൂട്ടി അദ്ദേഹം തിപ്ടൂരിലേക്കു പോയി. ഹെഡ്ക്ലാർക്കിന് അഞ്ചും ശിരസ്തദാർക്ക് അഞ്ചും കൊടുത്ത് ജമാബന്ദിക്ക് ഒപ്പു വാങ്ങിച്ചു. കോട്ടും തലപ്പാവും ധരിച്ച് രണ്ടാംമുണ്ട് പുതച്ച് ചെന്നിഗരായൻ താലൂക്കാഫീസിൽ പോയി വന്നു. വലിയ സാഹേബ് അയാളോടൊന്നും ചോദിച്ചില്ല; ഹെഡ്ഗുമസ്തൻ പറഞ്ഞേടത്ത് ഒപ്പിട്ട് കൊടുത്തു.

തിപ്ടൂരിൽ നിന്ന് കാളവണ്ടിയിൽ പുറപ്പെട്ട് തിമലാപുരം വഴി വന്നു. അവിടെ ദേവരസയ്യനെ ഇറക്കി ഉച്ചയായപ്പോൾ ചെന്നിഗരായൻ വീട്ടിലെത്തി. അയാൾ ഭാര്യയെ വിളിച്ചു പറഞ്ഞു: "എടീ സൂളേ, ജമാ

ബന്ദി കഴിഞ്ഞ് വന്നതാണ്. മേലും കൈയും നോവുന്നു. കുറച്ച് ആവണക്കെണ്ണ തലയിൽ വെച്ച് എന്റെ കൈയും കാലും തടവെടീ!"

നഞ്ചമ്മയാണെങ്കിൽ നല്ല ഉയരവും അതിനൊത്ത വണ്ണവും നിറവുമുള്ള പെൺകുട്ടിയാണ്. പറമ്പിൽ കിണറുണ്ട്. അവൾ വെള്ളം കോരി കുട്ടകം നിറച്ചു. ഓലമടലും ചകിരിയും നിറച്ച് തീയിട്ടു. പതിദേവന്റെ തലയിൽ എണ്ണ വെച്ച് തിരുമ്മി; പുറത്തും കൈയിലും കാലിലും പാദങ്ങളിലും എണ്ണ തേച്ച് തടവി. പിന്നെ ചൂടുവെള്ളമൊഴിച്ച്, നന്നായി പൊടിച്ച വാക തേച്ച് കുളിപ്പിച്ചു. അയാൾ തന്നെ വെള്ളം തുടച്ചു കളഞ്ഞു. അതിന് ശേഷം തലയിൽ ഒരു തോർത്ത് കെട്ടി. അയാളെ കിടത്തി; കമ്പിളിയോട് ചകലാസ് ചേർത്ത് പുതപ്പിച്ചു; അടുത്തിരുന്ന് അയാൾ മതിയെന്ന് പറയുന്നതുവരെയും കൈയും കാലും മൃദുവായി തടവി.

## രണ്ട്

കല്യാണം കഴിക്കാൻ അപ്പണ്ണയ്യനും തയ്യാറാണ്. രണ്ട് കൊല്ലം മുമ്പേ അതിനുള്ള പ്രായമായി നിൽക്കുന്നു. പക്ഷേ ചെന്നിഗരായരുടെ കല്യാണം കഴിഞ്ഞ് അധികമായിട്ടില്ല. അത് കഴിഞ്ഞ് ശാനുഭോഗരാവാനും അത് കൊണ്ടു നടത്താനും കുറേ ബുദ്ധിമുട്ടേണ്ടി വന്നു. അതുകൊണ്ട് അല്പം താമസിച്ചിട്ടാണെങ്കിലും ഇപ്പോൾ വിവാഹയോഗം സമാഗതമായിരിക്കുന്നു.

അപ്പണ്ണയ്യൻ ചെന്നകേശവയ്യന്റെ എഴുത്തുപള്ളിക്ക് പോയിരുന്നുവെന്നത് ശരിയാണ്. എന്നാൽ വിദ്യാഭ്യാസം അവന്റെ തലയിലെഴുതിയിട്ടില്ലെന്ന് ആശാൻ തന്നെ പറഞ്ഞതാണ്; അത് അവന്റെ തെറ്റാവാൻ വഴിയില്ല. പൂഴിയിൽ എഴുതി അവന്റെ വിരലിന്റെ നഖം തേഞ്ഞു. എന്നാൽ അക്ഷരങ്ങൾ പൂഴിയിൽ തന്നെ ലയിച്ചു. അതിൽ ആർക്കും വ്യഥയില്ല. അവനെ എഴുത്തുപള്ളിയിൽ അയച്ചത് പോലും എന്തിനാണ്? കരിമ്പിൻ തോട്ടത്തിൽ ചെന്ന് ബീഡി വലിച്ച് വീണ്ടും തീ പിടിക്കാതിരിക്കട്ടെ എന്ന് വെച്ചിട്ടാണല്ലോ!

അവന് പെണ്ണുകൊടുത്തത് കഡൂർ ഭാഗത്തെ നുഗ്ഗിക്കരെ ഗ്രാമത്തിലെ ശാമഭട്ട് എന്ന പുരോഹിതനാണ്. ഗംഗമ്മയുടെ നാടായ ജാവക്കല്ല് മുഖേനയാണ് അദ്ദേഹം ഈ ചെറുക്കനെക്കുറിച്ച് അറിഞ്ഞത്. അദ്ദേഹം തന്നെ വന്ന് ചെറുക്കനെ കണ്ട് കല്യാണം നിശ്ചയിച്ചു. ഒറ്റ മകളേയുള്ളൂ. ആൺകുട്ടികളില്ല, ശുദ്ധാശുദ്ധ വിചാരങ്ങളറിയാം; കൂടാതെ കുട്ടിക്ക് തുന്നൽവേലയറിയാം. അവൾ തുണിയിൽ ആലിലകൃഷ്ണനെ തുന്നിപ്പിടിപ്പിക്കും. എന്നുവെച്ചാൽ 'പരിഷ്കാരി' പെണ്ണ്. എന്നാൽ അതൊന്നും ശാമഭട്ടൻ ഗംഗമ്മയോട് പറഞ്ഞില്ല. പറഞ്ഞിരുന്നെങ്കിൽ അവർ ഇത്ര 'വിളഞ്ഞ'പെണ്ണിനെ കൊണ്ടുവരാൻ സമ്മതിക്കില്ലായിരുന്നു.

ഒരു സേർ തൂക്കമുള്ള വെള്ളിയുടെ മുരുട, മകുടം, ഇണവസ്ത്രം, കസവുതലപ്പാവ് തുടങ്ങിയതെല്ലാം കൊടുത്ത് കല്യാണം ഭംഗിയായി കഴിപ്പിച്ചു. വരന്റെ മാതാപിതാക്കളുടെ സ്ഥാനത്ത് നഞ്ചമ്മയും ചെന്നി ഗരായരും നിന്ന് 'ധാര'യൊഴിച്ചു. കല്യാണം കഴിഞ്ഞ് ആറ് മാസത്തിൽ തന്നെ സാതമ്മ വയസ്സറിയിച്ചു. പിന്നെ പതിനാറ് ദിവസത്തിൽ നിഷേകം കഴിഞ്ഞ് ഭർത്തൃഗൃഹത്തിലെത്തി.

ഭാര്യയെ ഭരിക്കേണ്ടതെങ്ങനെ? അപ്പണ്ണയ്യനും ആദ്യം അതൊരു പ്രശ്നമായിരുന്നു. ജ്യേഷ്ഠൻ, ചേട്ടത്തിയമ്മയെ ഭരിക്കുന്ന അതേ വഴിക്ക് നീങ്ങണമെന്ന് അവൻ തീരുമാനിച്ചു. അവൾ വന്നെത്തിയ ദിവസം രാവിലെ അവൻ പറഞ്ഞു. "എടീ സൂളേ, എണ്ണയിട്ട് ഉഴിയെടീ, ഇവിടെ വരൂ."

ഇതാരോടാണ് പറഞ്ഞതെന്ന് സാതമ്മയ്ക്ക് മനസ്സിലായില്ല. അവൾ നിലം തൂത്ത് വാരുകയായിരുന്നു. "എടീ, നിന്നോടാണ് പറ ഞ്ഞത്. സാതി സൂളേ, കേട്ടില്ലേ?" അവൾ പരിഭ്രമിച്ച് അവന്റെ നേരെ നോക്കി. "അതെന്താടീ, ഇങ്ങനെ നോക്കുന്നത്? കഴുത സൂളേ, കേട്ടില്ലേ?" അവൻ വീണ്ടും ചോദിച്ചു. അവൾക്ക് കരച്ചിൽ വന്നു. അവൾ ചൂൽ അവിടെത്തന്നെ എറിഞ്ഞ്, അമ്മായിയുടെ അടുത്ത്പോയി. "അമ്മേ, നിങ്ങളുടെ മകൻ പറഞ്ഞത് കേട്ടില്ലേ. ഭാര്യയെ ഇങ്ങനെ വിളി ക്കാൻ ആരാണദ്ദേഹത്തെ പഠിപ്പിച്ചത്?"

മരുമകളായി വീട്ടിൽ വന്നവൾ ഇത്ര ധൈര്യം കാണിക്കുമെന്ന് ഗംഗമ്മ കരുതിയതല്ല. മൂത്തമരുമകൾ നഞ്ചമ്മയെ ചെന്നിഗരായൻ ഇങ്ങനെ വിളിക്കുന്നില്ലേ? അവൾ മൂക്കിലെ കാറ്റ് പുറത്ത് വിടുന്നില്ല. എന്നാൽ ഈ താടക എന്റെ മുമ്പിൽ നിന്ന് ഇങ്ങനെ ചോദിക്കുകയോ?

"ഭർത്താവ് ഭാര്യയെ പിന്നെന്ത് വിളിക്കണം പുലയാടി നായിന്റെ മോളേ?"

"നായിന്റെ മോള് ഞാനല്ല; പറഞ്ഞാള് തന്നെയായിരിക്കും."

ഗംഗമ്മ കലികൊണ്ടു. "എടാ പെങ്കൂസൻ സൂളേമോനേ! നിന്റെ ഭാര്യ പെറ്റമ്മയെ വിളിക്കുന്നത് കേട്ടില്ലേ? ഞാൻ നായിന്റെ മോളാണോ? നിന്റെ ഭാര്യയെ നിലയ്ക്ക് നിർത്തുന്നോ ശിഖണ്ഡി സൂളേമോനേ?"

അപ്പണ്ണയ്യന്റെ പൗരുഷം ഉണർന്നു. അവൻ പോയി അവളുടെ കഴു ത്തിനു പിടിച്ച് രണ്ടിടി വച്ചുകൊടുത്തു. സാതു തലചുറ്റി നിലത്ത് വീണു. "ഈ കള്ള സൂളയെ കൊന്ന് കളയും." അവൻ ഗർജിച്ചു. ബഹളം കേട്ട് നഞ്ചമ്മ അടുക്കളയിൽ നിന്ന് ഓടി വന്നു. അവൾ അപ്പണ്ണയ്യന്റെ മുഖത്തു നോക്കി ഉച്ചത്തിൽ സംസാരിക്കുന്ന പതിവില്ല. എന്നാലിപ്പോൾ അവൾ പറഞ്ഞു. "അപ്പണ്ണയ്യാ വീട്ടിൽ വന്ന് കയറിയ പെൺകുട്ടിയെ ഇങ്ങനെ അടിച്ചാലുണ്ടല്ലോ, കൈ ചീഞ്ഞ് പോകും. ഇതെന്തൊരു വൃത്തികെട്ട സ്വഭാവമാണ്!" അവൾ വെള്ളം കൊണ്ടു വന്ന് സാതുവിന്റെ മുഖത്ത് തളിച്ചു. ചേട്ടത്തിയമ്മയെയും 'സൂളേ' എന്നു വിളിച്ചാലോ? അവന്റെ

നാവ് ചൊറിഞ്ഞു. ഒരു പക്ഷേ അവളുടെ അച്ഛൻ കണ്ഠീജോയിസരെ പേടിച്ചിട്ടായിരിക്കണം, ഒന്നും പറഞ്ഞില്ല. സാതുവിന് ബോധം തെളിഞ്ഞു. അവൾ എഴുന്നേറ്റ് പറഞ്ഞു. "കൊള്ളാവുന്ന കുടുംബത്തിൽ പിറക്കണം. എന്നാലല്ലേ നല്ലത് പറയൂ?"

"സാതൂ നീ ഒന്നും പറയണ്ട. മിണ്ടാതിരി," നഞ്ചമ്മ അവളെ മുകളിലേക്ക് കൊണ്ടുപോയി. "ആ വലിയ താടക ഇവളുടെ ചെവിയിൽ മന്ത്രിക്കാൻ പോയിരിക്കുകയാണ്." ഗംഗമ്മ പിറുപിറുക്കുന്നത് നഞ്ചമ്മ കേട്ടു. എങ്കിലും കേൾക്കാത്തതു പോലെ നടന്നു.

"ബ്രാഹ്മണരായി ജനിച്ച ഇവരുടെ വായിൽ നിന്നും ഇത്തരം വാക്ക് വരാമോ?'' മാളികയിൽ ഒരു പലകയിട്ട് ഇരുന്ന് കൊണ്ട് സാതു അത്ഭുതംകൂറി.

"നിനക്കിത് പുത്തനാണ്. ഈ വീട്ടിലെ സമ്പ്രദായം തന്നെയാണിത്."

"അപ്പോൾ ചേട്ടനും നിങ്ങളെ ഇങ്ങനെ ചീത്തവിളിക്കുമോ?''

"ഇവിടെ കഴിഞ്ഞ രണ്ട് കൊല്ലമായി എനിക്കിത് ശീലമായിപ്പോയിരിക്കുന്നു."

"നിങ്ങൾ എന്തിന് മിണ്ടാതിരുന്ന് ഇത് കേട്ടു. എന്നിട്ടല്ലേ അവരിങ്ങനെ ആയിപ്പോയത്?"

നഞ്ചമ്മ മറുപടി പറഞ്ഞില്ല. അവൾ പലതും ചിന്തിച്ചുകൊണ്ടിരുന്നു. സാതു വീണ്ടും സംസാരിച്ചു. "നിങ്ങളുടെ അച്ഛനാണെങ്കിൽ വലിയ ആൾ. എന്റെ കല്യാണത്തിന് അദ്ദേഹം വന്നിരുന്നല്ലോ. എല്ലാവർക്കും അദ്ദേഹത്തെ പേടിയായിരുന്നു. അദ്ദേഹം വലിയ ആളായിരുന്നെന്ന് എന്റെ അച്ഛനും പറഞ്ഞിരുന്നു. ചേട്ടന് ശാനുഭോഗപ്പണി വാങ്ങിക്കൊടുത്തത് അദ്ദേഹമാണത്രെ. അച്ഛനോട് പറയുമെന്ന് ഒരു തവണ നിങ്ങൾ പേടിപ്പിച്ചാൽ ശരിപ്പെടും. പിന്നെ ഇവർ മിണ്ടില്ല. നിങ്ങളുടെ അച്ഛനോട് തന്നെ ഒരിക്കൽ പറഞ്ഞേക്കാം. അദ്ദേഹം പാഠം പഠിപ്പിച്ച് വിടും."

"സാതൂ നീയൊരു കൊച്ചു പെണ്ണ്. നീ ഒന്നും മനസ്സിലാക്കിയിട്ടില്ല. ഭർത്താവിനെ പാഠം പഠിപ്പിക്കണമെന്ന് ഒരു സ്ത്രീയും തന്റെ അച്ഛനോട് പറയാൻ പാടില്ല." അവൾ സാതുവിനെ ഉപദേശിച്ചു. സ്വന്തം പിതാവിന്റെ സ്വഭാവവിശേഷത്തെക്കുറിച്ച് പൂർണമായി വിവരിക്കാൻ നഞ്ചമ്മ ധൈര്യപ്പെട്ടില്ല. അദ്ദേഹത്തിന് ആരോടെങ്കിലും ദേഷ്യം തോന്നിയാൽ നേരേ പോയി – കുടുമയിൽ പിടിച്ച് പല്ല് തെറിപ്പിക്കാൻ പാകത്തിൽ രണ്ടെണ്ണം കൊടുത്തശേഷമേ സംസാരിക്കൂ. അതാണദ്ദേഹത്തിന്റെ രീതി. മരുമകന്റെ നിലയും വിലയും നിലനിർത്താൻ തന്റെ ഭർത്താവിന് സാധിച്ചിരുന്നില്ല. അതവൾക്കറിയാം. ഭീരുക്കളെ അദ്ദേഹത്തിന് അവജ്ഞയാണ്. അതദ്ദേഹത്തിന്റെ ശീലമാണ്. എന്നാൽ ഭാര്യ, ഭർത്താവിന്റെ മാനം കാക്കണ്ടേ?

"എന്നാൽ നിങ്ങൾ ഒരു കാര്യം ചെയ്യൂ. ഇവരെ ഒന്ന് ഉപദേശിക്കൂ, ഇനി ഇങ്ങനെ ചീത്ത പറയരുതെന്ന് പറയൂ." സാതു പറഞ്ഞു.

"ഇവളേതു ചുടുകാട്ടിലാണ് പോയത്? ഇനിയും റൊട്ടിയും ചട്ണിയും ഉണ്ടാക്കിയിട്ടില്ലേ?" ചെന്നിഗരായരുടെ ഒച്ച അവരുടെ കാതിലെത്തി.

"നിന്റെ ചേട്ടന്റെ വാക്ക് കേട്ടില്ലേ? ഞാൻ പോയി റൊട്ടിയുണ്ടാക്കാം. നീ ചട്ണിയുണ്ടാക്കൂ. അല്ലെങ്കിൽ നിന്റെ ഭർത്താവിന് എണ്ണയിട്ട് ഉഴിയൂ." നഞ്ചമ്മ എഴുന്നേറ്റു.

"ഞാൻ ചട്ണിയുണ്ടാക്കാം. എണ്ണ അദ്ദേഹത്തിന്റെ അമ്മ തന്നെ തേയ്ക്കട്ടെ." സാതു പിറുപിറുത്തു.

## അദ്ധ്യായം നാല്

നഞ്ചമ്മയ്ക്ക് ഏഴുമാസം തികഞ്ഞപ്പോൾ ഒരു ദിവസം കണ്ഠീജോയിസർ തന്റെ വെള്ളക്കുതിരപ്പുറത്ത് രാമസമദ്രത്തിലെത്തി. ഇത്തവണ പകൽ തന്നെയായിരുന്നു യാത്ര. അദ്ദേഹമെത്തി രണ്ട് മണിക്കൂർ കഴിഞ്ഞപ്പോൾ കുഷനും മറ്റും ഇട്ട ഒരു സവാരി വണ്ടി വന്നു. പ്രസവത്തിന് മകളെ കൂട്ടിക്കൊണ്ടുപോകാൻ വന്ന അദ്ദേഹം കല്ലേശന്റെ കല്യാണക്കാര്യവും അറിയിച്ചു. പതിനഞ്ച് ദിവസത്തിനകം വധൂഗൃഹത്തിൽ വെച്ച് കല്യാണം നടത്താൻ പോകുകയാണ്. ഹാസനത്തിലാണ് വധു. കല്യാണത്തിന് എല്ലാവരും നാഗലാപുരത്ത് വരണമെന്നും അവിടെ നിന്നും ഒന്നിച്ച് വണ്ടിയിൽ പോകാമെന്നും അറിയിച്ച് അദ്ദേഹം മകളെയും കൂട്ടി യാത്ര തിരിച്ചു. നഞ്ചമ്മ വണ്ടിയിൽ ഇരുന്നു. മുമ്പിൽ ഒരു സേനാധിപതിയുടെ മട്ടിൽ കണ്ഠീജോയിസർ വെള്ളക്കുതിരപ്പുറത്ത് സഞ്ചരിച്ചു.

നാഗലാപുരത്തെ വീട്ടിൽ മുത്തശ്ശി ഒറ്റയ്ക്കായിരുന്നു. നഞ്ചമ്മ ജനിച്ച ദിവസം മുതൽ അവളെ പോറ്റി വളർത്തിയത് ഈ മുത്തശ്ശിയാണ്. മുത്തശ്ശിയെ കണ്ട് നഞ്ചമ്മ കണ്ണീരൊഴുക്കി. കുറേ നാളായി മുത്തശ്ശിയെ കാണാത്തതിനോ അഥവാ മറ്റ് വല്ല കാരണങ്ങൾക്കോ എന്ന് അവൾക്ക് തന്നെ വ്യക്തമായിരുന്നില്ല. ഗർഭിണിയായ തന്റെ പേരക്കിടാവിനെ കുറേ മുമ്പ് തന്നെ സ്വന്തം വീട്ടിലേക്ക് കൊണ്ടുവരേണ്ടതായിരുന്നു. എന്നാൽ ഊര് ചുറ്റുകയായിരുന്ന കണ്ഠീജോയിസർ തലേന്നാൾ രാത്രിയാണ് നാട്ടിലേക്ക് മടങ്ങിയത്. വരുമ്പോൾ തന്നെ മകന്റെ വിവാഹം ഉറപ്പിച്ച് ദിവസം നിശ്ചയിച്ചുകഴിഞ്ഞിരുന്നു. മകന്റെ കല്യാണം എന്നേ നടക്കേണ്ടതായിരുന്നു. എന്നാൽ അദ്ദേഹത്തിന് അത് ശ്രദ്ധിക്കാൻ പറ്റിയിരുന്നില്ല. ഈയിടെയായി അവന്റെ നടപടികൾ അത്ര പന്തിയല്ലെന്ന് മറ്റൊരു കോൺസ്റ്റബിളിൽ നിന്ന് അദ്ദേഹം മനസ്സിലാക്കി. ഉടൻ തന്നെ അദ്ദേഹം ഒരു വധുവിനെ കണ്ടുപിടിച്ച് കല്യാണം ഉറപ്പിച്ച് കളഞ്ഞു.

ജ്യേഷ്ഠന്റെ വിവാഹത്തിന് നഞ്ചമ്മ ഒരുക്കങ്ങൾ ചെയ്തു തുടങ്ങി. വീടിന് വെള്ള പൂശണം. ജോലിക്കാരെ നിയന്ത്രിക്കുന്നതും മറ്റും അവളുടെ ചുമതലയായി. സ്ഥിരമായി നാട്ടിൽ കഴിയുന്നതും മറ്റും കണ്ഠീജോയിസരുടെ സ്ഥിതിക്ക് ചേർന്നതല്ല. അദ്ദേഹം കുതിരപ്പുറത്ത് പുറ

പ്പെട്ടു. പിന്നെ എട്ട് ദിവസം കഴിഞ്ഞ് മടങ്ങി. കല്യാണത്തിന് ആറ് ദിവസം മാത്രമുള്ളപ്പോൾ കല്ലേശൻ പോലീസ് വേഷത്തിൽ തന്നെ നാട്ടിലെത്തി. സകലകാര്യങ്ങളിലും അവൻ സമർത്ഥനാണ്. കല്യാണത്തിന് ഒരുക്കം കൂട്ടുന്നതിൽ അവൻ മുത്തശ്ശിയെയും പെങ്ങളെയും സഹായിച്ചു. അവരുടെ ഏറ്റവുമടുത്ത ബന്ധുക്കളെന്നു പറയാൻ രാമസമദ്രക്കാരേയുള്ളൂ. ഈശ്വരപൂജയ്ക്ക് ഒരുദിവസം മുമ്പായി ചെന്നിഗരായൻ, അപ്പണ്ണയ്യൻ, സാതു എന്നിവർ ഒരു വണ്ടിയിൽ വന്നു. വിധവയായ താൻ കല്യാണത്തിന് വരുന്നില്ലെന്നു ഗംഗമ്മ പറഞ്ഞയച്ചു. ഈശ്വരാർച്ചന കഴിഞ്ഞ ദിവസം രാത്രി എല്ലാവരും പുറപ്പെടണം. എന്നാൽ ഗർഭിണിയായ നഞ്ചമ്മയ്ക്ക് ഉച്ചമുതൽ തന്നെ ക്ഷീണമുണ്ട്. പനി വരുന്നുവെന്നു തോന്നി. അവൾ വൈകുന്നേരം കിടന്നുപോയി. ഇനി രാത്രിസമയത്ത് കാളവണ്ടിയിൽ ഇരുപത്തിനാല് നാഴിക യാത്ര ചെയ്യുന്നത് അത്ര പന്തിയല്ലെന്ന് എല്ലാവരും കൂടി നിശ്ചയിച്ചു. അവളും മുത്തശ്ശിയും വീട്ടിൽ തന്നെ കഴിയാൻ നിശ്ചയിച്ചു.

വീട്ടിൽ മുത്തശ്ശിയും അവളും മാത്രം. അവൾ കടിഞ്ഞൂൽ ഗർഭിണിയാണ്. നഞ്ചമ്മയ്ക്ക് സ്വാഭാവികമായും ഈ കടിഞ്ഞൂൽ പ്രസവത്തെ നേരിടാൻ ഭയമുണ്ട്. അതുകൊണ്ട് ഭർത്താവ് ഇവിടെത്തന്നെ ഉണ്ടായിരിക്കുന്നത് നന്നായിരിക്കുമെന്ന് അവൾക്ക് തോന്നി. അയാളെ അവൾ വിളിപ്പിച്ചു. വണ്ടിയിൽ ഉറങ്ങാൻ പാകത്തിൽ സ്ഥലം ശരിപ്പെടുത്തി മുൻകൂട്ടി തന്നെ ഇരിക്കാൻ ഒരുക്കം കൂട്ടുകയായിരുന്ന ചെന്നിഗരായൻ അടുത്തുവന്ന് മുറുമുറുത്തു. "എന്താ" ആ ചോദ്യം മറ്റാരും കേട്ടില്ല.

"എനിക്കെന്തോ ഒരു വല്ലായ്മ. വീട്ടിൽ വേറെ ആണുങ്ങളില്ല. കല്യാണത്തിന് അപ്പണ്ണയ്യനും സാതുവും പോകട്ടെ. നിങ്ങൾ ഇവിടെത്തന്നെ കൂടിയാൽ നന്നായിരിക്കും."

"അതെങ്ങനെ?" അയാൾ ചോദിച്ചു. അപ്പോൾ കല്യാണ വീട്ടിലെ പുളിശ്ശേരിയും ചോറും കൂമ്പാരംകൂട്ടിയ പലഹാരങ്ങളും മുമ്പിൽ നിന്ന് ആരോ തട്ടിപ്പറിച്ച് കൊണ്ടുപോകുന്നതിലുള്ള നിരാശ അയാളുടെ മുഖത്ത് സ്പഷ്ടമായി കാണാമായിരുന്നു.

"എന്താ അങ്ങനെയായാൽ? നിങ്ങൾ ഇവിടെ നിൽക്കണമെന്ന് ഞാൻ കല്ലേശൻ ചേട്ടനോടും അപ്പണ്ണയ്യനോടും പറയാം."

"വേണ്ട, വേണ്ട. നിനക്ക് വേണമെങ്കിൽ സാതമ്മയെ കൂട്ടിന് നിർത്തിക്കോളൂ."

നഞ്ചമ്മ പിന്നെയൊന്നും പറഞ്ഞില്ല. രണ്ട് കൊല്ലം ഒരുമിച്ച് കഴിഞ്ഞ നഞ്ചമ്മയ്ക്ക് അയാളുടെ സ്വഭാവത്തെക്കുറിച്ച് നല്ലവണ്ണം അറിയാമായിരുന്നു. "സാരമില്ല. നിങ്ങൾ പൊയ്ക്കോളൂ." അവൾ പറഞ്ഞു. അയാൾ പോയി സവാരി വണ്ടിയിൽ മുൻകൂട്ടി ഒരുക്കിവെച്ച സ്ഥലത്ത് ചാരിയിരുന്നു. സാതു സ്വയം അയാളുടെ അടുത്ത് വന്ന് പറഞ്ഞു. "ഞാൻ നിങ്ങളുടെ കൂടെ ഇവിടെ കൂടാം."

"അവിടെ നമ്മുടെ വീട്ടുകാരെന്നു പറയാൻ സ്ത്രീകൾ വേണ്ടേ? നീയെങ്കിലും അവിടെ ചെന്ന് വിവാഹം ശുഭമായി നടത്തി വരൂ. നഞ്ചമ്മയെ ഞാൻ നോക്കിക്കോളാം. അത് സാരമില്ല." അക്കമ്മ നിർബന്ധിച്ചതു കാരണം സാതു പുറപ്പെട്ടു.

രാത്രി എട്ടുമണിക്ക് നാല് വണ്ടികൾ കാളകളെ കെട്ടിയൊരുങ്ങി. കണ്ഠീജോയിസർ കോട്ടും ബൂട്ട്സും നിക്കറും ധരിച്ച് കുതിരപ്പുറത്ത് മുമ്പിൽ പുറപ്പെട്ടു. കല്ലേശനും അയാളുടെ സുഹൃത്തുക്കളായ ചില കോൺസ്റ്റബിൾമാരും ദഫേദാർമാരും പിന്നിലുള്ള വണ്ടിയിൽ കയറി. നഞ്ചമ്മ എഴുന്നേറ്റ് വന്ന് നാല് വണ്ടികളും കണ്ണിൽ നിന്ന് മറയുന്നതു വരെ നോക്കി നിന്നു.

അന്ന് രാത്രി കിടക്കാൻ പോകുമ്പോൾ അക്കമ്മ പറഞ്ഞു. "നഞ്ചമ്മേ ആടിന്റെ മുലപോലെ രണ്ട് മക്കളല്ലേയുള്ളൂ! നീ ഏഴുമാസം തികഞ്ഞ ഗർഭിണിയാണെന്നും നിന്റെ അച്ഛനറിയാം. എന്നിട്ടും ഈ അവസരത്തിൽ തന്നെ കല്ലേശനെ കല്യാണം കഴിക്കാൻ നിന്റെ അച്ഛൻ നിശ്ചയിച്ചു. അവന് വല്ല വിവരവുമുണ്ടോ?"

"അച്ഛന്റെ ശീലം പണ്ടേ ഇതാണല്ലോ? എല്ലാറ്റിനും ധൃതിയാണ്."

"നിന്നെ പ്രസവിച്ച ഉടനെ നിന്റെ അമ്മ മരിച്ചു. അന്ന് മുതൽ ഞാൻ ഒറ്റയ്ക്കാണ്. കല്ലേശനാണെങ്കിൽ ഒരാൺകുട്ടി. നീ ജനിച്ചപ്പോൾ അവന് ഏഴുവയസ്സായിരുന്നു. ആൺകുട്ടികൾ എങ്ങനെയെങ്കിലും വളരും. നിന്റെ അച്ഛൻ മൂന്ന് മാസം വീട്ടിൽ കഴിഞ്ഞാൽ പിന്നെ മൂന്ന് മാസം വെളിയിലായിരിക്കും. നീ കല്യാണം കഴിഞ്ഞ് പോയതിന് ശേഷം എനിക്ക് ഒറ്റയ്ക്ക് ഇവിടെയിരുന്ന് മടുത്തുപോയി. നിനക്ക് നാല് കുഞ്ഞുങ്ങളുണ്ടായികാണണമെന്ന് ഞാൻ ആശിച്ചതാണ്. അതും ദൈവം എനിക്ക് അനുഗ്രഹിക്കും. എങ്കിലും പെൺകുട്ടികളെ കെട്ടിച്ച് കൊടുത്തുകഴിഞ്ഞാൽ പിന്നെ കാണണമെന്ന് തോന്നുമ്പോഴൊക്കെ വരാൻ പറ്റുമോ?"

"ഇനി സാരമില്ല. കല്ലേശൻ ചേട്ടന്റെ ഭാര്യ വരുമല്ലോ. നിങ്ങൾക്ക് കൂട്ടിന് ആളായിപ്പോയി."

"നിനക്ക് ഭ്രാന്തുണ്ടോ? അവൻ പോലീസുകാരൻ. പലനാട്ടിലും മാറ്റമായി പോകും. അവന്റെ കൂടെ ഭാര്യയും പോകും. കൂടാതെ അവൾ ഹാസൻ പട്ടണത്തിലെ പെണ്ണാണ്. മകന് പെണ്ണ് നിശ്ചയിക്കുമ്പോൾ നിന്റെ അച്ഛൻ എന്നോട് ഒരു വാക്ക് ചോദിച്ചുവോ? ഒന്നും പറഞ്ഞില്ല. അവന്റെ ഇഷ്ടം പോലെയൊക്കെ ചെയ്തു. ഈ വിവരം കെട്ടവനെ പെറ്റ എന്റെ തലവിധി!"

നഞ്ചമ്മയും അച്ഛന്റെ സ്വഭാവത്തെക്കുറിച്ച് ചിന്തിച്ചു തുടങ്ങി. അതിനിടയ്ക്ക് അക്കമ്മ അന്വേഷിച്ചു. "നിന്റെ അമ്മായി നിന്നെ നല്ല വണ്ണം നോക്കുന്നുവെന്ന് പറയുന്നത് നേരാണോ?"

"ഉം. നന്നായി നോക്കുന്നുണ്ട്."

"അതുമതി. പെൺകുട്ടികൾക്ക് ഇതിലധികം എന്തു വേണം?"

അക്കമ്മ വിഷയം നിർത്തി.

കുറച്ചു കഴിഞ്ഞ് അവർ വീണ്ടും തുടങ്ങി. "കുഞ്ഞേ, നീ പണ്ട് പാടിക്കൊണ്ടിരുന്ന സീതാവനവാസം, ലവകുശന്മാരുടെ യുദ്ധം മുതലായ പാട്ടുകളെല്ലാം മറന്നുപോയോ?"

"അവിടെ പോയതിനു ശേഷം ഞാൻ ഒരിക്കലും പാടിയിട്ടില്ല. ഒരു ദിവസം പുലർച്ചെ മുത്താറി പൊടിക്കുമ്പോൾ പാടാൻ തുടങ്ങിയതാണ്. എന്റെ ഉറക്കം കളയരുതെന്ന് അദ്ദേഹം പറഞ്ഞു. ഞാൻ ചുണ്ടും കടിച്ച് പിടിച്ച് മുത്താറി പൊടിച്ചു."

"നാളെ മുതൽ നിത്യവും നീ പാടണം. എനിക്ക് കേൾക്കാൻ കൊതിയാവുന്നു." എന്തോ ഓർത്തിട്ടെന്നപോലെ അവർ തുടർന്നു. "ഒന്നും വേണ്ട മോളേ, ഗർഭിണിയായ നീ സീതാവനവാസം പോലുള്ള പാട്ടുകൾ പാടാൻ പാടില്ല; അതു കേൾക്കാനും പാടില്ല."

രണ്ട് നിമിഷനേരത്തെ നിശ്ശബ്ദതയ്ക്ക് ശേഷം വീണ്ടും പറഞ്ഞു. "മോളേ, നീ പോയതിന് ശേഷം ഈ ഗ്രാമത്തിൽ പാട്ടുപാടുന്ന പെൺകുട്ടികൾ ആരുമില്ലെന്നായിരിക്കുന്നു. വീടുകളിൽ പൂജയും മറ്റും നടക്കുമ്പോൾ ഒരു ഒച്ചയും ഓശയുമില്ലാതായിരിക്കുന്നുവെന്ന് എല്ലാവരും പറയുന്നു. നിന്റെ പാട്ടുപുസ്തകം പോലും കാണാനില്ല. ഒരു ദിവസം അത് കണ്ഠിക്ക് കിട്ടിയിരുന്നത്രെ. കുഞ്ഞിന്റേതാണെന്നും പറഞ്ഞ് അവൻ അതെടുത്ത് എവിടെയോ വെച്ചിട്ടുണ്ട്. രാവിലെ അത് തെരഞ്ഞ് പിടിച്ച് വായിക്കണം. ഇല്ലെങ്കിൽ മറന്ന് പോകും."

## രണ്ട്

ഹാസനത്തു വച്ച് കല്ലേശന്റെ കല്യാണം നടന്ന ദിവസം തന്നെ നാഗലാപുരത്ത് മുക്കുവച്ചേരിയിൽ എലി ചത്തു വീണു. എന്നു വെച്ചാൽ പ്ലേഗ് ദേവതയുടെ വിളയാട്ടം തുടങ്ങിയെന്നർത്ഥം. അമ്മയ്ക്ക് വഴിപാട് നടത്താത്തവരെയും ഭയഭക്തി പ്രദർശിപ്പിക്കാതെ നടക്കുന്നവരെയും അവൾ വിഴുങ്ങി വെള്ളം കുടിപ്പിക്കും. അമ്മ ഗ്രാമത്തിൽ പ്രവേശിക്കുന്നതിനുമുമ്പ് തന്നെ ആളുകൾ വീടും കുടിയും വിട്ടൊഴിഞ്ഞ് വയലിലോ തോട്ടത്തിലോ ഓലപ്പുര കെട്ടി കൂടണം. മൂന്ന് മാസമോ കൂടുതലോ അമ്മ ഗ്രാമത്തിൽ കാണും. പിന്നെ പിന്തിരിഞ്ഞ് പോകും. അതിന് ശേഷം ആളുകൾ തിരിച്ച് വരും.

എലി ചത്തു വീണതിന്റെ അടുത്ത ദിവസം 'മാരിയമ്മ ക്കുട്ട'എഴുന്നള്ളി. കൈത്തണ്ടയോളം വണ്ണവും ഒരുമാറ് നീളവുമുള്ള ചണനാര് പിരിച്ച ചമ്മട്ടി വീശി, സ്വന്തം ശരീരത്തിൽ മഞ്ഞളും കുങ്കുമവും പുരട്ടി അമ്മയുടെ വെളിച്ചപ്പാട് കുട്ടയും തലയിൽ വെച്ച് വന്നു. അവന്റെ പിന്നിൽ നിന്ന്കൊണ്ട് അവന്റെ ഭാര്യ സ്തുതി പാടുകയാണ്. "അറുപത്തിനാല് ഗ്രാമത്തിലും വിളയാടുന്നവൾ അമ്മ! എല്ലാം തവിടുപൊടി

യാക്കുന്ന അമ്മ! അമ്മയെ വിട്ട് കുഞ്ഞിനെ തിന്നുന്നോരമ്മ! മക്കളിൽ നിന്നും അമ്മയെ അകറ്റുന്നോരമ്മ! തെരണ്ടുകുളിക്കാത്ത പെൺ പൈത ങ്ങളെ തിന്നുന്നോളേ! നിഷേകത്തിന് ചെന്ന പുരുഷന്റെ തലതെറിപ്പി ക്കുന്നവളേ! ഗർഭിണിയുടെ ജീവൻ കൊണ്ടു പോകുന്നവളേ!" പുരു ഷൻ ചമ്മട്ടികൊണ്ട് തന്റെ നഗ്നശരീരത്തിൽ ഇടയ്ക്കിടെ അടിച്ചുകൊ ണ്ടിരുന്നു. "ഹാ ല ല ല ലഹ ഹട......"

ഇങ്ങനെ 'മാരിയമ്മക്കുട്ട' വരുന്നതും സ്തുതിപാടുന്നതും അസാ ധാരണമല്ല. എന്നാൽ ഗർഭിണിയുടെ ജീവൻ കൊണ്ടുപോകുന്നവളേ എന്ന ഭാഗം കേട്ടപ്പോൾ അക്കമ്മ പരിഭ്രമിച്ചു. മഞ്ഞൾ, കുങ്കുമം, അരി, പരിപ്പ്, തേങ്ങ, ദക്ഷിണയായി മൂന്ന് പൈസ ഇത്രയും സാധനം ഒരു മുറത്തിലിട്ട് അക്കമ്മ എല്ലവരെക്കാളും മുമ്പിൽ ചെന്നു. 'അമ്മ'യുടെ മുമ്പിൽ അത് സമർപ്പിച്ച് അവർ പ്രസാദം വാങ്ങി; നഞ്ചമ്മയോട് അത് നെറ്റിയിൽ തൊടാൻ പറഞ്ഞു.

അടുത്തദിവസം കൂടുതൽ എലികൾ ചത്തുവീണു. ഗ്രാമത്തിലെ മറ്റ് തെരുവുകളിലും എലികൾ ചത്തു തുടങ്ങി. ചുറ്റുപാടുള്ള ഗ്രാമീ ണർ വീടൊഴിയാൻ തുടങ്ങിയിരിക്കുകയാണ്. ഇനി ഇവരും ഒരു ഷെഡ് ഉടനെ കെട്ടണം. ഗ്രാമത്തിലെ ശാനുഭോഗൻ ശാമണ്ണൻ ഓരോ വീട്ടിൽ നിന്നും ഓരോ ആളെ വിളിപ്പിച്ച് പഞ്ചായത്ത് പറഞ്ഞ് അടുത്ത തിങ്ക ളാഴ്ചയ്ക്കകം എല്ലാവരും ഗ്രാമം വിട്ട് പോകണമെന്ന് തീരുമാനിച്ചു. അപ്രകാരം അടുത്ത ദിവസം നേരം വെളുക്കാത്തപ്പോൾ തന്നെ ആളു കൾ തങ്ങളുടെ തോട്ടങ്ങളിലും വയലുകളിലും ഷെഡ്ഡുകൾ കെട്ടാൻ തുടങ്ങി; സ്വന്തമായി സ്വത്തില്ലാത്തവർ മറ്റുള്ളവരുടെ സ്ഥലത്ത് ഷെഡ്ഡുകൾ കെട്ടി.

കണ്ഠീജോയിസർ മകന്റെ കല്യാണം കഴിഞ്ഞ് നാട്ടിലെത്തുമ്പോ ഴേക്കും പല കുടുംബങ്ങളും സാധന സാമഗ്രികൾ കടത്തിക്കഴിഞ്ഞി രുന്നു. കല്യാണത്തിന്റെ ബഹളം കഴിഞ്ഞ് അല്പമൊന്ന് വിശ്രമിക്കാ മെന്ന് വെച്ചപ്പോൾ ഈയൊരു പ്രശ്നം തലപൊക്കിയിരിക്കുകയാണ്. പുതുതായി വെള്ളപൂശി ഭംഗിയാക്കിയ വീട് ഒഴിപ്പിച്ച് പോകേണ്ടിയിരി ക്കുന്നു. ഗ്രാമത്തിന് പുറത്ത് പോയി താമസിക്കുന്നതിന് ഗ്രാമപുരോ ഹിതനോട് ഉപദേശമാരായണം. അതാണ് സമ്പ്രദായം. കൊച്ച് പുരോ ഹിത കാര്യങ്ങൾക്കായി കണ്ഠീജോയിസർ തന്റെ അകന്ന ബന്ധ ത്തിൽപെട്ട പുട്ടഭട്ടനെന്ന ഒരു ബ്രാഹ്മണനെ നിയമിച്ചിരിക്കുന്നു! ആ വകയിൽ ലഭിക്കുന്ന ആദായവും അയാൾക്ക് വിട്ടുകൊടുത്തിരിക്കയാണ്. എന്നാൽ ഇത്തവണ ശാനുഭോഗൻ ശാമണ്ണൻ അദ്ദേഹത്തോട് അന്വേ ഷിച്ചില്ല. കണ്ഠീജോയിസർ ഇല്ലാതിരുന്നാൽ പുട്ടഭട്ടരെയെങ്കിലും ക്ഷണി ക്കേണ്ടതായിരുന്നു. അതുപോലും ചെയ്യാതെ എല്ലാതീരുമാനങ്ങളും സ്വയം ഏറ്റെടുത്തു. ജോയിസരും ശാനുഭോഗനും പണ്ടേ ശത്രുക്കളാണ്. പോരാത്തതിന് കഴിഞ്ഞ വർഷം കണ്ടത്തിലെ വെള്ളത്തിന്റെ പേരിൽ

ലഹളകൂടിയിരുന്നു. അന്നു മുതൽ ഈ തീരുമാനത്തെ എതിർക്കാൻ തന്നെ കണ്ഠീജോയിസർ തീരുമാനിച്ചു.

വിവാഹപാർട്ടി തിരിച്ചു പോയതിന്റെ അടുത്തനാൾ തന്നെ 'മാസ ച്ചടങ്ങ്' നടത്തിയെന്ന് വരുത്തി, പന്തൽ പൊളിച്ചു. ചെന്നിഗരായൻ, അപ്പണ്ണയ്യൻ, സാതു – മൂന്നുപേരും വണ്ടിയിൽ നാട്ടിലേക്ക് പുറപ്പെട്ടു.

ഈ ശാമണ്ണനെ എന്ത് ചെയ്യണം? അയാളുടെ തീരുമാനത്തെ എതിർക്കണം. എന്നാൽ ആളുകൾ വീട്ടുസാമാനങ്ങൾ കടത്തി, വീട് പൂട്ടി, അക്ഷരമറിയാവുന്നവർ വാതില്പടിമേൽ 'നാളെവരൂ' എന്നെഴുതി ഷെഡ്ഡുകളിലേക്ക് പൊയ്ക്കൊണ്ടിരുന്നു. ഒരാൾ ഗ്രാമത്തിൽ നിന്നിറങ്ങി യാൽ മതി, പിന്നെ സകലർക്കും പരിഭ്രമമായി; അവർ അതിവേഗം കെട്ടും കെട്ടിയിറങ്ങുന്നു. "ഞാൻ പഞ്ചാംഗവും മറ്റും നോക്കി. ഗ്രാമ ത്തിന് ഒരപകടവും പറ്റിയില്ല. നിങ്ങളാരും പോകേണ്ടതില്ല." കണ്ഠീ ജോയിസർ പറഞ്ഞു. ആളുകൾ അത് ചെവിക്കൊണ്ടില്ല. "അപ്പോൾ നിങ്ങൾ ഗ്രാമത്തിൽ തന്നെ താമസിക്കുകയാണോ?" കൂട്ടത്തിലൊരാൾ ചോദിച്ചു. "ങ്ഹും. ഞാൻ താമസിക്കും." വാശിയുടെ ആവേശത്തിൽ ജോയിസർ പറഞ്ഞു. പറഞ്ഞവാക്ക് പാലിക്കുന്നവനായി ആളൊഴിഞ്ഞ ഗ്രാമത്തിൽ ഒറ്റയ്ക്ക് താമസിക്കാൻ അദ്ദേഹം നിശ്ചയിച്ചു.

അക്കമ്മ അദ്ദേഹത്തിന്റെ നിശ്ചയത്തെ എതിർത്തു. "പേരക്കിടാവ് കടിഞ്ഞൂൽ പ്രസവത്തിന് വന്നിരിക്കുന്നു. ആളൊഴിഞ്ഞ് പോയ ഈ ഗ്രാമത്തിൽ ഒരേയൊരു കുടുംബം എങ്ങനെ കഴിഞ്ഞു കൂടും? നമ്മളും സ്ഥലം വിടണം. ഇല്ലെങ്കിൽ അവളെ അവളുടെ അമ്മായിയുടെ വീട്ടി ലേക്ക് തന്നെ അയച്ചു കളയാം. പ്രസവശുശ്രൂഷയ്ക്ക് ഗതിയില്ലാത്ത തുകൊണ്ട് അയച്ചതാണെന്ന് അവർ പറഞ്ഞാൽ പറയട്ടെ. വേണ്ടിവ ന്നാൽ ഞാനും അങ്ങോട്ട് പോയി പ്രസവശുശ്രൂഷ നടത്താം."

"ഞാൻ ഗ്രാമം വിടില്ല എന്ന് ആവേശത്തിൽ പറഞ്ഞുപോയല്ലോ! ഇനി സ്ഥലം വിട്ടാൽ മാനവും മര്യാദയും ബാക്കിയാവുമോ?"

"അതിലെന്തു മാനവും മര്യാദയും? നീ ചുമ്മാ പുറപ്പെട്ട് വാ."

കണ്ഠീജോയിസർ തന്റെ മാനം ഉപേക്ഷിക്കാൻ തയ്യാറായിരുന്നില്ല. ചർച്ച നടന്നു. അവസാനം ഗ്രാമത്തിന് പുറത്തുള്ള പറമ്പിൽ ഷെഡ്ഡ് കെട്ടിക്കാനും അക്കമ്മയും നഞ്ചമ്മയും അവിടെ കഴിയുവാനും നഞ്ച മ്മയുടെ പ്രസവ ശുശ്രൂഷ അവിടെ വെച്ച് നടത്താനും തീരുമാനമായി. എന്നാൽ കണ്ഠീജോയിസർ ഗ്രാമത്തിനകത്ത് വീട്ടിൽ തന്നെ താമസി ക്കുവാൻ നിശ്ചയിച്ചുറച്ചു. "നിന്റെ ബുദ്ധി പണ്ടേ തല തിരിഞ്ഞുപോയിരി ക്കുന്നു. നീ എന്തിന് ഒറ്റയ്ക്ക് ഇവിടെ കൂടണം? അവിടെ വരാനാവില്ലേ?"

"പ്ലേഗമ്മയ്ക്ക് കൊണ്ട് പോകാൻ എന്റെ കൈവശം ഒന്നുമില്ല. ഞാനൊരാണല്ലേ? ഇവിടെത്തന്നെ താമസിക്കും."

ഗത്യന്തരമില്ലാതെ ജോയിസർ കെട്ടിക്കൊടുത്ത ഷെഡ്ഡിലേക്ക് സാധന സാമഗ്രികൾ കയറ്റി അയച്ച്, മുത്തശ്ശിയും ഗർഭിണിയായ

പൗത്രിയും പോയി. എന്നാൽ ഉപേക്ഷിച്ചുപോയ ഗ്രാമത്തിൽ ഒറ്റയ്ക്ക് താമസിക്കുന്ന ജോയിസരുടെ ശരീരത്തിൽ അമ്മ പ്രവേശിച്ചിരിക്കുന്നതുകൊണ്ട് അദ്ദേഹം പുറത്ത് ഷെഡ്ഡിൽ പോയി. അമ്മയെയും മകനെയും അപ്പപ്പോൾ കാണാൻ പാടില്ല എന്ന് ശാമണ്ണൻ നാട്ടുപഞ്ചായത്ത് വിളിപ്പിച്ച് നിയന്ത്രണം ഏർപ്പെടുത്തിക്കളഞ്ഞു. തൽഫലമായി നഞ്ചമ്മയുടെ പ്രസവശുശ്രൂഷയുടെ ഉത്തരവാദിത്വം മുഴുവൻ വൃദ്ധയായ അക്കമ്മയുടെ തലയിൽ വീണു.

## മൂന്ന്

ഗ്രാമത്തിൽ കണ്ഠീജോയിസർ മാത്രം അവശേഷിച്ചു. അദ്ദേഹം ഒരു പശുവിനെ ഷെഡ്ഡിലേക്കയച്ചു. ഒരു പശുവിനെയും കിടാവിനെയും സ്വന്തം ആവശ്യത്തിന് വീട്ടിൽ നിറുത്തി. അദ്ദേഹം സ്വയം ആഹാരം പാകം ചെയ്തു. വീട് അടിച്ച് തളിച്ച് ശുദ്ധമാക്കി, പുലിത്തോലിട്ടിരുന്ന് ജ്യോതിഷഗ്രന്ഥങ്ങളഴിച്ച് പാരായണം ചെയ്തും വിവിധങ്ങളായ മണ്ഡലങ്ങൾ, ത്രികോണം, ചതുഷ്കോണം, പഞ്ചകോണം തുടങ്ങിയ ആകൃതികളെക്കുറിച്ച് ധ്യാനിച്ചും സമയം കഴിച്ചു. മറ്റ് സമയങ്ങളിൽ ഏതെങ്കിലും മന്ത്രം ഉച്ചത്തിൽ ഉരുവിട്ടുകൊണ്ട് പറമ്പിൽ ചുറ്റിയടിക്കും. മുഷിയുമ്പോൾ ചില ദിവസങ്ങളിൽ കുതിരപ്പുറത്തിരുന്ന് അകലെയുള്ള ചന്നരായ പട്ടണം സന്ദർശിക്കും.

അദ്ദേഹം ജീവിതത്തിലൊരിക്കലും ഇത്രയേറെ ദിവസം ഗ്രാമത്തിൽ താമസിച്ചിരുന്നില്ല. ഇപ്പോഴും താമസിക്കേണ്ട ആവശ്യം ഇല്ല. എന്നാൽ ശാനുഭോഗൻ ശാമണ്ണനോടോ, അദ്ദേഹം പറഞ്ഞത് കൂട്ടാക്കാതെ ഭയപ്പെട്ട് ഗ്രാമം വിട്ടോടിപ്പോയ ജനങ്ങളോടുള്ള ഈർഷ്യകാരണം എങ്ങും പോകാതെ സകലരും ഉപേക്ഷിച്ചുപോയ ഗ്രാമത്തിൽ അദ്ദേഹം ഒറ്റയ്ക്ക് കഴിച്ചുകൂട്ടി. അന്ധകാരം, ഏകാന്തത, കൊള്ളക്കാർ, കള്ളന്മാർ, പാമ്പ് തുടങ്ങിയ ഒന്നും തന്നെ അദ്ദേഹത്തെ ഭയപ്പെടുത്തിയില്ല. അത്തരം ഭയം അദ്ദേഹത്തിന്റെ രക്തത്തിലുള്ളതല്ല.

ഒരു ദിവസം ഉപേക്ഷിക്കപ്പെട്ട ഗ്രാമത്തിലേക്ക് ഒരാൾ വന്നു. ഏകദേശം അമ്പത് വയസ്സ് പ്രായം കാണും. നെറ്റിക്ക് മുകളിൽ അർധവൃത്താകൃതിയിൽ തല മുണ്ഡനം ചെയ്തിരിക്കുന്നു. പിൻഭാഗത്ത് വെളുത്ത കുടമ പിടിച്ച് കെട്ടിയിരിക്കുന്നു. പാളത്താറുടുത്ത ആ മനുഷ്യൻ ചുകന്ന ഒരു കുപ്പായവും അതിന് മുകളിലായി മുഷിഞ്ഞ കറുത്ത കോട്ടും ധരിച്ചിരിക്കുന്നു. മുൻഭാഗത്തെ രണ്ട് പല്ലുകൾ കൊഴിഞ്ഞിരിക്കുന്നു. പുകയില തിന്നുന്ന ശീലക്കാരനാണെന്ന് വായ കണ്ടാലറിയാം. വലതു കൈയിലെ നടുവിരലിൽ സ്വർണക്കമ്പിയിൽ പിരിച്ച് കെട്ടിയതുപോലുള്ള ഒരു മാന്ത്രികമോതിരം. ആഗതനെ പെട്ടെന്ന് തിരിച്ചറിഞ്ഞില്ല; എങ്കിലും ക്ഷണനേരം കൊണ്ട് കണ്ഠീജോയിസരുടെ ഓർമ തെളിഞ്ഞു. അദ്ദേഹം സംഭാഷണം ആരംഭിച്ചു. "എന്താ വീരാചാരി,

ഉപേക്ഷിക്കപ്പെട്ട ഗ്രാമത്തിൽ വന്ന് കളഞ്ഞല്ലോ?"

"അങ്ങയെ ഒന്ന് കണ്ടുപോകാൻ വേണ്ടി രണ്ടു കൊല്ലമായി ഞാൻ നാല് തവണ വന്നു. അങ്ങ് ഗ്രാമത്തിലുണ്ടായിരിക്കുമോ എന്ന് ആർക്കും അറിയില്ല. അങ്ങയെ കാണാമെന്ന് വെച്ച് ഒന്നുകൂടി വന്നു."

"വരൂ, വരൂ. കയറിയിരിക്കൂ."

വീരാചാരി അകത്തു കയറിയിരുന്നു. തന്റെ ഇരിപ്പിടത്തിനടുത്തായി കണ്ഠീജോയിസർ നാല് പഴയ ചെരുപ്പുകൾ വെച്ചിരുന്നു. അയാൾ ചോദിച്ചു. "ഈ പഴയ ചെരുപ്പിന്റെ ശക്തിയിൽ അങ്ങ് വിശ്വസിക്കുന്നുണ്ടോ സ്വാമീ?"

"ങ്ഹും. ഇതും കൈയിലെടുത്ത് നിന്നാൽ ആരായാലും പറഞ്ഞതനുസരിച്ചിരിക്കും."

"ഞാൻ അതല്ല പറഞ്ഞത്. പ്രേതബാധ ഒഴിപ്പിക്കാൻ ഇത് പറ്റുമോ?"

"അതും നടക്കുമെന്ന് വെച്ചോളൂ. ഞാനിത് കരുതിയിരിക്കുന്നത് മനുഷ്യനെ ഓടിക്കാനാണ്."

കുറച്ച് സമയം അതുമിതും സംസാരിച്ചശേഷം ജോയിസർ ചോദിച്ചു.

"താനെന്തിനാ ഇങ്ങോട്ട് പുറപ്പെട്ടത്?"

"വെറുതെ വന്നു. രണ്ട് കൊല്ലം മുമ്പ് ഒരു ക്രിയ നടത്തി. ചോളൻ കുന്നിനടുത്ത് കട്ടിഗെ ഗ്രാമക്കാർക്കെതിരായി ഒരു മാരണം ചെയ്യിച്ചിരുന്നു. അമാവാസി ദിവസം. ചൗഡമ്മയുടെ ശരീരത്തിൽ അർപ്പിച്ച ദക്ഷിണയും മൂന്ന് പടല വാഴപ്പഴവും മറ്റും ആരോ തട്ടിയെടുത്ത് കളഞ്ഞു. അങ്ങേക്ക് വല്ല വിവരവുമുണ്ടോ എന്ന് ചോദിക്കാൻ വന്നതാണ്."

"മാരണം ചെയ്യാൻ പഠിച്ചവന് കവിടിയുരുട്ടി പ്രശ്നം വെക്കാനും അറിയണം. എന്നോടെന്തിന് ചോദിക്കണം? പ്രശ്നം വെക്കാൻ എനിക്ക് തന്നേക്കാൾ കൂടുതൽ അറിയാമോ?"

"ഇതിന് പ്രശ്നവും ജ്യോതിഷവുമൊന്നും വേണ്ട. അന്ന് രാത്രി വീണ്ടും വന്ന് നോക്കിയ ഉടൻ കാര്യം മനസ്സിലായി. ഞാനുണ്ടാക്കി വെച്ച ചൗഡമ്മയെ തകർത്ത് അവളുടെ ശരീരത്തിലെ കാശ് എടുത്ത്, അവൾക്ക് നിവേദിച്ച വാഴപ്പഴം തിന്ന് ദഹിപ്പിക്കാനുള്ള കഴിവ് മറ്റാർക്കെങ്കിലും കാണുമോ? അമാവാസി രാത്രിയിൽ അവിടെ കാലെടുത്ത് കുത്താനുള്ള നെഞ്ചുറപ്പ് ആർക്കെങ്കിലുമുണ്ടോ? ഈ പ്രദേശത്ത് കണ്ഠീജോയിസർ ഒരാളൊഴിച്ച് മറ്റാർക്കും ഇത് സാധിക്കില്ല. അതെനിക്ക് ആ നിമിഷം മനസ്സിലായി. ജോയിസരേ, സത്യം പറയാമോ?"

"ആശാരീ തനിക്കു ബുദ്ധിയുണ്ട്. ഇപ്പോൾ ആ കാശ് ചോദിക്കാൻ വന്നതാണോ?"

"അക്കാശിന്റെ കാര്യം കള! അത് പോട്ടെ. ഇനിമേലാൽ ഞാൻ കൈവെച്ചകാര്യത്തിൽ അങ്ങ് കാൽ വെക്കരുതെന്നപേക്ഷയുണ്ട്. ഞാൻ

തൊഴുത് നിന്നോളാം."

"ശരി സമ്മതിച്ചിരിക്കുന്നു. ഞാൻ ഇന്നത്തെ പാചകം തുടങ്ങിയിട്ടില്ല. നമുക്ക് രണ്ടുപേർക്കും കൂടി ഊണ് തയ്യാറാക്കാം. അല്പം കൂടിയിരിക്കൂ. ഒന്നിച്ചിരുന്ന് ഊണ് കഴിച്ചിറങ്ങാം."

വീരാചാരി കാത്തിരുന്നു. ഊണ് കഴിച്ച് വൈകുന്നേരം നാലുമണിവരെയിരുന്ന ശേഷം അയാൾ ഇറങ്ങിപ്പോയി. അന്ന് രാത്രി കണ്ഠീജോയിസർ പെട്ടെന്ന് മകളെ ഓർത്തു. പ്രസവസമയം അടുത്തിരിക്കണം. താൻ പോയിക്കണ്ടതേയില്ല. ആ തെമ്മാടി ശാമണ്ണൻ പഞ്ചായത്ത് പറഞ്ഞ് വിലക്കിയിരിക്കുയാണെന്നു വെച്ച് ഞാൻ പേടിച്ച് വിറച്ച് അങ്ങോട്ട് പോകാതിരിക്കണോ? നാളെ പോയി വരണം. അവൻ എന്നോട് എന്തു പിടിച്ചു പറിക്കുമെന്ന് നോക്കാമല്ലോ. അവന്റെ ഷെഡ്ഡാണെങ്കിൽ നമ്മുടേതിന് വളരെ അടുത്താണ്. നാളെ പട്ടാപ്പകൽ അവന്റെ കൺമുമ്പിലൂടെതന്നെ പോകണം. അവൻ എതിർപ്പ് പ്രകടിപ്പിച്ചാൽ അവന്റെ തോലുരിച്ച് കളയണം – ആ നായിന്റെമോന്റെ. ഞാൻ ഇത്രയുംനാൾ അവിടെ പോകാത്തത് ശരിയായില്ല. അവൻ പഞ്ചായത്ത് പറഞ്ഞ് വിലക്കിയതുകൊണ്ട് ഭയന്നാണ് പോകാത്തതെന്ന് അവൻ മീശ പിരിക്കുകയായിരിക്കും. എന്റെ മൂത്രം കൊണ്ട് ആ ജാരസന്തതികളുടെ മീശ വടിക്കണം – അങ്ങനെ പലതും ചിന്തിച്ച് തിരിഞ്ഞും മറിഞ്ഞും കിടന്നുരുളുമ്പോൾ ഓടിന്മേൽ എന്തോ വീഴുന്നതായി അദ്ദേഹത്തിന് തോന്നി. അടുത്ത നിമിഷം തന്നെ രണ്ട് കല്ലുകൾ മുകളിൽ വന്ന് വീണു. ആ വീരാചാരിയുടെ വേലയായിരിക്കുമോ? അങ്ങനെ ചിന്തിക്കവെ വീണ്ടും മേല്പുരയിൽ പടപടയെന്ന് പത്തിരുപതു കല്ലുകൾ ചീറി വന്ന് വീണു. 'വീരാചാരിക്കും ഇതിനും ഒരു ബന്ധവുമില്ല. ആ നാട്ടുകാർ തന്നെ ആരെങ്കിലുമായിരിക്കും, എന്നെ പേടിപ്പിക്കാനായി ആരോ ചെയ്യുന്നതാവണം. ഇരിക്കട്ടെ. ഈ ആണും പെണ്ണും കെട്ട ജാരസന്തതികൾക്ക് ഒന്ന് കാണിച്ചുകൊടുക്കണം.' അദ്ദേഹം എഴുന്നേറ്റു. ഒച്ചയുണ്ടാക്കാതെ പിൻവാതിൽ തുറന്ന് പറമ്പിലേക്കിറങ്ങി. മതിൽ ചാടി അടുത്ത വീട് ചുറ്റി പെരുവഴിയിലേക്ക് വന്നു. "ഏത് നായിന്റെ മോനാടാ അത്? കൊന്ന് കളയുമെടാ!" അദ്ദഹം അലറി. അതോടെ നാലഞ്ചാളുകൾ ഒന്നും തിരിയാതെ, കിട്ടിയ വഴിക്ക് ഓടിത്തുടങ്ങി. അവർ പേടിച്ച് വിറയ്ക്കുകയായിരുന്നു. അദ്ദേഹം ഒന്നുകൂടി അലറിക്കൊണ്ട് അവരെ പിന്തുടർന്നു; അതിലൊരുത്തനെ പിടിച്ചുകളഞ്ഞു. മറ്റുള്ളവർ തടി തപ്പി.

ജൂട്ടിഗനെയാണ് പിടികിട്ടിയത്. ശാനുഭോഗശാമണ്ണന്റെ നിലം പാട്ടത്തിനെടുത്ത് കൃഷിചെയ്യുന്ന അവൻ ധൈര്യശാലി തന്നെ. പക്ഷേ ഇപ്പോൾ കിടുകിടെ വിറയ്ക്കാൻ തുടങ്ങിയിരിക്കയാണ്. കണ്ഠീജോയിസരെന്ന പേര് പോലും മാരിയമ്മയ്ക്ക് സമാനമാണ്. ഉപേക്ഷിച്ചു പോയ ഗ്രാമത്തിൽ മാരിയമ്മ നിശ്ചയമായും ഉണ്ടായിരിക്കുമെന്ന് അവൻ

കേട്ടിരിക്കുന്നു. ഇരുൾ മൂടിയ പാതിരാത്രിയിൽ കൂട്ടുകാരൊക്കെ രക്ഷപ്പെട്ടിരിക്കെ അലറി വന്ന് തന്നെ പിടിച്ച് കുടഞ്ഞിരിക്കുന്നത് മാരിയമ്മയോ അതോ കണ്ഠീജോയിസരോ എന്ന കാര്യം അവന് തിട്ടമായി പറയാനാവില്ല. കണ്ഠീജോയിസരാണെന്ന് സ്പഷ്ടമാണ്; എന്നാൽ അദ്ദേഹം തന്നെ മാരിയമ്മയല്ലെന്ന് എങ്ങനെ വിശ്വസിക്കും?

"ഏമാനേ! എന്നെ രക്ഷിക്കണേ!" അവൻ കൈകൂപ്പി.

"ആരാണെടാ നീ? ശാമണ്ണൻ അയച്ചതാണോ?"

"ഉം."

"ഇവിടെ വരാനുള്ള ധൈര്യം നിനക്കെങ്ങനെ കിട്ടിയെടാ?"

"നിങ്ങൾ നാട്ടിലില്ലെന്ന് അദ്ദേഹം ഞങ്ങളോടു പറഞ്ഞു."

"ഞാൻ നാട്ടിലില്ലെങ്കിൽ എന്റെ വീടിന് കല്ലെറിയാൻ മാത്രം നിനക്ക് ധൈര്യമുണ്ടാകും, അല്ലേടാ?"

"നീ പോയില്ലെങ്കിൽ നിന്റെ വയൽ ഒഴിപ്പിച്ചുകളയുമെന്ന് അദ്ദേഹം പറഞ്ഞു."

"ശരി. കൂടെയുണ്ടായിരുന്നത് ആരൊക്കെയാണ്?"

"തിമ്മക്കന്റെ വീട്ടിലെ ഗിഡ്ഡൻ, മേഗള തെരുവിലെ ഗുള്ളിഗൻ, തളവാർ സിദ്ദൂരൻ."

"അവറ്റയ്ക്ക് എങ്ങനെ ധൈര്യം വന്നു?"

"പോയില്ലെങ്കിൽ സർക്കാർ ഭൂമി പതിച്ച് തരില്ലെന്ന് അദ്ദേഹം പറഞ്ഞു."

"ശരി. നിന്റെ ഭാര്യയെ വിധവയാക്കണമെന്ന് നിനക്ക് ആഗ്രഹമുണ്ടോ?"

"ദയ വിചാരിക്കണം ഏമാനേ! അങ്ങനെയാക്കരുതേ!"

"എന്റെ വീടിന് കല്ലെറിഞ്ഞ നീ ഇനിയെങ്ങനെ ജീവിച്ചിരിക്കും? പറയെടാ!"

ജൂട്ടിഗൻ പിന്നെ മിണ്ടിയില്ല; അവൻ വിറച്ചുകൊണ്ട് നിന്നതേയുള്ളൂ. ഉടൻ തന്നെ ചെന്ന് ശാനുഭോഗശാമണ്ണന്റെ ഷെഡ്ഡിന് തീ വെക്കണമെന്ന് കണ്ഠീജോയിസർക്ക് തോന്നി. എന്നാൽ ആ ഷെഡ്ഡിന് തൊട്ടടുത്താണ് ഇദ്ദേഹത്തിന്റെ അമ്മയും മകളും താമസിക്കുന്ന ഷെഡ്ഡ്. തീ പടർന്നാലോ? ആ ഭയം കാരണം അദ്ദേഹം പ്രസ്തുത പരിപാടി വേണ്ടെന്നു വെച്ചു. കൂടാതെ ആ പട്ടിയെ ഒരു പാഠം പഠിപ്പിക്കാൻ പട്ടാപ്പകൽ തീ വെക്കണം. രാത്രി തീ വച്ചാൽ അവനും ഞാനും തമ്മിൽ എന്ത് വ്യത്യാസം? ജൂട്ടിഗൻ അവിടെത്തന്നെ കൂപ്പുകൈയുമായി നിൽക്കുകയാണ്.

"ഞങ്ങളുടെ ഷെഡ്ഡുള്ള ഭാഗത്ത് നീ പോയിരുന്നോ?"

"അകത്ത് പോയിട്ടില്ല. അതിന്റെ അടുത്ത് പോയിരുന്നു."

"അമ്മയ്ക്ക് എങ്ങനെയുണ്ട്?"

"നഞ്ചമ്മ ഇന്നുച്ചയ്ക്ക് ഒരു പെൺകുഞ്ഞിനെ പെറ്റെന്നു കേട്ടു. അമ്മേം കുഞ്ഞും സുഖമായിരിക്കുന്നത്രെ."

അത് കേട്ടപ്പോൾ അദ്ദേഹത്തിന് ആശ്വാസം തോന്നി. നാളെ രാവിലെ അവിടെപ്പോയി, അവരെ കണ്ട് വരണം. അതേ വഴിക്ക് ആ ശാമണ്ണനെയും ഒന്ന് കണ്ടുകളയാം. അദ്ദേഹം അങ്ങനെ തീരുമാനിച്ച് ജൂട്ടിഗനോട് പറഞ്ഞു. "ശരി, നീ പൊയ്ക്കോളൂ."

എന്നാൽ അവൻ അനങ്ങിയില്ല. അവിടെ നിന്നതെയുള്ളൂ. അദ്ദേഹം കാരണമന്വേഷിച്ചു, "ഒറ്റയ്ക്ക് പോകാൻ പേടിയാവുന്നു. നിങ്ങളും ഒന്നിച്ച് വന്നാൽ...."

"എടാ സൂളേമോനേ, നിനക്ക് കൂട്ടിന് ആൾ വേണം, അല്ലേ? ചുമ്മാതെ പോകുന്നോ ഇല്ലേ? അല്ല നാല് വേണോ?"

"വേണ്ട സ്വാമി. പൊയ്ക്കോളാം." അവൻ ധൃതിയിൽ ഗ്രാമത്തിന് പുറത്തേക്ക് നടന്നു. എന്നാൽ വളവും തിരിവുമുള്ള ആ വഴി ചുറ്റി മഹാമാരി പിടിച്ച ഗ്രാമത്തിന് വെളിയിലെത്തണമെങ്കിൽ പത്ത് മുന്നൂറ് ചുവടെങ്കിലും നടക്കണം. കുറെയേറെ ധൈര്യം സംഭരിച്ച് കണ്ഠീജോയിസരുടെ വീടിന്റെ തിരിവ് കടന്ന് അവൻ നടന്നു. അല്പം കഴിഞ്ഞപ്പോൾ 'അയ്യോ' എന്ന് വല്ലാതെ നിലവിളിക്കുന്നതും ഓടിപ്പോകുന്നതും കേൾക്കായി.

വീടിന്റെ മുൻവശത്തുള്ള വാതിലിന് സാക്ഷയിട്ടിരിക്കുന്നതുകൊണ്ട് ജോയിസർ പറമ്പിന്റെ മതിൽ ചാടി താൻ പുറത്തിറങ്ങിയ പിൻവാതിലിലൂടെ തന്നെ വീട്ടിൽ കയറി. അദ്ദേഹം കിടന്നു. എന്നാൽ പെട്ടെന്ന് ഉറക്കം വരുന്നില്ല. അടുത്ത ദിവസം ശാമണ്ണനെ എങ്ങനെ കൈകാര്യം ചെയ്യണമെന്നതിനെക്കുറിച്ച് പല ചിന്തകളും അദ്ദേഹത്തിന്റെ തലയ്ക്കകത്ത് പൊങ്ങിവന്നു. അദ്ദേഹത്തിന്റെ അച്ഛന്റെ കാലം തൊട്ട് തന്നെ ആ രണ്ട് വീടുകളും ശത്രുതയിലായിരുന്നു. ശാനുഭോഗസ്ഥാനമെന്ന് വെച്ചാൽ അരമനയിലെ ജോലിയാണല്ലോ? അദ്ദേഹം രാജാവിന്റെ പ്രതിനിധിയെപ്പോലെയാണ്. ശാമണ്ണന്റെ അച്ഛൻ നരസിംഹയ്യൻ അങ്ങനെ പറയുമായിരുന്നു. ഈ നായിന്റെ മോനും അത് തന്നെയാണ് പറയുന്നത്. നമുക്കെന്താ ഒരു കുറവ്? അവന് അരമനയുദ്യോഗമാണെങ്കിൽ നമുക്ക് ഗുരുമനയുദ്യോഗം. അരമനക്കാർ ഗുരുമനക്കാരെ ഭീഷണിപ്പെടുത്തി എല്ലാം തിന്നുകയായിരുന്നു. ഇപ്പോൾ എന്റെ കാലത്ത് അതെല്ലാം നിന്നിരിക്കയാണ്. അവരാണെങ്കിൽ പലരോടും കൈ നീട്ടി നാൾ കഴിക്കുന്നു; എന്നിട്ടും അവർ പറഞ്ഞത് നാം അനുസരിക്കണം. ഈ കളി ജോയിസരെപ്പോലൊരു ആൺകുട്ടിയോട് നടപ്പില്ല. കണ്ഠീജോയിസരെന്നു വെച്ചാൽ ആരാണെന്നാ വിചാരം? കണ്ഠി എന്നുവെച്ചാൽ യുദ്ധസന്നദ്ധനായ കണ്ഠീരവം തന്നെ. ഈ അരമനകൾക്കൊക്കെ മുകളിലിരിക്കുന്ന ശൂരനായ ഭൂപതി. ആ ആണും പെണ്ണും കെട്ട സൂളേ

മക്കളെ ഞാൻ നാളെ പഠിപ്പിച്ചോളാം. ആലോചനാമഗ്നനായ ജോയി സർ പുലരാറായപ്പോൾ ഒന്ന് മയങ്ങി.

രാവിലെ ഉണർന്നപ്പോൾ മണി പത്തായിരിക്കുന്നു. ശാമണ്ണന്റെ കുടിലിനടുത്ത് പോകണമെന്ന് വിചാരിച്ച് വെളിക്ക് ഇറങ്ങി വന്നു. അപ്പോഴാണ് വീടിനുമുമ്പിൽ ഒരു പോലീസുകാരൻ നിൽക്കുന്നത് കണ്ടത്. കാര്യമെന്താണെന്നന്വേഷിച്ചപ്പോൾ അവൻ അറിയിച്ചു. "നിങ്ങളുടെ മകൻ കല്ലേശന് പ്ലേഗാണ്. ഇടത്തെ കക്ഷത്തിൽ പഴുത്തിരിക്കുന്നു, നിങ്ങൾ ഇപ്പോൾ തന്നെ വരണം."

"ശരി, എവിടെയാണുള്ളത്?"

"ബെളഗൊളയിൽ തന്നെയുണ്ട്. ഇപ്പോഴും നല്ല ബോധമുണ്ട്. നിങ്ങളെ വിളിച്ചുകൊണ്ടുപോകാൻ ദഫേദാർ പറഞ്ഞയച്ചതാണ്. അവൻ ഗ്രാമത്തിൽ ബീറ്റ്പോയിരുന്നു. അവിടെ വെച്ച് മാരിയമ്മയുടെ പ്രസാദവും കൊണ്ടുവന്നു. നമുക്ക് വേഗം പോകാം."

കൂടുതൽ സംസാരിക്കാവുന്ന ചുറ്റുപാടല്ല. പറമ്പിലുള്ള ആലയിൽ കെട്ടിയിരുന്ന പശുവിനെയും കിടാവിനെയും അഴിച്ച് ഗ്രാമത്തിന് പുറത്ത് തങ്ങളുടെ ഷെഡ്ഡിൽ കൊണ്ടുപോയി കെട്ടുവാൻ ഒരാളെ ഏല്പിച്ചു. വീട് പൂട്ടി പോലീസുകാരനെ കുതിരപ്പുറത്ത് തന്റെ പിന്നിലായി ഇരുത്തി ശ്രവണബെളഗൊളയിലേക്ക് അതിവേഗം സവാരി ചെയ്തു.

## നാല്

ഇത്തവണ നാഗലാപുരത്ത് ആർക്കും തന്നെ പ്ലേഗ് ബാധയുണ്ടായില്ല. പരിസരത്തുള്ള സകലരും ഗ്രാമംവിട്ടിരിക്കയാണ്. രാമസമദ്രക്കാർ വെളിയിൽ ഷെഡ്ഡ് കെട്ടി താമസം മാറ്റിയിരുന്നെങ്കിലും മൂന്നുപേർ മരിച്ചു. മറ്റ് ഗ്രാമങ്ങളിലും ധാരാളം ആളുകൾ രോഗത്തിന് ബലിയായി. സൂക്ഷ്മമായി പറഞ്ഞാൽ നാഗലാപുരത്ത് ദേവിക്ക് രാത്രി നേരത്ത് ഒരു ബലിയും കിട്ടിയില്ലെന്ന് പറഞ്ഞു കൂടാ. രാത്രിനേരത്ത് കണ്ഠീജോയിസരുടെ വീട്ടിന് കല്ലെറിയാൻ പോയി കുടുങ്ങിയ ജൂട്ടിഗന് വീട്ടിലെത്തി അല്പസമയത്തിനകം കഠിനമായ പനി വന്നു. താൻ ഗ്രാമത്തിലേക്ക് പോയിരുന്നുവെന്നും അവിടെ നിന്ന് ഒറ്റയ്ക്ക് ഊടുവഴിയിലൂടെ വരുമ്പോൾ കറുത്തിരുണ്ട വലിയ ഒരു സ്ത്രീ കറുത്ത ചേലത്തലപ്പുകൊണ്ട് തന്റെ മേൽ വീശിയെന്ന് തോന്നിയെന്നും അവൻ ഭാര്യയോട് പറഞ്ഞു. പനി വളരെ വേഗം കയറി. ഒട്ടും കുറഞ്ഞില്ല. അടുത്ത ദിവസം ഉച്ചയോടെ ബോധക്കേടായി. വൈകുന്നേരമായപ്പോൾ അല്പം ബോധം തെളിഞ്ഞു. അപ്പോളവൻ ഭാര്യയോട് പറഞ്ഞു. "കണ്ഠീജോയിസരുടെ അടുത്ത് ചെന്ന് മന്ത്രവാദം നടത്തിക്കണം." അവൾ തന്റെ ചെറിയമ്മാവനെ ഗ്രാമത്തിലേക്കയച്ചു. അവിടെ വാതിലടച്ച് പൂട്ടിയിരിക്കുകയാണ്.

കണ്ഠീജോയിസരെ കണ്ടില്ല. അടുത്ത ദിവസം രാവിലെ വീണ്ടും ചെന്നു. വാതിൽ പൂട്ടിത്തന്നെ കിടക്കുന്നു. ജൂട്ടിഗന് ഒരിക്കൽ കൂടി ബോധം തെളിഞ്ഞപ്പോൾ ജോയിസർ വന്നോ എന്ന് ചോദിച്ചു. ഇല്ലെന്നറിയിച്ചപ്പോൾ അവൻ കണ്ണടച്ചു. പിന്നെ ബോധം തെളിഞ്ഞില്ല. രണ്ട് ദിവസത്തിനകം അവന്റെ കഥ കഴിഞ്ഞു. അവന് പഴുപ്പുണ്ടായിരുന്നോ എന്നാരും അറിഞ്ഞില്ല. ദേവിയുടെ പ്രസാദം കൊണ്ട് മരിക്കുന്നതിന് പഴുപ്പുണ്ടാകണമെന്ന് വല്ല നിയമവും ഉണ്ടോ? ഏതായാലും ജൂട്ടിഗന്റെ ഭാര്യ വിധവയായി. അവളെ വിധവയാക്കരുതെന്ന് അവൻ കണ്ഠീജോയിസരുടെ കാലിൽ പിടിച്ച് കരഞ്ഞതാണ്.

നഞ്ചമ്മ ഒരു പെൺകുഞ്ഞിനെ പ്രസവിച്ചിരിക്കുന്നുവെന്നും അമ്മയും കുഞ്ഞും സുഖമായിരിക്കുന്നുവെന്നും കണ്ഠിയെ അറിയിക്കാൻ അക്കമ്മ തങ്ങളുടെ പാട്ടക്കാരനായ പൊന്നനെ പ്രസവം കഴിഞ്ഞ് അടുത്ത ദിവസം ഉച്ചയ്ക്ക് അയച്ചിരുന്നു. വീട് പൂട്ടിക്കിടക്കുകയാണെന്ന് അവൻ തിരിച്ചു വന്ന് പറഞ്ഞു. ഗ്രാമത്തിൽ ചെന്ന് ജോയിസരുടെ വീടിന് കല്ലെറിയാൻ പോയ കാര്യം തിമ്മപ്പന്റെ വീട്ടിലെ ഗിഡ്ഡനോ മേഗളത്തെരുവിലെ ഗുള്ളിഗനോ, തളവാർ സിദ്ദൂറനോ ഒരാളോടും പറഞ്ഞിരുന്നില്ല. അതുകൊണ്ട് ആ സംഗതി അക്കമ്മയോ നഞ്ചമ്മയോ അറിഞ്ഞതുമില്ല. പശുവിനെയും കിടാവിനെയും അയച്ചുകൊടുത്തിരിക്കുന്നതുകൊണ്ട് മകനെങ്ങോട്ടോ യാത്ര പോയിരിക്കാമെന്നും ഇനിയും തിരിച്ചുവന്നിട്ടില്ലെന്നും അക്കമ്മ ഊഹിച്ചു. പുരോഹിതനായ പുട്ടഭട്ടന്റെ ഭാര്യ അക്കമ്മയെ സഹായിച്ചു. പുട്ടഭട്ടൻ സ്വയം രാമസമദ്രത്തിലേക്ക് പോയി വിവരമറിയിക്കണമെന്നും നാമകരണത്തിന് ചെന്നിഗരായനെ പ്രത്യേകം വരാൻ പറയണമെന്നും അക്കമ്മ പറഞ്ഞു. ഗ്രാമം ഉപേക്ഷിച്ച് വന്ന താൻ അങ്ങോട്ട് പോകുന്നത് ശരിയാണോ എന്ന് അയാൾ ശങ്കിച്ചു. പെറ്റുകിടക്കുകയായിരുന്ന നഞ്ചമ്മ അയാളോട് പറഞ്ഞു. "അവരും ഗ്രാമം വിട്ടിരിക്കുകയാണ്. ഞങ്ങളുടെ ഷെഡ്ഡ് ഗ്രാമത്തിന്റെ മുമ്പിലുള്ള ദേവിയുടെ കോവിലിന് പിന്നിൽ അത്തിമരത്തിനടുത്താണെന്ന് തോന്നുന്നു. ഞങ്ങളുടെ തോട്ടവും അവിടെത്തന്നെയാണ്. നിങ്ങളേതായാലും പോയി വരൂ." പുട്ടഭട്ടൻ കിഴക്ക് ദിക്കിലേക്ക് യാത്ര ആരംഭിച്ചു.

പുലകുളി തുടങ്ങിയ ആചാരങ്ങൾ ഷെഡ്ഡിൽ വെച്ച് തന്നെ നിവൃത്തിച്ച് ചെന്നിഗരായൻ പതിനൊന്നാം ദിവസം നാമകരണത്തിന് കാൽനടയായി പുറപ്പെട്ടു. ഒരു കാളവണ്ടി ഏർപ്പെടുത്തി അപ്പണ്ണയ്യനെയും സാതുവിനെയും കൂട്ടി പോകാമായിരുന്നു. സാതു ഗർഭിണിയാണ്. ഇപ്പോഴും ഛർദിക്കുന്നുണ്ട്. പോരാത്തതിന് അവളിപ്പോൾ സംസാരിക്കാറുമില്ല. കൂടാതെ ഒരു ദിവസം അവൾ തിരിഞ്ഞ് നിന്ന് രണ്ടുപേരെയും ശകാരിച്ചതുമാണ്. ഭർതൃസഹോദരനോട് അവൾ ആദ്യം മുതലേ അധികം സംസാരിക്കാറില്ല. അദ്ദേഹവും അവളോട് അങ്ങോട്ട്

ചെന്ന് സംസാരിക്കുന്ന പതിവില്ല. ഈ കാരണങ്ങൾ കൊണ്ട് ചെന്നിഗ രായൻ ഒറ്റയ്ക്ക് തന്നെ പുറപ്പെട്ടു.

പതിനൊന്ന് മണിയോടടുത്ത് അദ്ദേഹം പൂഴിക്കടവ് താണ്ടി ചോളൻ കുന്നും കടിഗ ഗ്രാമവും കടന്ന് സുമാർ പകുതി വഴിയിലുള്ള പൂഗ്രാമത്തിലെത്തിയിരുന്നു. ഗ്രാമത്തിന്റെ മുൻവശത്ത് ഒരു പീടികയിൽ പഴുത്ത കദളിക്കുല തൂക്കിയിരിക്കുന്നു. ഒരു പടലയ്ക്ക് മൂന്നണ. ചെന്നി ഗരായൻ മൂന്ന് പടല പഴം വാങ്ങി. അടുത്ത ദിവസം നാമകരണത്തിന് താംബൂലത്തളികയിൽ വെക്കാൻ കൊള്ളാം. അദ്ദേഹം മനസാ കരുതി. പീടികയിൽ തുറന്ന ഒരു തകരപ്പാത്രത്തിൽ പൊടിപ്പഞ്ചസാര വെച്ചി രുന്നു. ഒന്നേകാൽ സേർ പഞ്ചസാര വാങ്ങി കടലാസ്സിൽ പൊതിഞ്ഞ് തന്റെ കെട്ടിൽ വെച്ചു. അദ്ദേഹം വീണ്ടും നടക്കാൻ തുടങ്ങി.

രണ്ട് നാഴിക കൂടി നടന്നു. അദ്ദേഹം ചിന്തിച്ചു. പെറ്റ് കിടക്കുക യെന്ന് വെച്ചാൽ നല്ല സുഖം. മൂന്ന് ദിവസത്തിലൊരിക്കൽ എണ്ണതേച്ച് കുളി; ഊണിന് ഓരോ തവി നെയ്യ്; സുഖകരമായ ലേഹ്യം; ഇതെല്ലാം തിന്നുകൊണ്ട് സുഖമായി കിടന്നുറങ്ങുക. എനിക്കിതൊന്നുമില്ല. അവൾ നാഗലാപുരത്ത് പോയതിന് ശേഷം എനിക്ക് എണ്ണതേയ്പ്പില്ല; ചൂട് വെള്ളത്തിൽ കുളിയുമില്ല. അവളുടെ മുത്തശ്ശിയില്ലേ, ആ അക്കമ്മക്കി ഴവി? അവൾ തന്റെ പേരക്കിടാവാണെന്നും പറഞ്ഞ് ഗർഭിണിയായിരി ക്കുമ്പോൾ അവൾ പറഞ്ഞതൊക്കെ ഉണ്ടാക്കിക്കൊടുത്തിരുന്നുവത്രെ. അമ്മയില്ലാത്ത കുഞ്ഞാണെന്നും പറഞ്ഞ് നല്ലവണ്ണം ശുശ്രൂഷിച്ചിരുന്നു വത്രെ. എന്നെ വിളിക്കാൻ വന്നപ്പോൾ പുട്ടഭട്ടൻ തന്നെ ഇതെല്ലാം പറ ഞ്ഞിരുന്നല്ലോ. അവൾ എന്തെങ്കിലും എനിക്ക് കൊടുത്തയച്ചുവോ? അല്ലെങ്കിൽ ഈ പലഹാരമൊക്കെ ഉണ്ടാക്കിത്തിന്നപ്പോൾ എന്നെ വിളി ക്കാനയച്ചുവോ? ഇവരെയൊക്കെ ചെരുപ്പുകൊണ്ട് കൊടുക്കണം.

അങ്ങനെ ആലോചിച്ചു കൊണ്ട് നടക്കുമ്പോൾ വഴിയിൽ ഒരാൾ നിൽക്കുന്നു. അല്പം അകലെയായി ഒരു കുളവും ഉണ്ട്. അദ്ദേഹം താന റിയാതെ തന്നെ കെട്ട് നിലത്ത്വെച്ച് മരത്തണലിൽ ഇരുന്നു. ഈ വാഴ പ്പഴവും പൊടിച്ച പഞ്ചസാരയും ആ സൂളേമക്കളുടെ വീട്ടിലേക്ക് എന്തിന് കൊണ്ടുപോകണം? ആ ചിന്തയുദിച്ചതും ചെന്നിഗരായൻ പടലകൾ പുറത്തെടുത്തു. പൊടിപ്പഞ്ചസാരയുടെ പൊതിയഴിച്ച് മുമ്പിൽ വെച്ചു. പഴം ഓരോന്നായി ഉരിഞ്ഞ് പഞ്ചസാരയിൽ മുക്കി വായിലിട്ട് തുടങ്ങി. ഓരോന്നും തിന്ന് തീരുന്നതിനു മുമ്പായി തന്നെ മറ്റൊരു പഴം ഉരിഞ്ഞ് പൊടിപ്പഞ്ചസാരയിൽ മുക്കി.

മൊത്തം മുപ്പത്തെട്ട് പഴവും ഒന്നേകാൽ സേർ പഞ്ചസാരയും തീർന്നപ്പോൾ ദാഹം തോന്നി. കുളത്തിൽ ചെന്ന് വെള്ളം കുടിച്ചു. മടങ്ങിവന്ന് കെട്ടിന്മേൽ തലവെച്ച് കിടന്നു. നന്നായി കൂർക്കം വലിച്ചു കൊണ്ട് വൈകുന്നേരം വരെ കിടന്നുറങ്ങി. ഉണർന്നപ്പോൾ ധിറുതിയിലെ

ഴുന്നേറ്റ് നാഗലാപുരത്തിന് നേരെ കാൽ നീട്ടിവെച്ച് നടന്നു. അവരുടെ ഷെഡ്ഡ് നിൽക്കുന്ന സ്ഥലം പുട്ടഭട്ടൻ കൃത്യമായി പറഞ്ഞിരുന്നതു കൊണ്ട് കണ്ടുപിടിക്കാൻ പ്രയാസമില്ലായിരുന്നു. അദ്ദേഹത്തെയും പ്രതീ ക്ഷിച്ചുകൊണ്ട് വൈകുന്നേരം വരെ കാത്തിരുന്ന അക്കമ്മ ഉച്ചയ്ക്കത്തെ ആഹാരം തണുത്തുപോയിരുന്നതുകൊണ്ട് വീണ്ടും ആഹാരം പാകം ചെയ്യുന്നതിന് അകത്തുപോയി. ഷെഡ്ഡിന്റെ ഒരു ഭാഗത്ത് പ്രസവിച്ചു കിടക്കാനായി പ്രത്യേകം തയ്യാറാക്കിയ മുറി. അവിടെ ഒരു കട്ടിലിൽ കുഞ്ഞിനോടൊപ്പം നഞ്ചമ്മ കിടക്കുന്നു. ആ മുറിയുടെ വാതിൽക്കൽ ചെന്നിഗരായൻ നിന്നപ്പോൾ അവൾ ചോദിച്ചു. “നിങ്ങൾക്ക് വേണ്ടി ഉച്ച യ്ക്കുണ്ടാക്കിയ ചോറും കറിയുമെല്ലാം തണുത്തുപോയി. നേരെ ഇങ്ങോട്ട് വരാതെ ആ മരത്തിനടിയിലെന്തിനാണ് കിടന്നത്?”

ചെന്നിഗരായൻ വിസ്മയപ്പെട്ടു. “ഏതവനാ ഇത് പറഞ്ഞത്?”

“പൂഗ്രാമത്തിലെ പീടികക്കാരനായ ചിന്നയ്യൻ ഞങ്ങളുടെ തറവാ ട്ടിലെ പുരോഹിതനാണ്. നിങ്ങൾ അയാളുടെ പീടികയിൽ നിന്ന് മൂന്ന് പടല കദളിപ്പഴവും ഒന്നേകാൽ കിലോ പഞ്ചസാരയും വാങ്ങിയതിനു ശേഷം അയാൾ സാധനങ്ങൾ വാങ്ങാനായി ഇങ്ങോട്ട് പുറപ്പെട്ടത്രെ. വരുന്ന വഴിയിൽ ആലിനടിയിൽ നിങ്ങൾ കിടന്നുറങ്ങുന്നത് കണ്ടത്രെ. നിങ്ങളുടെ അടുത്ത് തന്നെ പഴത്തൊലിയുമുണ്ടായിരുന്നത്രെ.”

“അവനങ്ങനെ പറഞ്ഞു, അല്ലേ? അവന്റെ അമ്മേടെ.....” അവൾ അദ്ദേഹത്തെ മുഴുമിപ്പിക്കാൻ വിട്ടില്ല. “എന്തിനാ ചീത്ത വാക്ക് പറയു ന്നത്? വഴി നടന്നപ്പോൾ വിശന്നു. നിങ്ങൾ പഴമെടുത്ത് തിന്നുകയും ചെയ്തു. ആരെങ്കിലും ചെയ്യാത്ത പണിയാണോ ഇത്? വേഗം വന്ന് ഇവിടെ നിന്ന് ഊണ് കഴിക്കാമായിരുന്നില്ലേ?”

അദ്ദേഹത്തിന് മറുപടിയൊന്നും തോന്നിയില്ല; ഏതായാലും പെട്ടെന്ന് ചീത്തവാക്കൊന്നും ഉദിച്ചില്ല. പുട്ടഭട്ടനും അയാളുടെ ഭാര്യയും സഹായത്തിനുണ്ടായിരുന്നതുകൊണ്ട് അക്കമ്മ പത്ത് പേർക്ക് സദ്യ നൽകി നാമകരണം നടത്തി. ശാനുഭോഗൻ ശാമണ്ണന്റെ വീട്ടുകാരും വന്നിരുന്നു. വീട്ടിലാദ്യമായുണ്ടാകുന്ന പെൺകുഞ്ഞ്. അതുകൊണ്ട് അതിന് മുത്തശ്ശിയുടെ പേരായ ഗംഗമ്മ എന്ന് തന്നെ നാമകരണം ചെയ്യേണ്ടതായിരുന്നു. എന്നാൽ അവർ ജീവിച്ചിരിക്കുന്നതുകൊണ്ടും വിളിക്കാൻ സൗകര്യം കരുതിയും ജന്മനക്ഷത്രത്തിന് യോജിക്കുന്ന പാർവതിയെന്ന പേരാണ് നൽകിയത്. ചെന്നിഗരായൻ എട്ട് ദിവസം അവിടെ കൂടി. അക്കമ്മയുടെ വക ചൂട് ചോറും പലഹാരങ്ങളും കഴിച്ചു. പ്രസവശുശ്രൂഷയ്ക്ക് കൊണ്ടുവന്ന നാളികേരവും ശർക്കരയും അദ്ദേ ഹത്തിന് നല്ല രസമായിരുന്നു. നഞ്ചമ്മ തന്നെ വെറ്റിലയിൽ ചുണ്ണാമ്പ് തേച്ച് ചുരുട്ടിക്കൊടുത്തു. പൗത്രിയുടെ ഭർത്താവിന് പലതരം പലഹാ രങ്ങളുണ്ടാക്കി കൊടുക്കാൻ മുത്തശ്ശി ആഗ്രഹിച്ചു. പ്രായമായതുകൊണ്ട്

വിചാരിച്ചതുപോലെ ചെയ്യാനൊത്തില്ല. കൂടാതെ ആവശ്യമായ സാധനങ്ങൾ ധാരാളമായി കൊണ്ടുവരാൻ കൈയിൽ കാശുമില്ല. മകൻ കണ്ഠി എങ്ങ് പോയെന്ന് ആർക്കും അറിയില്ല.

ഒരു ദിവസം നഞ്ചു ഭർത്താവിനെ ഓർമിപ്പിച്ചു. "ശാനുഭോഗനല്ലേ? നിങ്ങൾ ഷേയ്ക്ദാരോട് പോലും പറയാതെ ഇവിടെത്തന്നെ കൂടിയാൽ എന്താവും?"

"എന്നാൽ പിന്നെ ഷേയ്ക്ദാർക്ക് വിവരത്തിന് ഒരു കത്തയയ്ക്കട്ടെ?" ഭർത്താവ് ചോദിച്ചു.

"പിരിവ് കാലം അടുത്ത് വന്നു. നിങ്ങൾ തന്നെ ഗ്രാമത്തിലില്ലെങ്കിൽ ദേവരസയ്യന് എന്തു ചെയ്യുവാൻ കഴിയും? എത്രയായാലും പിരിവ് നിങ്ങളുടെ ചുമതലയല്ലേ? ഇന്നേക്ക് മാസം പതിനഞ്ചോ പതിനാറോ ആയി. കുറേശ്ശെ മഴ പെയ്യാനും തുടങ്ങി. നാട്ടിൽ വയലിന്റെ ഗതിയെന്താവും?"

നാട്ടിലേക്ക് പുറപ്പെടാതെ ഗത്യന്തരമില്ല. അതുകൊണ്ട് ചെന്നിഗരായൻ അടുത്തദിവസം രാവിലെ പ്രാതൽ കഴിച്ച്, മുത്തശ്ശി പാളയിൽ പൊതിഞ്ഞ് കൊടുത്ത ചോറും ഉപ്പിലിട്ടതും എടുത്ത് പുറപ്പെട്ടു. അദ്ദേഹം സ്ഥലംവിട്ടശേഷം അക്കമ്മ പറഞ്ഞു. "നഞ്ചൂ നിന്റെ ഭർത്താവ് ഒരിക്കലെങ്കിലും കുഞ്ഞിനെ എടുത്തില്ലല്ലോ? പെണ്ണായതു കൊണ്ടുള്ള വിഷമമാണോ?"

നഞ്ചു ഒന്നും പറഞ്ഞില്ല. അവളുടെ കണ്ണിൽ വെള്ളം നിറഞ്ഞു. അത് ആണാണെങ്കിലും എടുക്കുമായിരുന്നില്ല എന്ന് പറയാൻ തോന്നിയതാണെങ്കിലും അവൾ വായ തുറന്ന് പറഞ്ഞില്ല. മുത്തശ്ശിയുടെ ചോദ്യം കേൾക്കാത്ത ഭാവത്തിൽ അവൾ ചുണ്ടുപൂട്ടി, കണ്ണ് തുടച്ചു.

## അഞ്ച്

കണ്ഠീജോയിസർ എത്തുമ്പോഴത്തേക്കും കല്ലേശന്റെ കക്ഷത്തിലുണ്ടായിരുന്ന പഴുപ്പ് വീർത്ത് ഭയങ്കര വേദനയുണ്ടാക്കിയിരുന്നു. സർക്കാർ ആസ്പത്രിയിലെ ഡോക്ടർ മരുന്ന് കൊടുത്തിരുന്നുവെങ്കിലും അഭിപ്രായം ഇതായിരുന്നു. "ഇതിന് വലിയ ഡോക്ടറാണ് നല്ലത്. എന്നാൽ രോഗിയെ ഈ പരിതസ്ഥിതിയിൽ കൊണ്ടുപോകുന്നതും പ്രയാസമുള്ള കാര്യമാണ്. എന്നാലാവുന്നത് ചെയ്തേക്കാം." എന്നാൽ ജോയിസർ സ്ഥലത്തെത്തിയതും ഉത്തരവാദിത്വം മുഴുവൻ സ്വയം ഏറ്റെടുത്തു. "ഞാൻ ഇവനെ ഹാസനത്തേക്ക് കൂട്ടിക്കൊണ്ട് പോകയാണ്." അദ്ദേഹം ദഫേദാരോട് പറഞ്ഞു.

ദഫേദർ ചന്നരായ പട്ടണത്തിലേക്ക് പോയി ഒരു വാൻ കൊണ്ടുവന്നു, കല്ലേശനെ അതിൽ കിടത്തി ഹാസനത്തേക്ക് കൊണ്ടുപോയി. അവൻ വഴിക്ക് വെച്ച് മരിച്ചിരുന്നെങ്കിൽ പോയത് തന്നെ. എന്നാൽ

ചത്തില്ല. വലിയ ആസ്പത്രിയിൽ അവനെ അഡ്മിറ്റ് ചെയ്തു. കല്ലേശന്റെ ഭാര്യാപിതാവ് രങ്കണ്ണൻ ഹാസനത്ത് കഴിഞ്ഞ ഇരുപത്തഞ്ച് കൊല്ലമായി പോസ്റ്റുമാനായിരുന്ന ആളാണ്. അദ്ദേഹം ജില്ലാ ആസ്പത്രിയിലെ ഡോക്ടറുമായി പരിചയത്തിലാണ്. ഡോക്ടർ കഴിവിന്റെ പരമാവധി പരിശ്രമിച്ചു. കക്ഷത്തിലെ പഴുപ്പ് പൊട്ടിച്ച് ചോരയും ചലവും നീക്കി മരുന്ന് വെച്ചുകെട്ടി. ആയുസ്സിന് അപകടമൊന്നുമില്ലെന്ന നിലയിലായി. അവൻ അപ്പോഴത്തേക്കും വളരെയേറെ മെലിഞ്ഞുപോയിരുന്നു. പതിനഞ്ച് ദിവസം കൂടി ആസ്പത്രിയിൽ കഴിയണമെന്ന് ഡോക്ടർ പറഞ്ഞു. കണ്ഠീജോയിസർ അത്രയും ദിവസം മകന്റെ ഭാര്യവീട്ടിൽ താമസിച്ച് മകനെ ശുശ്രൂഷിച്ച് വന്നു. ആസ്പത്രിയിൽ നിന്ന് വിടാനുള്ള ദിവസം വന്നു. എന്നാൽ അവന്റെ ഇടത്തേകൈ നല്ല സ്വാധീനമില്ലായിരുന്നു. പഴുപ്പ് ഇടത്തേ കക്ഷത്തിലായിരുന്നുവല്ലോ. കല്ലേശനെ ഹാസനത്ത് താമസിപ്പിച്ച് ചികിത്സ തുടരണമെന്ന് ഡോക്ടർ അഭിപ്രായപ്പെട്ടു. രങ്കണ്ണൻ മരുമകനെ തന്റെ വീട്ടിലേക്ക് വിളിച്ച് കൊണ്ടുപോയി. എട്ട് ദിവസം കഴിഞ്ഞ് കണ്ഠീജോയിസർ കുതിരപ്പുറത്ത് നാട്ടിലേക്ക് മടങ്ങി. കഴിഞ്ഞ ഇരുപത്തഞ്ചു ദിവസത്തെ താമസത്തിനിടയിൽ ഏറ്റവുമധികം കഷ്ടത്തിലായത് അദ്ദേഹത്തിന്റെ കുതിരയായിരുന്നു. ബന്ധുഗൃഹത്തിൽ ജോയിസരുടെ ആഹാരപാനീയാദികൾക്ക് കുറവൊന്നുമില്ലായിരുന്നു. ഹാസൻ പട്ടണത്തിൽ പോസ്റ്റുമാനായിരുന്ന രങ്കണ്ണന്റെ വീട്ടിൽ കണ്ഠീജോയിസർ സാധാരണയായി കഴിയുന്നത്ര നെയ്യും പാലും ഒന്നും കിട്ടിയിരുന്നില്ലെങ്കിലും വയർ നിറയെ ആഹാരത്തിന് മുട്ടില്ലായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ വെള്ളക്കുതിരയ്ക്ക് ആവശ്യമായ ആഹാരാദി പരിചരണം എങ്ങനെ നൽകും?

അദ്ദേഹം നാട്ടിലേക്ക് മടങ്ങിയപ്പോഴേക്കും പ്ലേഗ് വിട്ട്മാറിയിരുന്നു. ആ ചുറ്റുവട്ടത്തിൽ ഒന്ന് രണ്ട് ചെറുമഴയും കിട്ടിയിരുന്നു. നാഗലാപുരക്കാർ ഷെഡ്ഡുകൾ ഉപേക്ഷിച്ച് ഗ്രാമത്തിലേക്ക് തിരിച്ചിരുന്നു. കല്ലേശന് പ്ലേഗ് ബാധിച്ചതും അവനെ ഹാസനത്ത് കൊണ്ടുപോയി ചികിത്സിച്ച് സുഖപ്പെടുത്തിയതും കണ്ഠി അവിടെ താമസിക്കുന്നതും നാട്ടുവർത്തമാനങ്ങളുടെ കൂട്ടത്തിൽ അക്കമ്മയുടെയും നഞ്ചമ്മയുടെയും കാതിലെത്തിയിരുന്നു. കൂടാതെ ഗ്രാമത്തിലേക്ക് മടങ്ങാൻ ഇനി മകനെ കാക്കാൻ പറ്റില്ല. അവിടെ പാട്ടക്കൃഷിക്കാരും പുട്ടഭട്ടരും മറ്റുമുണ്ടല്ലോ? അവരുടെ സഹായത്തോടുകൂടി ഷെഡ്ഡിലെ സാധനസാമഗ്രികൾ വീട്ടിലേക്ക് കടത്തണമെന്ന് അക്കമ്മ നിശ്ചയിച്ചു. അമ്മയും കുഞ്ഞും പോകുന്നതിനു മുമ്പ് അക്കമ്മ വീട്ടിൽ ചെന്ന് കൊല്ലനെ വിളിച്ച് വാതിലിനിട്ടിരുന്ന പൂട്ട് പൊളിച്ച് അകത്ത് കടന്നു. മഴവെള്ളം മുഴുവൻ ചോർന്ന് നിലം നനഞ്ഞ് വൃത്തികേടായിരിക്കുന്നു. മച്ചിലെ പലകയും മറ്റും വെള്ളം വീണ് ഇപ്പോഴും കുതിർന്ന് കിടക്കുന്നു. ഏതോ റൗഡികൾ വീടിന് കല്ലെറി

ഞ്ഞിരിക്കുന്നുവെന്ന് ആരും പറയാതെതന്നെ അവർക്ക് മനസ്സിലായി. അതാരാണെന്ന് അന്വേഷിക്കാൻ ഇപ്പോൾ സൗകര്യമില്ല. പാട്ടക്കുടിയാൻ പൊന്നൻ ഏണി വെച്ച് മച്ചിൽ കയറി ഓടുകൾ നീക്കിയും നിരക്കിയും മേൽപ്പുര ശരിയാക്കി. രണ്ട് ഭാഗത്തെയും വാതിലുകൾ തുറന്ന് വെച്ചു. നിലം കാറ്റിനുണങ്ങുവാൻ സൗകര്യപ്പെടുത്തി. എങ്കിലും തറ പുതിയ ചരലും മണ്ണുമിട്ട് ഉറപ്പിക്കേണ്ടിയിരുന്നു. അങ്ങനെ അക്കമ്മ തന്റെ അയൽക്കാരെക്കാൾ നാല് ദിവസം താമസിച്ചാണ് അമ്മയെയും കുഞ്ഞിനെയും കൂട്ടി സ്വഗൃഹത്തിൽ പ്രവേശിപ്പിച്ചത്. നഞ്ചു പ്രസവിച്ച് ഒരു മാസം കഴിഞ്ഞിരുന്നു. എഴുന്നേറ്റ് ഏതെങ്കിലും ജോലി ചെയ്യാമെന്ന് പറഞ്ഞെങ്കിലും അക്കമ്മ സമ്മതിച്ചില്ല. വീട് അടിച്ച് വാരുന്നത് മുതൽ പശുവിനെ കറക്കുന്നത്വരെയുള്ള എല്ലാ ജോലിയും അവർ സ്വയം ചെയ്തു.

ഇവർ വീട്ടിൽ വന്ന് നാലാം ദിവസം ഉച്ചതിരിഞ്ഞ് മൂന്ന് മണിക്ക് കണ്ഠീജോയിസർ കുതിരപ്പുറത്ത് വീട്ടിലെത്തി. കല്ലേശന്റെ സുഖവിവരം അക്കമ്മയോടും നഞ്ചുവിനോടും പറയുന്നതിനിടയ്ക്ക് തന്നെ അദ്ദേഹത്തിന്റെ ശ്രദ്ധ തറയിലേക്ക് തിരിഞ്ഞു. "ഇതെന്താ, തറ പുതുതായി അടിച്ച് നന്നാക്കിയിരിക്കുന്നത്? അതിനെന്തായിരുന്നു ഇത്ര ധൃതി?"

"വീടിന് ആരെങ്കിലും കല്ലെറിഞ്ഞതാണോ, അല്ല കഴുകനോ മറ്റോ ഓട് വലിച്ചതാണോ എന്നറിയില്ല. മഴവെള്ളമെല്ലാം ചോർന്ന നിലം കിളച്ചിട്ട കണ്ടം പോലെയായിരുന്നു. അകത്ത് കാൽ വെക്കാൻ സാധിച്ചിരുന്നില്ല. പൊന്നനോട് പറഞ്ഞ് നിലം അടിച്ച് ശരിയാക്കിയതിന് ശേഷമാണ് ഞങ്ങൾ സാധനങ്ങൾ കടത്തിയത്."

"അവന്റമ്മയ്ക്ക് പുലയൻ.....ആ നായിന്റെമോന് കാണിച്ചുകൊടുത്തേക്കാം." കണ്ഠീജോയിസർ പുറത്തിറങ്ങി. എന്തിനാണെന്നോ എങ്ങോട്ടാണെന്നോ നഞ്ചമ്മയും അക്കമ്മയും അറിഞ്ഞില്ല.

ഉച്ചയൂണ് കഴിഞ്ഞാൽ ശാനുഭോഗ ശാമണ്ണന്റെ വീട്ടിലെ വിശാലമായ വരാന്തയിൽ ഗ്രാമത്തിലെ പ്രമുഖന്മാർ വന്നുചേരും. നേരം ഇരുട്ടുന്നത് വരെ പകിട കളിക്കും. അതാണ് പതിവ്. ആ സമയത്ത് ശാമണ്ണൻ അവിടെ ഉണ്ടായിരിക്കുമെന്ന് കണ്ഠീജോയിസർക്കറിയാം. അദ്ദേഹം നേരെ അവിടെ ചെന്ന് വരാന്തയിൽ കയറി നിന്ന് ചോദിച്ചു. "കുരുത്തം കെട്ട തെമ്മാടി! രാത്രികാലത്ത് എന്റെ വീട്ടിന് നീ കല്ലെറിയിച്ചു അല്ലേ? ആണത്തമുണ്ടെങ്കിൽ പകൽ വെളിച്ചത്തിൽ വരണമായിരുന്നു. ഗ്രാമത്തിലെ ആളുകൾ ഉള്ളപ്പോൾ വരണമായിരുന്നു. ഞാൻ ആരാണെന്നാടാ വിചാരിച്ചത്? ആണത്തമുള്ളവൻ! നിന്റെ അമ്മയുടെ ജാരനാണെന്ന് വിചാരിച്ചോടാ, നായിന്റെ മോനേ?"

അപ്രതീക്ഷിതമായി ജോയിസർ അവിടെ വന്നതും നിരീക്ഷിച്ചിരിക്കാതെ യുദ്ധപ്രഖ്യാപനം നടത്തിയതും പകിടപ്പട്ടാളത്തെ സ്തബ്ധ

രാക്കിക്കളഞ്ഞു. ശാമണ്ണനും അങ്കലാപ്പിലായി. കണ്ഠീജോയിസർ നേരെ ശാമണ്ണന്റെ വീട്ടിനകത്ത് കയറി. വാതിലിന്റെ പിന്നിൽ ഉരലിനടുത്തായി ചുമരിൽ ചാരിനിർത്തിയിരുന്ന ഉലക്ക വലത്തെ കൈയിലെടുത്തു. കവുങ്ങ് തടികൊണ്ട് ഇട്ട മച്ചിന് ചാരി നിർത്തിയ മുളയുടെ ഏണി ഇടത്തെ കൈയിലും പിടിച്ചു. അദ്ദേഹം പുറത്തുവന്നു. ഏണി മേൽപ്പുരയ്ക്ക് ചാരി വെച്ചു. അദ്ദേഹം തട്ടിന്മേൽ കയറി നിന്നു. ഉലക്ക കൊണ്ട് ഓടിന്മേൽ അടിച്ചു തുടങ്ങി. അഞ്ചാറ് അടിയടിച്ചപ്പോൾ തന്നെ പകിട കളിക്കുന്ന വരാന്തയ്ക്ക് മുകളിലുള്ള ഓടൊക്കെ പൊടിയായി. അദ്ദേഹം മേൽപോട്ട് കയറി.

വരാന്തയ്ക്ക് മുകളിലെ ഓടിന്മേൽ ആദ്യത്തെ ഇടി വീണപ്പോൾ തന്നെ പകിട കളിക്കാരെല്ലാം എഴുന്നേറ്റ് പെരുവഴിയിലിറങ്ങി നിന്നിരുന്നു. കണ്ഠീജോയിസർ മേല്പുരയിൽ നിന്നുകൊണ്ട് അവരെ നോക്കി ഗർജിച്ചു. "ഏയ് ശിഖണ്ഡികളേ അവിടെത്തന്നെ നിന്നോളൂ. നിങ്ങളുടെ കെട്ടിയോളുമാരുടെ തല മൊട്ടയടിച്ച്, താലി പറിക്കുന്നുണ്ട്!" അദ്ദേഹം കുനിഞ്ഞ് രണ്ട് ഓട് കൈയിലെടുത്ത് ശക്തിയായി വീശി അവർക്ക് നേരെ എറിഞ്ഞു. രണ്ടാൾക്ക് കൊണ്ടു. ഒരാളുടെ നെറ്റിയിൽ നിന്നും മറ്റൊരാളുടെ ചുമലിൽ നിന്നും ചോരയൊലിച്ചു. ആളുകൾ ചിതറി. താൻ സ്വയം മേല്പുരയിൽ കയറി കണ്ഠീജോയിസരെ പാഠം പഠിപ്പിച്ചാലോ എന്ന് ശാമണ്ണൻ ചിന്തിക്കാതിരുന്നില്ല. അയാളും സാമാന്യം നല്ല ശക്തിയുള്ളവനാണ്. എന്നാൽ അങ്ങനെ മുകളിൽ കയറുന്നത് അപകടകരമാണെന്ന് അയാളുടെ മനസ്സ് മന്ത്രിച്ചു. കൂടാതെ മറ്റേതോ ഒരു തീരുമാനവും അദ്ദേഹം എടുക്കുകയായിരുന്നു.

ഏകദേശം പതിനായിരം നാടൻ ഓടുകൾ കണ്ഠീജോയിസർ അരമണിക്കൂറിലും കുറഞ്ഞ നേരം കൊണ്ട് അടിച്ച് തകർത്തു കളഞ്ഞു. അതിന് ശേഷം സാവകാശം ഇറങ്ങിവന്ന് ഏണിയും ഉലക്കയും യഥാസ്ഥാനങ്ങളിൽ വെച്ച് പുറത്തുകടന്നു. പേടിച്ച് വിറച്ച് മുമ്പിലുള്ള വീടിന്റെ വരാന്തയിൽ ശാമണ്ണന്റെ ഭാര്യ, മക്കളോടൊപ്പം നിന്നിരുന്നു. കണ്ഠീജോയിസർ അവരോട് പറഞ്ഞു. "കണ്ടില്ലേ? നീ തൂബിൻകരെ തമ്മയ്യ ജോയിസരുടെ മകളായതുകൊണ്ട് നിന്നോട് പറയുന്നതാണ്. തമ്മയ്യ ജോയിസരെന്നു വെച്ചാൽ എനിക്ക് ഗുരുസമാനനാണ്. എല്ലാവരും ഒറ്റയ്ക്ക് താമസിക്കുന്നുവെന്ന് പറഞ്ഞ് നിന്റെ ഭർത്താവ് നട്ടപ്പാതിരയ്ക്ക് പണിക്കാരെ വിട്ട് ഒളിച്ച് നിന്ന് എന്റെ വീടിന് കല്ലെറിയിച്ചു. എന്നാലെന്നെ കണ്ടോ, പട്ടാപ്പകൽ വന്ന് പണി നടത്തിയിരിക്കുന്നു. കണ്ഠിയെന്ന് വെച്ചാൽ ആൺമോനാണ്. ഇനിയങ്ങോട്ട് ഏത് പണിയും ശിഖണ്ഡിയെപ്പോലെ ചെയ്യരുതെന്നും ആണുങ്ങളെപ്പോലെ ചെയ്യണമെന്നും നിന്റെ ഭർത്താവിനോട് പറയൂ. ജാരന്മാർക്ക് ജനിച്ച ആ സൂളേ

മോനോട് ഞാൻ സംസാരിക്കില്ല." ജോയിസർ നേരെ സ്വന്തം വീട്ടിലേക്ക് നടന്നു. ശാമണ്ണന്റെ ഭാര്യ പരിഭ്രാന്തയായി നിന്ന് നോക്കി.

കണ്ഠീജോയിസർ വീട്ടിലെത്തിയ ഉടനെ അടുക്കളയിൽ കടന്നു. അതിനകം അമ്മ അടുപ്പിൽ വെച്ചിരുന്ന ചെറിയരിച്ചോറ് പാത്രത്തിൽ തിളയ്ക്കുകയായിരുന്നു. അയൽ വീട്ടിൽ നിന്നും അവർ കൊണ്ടുവന്ന് വച്ചിരുന്ന പുളിങ്കറി ഈയം പൂശിയ ചരുവത്തിലുണ്ടായിരുന്നു. ജോയിസർ വെളിക്ക് പോയി വന്നു. കിണറ്റിൻ കരയിൽ ചെന്ന് രണ്ട് കുടം വെള്ളമൊഴിച്ച് കുളികഴിച്ചു. വെള്ളോട്ട് മണിയുടെ ശബ്ദത്തിൽ സന്ധ്യാവന്ദന മന്ത്രം ഉരുവിട്ട് കൊണ്ട് വെള്ളം തുടച്ച് കളഞ്ഞ് മുണ്ടുടുത്തു. ഈശ്വരമണ്ഡപത്തിനടുത്തുണ്ടായിരുന്ന ചെപ്പിൽ നിന്ന് ചന്ദനമെടുത്ത് അരച്ച് നെറ്റിയിൽ തൊട്ടു. വിരലുകൾ കഴുകി ഊണിനിരുന്നു. ഒരു സേർ അരിയുടെ ചൂടുചോർ ഒരുക്കിയിരിക്കുകയാണ്. കറവപ്പശുവിന്റെ നെയ്യ് പെറ്റവർക്ക് കൊടുത്ത് ധാരാളം ബാക്കിയുണ്ടായിരുന്നു. ആദ്യം കവുങ്ങിൻ പാള നിറയെ ഒഴിച്ച പുളിങ്കറിയിൽ കുഴച്ച ചോറ് രണ്ട് മൂന്ന് നിമിഷം കൊണ്ട് അകത്താക്കി. ഉപ്പിലിട്ടതും എണ്ണയും കൂട്ടി രണ്ടുവട്ടം ചോറ് കുഴച്ചുകൊണ്ട് അദ്ദേഹം അക്കമ്മയോട് ചോദിച്ചു. "പശുവിന്റെ പാല്, പെറ്റവൾക്ക് മതിയായിരുന്നോ?"

"ധാരാളം മതിയായിരുന്നു. ഇനിയും ഒരു മൊന്ത നിറയെ നെയ്യ് സൂക്ഷിച്ചിട്ടുണ്ട്."

"നന്നായി. അവൾ പ്രസവം കഴിഞ്ഞ് പോകുമ്പോൾ സൂക്ഷിച്ച് വെച്ച് നാല് മൊന്ത നിറയെ നെയ്യ് കൊടുത്തയയ്ക്കണം. നന്നായി ഉണ്ണട്ടെ. ആവണക്ക് ഏതാണെടുത്തത്? ചെറുതോ വലുതോ?"

"പെറ്റിട്ട് ഇത്രവേഗം ചെറിയ ആവണക്കെണ്ണ തേച്ച് കുളിക്കുമോ? തണുപ്പ് തട്ടും."

"ശരി. നാമകരണം ചെയ്യിച്ചോ?"

"ഹും. ചെന്നിഗരായൻ വന്നിരുന്നു. പാർവതിയെന്ന് പേരിട്ടു."

തൈരും കൂട്ടി ചോറുണ്ട് കഴിഞ്ഞ ശേഷം ഉറക്കെ ഏമ്പക്കമിട്ടു കൊണ്ട് അദ്ദേഹം പെറ്റവൾ കിടക്കുന്ന മുറിയിലേക്ക് വന്നു. "നഞ്ചൂ, എവിടെ നിന്റെ മകൾ? ഇങ്ങ് തരൂ."

അദ്ദേഹം കുഞ്ഞിനെയെടുത്ത് മടിയിൽ കിടത്തി മുറിയുടെ പടിയിൽ ഇരുന്നു. കുഞ്ഞ് വെളുത്ത് കൊഴുത്ത് ഉരുണ്ടിരുന്നു. "ഇവളും നിന്നെപ്പോലെ തന്നെയിരിക്കുന്നു. നോക്കൂ, നെറ്റി വളരെ വലുതാണ്. എന്താ നക്ഷത്രം?"

"പുട്ടഭട്ടർ ഏതോ ഒന്ന് പറഞ്ഞു. ജാതകം നീ വന്നതിന് ശേഷം എഴുതാമെന്ന് വിചാരിച്ചു. അദ്ദേഹത്തിന് എന്നെക്കാളും അറിയാമെന്ന് അയാൾ പറഞ്ഞു."

"ശരി. നാളെ ഓർമിപ്പിക്കൂ. ജനിച്ച സമയം കൃത്യമായി നോക്കി വെച്ചിട്ടുണ്ടല്ലോ? ശരി. കുറച്ച് മുറുക്കാനെടുക്കൂ. ഇന്ന് പുലർന്നതിനു ശേഷം പുകയില കണ്ടിട്ടില്ല." അദ്ദേഹം കുഞ്ഞിനെയുമെടുത്ത് അടുക്കളയിലേക്ക് പോയി. "കുരുമുളകിനും ലേഹ്യത്തിനും മറ്റും കാശെവിടുന്നുണ്ടാക്കി? എനിക്ക് ഇവിടുത്തെ ഓർമയേ ഉണ്ടായിരുന്നില്ല." അദ്ദേഹം പുറത്ത് വന്ന് കോട്ടിന്റെ കീശയിൽ നിന്ന് മുപ്പതുരൂപ കൊണ്ടു വന്ന് അമ്മയ്ക്ക് കൊടുത്തു. "കടം വല്ലതും വാങ്ങിയിട്ടുണ്ടെങ്കിൽ തിരിച്ച് കൊടുത്തേക്കൂ. ഇനി ഞാൻ നാട്ടിൽ തന്നെ ഉണ്ടായിരിക്കും. പത്തിരുപത് ദിവസം കഴിഞ്ഞാൽ കല്ലേശന് സുഖമായിട്ടുണ്ടെങ്കിൽ ഹാസനത്ത് ചെന്ന് അവനെ കൂട്ടിക്കൊണ്ട് വരണം."

മകൾ ചുരുട്ടിക്കൊടുത്ത മുറുക്കാൻ വായിലിട്ടു. കുഞ്ഞിനെ അവളുടെ മടിയിൽ വെച്ചു. രണ്ട് കഷണം പുകയിലയെടുത്ത് ഇടത്തെ കൈയിൽ വെച്ച് വലത്തെ വിരൽ കൊണ്ട് തുടച്ച് വായിലിട്ടു. അഞ്ചാറ് തവണ പുറത്തിറങ്ങി ഓടയിലേക്ക് 'ശൂ'എന്ന് തുപ്പി. അദ്ദേഹം പായ വിരിച്ച് തലയ്ക്കടിയിൽ ഒരു പലകവെച്ച് കിടന്ന് കുറച്ചുറങ്ങി. വൈകുന്നേരം വയൽക്കരെ പോയി വന്നു. രാത്രി ചൂട് ചോറും പുളിങ്കറിയും മുത്താറിക്കുറുക്കും കഴിച്ച് സുഖമായി കിടന്നു.

## ആറ്

അർധരാത്രിയോടടുത്തപ്പോൾ വാതിലിൽ ആരോ മുട്ടിയെന്ന് തോന്നി. "ആരാ അകത്ത്?" കണ്ഠീജോയിസരുടെ ചോദ്യത്തിന് കിട്ടിയ മറുപടി അദ്ദേഹത്തെ ഞെട്ടിച്ചുകളഞ്ഞു. "നിങ്ങളുടെ അമ്മാവന്റെ വീട്ടുകാരാണ്. ഒന്ന് വേഗം വാതിൽ തുറക്കണം." "ഏത് തലതിരിഞ്ഞവനാ അത്?" അദ്ദേഹം ദേഷ്യത്തോടെ സാക്ഷ നീക്കി വാതിൽ തുറന്നു. നാലു പോലീസുകാർ പാഞ്ഞു കയറി അദ്ദേഹത്തിന്റെ ഭുജങ്ങളിൽ മുറുകെ പിടിച്ചു. കുതറി നോക്കി. അവർ വിട്ടില്ല. ദഫേദാർ വിസിലിട്ടു. പറമ്പിലേക്കുള്ള പിൻവാതിലിനടുത്ത് നിന്നിരുന്ന രണ്ട് പോലീസുകാരും മതിൽ ചുറ്റി വന്ന് ഇവരുടെ കൂടെ ചേർന്നു.

"എന്തായിത്? എന്ത് ചെയ്തിട്ടാണെന്നെ പിടിക്കുന്നത്? നിങ്ങൾക്കെന്താണധികാരം?" ദഫേദാർ മറുപടി പറഞ്ഞു. "അതൊക്കെ സ്റ്റേഷനിൽ വന്ന് നിങ്ങൾക്ക് കേൾക്കാവുന്നതാണല്ലോ? ഇപ്പോൾ നടന്നോളൂ." ദഫേദാർ മുമ്പിൽ നടന്നു. അതിനിടയ്ക്ക് ഉറക്കമുണർന്ന അക്കമ്മയും നഞ്ചമ്മയും എഴുന്നേറ്റ് വന്ന് 'അയ്യോ' എന്ന് നിലവിളിച്ചുതുടങ്ങി. കണ്ഠീജോയിസർ അവരെ സമാധാനിപ്പിച്ചു. "അമ്മ കരയണ്ട. ഇത് ആ നായിന്റെമോൻ ശാമണ്ണന്റെ തെണ്ടിത്തരമായിരിക്കണം. ഞാൻ ചന്നരായപട്ടണത്തേക്ക് പോയി വരാം. വാതിലടച്ചോളൂ. ഞാനില്ലാത്തപ്പോൾ

ഏതെങ്കിലും പട്ടി വീടിനടുത്ത് വന്നാൽ ചെരുപ്പെടുത്ത് കൊടുക്കണം." അദ്ദേഹം നടന്നു. ഗ്രാമത്തിന് പുറത്ത് വരാൻ വാൻ നിർത്തിയിരുന്നു. അതിലിരുത്തി പോലീസുകാർ ചന്നരായ പട്ടണത്തേക്ക് പുറപ്പെട്ടു. ശാമണ്ണൻ ഗ്രാമത്തിൽ തന്നെ ഉണ്ട്.

മകൻ ശാമണ്ണന്റെ വീടിന്റെ ഓട് തകർത്ത വാർത്ത, അയാൾ വൈകുന്നേരം വയലിൽ പോയ സമയത്ത് അക്കമ്മ അറിഞ്ഞു. അതിന്റെ കാരണവും മനസ്സിലായിരുന്നു. ഇപ്പോൾ തന്റെ മകനെ ശാമണ്ണൻ പോലീസിനെക്കൊണ്ട് പിടിപ്പിച്ചിരിക്കയാണ്. അക്കമ്മയ്ക്ക് ഭയങ്കര ദേഷ്യം വന്നു. രാത്രി ഒറ്റയ്ക്ക് അവർ ശാമണ്ണന്റെ വീടിന് മുമ്പിൽ പോയി നിന്നു. പെരുവഴിയിലെ മണ്ണ് വാരിക്കൂട്ടി. അത് രണ്ട് കൈ കൊണ്ടും വാരിയെറിഞ്ഞ് ശകാരം തുടങ്ങി. "അയ്യേ! നിന്നെ പെറ്റോളുടെ വായിൽ എന്റെ തീട്ടം ചൊരിയും, പെൺകൂസനായ സൂളേമോനേ! നട്ടപ്പാതിരയ്ക്ക് എന്റെ വീടിന് കല്ലേറിയിപ്പിക്കാൻ ആളയച്ചു. അല്ലേടാ ആണും പെണ്ണും കെട്ട സൂളേമോനേ? എന്റെ മോനെ ആണായിട്ട് വളർത്തിയിരിക്കുന്നെടാ. അതുകൊണ്ടാണെടാ പട്ടാപ്പകൽ വന്ന് നിന്റെ ഓട് പൊളിച്ചത്. പേടിക്കുടലനെപ്പോലെ പോലീസിനോട് പറയാൻപോയിരിക്കുന്നല്ലേ? സാരിയുടുത്ത് നടക്കെടാ! നിന്റെ തറവാട് മുടിഞ്ഞു പോട്ടെ. നിന്റെ ഭാര്യയുടെ താലിപൊട്ടിപ്പോട്ടെ. സൂളേമോനേ! ഞാനിപ്പോൾ നടക്കുന്നില്ലേ, തല വടിച്ച്, ചുകന്ന ചേല ചുറ്റി– നിന്റെ ഭാര്യയും അങ്ങനെ നടക്കും. ഒരു വിധവയുടെ ശാപമെന്ന് വെച്ചാൽ എന്താണെന്നാ നീ കരുതിയിരിക്കുന്നത്?"

ഒച്ച കേട്ട് ചുറ്റുപാടുമുള്ള അനേകം ആളുകൾ എഴുന്നേറ്റ് വന്ന് കൂട്ടം കൂടി നിന്നു. എല്ലാവരും സംഗതിയറിഞ്ഞു. ആരും വായ തുറന്നില്ല. ശാമണ്ണന്റെ വീട്ടുവാതിൽ തുറന്നില്ല. വീട്ടിൽ നഞ്ചു, കുഞ്ഞിനോടൊപ്പം ഒറ്റയ്ക്കാണല്ലോയെന്ന് ഓർത്തുകൊണ്ട് അക്കമ്മ ധൃതഗതിയിൽ അഞ്ചുപത്ത് വാക്കുകളിൽ ശകാരം അവസാനിപ്പിച്ച് തിരിച്ച് വന്നു.

ചന്നരായ പട്ടണത്തിലെ പോലീസ്സ്റ്റേഷനിലെത്തിയ കണ്ഠീജോയിസരോട് ദഫേദാർ പറഞ്ഞു. "രാത്രി ഇവിടെത്തന്നെ കഴിഞ്ഞോളൂ. രാവിലെ സബ്ഇൻസ്പെക്ടർ വന്ന് നിങ്ങളുടെ മൊഴിയെടുക്കും." ജോയിസർ വിട്ടില്ല. "അദ്ദേഹത്തെ ഇപ്പോൾ തന്നെ വിളിക്കൂ. സംഗതി ചോദിച്ചറിയട്ടെ. നിങ്ങളുടെ സ്റ്റേഷനിൽ വെറുതെ കുത്തിയിരിക്കാൻ ഞാൻ കട്ടിട്ടൊന്നുമില്ല." അദ്ദേഹത്തെക്കുറിച്ച് അവർക്ക് അതിന് മാത്രമുള്ള അറിവുണ്ടായിരുന്നു. സബ്ഇൻസ്പെക്ടർ അപ്പോൾ തന്നെ വന്നു. ശാമണ്ണൻ, ശാനുഭോഗനാണ്. എന്നുവെച്ചാൽ സർക്കാരുദ്യോഗസ്ഥൻ. അദ്ദേഹത്തിന്റെ വീട് കയറി ഓടുകൾ തച്ചുടച്ചത് കൂടാതെ ശാനുഭോഗന്റെ കണക്ക് പുസ്തകങ്ങൾ എടുത്തുകൊണ്ടുപോയിരിക്കുകയാണെന്നും അയാൾ പരാതി ബോധിപ്പിച്ചിരിക്കുന്നു. ഓട് പൊളിച്ചതിന്

പോലീസുകാർ ഇത്ര പെട്ടെന്ന് നടപടി കൈക്കൊള്ളുമായിരുന്നോ എന്ന് സംശയമാണ്. എന്നാൽ സർക്കാർ റിക്കാർഡുകൾ അപഹരിച്ചതായി പരാതിയുണ്ടായിരിക്കുമ്പോൾ ശ്രദ്ധിക്കാതിരിക്കാൻ പറ്റില്ല. ശാമണ്ണനാണെങ്കിൽ പരാതിയുടെ ഒരു കോപ്പി തഹസീൽദാർക്കും അയച്ചിരിക്കുന്നു.

"എനിക്കൊന്നുമറിയില്ല. ഞാനവന്റെ വീട്ടിലേക്ക് പോയിട്ടില്ല. ഇത് മുഴുക്കെ കള്ളമാണ്." കണ്ഠീജോയിസർ മൊഴികൊടുത്തു. അടുത്ത ദിവസം സ്ഥലം മജിസ്ട്രേറ്റായ തഹസീൽദാരുടെ മുമ്പിലും അദ്ദേഹം മൊഴി കൊടുത്തു. പോലീസുകാർ അദ്ദേഹത്തിന്റെ പേരിൽ കേസ് രജിസ്റ്റർ ചെയ്തു. സ്ഥലത്തെ മുൻസിപ്പലംഗമായ ഹനുമന്തഷെട്ടി ജാമ്യം നിന്നതുകൊണ്ട് കണ്ഠീജോയിസരെ പോലീസുകാർ വിട്ടയച്ചു. ഗ്രാമത്തിലെത്തിയ ജോയിസർ മീശ തടവിക്കൊണ്ട് എല്ലാ പെരുവഴിയിലും ഒരു തവണ ചുറ്റിയടിച്ച് വീട്ടിലേക്ക് തിരിച്ചു വന്നു.

ശാമണ്ണനെ പിടിച്ച് ചതച്ചരയ്ക്കണമെന്ന് തോന്നിയതാണ്. എന്നാൽ തന്റെ പേരിൽ കേസ് രജിസ്റ്റർ ചെയ്തിരിക്കെ അത് നല്ലതിനാവില്ലെന്ന് വെച്ചടങ്ങി. ഹൊളെ നരസീപുരം കോടതിയിൽ നിന്നും കുറച്ച് ദിവസങ്ങൾക്കകം സമൻസ് കിട്ടി. പ്രസിദ്ധ വക്കീലായ വെങ്കടരായരെ അദ്ദേഹം ഏർപ്പാട് ചെയ്തു. കണ്ഠീജോയിസർ ഹൊളെ നരസീപുരത്തും ഹാസനത്തുമായി കുതിരപ്പുറത്ത് മൂന്ന് മാസം ചുറ്റിയടിച്ചു.

സാക്ഷി വിചാരണ ദിവസം രാവിലെ അദ്ദേഹം വക്കീലിനെ കാണേണ്ടതാണ്. ഗ്രാമത്തിൽ നിന്നും രാത്രി കുതിരപ്പുറത്ത് പുറപ്പെട്ട കണ്ഠീജോയിസർ ചന്നരായ പട്ടണം കടന്ന് ഗ്രാമത്തിന്റെ അതിർത്തിയിലെത്തിയപ്പോൾ പുഴ കരകവിഞ്ഞൊഴുകുന്നു. ഈ സമയത്ത് കരകവിഞ്ഞൊഴുകുമെന്ന് പ്രതീക്ഷിക്കാറില്ല. ഏതായാലും അദ്ദേഹത്തിന് പുഴ കടന്ന് അതിരാവിലെ നരസീപുരത്ത് എത്തിയേ തീരൂ. ഇപ്പോൾ തന്നെ സമയം അർധരാത്രിയായിരിക്കുന്നു. നിലാവെളിച്ചത്ത് ഭയങ്കരമായ ഇരമ്പലോടെ ഇരുകരയും കവിഞ്ഞ് പുഴ പ്രവഹിക്കുകയാണ്. ഇനിയങ്ങോട്ട് കുതിരപ്പുറത്ത് സവാരിചെയ്യാനും സാദ്ധ്യമല്ല. മുസാഫിർ ബംഗ്ലാവിലേക്കു പോയി കാവൽക്കാരനെ വിളിച്ച് അന്വേഷിച്ചു. അവൻ പറഞ്ഞു. "രണ്ട് ദിവസമായി തോണി നീങ്ങുന്നില്ല. ഭയങ്കരമായ വെള്ളപ്പൊക്കമാണ്." പക്ഷേ ജോയിസർക്ക് പിന്തിരിയാൻ പറ്റില്ല. തന്റെ കുതിരയെ നോക്കാൻ അവനെ പറഞ്ഞ് ചട്ടം കെട്ടി. ചെലവിന് ഒരുറുപ്പികയും കൊടുത്തു. കൈയിലുണ്ടായിരുന്ന വെള്ളി ഉറുപ്പിക നിറച്ച മടിശ്ശീല അരയിൽ മുറുക്കിക്കെട്ടി. കോട്ടും ഷർട്ടും നിക്കറും അഴിച്ച് തലയിൽ കെട്ടി ഒരു തോർത്ത് മുറുക്കി. കാവൽക്കാരൻ തടഞ്ഞെങ്കിലും കടവിൽ നിന്ന് സ്വല്പം മേലെ പോയി അദ്ദേഹം നദിയിലെടുത്ത് ചാടി.

ഏകദേശം അരനാഴിക താഴെയായി പുഴയുടെ മറുകര അദ്ദേഹം പിടിക്കുക തന്നെ ചെയ്തു. ശരീരവും കോണകവും നനഞ്ഞിരിക്കുന്നു. തലയിൽ കെട്ടിവെച്ച വസ്ത്രങ്ങളിൽ ഒരു ഭാഗം നനഞ്ഞിരുന്നു. അദ്ദേഹം അതേപടി അരനാഴിക കൂടി നടന്നപ്പോൾ ശരീരം ഉണങ്ങി ക്കഴിഞ്ഞിരുന്നു. അദ്ദേഹം നിക്കറും ഷർട്ടും കോട്ടും ധരിച്ചു. നഗ്നപാദ നായി ധൃതിയിൽ നടന്നു. ഇനി എട്ട് നാഴിക കൂടി നടക്കണം. കോഴി കൂവുന്ന നേരത്ത് നരസീപുരത്തെത്തി. പുഴക്കരയിൽ ചെന്ന് കുളിയും സന്ധ്യാവന്ദനവും കഴിച്ച് രാവിലെ വക്കീലിന്റെ വീട്ടിലെത്തി.

അന്ന് പ്രധാനമായും രണ്ട് സാക്ഷികളുണ്ടായിരുന്നു. ഒന്ന് ശാമ ണ്ണന്റെ ഭാര്യ. കോടതിയുടെ മുമ്പിലുള്ള ബസവണ്ണനെ (കാളയുടെ കൽപ്രതിമ) തൊട്ട് സത്യം ചെയ്യിച്ച്, കളവ് പറഞ്ഞാൽ ഭർത്താവും മക്കളും മരിച്ചുപോകുമെന്ന് വക്കീൽ പറഞ്ഞപ്പോൾ അക്കമ്മയുടെ ശാപ വചനങ്ങൾ ഓർത്തുപോയ അവൾ കരയുമെന്ന പരുവത്തിലായി. സത്യം പറയണമെന്ന് വക്കീൽ പറഞ്ഞപ്പോൾ അവൾ പേടിച്ച് വിറച്ച് ഇത്രയും പറഞ്ഞു. "കണ്ഠ്യപ്പജോയിസർ ഞങ്ങളുടെ വീട്ടിൽ വന്ന് ഉലക്കയെടുത്ത് ഓട് പൊളിച്ചത് നേരാണ്. എല്ലാവരും ഗ്രാമം വിട്ടുപോയ സമയത്ത് ഞങ്ങളുടെ യജമാനൻ ഗുള്ളിഗനെയും ജൂട്ടിഗനെയും മറ്റും പറഞ്ഞ യച്ച് ജോയിസരുടെ വീടിന് കല്ലെറിയിച്ചിരുന്നു. അതുകൊണ്ടാണത്രെ അദ്ദേഹം അങ്ങനെ ചെയ്തത്."

അടുത്ത് നിന്നിരുന്ന ശാമണ്ണൻ വിഴുങ്ങാനെന്നവണ്ണം അവളെ നോക്കിക്കൊണ്ടിരുന്നു. ജോയിസരുടെ വക്കീൽ അവളോട് ചോദിച്ചു. "പെങ്ങളേ സത്യം പറയൂ. നിങ്ങൾ ഈശ്വരനെ പിടിച്ച് സത്യം ചെയ്ത താണല്ലോ. ജോയിസർ നിങ്ങളുടെ വീട്ടിൽ കയറി ശാനുഭോഗരുടെ കണക്കു പുസ്തകങ്ങൾ എടുത്തുകൊണ്ടുപോയി എന്ന് പറയുന്നത് കളവല്ലേ?"

"കണക്ക് പുസ്തകവും മറ്റും കൊണ്ടുപോയിട്ടൊന്നുമില്ല. ഞാനി വിടെത്തന്നെ ഉണ്ടായിരുന്നു."

"നാട്ടിലെത്തിയ ശാമണ്ണൻ ഭാര്യയെ അടിച്ച് ചതച്ചുവത്രെ."

ശ്രവണബെളഗൊളയിലെ പോലീസ് ദഫേദാർ അദ്ദേഹത്തിന്റെ ഭാഗത്ത് നിന്ന് അന്നുച്ചതിരിഞ്ഞ് മൂന്നുമണിക്ക് താൻ ഹാസനത്തിലേക്ക് പോയിരുന്നുവെന്നും അപ്പോൾ കണ്ഠീജോയിസരെ അവിടെ കണ്ടിരു ന്നുവെന്നും മൊഴികൊടുത്തു. ജോയിസർ തന്റെ വീട്ടിൽ കയറി ശാനു ഭോഗരുടെ കണക്കു പുസ്തകങ്ങൾ എടുത്തുകൊണ്ട് പോവുകയും ഓടു കൾ തച്ചുടയ്ക്കുകയും ചെയ്തത് അന്ന് മൂന്നുമണിക്കാണെന്നാണ് ശാമ ണ്ണന്റെ പരാതി.

എട്ട് ദിവസത്തിനുശേഷം വിധിപറയാൻ കേസ് നീട്ടിവെച്ചു. വിധി പറയുന്ന ദിവസം ശാമണ്ണനും വന്നിരുന്നു. കണ്ഠീജോയിസരും സ്ഥല

ത്തെത്തി. കൃത്യം ഒരു മണിക്ക് ജഡ്ജി വിധി പ്രസ്താവിച്ചു. "ശാനുഭോഗന്റെ കണക്ക് പുസ്തകങ്ങൾ തൊട്ടിട്ട് പോലുമില്ലെന്ന് പരാതിക്കാരന്റെ ഭാര്യതന്നെ പറയുന്നു. പ്രതിയുടെ വീടിന് ഈ പരാതിക്കാരൻ രാത്രി സമയത്ത് കല്ലെറിയിച്ചിരുന്നുവത്രെ. അതിന് പ്രതികാരമായി ഒരുപക്ഷേ പ്രതി ഇദ്ദേഹത്തിന്റെ വീടിന്റെ ഓട് തകർത്തിരിക്കാം. എന്നാൽ പ്രധാനമായ ആരോപണം സർക്കാർ റിക്കാർഡുകൾ എടുത്തുകൊണ്ടു പോയതാണ്. സംഭവം നടന്നുവെന്ന് ആരോപിക്കപ്പെട്ട സമയത്ത് പ്രതിയെ ഹാസനത്ത് വെച്ച് കണ്ടിരുന്നതായി ശ്രവണബെളഗൊളയിലെ ദാഫേദാർ സാക്ഷി മൊഴി നൽകിയിരിക്കുന്നു. ഈ വസ്തുതകളെല്ലാം പരിഗണിക്കുമ്പോൾ പരാതിയിൽ കഴമ്പില്ലെന്ന് കാണാം. അവർ തമ്മിലുള്ള വിദ്വേഷം കാരണം ചെറിയ തോതിലുള്ള വഴക്ക് നടന്നിരിക്കാമെന്നേയുള്ളൂ, ഞാൻ ഈ കേസ് തള്ളിക്കളയുകയാണ്."

## ഏഴ്

തന്റെ വക്കീലിന് കൊടുക്കാൻ കണ്ഠീജോയിസർ അമ്പത് ഉറുപ്പിക കൊണ്ടുവന്നിരുന്നു. അത് അദ്ദേഹത്തിന്റെ വീട്ടിൽ ചെന്ന് കൊടുക്കണം. വക്കീലിന് കോടതിയിൽ ചില്ലറ ജോലിയുണ്ടായിരുന്നു. അതിനിടയ്ക്ക് ഹോട്ടലിൽ ചെന്ന് ഊണു കഴിച്ച് വരാമെന്ന് വക്കീലിനോട് പറഞ്ഞ് ജോയിസർ കോടതിയിൽ നിന്ന് പുറത്ത് കടന്നു. മരത്തിൽ കെട്ടിയിരുന്ന കുതിരയെ അഴിച്ച് അദ്ദേഹം ഒരു ഫർലോങ്ങ് യാത്രചെയ്തു. അപ്പോഴാണ് ശാമണ്ണൻ ഒറ്റയ്ക്ക് പോകുന്നത് കണ്ടത്. ജോയിസരുടെ ദേഷ്യം പെട്ടെന്ന് ആളിക്കത്തി.

"എടാ, നിന്റെ അമ്മേടെ.......കോടതി കയറി എന്റെ എന്തു പറിച്ചെടുത്തെടാ നീ?" അങ്ങനെ ചോദിച്ചുകൊണ്ട് കുതിരപ്പുറത്ത് നിന്നിറങ്ങി ശാമണ്ണന്റെ മുമ്പിൽ വന്നു നിന്നു. അയാൾ പരിഭ്രമിച്ച് മിണ്ടാതെ നിന്നതേയുള്ളൂ. ജോയിസർ തന്റെ തലയ്ക്കടിച്ചു. ശാമണ്ണനും കൈയോങ്ങി. ജോയിസർ തന്റെ ശക്തി മുഴുവനുപയോഗിച്ച് കഴുത്തിൽ പിടിച്ചമർത്തി പുറത്തടിച്ചു. അയാൾ ഉടൻ നിലം പതിച്ചു. വായിൽ നിന്ന് രക്തം ഒഴുകി. അയാൾ ബോധം കെട്ടു. ആ നിമിഷം വരെയും ജോയിസർക്ക് താൻ ചെയ്യുന്നതെന്താണെന്ന ബോധമില്ലായിരുന്നു. ഇപ്പോൾ പരിഭ്രമം തുടങ്ങി. "കൊലപാതകമാണ്. ഉടൻ പിടിക്കണം." ആരോ പിന്നിൽ നിന്ന് വിളിച്ച് പറയുന്നത് കേട്ടു. ജോയിസർ തിരിഞ്ഞ് നോക്കി. തന്റെ കേസ് വിചാരണചെയ്ത ജഡ്ജിയാണ് വിളിച്ച് പറയുന്നത്. അദ്ദേഹത്തിന്റെ അംഗരക്ഷകനായി നടക്കുന്ന പോലീസുകാരനോടാണ് അത് പറഞ്ഞത്. ജോയിസർ അടിമുടി വിയർത്തു. പോലീസുകാരൻ ഓടിയടുത്തു. ജോയിസർ മിന്നൽ വേഗത്തിൽ കുതിരപ്പുറത്ത് ചാടിക്കയറി അതിനെ വിരട്ടി. ഒരൊറ്റ മാർ അടുത്ത് എത്തിയിരുന്നുവെങ്കിൽ പോലീസുകാരന്റെ പിടി

യിൽ പെടുമായിരുന്നു. ജോയിസർ തിരിഞ്ഞ് നോക്കിയില്ല.

പാലത്തിലൂടെ കുതിരയെ അതിവേഗം ഓടിച്ച് വലതുഭാഗത്തുള്ള പൊയ്കയുടെ അടുത്തേക്ക് തിരിച്ചു. കിട്ടിയ വഴിയിലൂടെ ഓടി വൈകുന്നേരമായപ്പോൾ ബറഗൂറിനടുത്തെത്തി. പോലീസുകാർ തന്നെ പിൻതുടരുകയാണ്. കൊലപാതകം നടത്തിയ ആൾ എവിടെയാണെങ്കിലും പിടിക്കുന്നതിന് സംസ്ഥാനത്ത് കർശനമായ നിയമമുണ്ട്. തൂക്കാൻ വിധിക്കുമെന്നത് ഉറപ്പാണ്. ജഡ്ജി തന്നെ നേരിട്ട് കണ്ട സ്ഥിതിക്ക് ഒരു വക്കീലിനും രക്ഷിക്കാനാവില്ല. സംസ്ഥാനത്തു നിന്ന് കടന്ന് പോയേ ഒക്കൂ. അദ്ദേഹം നിശ്ചയിച്ചു. ഈ കുതിരപ്പുറത്ത് സഞ്ചരിക്കുന്നതും അപകടകരമാണ്. എന്നാൽ അതിനെ എവിടെ ഉപേക്ഷിക്കും? വീണ്ടും വലത്തോട്ട് തിരിഞ്ഞ് നാലുമൈൽ യാത്രചെയ്ത്, ക്ഷീണിച്ചിരുന്ന കുതിരയെ ഒരിടത്ത് നിർത്തി അദ്ദേഹം ഗ്രാമത്തിന് നേരെ നടന്നു. അവിടെ നിന്ന് നാഗലാപുരത്തേക്ക് അഞ്ചുനാഴികയുണ്ട്. കുതിരയ്ക്ക് പരിചയമുള്ള വഴി. അത് നേരെ വീട്ടിലേക്ക് പോകും. ഒരു പക്ഷേ മറ്റ് വല്ലവരുടെയും കൈയിൽ പെട്ടാലോ? അവർ തന്നെ പിടിച്ചുകെട്ടി പോറ്റി സവാരി നടത്തട്ടെ. അദ്ദേഹം ഇടത്തോട്ട് തിരിഞ്ഞ് അവിടെക്കണ്ട ഒരു ഗ്രാമത്തിലേക്ക് പോയി. ഇത് ബേവിനഹള്ളിയാണെന്ന് അദ്ദേഹത്തിനറിയാം. അവിടെ ഒരു തുണിപ്പീടിക കണ്ണിൽ പെട്ടു. പീടികയിൽ നിന്ന് ഒരു തടിച്ച മുണ്ട് വാങ്ങി. തൊട്ടടുത്തുള്ള ചില്ലറക്കടയിൽ നിന്ന് ഒരണയ്ക്ക് മഞ്ഞൾപ്പൊടിയും ഒരു തീപ്പെട്ടിയും വാങ്ങി. അദ്ദേഹം ഗ്രാമത്തിന് വെളിയിൽ പോയി. ഒരു തോട്ടത്തിൽ കടന്നു. അവിടെയുള്ള കിണറ്റിൽ നിന്ന് വെള്ളമെടുത്ത് പുതിയ മുണ്ട് നനച്ച് തിരുമ്മിക്കളഞ്ഞു. അതിൽ മഞ്ഞൾപ്പൊടിയിട്ടു. തന്റെ മുറുക്കാൻ സഞ്ചിയിൽ നിന്ന് അല്പം ചുണ്ണാമ്പെടുത്ത് അതിൽ കലർത്തി. മുണ്ട് കാവിവസ്ത്രമായി പരിണമിച്ചു. അത് തലയിലിട്ടുകൊണ്ട് നേരെ വടക്കോട്ട് നടന്നു. പാതിരാത്രിയായപ്പോൾ മുണ്ടുണങ്ങി.

വഴിമദ്ധ്യേയുള്ള പൂഴി നിറഞ്ഞ ഒരു കുഴിയിൽ ചെന്ന് കുറേ പൂഴി മാറ്റി. അദ്ദേഹം തന്റെ കാവി ധരിച്ചു. തന്റെ നിക്കറും കോട്ടും ഷർട്ടും അഴിച്ചു. കമ്പും കരിയിലയും വാരി അതോടൊപ്പമിട്ട് തീ കൊളുത്തി. എല്ലാം കത്തിച്ചാമ്പലായ ശേഷം പൂഴി നിറച്ച് സ്ഥലം പൂർവസ്ഥിതിയിലാക്കി. കൈയിലുണ്ടായിരുന്ന കാശെല്ലാം കെട്ടി കോണകത്തിൽ ചേർത്ത് വെച്ചു. ഇനി എട്ടു നാഴിക കൂടി നടന്നാൽ അരസിക്കരയാണ്. താമസിച്ചാൽ അപകടം. അദ്ദേഹം കാൽ നീട്ടി വെച്ചു. അരസിക്കര സ്റ്റേഷനിൽ അദ്ദേഹം അന്വേഷിച്ചു. ഹുബ്ളി ഭാഗത്തേക്ക് പോകുന്ന ഒരു തീവണ്ടി പുലരാൻ കാലത്ത് പുറപ്പെടുന്നുവെന്ന് മനസ്സിലായി. ധൈര്യം സംഭരിച്ച് സ്റ്റേഷനിൽ തന്നെ കാത്തിരുന്ന് ആ വണ്ടിയിൽ

അദ്ദേഹം യാത്ര പുറപ്പെട്ടു. സംസ്ഥാനത്തിന്റെ അതിർത്തിയാണ് ഹരിഹരം. അത് കഴിഞ്ഞാൽ അപ്പുറം കമ്പനിക്കാരാണ്. ഈ സൂളേമക്കൾക്ക് അവിടെ വെച്ച് എന്നെ ഒന്നും ചെയ്യാനാവില്ല. അദ്ദേഹം സ്വയം ധൈര്യപ്പെടുത്തി.

## എട്ട്

എട്ടുമാസം നിരന്തരമായ ചികിത്സയും ശുശ്രൂഷയും നടത്തിയെങ്കിലും കല്ലേശന്റെ ഇടത്തെ കൈയിന്റെ സ്വാധീനം തിരിച്ച് കിട്ടിയില്ല. കൈ വിറയൽ വ്യക്തമായി കാണാനില്ലായിരുന്നുവെങ്കിലും എന്തെങ്കിലുമൊരു സാധനം മുറുക്കിപ്പിടിക്കുന്നതിന് ഇടത്തെ കൈകൊണ്ട് സാധിച്ചിരുന്നില്ല. വലത്തെ കൈ മാത്രമുപയോഗിച്ച് സൈക്കിളോടിക്കുന്നതിനും അവന് കഴിഞ്ഞിരുന്നില്ല. തൽഫലമായി വീണ്ടും പോലീസ് കോൺസ്റ്റബിളായി തുടരുവാൻ കഴിഞ്ഞില്ല. ആവശ്യമായ ശരീര ദാർഢ്യമില്ലെന്ന് പറഞ്ഞ് അവനെ ജോലിയിൽ നിന്ന് പുറത്താക്കി. പോലീസ് വകുപ്പിലെ ഏറ്റവും താണ ഉദ്യോഗമാണ് കോൺസ്റ്റബിൾ. എങ്കിലും ഒരു സർക്കാരുദ്യോഗസ്ഥന്റെ അഹങ്കാരവും ഗമയും അവൻ പ്രദർശിപ്പിച്ചിരുന്നു. ഇപ്പോഴത് നഷ്ടപ്പെട്ടു. വേണ്ടവണ്ണം നോക്കിനടത്തിയാൽ ജീവിക്കുന്നതിന് വിഷമമില്ലാത്തത്ര തോട്ടവും വയലും വീടും പറമ്പും ഗ്രാമത്തിലുണ്ട്. പക്ഷേ അവൻ അക്കാര്യത്തെക്കുറിച്ച് ചിന്തിച്ച് വിഷമിച്ചില്ല.

ഇതിനിടയ്ക്ക് നരസീപുരത്ത് കേസ് തന്റെ അച്ഛനനുകൂലമായി വിധിയായതും അതിനുശേഷം ശാമണ്ണനെ പിടിച്ച് രക്തം ഛർദിപ്പിച്ച് ബോധം കെടുത്തുമാറ് അടിച്ചതും സ്വയം ഒളിച്ച് നടക്കുന്നതും അവൻ അറിഞ്ഞു. യഥാർത്ഥത്തിൽ ശാമണ്ണൻ ചത്തിരുന്നില്ല. ബൂട്ട്സ് കൊണ്ടടിച്ചപ്പോൾ വായ്ക്ക് കൊള്ളുകയും മുമ്പിലെ രണ്ട് പല്ലുകൾ തെറിക്കുകയും അങ്ങനെ രക്തമൊഴുകുകയും ചെയ്തു. അപ്പോൾ ബോധം കെട്ടു. ജഡ്ജി അവിടെത്തന്നെ നിന്ന് ഡോക്ടറെ വിളിപ്പിച്ചു. ഡോക്ടർ വരുന്നതിനുമുമ്പായി തന്നെ ബോധം തെളിഞ്ഞിരുന്നു. ഒരിക്കൽ കൂടി കണ്ഠീജോയിസരുടെ പേരിൽ കേസ് കൊടുക്കുന്നതിന് അയാൾക്ക് തന്നെ സമ്മതമായിരുന്നില്ല. കേസ് കൊടുത്താൽ ജോയിസർക്ക് പിഴയോ തടവോ ശിക്ഷ ലഭിച്ചേക്കുമെന്നുറപ്പാണ്. എന്നാൽ ജയിലിൽ നിന്ന് പുറത്ത് കടന്നാൽ അദ്ദേഹം ഗ്രാമത്തിൽ വരും. രാത്രിസമയത്ത് തന്റെ വീട് പുറത്ത് നിന്ന് പൂട്ടി മണ്ണെണ്ണയൊഴിച്ച് തീ വെച്ചാൽ ആര് കാക്കും? അയാൾ ആ ചിന്ത വന്നതോടെ അടങ്ങിക്കൂടി.

കണ്ഠീജോയിസരുടെ കുതിര വീട്ടിൽ തന്നെ എത്തി. അക്കമ്മ പൊന്നനെ വിളിച്ച് അതിനെ കെട്ടാൻ ഏർപ്പാടു ചെയ്തു. മകൻ എങ്ങോട്ട്, എന്തിന് പോയെന്ന് അവളോ കല്ലേശനോ അറിഞ്ഞില്ല. ഇതിനിടയിൽ കല്ലേശൻ നാട്ടിലേക്ക് വന്ന് തന്റെ ഇടത്തെ കൈയ്ക്ക് ഘൃത

ചികിത്സ ആരംഭിച്ചു. കണ്ഠീജോയിസരെപ്പറ്റി അവന് പോലും ഒന്നും പറയാൻ കഴിഞ്ഞില്ല.

അതിനിടയ്ക്ക് തന്നെ കല്ലേശന്റെ ഭാര്യ ഋതുവായി. വീട്ടുകാർ ആറുമാസം കാത്തിരുന്നെങ്കിലും കണ്ഠീജോയിസരുടെ പൊടിപോലും കണ്ടില്ല. "ഇനി അവനെ കാത്തിരിക്കണ്ട. നിഷേകം കഴിപ്പിച്ച് പെണ്ണിനെ കൊണ്ടുവരണം. ഇനി വെറുതെ ഇരിക്കുന്നത് ശരിയല്ല." അക്കമ്മ പറഞ്ഞു. ദിവസം നിശ്ചയിക്കപ്പെട്ടു. കല്ലേശൻ രാമസമദ്രത്തേക്ക് പോയി അനുജത്തിയെയും കുഞ്ഞിനെയും അളിയനെയും ക്ഷണിച്ചു. അക്കമ്മയും അവരോടൊപ്പം ചേർന്ന് കാളവണ്ടിയിൽ ഹാസനപുരത്തേക്ക് പുറപ്പെട്ടു.

സ്വന്തം വീട്ടിലായിരുന്നപ്പോൾ കമലു ഭർത്താവിന് തൊടാനുള്ള സന്ദർഭം പോലും അനുവദിച്ചിരുന്നില്ല. രാത്രി മുഖം വീർപ്പിച്ച് ചുരുണ്ടു കൂടിക്കളയും. കല്ലേശൻ പെണ്ണിനെ കാണാത്ത ആളല്ല; ഒന്നും തിരിയാത്തവനുമല്ല. ഏഴ് മാസക്കാലം അവരുടെ വീട്ടിൽ തന്നെ കഴിഞ്ഞിരുന്ന അവന് അവളെ അടുത്ത് പരിചയവുമുണ്ടായിരുന്നു. അവളെ അപ്പപ്പോൾ സംസാരിച്ച് പ്രീണിപ്പിക്കാൻ ശ്രമിച്ചെങ്കിലും അവൾ വഴങ്ങിയില്ല. മിണ്ടിയുമില്ല. അടുത്ത ദിവസം 'ചെറുനിഷേക'ത്തിന് വിട്ടപ്പോൾ അവൾ വെട്ടിത്തുറന്ന് പറഞ്ഞു. "ആ നശിച്ച ഗ്രാമത്തിലേക്ക് ഞാനില്ല."

കല്ലേശന് അവളുടെ മനസ്സിലിരിപ്പ് മനസ്സിലായി. എന്നാൽ ഒന്നും ചെയ്യുക സാദ്ധ്യമായിരുന്നില്ല. അവളെ പ്രീണിപ്പിക്കാൻ ശ്രമിച്ചുകൊണ്ട് അവൻ മന്ത്രിച്ചു. "ഉൾനാടാണെങ്കിലെന്താ? രണ്ടു പശുവിനെ കറക്കുന്നു. ഈ നാടുപോലെ പാലിനോ നെയ്യിനോ ഒരു ക്ഷാമവുമില്ല. നെല്ലും മുത്താറിയും മറ്റ് ധാന്യങ്ങളും വേണ്ടുവോളം വിളയുന്നു. കൂടാതെ ഗ്രാമത്തിൽ ദാനവും ദക്ഷിണയുമായി എല്ലാ സാധനങ്ങളും വീട്ടിലെത്തും."

"എനിക്ക് നാട്ടിൽ താമസിക്കാൻ പറ്റില്ല."

"ഞാനും സർക്കാരുദ്യോഗത്തിലുണ്ടായിരുന്നതല്ലേ? നിർഭാഗ്യം കൊണ്ടിങ്ങനെയായി. എന്ത് ചെയ്യാനൊക്കും? നാട്ടിൽ വീടും പറമ്പുമുണ്ട്. സുഖമായിക്കഴിയാം."

"വേറെയെന്തെങ്കിലും സർക്കാരുദ്യോഗം ആയിക്കൂടേ?" അവൾ ചുമരിന് നേരെ തിരിഞ്ഞ് പിറുപിറുത്തു.

"നോക്കാം. മെഡിക്കലി അൺ ഫിറ്റ് എന്ന് ഒരു വകുപ്പുകാർ പറഞ്ഞ സ്ഥിതിക്ക് ഇനി മറ്റ് വകുപ്പുകാർ ഉദ്യോഗം തരുമോ, എന്തോ?"

"എനിക്കൊന്നുമറിയില്ല." അവൾ അതും പറഞ്ഞ് ചുരുണ്ടുകൂടി. രണ്ടെണ്ണം കൊടുത്താൽ കവിൾ വീങ്ങണം. അവന്റെ വലത്തെ കൈ തരിച്ചു. എന്നാൽ പുറത്ത് ഭാര്യാപിതാവിന്റെ ബന്ധുക്കളെല്ലാവരുമുണ്ട്. സ്വന്തം മുത്തശ്ശിയും പെങ്ങളും അളിയനുമുണ്ട്. ഈ സന്ദർഭത്തിൽ കുഴപ്പമുണ്ടാക്കുന്നത് ശരിയല്ലെന്ന് വെച്ച് അവനടങ്ങി.

മറ്റൊരു വസ്തുത കൂടി അവന്റെ മനസ്സിനെ ബലമായി തടഞ്ഞു. താൻ രോഗിയായിക്കിടന്നപ്പോൾ ഇത്രയും നാൾ ഈ വീട്ടിൽ കിടത്തി ശുശ്രൂഷിച്ചതാണ്. അതിലും വിശേഷിച്ച് അമ്മാവൻ മരുമകനു വേണ്ടി, അവന്റെ ഇടത്തെ കൈയിന്റെ സ്വാധീനം വീണ്ടെടുക്കുവാൻ വേണ്ടി വളരെയേറെ പണിപ്പെട്ടതാണ്. അദ്ദേഹത്തിന്റെ മനസ്സ് വേദനിപ്പിക്കുന്നത് അവന് പ്രയാസമുള്ള കാര്യമാണ്. അവൻ മിണ്ടിയില്ല.

അടുത്ത ദിവസം എല്ലാവരും യാത്രയ്ക്കൊരുങ്ങവെ കമലു അമ്മയോട് പറഞ്ഞു. "ഞാനങ്ങോട്ട് പോകുന്നില്ല."

"നാട്ടുകാർ ചിരിക്കും. മിണ്ടാതിരി. അങ്ങനെ പറയരുത്."

കൂടുതലായി അവർ സംസാരിച്ചില്ല. സ്വന്തം വീട് വിട്ട് പോകുമ്പോൾ സാധാരണയായി പെൺകുട്ടികൾ ഇങ്ങനെ പറയും. അത് അസ്വാഭാവികമല്ല. അങ്ങനെ കരുതിയ അവർ കൂടുതൽ സംസാരിച്ചില്ല. അവളുടെ അച്ഛനും അമ്മയും അനുജന്മാരും വണ്ടിയിൽ കയറി നാഗിലാപുരത്തേക്ക് വന്നു. നാല് ദിവസത്തെ സദ്യയും സമ്മാനങ്ങളുമൊക്കെ കഴിഞ്ഞ് അവർ തിരിച്ച് വന്നു. അന്ന് തന്നെ നഞ്ചു ഭർത്താവിനോടൊപ്പം കുഞ്ഞിനെയും കൂട്ടി സ്വന്തം നാട്ടിലേക്ക് പോയി.

അന്ന് രാത്രിയും കമലു വീണ്ടും അതേ പല്ലവി പാടി. കല്ലേശൻ പറഞ്ഞു. "നീ കണ്ടില്ലേ, ഈ വീട്ടിൽ എന്താണൊരു കുറവ്? ഇത്ര പാലും നെയ്യും തൈരും മോരും ധാന്യങ്ങളും ഹാസനത്തുണ്ടോ?"

"എനിക്കൊന്നുമറിയണ്ട" അവൾ ചുമരിന് നേരെ തിരിഞ്ഞ് മുട്ട് മടക്കി ചുരുണ്ട് കൂടി. അമ്മായിയും അമ്മാവനും വീട്ടിലുണ്ടായിരുന്നേടത്തോളം കല്ലേശൻ ക്ഷമിച്ച് കൂടിയതാണ്. ഇപ്പോൾ ക്ഷമയറ്റു. അവൻ മുഖത്തടിച്ചു. അവൾ വിങ്ങിക്കരഞ്ഞു. പോലീസുകാരനായിരുന്ന അവൻ വീണ്ടും വീണ്ടും അടിച്ചു. പുറത്ത് കിടന്നിരുന്ന അക്കമ്മ എന്താണെന്നന്വേഷിച്ചു.

"ഈ തെണ്ടിപ്പിശാചിനെ ഇവിടെ കെട്ടിയെടുത്തിരിക്കുന്നു! പറയുന്നത് കേട്ടില്ലേ? ഞാനൊരിക്കലും ഒന്നും കണ്ടിട്ടില്ലാത്തതുപോലെ....." അവൻ അതും പറഞ്ഞ് കിടക്കയെടുത്ത് മുറിക്ക് പുറത്തുകൊണ്ട് വന്ന് വിരിച്ചു കിടന്നു. അക്കമ്മയോട് സംഗതി പറഞ്ഞപ്പോൾ അവർ മുറിയിൽ ചെന്ന് സമാധാനിപ്പിക്കാൻ ശ്രമിച്ചു. "അതെന്താ, നീ അങ്ങനെ പറയുന്നത്? ഇവിടെ എന്തിനാണൊരു കുറവ്? തിന്നാനും കുടിക്കാനുമില്ലേ? അങ്ങനെയൊന്നും പറയാൻ പാടില്ല. ഞങ്ങൾ നിന്നെ കഷ്ടപ്പെടുത്തില്ല. സുഖമായിരിക്കും."

"എനിക്ക് ഈ ചുടുകാട് പോലുള്ള ഗ്രാമത്തിൽ താമസിക്കാൻ പറ്റില്ല." വിങ്ങിക്കരഞ്ഞുകൊണ്ടവൾ പറഞ്ഞു.

ഇതിനെന്ത് മറുപടി പറയണമെന്ന് അക്കമ്മയ്ക്കറിയില്ല. നഗരത്തിലെ പെണ്ണിനെ കൊണ്ടുവരുമ്പോൾ തന്നെ അവർക്ക് ശങ്കയുണ്ടാ

യിരുന്നതാണ്. എന്നാൽ മകൻ കണ്ഠി ആരോടും ചോദിക്കാതെയും പറയാതെയും തീർച്ചപ്പെടുത്തിക്കളഞ്ഞു. ഇപ്പോൾ ആകേണ്ടതൊക്കെ ആയി. എങ്ങനെയെങ്കിലും യോജിപ്പിച്ച് കൊണ്ടുപോകണം. ആ വൃദ്ധ കരുതി.

കല്ലേശൻ പുറത്തുനിന്ന് പറഞ്ഞു. "അതിന് ചൊറിച്ചിലാണെന്ന് വെച്ച് നിങ്ങൾ ചൊറിയാൻ ചെല്ലണ്ട. ചുമ്മാതിങ്ങ് വാ."

തനിക്കറിയാമായിരുന്ന ആശ്വാസവചനങ്ങൾ പറഞ്ഞ് അക്കമ്മ വന്ന് കിടന്നു. കല്ലേശൻ കുറച്ച് കഴിഞ്ഞ് പലഹാരം കഴിച്ച് അച്ഛന്റെ വെള്ളക്കുതിരയിൽ കയറി ശ്രവണബെളഗൊളത്തേക്ക് പോയി. അവന്റെ പഴയ പരിചയക്കാരി അവിടെ അടുത്ത് ഒരു ഗ്രാമത്തിലുണ്ടായിരുന്നു.

## അദ്ധ്യായം അഞ്ച്

സാതു ഗർഭിണിയായി അഞ്ചാം മാസത്തിൽ അവളുടെ അച്ഛൻ വന്ന് കൂട്ടിക്കൊണ്ടുപോയി. നഞ്ചമ്മ വീണ്ടും ഗർഭിണിയായി.

ശാനുഭോഗന്റെ കണക്ക് എഴുതിക്കൊടുക്കുന്ന തിമലാപുരത്തെ ദേവരസയ്യന് വയസ്സ് അറുപത് കഴിഞ്ഞതാണ്. സ്വന്തം ഫർക്കയിലെ കണക്കെഴുതുന്നതിന് പുറമെ ചെന്നിഗരായരുടെ കണക്ക് കൂടിയെഴുതാൻ അദ്ദേഹത്തിന് പ്രയാസമുണ്ട്. അതിനദ്ദേഹത്തിന് അമ്പതുറുപ്പിക കിട്ടും. ഈ പ്രതിഫലത്തെക്കാൾ കൂടുതലായി അദ്ദേഹത്തിന് ഈ വീട്ടുകാരോട് പ്രത്യേകവാത്സല്യം ഉണ്ടായിരുന്നു. ആ കുടുംബത്തിലെ സകലരും വിഡ്ഢികളാണ്. എങ്കിലും ആ വീട്ടിൽ മരുമകളായി വന്ന നഞ്ചമ്മ അദ്ദേഹത്തിന്റെ സ്നേഹാദരങ്ങൾക്ക് പാത്രമായി.

ഒരു ദിവസം വീട്ടിൽ നഞ്ചമ്മയല്ലാതെ മറ്റാരും ഉണ്ടായിരുന്നില്ല. ചെന്നിഗരായൻ തൊട്ട് മുമ്പിലുള്ള കോവിലിൽ ചെന്നിരുന്ന് പുകയില നുണഞ്ഞുകൊണ്ട് മാദേവയ്യന്റെ ഭജന കേൾക്കുകയായിരുന്നു. അപ്പണ്ണയ്യൻ മുക്കുവച്ചേരിയിലെ മാടന്റെ കുടിയിലിരുന്ന് ബീഡി വലിക്കുകയായിരുന്നു. വാണിയത്തി ഈരക്കയുടെ വീട്ടിൽ എള്ള് ആട്ടുകയായിരുന്നു ഗംഗമ്മ.

ദേവരസയ്യൻ നഞ്ചമ്മയോട് പറഞ്ഞു. "പെങ്ങളേ, എനിക്ക് വയസ്സായി. ഇനി കൂടിയാൽ ഒന്നുരണ്ട് കൊല്ലം കൂടി കണക്കെഴുതിത്തരാൻ സാധിക്കുമായിരിക്കും. നമ്മുടെ ചെന്നിഗരായൻ കണക്കെഴുതാൻ പഠിച്ചിട്ടില്ല. ഇനിയെന്താണൊരു വഴി?"

"അമ്മാവാ, നിങ്ങൾ തന്നെ അദ്ദേഹത്തിന് വിസ്തരിച്ച്, നന്നായി പറഞ്ഞു കൊടുക്കണം."

"ഈ കണക്കെഴുത്ത് അത്രയ്ക്ക് പ്രയാസമുള്ളതാണോ? പൊന്നാവള്ളി സീതാരാമയ്യന്റെ അടുത്ത് മൂന്ന് കൊല്ലം കഴിച്ച് കൂട്ടിയിട്ടും ഇയാളൊന്നും പഠിച്ചിട്ടില്ല. എന്നുവെച്ചാൽ ഇയാളെക്കൊണ്ടാവില്ല എന്ന് തന്നെ! ഇത്രയും നാൾ ഞാനിവിടെയിരുന്ന് എഴുതിക്കൊണ്ടിരുന്നു; എല്ലാ ഭാരവും എന്റെ തലയിലിട്ട് അയാൾ കിടന്നുറങ്ങിയതല്ലാതെ എന്റെ കൂടെയിരുന്ന് എഴുതിയിട്ടുണ്ടോ? എഴുതിക്കൊണ്ടിരുന്നാലല്ലേ മനസ്സിലാവൂ? ഇടയ്ക്ക് എന്നോട് ചോദിച്ചാൽ പറഞ്ഞ് കൊടുക്കാം.

അവനവന്റെ ജോലി അവനവന് ചെയ്യാനാവില്ലേ? എത്ര നാൾ കാശ് കൊടുത്തെഴുതിപ്പിക്കും?"

നഞ്ചമ്മയ്ക്ക് ഈ ചിന്ത രണ്ടുകൊല്ലം മുമ്പ് മുതൽക്കേ ഉണ്ടായിരുന്നതാണ്. എന്നാൽ അവൾക്കെന്ത് ചെയ്യുവാൻ കഴിയും? "അമ്മാവാ, എന്റെ തലേലെഴുത്ത്! അത് നിങ്ങൾക്കറിയാം. ഞാനെന്തുവേണം? നിങ്ങൾ തന്നെ പറയൂ."

"പെങ്ങളേ, നിനക്ക് നന്നായി എഴുതാനും വായിക്കാനും അറിയാം. നിന്റെ പാട്ട് പുസ്തകം ഞാൻ കണ്ടതാണ്. നല്ല മണി പോലെ വടിവുള്ള അക്ഷരം. ഞാൻ പറഞ്ഞ് തരാം. എല്ലാം പഠിച്ചോളൂ. വീട്ടിലിരുന്ന് എല്ലാം എഴുതിക്കൊടുക്കൂ. ചെന്നിഗരായൻ കോട്ടും തലപ്പാവും ധരിച്ച് ജമാബന്ദി നടത്തി വരട്ടെ. അല്ലെങ്കിൽ നിങ്ങൾക്ക് ആ സ്ഥാനം നിലനിർത്താനാവില്ല."

"പെണ്ണുങ്ങൾക്ക് സർക്കാർ കണക്കെഴുതാമോ?"

ഈ സംശയത്തിന് പെട്ടെന്ന് ഒരു മറുപടി പറയാൻ ദേവരസയ്യന് സാധിച്ചില്ല. ഇക്കാര്യത്തിൽ സർക്കാർ നിയമം എന്താണെന്ന് അദ്ദേഹത്തിനറിയില്ല. എങ്കിലും അദ്ദേഹം പറഞ്ഞു. "നോക്കൂ, നീ ശാനുഭോഗന്റെ ചാർജെടുക്കുന്നില്ല. വീട്ടിൽ ഇരുന്ന് കണക്കെഴുതാവുന്നതേയുള്ളൂ. ആണെഴുതിയോ പെണ്ണെഴുതിയോ എന്ന് മേലുദ്യോഗസ്ഥർ എങ്ങനെ അറിയും? നീ അടങ്ങിയിരുന്ന് പഠിച്ചോളൂ."

ദേവരസയ്യൻ വരച്ചുകൊണ്ടിരുന്ന പുസ്തകം അവളുടെ മുമ്പിലേക്ക് നീക്കി. "ഇതാ, ഇവിടെ ആദ്യം വരയ്ക്കണം. നോക്കൂ, തലക്കെട്ടെഴുതിയ ചുകന്ന വരയ്ക്ക് നേരെ റൂൾ വടി പിടിക്കണം. ഇടത്തെ കൈയിന്റെ വിരൽ കൊണ്ട് റൂൾ വടി സാവധാനം നീക്കണം. സ്റ്റീൽ പെന്നിൽ നിന്ന് മഷി ഒന്നിച്ച് വീഴാതെ നോക്കണം. നീ വരയ്ക്കൂ.കാണട്ടെ."

നഞ്ചമ്മ അദ്ദേഹം പറഞ്ഞതുപോലെ വരച്ചു. അദ്ദേഹത്തിന്റെ വേഗത ഇല്ലായിരുന്നെങ്കിലും വൃത്തിയായി, സൂക്ഷ്മമായി യഥാസ്ഥാനത്ത് വരകൾ വീണു. "നന്നായിട്ടുണ്ട്. ഇങ്ങനെ ശീലിക്കണം. ഈ പുസ്തകം മുഴുവൻ വരച്ചേക്കൂ." അദ്ദേഹം ചിറക്കരയിലേക്ക് പോയി. നഞ്ചമ്മയ്ക്ക് ഇത് പുതിയ അനുഭവമായിരുന്നു. പണ്ട് കൊച്ചുകുട്ടിയായിരുന്നപ്പോൾ അവൾ തന്റെ പാട്ടു പുസ്തകത്തിൽ സ്ലേയ്റ്റിന്റെ ചട്ട വെച്ച് വരയിട്ടിരുന്നു. എന്നാൽ റൂൾ വടി ഉപയോഗിച്ച്, അതും സർക്കാർ റിക്കാർഡുകളിൽ വരയിടുക എന്നത് ഒരു വലിയ കാര്യം തന്നെയാണ്. കൂടാതെ ആദ്യത്തെ വര തെറ്റിയതുമില്ല. "ശാനുഭോഗപ്പണിയെന്ന് വെച്ചാൽ എന്ത് വിചാരിച്ചു? ശരിയായി വരയ്ക്കാൻ തന്നെ ആറ്കൊല്ലം മണിക്കണ്ടം പൊട്ടുമാറ് റൂൾവടിയുടെ അടികൊള്ളണം. കണക്കെഴുത്ത് വെറുതെ പഠിക്കില്ല." ശാനുഭോഗന്മാർ പറയുന്നത് അവൾ കേട്ടിരുന്നു.

അവൾ വരച്ചുകൊണ്ടിരിക്കെ അപ്പണ്ണയ്യൻ വീട്ടിലേക്ക് കടന്ന് വന്നു. ചേട്ടത്തിയമ്മയെന്താണീ കാട്ടുന്നത്? അവനാകെ പരിഭ്രമിച്ചു. കോപവും വന്നു. നേരെ വാണിയരുടെ തെരുവിൽ പോയി അമ്മയോട് പറഞ്ഞു. "അമ്മ കണ്ടോ? ആ അവൾ ഇല്ലേ, കണക്ക് പുസ്തകങ്ങളെല്ലാം വൃത്തി കേടാക്കുകയാണ്!"

"ഏതവളാണ്?"

"നിന്റെ വലിയ മരുമകൾ"

"റിക്കാർഡിൽ റൂൾവടി വെച്ച് വരയ്ക്കുന്നു!"

"ഇതെന്താ കഥ? അവളുടെ തറവാട് മുടിഞ്ഞ് പോട്ടെ. കഴുത നായിസ്സൂള." ഗംഗമ്മ ഒറ്റവീർപ്പിന് ശാപവചനം ഉരുവിട്ടുകൊണ്ട് വീട്ടി ലേക്ക് ഓടി. അവരെത്തുമ്പോൾ ദേവരസയ്യൻ ചിറക്കരയിൽ നിന്ന് മടങ്ങി വന്ന് വരാന്തയിലിരുന്ന് പൊടിവലിക്കുകയായിരുന്നു. മരുമകൾ അകത്തിരുന്ന് വരയിടുന്നു. "എടീ, പുലയാടിച്ചീ! നിനക്ക് തല ശരി യല്ലേ?"

ഇത് കേട്ട് ദേവരസയ്യൻ അകത്തു നിന്ന് ഗംഗമ്മയോട് ചോദിച്ചു: "എന്താ, എന്തു പറ്റി?"

"ഇവൾ ഈ കണക്കുപുസ്തകം തൊട്ട് ഇങ്ങനെയാക്കുമോ?"

"ഒന്നും ചെയ്തില്ലമ്മേ. വരയ്ക്കാൻ ഞാൻ തന്നെ പറഞ്ഞതാണ്. എനിക്ക് നല്ല സുഖം പോരാ. കണക്ക് കൃത്യസമയത്തിനു തന്നെ തീർക്കുകയും വേണം. ചെന്നിഗരായനാണെങ്കിൽ ഒന്നും ചെയ്യുന്നുമില്ല."

"നാശം! ഈ പെണ്ണിനെക്കൊണ്ട് കണക്കുപുസ്തകം തൊടുവി ക്കാമോ?"

"എന്തിനാണമ്മേ ചീത്തപറയുന്നത്? തൊട്ടാലൊന്നും പറ്റില്ല."

"ഈ വീട്ടിലെ യജമാനൻ ശാനുഭോഗസ്ഥാനം വഹിച്ചിരുന്നതാ ണല്ലോ? ആ കണക്കുപുസ്തകങ്ങൾ ഇവൾ തൊടാമോ?"

"നിങ്ങളുടെ വീട്ടുകാരന്റെ മരുമകൾ തന്നെയല്ലേ ഇവൾ? മറ്റാ രുമല്ലല്ലോ?"

ഈ പറയുന്നതിനിടയ്ക്ക് റൂൾവടിയും സ്റ്റീൽ വടിയും അവിടെ ത്തന്നെ വിട്ട് അവൾ എഴുന്നേറ്റ് അകത്ത് പോയിക്കഴിഞ്ഞിരുന്നു. ദേവയ്യ രസയ്യൻ വിളിച്ചു പറഞ്ഞു: "നഞ്ചമ്മേ, നീയെന്തിനാണ് എണീറ്റ് പോയത്? നീ, നിന്റെ പണിചെയ്തോളൂ. നിന്റെ അമ്മായിയോട് ഞാൻ പറയാം."

ഗംഗമ്മ അമ്പലത്തിൽ പോയി മകനെ വിളിച്ചുകൊണ്ടുവരാൻ തുട ങ്ങിയിരുന്നു. അവളെ ചൂണ്ടിക്കൊണ്ട് ഗംഗമ്മ പറഞ്ഞു. "കണ്ടില്ലേ നിന്റെ ഭാര്യ നിന്നെപ്പോലെ തന്നെ ശാനുഭോഗനായി നടക്കാൻ പുറപ്പെട്ടിരി ക്കുകയാണ്."

ദേവരസയ്യൻ തന്നെ ചെന്നിഗരായരെ ബോദ്ധ്യപ്പെടുത്തി. "ശാനു ഭോഗരേ എനിക്ക് സുഖമില്ല. ഇരുന്ന് വരച്ച് പുറം നോവുന്നു. പുസ്തകം

തുന്നിക്കെട്ടുകയും വരയിടുകയും ഇടഭാഗം കണക്കെഴുതുകയും മറ്റും ചെയ്യാൻ ഞാൻ നിങ്ങളോട് സമ്മതിച്ചിരുന്നില്ല. ഇതെല്ലാം നിങ്ങൾ ചെയ്ത് തന്നാൽ ബാക്കി കണക്ക് ഞാനെഴുതാം. നിങ്ങളുടെ ഭാര്യ ഭംഗിയായി വരയ്ക്കുന്നുണ്ട്; വടിവുള്ള അക്ഷരത്തിലെഴുതുന്നു. ഇത്രയും പണി അവളെക്കൊണ്ട് ചെയ്യിക്കുകയോ നിങ്ങൾ തന്നെ കുത്തിയിരുന്ന് ചെയ്യുകയോ വേണം. ഇല്ലെങ്കിൽ ഞാനെന്റെ പാടുമായി നേരെ നാട്ടിലേക്ക് പോവുകയാണ്."

ചെന്നിഗരായൻ വിഷമത്തിലായി. ഒരു നിമിഷം ആലോചിച്ചു. "ഈ സൂളയെക്കൊണ്ട് തന്നെ പണി ചെയ്യിച്ചോളൂ. എനിക്ക് ഭജന കേൾക്കാൻ പോകണം." അദ്ദേഹം നടന്നു. മകനെ ചീത്തവിളിച്ച് കൊണ്ട് ഗംഗമ്മ വാണിയത്തെരുവിലേക്കും പോയി. വീട്ടിൽ ഒറ്റയ്ക്കിരിക്കാൻ നാണം തോന്നിയ അപ്പണ്ണയ്യൻ മുക്കുവച്ചേരിയിലേക്ക് സ്ഥലം വിട്ടു.

ദേവരസയ്യൻ നഞ്ചമ്മയോട് പറഞ്ഞു: "പെങ്ങളേ, ഈ വീട്ടിലെ സംഗതികളൊക്കെ എനിക്ക് പണ്ടുമുതലേ അറിയാം. നിങ്ങളുടെ അമ്മാവൻ ആദ്യഭാര്യ മരിച്ച് ആ സ്ത്രീയെ കല്യാണം കഴിച്ച കാലത്ത് നാല്പത് കഴിഞ്ഞിരുന്നുവെന്ന് തോന്നുന്നു. നിന്റെ അമ്മായിയുടെ സ്വഭാവം പണ്ടേ ഇങ്ങനെയാണ്. അവരെന്തെങ്കിലും പറയട്ടെ. നീ മാത്രം ശ്രദ്ധയോട് കൂടി, കൃത്യമായി കണക്ക് മുഴുവൻ പഠിച്ചോളൂ. ഇല്ലെങ്കിൽ ആ കുടുംബത്തിന് മേൽഗതിയില്ല. നിങ്ങളുടെ അമ്മാവൻ ശാനുഭോഗ നായിരുന്നപ്പോൾ ഒരിക്കൽ എനിക്ക് ഉപകരിച്ചിരുന്നു. അതുകൊണ്ട് എനിക്കറിയാവുന്ന കണക്കുകളെല്ലാം നിനക്ക് പറഞ്ഞുതരാം. ഞാൻ പറഞ്ഞതുപോലെ എല്ലാം ചെയ്തേക്കണം."

## രണ്ട്

ഇനി വർഷാന്ത കണക്ക് തീർക്കുന്നതിന് മൂന്നുമാസമേയുള്ളു. ശാനു ഭോഗരുടെ കണക്കുകളിൽ വെച്ച് ഏറ്റവും പ്രാധാന്യമേറിയ ജോലി. ഇത് തെറ്റുകൂടാതെ എഴുതിയാൽ അടുത്ത കൊല്ലത്തെ കണക്കുകൾ തെറ്റുവാനുള്ള സാദ്ധ്യതയില്ല. "പെങ്ങളേ, നിനക്ക് ദൈവം ഇത്രയ്ക്ക് ബുദ്ധി തന്നിരിക്കുന്നു. മറ്റുള്ളവരൊക്കെ നാല് കൊല്ലമായും ഇടവും വലവും രണ്ടും മനസ്സിലാക്കി കണക്കെഴുതില്ല. നിനക്ക് പ്രയാസമു ണ്ടാവും. എങ്കിലും ഞാൻ പറഞ്ഞതുപോലെ എഴുതിക്കോളൂ. വർഷാന്ത ക്കണക്ക് അവസാനം പറഞ്ഞുതരാം." ദേവരസയ്യൻ അവൾ എഴുതേ ണ്ടുന്ന കണക്കുകളെല്ലാം ഏല്പിച്ച് കൊടുത്തു. അദ്ദേഹം നാട്ടിലേക്ക് പോയി. അദ്ദേഹം മടങ്ങുന്ന ദിവസത്തിന് കൃത്യമായി അവളെല്ലാം തീർക്കേണ്ടിയിരുന്നു.

നഞ്ചമ്മയ്ക്കിപ്പോൾ ആറാംമാസം നടക്കുകയാണ്. സാതു പ്രസവ ത്തിന് അമ്മവീട്ടിൽ പോയിരിക്കുന്നു. പ്രസവിച്ചിരിക്കുന്നോ എന്നൊന്നും

ഇവിടെ അറിയില്ല. വീട്ടുജോലിമുഴുവൻ ചെയ്തുകൊണ്ട് ഗർഭിണിയായിരിക്കെ തുടർച്ചയായി ഇരുന്ന് കണക്കെഴുതുവാൻ സാദ്ധ്യമായിരുന്നില്ല. ഈ സൂള ആണിനെപ്പോലിരുന്ന് കണക്കെഴുതുമ്പോൾ താനെന്തിന് പണിയെടുക്കണം? ഗംഗമ്മ വാശി പിടിച്ച് അടുക്കളയിൽ കയറിയതേയില്ല. ഒരു ദിവസം ഉച്ചയൂണ് കഴിഞ്ഞ് നഞ്ചമ്മ എഴുതുകയായിരുന്നു. ചെന്നിഗരായനും അപ്പണ്ണയ്യനും പൂമുഖത്തിണ്ണയിൽ കിടന്ന് കൂർക്കംവലി മത്സരം നടത്തുന്നു. ഗംഗമ്മ വാതിലിനടുത്തിരുന്ന് രാത്രിയത്തെ സ്വന്തം പലഹാരത്തിനുള്ള പുഴുക്കുണ്ടാക്കാൻ പയർമണി പെറുക്കുകയാണ്. കുഞ്ഞ് അകത്തുറങ്ങുന്നു.

വെളിയിൽ കെട്ടിയിട്ടിരുന്ന പശുവിനെ അഴിച്ച്, മേയ്ക്കാൻ ആരും കൊണ്ടുപോയിട്ടില്ല. അതിന് വൈക്കോലിടുകയോ വെള്ളം കൊടുക്കുകയോ ചെയ്തിട്ടില്ല. ഒന്ന് രണ്ട് തവണ പശു ഉറക്കെ കരഞ്ഞു. പിന്നീട് കുറ്റിക്ക് ചുറ്റും ഓടാൻ തുടങ്ങി. നഞ്ചമ്മ ഭർത്താവിനെ വിളിച്ചു.

"കേട്ടില്ലേ?"

അദ്ദേഹം ഉണർന്നില്ല. അപ്പണ്ണയ്യൻ വശം മാറിക്കിടന്നു. അവൾ അവനോട് പറഞ്ഞു: "അപ്പണ്ണയ്യാ ഉണർന്നോ?"

അവൻ ഒന്നു മൂളി, പുതപ്പ് വലിച്ച് മൂടി.

"നമ്മുടെ വയറൊക്കെ നിറഞ്ഞു. പശുവിന് മാത്രം പട്ടിണി. അതിനെ ഒന്നഴിച്ച് തോട്ടത്തിൽ കൊണ്ടുപോയി കുറച്ച് നേരം മേയ്ക്കാൻ വിടുമോ?"

അവൻ വീണ്ടും മൂളി; ഉറക്കെ ശ്വാസം കഴിച്ചു.

പത്ത് നിമിഷം കഴിഞ്ഞ് നഞ്ചമ്മ വീണ്ടും പറഞ്ഞു: "അത് ദിവസവും രണ്ട് നേരം പാൽ തരണം. അതിനെ മാത്രം ആരും ശ്രദ്ധിക്കുന്നില്ല. അത്ര മടയന്മാരായാൽ ഈശ്വരൻ എങ്ങിനെ വായിലിടാൻ വല്ലതും തരുമോ ആവോ?" ഗംഗമ്മയ്ക്ക് ഇത് കേട്ട് ദേഷ്യം വന്നു. "എന്താടീ നീ കുരയ്ക്കുന്നത്?" അവർ ചോദിച്ചു.

"ഞാൻ തെറ്റൊന്നും പറഞ്ഞില്ല. പശുവിനെ പട്ടിണിക്കിടുകയാണെന്ന് പറഞ്ഞു."

"അത്രയ്ക്കു വിഷമമുണ്ടെങ്കിൽ നീതന്നെ പോയി മേയ്ച്ച് കൊണ്ടുവാ."

"ഈ കണക്ക് ആരെഴുതും?"

"ഹ ഹ ഹ ഹ! താടകേ, കണക്കെഴുതുന്നുവെന്ന് വെച്ച് സുബേദാറിന്റെ ഗമയാണു നിനക്ക്! തലയിൽ കയറിച്ചവിട്ടുകയാണോ കള്ള സൂളേ?"

കണ്ഠീജോയിസർ ആരുമറിയാതെ ഒളിച്ച് പാർക്കുകയാണെന്നും ഇനി അദ്ദേഹം മടങ്ങാനുള്ള സാദ്ധ്യത കുറവാണെന്നും തീർച്ചപ്പെട്ട സ്ഥിതിക്ക് ആ മരുമകളെ പേടിക്കേണ്ട കാര്യമില്ലെന്ന് ഗംഗമ്മയ്ക്കറി

യാമായിരുന്നു. സൂള, നായിന്റെമോൾ തുടങ്ങിയ സംബോധനാരൂപങ്ങൾ നഞ്ചമ്മയ്ക്ക് ചിരപരിചിതങ്ങളായിരിക്കുന്നു.

അമ്മയുടെ വാക്കുകേട്ട് അപ്പണ്ണയ്യൻ ഉണർന്നു. ഉച്ചയുറക്കത്തിന് ഭംഗം നേരിട്ട ദേഷ്യത്തോടെ അമ്മയോട് കാര്യം അന്വേഷിച്ചു.

"ഞാൻ കണക്കെഴുത്ത് നടത്തുന്ന സുബേദാർ; നിങ്ങൾ ഉണ്ടുറങ്ങുന്ന മടിയന്മാർ, എണീറ്റ് പോയി കാലിമേയ്ച് വാടാ സൂളേമോനേ എന്ന് നിന്നോട് കല്പിക്കുകയാണിവൾ!"

അപ്പണ്ണയ്യൻ ദേഷ്യത്തോടെ എഴുന്നേറ്റിരുന്നു: "എന്താടീ, ഇങ്ങനെയെല്ലാം പറയുന്നത്? തല ശരിയല്ലേ?"

"അമ്മേ, എന്തിനാണ് കളവ് പറയുന്നത്? ഈശ്വരനെ പിടിച്ച് സത്യം ചെയ്യാമോ? ഞാനങ്ങനെ പറഞ്ഞോ?"

"അപ്പണ്ണയ്യാ, കണ്ടില്ലേ, ഞാൻ സത്യം ചെയ്യണോ? കളവ് പറയാൻ, ഞാൻ തിന്നുന്നത് ചോറല്ലേ? തീട്ടമാണോ? നിന്റെ അമ്മയെ കള്ളസൂളേ എന്നവൾ വിളിച്ചില്ലേ? നീയെന്താ നോക്കിയിരിക്കുന്നത്? ആ നായിന്റെ മോളെ ചവിട്ടിക്കൂടേ?" ഗംഗമ്മ പറഞ്ഞ് തീർക്കുന്നതിന് മുമ്പ് അപ്പണ്ണയ്യൻ എഴുന്നേറ്റ് വന്ന് വലത്തെ കാൽ പൊക്കി ചേട്ടത്തിയമ്മയുടെ പുറത്ത് ചവിട്ടി. അവൾ അതേ പടി നിലത്തുരുണ്ടു. അവൻ വീണ്ടും കാൽ പൊക്കി ഗർജിച്ചു. "നിന്റെ കുടലെടുത്ത് കുഴിച്ചിട്ടുകളയും, ഞങ്ങളുടെ അമ്മയെ അങ്ങനെ പറഞ്ഞാൽ."

അപ്പോഴാണ് പുറത്ത് ഏതോ പോലീസുകാർ വന്നത്. കാക്കി ട്രൗസർ, കാക്കി ഹാറ്റ്, കാലിൽ ബൂട്ട്സ്, കൈയിൽ തോൽസഞ്ചി, കറുത്ത കോട്ട്. പോലീസ് തന്നെ. അദ്ദേഹത്തെപ്പോലെ തന്നെ കാക്കി യൂണിഫോറത്തിൽ രണ്ടുപേർ തോൽസഞ്ചിയുമെടുത്ത് കൂടെ വന്നിരിക്കുന്നു. അപ്പണ്ണയ്യന്റെ പ്രാണൻ പിടഞ്ഞു. "അയ്യയ്യോ, എന്റെ കഥ കഴിഞ്ഞതു തന്നെ." അപ്പണ്ണയ്യൻ കരുതി. അവൻ പുറത്തിറങ്ങി പെരുവഴിയിലേക്ക് ഓടി. അവിടെ നിന്ന് ഒരു വശത്തുള്ള ഊടുവഴിയിലേക്ക് തിരിഞ്ഞ് ഓടിയ ഓട്ടത്തിന് തെരുവിലെ പട്ടികളെല്ലാം കുരച്ചു തുടങ്ങി.

ആഗതരെ കണ്ട് ഗംഗമ്മ വല്ലാതെ പരിഭ്രമിച്ചു. അവർ പേടിച്ച് വിറച്ചുകൊണ്ട് എണീറ്റു നിന്നു. അപ്പണ്ണയ്യന്റെ ഒച്ച കേട്ട് ചെന്നിഗരായരുടെ ഉറക്കം തെളിഞ്ഞു, അകത്ത് കുഞ്ഞ് കരയാൻ തുടങ്ങി. നഞ്ചമ്മ ആഗതരെ കണ്ടു; അവൾ കുഞ്ഞിനെ എടുക്കാൻ എഴുന്നേറ്റു. പുറം വല്ലാതെ വേദനിക്കുന്നു. എവിടെയോ ഉളുക്കിയിരിക്കണം. അവൾ അതേ പടി കുനിഞ്ഞ് കൂടുവാനുള്ളവളെപ്പോലെ അകത്ത് പോയപ്പോൾ ചെന്നിഗരായൻ എണീറ്റ് വന്ന് ഭയഭക്തികളോട് കൂടി ആഗതരെ സ്വീകരിച്ചു: "മ മ മഹാസ്വാമീ! അ അ അകത്തേക്ക് വരണം."

"നിങ്ങളാണോ ശാനുഭോഗ ചെന്നിഗരായൻ?"

"അതേ, സ്വാമീ."

"ഇപ്പോൾ ഭാര്യയെ ചവിട്ടിയത് നിങ്ങളുടെ അനുജനാണോ?"

"അവളെന്റെ ഭാര്യയാണ് സ്വാമീ"

"ഓഹോ. ചേട്ടത്തിയമ്മയെ ചവിട്ടുകയായിരുന്നോ?"

"ഇല്ല സ്വാമീ."

"എന്താ ഹേ, നിങ്ങൾ ഒരു സർക്കാരുദ്യോഗസ്ഥനായിട്ട് കളവ് പറയുന്നത്? സ്വന്തം ഭാര്യയെ നോക്കാൻ പോലും കഴിവില്ലെന്നോ?"

ഗംഗമ്മയുടെ ശരീരം വിയർത്തിരുന്നു. ആഗതർ കൂടുതലൊന്നും സംസാരിച്ചില്ല. ചെന്നിഗരായൻ വരാന്തയിൽ ഒരു പായ വിരിച്ച് അവരെ ഇരുത്തി കൈകൂപ്പി അനങ്ങാതെ നിന്നു. ആ തഞ്ചത്തിന് ഗംഗമ്മ വീട്ടിൽ നിന്ന് തലയൂരി നേരെ മുക്കുവച്ചേരിക്ക് പോയി. മാടന്റെ കുടിയിൽ ചെന്ന് അന്വേഷിച്ചു. മാടൻ അടുത്ത് വന്ന് മന്ത്രിച്ചു: "അടിത്തട്ടിന്മേൽ ചകിരിക്കൂമ്പാരത്തിൽ ഒളിച്ചിരിക്കുകയാണ്." ഗംഗമ്മ തന്നെ ഏണിവെച്ച് അട്ടത്തിൽ കയറി. മകനോട് മന്ത്രിച്ചു. "അവരുടെ കൈയിൽ എന്താണെന്ന് കണ്ടിട്ടുണ്ടോ? തെരികെ വണ്ണത്തിലുള്ള ചങ്ങല കൊണ്ടുവന്നിരിക്കുന്നു. വലിയ പിക്കാസ് പോലുള്ള കമ്പിയുമുണ്ട്. കൈയിൽ കിട്ടിയാൽ ചങ്ങലകൊണ്ട് കെട്ടി തൂക്കിലിടുമെന്നാണ് തോന്നുന്നത്. അവളുടെ ജ്യേഷ്ഠൻ കല്ലേശൻ പോലീസുകാരനായിരുന്നു. ഇതവൻ പറഞ്ഞ് വന്നതായിരിക്കും. നീ തോട്ടത്തിലൂടെ പോയി ഓട്ടം കൊടുത്തോളൂ. ഇനി അഞ്ചാറ് മാസത്തേക്ക് ഇങ്ങോട്ട് തിരിഞ്ഞ് നോക്കരുത്. ജാവക്കല്ലിലേക്ക് പോയിക്കോളൂ."

"ഇനിയെന്ത് ഗതി?" അപ്പണ്ണയ്യൻ മിഴിച്ചു നിന്നു.

"എന്റെ മോനേ, വേഗം പൊയ്ക്കോ. ആ നശിച്ച സൂള നമ്മുടെ വീട്ടിൽ കാലെടുത്ത് വെച്ചനാൾ തൊട്ട് നമ്മുടെ കാലക്കേട് തുടങ്ങിയതാണ്." അവൻ ചകിരിക്കൂമ്പാരത്തിൽ നിന്ന് പുറത്ത് വന്ന് കോണിയിറങ്ങി; പുറവാതിലിലൂടെ വെളിയിൽ വന്നു; ഇരുപുറവും നോക്കി, പുൽപ്പറമ്പിന്റെ വേലി നൂണ് അവൻ ഓടിത്തുടങ്ങി. അവൻ ചിറ കടന്ന് മറയുന്നത് വരെ പറമ്പിന്റെ വേലിയരികിൽ ഗംഗമ്മ നോക്കിനിന്നു. അവൻ മറഞ്ഞതിന് ശേഷമാണ് അവർക്ക് ശ്വാസം നേരെ വീണത്.

വീട്ടിലേക്ക് വന്നത് സർക്കാരുദ്യോഗസ്ഥന്മാരായിരുന്നുവെന്നത് നേരാണ്. സർവേയരും പാർട്ടിയും. സംസ്ഥാനത്തെ കൃഷിഭൂമിയാകെ യഥാർത്ഥ കൈവശക്കാരുടെ കണക്കനുസരിച്ച് പുതുതായി അളന്ന് അതാതിന്റെ വിസ്തീർണവും കിടപ്പും തിട്ടപ്പെടുത്തുവാനും ഇൻഡക്സ് തയ്യാറാക്കാനും റവന്യൂകമ്മീഷണർ ഉത്തരവിട്ടിരിക്കുകയാണ്. പുതുതായി സർവേ ചെയ്യുന്നതിന് നിയമിതനായ സർവേയർ ജീവനക്കാരോടൊപ്പം ഗ്രാമത്തിലെത്തിയിരിക്കുകയാണ്. ഏകദേശം മൂന്നുമാസത്തോളം രാമസമദ്രത്തിൽ ക്യാമ്പ് ചെയ്ത് ചുറ്റുപാടുമുള്ള ഗ്രാമങ്ങളിലെ നിലങ്ങൾ അളക്കുകയായിരുന്നു അവരുടെ ഉദ്ദേശ്യം. അവർക്ക്

താമസസ്ഥലം ഏർപ്പെടുത്തുകയും കോൽക്കാരൻ, കാവൽക്കാരൻ തുടങ്ങിയവരുടെ സഹായം എത്തിച്ചുകൊടുക്കുകയും ചെയ്യേണ്ടത് ശാനുഭോഗന്റെ ചുമതലയാണ്.

## മൂന്ന്

രണ്ടാംപ്രസവത്തിന് അക്കമ്മ തന്നെ വണ്ടിയുമായി വന്ന് നഞ്ചമ്മയെ കൂട്ടിക്കൊണ്ട് പോയി. ഇപ്പോൾ കല്ലേശന് ഇടത്തെ കൈ കുറച്ചുകൂടി സ്വാധീനമുണ്ട്. രണ്ട് കൈയും കൂട്ടിപ്പിടിച്ച് തെങ്ങിൽ കയറും. വയലിലും പറമ്പിലും കുറേശ്ശെ ജോലി ചെയ്യും. അവന്റെ ഭാര്യ ഉൾനാടിനെ വെറുത്തു; അവന് സർക്കാരുദ്യോഗം കിട്ടുക സാദ്ധ്യമായിരുന്നില്ല. അവന് ആവശ്യമില്ലായിരുന്നു. എന്നാൽ അവൾ ഉൾനാടുമായി ഇണങ്ങാൻ കൂട്ടാക്കിയില്ല; അവളുടെ സ്വഭാവം അങ്ങനെ തന്നെയായിരുന്നുവെന്ന് തോന്നുന്നു. കാരണമെന്തായാലും അക്കമ്മയും കല്ലേശനും അവൾ കാരണം അസ്വസ്ഥരായി.

നഞ്ചു പ്രസവത്തിന് വന്നപ്പോൾ കൂടെ രണ്ടര വയസ്സ് പ്രായമായ പാർവതിക്കുഞ്ഞ് വന്നിരുന്നു. കല്ലേശൻ അതിനെ എടുത്ത് ലാളിക്കും. ഒരു ദിവസം അവൻ വയലിലേക്ക് പോയിരുന്നപ്പോൾ കമലു ആത്മഗതമെന്നോണം ഉറക്കെ മുറുമുറുത്തു: "പന്നിയെപ്പോലെ പെറ്റ് കൂട്ടുന്നു. എത്രവേഗം ഗർഭിണിയാവുന്നു? ഭർത്താവിന്റെ വീട്ടിൽ പ്രസവിക്കാനുള്ള സൗകര്യമില്ലെങ്കിൽ പിന്നെന്തിനാ ഗർഭിണിയാവുന്നത്? അമ്മ വീട്ടുകാർ എല്ലാം ചെയ്യുന്നുവെന്ന് വെച്ച് അവരുടെ രക്തം എത്ര ഊറ്റിക്കുടിച്ചാലും മതിയാവില്ലെന്നോ?"

നഞ്ചു ഇതു കേട്ടു. തനിക്ക് കൊള്ളാവുന്ന ഒരമ്മായി ഉണ്ടായില്ല. അതുപോലെ തന്നെ നല്ലൊരു ചേട്ടത്തിയെയും കിട്ടിയില്ല. തന്റെ തലവിധി. മാസം ഏഴേ ആയിട്ടുള്ളു. ഇനി പ്രസവിച്ച് കുഞ്ഞിന് മൂന്ന് മാസമാകണമെങ്കിൽ അഞ്ചാറ് മാസം ഇവിടെ കഴിയേണ്ടി വരും. മിണ്ടാതെ നാട്ടിലേക്ക് പോകുന്നതാണ് നല്ലത്. പക്ഷേ അവിടെ അമ്മായിയുടെ ഉപദ്രവം. പ്രസവത്തിന് അമ്മവീട്ടിലേക്ക് പോയവൾ ഉടൻ തിരിച്ച് പോയാൽ അമ്മായി കുത്തുവാക്ക് പറയാതെ വിടില്ല. ഭാര്യയുടെ പക്ഷം പിടിച്ച് ഒറ്റ വാക്ക് പറയാത്ത ഭർത്താവ്. ഭാഗ്യത്തിന് പ്രസവം നേരാംവണ്ണം കഴിഞ്ഞാൽ മതി. അവളുടെ കണ്ണിൽ വെള്ളമൂറി.

കമലുവിന്റെ ശകാരം അക്കമ്മയും കേട്ടിരുന്നു. ക്ഷമയോടെ സഹിച്ചിരുന്ന അവർ പൗത്രിയുടെ കണ്ണീരടരുന്നത് കണ്ട് ക്രുദ്ധയായി. അവർ കമലുവിന്റെ മുമ്പിൽ ചെന്നുനിന്നു: "നിഷേകം കഴിച്ചു വന്ന് ഒരു കൊല്ലമായല്ലോ? ഗർഭിണിയാകാനുള്ള ഭാഗ്യമില്ലാത്ത മച്ചിപ്പെണ്ണേ, നീ അവളെ എന്തിനാ പന്നിയെന്ന് വിളിച്ചത്? വെള്ളമില്ലാത്ത കുളവും കുഞ്ഞില്ലാത്ത വയറും! നിന്നെപ്പോലുള്ള പാപിയുടെ വയറ്റിൽ ഗർഭം നിൽക്കുമോ?"

"നിന്റെ മോന്റെ മോൻ പോയി! പുലയാടിച്ചികളുടെ കൂടെ കിടന്നു വന്നാൽ വീട്ടിൽ കിടക്കുന്ന ഭാര്യ ഗർഭിണിയാകുമോ? കള്ളക്കിഴവീ? ഈ ജാതി തെണ്ടിസൂളേമക്കൾ നിന്റെ വീട്ടിലേ പിറക്കൂ."

"നാണം കെട്ട വർത്തമാനം പറയാതെടീ, കഴുതനായിന്റെ മോളേ! ഭർത്താവിനോടൊപ്പം നേരാംവണ്ണം കഴിയാൻ പഠിച്ചിരുന്നെങ്കിൽ ഭർത്താവെന്തിന് വെളിയിലിറങ്ങിപ്പോകണം? നീയും പെൺജാതിയിൽ പിറന്നതാണോ?"

ഈ സംഭാഷണത്തിൽ നിന്ന് നഞ്ചു ചില പുതിയ കാര്യങ്ങൾ മനസ്സിലാക്കി. എങ്കിലും അവൾ അടുത്തുവന്ന് പറഞ്ഞു: "മുത്തശ്ശി അല്പം മെല്ലെ സംസാരിക്കൂ. അയൽവക്കക്കാർ കേൾക്കണ്ട."

"അയൽവക്കക്കാർക്കും ആ നാട്ടിലെ സകലർക്കും ആ സൂളയുടെ കഥയറിയാം. ഇവളിവിടെ വന്ന് ഒരൊറ്റമാസത്തിൽ നമ്മുടെ വീടിന്റെ മാനവും മര്യാദയും കളഞ്ഞു. കുളത്തിൽ വെള്ളത്തിനു പോയാൽ നമ്മുടെ വീട്ടിലെ സംഗതി മുഴുവൻ ഇവൾ അങ്ങാടിപ്പാട്ടാക്കും. പെണ്ണായാൽ കൊള്ളാവുന്ന തറവാട്ടിൽ പിറന്ന് വളരണം."

"എടീ കിഴവിസ്സൂളേ! എന്റച്ഛന്റെ വീട്ടുകാരെ പറഞ്ഞാലുണ്ടല്ലോ! ഞങ്ങളുടെ വീട്ടിലെ വിഴുപ്പെടുത്താൽ നിനക്ക് പുണ്യം കിട്ടും."

"മുത്തശ്ശീ, നിങ്ങളൊന്നടങ്ങൂ. അകത്ത് വരൂ." നഞ്ചമ്മ വീണ്ടും മുത്തശ്ശിയെ പിടിച്ച് അകത്ത് കൊണ്ടുപോയി. അവൾ വീണ്ടും മുറ്റത്ത് വന്ന് ചേട്ടത്തിയമ്മയോട് പറഞ്ഞ് ചിരിക്കും.

"ഭർത്താവിന്റെ വീട്ടിൽ തിന്നാനും കുടിക്കാനുമില്ലാതെ പ്രസവത്തിനിങ്ങോട്ട് വന്നിരിക്കുന്നു. എന്നിട്ട് എന്നെ ഉപദേശിക്കുന്നോ?"

നഞ്ചു കൂടുതൽ സംസാരിക്കാതെ അകത്തു പോയി. കമലു കിടപ്പറയിൽ ചെന്ന് പായ വിരിച്ച് കൂനിക്കൂടി കിടന്നു. കൈകേയി കോപഗൃഹത്തിൽ കിടന്നതുപോലെ മുടിയഴിച്ചിട്ട്, നെറ്റിയിലെ കുങ്കുമം മായ്ച്ചു കളഞ്ഞ് സ്വതവേ വീർത്തമുഖം ഒന്നുകൂടി വീർപ്പിച്ച് അവൾ കിടന്നു. ആരും അവളോട് സംസാരിക്കാൻ പോയില്ല.

ഒരു മണിയായപ്പോൾ കല്ലേശൻ വീട്ടിൽ വന്ന് കുളിച്ചു. ഭാര്യയെ എങ്ങും കാണാനില്ല. എങ്കിലും അതവന്റെ ശ്രദ്ധയിൽ പെട്ടില്ല. എന്നാൽ കമലു വെറുതെയിരിക്കുമോ? അവൾ മുറിക്കകത്ത് കിടന്ന് നിർത്താതെ ശകാരം തുടങ്ങി. അവന്റെ ശ്രദ്ധ അങ്ങോട്ട് തിരിഞ്ഞു. ചാരിയിരുന്ന വാതിലിന്റെ മറവിൽ നിന്ന് മിനുട്ടിൽ നൂറെന്ന വേഗതയിലാണ് അവൾ പിറുപിറുക്കുന്നത്. ഇത്രയും സ്പഷ്ടമായി കേട്ടു: "ഈ സൂളേമക്കളുടെ തറവാട് മുടിഞ്ഞുപോട്ടെ. തറവാട് കുളംകോരിപ്പോട്ടെ. ആ പുലയാടികൾ മാരിയമ്മ പിടിച്ച് ചാവട്ടെ. പുലയാടികൾ പുലയാടികൾ പുലയാടികൾ."

വയലിൽ ജോലിചെയ്ത് വെയിലത്ത് തന്നെ വീട്ടിലേക്ക് വന്നി

രുന്ന കല്ലേശൻ ചോദിച്ചു: "എടീ പുലയാടീ, നീ ആരെയാണ് ശകാരി ക്കുന്നത്?"

"പുലയാടി മക്കൾ. പുലയാടി മക്കൾ........" അവൾ നിറുത്താതെ മന്ത്രം ഉരുവിട്ടുകൊണ്ട്, പടക്കം പൊട്ടിക്കുന്നതുപോലെ രണ്ട് കൈവി രലുകളും ഞൊടിച്ച് ശപിച്ചു.

"കള്ള നായിസ്സൂളേ!" അവൻ വലത്തെ കൈപൊക്കി അവളുടെ പുറത്തിടിച്ചു.

അവൾ മുഖം തിരിച്ച് ചോദിച്ചു: "സൂളേമോനേ! എന്നെ ഇടി ക്കുന്നോ? നിന്റെ ഇടത്തെകൈ വീണതുപോലെ തന്നെ വലത്തെ കൈയും വീണുപോട്ടെ! എന്റെ ശാപമെന്ന് വെച്ചാൽ എന്താ നീ കരു തിയത്?" ഇടി ഒന്ന് കൂടി വീണു. അവൾ അതേ വീർപ്പിൽ തുടർന്നു. "രോഗം പിടിച്ച് എന്റെ അച്ഛന്റെ വീട്ടിൽ കിടന്ന് എട്ട്മാസം കലശലായി തിന്ന് കൊഴുത്തല്ലോ? എന്നെ ഇടിക്കാൻ എങ്ങനെ കൈപൊങ്ങി? നിന്റെ കൈയ്ക്ക് പുഴുവീണ് പോട്ടെ." ഈ സമയത്ത് നഞ്ചു ഓടി യെത്തി. ഇടിയുടെ ശബ്ദം കേട്ട് ഭയന്ന പാർവതി അടുക്കളയിലിരുന്ന് കരഞ്ഞു തുടങ്ങി. നഞ്ചു ജ്യേഷ്ഠന്റെ കൈ പിടിച്ച് വലിച്ചു. "ചേട്ടാ, നിന്റെ തലയിലെ ആണി ഇളകിപ്പോയോ? ഭാര്യയെ ഇങ്ങനെ അടി ക്കാമോ? എന്തെങ്കിലും ഏറ്റക്കുറച്ചിലായാൽ എന്തു ചെയ്യും? നീ മിണ്ടാതെ അകത്ത് പോയി ഊണ് കഴിക്കൂ."

"എന്റെ കൈവിടൂ. ആ നായിന്റെമോടെ കഥ ഞാനിന്ന് കഴിക്കും." അവൻ കുതറി.

ഞാൺ പൊട്ടിയ വില്ലുപോലെ കമലു എണീറ്റ് നിവർന്നു നിന്നു. അവൾ പുറം തിരിഞ്ഞ് നിന്ന് വെല്ലുവിളിച്ചു. "അടിക്കണോ, കൈപൊ ളിയുവോളം അടിച്ചോ. നിന്നെയിന്ന് കഴുമരത്തിലേറ്റും. ഇന്ന് നിന്റെ ഒടുക്കത്തെ അടിയാണ്. അടിച്ചോ."

നഞ്ചു ജ്യേഷ്ഠന്റെ കൈ ബലമായി പിടിച്ച് പുറത്തേക്ക് വലിക്കാൻ ശ്രമിച്ചു. അവളും നല്ല ശക്തിയുള്ള സ്ത്രീയാണ്. കല്ലേശനും ഒട്ടും കുറവല്ല. രണ്ടും കണ്ഠീജോയിസരുടെ മക്കൾ. അവൻ കൈ കുതറി യില്ല. ഇടത്തെ കാൽ പൊക്കി കമലുവിന്റെ അരക്കെട്ടിൽ ചവിട്ടി. അതിന്റെ ശക്തിയിൽ അവൾ തെറിച്ചു വീണു. "ബാംചോത്! നീ ഇനിയും ആ തെണ്ടിത്തരം കാണിച്ചാൽ ശരിപ്പെടുത്തിക്കളയും" അവൻ പുറത്തിറങ്ങി. "നിന്നെ കഴുമരത്തിലേറ്റും." അവൾ അകത്ത് നിന്ന് അലറി.

കല്ലേശൻ അകത്തിരുന്ന് ഊണ് കഴിക്കുകയായിരുന്നു. ഇത് പോലുള്ള സംഭവം ആ വീട്ടിൽ പുത്തരിയല്ല. എന്നാൽ ഇന്ന് അല്പം അതിർ കവിഞ്ഞുവെന്നേയുള്ളൂ. ഇവളെ എങ്ങനെ മൂക്കുകയറിട്ട് പിടിക്കാം? അതേക്കുറിച്ചാലോചിച്ചുകൊണ്ട് അവൻ നിശ്ശബ്ദനായി റൊട്ടി പൊടിച്ച് പുളിങ്കറിയിൽ അമർത്തി മുക്കിത്തിന്നുകൊണ്ടിരുന്നു.

നഞ്ചു പിന്നീട് ഊണുകഴിക്കാമെന്നു പറഞ്ഞ് വെളിയിൽ പോയി വസ്ത്രം അലക്കുകയായിരുന്നു. അക്കമ്മ പാത്രത്തിൽ മാവിട്ട് വെള്ള മൊഴിച്ച് കുതിർക്കുകയാണ്. അപ്പോൾ നഞ്ചു പറമ്പിൽ നിന്ന് നിലവി ളിച്ചു. "ചേട്ടാ, ഓടി വരണേ! ചേട്ടത്തിയമ്മ കിണറ്റിൽ ചാടിയേ."

"കള്ളീ!" കല്ലേശൻ ഒറ്റച്ചാട്ടത്തിന് പറമ്പിലെ കിണറ്റിൻകരയി ലെത്തി. അക്കമ്മയും കൂനിക്കൂടി ഓടി വന്നു. കിണറ്റിൻകരയിലുണ്ടാ യിരുന്ന കയർ എടുത്തിട്ട് നഞ്ചമ്മയോട് മുറുകെ പിടിക്കാൻ പറഞ്ഞ് കല്ലേശൻ 'ശൂർർ' എന്ന് കിണറ്റിലിറങ്ങി. നഞ്ചു കിണറ്റിന്റെ ആൾമറ യിൽ ചവിട്ടി കയർ വലിച്ച് പിടിച്ചു. അവൻ താഴെ എത്തി.

നഞ്ചു വിളിച്ച് പറഞ്ഞത് അയൽവീട്ടിലെ കപിനീപതയ്യന്റെ ഭാര്യ കേട്ടു. "കമലമ്മ കിണറ്റിൽ ചാടിയത്രെ. പോകൂ." അവൾ ഭർത്താവി നോട് പറഞ്ഞ് ഓടി വന്നു. കപിനീപതയ്യനും വിളിച്ചുപറഞ്ഞുകൊണ്ട് സ്ഥലത്ത് എത്തി. അത് കേട്ട അയൽവക്കക്കാരെല്ലാം സ്ഥലത്തെത്തി. വാർത്ത മിന്നൽ വേഗത്തിൽ പരന്നു. മറ്റ് തെരുവിലെ ആളുകളും കൂട്ട മായി വന്ന് ചേർന്നു.

കമലു മുങ്ങിനിവർന്ന് വീണ്ടും മുങ്ങിയിരുന്നു. രണ്ടാമത് പൊങ്ങി യപ്പോൾ ജീവൻ രക്ഷിക്കാനായി അവൾ രണ്ട് കൈകളും പൊക്കി, ഇള ക്കിക്കൊണ്ടിരുന്നു. അവൾ മരിക്കാൻ ചാടിയതല്ല. ഭർത്താവിനെ കഴു വിലേറ്റുമെന്ന പ്രതിജ്ഞ സത്യമാണെന്ന് സ്ഥാപിക്കാൻ വീണതാണ്. എന്നാൽ വെള്ളത്തിൽ ഒരു തവണ മുങ്ങിപ്പൊങ്ങിയപ്പോൾ ജീവനോ ടുള്ള കൊതിയും മരണഭീതിയും കാരണം അവൾ നിലവിളിച്ചു. അത് മുകളിലുണ്ടായിരുന്ന നഞ്ചു കേൾക്കുന്നതിന് മുമ്പായി തന്നെ വെള്ളം അവളെ രണ്ടാം പ്രാവശ്യം വലിച്ചു കളഞ്ഞു. വീണ്ടും വെള്ളം കുടി പ്പിച്ച് അവസാനമായൊരു സന്ദർഭം കൊടുക്കാൻ ഗംഗാദേവി അവളെ പൊക്കി നിർത്തി. കല്ലേശൻ മുടിയിൽ മുറുക്കെ പിടിച്ചു. ഈ നേരം കൊണ്ട് കപിനീപതയ്യൻ തുടങ്ങി അനേകം ആളുകൾ കിണറ്റിൻകര യിൽ സമ്മേളിച്ചിരിക്കുന്നു. "കയർ അല്പം വലിക്കൂ" അവൻ കിണ റ്റിൽ നിന്ന് വിളിച്ച് പറഞ്ഞു. ഇടത്തെ കൈകൊണ്ടവൻ കയറിൽ പിടി ച്ചിരുന്നു. വലത്തെ കൈയിൽ അവളുടെ മുടി. അവന്റെ മാറിടം വരെ വെള്ളത്തിലാണ്. അവന്റെ ചുമൽ വെള്ളത്തിന് മുകളിൽ കാണാം. കല്ലേ ശന് ഇടത്തെ കൈകൊണ്ട് പിടിത്തം മുറുക്കാൻ കഴിഞ്ഞില്ല. ആ ഭാരം മുഴുവൻ അധികനേരം താങ്ങാനുള്ള ശക്തി ആ കൈയ്ക്ക് ഇല്ലായി രുന്നു. കിണറ്റിലിറങ്ങാൻ ഉണ്ടാക്കിയിരുന്ന ചവിട്ടു പടവുകൾ തെരഞ്ഞ് പിടിച്ച്, അതിൽ കാലുകൾ ഉറപ്പിച്ച് അവൻ നിന്നു. അയ്യയ്യപ്പോ! എന്ന് ഉച്ചത്തിൽ നിലവിളിച്ചു.

ഈ സമയത്ത് മുകളിലുണ്ടായിരുന്നവർ നിറമുള്ള ഒരു കൊച്ച് തൊട്ടിൽ കൊണ്ടുവന്ന് ഒരു കയറിൽ വരിഞ്ഞ് കെട്ടി സാവധാനം കിണ റ്റിൽ ഇറക്കി. അതിനെ വെള്ളത്തിൽ താഴ്ത്തി കല്ലേശൻ അവളെ അതി

ലെടുത്തിരുത്തി. "വലിച്ചോളൂ." അവൻ ഉച്ചത്തിൽ വിളിച്ച് പറഞ്ഞു.

"എനിക്ക് പേടിയാവുന്നേ, ചെയ്യല്ലേ!" അവൾ വിറച്ചു തുടങ്ങി. തൊട്ടിൽ മേല്പോട്ട് പോകുമ്പോൾ ഇവൾ കുരങ്ങുകളിച്ച് താഴെ നിൽക്കുന്ന തന്റെ പിടലിക്ക് വീഴുമോ? വീണാൽ പിന്നെ താൻ ബാക്കിയുണ്ടാവില്ല. ആ ചിന്ത ഉദിച്ചപ്പോൾ കല്ലേശൻ ഉടുത്തിരുന്ന മുണ്ടഴിച്ച് അവളെ തൊട്ടിലിന്റെ ചട്ടത്തോട് പിടിച്ചു കെട്ടി. അവൻ ബനിയൻ ഊരി അത് തന്നെ ലങ്കോട്ടിയാക്കിമാറ്റി. തൊട്ടിൽ സാവധാനം മുകളിലോട്ട് പോയി. നാലാണുങ്ങൾ ചേർന്ന് തൊട്ടിൽ സാവധാനം കരയ്ക്കു കയറ്റി. ഒമ്പത് മുഴം നീളമുള്ള ദോത്തി കൊണ്ട് കെട്ടപ്പെട്ട കമലു, ഗൗരിയുത്സവത്തിന് പൊയ്കയില്ലാത്ത ഗ്രാമത്തിലെ കിണറ്റിനകത്ത് നിന്ന് കയറി വരുന്ന ഗൗരീ വിഗ്രഹം പോലെ കാണപ്പെട്ടു.

അവളുടെ പിന്നാലെ കല്ലേശനും കരപറ്റി. അവൾ കുറേ വെള്ളം കുടിച്ചിരിക്കണം. വയർ വീർത്തിരിക്കുന്നു. പേടിയും പരിഭ്രമവും നാണവും കൊണ്ട് അവളുടെ കണ്ണുകൾ ചുകന്നിരുന്നു. താഴോട്ട് ചാടുമ്പോൾ കിണറ്റിന്റെ വശത്ത് ഉരഞ്ഞുപോയതുകൊണ്ട് ചുമലിലും പുറത്തും തലയുടെ ഒരു വശത്തും അല്പാല്പം രക്തം കാണാമായിരുന്നു. അവളെ ആദ്യം നിലത്ത് കമഴ്ത്തിക്കിടത്തി. കല്ലേശൻ അരക്കെട്ടിൽ സാവധാനം അമർത്തി. വയറിനകത്ത് ഉണ്ടായിരുന്ന വെള്ളം അവൾ ഛർദിച്ചു. രക്തം വരുന്നിടത്ത് തുടച്ച്, പച്ചമരുന്ന് അരച്ചിട്ടപ്പോൾ അവൾ "അയ്യയ്യമ്മോ" എന്ന് നിലവിളിക്കാൻ തുടങ്ങി.

കല്ലേശൻ അവിടെ കൂടിനിന്നവരുടെ നേരെ തിരിഞ്ഞു. "ഇവിടെ നിങ്ങൾക്കെന്ത് കാര്യം? എല്ലാവരും വീട്ടിലേക്ക് പൊയ്ക്കോളൂ." കല്ലേശനും അക്കമ്മയും അയൽവാസികളായ രണ്ടാണുങ്ങളും കൂടി എല്ലാവരെയും അവിടെ നിന്നോടിച്ചു.

"അവൾക്ക് നല്ല ചൂടുള്ള ഒരു പാത്രം കാപ്പികൊടുക്കൂ." കപിനീപതയ്യന്റെ ഭാര്യ പുട്ടമ്മയുടെ നിർദേശം.

"ഈ പുലയാടിസൂളയ്ക്ക് ഇനി കാപ്പി കൊടുക്കാത്ത കുറവേയുള്ളൂ. ഇവളുടെ അമ്മയ്ക്ക് ചെരുപ്പൂത്തി..........." കല്ലേശൻ മുണ്ട് മാറ്റാൻ അകത്തേക്കുപോയി. അവൻ പോലീസുകാരനായിരുന്നപ്പോൾ കാപ്പി കുടിക്കാൻ പഠിച്ചിരുന്നു. എന്നാൽ നിത്യവും കൂടിയേ കഴിയൂ എന്നില്ല. എന്നാൽ ഹാസൻ പോലുള്ള നഗരത്തിൽ, ഒരു പോസ്റ്റുമാന്റെ മകളായി ജനിച്ച് വളർന്ന കമല ഉൾനാട്ടിലാണെങ്കിലും കാപ്പിയില്ലാതെ എങ്ങനെ കഴിയും? അതുകൊണ്ട് അവരുടെ വീട്ടിൽ കാപ്പിപ്പൊടി ഉണ്ടായിരുന്നു. നഞ്ചു തന്നെ പോയി ഒരു പാത്രം കാപ്പിയുണ്ടാക്കി ചേട്ടത്തിയമ്മയ്ക്ക് കൊടുത്തു. ഒരു കവിൾ കുടിച്ചതേയുള്ളൂ. കമലു പാത്രം താഴെ വെച്ചു. "ഫൂ. ഈ നാടൻ പുലയാടി മക്കൾക്ക് കാപ്പി ഉണ്ടാക്കാനറിയാമോ? ഈ ജന്മം കുടിച്ചിട്ടുണ്ടെങ്കിലല്ലേ?"

ശബ്ദം കല്ലേശന്റെ കാതിലെത്തി. അവൻ അടുത്ത് വന്ന്, കാപ്പിപ്പാത്രമെടുത്ത് അവളുടെ തലയിലൊഴിച്ചു. അവൾ പിന്നെ വായ തുറന്നില്ല. അവൻ അകത്തു പോയി. അക്കമ്മ അവളോട് എഴുന്നേറ്റ് സാരി മാറ്റാൻ പറഞ്ഞു. അവിടെയുണ്ടായിരുന്ന രണ്ടാണുങ്ങളും അകത്ത് പോയി. അവിടെ സ്ത്രീകൾ മാത്രമായി. അവൾ എഴുന്നേറ്റില്ല. നനഞ്ഞ സാരിമാറ്റിയില്ല. ചിതറിയ നനഞ്ഞ തലമുടി അതേപടി കിടന്നു. അവൾ കിണറ്റിൻ കരയിൽ തന്നെ കുത്തിയിരുന്നു.

അന്ന് രാത്രിയും കമലു ഊണ് കഴിച്ചില്ല. കല്ലേശൻ അവന്റെ പാടും നോക്കി നടന്നു. അവൻ ഊണ് കഴിച്ചു. നഞ്ചു വേണ്ടെന്ന് പറഞ്ഞു. ഗർഭിണിയായതുകൊണ്ട് അക്കമ്മ നിർബന്ധിച്ച് വിളമ്പിക്കൊടുത്തു. അക്കമ്മയ്ക്ക് രാത്രി ഊണില്ല. വയസ്സായതുകൊണ്ട് ദഹിക്കുന്നില്ലെന്ന് പറഞ്ഞ് രാത്രി പലഹാരം പോലും കഴിക്കാതെ പത്ത് കൊല്ലമായി.

രാത്രി കമലു തന്റെ കിടപ്പുമുറിയിൽ ചുരുണ്ട് വീണു. ആ മുറിയുടെ മുമ്പിലും പിമ്പിലും കിടക്കാൻ കല്ലേശൻ അക്കമ്മയോടും നഞ്ചുവിനോടും പറഞ്ഞു. അവൻ പോലീസ് വകുപ്പിലായിരുന്നതാണല്ലോ. അവൾ വീണ്ടും രാത്രിനേരത്ത് എഴുന്നേറ്റ് പോയി കിണറ്റിൽ ചാടിക്കളഞ്ഞാലോ? അവൻ ശങ്കിച്ചു. അവരങ്ങിനെ കിടന്നതുകൊണ്ട് രാത്രി വാതിൽ തുറന്ന് പുറത്ത് പോകാൻ സാദ്ധ്യമായിരുന്നില്ല. കല്ലേശൻ മുറിയുടെ വാതിൽക്കൽ കിടക്കയിട്ട് കിടന്നു. അവന് വേഗം ഉറക്കം വന്നില്ല. പലതരം ചിന്തകൾ. തനിക്ക് വേണ്ടി ഈ പെണ്ണിനെയാണല്ലോ അച്ഛൻ തിരഞ്ഞെടുത്തത്? അച്ഛനോട് ദേഷ്യം തോന്നി. മറ്റ് പലരെക്കുറിച്ചുമുള്ള സ്മരണകൾ. കുറേ കഴിഞ്ഞപ്പോൾ കൺപോളകൾ അടഞ്ഞു തുടങ്ങി. എന്നാലവൻ പെട്ടെന്നുണർന്നു. അടുക്കളയിൽ വെളിച്ചം കണ്ടെന്നു തോന്നി. കിടന്നേടത്ത് നിന്ന് തലപൊക്കി മുറിയിൽ നോക്കിയപ്പോൾ അവൾ അവിടെയില്ല. അടുക്കളയുടെ വാതില്ക്കലോളം പൂച്ചയെപ്പോലെ പതുങ്ങിനിന്നു. അവൾ അടുപ്പിനടുത്ത് ഇരുന്നിരിക്കുന്നു. തലമുടി ചിതറിത്തന്നെയിരിക്കുന്നു. ഈശ്വരമണ്ഡപത്തിലെ ദീപം മുമ്പിൽ കത്തുന്നു. അവളെന്തോ തിന്നുകയാണെന്ന് തോന്നി. അവൻ ഒരു ചുവട് കൂടി വെച്ചുനോക്കി. രാത്രി ഊണ് വേണ്ടെന്ന് ശാഠ്യം പിടിച്ച അവൾ, ചോറ് വെച്ച കലത്തിൽ തന്നെ പുളിങ്കറിയൊഴിച്ച് കുഴച്ചുരുട്ടി വിഴുങ്ങുകയാണ്. ഒരു വശത്ത് മോരുകലവുമുണ്ട്.

അവൻ ഒച്ചയുണ്ടാക്കിയില്ല.

അതേപടി തിരിഞ്ഞ് നടന്നു. അവൻ കിടന്നുറങ്ങി. അവൾ മുമ്പെത്രയോ തവണ വാശിപിടിച്ച് ഊണ് കഴിക്കാതിരുന്നിട്ടുണ്ട്. അതിന് ശേഷം എല്ലാവരും ഉറങ്ങിയാൽ ഇങ്ങനെ ഏകാന്തനിശാഭോജനം നടത്തി ഒന്നും തിരിയാത്തവളെപ്പോലെ വന്ന് കിടന്നുകളയും. "എന്നെ ഇന്നലെ രാത്രി പട്ടിണിക്കിട്ടില്ലേ? നിങ്ങളുടെ തറവാട് മുടിഞ്ഞുപോട്ടെ."

അടുത്തദിവസം രാവിലെ ഭയങ്കരമായി ശപിച്ച് അവൾ കൈവിരലുകൾ ഞൊടിക്കും. അവൾ അങ്ങനെ ചെയ്തിരുന്നുവെന്നതിന് രാത്രിവെച്ച ചോറ് അപ്രത്യക്ഷമാകുന്നത് തന്നെ തെളിവാണ്. എന്നാലിന്ന് അത് നേരിട്ടു കണ്ടു. ഒരു കല്യാണം കൂടി കഴിക്കണമെന്നും ഈ തെണ്ടി സ്സൂളയെ ചവിട്ടി പുറത്താക്കണമെന്നും അവൻ ചിന്തിച്ചിരിക്കയായിരുന്നു. അപ്പോഴാണ് പുറത്ത് കാറിന്റെയോ ബസ്സിന്റെയോ ശബ്ദം കേട്ടത്. എന്തായിരിക്കും? എങ്ങോട്ടായിരിക്കും? അവൻ ആലോചിച്ചുകൊണ്ടിരിക്കെ ആളുകൾ കാറിൽ നിന്നിറങ്ങി വന്ന് അവരുടെ വീട്ടുവാതിൽക്കൽ മുട്ടി. 'ആരാ അത്?' കല്ലേശൻ ചോദിച്ചു. അവൻ വിളക്ക് കൊളുത്തി. വാതിലിനോട് ചേർന്ന് കിടന്നിരുന്ന അക്കമ്മയെ വിളിച്ച് കതക് തുറന്നു. അവന്റെ അമ്മാവനും അമ്മായിയും മറ്റ് നാല് ബന്ധുക്കളുമാണ് വന്നിരിക്കുന്നത്. കാർ ഡ്രൈവർ ആരാണെന്നറിയില്ല. അവരെ കണ്ടപ്പോൾ കല്ലേശൻ അന്തം വിട്ടു.

"കമലുവിന് എന്തായിപ്പോയി?" അവളുടെ അമ്മ കരഞ്ഞുകൊണ്ട് അകത്ത് കടന്നു.

"അടുക്കളയിൽ ചെന്ന് നോക്കൂ." അവൻ പറഞ്ഞു.

അവർ അടുക്കളയിൽ ചെന്ന് നോക്കിയപ്പോൾ അവൾ അവിടെ ഇല്ലായിരുന്നു. ദീപം ഊതിക്കെടുത്തിയ വാസന വ്യാപിച്ചിരുന്നു. അവളെവിടെപ്പോയി? അവൻ മുറിയിൽ ചെന്ന് നോക്കി. അവൾ പായിൽ കമഴ്ന്ന് കിടന്ന് താനൊരിക്കലും ഉണർന്നിട്ടില്ലെന്നമട്ടിൽ കണ്ണടച്ച് കിടക്കുന്നു.

"നോക്കിൻ, നിങ്ങൾ വരുമ്പോൾ ഇവൾ അടുക്കളയിൽ ഒളിച്ചിരുന്ന് ചോറ്റുപാത്രത്തിൽ പുളിങ്കറിയൊഴിച്ച് തിന്നുകയായിരുന്നു. ഇപ്പോൾ ദീപം കെടുത്തി ഇവിടെ വന്ന് ഒന്നുമറിയാത്തവളെപ്പോലെ കിടക്കുകയാണ്. നിങ്ങൾ തന്നെ നോക്കി വരു." അവൻ കൈയിൽ മണ്ണെണ്ണവിളക്ക് പിടിച്ച് അവരെ വിളിച്ചുകൊണ്ടുപോയി കാണിച്ചു.

"പോട്ടെ. എന്താണ് സംഭവിച്ചത്? ഇപ്പോൾ സുഖമാണോ?" അമ്മാമൻ ചോദിച്ചു.

"നിങ്ങളെന്തിനാണ് വന്നത്? എന്താ വിശേഷം?" മുൻപോലീസ് കോൺസ്റ്റബിൾ കല്ലേശൻ ചോദിച്ചു.

"നീ ഫോൺ വിളിച്ച് ഞങ്ങളെ വിവരം അറിയിച്ചില്ലല്ലോ? കമലു കിണറ്റിൽ വീണിരിക്കുന്നു; വരണമെന്ന്."

"ഉം ഉം. നിങ്ങൾക്ക് ആരാണ് ഫോൺ ചെയ്തത്? ആ പരിഭ്രമത്തിനിടയിൽ ഞാൻ മറന്നേ പോയി."

"ആരാണെങ്കിലെന്താ?" കമലു അകത്ത് നിന്ന് ഉച്ചത്തിൽ ചോദിച്ചു.

ഏതായാലും ഫോൺ ചെയ്യിച്ചത് അവളാണെന്ന് എല്ലാവർക്കും മനസ്സിലായി. അവൾക്ക് വേണ്ടി ചെയ്തതാരാണെന്നു മാത്രം മനസ്സിലായില്ല. അത് കണ്ടുപിടിക്കുന്നത് പ്രയാസമേറിയ കാര്യമല്ലെന്ന് വെച്ച്

ആ വിഷയം തുടർന്നില്ല. അവൻ നേരെ അയൽവീട്ടിൽ ചെന്ന് വാതിലിൽ മുട്ടി. കാർ വന്ന ഒച്ചകേട്ട് അവരും ഉണർന്നിരുന്നു. കപിനിപതയ്യനും പുട്ടമ്മയും കല്ലേശൻ വിളിച്ചതിനനുസരിച്ച് വന്നു. മറ്റൊരയൽവീട്ടിൽനിന്നും കല്ലേശൻ ആളുകളെ വിളിച്ച് കൂട്ടിക്കൊണ്ടുവന്നു. അവൻ സംസാരിച്ചു തുടങ്ങി: "ഞങ്ങളാരെങ്കിലും സംസാരിച്ചാൽ കളവാണെന്നു തോന്നും. ഇവരോട് ചോദിക്കൂ. കപിനിയമ്മാവാ, നടന്ന സംഗതി നിങ്ങൾ തന്നെ പറയൂ."

അയൽക്കാർ ഒന്നും പറഞ്ഞില്ല. കല്ലേശൻ തന്നെ സംഭവം വിവരിച്ചു. അവൻ അടിച്ച സംഗതിയും പറഞ്ഞു. എന്നാൽ ചവിട്ടിയത് പറഞ്ഞില്ല. അവൻ പറഞ്ഞതെല്ലാം സത്യമാണെന്ന് അയൽക്കാർ തുറന്ന് സമ്മതിച്ചു. "എങ്കിലും ഞങ്ങൾ പോറ്റിവളർത്തിയ ഒരു പെൺകുഞ്ഞിനെ നിങ്ങളുടെ ഈ ഉൾനാട്ടിലേക്ക് പറഞ്ഞയച്ചു. നിങ്ങൾ വല്ലവിധവും ഒത്ത് പോകണം." കല്ലേശന്റെ അമ്മായിയാണ് പറഞ്ഞത്.

എന്നാൽ അമ്മാവനായ പോസ്റ്റുമാൻ രങ്കണ്ണൻ താഴ്ത്തിയ തല പൊക്കിയില്ല. കല്ലേശൻ അദ്ദേഹത്തോട് ചോദിച്ചു. "നിങ്ങൾ ഇപ്പോൾ പറയണം. ഏത് സൂളേമോനാണ് നിങ്ങൾക്ക് ഫോൺ ചെയ്തത്?"

"എനിക്ക് കളവ് പറയാനാവില്ല. പട്ടണത്ത് നിന്നാണ് ഫോൺ വന്നത്. അവിടത്തെ ഇലക്ട്രിക് ക്യാമ്പിൽ നിന്ന് ഹാസനത്തെ ക്യാമ്പിലേക്ക് വിളിച്ച് പറഞ്ഞത്രെ. പോസ്റ്റുമാൻ രങ്കണ്ണനെ ഉടനെ അറിയിക്കണമെന്നും പറഞ്ഞത്രെ. ഞാൻ നിത്യവും കത്ത് കൊടുക്കാൻ അങ്ങോട്ട് പോകാറുണ്ടല്ലോ? അവർക്കെന്നെ പരിചയമുണ്ട്. ഇലക്ട്രിക്പോസ്റ്റുമാൻ വന്നു സംഗതി പറഞ്ഞു. ഇതെന്തൊരു കാലക്കേടാണ്? അങ്ങനെ ഇരുപത്തഞ്ചുറുപ്പിക വാടക കൊടുത്താണ് ഞങ്ങളീ കാറിൽ വന്നത്?"

"നിങ്ങൾ വന്നു. കൂടെ കാറുമുണ്ട്. നിങ്ങളുടെ മകൾക്കാണെങ്കിൽ വലിയ പ്രയാസം. വിളിച്ചോണ്ട് പൊയ്ക്കോളൂ."

"നാലുദിവസം അവിടെ വന്ന് സുഖമായി കഴിയട്ടെ." അമ്മായി പെട്ടെന്ന് പറഞ്ഞു.

അത്രതന്നെ വേഗത്തിൽ അമ്മാവനും പറഞ്ഞു. "വേണ്ട വേണ്ട. ഭാര്യയും ഭർത്താവും വഴക്കിട്ടിരിക്കുന്ന സമയത്ത് നാം മകളെ വിളിച്ചു കൊണ്ടുപോകാൻ പാടില്ല. അവർ രമ്യതയിലായിരിക്കുമ്പോൾ അവൾക്കവിടെ വരാം; പോകാം."

"നമ്മുടെ കുഞ്ഞിനെ അമ്മ വീട്ടിലേക്ക് നമ്മൾ വിളിച്ച് കൊണ്ട് പോകുന്നതിനെന്താ ദോഷം?" അദ്ദേഹത്തിന്റെ ഭാര്യ ചോദിച്ചു.

"നിനക്കെന്തറിയാം? മിണ്ടാതിരിക്കൂ. അതീ നേരത്തല്ല."ഗൃഹനായകൻ പറഞ്ഞു.

"ഞാൻ നിങ്ങളുടെ കൂടെത്തന്നെ വരും."കമലു തീരുമാനിച്ചു. അവൾ എഴുന്നേറ്റ് വന്ന് അമ്മയുടെ അടുത്ത് നിന്നു.

"മോളേ, ഞാൻ പറയുന്നത് കേൾക്കൂ. നീയിപ്പോൾ വരാൻ പാടില്ല." അച്ഛൻ പറഞ്ഞു. അവൾ അനുസരിക്കാനുള്ള ഭാവമായിരുന്നില്ല. ഇനി താമസിക്കുന്നത് ശരിയാവില്ലെന്ന് തോന്നിയ അദ്ദേഹം എഴുന്നേറ്റ് തന്റെ കൂടെ വന്നവരോട് പറഞ്ഞു: "എല്ലാവരും നടക്കൂ. കാറിലിരുന്നോളൂ. നാട്ടിലേക്ക് മടങ്ങാം."

"എന്റെ മോള്......"ഭാര്യ അറച്ചു നിന്നു. രങ്കണ്ണൻ അവളെ ശാസിച്ചു: "ഇത്രയും കാലം നിന്റെ വാക്ക് കേട്ട് നിന്നിട്ട് ഇങ്ങനെയായി. ഇനി അതില്ല; വായടയ്ക്കൂ." എല്ലാവരും ചെന്ന് കാറിലിരുന്നു, കമലു ശാഠ്യം പിടിച്ച് അകത്ത് കയറാൻ പോയി. രങ്കണ്ണൻ തന്നെ അവളുടെ കൈപി ടിച്ച് പുറത്തു നിർത്തി. നഞ്ചമ്മ ജ്യേഷ്ഠന്റെ അമ്മായിയുടെ മുമ്പിൽ കുങ്കുമത്തളിക പിടിച്ച് നിന്നതേയുള്ളൂ. ഉടൻ തന്നെ കാര്യത്തിന്റെ ഗൗരവം മനസ്സിലാക്കിയ ഡ്രൈവർ കാർ സ്റ്റാർട്ട് ചെയ്ത് കളഞ്ഞു. "ഇരു പത്തഞ്ചുറുപ്പിക വെറുതേ കളഞ്ഞു. ഒന്നേകാൽ മാസത്തെ ശമ്പളം! ഞാനെവിടെന്ന് കൊണ്ടുവരും?" രങ്കണ്ണൻ പറയുന്നത് നഞ്ചുവിന് കേൾക്കാമായിരുന്നു.

ഇരുപത് വാരയോളം പോയപ്പോൾ കാർ നിന്നു. രങ്കണ്ണൻ കല്ലേ ശനെ വിളിച്ചു. അവൻ പോയി കാറിനടുത്ത് നിന്നു. അദ്ദേഹം താഴെയി റങ്ങി. അവന്റെ കൈപിടിച്ചു. "നീ ദേഷ്യപ്പെടരുത്. പൊട്ട സമ്പ്രദായ മുള്ള പശുവിനെ കൊണ്ടുവന്നാലും അതിനെ മേയ്ക്കുകയും നോക്കി നടത്തുകയും വേണം. നീ അവളെ നോക്കണ്ട; എന്റെ മുഖം നോക്കൂ." അദ്ദേഹമത് പറഞ്ഞപ്പോൾ കണ്ണിൽ വെള്ളം നിറഞ്ഞിരുന്നു.

"നിങ്ങൾ കുട്ടികളെപ്പോലെയാണല്ലോ സംസാരിക്കുന്നത്? അവൾ ചെയ്ത ദുർന്നടപടിയെന്താണ്?" ഭാര്യ ഭർത്താവിനോട് ചോദിച്ചു.

"അത് പറഞ്ഞിട്ട് പ്രയോജനമില്ല."യജമാനൻ വീണ്ടും കാറിൽ കയറിയിരുന്നു. ഡ്രൈവർ വേഗം കാറോടിച്ചു.

അയൽക്കാർ പോയി കിടന്നു. കല്ലേശന്റെ വീട്ടുകാരും കിടന്നു. സംസാരിക്കാൻ ഒരു പാട് കാര്യങ്ങളുണ്ട്. എന്നാലാരും മിണ്ടുന്നില്ല. "നല്ല കൊടിത്തൂവ പോലത്തെ പെണ്ണ്." അക്കമ്മ അത് നാല് തവണ ആവർത്തിച്ചു. നഞ്ചു പതിവുപോലെ മൗനം പാലിച്ചു. കല്ലേശനും മിണ്ടാ തിരുന്നത് കൊണ്ട് അക്കമ്മയ്ക്ക് സംസാരിക്കാനുള്ള അവസരം ലഭി ച്ചില്ല. അവന്റെ കൈത്തലത്തിൽ വീണ അമ്മാവന്റെ കണ്ണീർ, അവന്റെ മനസ്സ് കുത്തിക്കീറുകയായിരുന്നു. പ്ലേഗ് ബാധിച്ചപ്പോൾ സ്വന്തം കുഞ്ഞി നെപ്പോലെ തന്നെ നോക്കിയതാണ്. അദ്ദേഹത്തിന്റെ സ്വഭാവഗുണവും ആത്മാർത്ഥതയും ആദരവുണ്ടാക്കിയിരുന്നു. എഴുന്നേറ്റ് പോയി ഭാര്യ യുടെ നടുമുറിയുമാറ് ചവിട്ടണമെന്ന അവന്റെ ചിന്ത ഉയർന്നു വന്നു. എന്നാൽ അമ്മാവന്റെ കണ്ണീർ അവന്റെ കൈകാലുകൾ ബന്ധിച്ചു; കിടക്കയിൽ തന്നെ കിടക്കാൻ അവനെ നിർബന്ധിച്ചു.

# അദ്ധ്യായം ആറ്

ഏകദേശം ആറുമാസം കഴിഞ്ഞു കാണും. ഒരു ദിവസം അർധരാത്രിക്ക് കട്ടപിടിച്ച ഇരുട്ടിൽ അപ്പണ്ണയ്യൻ വന്ന് മുക്കുവച്ചേരിയിലെ മാടന്റെ വാതിലിൽ മുട്ടി. മാടൻ എഴുന്നേറ്റ് വന്നു: "സ്വാമി എങ്ങോട്ടാ പോയി ക്കളഞ്ഞത്?"

"പോലീസുകാരും മറ്റും എന്നെ അന്വേഷിച്ച് നടക്കുന്നുണ്ടോ?"

"എവിടുത്തെ പോലീസുകാർ സ്വാമീ?"

"അന്ന് വന്നില്ലേ, അവർ?"

മാടന് പഴയ സംഭവം ഓർമ വന്നു. അവൻ പറഞ്ഞു: "അവർ പോലീസുകാരല്ലത്രെ. കണ്ടം അളക്കാൻ വന്ന ആപ്പീസറാണത്രെ. നിങ്ങ ളെന്തിനാ സ്വാമീ ഇത്രയും നാൾ ഒളിച്ച് നടന്നത്? അമ്മ എന്റെ കുഞ്ഞെ വിടെ പോയെന്നും പറഞ്ഞ് കണ്ണീരൊഴുക്കുകയായിരുന്നു."

"ഓ! അങ്ങനെയാണെങ്കിൽ ഞാൻ വീട്ടിലേക്ക് പോകട്ടെ."

"സ്വാമി പൊയ്ക്കോളൂ."

"എനിക്ക് പേടിയാകുന്നല്ലോ. നീയും കൂടെ വരൂ." അപ്പണ്ണയ്യൻ മാടനെ അംഗരക്ഷകനാക്കി നടന്നു. ധൈര്യം പോരാ. വീട്ടിലെത്തി കത കിൽ മുട്ടി. "ഈ അസമയത്ത് ആരാ വാതിലിൽ മുട്ടുന്നത്?" അകത്ത് നിന്ന് ഗംഗമ്മ ചോദിച്ചു. മാടനാണ് മറുപടി പറഞ്ഞത്. മണ്ണെണ്ണ വിളക്ക് കത്തിച്ച് പിടിച്ച് ഗംഗമ്മ പുറത്തു വന്നു. അവർ മകനെ കണ്ടു. "എന്റെ മോനേ! ഇത്രയും നാൾ എവിടെയായിരുന്നെടാ? ഈ ദാരിദ്ര്യം പിടിച്ച സൂളയെ പേടിച്ച് എവിടെയൊക്കെ തെണ്ടീ നടന്നു?" അവർ കണ്ണീരൊ ലിപ്പിച്ചു. മാടൻ അകത്തു കയറി. നഞ്ചമ്മ പ്രസവത്തിന് നാഗലാപു രത്ത് പോയിരിക്കുകയാണ്. ചെന്നിഗരായനാണെങ്കിൽ വേഗം ഉറക്കം തെളിയില്ല. ഗംഗമ്മ മകൻ പോയസ്ഥലങ്ങളും ആഹാരം സമ്പാദിച്ച രീതിയുമെല്ലാം അന്വേഷിച്ചു.

"ഞാൻ പേടിച്ചിട്ടൊന്നുമില്ല. സകല ദിക്കിലും എത്തി കാര്യം നടത്തി."

വീരപുത്രൻ തന്റെ സാഹസികമായ കഥ വിവരിച്ചു. "ഇവിടെ നിന്ന് ജാവക്കല്ലിലേക്ക് പോയി. വഴിക്ക് ബിദരെ സണ്ണേഗൗഡന്റെ വീട്ടിൽ ചെന്ന് ബ്രാഹ്മണനാണെന്നും ആഹാരത്തിനുള്ള സാധനസാമഗ്രികൾ

തരണമെന്നും പറഞ്ഞു. രണ്ട് സേർ അരിയും അവരപ്പരിപ്പും മുളകു പൊടിയും വെണ്ണയും മറ്റും തന്നു. ഊണ് കഴിച്ച് ബാക്കിയുള്ളത് കെട്ടി പൊതിയാക്കി ജാവക്കല്ലിലെത്തി. അവിടെ ഒരുമാസം താമസിച്ചു. അവിടെ ഒരുത്തിയുണ്ടല്ലോ, ആ കള്ളിസ്സൂളാ വെങ്കിട്ടരാമുവിന്റെ ഭാര്യ, അവൾ ചോദിച്ചു, 'ഇപ്പഴെന്തിനാ വന്നത്? നാട്ടിലൊക്കെ സുഖമാണോ? അവരൊക്കെ എന്തുകൊണ്ട് വന്നില്ല?' ഒരു ദിവസം രാത്രി അവിടെ നിന്നും പുറപ്പെട്ട് അരസിക്കരയ്ക്ക് പോയി. അങ്ങനെ ചുറ്റിയടിച്ച് ബാണാരവും കഡൂരും കടന്ന് ഷിമോഗയ്ക്ക് പോയി. അവിടെ നദീതീരത്ത് പൂച്ചക്കല്ല് മഠം എന്നൊന്നുണ്ട്. അവിടെ താമസിക്കാനും കിടന്നുറങ്ങാനും മറ്റും നല്ല സൗകര്യമാണ്."

"ആഹാരത്തിനെന്തു ചെയ്തു?"

"ആ മഠക്കാർ തന്നെ പറഞ്ഞ് തന്നു. അവർ ലിംഗായതരാണ്. അതുകൊണ്ട് ഞാനവരുടെ ഊണ് കഴിച്ചില്ല. ആ നാട്ടിൽ വലിയ ബ്രാഹ്മണ ഗ്രാമമൊന്നുണ്ട്. എല്ലാം വലിയ സ്ഥിതിയുള്ളവരാണ്. എല്ലാ ദിവസവും ഭക്ഷണം കിട്ടും. അമ്മ എന്തുതന്നെ പറഞ്ഞാലും ഈ ഭിക്ഷാടനത്തിന് സമാനമായൊരു ആഹാരം നമുക്കുണ്ടാക്കാനാവില്ല. പൊക്കണസഞ്ചിയിൽ ചോറും മുരുടയിൽ സാമ്പാറും കൊണ്ട് വന്ന് നദീതീരത്തെ കരിങ്കല്ല് കഴുകി അതിൽ ചൊരിഞ്ഞ് സുഖമായി ഉണ്ണും."

"ഭിക്ഷാടനം എന്ന് പറഞ്ഞാൽ എന്താണ് സ്വാമീ?" മാടൻ ചോദിച്ചു.

"ഊണ് കാലത്ത് എല്ലാ വീടിന്റെയും മുമ്പിൽ ചെന്ന് നിന്ന് 'ബവദി ബിക്ഷാം ദേഹി' എന്ന് പറഞ്ഞ് പൊക്കണസഞ്ചി കാട്ടുകയും അതിൽ ചോറും മുരുടയിൽ രസമോ, പുളിങ്കറിയോ, സാമ്പാറോ വിളമ്പുകയും ചെയ്യുന്നു. അതിനുശേഷം എല്ലാം കൂട്ടിക്കുഴച്ചുണ്ണുന്നു. എന്തു രുചിയായിരിക്കുമെന്നോ!"

"രുചിയില്ലാതിരിക്കുമോ? പലവീട്ടിലെ കറി നന്ന്, വേശ്യയുടെ മകൾ നന്ന് എന്ന് പഴമൊഴി തന്നെയുണ്ടല്ലോ?" മാടന്റെ വായിൽ വെള്ള മൂറി.

"അമ്മേ ആ നശിച്ച ഷിമോഗയിൽ മാത്രം ചോറ് തന്നെ തിന്ന് മതിയായിപ്പോയി. അല്പം മുത്താറിപ്പൊടി കുറുക്കിത്തരൂ. നല്ല വണ്ണം വിശക്കുന്നു."

"ഈ സമയത്തോ?"

"രാത്രി ഒന്നും കഴിച്ചില്ല."

"ആ പുലയാടിമക്കൾ ആരെങ്കിലും ഉണ്ടായിരുന്നെങ്കിൽ എഴുന്നേറ്റ് ഉണ്ടാക്കാൻ പറയാമായിരുന്നു. ആരുമില്ല. നിന്റെ ഭാര്യ പെറ്റുവത്രെ. പെൺകുഞ്ഞ്. നാമകരണത്തിന് വിളിക്കാൻ വന്നിരുന്നു. ഇപ്പോൾ നാല് മാസമായിരിക്കണം. പോയി വിളിച്ചോണ്ട് വാ. അടുക്കളപ്പണി ചെയ്ത് എനിക്ക് മതിയായിപ്പോയി." ഗംഗമ്മ എഴുന്നേറ്റു.

## രണ്ട്

നാല് ദിവസം ഗ്രാമത്തിൽ സധൈര്യം തലയുയർത്തി, ചുറ്റിയടിച്ച ശേഷം അപ്പണ്ണയ്യൻ ഭാര്യയെയും കുഞ്ഞിനെയും വിളിച്ചുകൊണ്ട് വരാൻ നുഗ്ഗിക്കരയ്ക്ക് പുറപ്പെട്ടു. റൊട്ടിയും ചട്ടിണിയും കെട്ടിപ്പൊതിഞ്ഞ് ചുമലിൽ വെച്ചു. തിപ്ടൂർ വരെ പോയി. അവിടെ നിന്ന് ഒമ്പത് നാഴിക നടന്ന് ഭാര്യവീട്ടിലെത്തി. കുഞ്ഞിന് നാല് മാസമായിരിക്കുന്നു. ഭാര്യവീട്ടുകാർ കുഞ്ഞിന് ജയലക്ഷ്മിയെന്ന് പേരിട്ടു.

അപ്പണ്ണയ്യൻ എത്തിയപ്പോൾ സന്ധ്യയായിരുന്നു. സാതു ഇപ്പോഴും പ്രസവിച്ചു കിടന്ന മുറിയിൽ തന്നെ കഴിയുന്നു. അവൻ പോയി കുഞ്ഞിനെയെടുത്ത് കുളിപ്പിച്ചു. ഭാര്യയോട് സംസാരിച്ചു. രാത്രി ഊണ് കഴിഞ്ഞ് പൂമുഖത്ത് അമ്മാവന്റെ കിടക്കയ്ക്കടുത്ത് തന്നെ അവനും വിരിച്ചു. അവന്റെ മുഖം വാടി. അവൻ കിടക്കയിൽ ചെന്നിരുന്നപ്പോൾ അദ്ദേഹം ചോദിച്ചു. "നാമകരണത്തിന് പറഞ്ഞയച്ചിരുന്നു. അപ്പോൾ എവിടെയായിരുന്നു?"

"ഷിമോഗയിൽ, ജാവക്കല്ലിൽ."

"ഭാര്യ പ്രസവിക്കാറായത് അറിയില്ലായിരുന്നോ? അങ്ങനെ മിണ്ടാതെ, പറയാതെ നാടുവിട്ടുപോയതെന്തിനാണ്?"

"കുറച്ച് പണിയുണ്ടായിരുന്നു."

പ്രസവമുറിയിൽ കിടന്നിരുന്ന സാതു എഴുന്നേറ്റിരുന്ന് പറഞ്ഞു. "അത്ര വലിയ പണിയെന്തായിരുന്നു? എന്തിനാ കള്ളം പറയുന്നത്? സത്യം പറയൂ. ചേട്ടത്തിയമ്മയെ ചവിട്ടി പോലീസുകാർ വന്ന് പിടിച്ചു കൊണ്ടുപോകുമെന്ന് പേടിച്ച് ഒളിച്ച് നടന്നതല്ലേ?"

അപ്പണ്ണയ്യൻ മറുപടി പറഞ്ഞില്ല. അവൻ തലകുനിച്ചിരുന്നു. സാതു ചോദിച്ചു. "നിങ്ങളുടെ അമ്മ ചവിട്ടാൻ പറഞ്ഞു. നിങ്ങൾ ചവിട്ടിയില്ലേ? ആ പിശാച് പിടിച്ച സ്ത്രീ മരിക്കാതെ നിങ്ങൾക്ക് ബുദ്ധി തെളിയില്ല."

തന്റെ അമ്മയെ ചീത്തപറഞ്ഞത് കേട്ട അപ്പണ്ണയ്യന് ഭയങ്കര ദേഷ്യം വന്നു. എന്നാൽ അത് പുറത്ത് കാട്ടേണ്ട സമയമല്ല. കൂടാതെ സാതു, ചേട്ടത്തിയമ്മയെപ്പോലെ പാവമല്ല. അതുകൊണ്ട് അവൻ അടങ്ങിക്കൂടി. സാതു അകത്ത് നിന്ന് സംസാരിച്ചു. "നിങ്ങളുടെ അമ്മയുടെ കൂടെ കഴിഞ്ഞുകൂടാൻ സാദ്ധ്യമല്ല. വീടിന്റെ പിൻവശത്ത് ഒഴിഞ്ഞ സ്ഥലമുണ്ടല്ലോ. അവിടെ ചെറിയൊരു വീട് കെട്ടി വേറെത്തന്നെ താമസിക്കാനുള്ള സൗകര്യം ഉണ്ടാക്കൂ. അതിന് ശേഷം എന്നെയും കുഞ്ഞിനെയും കൂട്ടിക്കൊണ്ട് പോയാൽ മതി."

"അവന്റെ തൊണ്ട വരണ്ടിരുന്നു. അവൻ ചുണ്ട് നനച്ചുകൊണ്ട് ചോദിച്ചു. "അതെങ്ങനെ സാധിക്കും?"

"എന്തുകൊണ്ട് സാധിക്കില്ല? നിങ്ങൾക്ക് താമസിക്കാൻ ഒരു കൊച്ചു വീട് പണിയണം. സ്വത്ത് ഓഹരി വെക്കണം. വീട്ടിനാവശ്യ

മായ പാത്രങ്ങളും മറ്റ് സാധനങ്ങളും എന്റെ കല്യാണസമയത്ത് തന്നി രുന്നല്ലോ. അത് പോരാതെ വന്നാൽ ഇനിയും ഞാൻ കൊണ്ടുവരാം."

അവന് അപ്പോഴും സംസാരിക്കാൻ സാധിച്ചില്ല. സാതു തുടർന്നു. "നിങ്ങൾ അവരിൽ നിന്ന് അകലണമെന്നൊന്നും ഞാൻ പറയുന്നില്ല. ജ്യേഷ്ഠനും അനുജനും ഒന്നിച്ച് തന്നെ കഴിയാം. ഞാനും ചേട്ടത്തിയ മ്മയും കൂടെ കഴിഞ്ഞോളാം. എന്നാൽ നിങ്ങളുടെ അമ്മ വേറെ തന്നെ താമസിക്കണം. അവർക്ക് വേണമെങ്കിൽ മറ്റൊരു കുടിൽ കെട്ടിക്കൊ ടുത്ത് പ്രത്യേകം താമസിച്ചശേഷം എന്നെയും കുഞ്ഞിനെയും കൊണ്ടു പോയിക്കോളൂ."

അമ്മയെ ദുഷിച്ചതിന് അവന് ദേഷ്യം വന്ന് മുഖം ചുകന്നു. അത് മനസ്സിലാക്കിയ അവന്റെ അമ്മായി പറഞ്ഞു: "നമ്മുടെ അപ്പണ്ണയ്യന്റെ നല്ല സ്വഭാവമാണ്, അവൻ പൊന്നുപോലത്തെ മനുഷ്യനാണെന്ന് സാതു എപ്പോഴും പറയാറുണ്ട്. അമ്മായിയും മരുമകളും ഒത്തു പോകുന്നില്ല. അതുകൊണ്ട് നിങ്ങൾ വേറെ താമസിച്ചോളൂ. സാതു ആവശ്യം വരു മ്പോൾ അമ്മയ്ക്ക് വേണ്ട സഹായങ്ങൾ ചെയ്ത് കൊടുക്കട്ടെ." ഇപ്പോ ളവന്റെ മുഖം പ്രസന്നമായി.

അമ്മാവൻ അവസാനവാക്കായി പറഞ്ഞു "ഏതായാലും നിങ്ങൾ ഭാര്യയും ഭർത്താവും രമ്യതയിൽ, സന്തോഷത്തോടു കൂടി കഴിയണം. രാവിലെ എഴുന്നേറ്റ് 'സൂളേ, നായി' തുടങ്ങിയ ചീത്തവാക്കൊന്നും പറ യരുത്. അതിന് ആവശ്യമായ ഏർപ്പാടുകൾ ചെയ്തശേഷം നിന്റെ ഭാര്യയെ കൂട്ടി പൊയ്ക്കോളൂ. ഞങ്ങൾക്കീയൊരു മകളേ ഉള്ളൂ. വേറെ പെണ്ണുമില്ല; ആണുമില്ല."

അപ്പണ്ണയ്യൻ ആറെട്ടു ദിവസം ഭാര്യവീട്ടിൽ കഴിഞ്ഞു. ഭാര്യയെ ശകാരിക്കാതെ, സന്തോഷത്തോടുകൂടി അവൻ കുഞ്ഞിനെ എടുത്ത് കളിപ്പിച്ചു. എന്നാൽ അവന്റെ വാക്കിലും നടപ്പിലും എഴുന്ന് കണ്ട പരു ക്കൻ സ്വഭാവവും അഹങ്കാരവും മറ്റുള്ളവർക്ക് വല്ലായ്മയുണ്ടാക്കി. ഒരു ദിവസം അവൻ തേങ്ങ ഉലിക്കുകയായിരുന്നു. ചകിരി വല്ലാതെ ഉണ ങ്ങിപ്പറ്റിയിരിക്കുന്നു. എത്ര വലിച്ചിട്ടും ഇളകിയില്ല. അവന് ദേഷ്യം വന്നു. "ഇതിന്റെ അമ്മേടെ".... മറ്റൊരുദിവസം ആലയിൽ പശു കൊമ്പ് കുലു ക്കിയപ്പോൾ അവൻ പറഞ്ഞു. "നിന്റമ്മേടെ......."അവന്റെ അമ്മായി അടുത്തു നിന്ന് അത് കേട്ടു. ഇവനെ തിരുത്തുകയെന്ന് വെച്ചാൽ എളുപ്പ മല്ലെന്നവർക്ക് മനസ്സിലായി. തന്റെ മകളുടെ ദുർവിധിയോർത്ത് അവർ നെടുവീർപ്പിട്ടു.

നാട്ടിലേക്ക് മടങ്ങുന്ന ദിവസം പ്രത്യേകം താമസിക്കുന്നതിന് ഏർപ്പാട് ചെയ്യാൻ സാതു ഓർമിപ്പിച്ചു. അവൻ മൂളിയെന്ന് തോന്നി. കസൂരിലോളം നടന്ന അവൻ അവിടെ നിന്ന് തീവണ്ടി പിടിച്ച് തിപ്ടൂ രിൽ ഇറങ്ങി. അവിടെ നിന്ന് നാട്ടിലേക്ക് പതിനാറ് നാഴിക നടക്കണം.

മുതലിയാർ കമ്പനി വക ബസ്സ് ഓടാൻ തുടങ്ങിയിട്ടുണ്ടെങ്കിലും അത് ഒന്നിടയിട്ടേ പോകുന്നുള്ളൂ. തിങ്കൾ, ബുധൻ, വെള്ളി ഈ ദിവസങ്ങളിൽ മാത്രമേ ബസ്സുള്ളൂ. അപ്പണ്ണയ്യൻ മുമ്പൊരിക്കൽ അതിലിരുന്ന് സുഖം അനുഭവിച്ചതാണ്. അവന് തീരെ പേടിയുണ്ടായിരുന്നില്ല. തീവണ്ടിയിൽ ഒറ്റയ്ക്കിരുന്ന് വന്ന അവൻ ബസ്സിനെ പേടിക്കുമോ? എന്നാൽ ഇന്ന് വെള്ളിയാഴ്ച വൈകുന്നേരമാണ്. നാളെയും മറ്റന്നാളും ബസ്സില്ല. നടന്ന് പോകുന്നതും വലിയ പ്രയാസമുള്ള കാര്യമല്ല. എന്നാൽ ബസ്സിലിരുന്ന് യാത്ര ചെയ്യുന്ന സുഖം അങ്ങിനെ തെറ്റി.

സന്ധ്യയായിരിക്കുന്നു. അവൻ തിപ്ടൂരിൽ തന്നെ താമസിച്ചു. ഹോട്ടലിൽ ചേനയും നീരുള്ളിയും ചേർത്ത സാമ്പാർ, വഴുതിന ഉപ്പേരി, പപ്പടം, രസം, തൈര്. എല്ലാം സമൃദ്ധമായി വാങ്ങി മൂന്ന് തവണ കുഴച്ചുണ്ടു; ആറണ കൊടുത്തു. സത്രത്തിന്റെ വരാന്തയിൽ കിടന്നു. രാവിലെ എഴുന്നേറ്റ് തോട്ടിൻ കരയിൽ പോയി മടങ്ങി. അതേ ഹോട്ടലിൽ ചെന്ന് ഒരു മസാലദോശയടിച്ചു. അവൻ ഷിമോഗയിൽ നിന്ന് രണ്ടുദിവസം മസാലദോശ തിന്നിരുന്നു. എന്നാൽ തിപ്ടൂരിൽ കിട്ടിയതുപോലെ രുചിയുണ്ടായിരുന്നില്ല. പച്ചമുളക്, മല്ലിയില, ചേന, നീരുള്ളി എല്ലാം ചേർത്ത കറി, ദോശയുടെ അകത്ത് പുരട്ടിയ തേങ്ങാ ചട്ടിണി. അല്പം എരിവ് കൂടുതലായുള്ള മസാലദോശ ഞൊട്ടയിട്ടുകൊണ്ട് അവൻ തിന്നു. പിന്നെ ആറെണ്ണം കൂടി വരുത്തി. ചൂടോടെ കിട്ടിയ ദോശ മുഴുവൻ തിന്നുതീർത്ത് മൊത്തം ഏഴണ കൊടുത്ത് ഒറ്റയടിപ്പാതയിലൂടെ രാമസമദ്രത്തിനു നേരെ കാൽ നീട്ടിവെച്ചു. രണ്ടുനാഴിക നടന്നപ്പോഴത്തേക്കും ദാഹം തോന്നി. "അവന്റെ അമ്മേടെ..... ആ ദോശ തിന്നതാണ് ദാഹം." അവൻ വഴിയുടെ വലതുഭാഗത്തുള്ള തെങ്ങിൻ തോപ്പിലേക്ക് നോക്കി . അടുത്തെങ്ങും ആരുമില്ല. അവൻ വേലി നൂണ് തോട്ടത്തിൽ കടന്നു. ഒരു ചെറു തൈയിൽ നിന്ന് മൂന്ന് ഇളനീർ പറിച്ചു. ഒരു കുറ്റി കൊണ്ട് അതിന്റെ കണ്ണ് കുത്തിപ്പൊട്ടിച്ചു. വെള്ളം മുഴുവൻ കുടിച്ചു. ഇളനീർ തിന്നണമെന്ന് തോന്നി. പക്ഷേ പിടിക്കപ്പെടുമെന്ന ഭയം കൊണ്ടവൻ തൊണ്ട് അവിടെത്തന്നെ ഉപേക്ഷിച്ച് നാട്ടിലേക്ക് ധൃതിയിൽ നടന്നുതുടങ്ങി. വഴിക്ക് കാലി മേയ്ക്കുന്ന ഒരു ഗൗഡൻ അവന് ഒരു ബീഡി കൊടുത്തു. അപ്പണ്ണയ്യൻ സ്വന്തം കാശുകൊടുത്ത് ബീഡി വലിച്ചിരുന്നില്ല. കരിമ്പിൻ തോട്ടത്തിന് തീപിടിച്ചതിന് ശേഷം ആ ശീലം അവനുപേക്ഷിച്ചിരുന്നു. എന്നാൽ ആരോടെങ്കിലും ചോദിച്ച് വെറുതെ കിട്ടിയാൽ അവൻ വലിച്ചൂതിക്കളയുമായിരുന്നു.

## മൂന്ന്

നാട്ടിലെത്തിയപ്പോൾ വൈകുന്നേരം നാല് മണി. വീട്ടിൽ പട്ടേൽ ശിവേഗൗഡനും അവന്റെ അളിയൻ മുൻ താല്ക്കാലിക ശാനുഭോഗനായ

സിവലിങ്കേഗൗഡനുമെത്തിയിരുന്നു. അവനെത്തിയ ഉടനെ ശിവേ ഗൗഡൻ വിഷയമെടുത്തിട്ടു.

"അമ്യാരേ, നിങ്ങൾ പറഞ്ഞയച്ചിരുന്നത് പോലെയാണ് അപ്പണ്ണ യ്യൻ വന്നിരിക്കുന്നത്. എന്റെ കാശിന്റെ കാര്യം എന്തുചെയ്യാൻ പോയി രുന്നു? അത് മറന്നുകളഞ്ഞോ?"

ഏതു കാശിന്റെ കാര്യമാണെന്ന് ഗംഗമ്മയ്ക്ക് കുറച്ചു സമയം ഓർമ കിട്ടിയില്ല. ശിവേഗൗഡൻ പറഞ്ഞു. "മുതൽ രണ്ടായിരം. ഏഴു വർഷത്തെ പലിശ ആയിരത്തെണ്ണൂറ്റെൺപത്. ഇത്രയും കാലം പലി ശയും തന്നിട്ടില്ല. അതിന്റെ പലിശ കൂടിക്കൂട്ടിയാൽ അറുനൂറ് ഉറുപ്പിക കൂടി വേണം. എന്നുവെച്ചാൽ ആകെ നാലായിരത്തി അറുനൂറ്റി എൺപത്. ഇനി ഒരു മാസത്തിനകം എന്റെ കാശ് തന്നേക്കണം. അവധി കഴിയുകയാണ്. അല്ലെങ്കിൽ ഞാൻ കോടതിയിൽ പോകും."

"ചെറുക്കൻ ഒന്നും തിരിയാതെ പണ്ടെന്നോ ചെയ്തതിന് ഇത്ര യേറെ കാശ് ഞാനെവിടെനിന്ന് കൊണ്ടുവരും ശിവേഗൗഡാ?"

"ചെറുക്കൻ ചെയ്തുവെന്നത് നേര്. ഞാൻ കാശുകൊടുത്തത് കള വാണോ? നിങ്ങളെന്താണീ പറയുന്നത്? ചെന്നയ്യരേ, ശാനുഭോഗരല്ലേ, നിങ്ങൾ തന്നെ പറയൂ. ഞാൻ മടിശ്ശീലയഴിച്ച് ചൊരിഞ്ഞത് കള വാണോ?"

ചെന്നിഗരായൻ മിണ്ടാതെ ഇരിക്കുകയായിരുന്നു. "ഇനി എട്ട് ദി വസത്തിൽ കടം തീർത്തില്ലെങ്കിൽ ഞാൻ കേസ്സാക്കും. പിന്നെ എന്നെ പറയരുത്. ഹും." അതും പറഞ്ഞ് ശിവേഗൗഡൻ, സിവലിങ്കേഗൗഡന്റെ കൂടെ ഇറങ്ങി നടന്നു.

"ചിന്നയ്യാ, എന്തു ചെയ്യും?"

"എനിക്കെന്തറിയാം അമ്മേ?"

"ശാനുഭോഗനായിട്ട് നിനക്കറിയില്ലേ?"

അപ്പണ്ണയ്യനാണ് മറുപടി പറഞ്ഞത്. "നമ്മുടെ കൈയിൽ നിന്ന് അവൻ എന്തു പറിച്ചുകൊണ്ട് പോകും? നോക്കാം. തരില്ലെന്ന് പറയൂ."

"പറയാമോ?"

"ഹും പറയാം."

"അമ്മേ, എനിക്ക് വിശക്കുന്നു. ആദ്യം ചോറ് വിളമ്പ്. അവൻ പിടിച്ചു പറിക്കുന്ന കാര്യം അതിനുശേഷം ആലോചിച്ചാൽ മതി."

അപ്പണ്ണയ്യന് ചോറ് വിളമ്പാൻ അമ്മ അകത്തു പോയി.

ഇക്കാര്യത്തിൽ ആരുടെ ഉപദേശം ആരായണമെന്നതിനെക്കുറിച്ച് അവർ ചിന്തിച്ചു. രേവണ്ണശെട്ടിയുടെ പേരാണ് ആദ്യം തോന്നിയത്. ശെട്ടിയെ നാട്ടിൽ പലരും വക്കീലെന്നാണ് വിളിക്കാറ്. പല കേസുക ളിലും ഓരോ പക്ഷം പിടിച്ച് അയാൾ അപ്പപ്പോൾ തിപ്ടൂരിലേക്ക് പോകാറുണ്ടായിരുന്നു. വലിയ വക്കീലിന് അറിയാത്ത പോയിന്റുകളും

അയാൾക്കറിയുമത്രെ. ഗംഗമ്മ നേരെ അയാളുടെ വീട്ടിൽ ചെന്ന് കയറി. അവന്റെ ഭാര്യ സർവക്ക പറഞ്ഞു. "അദ്ദേഹം ഇല്ല. കോടി ഗ്രാമത്തി ലേക്ക് പോയിരിക്കുന്നു."

"എന്തായിരുന്നു കാര്യം?"

"ഗംഗമ്മേ, നിങ്ങൾക്കറിയില്ലേ?" അവൾ അല്പം ശങ്കിച്ചുകൊണ്ടാ ണെങ്കിലും പറഞ്ഞു. "ഇസ്പേട്ട് കളിക്കാൻ. നിങ്ങളെന്താ വന്നത്? ഇരി ക്കിൻ. പലകയിട്ട് തരാം."

ഗംഗമ്മ പലകയിൽ ഇരുന്നു, ശിവേഗൗഡൻ വന്നിരുന്ന കാര്യവും സ്വത്ത് പണയപ്പെടുത്തിയ കാര്യവും നാട്ടിലെ എല്ലാവർക്കും അറിയാ വുന്നതാണ്. സർവക്ക പറഞ്ഞു. "അയാളുടെ കാശ് നിങ്ങൾ പണ്ടേ കൊടുക്കേണ്ടതായിരുന്നു. ഇത്രയും നാൾ കൊടുക്കാതെ കുത്തിയിരു ന്നതെന്തിനാ?"

"അതെന്താ, തിന്നതോ കുടിച്ചതോ മറ്റോ ആണോ? അക്കാശെ ങ്ങനെ കൊടുക്കും?"

ഈ ചോദ്യത്തിന് മറുപടി പറയാൻ മാത്രം വിവേകം സർവക്ക യ്ക്ക് ഇല്ലായിരുന്നു. മുപ്പതോടടുത്ത വയസ്സ്. അഞ്ച് മക്കൾ ഉണ്ട്. മൂന്നെണ്ണം മരിച്ചിരുന്നു. രണ്ട് കൊല്ലമായി ഗർഭിണിയായിട്ടില്ല. അപ്പണ്ണ യ്യൻ കരിമ്പിൻതോട്ടത്തിൽ തീ വെച്ച കാലത്ത് അവളുടെ ഭർത്താവ് കുറ്റിക്കരിമ്പിന്റെ കണക്ക് പറഞ്ഞ് ഇരുപത്തഞ്ചുറുപ്പിക വാങ്ങിയത വൾക്കറിയാം. കുറ്റിക്കരിമ്പ് വളരാൻ വിടുന്നില്ലെന്ന് നേരത്തേ പറഞ്ഞ് കൊണ്ടിരുന്ന അയാൾ ഇപ്പോൾ അതിന്റെ പേരിൽ കാശ് വാങ്ങിയത് അനീതിയാണെന്നവൾ പറഞ്ഞിരുന്നു. അതിന് മുഖത്തിടിയും ഏറ്റതാണ്.

അവർ പലതും പറഞ്ഞുകൊണ്ടിരിക്കെ രേവണ്ണശെട്ടി സ്ഥല ത്തെത്തി. സുന്ദരമായ വെള്ള ദോത്തി; റബ്ബർ ചെരിപ്പ്; ഇസ്തിരിയിട്ട ഷർട്ട്; കഴുത്തിൽ എല്ലാവരും കാണുമാറ് തിളങ്ങുന്ന സ്വർണമാല. വിരലുകളിൽ ചുവന്ന കല്ല് വെച്ച മൂന്ന് മോതിരങ്ങൾ. മുഖത്ത് നേർമ യായി കത്രിച്ച് വെച്ച മീശ. ആ വേഷഭൂഷാദികളോട് കൂടി രേവണ്ണ ശെട്ടിയെ കണ്ടപ്പോൾ തന്നെ ഗംഗമ്മയുടെ ആത്മവിശ്വാസം വർധിച്ചു – ശിവേഗൗഡന്റെ കാശ് കൊടുക്കാതിരിക്കാം.

ഗംഗമ്മ സംഗതി വിശദീകരിച്ചു. "ആ സൂളേമോൻ ആരുടെ തറ വാട് സ്വത്താണെന്നാണ് കരുതിയത്? അവൻ കോടതിക്ക് പോകു മെന്നോ? പോകാൻ പറ. കോടതി കയറി നമ്മുടെ കൈയിൽ നിന്ന് അവൻ പിടിച്ച് പറിക്കുന്നത് കാണട്ടെ. തിപ്ടൂരിലെ വലിയ വക്കീലിനെ എനിക്കറിയാം." ശെട്ടി സമാധാനിപ്പിച്ചു.

ഗംഗമ്മയ്ക്ക് ധൈര്യമായി. "ഞാൻ പോയി അവനോടങ്ങനെ പറ യട്ടെ, രേവണ്ണാ?"

"പോയി പറയണം. അമ്യാരേ. നിങ്ങൾ പേടിക്കേണ്ട. പിന്നെ വരു

ന്നതൊക്കെ ഞാൻ നോക്കിക്കോളാം."

"എന്റെ കൂടെ നീയും വരണം."

"ഞാൻ – വരുന്നത് ഭംഗിയല്ല. ഞാൻ മറവിലിരുന്ന് പണിയെടുക്കാം. നിങ്ങൾക്കും പേടിയോ? ഗംഗമ്മയുടെ ധൈര്യം ഇവിടെ അറുപത്തിനാല് ഗ്രാമത്തിലും കേൾവികേട്ടതാണ്. ഏത് നായിന്റെമോനും നിങ്ങളോളം ധൈര്യമില്ലെന്നാളുകൾ പറയുന്നു. നിങ്ങളെന്തിന് പേടിക്കണം?"

ശെട്ടിയുടെ വാക്കുകൾ കുറിക്കുകൊണ്ടു. "ഞാനങ്ങനെ പേടിക്കുന്ന സൂളയും മറ്റുമല്ല." അവർ എഴുന്നേറ്റ് നേരെ ശിവേഗൗഡന്റെ വീട്ടിന് മുമ്പിൽ വന്ന് നിന്നു. "എന്റെ ഭർത്താവ് ശാനുഭോഗരായിരുന്നപ്പോൾ പട്ടിക്കുട്ടിയെപ്പോലിരുന്ന ഗൗഡനല്ലേ നീ? ഇപ്പോൾ അന്യായമായി പിഴ വസൂലാക്കാൻ കോടതിക്ക് പോകുമെന്ന് പേടിപ്പിക്കുന്നോ? എന്തിന് കോടതി? ദിവാന്റടുത്ത് തന്നെ പോകൂ. ഞാൻ വക്കീലിനെ വെക്കാൻ പോകുന്നു. എന്റെ കൈയിൽ നിന്ന് ഒറ്റ ചില്ലിക്കാശ് വാങ്ങാൻ നിനക്ക് സാദ്ധ്യമല്ല. ഒരു പെണ്ണെന്ന് വെച്ച് ഞാൻ പേടിക്കയും മറ്റുമില്ല."

ശിവേഗൗഡൻ പുറത്ത് വന്നു. "അല്ല, അമ്യാരേ! ഇതെന്താ കഥ? ഇന്ന് രണ്ട് മണിക്കല്ലേ നമ്മൾ എല്ലാം സംസാരിച്ച് പിരിഞ്ഞത്? ഇപ്പോൾ പിന്നെന്താ ഇങ്ങനെ പറയുന്നത്?"

"പറയാതെ പിന്നെന്ത് ചെയ്യണം? കഷ്ടകാലം വന്നുപെടുമ്പോൾ സഹായിക്കാൻ എനിക്കും നാലാള് കാണും. ഞാൻ തെണ്ടിയൊന്നുമല്ല." ഗംഗമ്മ നേരെ വീട്ടിലേക്ക് മടങ്ങി.

അതിനകം രേവണ്ണശെട്ടി അവിടെ എത്തി. ഗംഗമ്മയുടെ മുഖം കണ്ടപ്പോൾ തന്നെ ശിവേഗൗഡനോട് അവർ എന്ത് പറഞ്ഞിരിക്കുമെന്നയാൾ ഊഹിച്ചു.

"അമ്യാരേ, നിങ്ങളും രണ്ടാൺമക്കളും അപ്പപ്പോൾ വണ്ടി ഏർപ്പാട് ചെയ്ത് നാല് തവണയെങ്കിലും തിപ്ടൂരിലേക്ക് വരേണ്ടി വരും. അവിടെ നിന്ന് ജഡ്ജിയുടെ മുമ്പിൽ വെച്ച് ഇതന്യായമാണെന്ന് വായ തുറന്നു പറഞ്ഞേച്ചാൽ മതി. കേസ് നിങ്ങൾക്കനുകൂലമായിരിക്കും. മൊത്തം ഒരഞ്ഞൂറ് ഉറുപ്പിക ചെലവ് ചെയ്താൽ മതിയാകും."

"തിപ്ടൂരിൽ ചെന്നാൽ ഊണിനെന്ത് ചെയ്യും?" അപ്പണ്ണയ്യൻ ചോദിച്ചു.

"ഹോട്ടലില്ലേ?"

ഹോട്ടലിന്റെ പേര് കേട്ടപ്പോൾ തന്നെ അവന്റെ വായിൽ വെള്ള മൂറി. ചേനയും നീരുള്ളിയും ചേർത്ത സാമ്പാർ, ഉപ്പേരി, വറുത്ത കടലയിട്ട സുന്ദരമായ തേങ്ങാചട്ടിണി, തൈര്, മസാലദോശ. "അമ്മേ, തിപ്ടൂരിൽ പോകണം; കേസ് നടത്തണം." ഉറച്ച സ്വരത്തിൽ അവൻ അഭിപ്രായപ്പെട്ടു.

"ശാനുഭോഗനെന്തു പറയുന്നു?" അമ്മ ചെന്നിഗരായരോട് ചോദിച്ചു.

"ആരെങ്കിലും വിവരമുള്ളവരോട് ചോദിക്കണം."

അവസാനം ശിവേഗൗഡൻ കേസ് കൊടുത്തു. ഗംഗമ്മയും മക്കളും രേവണ്ണശെട്ടിയുടെ കൂടെ തിപ്ടൂരിൽ പോയി. ശെട്ടി കാണിച്ചു കൊടുത്തു. കേസ് രേവണ്ണശെട്ടി തന്നെ സവിസ്തരം ബോധിപ്പിച്ചു. "നാട്ടിലെ ചിലർ ചേർന്ന് കരിമ്പിൻ തോട്ടത്തിന് തീവെച്ചു. വിവരമില്ലാതിരുന്ന ഇവരുടെ പേരിൽ കുറ്റം ചുമത്തി; കാശ് പിടുങ്ങി. ഇതിൽ ഒപ്പ് വെച്ചിരിക്കുന്നത് മൈനർമാരായ ആൺമക്കളാണ്. ജാമ്യം കൊടുത്തിരിക്കുന്നത് പിതൃ സ്വത്താണ്. രേഖയിൽ കൈയെഴുത്ത് സാക്ഷിയിട്ടിരിക്കുന്നത് കാശ് കൊടുത്ത് ആധാരമെഴുതിച്ചവന്റെ സ്വന്തം അളിയൻ. അത്രയൊക്കെ യുള്ളപ്പോൾ കേസ് ജയിക്കില്ലേ സ്വാമീ?"

"ജയിക്കാതിരിക്കുമോ?"വക്കീൽ ചോദിച്ചു.

ആദ്യത്തെ ദിവസത്തെ ചെലവിന് അവർ വീട്ടിലുള്ള പൊന്ന് വിറ്റ് ഇരുനൂറുറുപ്പിക ഉണ്ടാക്കിയിരുന്നു. അവരുടെ മുമ്പിൽ വെച്ച് കൊടു ത്താൽ വക്കീൽ കാശ് തൊടില്ല എന്നു പറഞ്ഞ് രേവണ്ണശെട്ടി നൂറ്റെ ഴുപത്തഞ്ചുറുപ്പിക അവരോട് വാങ്ങി. പിന്നീട് അയാൾ ഒറ്റയ്ക്ക് വക്കീ ലിന്റെ വീട്ടിൽ പോയി കണക്ക് തീർത്ത് വന്നു. അപ്പണ്ണയ്യൻ ഹോട്ട ലിൽ ചെന്ന് ഊണ് കഴിച്ചതിന് പുറമെ മൂന്ന് മസാലദോശയും അടിച്ചു. ശാനുഭോഗരായരും ഹോട്ടലിന്റെ രുചി പഠിച്ചയാളാണ്. കൊല്ലത്തിൽ നാല് തവണയെങ്കിലും ദേവരസയ്യന്റെ കൂടെ തിപ്ടൂരിൽ ചെന്ന് കുശാ ലാക്കുന്ന ആളാണ്. അദ്ദേഹം ഓമപ്പൊടി, റവ ലഡ്ഡു, മൈസൂർ പാക്ക് എന്നീ പലഹാരങ്ങൾ കൊണ്ട് തന്നെ വയർ നിറച്ചു. വിധവയായ ഗംഗമ്മ വീട്ടിൽ നിന്ന് കൊണ്ടു വന്ന മലർപ്പൊടി നാല് പഴവും കൂട്ടി കഴിച്ചു.

## നാല്

നഞ്ചു ഒരാൺകുഞ്ഞിനെ പ്രസവിച്ചു. ചെന്നിഗരായൻ നാമകരണത്തിന് ചെന്നു. അമ്മ പറഞ്ഞതനുസരിച്ച് കുഞ്ഞിന് സ്വന്തം അച്ഛന്റെ പേരായ രാമണ്ണൻ എന്ന് പേരിട്ടു. ഇത്തവണ അദ്ദേഹം ഭാര്യവീട്ടിൽ അധിക കാലം താമസിച്ചില്ല. അളിയനെ കണ്ടാൽ അദ്ദേഹത്തിന് ഉൾക്കിടിലം തുടങ്ങും. കൂടാതെ അവന്റെ ഭാര്യ കമലു മുറുമുറുക്കുകയും ചെയ്യും.

മൂന്ന് മാസത്തെ പ്രസവശുശ്രൂഷ കഴിച്ച് നാട്ടിലെത്തിയ രണ്ടാം ദിവസം നഞ്ചു, ശിവേഗൗഡൻ കേസ് കൊടുത്ത വിവരം മനസ്സിലാക്കി. ശിവേഗൗഡനോട് കടം വാങ്ങിയ കഥ അവർക്ക് നേരത്തേ അറിയാം. സ്വത്ത് ജാമ്യം കൊടുത്ത് അയാളോട് രണ്ടായിരം ഉറുപ്പിക വാങ്ങി കരി മ്പിൻ തോട്ടത്തിന് തീവെക്കാനായതിന് ഇവർ ഗ്രാമത്തിന് മൊത്തമായി പിഴയൊടുക്കിയിരുന്നു എന്ന സംഗതി വീട്ടിൽ പുതിയ പെണ്ണായി വന്ന്

ഒരു മാസത്തിനകം തന്നെ പൊയ്കയിൽ വെച്ച് പാത്രം കഴുകുമ്പോൾ കേട്ടതാണ്. അതേകുറിച്ച് അവൾ വീട്ടിലാരോടും ചോദിച്ചിരുന്നില്ല. ഒരു ദിവസം ഭർത്താവിനോട് തന്നെ പറഞ്ഞു. “നിനക്ക് മൂപ്പ് കിട്ടിപ്പോയോ? മിണ്ടാതെ കുത്തിയിരുന്നോ!”

ശാനുഭോഗരുടെ കണക്കെഴുതാൻ തുടങ്ങിയതിന് ശേഷം, സ്വത്ത് ജാമ്യത്തിന്മേൽ കടം വാങ്ങിയാൽ ഫലം എന്തായിരിക്കുമെന്ന് മനസ്സിലാക്കിയിരുന്നു. ഒരു ദിവസം ഇക്കാര്യം വീണ്ടും അന്വേഷിക്കണമെന്ന് വിചാരിച്ചിരിക്കുമ്പോഴാണ് അപ്പണ്ണയ്യൻ അവളെ ചവിട്ടി ഗ്രാമം വിട്ടോടിപ്പോയത്. “ഈ നാശം പിടിച്ച സൂളയെക്കൊണ്ടാണ് എന്റെ മക്കൾ തെണ്ടിയായിപ്പോയത്.” അമ്മായി അല്ലെങ്കിൽ തന്നെ അങ്ങനെ പറയുമായിരുന്നു. ഇപ്പോൾ ഈ വിഷയം കൂടി എടുത്തിട്ടാൽ താൻ മൂപ്പ് ചമയ്ക്കുകയാണെന്നും പറഞ്ഞ് ശകാരം കേൾക്കേണ്ടി വരും. അവൾ ഭയപ്പെട്ട് മിണ്ടാതിരുന്നു. അങ്ങനെയിരിക്കെ പ്രസവത്തിന് നാട്ടിൽ പോയി തിരിച്ച് വരുമ്പോഴത്തേക്കും സംഗതി കോടതിയിൽ എത്തിയിരിക്കുന്നു. ഒരു ദിവസം സൂത്രത്തിൽ ഭർത്താവിനോട് ചോദിച്ചതിന് അയാൾ പ്രഖ്യാപിച്ചു. “ആ സൂളേമോൻ ഒരൊറ്റ ചില്ലിക്കാശ് കൊടുക്കില്ല. മറിച്ച് അവൻ പിടുങ്ങിയ കാശ് അവനെക്കൊണ്ട് കോടതിയിൽ വെച്ച് ഛർദിപ്പിക്കും.”

“കേസ് ജയിക്കുമെന്നാരാ നിങ്ങളോട് പറഞ്ഞത്?”

“രേവണ്ണശെട്ടി.”

“രേവണ്ണശെട്ടിയുടെ വാക്കെങ്ങനെ വിശ്വസിക്കാം? അയാൾ ഏത് തരക്കാരനാണെന്ന് നിങ്ങൾക്കറിയില്ലേ?”

“കഴുതസ്സൂളേ! അദ്ദേഹത്തെ ചീത്ത പറയുന്നോ? നീ ഇങ്ങനെ പറഞ്ഞെന്ന് ഞാൻ അദ്ദേഹത്തോട് നാളെ പറയും. കണ്ടോളൂ.”

ഈ മനുഷ്യന് ബുദ്ധിയില്ലെന്ന് അവൾക്ക് നേരത്തേ അറിയാം. എന്നാൽ അത്രത്തോളം ചെന്നെത്തുമെന്ന് അറിഞ്ഞപ്പോൾ അവളുടെ കണ്ണിൽ വെള്ളമൂറി. അതോടെ ആ വിഷയം അവസാനിച്ചു. എന്നാൽ ആ ചിന്ത അവളെ പീഡിപ്പിച്ചുകൊണ്ടിരുന്നു. രേവണ്ണശെട്ടി ശീട്ട് കളിക്കുകയും കുടിക്കുകയും ചെയ്യുന്നവരാണെന്ന് അവൾക്കറിയാം. വഴി നടക്കുന്ന സ്ത്രീകളെ അലോസരപ്പെടുത്തുന്ന നോട്ടം നോക്കുകയും ഭാര്യ സർവക്കയെ കഷ്ടപ്പെടുത്തുകയും ചെയ്യുന്നവനാണ്. ഇത് നാട് മുഴുവൻ അറിയാം. അടുത്ത ദിവസം പാത്രം കഴുകാൻ പൊയ്കയിലേക്ക് പോയപ്പോൾ രേവണ്ണശെട്ടിയുടെ മൂത്തമകൾ രുദ്രാണി നഞ്ചുവിന്റെ അടുത്ത പടവിൽ ഇറങ്ങി. “രുദ്രാണീ, അമ്മ വീട്ടിൽ തന്നെയുണ്ടോ?”

“ഉണ്ട്”

“അച്ഛൻ?”

"കോടിഹള്ളിയിലേക്ക് പോയിരിക്കുന്നു. ചീട്ട് കളിക്കാനാണെന്ന് എല്ലാവർക്കും അറിയാം."

"എന്നാൽ നീ ഇപ്പോൾ തന്നെ വീട്ടിൽ ചെന്ന് നിന്റെ അമ്മയെ ഒന്ന് വരാൻ പറയുമോ? നിന്റെ പാത്രം ഇവിടെ ഇരിക്കട്ടെ. ഞാൻ നോക്കാം. നീ വീട്ടിൽ നിന്ന് അമ്മയെ അയയ്ക്കൂ."

പത്ത് നിമിഷത്തിൽ സർവക്ക വന്നു. ഒന്ന് രണ്ട് നിമിഷം സുഖവിവരം സംസാരിച്ചശേഷം നഞ്ചമ്മ ചുറ്റും നോക്കി ആരും ഇല്ലെന്നുറപ്പിച്ചശേഷം പറഞ്ഞു. "നോക്കൂ; ഞാനൊരുകാര്യം സ്വകാര്യമായി ചോദിക്കട്ടെ? നിങ്ങൾ പറയണം."

"ചോദിച്ചോളൂ."

"നിങ്ങളുടെ വീട്ടുകാരൻ ഞങ്ങളുടെ കേസ് നടത്താൻ ഏറ്റിരിക്കുകയാണല്ലോ. സത്യത്തിൽ അത് ജയിക്കുമോ?"

"നഞ്ചമ്യാരേ, ഈ ആണുങ്ങളുടെ കാര്യം നമുക്കെന്തറിയാം? അതൊക്കെ നമുക്കെന്തിനാണ്?"

"അതല്ല, നിങ്ങൾക്കറിയാവുന്ന കാര്യം നിശ്ചയമായും പറയണം."

സർവക്കയും ഒരു തവണ പരിസരം മുഴുവൻ പരിശോധിച്ചശേഷം മന്ത്രിച്ചു. "ഞങ്ങളുടെ യജമാനൻ അറിഞ്ഞാൽ എന്നെ കൊല്ലും. ആരോടും പറയില്ലെന്ന് നിങ്ങൾ ആ ഗംഗാദേവിയെ തൊട്ട് ആണയിടണം."

"ഗംഗാദേവിയമ്മയാണെ, ഞാനാരോടും പറയില്ല." നഞ്ചമ്മ തോട്ടിലെ വെള്ളം കൈക്കുമ്പിളിലെടുത്ത് പ്രതിജ്ഞ ചെയ്തു.

"ഒളഗേരള്ളി നിങ്കപ്പന്റെ വീട്ടിൽ ജ്യേഷ്ഠാനുജന്മാർ വഴക്കായി. ആ കേസ് നമ്മുടെ യജമാനൻ നടത്തി ജയിപ്പിച്ച് കൊടുക്കാമെന്ന് പറഞ്ഞ് കുറേ കാശ് വിഴുങ്ങിയത്രെ. അവർ തോറ്റുപോയത്രെ. ഒരു ദിവസം അവർ നമ്മുടെ വീട്ടിൽ വന്ന് അച്ഛനെയും അമ്മയെയും വിളിച്ച് ശകാരിച്ചു. നിന്റെ കുടുംബം കുറ്റിയറ്റ് പോകട്ടെ എന്ന് പറഞ്ഞ് അവർ മണ്ണ് വാരിയെറിഞ്ഞു. ഇദ്ദേഹം ഇസ്പേട്ട് കളിക്കാനുള്ള കാശ് കേസു നടത്തി ഉണ്ടാക്കുകയാണ്."

താൻ ഊഹിച്ചിരുന്നത് തന്നെ സർവക്ക പറഞ്ഞു. ഇനി ഈ കോടതിയും വ്യവഹാരവും അവസാനിപ്പിച്ച് ഉള്ള സ്വത്ത് എങ്ങനെ സംരക്ഷിച്ചെടുക്കാം? നഞ്ചമ്മ നിശ്ശബ്ദയായി ആലോചിച്ചുകൊണ്ടിരുന്നു. സർവ്വക്കയും നെടുവീർപ്പിട്ടു. "നഞ്ചമ്യാരേ, നമ്മുടെ രണ്ടുപേരുടെയും തലവര ഒന്നു തന്നെ. ഞങ്ങളുടെ യജമാനന് കുടുംബം നശിപ്പിക്കുന്ന ബുദ്ധിയാണ്. നിങ്ങളുടെ യജമാനന് ബുദ്ധിയേ ഇല്ല. ആർക്കും സുഖമില്ല. ഞാൻ പോവട്ടെ. ഞാൻ പറഞ്ഞത് മാത്രം ആരോടും പറയരുതേ. ഗംഗാദേവിയെ പിടിച്ച് ആണയിട്ടതാണ്." അവൾ പാത്രം കഴുകി കുട്ടയിൽ നിറച്ച് വീട്ടിലേക്ക് പോയി.

നഞ്ചമ്മയ്ക്ക് അന്നുരാത്രി ഉറക്കം വന്നില്ല. രാവിലെ എഴുന്നേറ്റ് ഒരു കടലാസ്സെടുത്ത് ജ്യേഷ്ഠന് എഴുതി. "ഇവിടെ സ്വത്ത് ജാമ്യത്തിന്മേൽ കടം വാങ്ങിയിരിക്കുകയാണ്. കടക്കാരൻ ഇപ്പോൾ കോടതിയിൽ കേസ് കൊടുത്തിരിക്കുകയാണ്. നിങ്ങൾ ഉടനെ ഇവിടെ വന്ന് പോകണം." അവൾ പാത്രം എടുത്ത് പൊയ്കയിലേക്ക് പോയി. പൊയ്കയിൽ ആരെങ്കിലും കാണും. അവർ മുഖേന അത് സ്വന്തം വീട്ടിലെത്തിക്കാമെന്നവൾ കരുതി. അവിടെ ആരും ഉണ്ടായിരുന്നില്ല. എന്നാൽ മഠത്തിലെ മാദേവയ്യൻ പൊക്കണസഞ്ചിയിൽ കോളാമ്പിപ്പൂവും വലിയപാത്രവും ശേഖരിച്ച്, അത് വെള്ളത്തിൽ മുക്കാൻ അവൾ നിന്ന പടവിലേക്ക് തന്നെ വന്നു. മാദേവയ്യനോട് നഞ്ചമ്മയ്ക്ക് വലിയ ഭക്തിയും ബഹുമാനവുമാണ്. അദ്ദേഹം ഈയിടെയായി അവളുടെ വീട്ടിലേക്ക് വരാറില്ല. എങ്കിലും ഈ മൂത്ത മരുമകളെക്കുറിച്ച് അദ്ദേഹത്തിനും ആദരവുണ്ടായിരുന്നു. നഞ്ചമ്മ അദ്ദേഹത്തെ അടുത്തേക്ക് വിളിച്ചു. ചുറ്റും സൂക്ഷിച്ച് നോക്കിയപ്പോൾ തന്റെ മടിക്കുത്തിൽ മടക്കിവെച്ചിരുന്ന കടലാസ്സെടുത്ത് അദ്ദേഹത്തിന്റെ അടുത്ത് വീഴത്തക്കവണ്ണമെറിഞ്ഞു. "ഇത് നിങ്ങൾ വായിക്കണം. അപ്പോൾ നിങ്ങൾക്ക് സംഗതി മനസ്സിലാകും. വല്ലവിധവും ഇത് ജ്യേഷ്ഠന് എത്തിക്കണം. മറ്റാരും അറിയരുത്." അവൾ ഒന്നും അറിയാത്തവളെപ്പോലെ കുനിഞ്ഞ് നിന്ന് പാത്രം കഴുകാൻ തുടങ്ങി.

"ശരി," മാദേവയ്യൻ കടലാസ്സ് ചുരുളെടുത്ത് തന്റെ കാവിക്കുപ്പായത്തിന്റെ കീശയിൽ നിക്ഷേപിച്ചു. അദ്ദേഹം ആ ഗ്രാമത്തിൽ ഗുരുദക്ഷിണയ്ക്ക് പോയില്ല. ശിവഗരഭാഗത്തെ ഒന്ന് രണ്ട് ഗ്രാമങ്ങളിൽ പോയിരുന്നുവെന്ന് കേട്ടു.

അടുത്തദിവസം ഉച്ചയ്ക്ക് കല്ലേശൻ കാൽ നടയായിത്തന്നെ അനുജത്തിയുടെ വീട്ടിലെത്തി. ജ്യേഷ്ഠനോട് സകല സംഗതിയും പറയണം. പറ്റിയ സ്ഥലമില്ല. കൂടാതെ എങ്ങാനും പോയി സംസാരിക്കുന്നതിലും ഭേദം മുമ്പിൽ വെച്ച് തന്നെ സംസാരിക്കുന്നതാണ്. അവൾ തീരുമാനിച്ചു. അവൾ വിഷയം ആരംഭിച്ചു. നടന്നതെന്താണെന്ന് പറഞ്ഞു. മേലിൽ എന്ത് ചെയ്യണമെന്ന് അവന്റെ ഉപദേശമാരാഞ്ഞു.

ആരോടോ പറഞ്ഞയച്ച് ഇവൾ ജ്യേഷ്ഠനെ വരുത്തിയതാണെന്ന സംശയം ഗംഗമ്മയ്ക്ക് ഉണ്ടാകാതിരുന്നില്ല. എന്നാൽ പോലീസിലുണ്ടായിരുന്ന ഈ ചെറുപ്പക്കാരന്റെ മുമ്പിൽ വെച്ച് സംസാരിക്കേണ്ടെന്നുവെച്ചവർ മിണ്ടിയില്ല. ഇവർ രേഖയിൽ എന്താണെഴുതിയിരിക്കുന്നതെന്ന് കല്ലേശന് കൃത്യമായ വിവരമില്ല. ശാനുഭോഗനായ അളിയനോട് ആരാഞ്ഞപ്പോൾ അയാൾ പറഞ്ഞു. "അതൊന്നും എനിക്കറിയില്ല. സിവലിങ്കനെഴുതിയതാണ്."

"ഒന്നുമറിയില്ലെങ്കിൽ നിങ്ങൾ എങ്ങനെ കോടതി കയറി?"

അതിനും മറുപടിയുണ്ട്. "രേവണ്ണശെട്ടിക്ക് വക്കീലിനെ അറിയാം. അവരെന്താ കളവ് പറയുമോ? കേസ് ജയിക്കാതിരിക്കില്ല."

നഞ്ചമ്മ ധൈര്യം സംഭരിച്ച് രേവണ്ണശെട്ടിയുടെ ഉള്ളും പുറവും വിവരിച്ചു. "അയാളെ വിശ്വസിച്ചിരുന്നാൽ പറ്റില്ല. വിവേകത്തിനനുസ രിച്ച് ആലോചിച്ച് പെരുമാറണം. അന്യരുടെ ഉപദേശം നമുക്ക് വേണ്ട."

"അളിയാ, എന്റെ കൂടെ വരൂ. ശിവേഗൗഡന്റെ വീട്ടിൽ പോയി രേഖയിലെന്താണ് എഴുതിയിരിക്കുന്നതെന്ന് ചോദിക്കാം." കല്ലേശൻ വിളിച്ചു.

എന്നാൽ അയാളുടെ വീട്ടിൽ പോകാൻ ശാനുഭോഗന് ഭയം. "ഇപ്പോളെന്തിനാ എന്റടുത്തേക്ക് വന്നത്? എന്തുണ്ടെങ്കിലും കോടതി യിൽ വെച്ച് തന്നെ കാണാം. പൊയ്ക്കോളൂ." അയാൾ അങ്ങനെ പറഞ്ഞ് വിടുമെന്ന് ശാനുഭോഗൻ ഭയന്നു. അദ്ദേഹം പറഞ്ഞു. "ആ നായിന്റെ മോന്റെ വീട്ടിലേക്ക് പോകാനോ? നമ്മൾ കേസ് ജയിക്കും. എനിക്ക ത്രയും അറിയില്ലേന്നോ?"

കല്ലേശൻ ഒറ്റയ്ക്ക് തന്നെ ശിവേഗൗഡന്റെ വീട്ടിലേക്ക് പോയി. പ്രതീക്ഷിച്ച മറുപടി തന്നെ കിട്ടി. തിമലാപുരത്തെ ദേവരസയ്യനോട് പോയി ചോദിക്കാൻ നഞ്ചമ്മ പറഞ്ഞു.

കല്ലേശൻ തിമലാപുരത്തേക്കുള്ള വഴി ചോദിച്ച് മനസ്സിലാക്കി. അവൻ ചെരുപ്പിട്ട് വീട്ടിൽ നിന്നിറങ്ങി. പത്ത് നിമിഷം കഴിഞ്ഞില്ല. ഗംഗമ്മ മരുമകളോട് ചോദിച്ചു. "ഏതവനാടീ പറഞ്ഞയച്ചത്?" നിന്റെ ജാരനെ വിളിപ്പിച്ചല്ലോ? ഇന്ന് രാത്രി അവന്റെ കൂടെയാണോ കിടക്കുന്നത്?"

ഇത് കേട്ട് നഞ്ചമ്മയ്ക്ക് കഠിനമായി രോഷം വന്നു. കൂടാതെ മുൻപൊന്നുമില്ലാത്ത ധൈര്യവുമുണ്ടായി. അവൾ പറഞ്ഞു. "അത്തരം പണി നിങ്ങൾ ചെയ്തിരിക്കും. അതുകൊണ്ടാണ് ആ വാക്ക് നിങ്ങ ളുടെ നാവിൽ നിന്ന് പുറത്ത് വന്നത്. നിങ്ങൾ നാവടക്കുന്നതാണ് നല്ലത്. ചെറുപ്പം മുതലേ നല്ല ബുദ്ധി പഠിച്ചിരുന്നെങ്കിൽ നിങ്ങൾ ഇങ്ങനെ ആകു മായിരുന്നോ? നിങ്ങളുടെ മക്കൾ ഇങ്ങനെ ആകുമായിരുന്നോ?"

"ചെന്നയ്യാ നീ കേട്ടോ? എണീറ്റ് വന്ന് ഈ സൂളയുടെ നടുപു റത്ത് ഒരു ചവിട്ട് കൊടുക്കൂ!"

"എന്നോട് കളിച്ചാലുണ്ടല്ലോ? ജ്യേഷ്ഠൻ വൈകുന്നേരം വീണ്ടും വരും!"

ഭാര്യയെ ചവിട്ടാൻ ധൈര്യമില്ലാഞ്ഞിട്ടോ, അത്രയും ചെയ്യാൻ മടി ച്ചിട്ടോ ചെന്നിഗരായൻ എഴുന്നേറ്റില്ല.

ഗംഗമ്മ രണ്ടാമത്തെ മകനോട് ഈ ആവശ്യം വീണ്ടും ഉന്നയി ച്ചില്ല. പറഞ്ഞാലും അവന് ഇത്തവണ ധൈര്യമുണ്ടാകുമോ എന്ന് സംശ യമാണ്.

കല്ലേശൻ അടുത്തദിവസം വന്നില്ല. അതിന്റെ പിറ്റന്നാൾ വന്നു.

അയാളുടെ കൂടെ ദേവരസയ്യനും ഉണ്ടായിരുന്നു. കല്ലേശൻ ഒരു ദിവസം ദേവരസയ്യന്റെകൂടെ താമസിച്ച് അടുത്ത ദിവസം അദ്ദേഹത്തെയും കൂട്ടി തിപ്ടൂരിലേക്ക് പോയി; ശിവേഗൗഡന്റെ വക്കീലിനെ കണ്ടു. ഇവരുടെ മുഴുവൻ സ്വത്തും ജാമ്യമായി നൽകിയിട്ടുണ്ടെന്നും തന്റെ കക്ഷിയെ സമ്മതിപ്പിച്ച് മുതലും പലിശയും കോടതിച്ചെലവും കൊടുത്താൽ കേസ് പിൻവലിക്കാൻ തന്റെ കക്ഷിയോട് പറയാമെന്നും വക്കീൽ പറഞ്ഞു. അത് കഴിഞ്ഞാണവർ ഇങ്ങോട്ട് പോന്നത്. ഗംഗമ്മയെയും തന്റെ അളിയനെയും അപ്പണ്ണയ്യനെയും കല്ലേശൻ വിളിച്ചിരുത്തി പറഞ്ഞു. "മുതൽ ഒരാളും വിടില്ല. കോടതിച്ചെലവും ആരും ഉപേക്ഷിക്കില്ല. പലിശയിൽ എന്തെങ്കിലും ഇളവ് കാണിക്കാൻ അവനോട് അപേക്ഷിക്കാം. മൊത്തം ഒരയ്യായിരം ഉറുപ്പിക കൊണ്ട് പ്രശ്നം തീരുമെങ്കിൽ ഏതെങ്കിലും ഒരു വലിയ സ്വത്ത് വിറ്റോ അവന് തന്നെ ക്രയച്ചീട്ടെഴുതിയോ ബാക്കി സ്വത്ത് രക്ഷിച്ചെടുക്കാം. നമുക്കവന്റെ വീട്ടിൽ പോകാം."

ഗംഗമ്മയ്ക്ക് ഈ ഉപദേശം സ്വീകാര്യമായില്ല. കല്ലേശനും വിട്ടില്ല. കൂടാതെ ദേവരസയ്യൻ ചെന്നിഗരായർക്ക് വിവേകം ഉപദേശിച്ചു. അങ്ങനെ അമ്മയും മക്കളും കല്ലേശനും ദേവരസയ്യനും കൂടി അഞ്ചു പേർ ശിവേഗൗഡന്റെ വീട്ടിൽ ചെന്നു. അവർ വിളിക്കാതെ വന്നിരിക്കയാണ്. ഗൗഡൻ ഗമ കാണിച്ചു. എന്നാൽ കല്ലേശനും ദേവരസയ്യനും ക്ഷമയോടെ അവൻ പറഞ്ഞതിനെല്ലാം സമാധാനം പറഞ്ഞു. ശിവേഗൗഡൻ ഗംഗമ്മയുടെ നേരെ തിരിഞ്ഞ് പ്രതികാരസ്വരത്തിൽ പറഞ്ഞു. "എന്താ അമ്യാരേ, എന്നെ പട്ടിക്കുട്ടിയെന്ന് വിളിച്ച് ഒരു ചില്ലിക്കാശും തിരിച്ച് വാങ്ങാൻ സാധ്യമല്ലെന്ന് പറഞ്ഞിരുന്നില്ലേ. അപ്പോൾ വീണ്ടും എന്റെ വീട്ടുപടിക്കൽ വരാൻ നാണമാകുന്നില്ലേ?"

ദേവരസയ്യൻ ഗംഗമ്മയോട് അങ്ങേയറ്റം ക്ഷമ പാലിക്കാൻ ഉപദേശിച്ചുകൊണ്ടിരുന്നു. എന്നാൽ അവർ ചിരട്ടത്തീപോലെ ആളിക്കത്തി. "എന്താടോ ഗൗഡാ, എന്നെ നിന്ദിക്കാനാണോ ഭാവം? നീ എത്രയുണ്ടെന്നും നിന്റെ യോഗ്യത എത്രയാണെന്നുമറിയാം. നായിസ്സൂളേമോനേ!"

"എന്നാൽ നീ എന്നോട് വാങ്ങുന്നത് കാണണം."

"നീ തന്നില്ലെങ്കിൽ കോടതിയിൽ വെച്ച് പിടിച്ച് വാങ്ങും. നീയെന്നെ നീയെന്ന് വിളിക്കുന്നോ? പാപി സൂളേമോനേ. എടാ അപ്പണ്ണയ്യാ, ചെന്നയ്യാ, എണീക്കെടാ, പോകാം. എന്താ എണീക്കാത്തത്? അച്ഛന് പിറന്ന മക്കളാണോടാ നിങ്ങൾ?"

അപ്പണ്ണയ്യൻ ഉടനെ എഴുന്നേറ്റ് അമ്മയുടെ അടുത്ത് വന്ന് നിന്നു. ഗംഗമ്മ ചെന്നയ്യനോട് പറഞ്ഞു. "എടാ ചെന്നയ്യാ, നീ ഇവിടെത്തന്നെ ഇരിക്കാനാണോ ഭാവം? നീ അച്ഛന് പിറന്നവനാണോ? കണ്ടവന് പിറന്ന സൂളേമോനേ, എണീക്കെടാ."

ശാനുഭോഗചെന്നിഗരായരുടെ അഭിമാനമുണർന്നു. സ്വന്തം അളിയൻ, ദേവരസയ്യൻ എതിർകക്ഷിയായ ശിവേഗൗഡൻ, അകത്ത് നിൽക്കുന്ന സേവകർ – ഇത്രയും ആളുകളുടെ മുമ്പിൽ അച്ഛന് പിറന്ന മകനാണെന്ന് തെളിയിച്ച് കൊടുക്കണ്ടേ? അദ്ദേഹവും എഴുന്നേറ്റു. അമ്മയെയും അനുജനെയും കൂട്ടി വീട്ടിലേക്ക് പോയി. കല്ലേശനും ദേവരസയ്യനും അവിടെത്തന്നെയിരുന്ന് സംഭാഷണം തുടരാൻ ആഗ്രഹിച്ചെങ്കിലും ശിവേഗൗഡൻ സൗമനസ്യം കാണിച്ചില്ല. "ആ അമ്മച്ചിക്ക് തന്നെ ഇത്ര ശാഠ്യമാണെങ്കിൽ പിന്നെ എനിക്കെന്താ? ആ സൂളേമക്കളെ വഴി നീളെ തെണ്ടിച്ചില്ലെങ്കിൽ ഞാനും അച്ഛന് പിറന്ന സൂളേമോനല്ലെന്ന് വിചാരിച്ചോളൂ. കോടതിയിൽ ഈ കേസ് ജയിച്ചില്ലെങ്കിൽ 'തൂബാം ചോത്' എന്ന് വിളിച്ച് എന്നെ നിങ്ങൾ ചവിട്ടിക്കോളൂ. ചെരുപ്പെടുത്തടിച്ചോളൂ. ഹൈക്കോടതി വരെ പോകട്ടെ. മഹാരാജാവിനപ്പുറം പോകട്ടെ." അവൻ തന്റെ കഴുത്തിൽ തൂക്കിയിട്ട ശിവലിംഗച്ചെപ്പ് വലം കൈയിൽ പിടിച്ച് സത്യം ചെയ്തു. "ആ വൈശ്യൻ സൂളേമോൻ രേവണ്ണന്റെ കൂടെ നടക്കുകയല്ലേ? കാണിച്ച് തരാം ഇടയജാതിക്കാരന്റെ സാമർത്ഥ്യം."

സന്ധിസംഭാഷണം കൊണ്ട് ഇനി പ്രയോജനമില്ലെന്ന് മനസ്സിലാക്കിയ കല്ലേശനും ദേവരസയ്യനും വീട്ടിലേക്ക് മടങ്ങി. ഗംഗമ്മ വരാന്തയിലിരുന്ന് തന്റെ പരാക്രമ കഥ വിവരിക്കുകയായിരുന്നു. ശാനുഭോഗൻ സ്വസ്ഥനായിരുന്ന് പുകയില കൂട്ടി മുറുക്കുകയാണ്. മാതൃഭക്തി സമ്പന്നനായ അപ്പണ്ണയ്യൻ ശിവേഗൗഡന്റെ ഭാര്യയുടെ താലി പറിക്കുന്ന കാര്യം പറയുന്നു. കല്ലേശന് കഠിനമായ ദേഷ്യം വന്നു. വരാന്തയ്ക്ക് പുറത്ത് നിന്ന് അവൻ പറഞ്ഞു."കാലിനോക്കുന്ന സൂളേമക്കളേ, നിങ്ങൾക്ക് സ്വയം ബുദ്ധിയില്ല. ഞങ്ങളെപ്പോലുള്ളവർ പറഞ്ഞ് ഒരു വഴിയുണ്ടാക്കാമെന്ന് വിചാരിക്കുമ്പോൾ ശാഠ്യം പിടിക്കുന്നോ? എടീ കിഴവീ, നീ ചാകാതെ ഈ വീടിന് ഗുണം പിടിക്കില്ല. നിന്നെപ്പോലുള്ളവളുടെ വീട്ടിൽ മകളെ വിവാഹം കഴിപ്പിച്ചയച്ച എന്റെ അച്ഛനെ ചെരുപ്പെടുത്ത് അടിക്കണം."

ഗംഗമ്മയ്ക്ക് നേരത്തെ തന്നെ ദേഷ്യം വന്നതാണ്. വീട്ടിൽ വന്നാൽ തന്നെ നമസ്ക്കരിക്കേണ്ട ഇവൻ ഇങ്ങനെ പറഞ്ഞപ്പോൾ അവർ രോഷാകുലയായി. "ദാരിദ്ര്യവാസി സൂളേമോനേ, എന്താ നീ പറഞ്ഞത്? നിന്നെയിവിടെ വിളിപ്പിച്ചതാരാണ്? അവൾ പറഞ്ഞയച്ചുവെന്ന് വെച്ച് അവളുടെ കൂടെ കിടക്കാൻ വന്നതാണോ? എടാ അപ്പണ്ണയ്യന് അതിനുള്ള ധൈര്യം കാണില്ല." കല്ലേശൻ തുടർന്ന് പറഞ്ഞു. "പാപിസൂളേ, നിന്റെ നാവ് പഴുത്ത് പോകും. സിവലിങ്കേശനോട് ശാനുഭോഗസ്ഥാനം തിരിച്ച് വാങ്ങാനാവാതെ വെപ്രാളം പിടിച്ച് നടന്നല്ലോ? അന്ന് എവിടെയായിരുന്നു ഈ പൗരുഷം."

അവൻ പടിക്കകത്ത് കയറി. അനുജത്തിയോട് പറഞ്ഞു. "എടീ

നഞ്ചു, ഈ ജാതി സൂള്ളേമക്കളുടെ വീട്ടിൽ എങ്ങനെ ജീവിക്കും? മക്കളെയും കൂട്ടി പുറപ്പെടൂ. നമ്മുടെ വീട്ടിൽ ഈശ്വരൻ തന്നതും കഴിച്ച് സുഖമായി കൂടാം"

നഞ്ചു ശാന്തയായി നിന്നിരുന്നു. കല്ലേശൻ ചോദിച്ചു. "എന്താ വെറുതെ നിൽക്കുന്നത്? നടക്കൂ."

"ചേട്ടാ, ദേഷ്യം കൊണ്ടെടുത്ത് ചാടരുത്. ഇവിടെ ഇരിക്കൂ."

"ഈ ദാരിദ്ര്യം പിടിച്ച വീട്ടിൽ നിന്ന് ഞാൻ വെള്ളം പോലും തൊടില്ല."

അവനതും പറഞ്ഞ് അവിടെ കുറ്റിയിൽ തൂക്കിയിട്ടിരുന്ന തന്റെ സഞ്ചിയെടുത്ത്, ചെരുപ്പിട്ട് ഇറങ്ങി നടന്നു. "ചേട്ടാ, എന്താണീ കാട്ടുന്നത്?" അവൾ വിളിച്ചെങ്കിലും കല്ലേശൻ നിന്നില്ല. ശിവേഗൗഡന്റെ വീട്ടിൽ നടന്നതെല്ലാം ഈ അവസരത്തിൽ നഞ്ചമ്മയോട് പറഞ്ഞാൽ വരാന്തയിലിരിക്കുന്നവർ കൂടുതൽ ക്രൂദ്ധരാകും. അതറിയാമായിരുന്ന ദേവരസയ്യൻ നേരെ സ്വന്തം ഗ്രാമത്തിലേക്ക് തിരിച്ച് പോയി.

## അഞ്ച്

നഞ്ചമ്മയ്ക്ക് മുമ്പൊന്നുമില്ലാത്ത ധൈര്യം. സാതുവിന്റെ അച്ഛനെ വിവരമറിയിച്ചാലോ? അദ്ദേഹം ഇവർക്ക് വിവേകം ഉപദേശിക്കും. അവർ ആശിച്ചു. സ്വന്തം ജ്യേഷ്ഠനായ കല്ലേശന് കത്തെഴുതിയത് പോലെ അദ്ദേഹത്തിന് കത്തെഴുതാമോ? എത്രയായാലും അദ്ദേഹവും തനിക്ക് പിതൃസമാനനാണല്ലോ. ഒരു ദിവസം ഉച്ചയ്ക്ക് എല്ലാവരും ഉറങ്ങുകയായിരുന്നപ്പോൾ അവൾ കടലാസ്സെടുത്ത് എഴുതി. പാർവതി പുറത്ത് കളിക്കുന്നു.

കഡൂർ ഡിസ്ട്രിക്റ്റ്, കസബാതാലൂക്ക്, നുഗ്ഗീക്കര ഗ്രാമത്തിൽ താമസിക്കും ശ്രീശാമഭട്ടർ എന്ന മേൽവിലാസം അവൾക്കറിയാമായിരുന്നു. കമ്പൻകുളത്ത് നിന്നും പോസ്റ്റുമാൻ വാസപ്പൻ ആഴ്ചയിലൊരിക്കൽ ഗ്രാമത്തിൽ വരാറുണ്ട്. ഗ്രാമത്തിൽ വന്ന് തെളിവിന് അദ്ദേഹം ശാനുഭോഗരായ ചെന്നിഗരായരുടെ ഒപ്പ് വാങ്ങാറുള്ളതാണ്. അങ്ങനെ നഞ്ചമ്മയ്ക്ക് പോസ്റ്റുമാനെ പരിചയമുണ്ട്.

ഈ ആഴ്ചയിൽ അദ്ദേഹം വന്നപ്പോൾ മക്കളല്ലാതെ വീട്ടിൽ മറ്റാരുമുണ്ടായിരുന്നില്ല. നഞ്ചമ്മ ചോദിച്ചു. "വാസപ്പച്ചേട്ടാ, എനിക്കൊരു കവർ തരൂ. എന്റെ കൈയിൽ പൈസയില്ല. രണ്ട് മുറിത്തേങ്ങ തരാം. പോരേ?"

"പെങ്ങളേ, ഞാൻ വരുമ്പോഴൊക്കെ എനിക്ക് നിങ്ങൾ തിന്നാനും കുടിക്കാനും തരുന്നു. ഒരു കവറിന് ഞാൻ നിങ്ങളോട് തേങ്ങ വാങ്ങാമോ? അത് തെണ്ടിത്തരമായിരിക്കും. ഇതാ പിടിച്ചോളൂ."

"ഈ സംഗതി ആരോടും പറയരുത്. ഈ വീട്ടിലെ കേസിനെക്കുറിച്ച് നിങ്ങൾക്കും അറിയാമല്ലോ? എന്റെ ഭർത്താവിന്റെ അനുജന്റെ അമ്മാവനോട് വരാൻ പറഞ്ഞിരിക്കുകയാണ്." വിവരം പറഞ്ഞ് തന്റെ എഴുത്ത് അദ്ദേഹത്തിന്റെ കൈയിൽ കൊടുത്ത് മേൽവിലാസം പറഞ്ഞു കൊടുത്തു. തപാലിൽ അയയ്ക്കാമെന്ന് പറഞ്ഞ് അദ്ദേഹം കത്ത് വാങ്ങി തന്റെ കാക്കികീശയിൽ നിക്ഷേപിച്ചു. ശാനുഭോഗൻ ഗ്രാമത്തിന് മുമ്പിലുള്ള കൊല്ലൻ വീരാചാരിയുടെ തീക്കുണ്ഡത്തിനടുത്തോ മഠത്തിലെ മാദേവയ്യന്റെ അടുത്തോ ഇരുന്ന് പുകയില ചവയ്ക്കുകയായിരിക്കുമെന്നദ്ദേഹത്തിനറിയാം. അവിടെ നിന്ന് ഒപ്പ് വാങ്ങാമെന്ന് കരുതി അദ്ദേഹം നടന്നു.

താൻ ചെയ്തത് തെറ്റാണെന്ന് പോസ്റ്റുമാൻ പോയശേഷം അവൾക്ക് തോന്നിത്തുടങ്ങി. താൻ അമ്മയെ ഉപേക്ഷിച്ച് പ്രത്യേകം താമസിച്ചാൽ മാത്രമേ ഭാര്യയെയും കുഞ്ഞിനെയും വിളിച്ച് കൊണ്ട് പോകാനാവൂ എന്നവർ പറഞ്ഞിരിക്കുകയാണ്. അക്കാര്യം അപ്പണ്ണയ്യൻ നാട്ടിൽ വന്ന് കുറച്ച് ദിവസം കഴിഞ്ഞപ്പോൾ അമ്മയോട് പറഞ്ഞിരുന്നു. "എന്റെ കുടുംബം തകർക്കാൻ ഒരുമ്പെട്ടിരിക്കയാണോ ഈ കഢൂർക്കാരൻ കള്ളജോയിസൻ?" ഗംഗമ്മ ശകാരം കുറേ ദിവസം തുടർന്നു. അത് കഴിഞ്ഞതിന് ശേഷം തിപ്ടൂരിലേക്കുള്ള യാത്ര തരപ്പെട്ടു. അങ്ങനെ അവർക്ക് സംസാരിക്കാൻ മറ്റ് വിഷയങ്ങൾ ലഭിച്ചു. ബന്ധുക്കളുടെ കാര്യം മറന്നു. ഇപ്പോൾ തന്നെ വിദ്വേഷമുള്ളതുകൊണ്ടദ്ദേഹം വന്നാൽ ഇവർ വെറുതെയിരിക്കില്ല. താനായിട്ട് അദ്ദേഹത്തെ വിളിപ്പിച്ച് വഴക്കിന് ഇടയാക്കിയെന്ന് വരും. ഈ ചിന്ത അവളുടെ മനസ്സിൽ വേരൂന്നി. എങ്കിലും താൻ ചെയ്തിരിക്കുന്നത് മുഴുവൻ തെറ്റല്ല എന്ന ബോധം അവർക്ക് ആശ്വാസം നൽകി.

അവൾ വാസപ്പൻ മുഖേന കത്തയച്ച് പന്ത്രണ്ടാം ദിവസം വൈകുന്നേരം നാലുമണിക്ക് ശാമഭട്ടൻ ഒറ്റയ്ക്ക് വന്നു. തോട്ടത്തിലെ കുളത്തിനടുത്ത് നിന്ന് വേങ്ങയില പറിച്ചുകൊണ്ടു വരാൻ ഗംഗമ്മ പോയിരുന്നു. അപ്പണ്ണയ്യൻ പശുവിന്റെ പിന്നിൽ നടക്കുന്ന കാളക്കൂട്ടത്തെപ്പോലെ അമ്മയെ അനുഗമിച്ചിരുന്നു. ചെന്നിഗരായൻ വീട്ടിൽ തന്നെ ഉണ്ടായിരുന്നു. ആഗതന് കാലും മുഖവും കഴുകാനുള്ള വെള്ളം കൊടുത്ത് ഊണ് വിളമ്പുന്ന നേരത്ത് നഞ്ചമ്മ കോടതിക്കാര്യം മുഴുവനും തന്റെ ജ്യേഷ്ഠൻ വന്ന വിവരവും അദ്ദേഹത്തെ അറിയിച്ചു. ഭാര്യ ഇക്കാര്യം സംസാരിക്കുന്നതിൽ ശാനുഭോഗർക്ക് ദേഷ്യം വന്നിരുന്നു. എന്നാൽ ബന്ധുവിന്റെ മുമ്പിൽ വെച്ച് അവളെ ശകാരിക്കാൻ ധൈര്യമില്ലാത്തതുകൊണ്ടോ, നാണം കൊണ്ടോ അദ്ദേഹം മുറ്റത്തിരുന്ന് പുകയിലയുടെ രസം തുപ്പാതെ വായിൽ തന്നെ നിർത്തുന്ന സാഹസത്തിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു.

ശാമഭട്ടൻ ഊണുകഴിഞ്ഞ് പുറത്ത് വന്ന് പൊടിവലിക്കുന്ന സമയത്ത് ഗംഗമ്മ ഒരു കുട്ടനിറയെ വേങ്ങയില ചുമന്നുകൊണ്ടു വന്നു. അവരുടെ പിന്നിലായി അപ്പണ്ണയ്യൻ കറവപ്പശുവിന്റെ കയർ പിടിച്ചുകൊണ്ട് നേരെ ആലയിലേക്ക് പോയി. തന്റെ ബന്ധുവിനെ കണ്ട ഗംഗമ്മയ്ക്ക് ദേഷ്യം ആളിക്കത്തി. എന്റെ മകനെ വേറെ താമസിക്കാൻ പറഞ്ഞ ഈ കുടുംബദ്രോഹി സൂളേമോൻ നാണമില്ലാതെ ഇവിടെ വന്നിരിക്കുകയാണ്. ഇവനെ പഠിപ്പിച്ചോളാം. അവർ അകത്ത് പോയി ഇല നിറച്ച കുട്ട അടുക്കളയിൽ എറിഞ്ഞു. പുറത്തിറങ്ങി വന്ന് ബന്ധുവിന്റെ മുമ്പിൽ നിന്ന് പൊട്ടിത്തെറിച്ചു. "എന്താ, എന്റെ മകനെ അകറ്റാൻ വന്നിരിക്കയാണോ, ബ്രാഹ്മണാർത്ഥം കൊണ്ട് വയർ നിറയ്ക്കുന്ന ജോയിസാ?"

മകളുടെ അമ്മായി മൂക്ക് കയറില്ലാത്തവളാണെന്ന് ശാമഭട്ടർക്ക് അറിയാം. എന്നാൽ തന്റെ മുഖത്ത് നോക്കി ഇങ്ങനെ സംസാരിക്കുമെന്ന് അദ്ദേഹം സങ്കല്പിച്ചിട്ടുപോലുമില്ല. അദ്ദേഹം നിശ്ശബ്ദനായി രണ്ട് നിമിഷം അവരെത്തന്നെ നോക്കിയിരുന്നു. പിന്നെ പറഞ്ഞു. "നോക്കൂ, നിങ്ങൾ അല്പം ക്ഷമയോടെ സംസാരിക്കണം. നിങ്ങളുടെ മകൻ നിങ്ങളുടെ കൂടെ താമസിക്കുന്നതിൽ ഞങ്ങൾക്ക് ഒരു വിരോധവുമില്ല. ഞാനിപ്പോൾ വന്ന കാര്യം അതല്ല. നിങ്ങൾ കോടതി കയറി കാരണവന്മാരുണ്ടാക്കിയ സ്വത്ത് നഷ്ടപ്പെടുത്തരുത്. വിവേകത്തോടെ പെരുമാറിയാൽ...." അദ്ദേഹം സംസാരിച്ച് നിറുത്തുന്നതിന് മുമ്പ് തന്നെ ഗംഗമ്മയുടെ മനസ്സിൽ അദ്ദേഹം വരാനിടയാക്കിയ പശ്ചാത്തലം മിന്നലൊളി പോലെ മിന്നിമറഞ്ഞു. അടുക്കളവാതിൽക്കൽ പോയി മരുമകൾക്ക് നേരെ മുഖം തിരിച്ച് അവർ പറഞ്ഞു. "എടീ പുലയാടിസൂളേ, അന്ന് നിന്റെ ചേട്ടനെ വിളിപ്പിച്ച് അവനെ കൂടെ കിടത്തിയില്ലേ? ഇപ്പോൾ ഈ തൊണ്ടൻ ജോയിസനെ വിളിപ്പിച്ചിരിക്കയാണോ? ഇന്ന് രാത്രി ഇവന്റെ കൂടെ ആടാനാണോ? മദം പൊട്ടി തുള്ളുകയാണോടി നീ?" അവർ ഒരു തവണ വരാന്തയിൽ ചെന്ന് നിന്ന് പറഞ്ഞു. "എടാ ആണും പെണ്ണും കെട്ട സൂളേമോനേ, നീ അച്ഛന് പിറന്നോനാണോടാ? നിന്റെ ഭാര്യ ഇവനെ കത്തയച്ച് വരുത്തിയതാണ്. ഇന്ന് നീ പുറത്ത് വരാന്തയിൽ കിടന്നോളൂ. അവർ ഇവന്റെ കൂടെ മാളികയിൽ ആടിക്കുഴയട്ടെ."

ശാമഭട്ടൻ ചെവിയിൽ വിരൽ അമർത്തിത്തിരുകി ഉറക്കെ രാമനാമം ജപിച്ചുകൊണ്ടിരുന്നു. എന്നാലദ്ദേഹം കണ്ണ് തുറന്ന് മകളുടെ അമ്മായിയെ തന്നെ നോക്കി. ഇത്രയും പറഞ്ഞ ഗംഗമ്മ പിന്നെ അവിടെ നിന്നില്ല. അപ്പണ്ണയ്യനെയും കൂട്ടി നേരെ രേവണ്ണശെട്ടിയുടെ വീട്ടിലേക്ക് പോയി.

ശാമഭട്ടൻ ചെവിയിൽ നിന്ന് വിരലെടുത്തു. അദ്ദേഹം ചെന്നിഗരായരോട് പറഞ്ഞു. "നോക്കൂ, കുടുംബനാഥനായതുകൊണ്ട് നിങ്ങളോട് പറയുകയാണ്. വീട്ടിലെ മുതിർന്നവർ ഇങ്ങനെ തോന്നിയവാസം പറഞ്ഞ് നടന്നാൽ കുടുംബത്തിലെങ്ങനെ ജീവിക്കും? ഞങ്ങളുടെ

സാതു പറയാറുണ്ട് – നിങ്ങളുടെ നഞ്ചമ്മയുടെ ഗുണഗണങ്ങളും വിവേകവും അസാമാന്യമാണെന്ന്. മൂത്തമരുമകളായ ആ നല്ല പെൺകുട്ടിയെ തന്നെ അവർ മുമ്പിൽ വെച്ച് ഇങ്ങനെ പറയുമ്പോൾ ചെറിയ മരുമകളെ എന്ത് പറയുമെന്ന് എനിക്ക് മനസ്സിലാക്കാം. ജാവക്കല്ലിലെ ഞങ്ങളുടെ ബന്ധുക്കൾ പറഞ്ഞതുകൊണ്ടാണ് ഞങ്ങൾ ഈ വീട്ടിലേക്ക് പെൺകൊട നടത്തിയത്. ഇനിയിപ്പോൾ പരസ്പരം യോജിച്ച് പോകാൻ ശ്രമിക്കണം. ഞാൻ പറഞ്ഞത് മനസ്സിലായില്ലേ?"

"ഒരു വെറ്റില കൊണ്ടു വരൂ." ശാനുഭോഗൻ ഭാര്യയോട് പറഞ്ഞു. നഞ്ചമ്മ കൊണ്ടുവന്ന വെറ്റിലയിൽ ചുണ്ണാമ്പ് തേച്ച് വായിലിട്ട് പുകയില ചുരുട്ടിക്കൊണ്ടദ്ദേഹം മൂളി.

"നിങ്ങളെ ഭിന്നിപ്പിക്കണമെന്ന് ഞങ്ങൾക്കാഗ്രഹമില്ല. എന്നാൽ വീട്ടിൽ ആണുങ്ങളായ നിങ്ങൾ വിവേകം കാണിക്കണം. ഇപ്പോൾ തന്നെ കടക്കാരനെ പിടിച്ച് ഈ വ്യവഹാരം അവസാനിപ്പിക്കണം. നഞ്ചമ്മ പറയുന്നതുപോലെ ഏതെങ്കിലും ഒന്ന് രണ്ട് സ്വത്ത് അവന് കൊടുത്ത് കടം തീർന്നുവെന്ന് രേഖയിൽ എഴുതിപ്പിച്ച് വാങ്ങണം. ബാക്കിയുള്ളതുകൊണ്ട് എങ്ങനെയെങ്കിലും ജീവിച്ച് പോകണം."

ശാനുഭോഗൻ കവിൾ നിറയെ താംബൂലരസം നിറച്ച് ആസ്വദിക്കുകയായിരുന്നു. മറുപടിക്ക് കാത്തിരുന്ന് ശാമഭട്ടൻ 'അല്ലേ?' എന്ന് ചോദിച്ചു. ശാനുഭോഗൻ സംസാരിക്കാനെന്നോണം മുഖമുയർത്തി അട്ടം നോക്കി വായ തുറന്നു. എന്നാൽ നാവ് താംബൂലരസത്തിന് മുകളിൽ പൊങ്ങിയതേയില്ല. അദ്ദേഹം എഴുന്നേറ്റ് പോയി മുറുക്കാൻ തുപ്പിവരുന്നതുവരെയും കാത്തിരുന്ന ഭട്ടൻ ഒരു തവണ കൂടി പറഞ്ഞു. "ഇപ്പോൾ നിങ്ങൾ സംസാരിച്ചേ പറ്റൂ."

ചെന്നിഗരായർക്ക് എന്ത് പറയാനും പേടി. വളരെ പ്രയാസപ്പെട്ട് അദ്ദേഹം ഒരു തീരുമാനത്തിലെത്തി. "എനിക്കറിയില്ല. നിങ്ങളുമുണ്ട്; ഞങ്ങളുടെ അമ്മയുമുണ്ട്." അദ്ദേഹം ഇറങ്ങി നടന്നു.

"കുഞ്ഞേ, കേട്ടോ?" ഭട്ടർ ചോദിച്ചു. നഞ്ചമ്മ പുറത്തു വന്നു. ഇദ്ദേഹത്തിന്റെ സ്വഭാവം നിങ്ങൾക്ക് നല്ലവണ്ണമറിയാമല്ലോ? നിങ്ങളുടെ മരുമകനോട് തന്നെ ചോദിക്കൂ. ഒന്നുമില്ലെങ്കിൽ അവരവരുടെ ഓഹരിയെങ്കിലും നമുക്ക് കിട്ടണ്ടേ? കടവും പപ്പാതിയും തീർക്കാമെന്ന് അപ്പണ്ണയ്യൻ വാശിപിടിച്ചാൽ സംഗതി തീരുമോ എന്ന് നോക്കണം."

"അവന്റെ കഴിവ് എത്രയുണ്ടെന്ന് നിനക്കറിയാമല്ലോ? ഈ കോടതി കയറിയ കാര്യം ഞാനറിഞ്ഞതേയില്ല. എങ്കിൽ നേരത്തേ തന്നെ തീരുമാനത്തിലെത്താമായിരുന്നു. ആണും പെണ്ണുമായിട്ട് ഒന്നേയുള്ളൂ. എങ്ങനെയെങ്കിലും പോറ്റാം. ഈശ്വരൻ രണ്ട് നേരത്തെ ആഹാരത്തിന് ഒരു മുട്ടും വരുത്തിയില്ല. ആ അമ്മായിയുടെ കൂടെ ജീവിക്കാൻ കുഞ്ഞിനെ എങ്ങനെ അയയ്ക്കും? അതുകൊണ്ടാണ് പ്രസവം കഴിഞ്ഞിട്ടും അവി

ടത്തന്നെ നിർത്തിയിരിക്കുന്നത്?"

നഞ്ചമ്മയ്ക്ക് ഒന്നും പറയാൻ തോന്നിയില്ല. അവൾ വെറുതെ നിന്നു. ഗംഗമ്മ പെട്ടെന്ന് കയറി വന്നു. മരുമകളെ കണ്ടതും പൊട്ടിച്ചീറി. "കഴിഞ്ഞോ നിന്റെ ജാരനോടുള്ള സല്ലാപം? ഭർത്താവ് വീട് വിട്ട് മഠത്തിൽ കുത്തിയിരിക്കയാണല്ലോ?"

നഞ്ചമ്മയ്ക്ക് നല്ല ദേഷ്യം വന്നു. ധൈര്യവും തോന്നി. അവൾ തിരിഞ്ഞ് നിന്നു. "നിങ്ങളാണ് അത്തരം പണി ചെയ്യുന്നത്. അതുകൊണ്ടാണ് പതിവ്രതകളായ പെൺകുട്ടികളെ ഇങ്ങനെ പറയുന്നത്. നിങ്ങളുടെ നാവിൽ പുഴുവീണുപോട്ടെ. കുറച്ച് നേരം വായടച്ചിരിക്കുന്നോ ഇല്ലേ?"

"പുലയസ്സൂളേ, എന്നെ പറയാറായോടീ? എന്റെ മകനോട് പറഞ്ഞ് നിന്റെ താലി പറിച്ചില്ലെങ്കിൽ ഞാൻ ജാവക്കല്ലിലെ പെണ്ണല്ല." ഗംഗമ്മ ആർത്ത് വിളിച്ചുകൊണ്ട് മഠത്തിൽ പോയി മകന്റെ മുമ്പിൽ നിന്ന് ചീറി. "നീ അച്ഛന് പിറന്ന സൂളേമോനാണെങ്കിൽ ഉടനെ വാ. നിന്റെ ഭാര്യയുടെ പല്ല് തെറിപ്പിക്കൂ. അവളുടെ താലി പറിക്കൂ. എന്റെ വായിൽ പുഴുവീഴുമെന്ന് ആ പുലയാടിച്ചി പറഞ്ഞില്ലേ?"

മാദേവയ്യൻ ശ്രുതിമീട്ടി പാടുകയായിരുന്നു. "ഉണരൂ അനിയാ ഫണിപതി വന്ന് കടിക്കും മുമ്പേ......" അദ്ദേഹം പെട്ടെന്ന് പാട്ട് നിർത്തി ഈ രംഗം നോക്കി. "നീ അച്ഛന് പിറന്നവനാണെങ്കിൽ നീ വന്ന് അവളുടെ താലി പറിക്കൂ." അമ്മ വീണ്ടും വെല്ലുവിളി നടത്തി. തന്റെ ജനനത്തിന്റെ പരിശുദ്ധി അമ്മയുടെ മുമ്പിൽ തെളിയിക്കണം. എങ്ങനെ? അല്പനേരം വിഷമിച്ചിരുന്ന ചെന്നിഗരായൻ അവസാനം ധൈര്യം സംഭരിച്ചെഴുന്നേറ്റു. അടുത്ത് തന്നെയിരുന്ന മാദേവയ്യൻ അദ്ദേഹത്തിന്റെ കൈ പിടിച്ച് വലിച്ചിരുത്തി. "ശാനുഭോഗരേ, ഇത്രയും സമയം ഭജനകേട്ടിരുന്നു. വിവേകം എവിടെപ്പോയി ഒളിച്ചു?"

ശാനുഭോഗർക്കൊന്നും മനസ്സിലായില്ല. "പോട്ടെ. സാരമില്ല. നിങ്ങൾ പാടൂ. കേട്ടിരിക്കാം."

മാദേവയ്യൻ ശ്രുതി മീട്ടി അതേ ഭജന ആരംഭിച്ചു. "ഈ ദാരിദ്ര്യവാസി, സന്യാസി സൂളേമോന്റെ വാക്ക് കേൾക്കുകയാണ്. പെറ്റമ്മയുടെ അഭിമാനം ഇവന് പുല്ലാണ്." ഗംഗമ്മ ഇതു പറഞ്ഞ് രേവണ്ണശെട്ടിയുടെ വീട്ടിലേക്ക് പോയി.

"കുഞ്ഞേ, ഞാനിവിടെ വന്ന് ഒരു ഫലവുമുണ്ടായില്ല. ഞാൻ പോവുകയാണ്. എനിക്ക് പതിനെട്ട് ഗ്രാമത്തിലെ പൗരോഹിത്യമുണ്ട്. മകളെയും കുഞ്ഞിനെയും ഞാൻ പോറ്റിക്കോളാം." ശാമഭട്ടൻ നഞ്ചമ്മയോട് യാത്ര ചോദിച്ചു. അദ്ദേഹം തന്റെ പൊതിയും കുടയുമെടുത്തു. "എന്നാലാവട്ടെ സാതുവിനെ അയക്കിൻ." നഞ്ചമ്മ അദ്ദേഹത്തോട് പറഞ്ഞു.

"എന്തിനയയ്ക്കണം? നിനക്കെല്ലാം അറിയാമല്ലോ?"

അവൾ പിന്നെ ഒന്നും പറഞ്ഞില്ല. അവൾ അദ്ദേഹത്തെ നമസ്കരിച്ചു. "ദീർഘസുമംഗലീ ഭവ, സകല സന്മംഗളാനി ഭവന്തു." അദ്ദേഹം നടന്നു. നഞ്ചമ്മ വതിൽക്കൽ വന്ന് നിന്ന് പറഞ്ഞു. "തിപ്ടൂരിലേക്ക് പോകുന്ന വഴിക്കാണ് തിമലാപുരം. ആ നാട്ടിൽ ശാനുഭോഗദേവരസയ്യനെന്ന ഒരാളുണ്ട്. രാത്രി അദ്ദേഹത്തിന്റെ വീട്ടിൽ താമസിച്ച് രാവിലെ ഇരുട്ടിയതിന് ശേഷം തിപ്ടൂർ വരെ നടക്കരുത്. ബുക്കന്റെ തിണ്ടിൽ കള്ളന്മാരുണ്ടാകും. ഒന്നോ രണ്ടോ വണ്ടി നിറയെ ആളുണ്ടെങ്കിൽ പോലും ആക്രമിച്ച് ഉള്ളതെല്ലാം കൊള്ളയടിക്കും."

# അദ്ധ്യായം ഏഴ്

രാമണ്ണൻ എന്ന ആൺകുഞ്ഞിന് ഒന്നര വയസ്സായി. നഞ്ചമ്മ വീണ്ടും ഗർഭിണിയായിരിക്കുന്നു. കോടതിയിൽ കേസുണ്ട്. അത് വഴി സ്വത്ത് മുഴുവൻ നഷ്ടപ്പെടുമെന്ന് അവൾക്ക് തികഞ്ഞ ബോധ്യമുണ്ട്. "നാം തന്നെ കഷ്ടപ്പെടുന്നു; പിന്നെയും എന്തിനീ കുഞ്ഞുങ്ങൾ?" അവൾ പലതവണ ചിന്തിച്ചിട്ടുണ്ട്. എന്നാൽ കല്യാണം കഴിഞ്ഞ് ഇത്ര കാല മായിട്ടും ജ്യേഷ്ഠന് മക്കളേയില്ല. അവന്റെ തലയിലെഴുതിയിട്ടില്ല. "ഈശ്വരൻ തരുമ്പോൾ വേണ്ടെന്ന് പറയരുത്." അവൾ സമാശ്വസിച്ചു.

ഇതേ സമയത്ത് നാട്ടിൽ രണ്ട് സംഭവങ്ങൾ നടന്നു. ഒന്നാമതായി ഗ്രാമത്തിൽ പ്ലേഗ് വന്നു. ആ പരിസരത്തിൽ അത് പുത്തനല്ല. രണ്ടു മൂന്ന് കൊല്ലത്തിലൊരിക്കൽ ഗ്രാമം ഉപേക്ഷിച്ച് വെളിയിൽ ഷെഡ്ഡ് കെട്ടി താമസിക്കുകയെന്നത് ആളുകൾക്കൊരു ശീലമായിക്കഴിഞ്ഞു. മറ്റൊരു അപൂർവസംഭവം, ഗ്രാമത്തിലേക്ക് കാസിംബഡ്ഡി മുതലാളി എന്നൊരു പണമിടപാടുകാരൻ വന്ന് പ്രവർത്തനം തുടങ്ങിയതാണ്. അയാൾ സ്വർണം, വെള്ളി, ചെമ്പ്, പിച്ചള തുടങ്ങിയ ലോഹസാമഗ്രികൾ പണയം വാങ്ങി കടം കൊടുക്കുന്നു. ഒരുറുപ്പികയ്ക്ക് ഒരു ദിവസത്തേക്ക് ഒരു പൈസ പലിശ. ഈ മുതലാളി മലബാറിലെ മാപ്പിളയാണത്രെ. കാന്താ രികളുടെ പാവാട പോലെ വലിയ വരകളുള്ള ലുങ്കി; തൊങ്ങൽ പിടി പ്പിച്ച തൊപ്പി. മുതലാളിക്ക് സുമാർ അമ്പത് വയസ്സ് കാണും. "ഒരു പൈസയല്ലേ? നിസ്സാരം. ബുദ്ധിമുട്ടിന് കാശ് കിട്ടുമല്ലോ" ശിവേഗൗഡൻ അദ്ദേഹത്തിന്റെ ഇടപാട് കൊണ്ടുള്ള ഗുണം ആളുകൾക്ക് വിശദീക രിച്ചു. അന്യദേശക്കാരനായ ഈ മുതലാളിക്ക് ഗൗഡനാണ് താമസി ക്കാൻ സ്ഥലം നൽകിയത്. ശിവേഗൗഡന് ഗ്രാമത്തിൽ മൂന്ന് വീടുക ളുണ്ട്. വഴിവക്കിലുള്ള ഒരു കൊച്ച് വീട്ടിലാണ് മുതലാളിയുടെ താമസം. അദ്ദേഹം ഒരു വലിയ ഇരുമ്പ് പെട്ടികൊണ്ട് വെച്ച് വ്യാപാരം ആരം ഭിച്ചു; ആ വീടിന് ആദ്ദേഹം കൊല്ലത്തിൽ പതിനെട്ടുറുപ്പിക വാടക കൊടുക്കുന്നുണ്ടത്രെ. ശിവേഗൗഡന് മുതലാളിയുടെ വ്യാപാരവുമായി യാതൊരു ബന്ധവുമില്ല. അവൻ തന്നെ അതെല്ലാവരോടും വ്യക്തമാ ക്കിയിരുന്നു.

കാസിംബഷ്ടി മുതലാളി ഗ്രാമത്തിലെത്തി ഒന്ന് രണ്ട് മാസത്തിനകം തന്നെ ഗ്രാമത്തിലെ മിക്കവരും അദ്ദേഹത്തിന്റെ കൈയിൽ നിന്നും കടം വാങ്ങിത്തുടങ്ങിയിരിക്കുന്നു. ശിവേഗൗഡന് ആവശ്യം വന്നാൽ അദ്ദേഹത്തിന്റെ അടുത്ത് നിന്ന് പലിശയ്ക്ക് കടം വാങ്ങുമായിരുന്നത്രെ. കണക്ക് മുഴുവൻ രേഖാമൂലമാണ്; കളവില്ല, വഞ്ചനയില്ല. പലിശ കണക്ക് കൂട്ടാനും പ്രയാസമില്ല. ഒരു ദിവസത്തേക്ക് ഒരുറുപ്പികയ്ക്ക് ഒറ്റ പൈസയല്ലേ? അങ്ങനെ അദ്ദേഹം നാട്ടിൽ വേണ്ടപ്പെട്ട ആളായി. പ്ലേഗ്ബാധ നിമിത്തം ഗ്രാമം ഉപേക്ഷിക്കപ്പെട്ടപ്പോൾ കാസിംബഷ്ടി മുതലാളിയും ശിവേഗൗഡന്റെ തോട്ടത്തിൽ അവന്റെ ഷെഡ്ഡ് നിർമിച്ചു. പണമിടപാടിനുള്ള ഇരുമ്പ് പെട്ടിയും ആ ഷെഡ്ഡിൽ പ്രശോഭിച്ചു.

ഗംഗമ്മയുടെ കുടുംബവും പതിവുപോലെ ഗ്രാമത്തിന് മുമ്പിലുള്ള സ്വന്തം തോട്ടത്തിൽ ഷെഡ്ഡുണ്ടാക്കി. അപ്പോൾ നഞ്ചമ്മ പ്രസവിച്ച് മൂന്ന് മാസമായതേയുള്ളൂ. ഇടയ്ക്ക് ഛർദിയുണ്ടെങ്കിലും വീട്ടുസാധനങ്ങളെല്ലാം കെട്ടി ഷെഡ്ഡിലേക്കെത്തിക്കുന്നത് വരെയുള്ള സകല ജോലിയും അവൾ തന്നെ ചെയ്യേണ്ടിയിരുന്നു. മാദേവയ്യനും ഗ്രാമത്തിലെ മഠം വിട്ടോടേണ്ടി വന്നു. ചോളേശ്വരൻ കോവിലിലെ മൂലലിംഗം പ്രതിഷ്ഠിച്ചിരിക്കുന്നത് പൊയ്കയ്ക്ക് മുകളിലുള്ള തിണ്ടിലാണ്. ഈ തിണ്ടിന് മുകളിൽ നിൽക്കുന്ന കോവിൽ കല്ല് കൊണ്ടുള്ള ഒരു കെട്ടിടമാണ്. ജകണാചാരി (കർണാടകത്തിലെ അമര ശില്പി) നിർമിച്ചതാണെന്ന് എല്ലാവരും പറയുന്നു. അവിടെ ധാരാളം പാമ്പുകൾ ഉണ്ടെന്നും എല്ലാവർക്കുമറിയാം. പാമ്പെന്നു വെച്ചാൽ ശിവന്റെ കണ്ഠാഭരണമല്ലേ? മാദേവയ്യൻ സമാധാനിച്ചു. അദ്ദേഹം ശ്രുതിപ്പെട്ടി, തുടി, പൊക്കണസഞ്ചി, മെതിയടി, മിച്ചം വെച്ച ധാന്യം മുതലായവയെടുത്ത് അവിടെ താമസം തുടങ്ങി. ഗംഗമ്മയുടെ ഷെഡ്ഡിൽ നിന്ന് തിണ്ടിലെ കോവിൽ അല്പം അകലെയാണ്. അതുകൊണ്ട് ശാനുഭോഗചെന്നിഗരായൻ ഇപ്പോൾ അങ്ങോട്ട് ദുർല്ലഭമായേ പോകാറുള്ളൂ. കാസിംബഷ്ടി മുതലാളി പുകയില തിന്നും. അതുകൊണ്ട് ചെന്നിഗരായൻ അദ്ദേഹത്തിന്റെ ഷെഡ്ഡിൽ പോയിരിക്കും. അവിടെ ചിലപ്പോൾ ശിവേഗൗഡനും വരും. അവർ പരസ്പരം സംസാരിക്കാതെയായിട്ടില്ല. എത്രയായാലും ശാനുഭോഗരല്ലേ? കൂടാതെ വഴക്ക് ഗംഗമ്മയും ശിവേഗൗഡനും തമ്മിലാണല്ലോ? എന്നാൽ മകൻ അവിടെ പോകുന്നുണ്ടെന്നു പറഞ്ഞപ്പോൾ ഗംഗമ്മ വായിൽ തോന്നിയതൊക്കെ വിളിച്ച് പറഞ്ഞു.

ഗ്രാമം ഉപേക്ഷിക്കുന്നതിന് മുമ്പ് പ്ലേഗ് ബാധിച്ച് ആറുമുതിർന്നവരും രണ്ട് കുട്ടികളും മരിച്ചിരുന്നു. ഇത്തവണ ഗ്രാമത്തിൽ അധികം മരണമുണ്ടായിട്ടില്ല. നാട്ടുകാരെല്ലാം ദേവീപൂജ നടത്തി. ഉടൻ ഗ്രാമം വിട്ട് പോവുകയും ചെയ്തു. ഗ്രാമം ഉപേക്ഷിച്ചിരിക്കുന്നു; രോഗത്തിൽ നിന്നും മരണത്തിൽ നിന്നും രക്ഷനേടിയെന്ന ആശ്വാസമാണെല്ലാ

വർക്കും. എങ്കിലും ഗ്രാമത്തിന് വെളിയിൽ വെറുതെയിരുന്ന് ആളുകൾ മുഷിഞ്ഞു. ആ മുഷിച്ചിൽ മാറ്റാൻ ഇപ്പോൾ ഒരു വിഷയം ലഭിച്ചിരിക്കുന്നു.

ഗംഗമ്മയും ശിവേഗൗഡനും തമ്മിലുള്ള വ്യവഹാരം അവസാനിക്കാറായിരിക്കുന്നത്രെ. ഇരുഭാഗത്തെയും വക്കീലന്മാർ കോടതിയിൽ പോയിന്റ് പിടിച്ച് വാദം നടത്തിയത്രെ. "ഞങ്ങളുടെ വക്കീൽ എടുത്തിട്ട പോയിന്റിന് ജഡ്ജി തന്നെ ഇളകിപ്പോയി." രേവണ്ണശെട്ടി പറഞ്ഞ ഈ വാക്കുകൾ ഗ്രാമത്തിലാകെ പരന്നു. "ഞങ്ങളുടെ വക്കീൽ പോയിന്റ് കാണിച്ചപ്പോൾ ഗംഗമ്മയുടെ വക്കീൽ നിന്ന നിൽപ്പിൽ, അവിടെത്തന്നെ തൂറിപ്പോയി." ശിവേഗൗഡൻ എതിർ പ്രചരണം സംഘടിപ്പിച്ചു. ഇരുഭാഗക്കാരും ഉത്സാഹത്തോടെ തിപ്ടൂരിലേക്ക് പോയി വന്നു. അപ്പണ്ണയ്യൻ എല്ലാവരെക്കാളും മുമ്പ് വണ്ടിയിറങ്ങി തിപ്ടൂരിലെ ഹോട്ടലിൽ പോകുമായിരുന്നു. ചെന്നിഗരായൻ ഒരിക്കലും അനുജനെക്കാളും പിന്നിലായിരുന്നില്ല. ശിവേഗൗഡനാകട്ടെ മുത്താറിറൊട്ടിയും എള്ളിൻ പൊടിയും കൊണ്ട് തന്നെ കോടതിയിലെ പണി തീർത്ത് മടങ്ങുകയായിരുന്നു.

വിധി പറയുന്ന ദിവസം രണ്ടുഭാഗക്കാരും വണ്ടി ഏർപ്പാട് ചെയ്ത് പുറപ്പെട്ടു. ഗംഗമ്മ നെഞ്ചിൽ കൈവെച്ച് ജഡ്ജിയുടെ തീരുമാനം ശ്രദ്ധിച്ചു. "ശിവേഗൌഡനിൽ നിന്ന് ഗംഗമ്മ കാശ് വാങ്ങിയത് സത്യമാണ്. അതിന് പലിശയും പലിശയുടെ പലിശയും കോടതിച്ചെലവും കൂടി അയ്യായിരത്തി അഞ്ഞൂറ് ഉറുപ്പിക അവർ കോടതിയിൽ കെട്ടണം. ഇല്ലെങ്കിൽ കോടതി മുഖേന മുഴുവൻ സ്വത്തും ലേലം ചെയ്ത് കടം വീട്ടണം."

"നിന്റെ ഭാര്യയുടെ താലിപൊട്ടിപ്പോട്ടെ സൂളേമോനെ!" ജഡ്ജിയെ ശകാരിക്കാൻ ഗംഗമ്മയുടെ നാവ് ചൊറിഞ്ഞു. എന്നാൽ കോടതിപ്പടിക്കൽ പോലീസുകാർ നിൽപ്പുണ്ട്; അവർ മിണ്ടിയില്ല.

കോടതിയിൽ നിന്ന് പുറത്ത് കടന്നപ്പോൾ മഹാന്തയ്യൻ വക്കീൽ പറഞ്ഞു: "തുംകൂർ കോടതിയിൽ അപ്പീൽ കൊടുക്കാം. കാശ് ചെലവാകും. കൊണ്ടുവന്നിട്ടുണ്ടോ?"

"വക്കീൽ സ്വാമീ, എന്റെ വീട്ടിലുള്ള പൊന്നും വെള്ളിയും പാത്രങ്ങളും സകലതും പണയം വെച്ച് കഴിഞ്ഞു. ഭർത്താവ് മരിച്ച വിധവയാണ് ഞാൻ. ഞാനെങ്ങനെ കാശുണ്ടാക്കും?"

അപ്പോൾ ശിവേഗൗഡന്റെ വക്കീലും അവിടെ വന്നു. ആ രണ്ട് വക്കീലന്മാരും ഇംഗ്ലീഷിൽ സംസാരിച്ചു. ഗംഗമ്മയുടെ വക്കീൽ പറഞ്ഞു. "പെങ്ങളേ, ശിവേഗൗഡനോട് പറഞ്ഞ് ഇനിയും നിങ്ങൾക്ക് കാശ് തരുവിക്കുമത്രെ. നിങ്ങളുടെ കടം നിങ്ങൾ തന്നെ തീർത്തോളൂ. നമുക്ക് ഒന്നുമില്ലെന്ന് പറഞ്ഞ് സ്വത്തെല്ലാം അവന് തന്നെ എഴുതിക്കൊടുക്കാമോ? അവസാനം നിങ്ങൾക്ക് അന്യായമാകരുതല്ലോ?"

"സ്വത്ത് നഷ്ടപ്പെടുത്തിയാൽ വയറ്റിലെന്തിടും, വക്കീൽ സ്വാമീ?" ഗംഗമ്മ ചോദിച്ചു.

ചെന്നിഗരായരുടെ വായിൽ പുകയില രസം നിറഞ്ഞിരിക്കുന്നതു കൊണ്ട് അദ്ദേഹം മിണ്ടിയില്ല.

"അല്ലെങ്കിൽ മേൽക്കോടതിയിൽ പോകണം. അതിന് ആയിരക്കണക്കിന് ഉറുപ്പിക വേണം. കാശുണ്ടാക്കാമെന്ന ധൈര്യമുണ്ടെങ്കിൽ മറ്റ് വഴി നോക്കാം."

വഴിയൊന്നും കണ്ടില്ല. ശിവേഗൗഡനെ വിളിപ്പിച്ചു. അവൻ ഇനിയും രണ്ടായിരം കൂടി കൊടുക്കാമെന്ന് സമ്മതിച്ചു. കോടതി മുഖേന ലേലം ചെയ്താൽ മറ്റാരെങ്കിലും സ്വത്ത് ലേലത്തിനെടുക്കും. അതായിരുന്നു അവന്റെ ഭയം. ഗംഗമ്മ സംഭ്രാന്തയായി. മറ്റ് വഴിയില്ല. അവൻ അപ്പോൾ തന്നെ നാളികേര വ്യാപാരിയിൽ നിന്ന് രണ്ടായിരം രൂപ വാങ്ങി അവർക്ക് കൊടുത്തു. രണ്ട് വക്കീലന്മാരും ചേർന്ന് രേഖയെഴുതി ശരിയാക്കി. മഹാന്തയ്യന്റെ അവസാനത്തെ ഫീസ് നൂറുറുപ്പിക കൊടുക്കേണ്ടിയിരുന്നു. അത് രേവണ്ണശെട്ടി കൊടുത്തിട്ടില്ലെന്നദ്ദേഹം പറഞ്ഞു.

"നിങ്ങൾക്കാണെന്നും പറഞ്ഞ് എണ്ണൂറ് ഉറുപ്പിക ഞാൻ കൊടുത്തിരിക്കുന്നു. സ്വാമീ." ഗംഗമ്മ സത്യം ചെയ്തു.

"ആകെക്കൂടി എനിക്ക് നൂറ്റമ്പതുറുപ്പിക മാത്രമേ കിട്ടിയിട്ടുള്ളൂ."

വിധി പറയുന്ന ദിവസം രേവണ്ണശെട്ടി വന്നിരുന്നില്ല. "നിങ്ങൾ വണ്ടിയിൽ പൊയ്ക്കോളൂ. ഞാൻ രാവിലത്തെ ബസ്സിൽ വരാം." അവൻ പറഞ്ഞിരുന്നു. ഏതായാലും ഗംഗമ്മ വക്കീലിന് നൂറുറുപ്പിക കൊടുത്തു. അടുത്ത ദിവസം രേഖകൾ രജിസ്റ്റർ ചെയ്ത ശേഷം വണ്ടിയിൽ നാട്ടിലേക്ക് തിരിച്ചു. ആയിരത്തിത്തൊള്ളായിരം ഉറുപ്പിക കെട്ടി ഗംഗമ്മ തന്നെ അരക്കെട്ടിൽ ഭദ്രമായി ബന്ധിച്ച്, കണ്ണിമ പൂട്ടാതെ വണ്ടിയിലിരുന്ന് നാട്ടിലെത്തി.

നാട്ടിലെത്തിയ അവൾ കോടതി വിധിയെക്കുറിച്ച് ആരോടും പറഞ്ഞില്ല. എന്നാൽ ശിവേഗൗഡന് പറയാതിരിക്കേണ്ട കാര്യമില്ല. വാർത്ത അറിയേണ്ട താമസം, ഗംഗമ്മ കോടതിച്ചെലവിനാണെന്നും പറഞ്ഞ് അമ്പതും നൂറും രേഖാമൂലം വാങ്ങിയിരുന്ന കടക്കാരെല്ലാം ഷെഡ്ഡിലേക്ക് പാഞ്ഞ് കയറി. മൊത്തം എണ്ണൂറ് ഉറുപ്പിക കടം വീട്ടാൻ വേണ്ടി വന്നു. മിച്ചം വന്ന തുക ഗംഗമ്മ കിടക്കയ്ക്കടിയിൽ വെച്ച് അതിന്മേൽ അതിയായി ജാഗ്രതയോടെ കിടന്നു. ഒരു ദിവസം രേവണ്ണശെട്ടിയുടെ ഷെഡ്ഡിൽ ചെന്നു ചോദിച്ചു: "രേവണ്ണാ, നീ വക്കീലിന് മുഴുവൻ ഫീസും കൊടുത്തിരുന്നില്ലേ. അദ്ദേഹം എന്നോട് നൂറുറുപ്പിക വാങ്ങി."

"ഏതവനാ പറഞ്ഞത്?"

"വക്കീൽ തന്നെ പറഞ്ഞു."

"ജാരന് ജനിച്ച സൂളേമോൻ. നടക്കിൻ എന്റെ മുന്നിൽ വെച്ച് പറ

യട്ടെ. കള്ളസൂളേമോനെ ചെരുപ്പെടുത്ത് കൊടുക്കും." രേവണ്ണശെട്ടി തന്റെ ചുകന്ന കണ്ണുകൾ ഉരുട്ടി. എന്തുകൊണ്ടോ, ഗംഗമ്മ അധികം സംസാരിക്കാൻ ആഗ്രഹിച്ചില്ല. ഭയമോ, വിഷമമോ ആയിരിക്കണം. അല്ലെങ്കിൽ രേവണ്ണശെട്ടിയുടെ സത്യസന്ധതയെക്കുറിച്ചുള്ള വിശ്വാസമാവാം.

"രേവണ്ണാ, നമ്മെ ജയിപ്പിക്കാമെന്ന് വക്കീൽ പറഞ്ഞിരുന്നില്ലേ? പിന്നെന്താ തോറ്റുപോയത്?"

"ജഡ്ജിക്ക് കൈക്കൂലികൊടുത്തിരുന്നവത്രെ. അവൻ ആരാന്റെ ഭാര്യയുടെ തീട്ടം തിന്നട്ടെ! ശിവേഗൗഡൻ തലേ ദിവസം അദ്ദേഹത്തിന് രണ്ടായിരം കൊടുത്തിരുന്നുവത്രെ. അതിനല്ലേ, അവൻ വണ്ടിപിടിച്ച് ഒരു ദിവസം മുമ്പ് തന്നെ പോയത്? എനിക്ക് നേരത്തേ അറിയാമായിരുന്നു. നമ്മളുടെ അടുത്ത് രണ്ടായിരം ഉണ്ടായിരുന്നെങ്കിൽ കൊടുക്കാമായിരുന്നു. നിങ്ങളുടെ കൈയിൽ കാശില്ലെന്നനിക്കറിഞ്ഞുകൂടേ? അതുകൊണ്ട് തന്നെയാണ് വിധി ദിവസം ഞാൻ വരാഞ്ഞതും."

ഗംഗമ്മ മിണ്ടാതെ തന്റെ ഷെഡ്ഡിലേക്ക് നടന്നു.

## രണ്ട്

അനേകം ആളുകൾ ഗംഗമ്മയുടെ ഷെഡ്ഡിൽ പോയി ശിവേഗൗഡനെയും ജഡ്ജിയെയും ശകാരിച്ചുകൊണ്ട് അവരോട് അനുകമ്പ പ്രകടിപ്പിച്ചു. ഒരു ദിവസം രാവിലെ അയ്യാശാസ്ത്രി വന്നു. അയാൾ ശിവേഗൗഡനെ ചീത്ത പറഞ്ഞു. "ഗംഗമ്മേ, ഞങ്ങളുടെ വീട്ടുകാരിക്ക് നിങ്ങളോട് സംസാരിക്കണമത്രെ. വരൂ, നമുക്ക് വീട്ടിലേക്ക് പോകാം." അയ്യാശാസ്ത്രി ഗംഗമ്മയെ കൂട്ടിപ്പോയി. ശാസ്ത്രിയുടെ പത്നിയും ശിവേഗൗഡനെ ശപിച്ചു: ആ ജഡ്ജിയുടെ ഭാര്യയും മകളും നിശ്ചയമായും ചത്തുപോകുമെന്ന് ശാസ്ത്രി പഞ്ചാംഗം നോക്കി പ്രവചിച്ചു.

"ഗംഗമ്മച്ചേച്ചീ, നിങ്ങളിന്ന് മാറ്റുടുത്ത്, തലത്തുണി ചുറ്റി ഇവിടെ നിന്ന് ഊണ് കഴിക്കണം. നിങ്ങളെക്കുറിച്ച് ദുഃഖിക്കാൻ ആരുണ്ട്?" ശാസ്ത്രി പത്നി സുബ്ബമ്മ നിർബന്ധിച്ചു.

ഗംഗമ്മ തന്റെ വീട്ടിൽ മരുമകളെ മനംനൊന്ത് ശകാരിച്ചു തുടങ്ങി: "ആ താടകസ്സൂള ഞങ്ങളുടെ വീട്ടിൽ കാൽവെച്ച അന്ന് തൊട്ട് കഷ്ടപ്പാടാണ്. ഇപ്പോൾ സ്വത്തെല്ലാം പോയി. പെറ്റാൽ മക്കളുടെ ഭാഗ്യം; വന്നാൽ മരുമകളുടെ ഭാഗ്യം – എന്ന് പറയുന്നത് കളവാണോ?"

അവർ കുളിച്ച് മാറ്റുടുത്ത് ഭസ്മം തൊട്ട് മൂന്ന് ആചമനങ്ങൾ കഴിക്കുന്ന നേരം കൊണ്ട് ശാസ്ത്രി അവരുടെ ഷെഡ്ഡിൽ പോയി അപ്പണ്ണയ്യനെ വിളിച്ചുകൊണ്ടുവന്നു. ശാസ്ത്രിയുടെ മുത്തച്ഛന്റെ പൗത്രൻ അണ്ണാജോയിസനും അവിടെയെത്തി. ആ രണ്ടുപേർക്കും കൂടി സുബ്ബയ്യ ഊണ് തയ്യാറാക്കിയിരുന്നു. കുമ്പളങ്ങാ പുളിശ്ശേരിയും മുത്താറിക്കു

റുക്കും, ചോറും മോരും എല്ലാം കവുങ്ങിൻ പാളയിൽ വിളമ്പി അവൾ ഉപചരിച്ചു. അയ്യാശാസ്ത്രി സംസാരിക്കാൻ തുടങ്ങി: "രാമണ്ണൻ ജീവിച്ചിരിക്കേണ്ടിയിരുന്നു. എന്നാൽ കഥ വേറെ തന്നെ! ഞാൻ ഇവളോട് എത്ര തവണ പറഞ്ഞെന്നോ? അദ്ദേഹം പോയതോടെ നമ്മുടെ ഗ്രാമത്തിന്റെ താഴികക്കുടം തന്നെ വീണെന്ന് പറയാം."

"ഈ സൂളജാതി മരുമക്കളെ കിട്ടണമെന്ന് എന്റെ തലയിൽ എഴുതിയിരിക്കുമ്പോൾ അദ്ദേഹം എങ്ങനെ ജീവിച്ചിരിക്കും?"

സുബ്ബമ്മ ചോദിച്ചു: "ഗംഗമ്മച്ചേട്ടത്തീ നിങ്ങൾക്ക് കുളി നിന്നിട്ട് രണ്ട് കൊല്ലമായില്ലേ?"

"മൂന്ന് കൊല്ലമായി."

ശാസ്ത്രി പറഞ്ഞു: "കണ്ടോ, നിങ്ങൾ ഇത്ര കാലവും ജീവിച്ചു. നിങ്ങൾ ചെയ്യാത്ത ദാനവും ധർമവും, നോല്ക്കാത്ത നോമ്പും ഉണ്ടോ? കുളി നിന്നതിന് ശേഷം സ്ത്രീകൾ ഋഷി പഞ്ചമിവ്രതം നടത്തി അവസാനിപ്പിക്കണം. നിങ്ങളുടെ എല്ലാ കഷ്ടപ്പാടുകളും തീരും."

അണ്ണാജോയിസൻ ഇളയച്ഛനെക്കാളും ശാസ്ത്രവും മന്ത്രങ്ങളും പഠിച്ചയാളാണ്. ശിന്ധഘട്ടത്തിലെ സൂരണ്ണ ജോയിസരുടെ അടുത്ത് നിന്ന് പഠിച്ചുവന്നയാളാണ്. ഋഷി പഞ്ചമിവ്രതത്തിന്റെ മഹിമ അയാൾ മന്ത്രം ചൊല്ലി വിശദീകരിച്ചു.

"എന്നാലങ്ങനെയാവട്ടെ. നിങ്ങൾ തന്നെ അത് നടത്തിക്കൊടുക്കണം. ഇതേ ഷെഡ്ഡിൽ വെച്ച് തന്നെയായാലും തരക്കേടില്ല. നിങ്ങൾക്ക് വേണ്ട എല്ലാ സഹായങ്ങളും ഞാൻ ചെയ്യാം. അണ്ണപ്പന്റെ ഭാര്യ വെങ്കടലക്ഷ്മിയും ഉണ്ട്. അതിന് പ്രത്യേകം ഒരു പന്തൽ കെട്ടിയാൽ മതിയല്ലോ? നമ്മുടെ ഷെഡ്ഡിന്റെ മുമ്പിൽ നല്ല വലിപ്പത്തിൽ കെട്ടിക്കളയാം. നിങ്ങളുടെ ഷെഡ്ഡിന്റെ അടുത്ത് അന്യജാതിക്കാരുടെ ഉപദ്രവം ഉണ്ട്. അതുകൊണ്ട് ശുദ്ധം പാലിക്കാനാവില്ല." സുബ്ബമ്മ വിശദമായി പറഞ്ഞു.

"അപ്പണ്ണയ്യാ. ഇത് നടത്തണോ?" മുത്താറിക്കുറുക്ക് തിന്ന് കഴിഞ്ഞ്, പുളിങ്കറിയിൽ ചോർ കുഴച്ച് കൊണ്ട് ഗംഗമ്മ മകനോട് ചോദിച്ചു. ചെന്നേൻ ഗ്രാമത്തിലെ വെങ്കടാചലയ്യന്റെ അമ്മ ഋഷി പഞ്ചമി നടത്തിയപ്പോൾ അപ്പണ്ണയ്യൻ സദ്യക്ക് പോയിരുന്നു. കാളൻ, പായസം, മാങ്ങാക്കറി, പച്ചമാങ്ങാച്ചാറ് തുടങ്ങി നാക്കിലും മൂക്കിലും വെള്ളമൂറുന്ന സദ്യവട്ടങ്ങൾ. അവന് ഉടൻ അതാണോർമ വന്നത്. മുമ്പിൽ ഇരിക്കുന്ന പുളിങ്കറിയുടെയും, മുത്താറിക്കുറുക്കിന്റെയും സ്ഥാനത്ത് പച്ചമാങ്ങാച്ചാറും, കാളനും അവൻ കണ്ടു.

"അമ്മേ, നമുക്ക് നടത്തണം. ആ വെങ്കടാചലയ്യനെക്കാളും നമുക്കെന്താ, ഒരു കുറവ്?"

"ശരി" വ്രതം നിശ്ചയിക്കപ്പെട്ടു. ചേട്ടത്തിയെന്നാൽ ആരാണെന്നാ വിചാരം? പറഞ്ഞാൽ പറഞ്ഞതുപോലെയാണ്. ബ്രഹ്മദേവന്റെ അച്ഛൻ

തന്നെ വന്ന് പറഞ്ഞാലും അവർ വാക്ക് മാറില്ല.

ഗംഗമ്മ വാക്ക് മാറ്റിയില്ല. മാറ്റിയാൽ അവരുടെ പേർ മാറ്റണം. അണ്ണാജോയിസർ ഊണ് കഴിഞ്ഞ ശേഷം ഇരുന്ന് പഞ്ചാംഗം നോക്കി. രണ്ട് കൈയിലെയും വിരലുകളിലുള്ള വരകളുടെ സഹായത്തോടെ ഗണിച്ച് ദിവസം നിശ്ചയിച്ചു. ചെന്നേൻ ഗ്രാമത്തിലെ വെങ്കടാചലയ്യൻ തന്റെ അമ്മയുടെ ഋഷി പഞ്ചമി വളരെ ലളിതമായി നടത്തി. ഗംഗമ്മയുടെ അന്തസ്സിനത് പോര. ഗംഭീരമായിത്തന്നെ നടത്തണം. ധാരാളം സാധനങ്ങൾ സംഭരിക്കണം. അയ്യാശാസ്ത്രികളുടെ വീട്ടിലുണ്ടായിരുന്ന മുത്താറിക്കരിമഷിയും സ്റ്റീൽ പെന്നും കൊണ്ട് സാധനങ്ങളുടെ പട്ടിക തയ്യാറാക്കപ്പെട്ടു. ഗ്രാമത്തിലെ രണ്ട് പുരോഹിതന്മാർക്കും പട്ടും മാറ്റും കസവ് കരയുള്ള ദോത്തിയും; അവരുടെ ഭാര്യമാർക്ക് അമ്പതുറുപ്പിക വിലയുള്ള സാരികൾ. ദാനത്തിന് വീട്ടിലുള്ള പശു തന്നെ മതി. കൂടാതെ ചെറിയരി, പരിപ്പ്, പഞ്ചസാര, റവ തുടങ്ങിയതെല്ലാം വേണം. സാധനങ്ങൾ കൊണ്ടുവരാൻ തിപ്ടൂരിൽ പോകണം. ഒന്നിച്ച് അണ്ണാജോയിസരും അയ്യാശാസ്ത്രിയും പോകാൻ നിശ്ചയിച്ചു. അപ്പണ്ണയ്യന് ഒരിക്കൽ കൂടി തിപ്ടൂരിൽ പോകാൻ ഭാഗ്യം സിദ്ധിച്ചു.

## മൂന്ന്

ഋഷിപഞ്ചമി ഗംഭീരമായി നടന്നു. എട്ട് ദിവസം കൂടി കഴിഞ്ഞ് എല്ലാവരും ഗ്രാമത്തിൽ പ്രവേശിക്കാമെന്ന് തീരുമാനിക്കപ്പെട്ടു. വ്രതത്തിന് കൊണ്ടു വന്നിരുന്ന റവയും പഞ്ചസാരയും നെയ്യും മറ്റ് ഇനിയും ബാക്കിയുണ്ട്. ഒരു ദിവസം ഗംഗമ്മ മരുകളോട് പറഞ്ഞു: "നീ ഏത് സമയത്ത് കാലെടുത്ത് കുത്തിയോ, അന്ന് ഈ വീട് നശിച്ചു. സ്വത്തെല്ലാം നശിച്ചു. ഗ്രാമത്തിൽ തിരിച്ച് പോകുമ്പോൾ നീയും നിന്റെ മക്കളും വേറെതന്നെ താമസിച്ചോളൂ. ഞങ്ങൾ ഞങ്ങളുടെ വീട്ടിൽ താമസിക്കും."

അമ്മായി, 'നീയും നിന്റെ മക്കളും' എന്ന് പറഞ്ഞത് നഞ്ചമ്മയ്ക്ക് പെട്ടെന്ന് മനസ്സിലായില്ല. അവൾ ചോദിച്ചു: "നിങ്ങൾ ഏത് വീട്ടിലാ താമസിക്കുന്നത്?"

"ഏത് വീടെന്നോ? എന്റെ ഭർത്താവ് കെട്ടിച്ച വീട്ടിൽ തന്നെ."

"ശിവേഗൗഡൻ നിങ്ങളുടെ വീട്ടിൽ കയറാൻ സമ്മതിച്ചാലല്ലേ?" നാവിലോളം വന്ന ചോദ്യമാണ്. എന്നാലവൾ വായ തുറന്നില്ല. ഈ കുടുംബത്തിലുള്ള സകല സ്വത്തും കോടതി വ്യവഹാരത്തോടെ നഷ്ടപ്പെട്ട് പോകുമെന്ന് അവളുടെ അന്തരാത്മാവ് നേരത്തേ തന്നെ വ്യക്തമായി മന്ത്രിച്ചിരുന്നു. അതിന് പുറമെ ശിവേഗൗഡൻ രണ്ടായിരം ഉറുപ്പിക കൊടുക്കുമെന്ന് അവൾ പ്രതീക്ഷിച്ചതല്ല. എന്തായാലും അക്കാര്യത്തിൽ ഉപദേശം നൽകുന്നതിനവൾ തുനിഞ്ഞില്ല. ഉപദേശിച്ചാൽ വൃഥാ കലഹമായിരിക്കും ഫലം. ശകാരം കേൾക്കേണ്ടി വരും. അവൾ

ക്കിപ്പോൾ ആറ് മാസമായിരിക്കുന്നു. ഗർഭിണികൾ ചീത്തവാക്ക് കേൾക്കാൻ പാടില്ല; എപ്പോഴും നല്ലത് മാത്രം കേട്ടുകൊണ്ട് ഉല്ലാസചിത്തരായി കഴിയണം. അവൾ ചെറുപ്പത്തിൽ കേട്ട് മനസ്സിലാക്കിയിരുന്നു. ആദ്യത്തെ രണ്ട് ഗർഭത്തിലും ഇതവളുടെ സ്മരണയിലെത്തിയിരുന്നില്ല. ഇപ്പോൾ പെട്ടെന്ന് ഈ ചിന്ത മനസ്സിൽ നിറഞ്ഞുനിന്നു. എല്ലാ ദിവസവും സമയം കിട്ടുമ്പോൾ ധ്രുവചരിതം, ഭക്തപ്രഹ്ളാദൻ, രാമപട്ടാഭിഷേകം തുടങ്ങിയ പാട്ടുകൾ അവൾ പാടി. എല്ലാ നേരവും ഇത്തരം കഥകളിൽ മനസ്സിനെ പിടിച്ച് നിർത്താൻ ശ്രമിച്ചു.

അന്നുച്ചയ്ക്ക് ഭർത്താവ് കിടക്കുകയായിരുന്നു. അവൾ അമ്മായിയുടെ ആജ്ഞ അറിയിച്ചു: “വേറെ താമസിക്കാൻ പറഞ്ഞു. എവിടെ താമസിക്കും? നാൾ കഴിയുന്നതിനെന്ത് ചെയ്യും? വല്ലതും ആലോചിച്ചിട്ടുണ്ടോ?”

“നിന്റെ ഗുണം കണ്ടിട്ട് തന്നെയാണ് അമ്മ അങ്ങനെ പറഞ്ഞത്. നീയും നിന്റെ മക്കളും എന്ത് വേണമെങ്കിലും ചെയ്തോളൂ.”

“എന്റെ ഗുണം ഈ നാട്ടുകാർക്കെല്ലാമറിയാം. അതിവിടെ ഇരിക്കട്ടെ. ഇനിയങ്ങോട്ട് എന്ത് ചെയ്യണമെന്ന് പറയൂ.”

“ഞാൻ പറഞ്ഞില്ലേ, ഞാൻ അമ്മയുടെ കൂടെ പോകും.” ശാനുഭോഗർ പുതപ്പ് വലിച്ചിട്ട് കിടന്നു.

അവൾ കോപം കൊണ്ടു: “എന്താ സംസാരിക്കുന്നത്? തല ശരിയല്ലേ?”

“കഴുതസ്സൂളേ, നീ പോകൂ. എന്റെ ഉറക്കം കെടുത്താതെ.”

നഞ്ചമ്മ പിന്നെ സംസാരിച്ചില്ല. തങ്ങൾ നിശ്ചയമായും വേറെ താമസിക്കേണ്ടിവരുമെന്നവൾ മനസ്സിലാക്കി. എന്നാൽ അമ്മായി തന്റെ ഭർത്താവിനെയും ഇങ്ങനെ അകറ്റുമെന്ന് അവൾ ഊഹിച്ചിരുന്നില്ല. ഈ സ്വത്തെല്ലാം പോയസ്ഥിതിക്ക് അമ്മ ആ മകനെ എത്ര ദിവസം കൂടെ പാർപ്പിക്കുമെന്ന ശങ്കയും ഉണ്ടായിരുന്നു. ഏതായാലും ഇനിമേലിൽ കുടുംബം തന്റെ ഉത്തരവാദിത്വത്തിലാണ്. കുഞ്ഞുങ്ങളെ പോറ്റാനുള്ള ചുമതല തന്റെ തലയിൽ വീഴുമെന്ന് അവൾക്കറിയാം. എങ്ങനെയാണെന്നത് മാത്രം അജ്ഞാതം. എത്ര തന്നെ ബുദ്ധിമുട്ടിയാലും ഗർഭിണിയായ താൻ കരഞ്ഞുകൂടെന്നും മനസ്സ് കലക്കരുതെന്നും അവൾ നിശ്ചയിച്ചു.

ഭർത്താവ് ഉറങ്ങി. അവൾ കൊച്ച് കുഞ്ഞായ രാമണ്ണനെ എടുത്തു. വയർ വളരെ വീർത്തിരിക്കുന്നു. അതുകൊണ്ട് കുഞ്ഞിനെ ചുമലിൽ കിടത്തി. വലത്തെകൈയിൽ പാർവതിയുടെ കൈ പിടിച്ചു. ചിറക്കരയിലൂടെ നടന്നു. പൊയ്കയിൽ വെള്ളമുണ്ടായിരുന്നില്ല. ചളി നിറഞ്ഞിരുന്നു. തിണ്ടിലെ പൊടി വഴി മുഴുവൻ നിറഞ്ഞിരുന്നു. വെയിലിന്റെ ചൂട് കഠിനമായിരുന്നു. കിതയ്ക്കുന്നതുകൊണ്ട് അവൾ സാവധാനം

നടന്നു. അവൾ കോവിലിന്റെ പുറവാതിലിലെത്തി. മാദേവയ്യൻ കുളിച്ച് തന്റെ കാവിമുണ്ട് തോരാനിടുന്നത് അവൾ കണ്ടു. അടുപ്പിൽ വെച്ച ഒരു കലത്തിൽ അരി വേവുകയായിരുന്നു. "വരൂ പെങ്ങളേ, ഞാൻ തന്നെ നിങ്ങളുടെ ഷെഡ്ഡിലേക്ക് വരാൻ വിചാരിച്ചിരുന്നതാണ്. നിങ്ങളുടെ അമ്മായി എന്തെങ്കിലും പറയുമെന്ന് വിചാരിച്ച് വന്നില്ല."

"ഇനി അമ്മായി ഒന്നും പറയില്ല. ഞാൻ തന്നെ ഇറങ്ങി വന്നിരിക്കുകയാണ്."

ഈയൊരു കുടുംബത്തെക്കുറിച്ച് മാദേവയ്യന് സകലതും അറിയാം. അതറിയാത്ത ഒരാളും ആ ഗ്രാമത്തിലില്ല. അതുകൊണ്ട് പറയേണ്ട ആവശ്യമില്ലായിരുന്നു. തന്നോട് വേറെ പാർക്കാൻ അമ്മായിയാണ് പറഞ്ഞതെന്നും അവൾ അദ്ദേഹത്തോട് പറഞ്ഞു.

"രണ്ടായിരം കിട്ടിയല്ലോ. കടമെല്ലാം തീർത്ത് ഒരായിരം മിച്ചമുണ്ടായിരുന്നുവത്രെ. ആ അമ്മച്ചി ജോയിസരുടെ കൈയിൽ പെട്ടു പഞ്ചമി വ്രതം നടത്തി. അങ്ങനെ കാശ് മുടിച്ചപ്പോൾ നീയെന്തുകൊണ്ട് അനങ്ങിയില്ല?"

"സ്വാമീ, എല്ലാം പോയി. ഇതും പൊയ്ക്കോട്ടെ; ഞാൻ തടഞ്ഞാലും അവർ അനുസരിക്കില്ല. പിന്നെ വെറുതെ വഴക്കെന്തിന്?"

"നിങ്ങൾ പറയുന്നതും ശരിയാണ്."

മാദേവയ്യൻ ചോറും അവരപ്പരിപ്പ് കറിയും അലൂമിനിയം പാത്രത്തിലിട്ട്, ഉണ്ടു. എല്ലാ ദിവസവും ഉച്ചയ്ക്ക് അദ്ദേഹം ലിംഗായതരുടെ വീടുകളിൽ നിന്ന് ഭിക്ഷ സ്വീകരിച്ച് ആഹാരം കഴിക്കയായിരുന്നു പതിവ്. എന്നാൽ ഉച്ചയ്ക്ക് സൂര്യൻ പടിഞ്ഞാറോട്ട് ചരിഞ്ഞാൽ പിന്നെ ഭിക്ഷയ്ക്ക് പോകാറില്ല. ഇന്ന് തിങ്കളാഴ്ചയാണ്. അദ്ദേഹം അകലെയുള്ള ഉൾനാടുകളിൽ ഭിക്ഷയ്ക്ക് പോയിരുന്നു. വരാൻ താമസിച്ചു. അതുകൊണ്ട് സ്വയം ആഹാരം പാകം ചെയ്തു. നഞ്ചമ്മയ്ക്കും പാർവതിക്കും ഒരു കഷണം തേങ്ങയും വെല്ലവും കൊടുത്തു. അദ്ദേഹം ചിന്താധീനനായി കുറച്ചു സമയം വെറുതെയിരുന്നു.

"സ്വാമീ, എന്റെ അമ്മാത്തെ സംഗതികളൊക്കെ നിങ്ങൾക്കറിയാമോ?" ഞങ്ങളുടെ വീട്ടിലെ രഹസ്യങ്ങൾ ഞങ്ങൾ തന്നെ മറ്റുള്ളവരോട് പറയരുത്. ഞാനാരോടും പറഞ്ഞിട്ടില്ല. ചേട്ടത്തിയമ്മയുടെ സ്വഭാവം നന്നല്ല. ഇനി പ്രസവത്തിനോ അല്ലെങ്കിൽ മറ്റെന്തെങ്കിലും കാര്യത്തിനോ ഞാനങ്ങോട്ട് പറഞ്ഞാൽ എന്റെ മുത്തശ്ശി വന്ന് പ്രസവ ശുശ്രൂഷ നടത്തും. അവർക്കും എഴുപത്തഞ്ച് കഴിഞ്ഞിരിക്കുന്നു. തീരെ ശേഷിയില്ല. എങ്കിലും കിണഞ്ഞ് പണിയും. എന്നാൽ ഇരിക്കാനൊരു കൂടും തിന്നാനൊരു പിടി ധാന്യവും വേണമല്ലോ? കൂടാതെ ഈ ഭാഗ്യവാനായ ഭർത്താവും എന്നെ കൈവിട്ടാൽ ഞാൻ എന്തു ചെയ്യും?"

"മാദേവയ്യൻ രണ്ട് ദിവസത്തിൽ തന്റെ പഴയ ചുമരും തേടി വരും. അയാളെക്കുറിച്ച് നീ ചിന്തിച്ച് ബുദ്ധിമുട്ടേണ്ട. ഇടയ ഗ്രാമത്തിലെ പട്ടേൽ ഗുണ്ടേഗൗഡനെ അറിയില്ലേ? അദ്ദേഹത്തെ ശരണം പ്രാപിച്ചാൽ കൈയൊഴിക്കില്ല. ഈ ഗ്രാമത്തിൽ നിങ്ങളെ സ്നേഹിക്കുന്നവരായി ആരുമില്ല."

ഇടയ ഗ്രാമവും അവരുടെ ശാനുഭോഗ അധികാരാതിർത്തിയിൽ പെട്ടതാണ്. ആ നാട്ടിലെ നാല്പത് വീടുകളും ഒരേ ജാതിക്കാരുടേതാണ്–ഇടയർ. ഗുണ്ടേഗൗഡൻ കഴിഞ്ഞ നാല്പത് കൊല്ലമായി നാട്ടിലെ പട്ടേലരാണ്. പട്ടേൽ ധർമപുത്രർ എന്ന് അദ്ദേഹത്തെക്കുറിച്ച് പറയാറുള്ളത് നഞ്ചമ്മയും കേട്ടിരുന്നു. അദ്ദേഹത്തിന്റെ ഭരണകാലത്ത് ഒരിക്കലും ആ നാട്ടിൽ കളവ് നടന്നിട്ടില്ല: വ്യഭിചാരവും നടന്നിട്ടില്ലത്രെ. തിന്നാനില്ലെന്ന് പറഞ്ഞ് ആരും ഗ്രാമം ഉപേക്ഷിച്ച് പോയിട്ടില്ലത്രെ.

അയ്യർ പറഞ്ഞു: "താഴത്തെ തെരുവിൽ അദ്ദേഹത്തിന് സ്വന്തമായൊരു വീടുണ്ട്. ഒഴിഞ്ഞ് കിടക്കുകയാണ്. അതിൽ താമസിക്കാമെന്നു പറയൂ. പറ്റില്ലെന്ന് പറയില്ല."

നഞ്ചമ്മ ഓർത്തു: ഇപ്പോൾ രാമസമദ്രത്തിൽ തന്നെ ഗുണ്ടേഗൗഡരുടെ ഒരു വീടുണ്ട്. അതിലും ആൾ പാർപ്പില്ല. അദ്ദേഹം അത് വിട്ടുനിന്നാൽ താമസപ്രശ്നം പരിഹരിക്കപ്പെടും. അദ്ദേഹത്തെ അവൾ കണ്ടിട്ടുണ്ട്. എന്നാൽ നല്ല പരിചയം പോരാ. ഇവരുടെ ശാനുഭോഗ പരിധിയിൽപ്പെട്ട പട്ടേൽ ആയതുകൊണ്ട് എത്രയോ തവണ വീട്ടിൽ വന്നിട്ടുണ്ട്. ചിലപ്പോഴൊക്കെ നഞ്ചമ്മ അദ്ദേഹത്തിന് ഊണ് കൊടുത്തിട്ടുണ്ട്. വെളുത്ത് തടിച്ച മീശ, വട്ടമുഖം, വലത്തെ മണികണ്ഠത്തിൽ വിരൽ വണ്ണമുള്ള തടിച്ച സ്വർണവള. കോട്ട് ധരിക്കുമെങ്കിലും മുട്ടു കാണത്തക്കവണ്ണം മുണ്ടുടുക്കും. നാടൻ ചെരുപ്പുകുത്തി തുന്നിക്കൊടുത്ത ചെരുപ്പിടും. "നാളെ ഒമ്പത് പത്ത് മണിയാകുമ്പോൾ നിങ്ങൾ ഇടയഗ്രാമത്തിലേക്ക് പൊയ്ക്കോളൂ. ഞാനും ഭിക്ഷയ്ക്കവിടെ വരാം. ഗൗഡരോട് ചോദിക്കൂ. ഞാനും സംസാരിക്കാം. അദ്ദേഹം സമ്മതിക്കാതിരിക്കില്ല. ചിന്നയ്യൻ അമ്മയുടെ കൂടെ താമസിക്കുന്നുവെന്ന് മാത്രം അവിടെ പറയണ്ട." മാദേവയ്യൻ പറഞ്ഞ് തീർന്നശേഷം നഞ്ചമ്മ സ്വന്തം ഷെഡ്ഡിലേക്ക് പോയി.

"ആ തേവിടിശ്ശി എവിടെയോ തെണ്ടാൻ പോയിരിക്കുന്നു." ഗംഗമ്മ ശകാരിച്ചു. അവൾ മിണ്ടിയില്ല.

അടുത്ത ദിവസം രാവിലെ എഴുന്നേറ്റ് കുളിച്ച്, മക്കളെ അലക്കിയ തുടുപ്പിച്ച്, റൊട്ടിയുണ്ടാക്കിക്കൊടുത്തു. അവളും തിന്നു. തല ചീകി. നെറ്റിയിൽ കുങ്കുമക്കുറിയിട്ടു. രാമണ്ണനെ ചുമലിൽ ഇരുത്തി പാർവതിയുടെ കൈപിടിച്ച് ഷെഡ്ഡിൽ നിന്ന് പുറപ്പെട്ടപ്പോൾ ഒരു മരച്ചുവട്ടിലിരുന്ന് ഗംഗമ്മ ഉച്ചത്തിൽ ചോദിച്ചു: "എടീ തേവിടിശ്ശീ, ഏത് ജാരന്റെ

വീട്ടിലേക്കാണ് പുറപ്പാട്?" അവൾ മറുപടി പറഞ്ഞില്ല. കുറച്ച് ദൂരം നടന്ന് അവൾ തിരിഞ്ഞുനോക്കി. അമ്മായിയോ ഭർത്താവോ, ഭർത്തൃ സഹോദരനോ ഇവളെങ്ങോട്ടാണ് പോകുന്നതെന്ന് നോക്കിയതേയില്ല.

ഇടയ ഗ്രാമം രാമസമുദ്രത്തിൽ നിന്ന് രണ്ട് നാഴിക ദൂരെയാണ്. നടുക്ക് ഒരു ചെറിയ കുന്ന് കയറി ഇറങ്ങണം. നഞ്ചമ്മയ്ക്ക് താനൊറ്റ യ്ക്കാണെന്ന് പേടിയില്ലായിരുന്നു. എന്നാൽ കുഞ്ഞിനെ ചുമലിലേറ്റി, കുന്ന് കയറുമ്പോൾ ഗർഭിണിയായ അവളുടെ കരൾ എരിഞ്ഞു. നാല് വയസ്സ് തികഞ്ഞിട്ടില്ലാത്ത പാർവതി കാല് വേദനിക്കുന്നെന്ന് പറഞ്ഞ് കരഞ്ഞുകൊണ്ട് അമ്മയുടെ വലത്തെകൈ പിടിച്ച് നടന്നു. നഞ്ച മ്മയ്ക്കും പെട്ടെന്ന് ദുഃഖം അടക്കാൻ സാധിച്ചില്ല; അവൾ കരഞ്ഞു പോയി. കുഞ്ഞിനെ നിലത്തിറക്കി. അവൾ ഒരിടത്തിരുന്ന് ഒരു തവണ മതിയാവോളം കരഞ്ഞ് ചേലത്തലപ്പുകൊണ്ട് കണ്ണുതുടച്ചു. ഏതെങ്കിലും കുളത്തിലോ കിണറ്റിലോ മക്കളെ ഇട്ട് താനും ചാടിയാലോ? ഒരു നിമിഷം അവൾ ചിന്തിച്ചു. ഗർഭിണിയായ താൻ ഇത്തരം വേണ്ടാത്ത ചിന്തകൾക്ക് ഇടം കൊടുക്കരുത്. കരയാനും പാടില്ല. അതോർത്തു കൊണ്ട് അവൾ എഴുന്നേറ്റു. അവൾ കുഞ്ഞിനെ വലത്തെ ചുമലിൽ ഏറ്റി പാർവതിയെ ഇടത്തെ കൈയിൽ പിടിച്ച് മുന്നോട്ട് നടന്നു. കുന്ന് കയറിയപ്പോൾ ഇടയ ഗ്രാമം കണ്ണിൽ പെട്ടു. ഗ്രാമത്തിന്റെ മധ്യത്തിൽ ബസവണ്ണന്റെ അടുത്തുള്ളതാണത്രെ ഗുണ്ടേഗൗഡരുടെ വീട്. ഈശ്വരാ, ഗുണ്ടേഗൗഡർക്ക് ദയ തോന്നണേ! അവൾ മനസാ പ്രാർത്ഥിച്ചുകൊണ്ട് കുന്നിറങ്ങി.

ഗൗഡർ വരാന്തയിലിരുന്നുകൊണ്ട് മുറുക്കുകയായിരുന്നു. അദ്ദേ ഹത്തെ കണ്ടപ്പോൾ നഞ്ചമ്മയ്ക്ക് വീട് മനസ്സിലായി. അവളെ കണ്ടയു ടനെ ഗൗഡർ എഴുന്നേറ്റു.

"വരൂ, മഹാലക്ഷ്മിയെപ്പോലെയാണല്ലോ കയറി വരുന്നത്? മക നെയുമെടുത്ത് ഈ വെയിലത്ത് എങ്ങനെ നടന്നു?" അദ്ദേഹം അക ത്തേക്ക് നോക്കി വിളിച്ചു പറഞ്ഞു: "എടോ, നമ്മുടെ ശാനുഭോഗത്തി യമ്മ വന്നിരിക്കുന്നു. ഒരു പായ കൊണ്ടു വരൂ." അദ്ദേഹം അകത്തു പോയി. നഞ്ചമ്മ ചുമരിൽ ചാരി കുട്ടികളോടൊപ്പമിരുന്നു. തൂണിൽ ചാരി ഗൗഡരും ഇരുന്നു. പാർവതി ഇപ്പോഴും കരയുന്നുണ്ട്. ഗൗഡത്തി ലക്കമ്മ അവൾക്ക് തേങ്ങയും വെല്ലവും കൊടുത്ത് സമാധാനിപ്പിച്ചു.

"ഞങ്ങളുടെ വീട്ടിലെ കഥകളെല്ലാം ഗൗഡർ അറിഞ്ഞു കാണും, അല്ലേ?"

"എല്ലാം അറിഞ്ഞു അമ്യാരേ. നിങ്ങളുടെ അമ്മായിയെന്നു വെച്ചാൽ കെട്ടഴിഞ്ഞ് പോയ പന്തമാണ്. കെട്ടുള്ളടത്തോളം പന്തം നന്നായി കത്തും. സ്വയം രക്ഷിക്കും. കെട്ടഴിഞ്ഞാലോ? ബാക്കിയാ വുമോ? നിന്റെ ഭർത്താവിന്റെ അച്ഛൻ എന്നെപ്പോലെ ബുദ്ധിയില്ലാത്ത

മണ്ടനായിരുന്നു. ഈ സ്ത്രീ വന്ന നാൾ തൊട്ട് വീടിന്റെ പാദുകം കിള യ്ക്കാൻ തുടങ്ങി. ഇനി നീ തന്നെ കാത്തുരക്ഷിക്കണം." ഗൗഡർ തന്റെ ഭാര്യയുടെ നേരെ തിരിഞ്ഞു: "ശാനുഭോഗരുടെ കണക്കെല്ലാം ഈ അമ്മ യാണ് എഴുതുന്നത്. ആ ചെന്നയ്യനു വല്ലതും കഴിയുമോ? വെറും പോത്ത്. പുല്ല് തിന്നുന്നോ എന്ന് ചോദിച്ചാൽ അതിനും മൂളും. കാള ക്കുട്ടാ, വയലിലെ കൃഷി മേയുന്നോ എന്ന് ചോദിച്ചാൽ അതിനും തല യാട്ടും. കണ്ടം ഉഴാനുണ്ട്; നുകത്തിന് ചുമൽ കൊടുക്കൂ, പൊന്നുകാളേ എന്ന് പറഞ്ഞാലോ? പറ്റില്ലെന്ന് പറഞ്ഞ് കൊമ്പ് കുലുക്കി ഓട്ടം കൊടുക്കും. ഭർത്താവിനെ ചീത്ത പറഞ്ഞെന്ന് വെച്ച് അമ്യാര് ദേഷ്യ പ്പെടല്ലേ."

"എന്തിന് ദേഷ്യപ്പെടണം? ആ സ്വാമിയുടെ പണി തന്നെ അങ്ങ നെയാണ്." ഗൗഡത്തി പറഞ്ഞു.

ഇങ്ങനെ പലതും സംസാരിച്ചുകൊണ്ടിരിക്കെ ഗൗഡത്തി അകത്ത് ചെന്ന് ചൂടുപാലിൽ വെല്ലം ചുരണ്ടിയിട്ട് മൂന്ന് മുരുട നിറയെ കൊണ്ടു വന്നു. കൂടാതെ മൂന്ന് ഇളനീരും, ഉരുക്കിയ നെയ്യും കൊണ്ട് വന്ന് മുമ്പിൽ വെച്ചു.

"എനിക്കിപ്പോൾ പാൽ വേണ്ട." നഞ്ചമ്മ പറഞ്ഞു. ഗൗഡത്തി നിർ ബന്ധിച്ചു: "ഗർഭിണിയാണ്. പാൽ വേണ്ടെന്ന് പറയാൻ പാടില്ല. കുടി ക്കണം."

"ഗൗഡരേ, നിങ്ങളുടെ വീട്ടിലെ പാൽ വേണ്ടെന്ന് പറയുന്നില്ല. എന്നാൽ എന്നെ കൈവിടില്ലെന്ന് നിങ്ങളൊരു വാക്കു തരണം."

"എന്താണെന്ന് പറയൂ."

"നിങ്ങൾ വേറെ താമസിക്കണമെന്ന് ഞങ്ങളുടെ അമ്മായി ഇന്നലെ പറഞ്ഞിരിക്കയാണ്. ഞങ്ങൾക്കിരിക്കാൻ ഒരു നിഴലില്ല."

"നിഴലിനെന്താ വിഷമം? എന്റെ വീടുണ്ടല്ലോ. അതിൽ തന്നെ താമ സിച്ചോളൂ. പാല് കുടിക്കൂ."

ഗുണ്ടേഗൗഡരോട് താനാവശ്യപ്പെടാൻ ഉദ്ദേശിച്ച സംഗതി ചോദി ക്കാതെ തന്നെ അദ്ദേഹം തന്നിരിക്കുകയാണ്. ചോദിക്കുകയെന്ന വിഷമം കൂടാതെ കഴിഞ്ഞു. ദാനം നൽകുന്നത് തീരെ പ്രയാസമില്ലാത്ത കാര്യമാണെന്ന മട്ടിൽ അദ്ദേഹം തന്നിരിക്കുന്നു. നഞ്ചമ്മ മക്കളെ പാൽ കുടിപ്പിച്ചു. അവളും കുടിച്ചു. ഗൗഡർ ഭാര്യയോട് പറഞ്ഞു: "ഞാൻ നിന്നോട് പറഞ്ഞിരുന്നില്ലേ, ഈ അമ്മയുടെ മുഖത്തെ ശ്രീ കാണണ മെന്ന്. സീതാദേവിയുടെ മുഖം പോലെ ഇല്ലേ?"

അപ്പോഴത്തേക്കും മാദേവയ്യൻ ഭിക്ഷയ്ക്കെത്തി. അവിടെ നഞ്ചമ്മ ഇരിക്കുന്നത് കണ്ട് അദ്ദേഹവും ഇരുന്നു. ഗൗഡത്തി അദ്ദേഹത്തിന് പലക കൊടുത്തു. ഒന്നുമറിയാത്ത ഭാവത്തിൽ നഞ്ചമ്മ വന്ന കാര്യമെ ന്താണെന്നന്വേഷിച്ചു. ഗൗഡർ താമസിക്കാൻ വീടുകൊടുക്കാമെന്ന

കാര്യം പറഞ്ഞപ്പോൾ മാദേവയ്യൻ ചേദിച്ചു: "ഗൗഡരേ, താമസിക്കാൻ ഒരു നിഴൽ കൊടുത്തു. വീട്ടിനകത്ത് കാലും നീട്ടിക്കിടന്നാൽ മതിയോ? വായിലിടാൻ മുത്താറിക്കഞ്ഞിക്കെന്ത് ഗതി?"

"ശാനുഭോഗസ്ഥാനമില്ലേ? പണിയെടുത്ത് നിത്യവൃത്തി കഴിക്കുന്നവന് ഈ ഉദ്യോഗത്തെക്കാളും വലിയ സ്വത്ത് വേറെ വേണോ?"

"നമ്മുടെ പുരുഷൻ ഏത് ജാതിയാണെന്ന് നിങ്ങൾക്കറിവുള്ളതാണല്ലോ?"

"അതൊരു ആണും പെണ്ണും കെട്ട സൂളേമോനാണ്. അത് കള. ഒരു ജോയിസർ ഒന്ന് മെലിഞ്ഞിട്ടാണെങ്കിൽ മറ്റൊന്ന് തടിച്ചിരുന്നാൽ മതി." അദ്ദേഹം നഞ്ചമ്മയുടെ നേരെ തിരിഞ്ഞു: "നീ പറഞ്ഞതനുസരിച്ച് നടക്കാൻ ആ പോത്തിനോട് പറയൂ. വയറ്റു പിഴപ്പിന് മുട്ടില്ല."

"അങ്ങനെ അനുസരിക്കുന്ന സാധനമാണോ അത്?" മാദേവയ്യൻ ചോദിച്ചു. "ഒക്കെ തലവരയാണേ! അനുഭവിക്കണം." ഗൗഡത്തി പറഞ്ഞു.

നേരം ഉച്ചയായിരുന്നു. ഗൗഡരും ഗൗഡത്തിയും അവരെ ഊണ് കഴിക്കാതെ വിടില്ല. ഗൗഡത്തി അകത്ത് പോയി നാല് പിച്ചളപ്പാത്രവും രണ്ട് മുരുടയും കൊണ്ടു വന്നു. താൻ ഗ്രാമത്തിലേക്ക് പോകുന്നുവെന്ന് മാദേവയ്യൻ പറഞ്ഞെങ്കിലും അദ്ദേഹത്തെയും വിട്ടില്ല. കോവിലിന് മുമ്പിലുള്ള കിണറ്റിൻകരെ ചെന്ന് മാദേവയ്യനും നഞ്ചമ്മയും പിച്ചളപ്പാത്രങ്ങൾ പുളിയിട്ട് തേച്ച് വെള്ളം കോരി. കോവിലിന്റെ മുമ്പിൽ ഒരു തറയിൽ ഗൗഡരുടെ മകൻ മൂന്ന് കല്ല് വെച്ച് തയ്യാറാക്കിയ അടുപ്പിൽ അവർ വെവ്വേറെ ചോറ് വെച്ചു. ചിരവിയ തേങ്ങയും ഉപ്പും തൈരും കൂട്ടി എല്ലാവരും ഊണ് കഴിച്ചു കുട്ടികളെ വീണ്ടും പാൽ കുടിപ്പിച്ചു. ഗൗഡർ തന്റെ വണ്ടിയിൽ ഗർഭിണിയെയും മക്കളെയും ഇരുത്തി. തന്റെ പൊക്കണസഞ്ചിയുമെടുത്ത് മാദേവയ്യനും അതേ വണ്ടിയിൽ കയറിയിരുന്നു.

## നാല്

ഷെഡ്ഡ് വിട്ട് ഗ്രാമത്തിൽ പ്രവേശിച്ച ഗംഗമ്മ തന്റെ പഴയ വീടിന്റെ വാതിൽ തുറന്നു. അപ്പണ്ണയ്യനോടൊപ്പം അവർ അകത്ത് കടന്നു. നടുമുറിയിലെ പൊടി അടിക്കാൻ തുടങ്ങുകയായിരുന്നു. അപ്പോഴാണ് ഒരു വലിയ പൂട്ടും കൊണ്ട് ശിവേഗൗഡന്റെ ഭൃത്യൻ വന്നത്. "നിങ്ങളുടെ സാധനങ്ങളെടുത്ത് പോകണമത്രെ. വീട് പൂട്ടിപ്പോകാൻ ഗൗഡർ എന്നോട് പറഞ്ഞിരിക്കുന്നു."

"സൂളേമോനേ! ഏത് ഗൗഡനാടാ അങ്ങനെ പറഞ്ഞത്?"

"ശിവേഗൗഡർ"

"അയ്യോ, അവന്റെ കുടുംബം നശിച്ചുപോകട്ടെ. സ്വത്തെല്ലാം പോയി. വീടും വിട്ടുകൊടുക്കാൻ ഇതവന്റെ അച്ഛന്റെ സ്വത്താണെന്നാണോ വിചാരം?" ഗംഗമ്മ അതും പറഞ്ഞ് അയാളുടെ വീടിന്റെ

മുമ്പിൽ പോയി നിന്നു: "എടോ ഗൗഡാ, നിന്റെ അപ്പന്റേതാണെന്ന് വിചാരിച്ചോ? കോടതിയിൽ സ്വത്തിന്റെ കാര്യം മാത്രമേ തീരുമാനമായിട്ടുള്ളൂ."

"അമ്യാരേ, വേണമെങ്കിൽ തിപ്ടൂരിൽ ചെന്ന് അന്വേഷിച്ച് വരൂ. നിങ്ങളും നിങ്ങളുടെ മക്കളും എഴുതിത്തന്ന ആധാരം എന്റെ ഇരുമ്പ് പെട്ടിയിലുണ്ട്. കൊണ്ടുവന്ന് കാണിക്കട്ടെ?" ഗൗഡർ വെളിയിൽ വന്നു.

"അയ്യയ്യോ! ഇവന്റെ കുടുംബം നശിച്ചുപോട്ടെ." ഗംഗമ്മയ്ക്ക് മറ്റൊന്നും പറയാൻ തോന്നിയില്ല. അല്പനേരം വിമൂഢയായി നിന്ന അവർ ചോദിച്ചു. "ഞങ്ങളെവിടെ പോയി ചാകണം? നീ ഗ്രാമത്തിലെ പട്ടേലനല്ലേ? പറ."

"വീടില്ലാത്തവർക്കെല്ലാം വീട് കെട്ടിക്കൊടുക്കാനല്ല ഞാൻ പട്ടേലനായിരിക്കുന്നത്. ചുമ്മാതെ പോകാമോ" ഗൗഡർ അകത്ത് പോയി വാതിലടച്ചു."

"ഇവന്റെ വീട് മണ്ണിടിഞ്ഞ് കുളം കോരിപ്പോട്ടെ! വഞ്ചിച്ച് സ്വത്തും തട്ടിത്തെറിപ്പിച്ച് വലിയ ആളായി നടക്കുന്നു, സൂളേമോൻ. എനിക്കും ആളുണ്ടാവും." ഗംഗമ്മ നേരെ രേവണ്ണശെട്ടിയുടെ വീട്ടിൽ ചെന്ന് സംഗതികൾ അറിയിച്ചു: "നിന്റെ പശുവിനെ കെട്ടുന്ന ആലയില്ലേ അതിൽ ഒരു ഭാഗത്ത് തട്ടികെട്ടി ഞാനും എന്റെ രണ്ടാൺമക്കളും താമസിച്ചോളാം. അതൊന്ന് സമ്മതിക്കണം."

"അമ്യാരേ, ഞങ്ങളുടെ എരുമ പ്രസവിച്ചാൽ അതിനെ കെട്ടാൻ പോലും സ്ഥലമില്ല. അപ്പോൾ നിങ്ങളെവിടെ താമസിക്കും. നിങ്ങളുടെ ജാതിക്കാരനായ അയ്യാശാസ്ത്രികളും മറ്റുമുണ്ടല്ലോ? അവരോട് ചോദിച്ചു നോക്കൂ."

"എന്റെ കൈയിൽ നിന്ന് തിന്നാൻ കിട്ടുവോളം മാത്രം ഈ സൂളേമോന് എന്നെ വേണമായിരുന്നു." ഗംഗമ്മ ശകാരിച്ചുകൊണ്ട് അയ്യാശാസ്ത്രിയുടെ അടുത്ത് പോയി ചോദിച്ചു. അവരുടെ ആലയിലും അവർക്ക് സ്ഥലം കിട്ടിയില്ല.

"എന്റെ വീട്ടിൽ നിന്ന് തിന്നാൻ കിട്ടുമ്പോൾ ഞാൻ വേണം. ഇപ്പോൾ നാലുമുഴം സ്ഥലം ഇല്ലെന്നാണ് പറയുന്നത്. തെണ്ടി ജോയിസൻ." അവർ പെരുവഴിയിൽ നിന്ന് വിളിച്ചു പറഞ്ഞു.

ജോയിസർക്ക് അല്പം വല്ലായ്മ തോന്നി. അവരെ തങ്ങളുടെ ആലയിൽ താമസിപ്പിക്കാൻ ഇഷ്ടമില്ലായിരുന്നു. എന്നാൽ അവളുടെ ശകാരം ഒഴിവാക്കണമെന്നും ആഗ്രഹിച്ചു. അവസാനം തന്റെ മുത്തച്ഛന്റെ പൗത്രനായ അണ്ണാജോയിസനെ വിളിപ്പിച്ച് സംസാരിച്ച് ഒരു പോംവഴി നിർദേശിച്ചു. ഗ്രാമത്തിന്റെ കിഴക്കേമൂലയിൽ ഹനുമാൻ കോവിലുണ്ട്. ഇപ്പോൾ നാല് മുറിയുള്ള കല്ലും ഇഷ്ടികയും വച്ച ആ കെട്ടിടത്തിന്

വാതിലും പൂട്ടുമൊക്കെ ഉണ്ട്. അണ്ണാജോയിസനാണ് അവിടത്തെ പൂജാരി. ഈ അമ്മയുടെ രണ്ടുമക്കളും അവിടെ താമസിക്കുന്നതു കൊണ്ട് ദോഷമില്ല. എന്നാൽ അതിന് ഗ്രാമസമ്മതം വേണം. ഗ്രാമക്കാരെന്ന് വെച്ചാൽ വലിയ വമ്പന്മാരാണ്. ശാനുഭോഗൻ, പട്ടേലൻ, പഞ്ചായത്ത് പ്രസിഡന്റ്, മെമ്പർമാർ. മറ്റുള്ളവരെ സമ്മതിപ്പിക്കാൻ പ്രയാസമില്ല. എന്നാൽ ഗ്രാമത്തിലെ പട്ടേലനും പഞ്ചായത്ത് പ്രസിഡന്റും ആയ ശിവേഗൗഡൻ സമ്മതിക്കുമോ എന്തോ? "ഗംഗമ്മേ, നിങ്ങൾ കുറച്ചൊന്ന് നിങ്ങളുടെ നാവടക്കിയിരിക്കണം. അങ്ങനെ പെരുവഴിയിൽ നിന്നു കൊണ്ട് നായിന്റെമോനേ, സൂളേമോനേ എന്നൊന്നും വിളിക്കാതിരിക്കണം." അയ്യാശാസ്ത്രി ഉപദേശിച്ചു.

"ആ സൂളേമോനെ ഞാനെന്തിന് പേടിക്കണം." ഗംഗമ്മ ചോദിച്ചു.

രണ്ട് ജോയിസന്മാരും കൂടി ശിവേഗൗഡന്റെ വീട്ടിൽ ദൂതിനു ചെന്നു. അവൻ സമ്മതിക്കുമോ എന്തോ? എന്നാൽ അവന്റെ ഭാര്യ ഗൗരമ്മയ്ക്ക് വലിയ പേടിയാണ്. ഗംഗമ്മയുടെ നാവ് നല്ലതല്ല. ആ അമ്മയുടെ നാവിൽ കറുത്ത മറുകുണ്ടത്രെ. നേരമില്ലാത്ത നേരത്ത് പെരുവഴിയിൽ നിന്നുകൊണ്ട് മണ്ണ്വാരിയെറിഞ്ഞ് ശപിക്കും. എത്രയായാലും ഹനുമാൻ കോവിൽ ബ്രാഹ്മണരുടേത് തന്നെ. അവരുടെ ജാതിക്കാർ അവിടെ താമസിച്ചുകൊള്ളട്ടെ. അവളങ്ങനെ കരുതി. ഭർത്താവിനെ അകത്ത് വിളിച്ച് അവൾ ചെവിയിലൂതി. അതെല്ലാം ശിവേഗൗഡൻ വിശ്വസിച്ചോ എന്നറിയില്ല. ഏതായാലും തനിക്കിതുകൊണ്ടൊരു നഷ്ടവുമില്ല. അവൻ പുറത്ത് വന്ന് സമ്മതം നൽകി.

ഇവർ ഹനുമാൻ കോവിലിൽ വന്നതുകൊണ്ട് അണ്ണാജോയിസന് അല്പം സൗകര്യം കൂടി. പൂജാരിക്ക് അഞ്ചേക്കർ പറമ്പും ഒരേക്കർ വയലും ഉള്ള കോവിലാണ്. പൂജാരിയായ അണ്ണാജോയിസർ ഈ സ്വത്തെല്ലാം അനുഭവിക്കുകയായിരുന്നു. എന്നാൽ ദിവസേന കോവിലിൽ വന്ന് മുറിയും മുറ്റവും അടിച്ചു കഴുകി ഈശ്വരന് പൂവും നീരും കൊടുത്ത് പൂജയും നടത്താൻ അയാൾക്ക് സാധിച്ചിരുന്നില്ല. അയാൾ ദാനത്തിനും ദക്ഷിണയ്ക്കും ഉൾനാടുകളിൽ പോകുന്ന ദിവസം ഹനുമാന് വെള്ളം പോലും കിട്ടില്ല. മുറികളിൽ ആവാസമുറപ്പിച്ചിരുന്ന പക്ഷികളുടെ മലം വീണ് കോവിൽ നാറുന്നുണ്ടായിരുന്നു. ഗ്രാമത്തിലെ പട്ടേലൻ ചിലപ്പോൾ ജോയിസനെതിരായി പരാതി എഴുതുകയും ചെയ്തിരുന്നു. കോവിലിന്റെ മുൻഭാഗത്തെ വാതിലിന്റെ വിള്ളലിലൂടെ നോക്കിയാൽ ഈശ്വരന് പൂജ നടന്നിരിക്കുന്നോ ഇല്ലയോ എന്ന് സ്പഷ്ടമായി കാണാമായിരുന്നു. ജോയിസർ ഈശ്വരന് പൂവും നീരും കൊടുക്കാത്ത ദിവസം ഗ്രാമക്കാർ അത് പ്രത്യേകം നിരീക്ഷിച്ച് ശകാരിക്കുമായിരുന്നു.

അണ്ണാജോയിസൻ അപ്പണ്ണയ്യനോട് പറഞ്ഞു: "നിങ്ങൾക്ക് കോവിലിൽ താമസിക്കാൻ സൗകര്യം തന്നിരിക്കയാണ്. നിങ്ങൾ ദിവസവും മുറിയും പടിപ്പുരയും എല്ലാം നന്നായി അടിച്ച് വെള്ളമൊഴിച്ചു കഴുകണം. എവിടെയും വൃത്തികേട് കാണരുത്. മാറ്റുടുത്ത് വിഗ്രഹ ശുദ്ധി വരുത്തണം. കോളാമ്പിപ്പൂവ് കൊണ്ടുവന്ന് പൂജ നടത്തണം. നീയാണ് പൂജനടത്തുന്നതെന്ന് ആരോടും പറയാൻ പാടില്ല. പറഞ്ഞാൽ നിങ്ങളെ കോവിലിൽ നിന്ന് കുടിയിറക്കും. ചില ദിവസങ്ങളിൽ ഞാനും വന്ന് പൂജ നടത്തും."

അപ്പണ്ണയ്യൻ അതിന് സമ്മതിച്ചു. ഈശ്വരപൂജ സാധ്യമല്ലെന്ന് ഗംഗമ്മയും പറയില്ല. അവരുടെ ദേവഭക്തി അഗാധമായിരുന്നു. ചെന്നിഗരായർക്കാണെങ്കിൽ പൂജയുടെ മന്ത്രവും അറിയാം.

## അഞ്ച്

നഞ്ചമ്മയുടെ കല്യാണത്തിന് അമ്മാത്ത് നിന്ന് കൊടുത്ത തലപ്പൂവ്, സ്വർണ ജമന്തി, ഇരട്ടവള, വെള്ളിയുടെ കാൽവള എന്നീ ആഭരണങ്ങൾ ശാനുഭോഗന്റെ റിക്കാർഡുകൾ വെക്കുന്ന പെട്ടിയുടെ അടിയിൽ ഒരു മൂലയ്ക്ക് വെച്ചിരുന്നു. അത് തനിക്ക് കിട്ടണം. താൻ പോയി ചോദിച്ചപ്പോൾ ഭർത്താവിൽ നിന്ന് ശരിയായ മറുപടി കിട്ടിയില്ല. വീണ്ടും പോയി ചോദിച്ചു: "നിന്റെ അച്ഛൻ തന്നതാണെന്ന് വെച്ച് അത് അവിടെത്തന്നെ കിടക്കുമോ? അത് ചെലവായിപ്പോയി." ശാനുഭോഗൻ പറഞ്ഞു.

"അതെങ്ങനെ ചെലവായിപ്പോകും? എന്തുചെയ്തു?"

"കോടതിയിൽ ചെലവായിപ്പോയി."

"കാസിം ബഡ്ഡിയുടെ അടുത്ത് അമ്പതുറുപ്പികയ്ക്ക് പണയം വെച്ചു. വേണമെങ്കിൽ കാശ് കൊടുത്ത് വാങ്ങിക്കോളൂ."

"പണയം വെച്ചിട്ടെത്ര ദിവസമായി?"

"കഴിഞ്ഞ കൊല്ലത്തെ ദീപാവലിക്ക്."

എന്നുവെച്ചാൽ ഏഴുമാസമായിരിക്കുന്നു. അമ്പതുറുപ്പികയിലധികം പലിശ തന്നെയായിരിക്കും. ഇപ്പോൾ നൂറുറുപ്പികയുണ്ടാക്കി അതെല്ലാം തിരിച്ചുവാങ്ങുകയെന്നത് സ്വപ്നം പോലും കാണാൻ പറ്റില്ല.

"എന്റെ അമ്മാത്ത് നിന്ന് തന്നത് ചോദിക്കാതെയും പറയാതെയും എങ്ങനെ തൊട്ടു?"

"അമ്മ കൊണ്ടുപോയി പണയംവെക്കാൻ പറഞ്ഞു. ഞാൻ വെച്ചു."

ഒരു കാരണവശാലും ആത്മനിയന്ത്രണം വിടില്ലെന്ന അവളുടെ തീരുമാനം തകർന്നു. വീട്ടിലെ പാത്രങ്ങളും മറ്റും അമ്മായി അവൾക്ക് കൊടുത്തില്ല. അവളുടെ കല്യാണത്തിന് കൊടുത്തിരുന്ന കലവും കുടവും ചരുവവും കച്ചട്ടികളും ഒന്നും തരില്ലെന്നവർ പറഞ്ഞു. ഈ

ഉരുപ്പടികളെങ്കിലും ഉണ്ടായിരുന്നെങ്കിൽ നന്നേ ബുദ്ധിമുട്ടുമ്പോൾ ഉപകരിക്കുമായിരുന്നു. ഇപ്പോൾ പുതുതായി താമസം തുടങ്ങണം; ഒരു മുരുട പോലുമില്ല. കുഞ്ഞുങ്ങൾക്ക് അടുപ്പിൽ ചുട്ടെടുത്ത റൊട്ടിയുണ്ടാക്കാമെന്നുവെച്ചാൽ ഉരി മുത്താറിപ്പൊടിപോലുമില്ല. ഇതേ അവസ്ഥയിൽ തന്റെ പ്രസവവും കഴിയണം. പ്രസവത്തിന് അമ്മാത്ത് പോകുന്ന വിചാരംപോലും അവൾ ഉപേക്ഷിച്ചിരുന്നു. അതിന് മാത്രം കൊള്ളാവുന്ന ഒരു സ്ത്രീ, ജ്യേഷ്ഠന്റെ ഭാര്യയായി വന്നില്ല.

അവൾ രോഷാകുലയായി ഭർത്താവിനോട് ചോദിച്ചു: "ഏത് ആണായാലും ഭാര്യയ്ക്ക് സ്വന്തം സമ്പാദ്യം കൊണ്ട് ആഭരണവും വസ്ത്രവും ഉണ്ടാക്കിക്കൊടുക്കും. ഇവിടെ അമ്മാത്ത് നിന്ന് തന്നതു പോലും ഞാനറിയാതെ അമ്മയും മോനും ചേർന്ന് നശിപ്പിച്ചു. ജീവിച്ചിരിക്കാൻ നാണമില്ലേ?"

പതിദേവൻ മിണ്ടിയില്ല. ആടിനെപ്പോലെ കണ്ണിലെ കൃഷ്ണമണി പൊക്കി മിഴിച്ചുനിന്നു. "ഇപ്പോൾ കുഞ്ഞുങ്ങൾക്ക് ആഹാരത്തിനെന്തു ചെയ്യും? വേണ്ടെന്ന് കിളിപറയും പോലെ പറഞ്ഞിട്ടും കോടതിയിൽ പോയി സ്വത്തെല്ലാം കളഞ്ഞുകുളിച്ചില്ലേ?"

അവളോട് എന്ത് മറുപടി പറയണമെന്ന് ചെന്നിഗരായർക്ക് അറിയില്ല. അതുകൊണ്ട് തന്നെ ഭയങ്കര ദേഷ്യം വന്നു. എന്തെങ്കിലും ചീത്ത പറയണം. പെട്ടെന്ന് പുതിയ ചീത്തവാക്കുകളും നാവിൽ ഉദിച്ചില്ല. "സൂളേ, സൂളേ, സൂളേ, കഴുതസ്സൂളേ, നായിസ്സൂളേ." മൂന്ന് തവണ സാധാരണ രീതിയിലും രണ്ട് തവണ വിശേഷരീതിയിലും പ്രയോഗിച്ച് അദ്ദേഹം അവിടെ നിന്നെഴുന്നേറ്റ് പോയി. നഞ്ചമ്മ ദേഷ്യത്തോടെ അവിടെയിരുന്നു. പത്ത് നിമിഷത്തോളം കരഞ്ഞശേഷം അവൾ കണ്ണു തുടച്ചു.

അന്ന് അവൾ മാദേവയ്യന്റെ കോവിലിൽ പോയി അഞ്ചുറുപ്പിക കടം വാങ്ങി. അടുത്ത ദിവസം രാവിലെ മക്കളെ ഭർത്താവിനെ ഏൽപ്പിച്ച് അദ്ദേഹത്തോട് നോക്കാൻ പറഞ്ഞ് അവൾ ശാലിയത്തെരുവിലെ പുട്ടമ്മയെ കൂട്ടി സണ്ണേൻ ഗ്രാമത്തിൽ പോയി. രാമസമദ്രത്തിൽ നിന്ന് മൂന്ന് നാഴിക അകലെയുള്ള സണ്ണേൻ ഗ്രാമം കുശവന്മാർ മാത്രം താമസിക്കുന്ന ഗ്രാമമാണ്. പുട്ടമ്മ വിളിച്ചു കൊണ്ടുപോയി ഒരു വീട്ടിൽ നിന്ന് പാചകത്തിനാവശ്യമായ ആറ് കൊച്ച് കലങ്ങളും വെള്ളം കോരാൻ രണ്ട് മൺകുടങ്ങളും വെള്ളം ചൂടാക്കുന്നതിന് ഒരു കുട്ടകവും ദോശത്തട്ടും വാങ്ങി വന്നു. പുട്ടമ്മ വിലപേശിയിരുന്നതുകൊണ്ട് എല്ലാസാധനങ്ങളും കൂടി പന്ത്രണയ്ക്ക് കിട്ടി. മുക്കാൽ ഭാഗവും പുട്ടമ്മ ചുമന്നു. ബാക്കിയുള്ളത് നഞ്ചമ്മയും എടുത്തു. വെയിലത്ത് തന്നെ നടന്ന് ഉച്ചയായി: സാധനങ്ങളെല്ലാം ഗ്രാമത്തിലുള്ള ഗുണ്ടേഗൗഡരുടെ വീട്ടിൽ വെച്ച് പൂട്ടി. അവൾ ഷെഡ്ഡിലേക്ക് പോയി. അവിടെ അമ്മയും മക്കളും

തങ്ങളുടെ സാധനങ്ങളൊക്കെ കയറ്റി ഹനുമാൻ കോവിലിലേക്ക് പോയിരിക്കുകയാണ്. ഷെഡ്ഡിലൊന്നുമില്ല. ഷെഡ്ഡിന് മുമ്പിൽ രാമണ്ണൻ കരഞ്ഞുകൊണ്ട് കിടക്കുന്നു. പാർവതിയും ഇല്ല. ചെന്നിഗരായരെ കാണാനില്ല. കുഞ്ഞിനെയെടുത്ത് അവൾ അടുത്തുണ്ടായിരുന്ന കുളത്തിൽ ചെന്ന് അതിന്റെ ശരീരം കഴുകി. ഭാഗ്യത്തിന് കുഞ്ഞ് കുളത്തിനടുത്തേക്ക് പോയില്ല. ഈ വിചാരം വന്നപ്പോഴാണ് അവൾ പാർവതിയെക്കുറിച്ച് ഓർത്തത്. എല്ലാവരും ഷെഡ്ഡുകളിൽ നിന്ന് ഗ്രാമത്തിലേക്ക് സാധനങ്ങൾ കടത്തുകയാണ്. തന്റെ മകൾ എങ്ങോട്ട് പോയോ എന്തോ? അവൾ രാമണ്ണനെ എടുത്ത് വീണ്ടും ഗ്രാമത്തിൽ പോയി. മാദേവയ്യൻ അവരുടെ പഴയ വീടിന് മുമ്പിലുള്ള കോവിലിലേക്ക് സാധനങ്ങൾ കടത്തുകയായിരുന്നു. ചെന്നിഗരായൻ കോവിലിന്റെ വരാന്തയിലിരുന്ന് പുകയില വായിലിട്ട് ചപ്പുന്നു. നഞ്ചമ്മ അടുത്ത് ചെന്ന് പാർവതിയെ അന്വേഷിച്ചു. ചെന്നിഗരായൻ എഴുന്നേറ്റ് വഴിയിലിറങ്ങി മുറുക്കാൻ തുപ്പി: "ഞാനെന്തറിഞ്ഞു? എവിടെയെങ്കിലും നോക്കൂ."

"സ്വാമീ, മക്കളെ നോക്കണേ എന്ന് പറഞ്ഞ് ഞാൻ സണ്ണേൻ ഗ്രാമത്തിൽ പോയതാണ്, കലം കൊണ്ടുവരാൻ. വന്ന് നോക്കുമ്പോൾ പാർവതിയില്ല. ഇദ്ദേഹം പറയുന്നത് കേട്ടില്ലേ?"

"എന്താ രാവിലെ മുതൽ ഇവിടെത്തന്നെ ഇരിക്കുന്നുണ്ടല്ലോ? കുഞ്ഞെവിടെ?" മാദേവയ്യൻ ചോദിച്ചു.

"ആ ദാരിദ്ര്യം പിടിച്ച സൂള എങ്ങോട്ട് പോയോ?" എങ്ങാനും ഒരിടത്ത് കുത്തിയിരുന്നാലല്ലേ?"

നഞ്ചമ്മ ഒരു ഭാഗത്ത് അന്വേഷിച്ചിറങ്ങി. മാദേവയ്യൻ മറ്റൊരു ഭാഗത്തും പുറപ്പെട്ടു. അവർ മുക്കുവച്ചേരിയിൽ ഉണ്ടെന്ന് ആരോ പറഞ്ഞു. നഞ്ചമ്മ അങ്ങോട്ട് പോയി. ഭാഗ്യത്തിന് കുഞ്ഞ് അവിടെ ഒരു കുടിലിന് മുമ്പിൽ കരഞ്ഞുകൊണ്ടിരുന്നു. സകലരും ഷെഡ്ഡുകളിൽ നിന്ന് സാധനങ്ങൾ കടത്തുന്ന തിരക്കിലാണ്. ഏത് കുഞ്ഞാണെന്ന് ആരും ശ്രദ്ധിച്ചിരുന്നില്ല.

കുഞ്ഞിന്റെ കൈപിടിച്ച് നടത്തിക്കൊണ്ട് അവൾ വീട്ടിലേക്ക് തിരിച്ചു. വീട്ടിലെ അവസ്ഥ മാദേവയ്യന് അറിയാമായിരുന്നു. അദ്ദേഹം ഒരു മുറത്തിൽ രണ്ട് സേർ മുത്താറിപ്പൊടിയും കുറച്ച് അവരപ്പരിപ്പും മുളകുപൊടിയും ഉപ്പും പുളിയും അദ്ദേഹത്തിന് മിച്ചം വന്ന ചിരവിയ തേങ്ങയും കൊണ്ടുകൊടുത്തു. വിശക്കുന്നുവെന്ന് പറഞ്ഞ് രണ്ട് കുഞ്ഞുങ്ങളും ബഹളം വെക്കുന്നുണ്ടായിരുന്നു. അവൾക്കും വിശക്കുന്നുണ്ട്. കൊടുംവെയിലിൽ ആറ് നാഴിക നടന്ന് തളർച്ച ബാധിച്ചിരുന്നു. നല്ല ശക്തിയുള്ള സ്ത്രീയാണെങ്കിലും അവൾ ആറ് നാഴിക ഒരേ നടപ്പിന് മുമ്പൊന്നും നടന്നിട്ടില്ല. പോരാത്തതിന് ഗർഭിണിയുമാണ്. ആ ഭാരവും ചുമക്കണം.

തളർന്നിരിക്കുന്നുവെന്ന് പറഞ്ഞ് വെറുതെയിരിക്കാനാവില്ല. അവൾ എഴുന്നേറ്റ് പുതിയ കുടത്തിൽ വെള്ളം കോരിക്കൊണ്ട് വന്നു. വീട്ടിൽ അടുപ്പുണ്ടായിരുന്നു. അതിൽ വെള്ളം തളിച്ചു. മാദേവയ്യൻ തന്നെ ഒരു ചുമട് ഓലയും തൊണ്ടും കൊണ്ടുവന്ന് കൊടുത്തു. പുതിയ കലങ്ങൾ കഴുകി. മണ്ണ് മണക്കുമെന്നറിയാമെങ്കിലും അതിലൊന്നിൽ അവരപ്പ രിപ്പും, മറ്റൊന്നിൽ മുത്താറിക്കുറുക്കും വെച്ചു. നാല് മണിയോടെ പാചകം കഴിഞ്ഞു. അവൾ വിളമ്പിക്കൊടുത്തു. പാർവതിക്ക് നല്ല വിശ പ്പുണ്ട്. അവൾ മുത്താറിക്കുറുക്ക് വാരി, പരിപ്പ് കറിയിൽ മുക്കിത്തിന്നു. എന്നാൽ രണ്ട് വയസ്സ് പോലും ആയിട്ടില്ലാത്ത രാമണ്ണന് അത് കഴി ക്കാനായില്ല. അത് ഒരു തവണ വായിലിട്ടു. അണ്ണാക്കിൽ പറ്റിയപ്പോൾ എനിക്ക് വേണ്ടെന്നും പറഞ്ഞ് അവൻ ബഹളം വെച്ചു. നഞ്ചമ്മ സുമാർ അരസേർ മുത്താറിപ്പൊടി പാകം ചെയ്തിരുന്നു. അവൾ വേഗം രണ്ട് പിടി പൊടിയെടുത്ത് ഒരു നുള്ള് ഉപ്പിലിട്ട് കുഴച്ച് തട്ടിൽ വെച്ച് ഒരു റൊട്ടിയുണ്ടാക്കിക്കൊടുത്തു. കറിയിൽ മുക്കി ചവച്ചുകൊണ്ട് കുട്ടി നിശ്ശ ബ്ദനായി. റൊട്ടിയിൽ പകുതി ബാക്കിയായി.

ആ നേരത്തിന് കണക്കായി പതിദേവൻ വീട്ടിലെത്തി. അടുക്കള വാതിലിൽ ഒരു നിമിഷം നിന്ന് അകത്തേക്ക് നോക്കി. പിന്നെ തിരിച്ച് വെളിയിൽ പോയി. ആരുടെയോ പറമ്പിൽ നിന്ന് ഒരു വാഴയില മുറി ച്ചുകൊണ്ട് വന്നു. അടുപ്പിനടുത്ത് അവളുടെ മുമ്പിൽ ഇല വെച്ച് ചമ്രം പടിഞ്ഞിരുന്നു. പാചകം ചെയ്യുമ്പോൾ ഭർത്താവ് ഉണ്ണാൻ വരുമോ ഇല്ലയോ എന്നവൾ അറിഞ്ഞിരുന്നില്ല. തുടർച്ചയായി കരഞ്ഞുകൊണ്ടി രുന്ന മക്കളുടെ വിശപ്പിനെക്കുറിച്ചേ അവൾ ചിന്തിച്ചിരുന്നുള്ളൂ. ഇപ്പോൾ കുഞ്ഞുങ്ങൾ അടങ്ങിയിരിക്കുന്നു. ഭർത്താവ് ഊണിനിരിക്കുന്നു. അമ്മ യുടെ കൂടെ താമസിക്കുന്നെന്ന് പറഞ്ഞയാൾ ഇപ്പോൾ എന്തിന് വന്നു? അമ്മ മുത്താറി കുറുക്കിയിട്ടില്ലേ? നീ നിന്റെ ഭാര്യയുടെ അടുത്ത് പോയി ഉണ്ടോളൂ എന്നവർ പറഞ്ഞോ? അല്ല, ഇദ്ദേഹം തന്നെ സ്വയം പുറപ്പെട്ട് വന്നതോ? രാവിലെ മുതൽ തന്റെ യാതൊരു കാര്യവും അദ്ദേഹം അന്വേ ഷിച്ചിട്ടില്ല. മക്കളെക്കുറിച്ച് യാതൊരു ചിന്തയുമില്ല. മാദേവയ്യൻ വെറുതെ തന്നെ മുത്താറിപ്പൊടിയും പരിപ്പും വേവിക്കാൻ ഒരു കുടം വെള്ളം കൊണ്ടുവന്നിട്ടില്ല. ഇപ്പോൾ തന്റെ ആവശ്യത്തിന് ഒരൊറ്റച്ചീന്ത് വാഴ യില കൊണ്ടുവന്നിരിക്കുന്നു. വിളമ്പിക്കൊടുക്കണോ? അവൾക്കത് ചിന്തിക്കാനായില്ല. എന്നാൽ അവൾക്കവിടെ ഇരിക്കാനും തോന്നിയില്ല. അവൾ കുട്ടികളെക്കൂട്ടി പുറത്തിറങ്ങിക്കളഞ്ഞു.

കുട്ടികൾ വളരെ വേഗം ഉറക്കം തൂങ്ങാൻ തുടങ്ങി. അവരെ കിട ത്താൻ ഒരു പായില്ല. തന്റെ ഒരു വലിയ സാരി വിരിച്ച് അതിലവരെ കിടത്തി. തനിക്കും ക്ഷീണമുണ്ട്. വലത്തേ കൈയൂന്നി അവൾ രാമ ണ്ണന്റെ അടുത്ത് കിടന്നു. എഴുന്നേറ്റ് പോയി ഭർത്താവിന് വിളമ്പിക്കൊ

ടുക്കാൻ തോന്നി. എന്നാലടുത്ത നിമിഷം അദ്ദേഹം വിളമ്പിക്കഴിക്കട്ടെ യെന്ന് വിചാരിച്ചു. അതുകൊണ്ടവൾ എഴുന്നേറ്റില്ല. രാവിലെ മുതൽ ജോലിചെയ്ത ക്ഷീണം. ഒന്നും കഴിക്കാത്തതുകൊണ്ടുള്ള തളർച്ച. അവളുടെ കണ്ണുകൾ മയങ്ങി.

ഒരു മണിക്കൂറിലധികം അവളുറങ്ങിയിരിക്കണം. എഴുന്നേറ്റപ്പോൾ പുറത്ത് വെയിൽ മങ്ങുകയായിരുന്നു. ഭർത്താവ് ഊണ് കഴിച്ചുവോ? അല്ല ദേഷ്യപ്പെട്ട് പോയോ? അവൾ അകത്ത് ചെന്ന് നോക്കി. അടുക്കളയിൽ പാചകം ചെയ്ത കലങ്ങളിൽ വെയിൽ വീണിരിക്കുന്നു. കലങ്ങൾക്കടുത്തായി അദ്ദേഹം ഊണ് കഴിച്ച വാഴയില കിടക്കുന്നു. അവൾ ആകെ അഞ്ച് മുത്താറിയുണ്ട ഉണ്ടാക്കിയിരുന്നു. പകുതി പാർവതി തിന്നിരുന്നു. ബാക്കി നാലര ഉണ്ട കലത്തിൽ മിച്ചമുണ്ടായിരുന്നു. ഒരുണ്ടയുടെ പകുതി മാത്രം ബാക്കിയിരിപ്പുണ്ട്. കലത്തിനടിയിൽ അരത്തവിയോളം കറിയുമുണ്ട്. അദ്ദേഹം ഇത്രയും സാധനം ഭാര്യയ്ക്കായി ബാക്കി വെച്ചതാണോ? വയറ്റിൽ പിടിക്കാത്തതുകൊണ്ട് ബാക്കിയായതാണോ? അവൾക്ക് മനസ്സിലായില്ല. അവളുടെ വയറ്റിൽ എരിയുന്ന വിശപ്പുണ്ട്. ബാക്കിയുള്ള ഒരുണ്ടയുടെ പകുതി തിന്നാമെന്ന് വിചാരിച്ചതാണ്. എന്നാൽ രാത്രി മക്കൾക്കെന്തു കൊടുക്കും? അതുകൊണ്ട് റൊട്ടിയുണ്ടാക്കിക്കൊടുക്കാം. എന്നാൽ ഭർത്താവ് തിന്ന് ബാക്കിവെച്ച ഉണ്ട തിന്നാൻ അവൾ ഇഷ്ടപ്പെട്ടില്ല. അവൾ പുറത്ത് വന്ന് തൂണും ചാരിയിരുന്നു.

കുട്ടികൾ ഉറങ്ങുകയാണ്. സൂര്യൻ അസ്തമിക്കാറായിരിക്കുന്നു. ഈ സമയത്ത് ഉറങ്ങാൻ പാടില്ലാത്തതാണ്. അവൾ കുഞ്ഞുങ്ങളെ എഴുന്നേൽപ്പിച്ചു. അപ്പോഴാണ് താനും കുട്ടികളും അന്ന് കുളിച്ചിട്ടില്ലെന്ന കാര്യം അവൾ ഓർത്തത്. അവൾ സണ്ണേൻ ഗ്രാമത്തിൽ നിന്ന് വന്ന ശേഷം മുഖം കഴുകി നെറ്റിയിൽ കുങ്കുമം തൊട്ടിരുന്നില്ല. കുങ്കുമത്തിന്റെ ചെപ്പ് അമ്മായിയുടെ വീട്ടിലാണ്. അതെങ്കിലും തരുമോ? രാത്രി കൊളുത്തിവെക്കുന്നതിന് ഒരു മണ്ണെണ്ണ വിളക്ക് പോലുമില്ല. തന്റെ അടുത്ത് ഇനിയും നാലേകാലുറുപ്പികയുണ്ട്. കുട്ടികളെ വിളിച്ച് വാതിൽ പൂട്ടി അവൾ തന്നെ ശാലിയത്തെരുവിലെ ചെന്നശെട്ടിയുടെ പീടികയിൽ ചെന്ന് അതിൽ നിറയെ എണ്ണയും ഒരു തീപ്പെട്ടിയും വാങ്ങി വന്നു. മൊത്തം മൂന്നരയണ. ആറ് പൈസയ്ക്ക് കുട്ടികൾക്ക് കിഴങ്ങ് വാങ്ങിക്കൊടുത്തു. വീട്ടിൽ വന്ന് തന്റെ പഴയ സാരിയുടെ ഒരരിക് കീറി മുറ്റത്ത് വന്നു. അരണ്ട വെളിച്ചത്തിൽ അവൾ ഒരു മുട്ടവിളക്കിൽ തിരിയിട്ട് എണ്ണയൊഴിച്ചു. മറ്റൊന്നും ചെയ്യാൻ തോന്നിയില്ല. ശരീരം ക്ഷീണിച്ചിരിക്കുന്നു. അതുകൊണ്ടവൾ തൂണിൽ ചാരി വെറുതെയിരുന്നു. കുട്ടികൾ രണ്ടും രണ്ട് തുടകളിൽ തലവെച്ച് കാൽ നീട്ടിക്കിടക്കുന്നു. പുതിയസ്ഥലം. അവർക്ക് ഒരുതരത്തിലുള്ള സങ്കോചം.

അല്പം കഴിഞ്ഞപ്പോൾ അവരെ അകത്ത് കൊണ്ടു പോയി. അവ ശേഷിച്ചിരുന്ന ഒരു കഷണം റൊട്ടി രാമണ്ണനും പകുതിയുണ്ട പാർവ തിക്കും കൊടുത്തു. രാമണ്ണൻ കൊടുത്തതിൽ പകുതി തിന്ന് മതിയെന്ന് പറഞ്ഞു. പാർവതിയും അല്പം ബാക്കിയാക്കി. അവൾക്ക് വയറുവേ ദന തുടങ്ങി. മക്കൾ ബാക്കിവെച്ച റൊട്ടിയും മുത്താറിയുണ്ടയും ബാക്കി യായ കറിയിൽ മുക്കി അവൾ തിന്നു. ഇനിയും മുത്താറിപ്പൊടി ബാക്കി യുണ്ട്. റൊട്ടിയുണ്ടാക്കി തിന്നാം. എന്നാൽ മനസ്സിൽ ഒരു വിധമായ മുഷിച്ചിലും അവജ്ഞയും മുറ്റിനിന്നതു കാരണം അവൾ എഴുന്നേറ്റ് കുട്ടികളെ വിളിച്ച് ഇടത്തെ കൈയിൽ മുട്ടവിളക്ക് പിടിച്ച് നടുമുറിയിൽ വന്നു. അതേ സമയത്താണ് ഭർത്താവ് കിടക്കചുരുട്ടി ചുമലിൽ വെച്ച് വീട്ടിൽ കയറിയത്. കുട്ടികളെ എവിടെ കിടത്തുമെന്ന് ചിന്തിച്ചുകൊ ണ്ടിരിക്കുമ്പോൾ അദ്ദേഹം ഇത്രയെങ്കിലും ചെയ്തല്ലോ എന്ന് അവൾ ആശ്വസിച്ചു. കെട്ട് ഉലർത്തിയിട്ടു. അവളുടെ നിഷേകത്തിന് അമ്മാത്ത് നിന്ന് കൊടുത്തിരുന്ന രണ്ട് വിരിപ്പ്, ജമുക്കാളം, തലയിണ, കറുത്ത കമ്പിളി തുടങ്ങിയ സാധനങ്ങൾ ഉണ്ടായിരുന്നു. ഒരു വിരി പാർവതിയും രാമണ്ണനും മൂത്രമൊഴിച്ച് ദ്രവിച്ചുപോയിരിക്കുന്നു. കമ്പിളി പകുതി ജീർ ണാവസ്ഥയിലാണ്. രണ്ട് കുട്ടികൾക്കും കൂടി ഒരു വിരിയിട്ടു കൊടുത്തു. അടുത്തായി ഒരു ജമുക്കാളം വിരിച്ച് ഒരു തലയിണയും അവൾ വെച്ചു. ഭർത്താവിന് മറ്റൊരു മുറിയിൽ വിരിച്ചു കൊടുത്തു.

അത് നോക്കിനിന്നിരുന്ന ഭർത്താവ് ഉറക്കെ ചോദിച്ചു: "എന്റെ കിടക്ക എന്തുകൊണ്ട് നിന്റെ കിടക്കയുടെ കൂടെ ഇട്ടില്ല?" അവൾ സംസാരിച്ചില്ല. രാമണ്ണനെ കിടത്തി അവൾ പുറത്ത് തട്ടുകയായിരുന്നു.

"നീ പ്രത്യേകം വിരിച്ച് കിടക്കാൻ വേണ്ടിയാണോ ഞാനവിടെ നിന്നും ഇത്ര ബുദ്ധിമുട്ടി കിടക്ക ചുമന്നുകൊണ്ട് വന്നത്?" അവൾ മറു പടി പറഞ്ഞില്ല.

"എന്താ സൂളേ, മിണ്ടാത്തത്?" ഒരിക്കലും ക്ഷമ തെറ്റിപ്പോകരു തെന്ന് നിർബന്ധം പിടിച്ചുകൊണ്ട് അവൾ പറഞ്ഞു: "എനിക്ക് ഇപ്പോൾ തന്നെ ആറ് മാസം തികഞ്ഞിരിക്കുകയാണ്."

"തികഞ്ഞങ്കിലെന്താ?" അദ്ദേഹം തന്നെ അടുത്ത മുറിയിൽ നിന്ന് തന്റെ കിടക്ക അവളുടെ ജമുക്കാളത്തിനടുത്തേക്ക് വലിച്ചുകൊണ്ടു വന്നു. കത്തിക്കൊണ്ടിരുന്ന മുട്ടവിളക്ക് കൈയിലെടുത്ത് അടുക്കളയിൽ പോയി നോക്കി. അകത്ത് നിന്ന് തന്നെ അദ്ദേഹം ഉറക്കെ ചോദിച്ചു: "എനിക്ക് യാതൊന്നും ബാക്കിവെച്ചിട്ടില്ലല്ലോ. എന്താ അത്?"

"ഉച്ചയ്ക്ക് നിങ്ങൾ ഊണ് കഴിച്ച് പോകുമ്പോൾ ഇവിടെ വല്ലതും ബാക്കിവെച്ചിരുന്നുവോ?" അവൾ വെളിയിൽ നിന്ന് മറുചോദ്യം ചോദിച്ചു.

അദ്ദേഹം അതിന് മറുപടി കൊടുത്തില്ല. മുറത്തിലുണ്ടായിരുന്ന നാഴി മുത്താറിപ്പൊടിയെടുത്ത് അദ്ദേഹം ഉപ്പിട്ട് കുഴച്ചു. സ്വയം തീ പൂട്ടി,

തടിച്ച രണ്ട് റൊട്ടിയുണ്ടാക്കി ദോശക്കല്ലിൽ വെച്ച് തനിക്കറിയാവുന്ന പോലെ വേവിച്ചു. ചൂടോടെ ആ രണ്ട് റൊട്ടിയും അദ്ദേഹം തിന്നു. വെള്ളം ചട്ടിയോടെ എടുത്ത് കുടിച്ചു. മുട്ടവിളക്കെടുത്ത് അദ്ദേഹം നടു മുറിയിൽ വന്നു. അപ്പോഴത്തേക്കും കുട്ടികൾ രണ്ടും ഉറങ്ങിയിരുന്നു. ഭാര്യ കണ്ണുമടച്ച് കിടന്നിരിക്കുന്നു. അദ്ദേഹം ചെന്ന് ഒരു ഭാഗത്ത് ഇട്ടി രിക്കുന്ന തന്റെ മൃദുവായ കിടക്കയിൽ നീണ്ട് നിവർന്ന് കിടന്നു. നഞ്ചമ്മ വരാൻ സാദ്ധ്യതയുണ്ടായിരുന്നില്ല. നേരം വെളുത്തതിൽ പിന്നെ ഒന്നും തന്നെ വീഴാതിരുന്ന അവളുടെ വയറ്റിൽ തീ ആളിക്കത്തുകയായിരുന്നു. സങ്കടവും തളർച്ചയും. നാശം പിടിച്ച വയർ. ഒരു ദിവസം ഒന്നും കിട്ടി യില്ലെങ്കിൽ എത്രയേറെ ബുദ്ധിമുട്ടിക്കുന്നു? അവൾ സ്വയം ചോദിച്ചു. ഇത്രയേറെ വിശപ്പുണ്ടെങ്കിലും അവളുടെ വയർ വീർത്തിരിക്കുകയാണ്. ഗർഭിണി പട്ടിണി കിടക്കരുത്. നമുക്ക് എങ്ങനെയും കഴിയാം. വയറ്റിന കത്തിരിക്കുന്ന കുഞ്ഞിന് ആഹാരം എങ്ങനെ കിട്ടും? ഞാനിന്ന് ഉച്ചയ്ക്ക് അദ്ദേഹം ബാക്കിവെച്ചിരുന്ന അരിയുണ്ടയെങ്കിലും തിന്നേണ്ട തായിരുന്നു. അവൾ ചിന്തിച്ചു. എന്നാൽ രാത്രി കുട്ടികൾക്ക് ഒന്നും ഉണ്ടാ കുകയില്ല എന്ന വിചാരം കാരണമാണ് താൻ തിന്നാതിരുന്നത്. അതും ശരി തന്നെ. ബാക്കിയുണ്ടായിരുന്ന നാഴിപ്പൊടി കൊണ്ട് റൊട്ടിയെങ്കിലും ഉണ്ടാക്കി തിന്നേണ്ടതായിരുന്നു. എന്നാൽ അടുത്ത ദിവസം രാവിലെ എഴുന്നേറ്റാലുടൻ കുട്ടികൾ കരഞ്ഞാൽ എന്തുചെയ്യുമെന്ന വിചാരവും മനസ്സിലുണ്ടായിരുന്നു. ഇപ്പോൾ ആ മുത്താറിപ്പൊടിയാണ് കുഴച്ച് റൊട്ടി യുണ്ടാക്കി ഈ കുട്ടികളുടെ അച്ഛൻ തിന്ന് കിടക്കുന്നത്. വൈകുന്നേരം നാല് മുത്താറിയുണ്ട തിന്ന ഇദ്ദേഹത്തിന് ഇത്ര വേഗം എങ്ങനെ വിശന്നു? ചിലരുടെ വയറ്റിൽ തീയുണ്ടായിരിക്കുമത്രെ. അവൾ ഓർത്തു. ഉച്ചയ്ക്ക് വിളിക്കാതെ വന്നിരുന്ന് വാഴയിലയിൽ വിളമ്പിത്തിന്നുമ്പോൾ അദ്ദേഹത്തിന് ഭാര്യയുടെ വയറിനെക്കുറിച്ച് ചിന്തയുണ്ടായിരുന്നില്ല. ഇപ്പോൾ റൊട്ടിതിന്നുമ്പോഴും അതുണ്ടായില്ല. ഇപ്പോൾ ഒരു വശത്ത് അടുത്തായി കിടന്നിരിക്കുന്നു. അവളുടെ ആരോഗ്യസ്ഥിതി എന്താണ്? എത്രമാസമായിരിക്കുന്നു? രാവിലെ മുതൽ എന്തെങ്കിലും കഴിച്ചിരി ക്കുന്നോ? യാതൊരു ചിന്തയും അദ്ദേഹത്തിനുണ്ടായിരുന്നില്ല. എഴുന്നേറ്റ് പോകാൻ പറയണമെന്നവൾക്ക് തോന്നി.

എന്നാൽ തന്റെ അമ്മയുടെ കൂടെ താമസിക്കുന്നുവെന്ന് പറഞ്ഞ് പോയ ഭർത്താവ് ഉച്ചയ്ക്ക് സ്വയം വന്ന് മുത്താറിയുണ്ട തിന്നു. ഇപ്പോൾ റൊട്ടിതിന്ന് തന്റെ അടുത്ത് കിടക്കാനായി സ്വയം കിടക്ക ചുമന്ന് വന്നി രിക്കയാണ്. ഇപ്പോൾ അദ്ദേഹത്തെ അടുപ്പിച്ചില്ലെങ്കിൽ തന്നെയും മക്ക ളെയും ഉപേക്ഷിച്ച് പൊയ്ക്കളയും. വീണ്ടും അമ്മയുടെ കൂടെ കൂടും. അദ്ദേഹത്തിന് അമ്മയുടെ കൂടെ നിൽക്കാനാവില്ല. അതെല്ലാം രണ്ടുദി വസത്തേക്കേയുള്ളൂവെന്ന് മാദേവയ്യൻ പറഞ്ഞ വാക്കിന്റെ അർത്ഥം

ഇതുതന്നെയാണോ? എന്റെ കുടുംബം എന്നൊന്ന് ബാക്കിയാവണമെങ്കിൽ ഈ കർമവും അനുഭവിച്ചേ ഒക്കൂ. അവൾ നിശ്ചയിച്ചു. സണ്ണേൻ ഗ്രാമത്തിൽ പോയി വന്ന ക്ഷീണം; ഉച്ചമുതൽ ചെയ്ത ജോലി; ഗർഭിണിയാണെങ്കിലും ഒരു തുണ്ട് മുത്താറിയുണ്ട കാണാത്ത വയർ. അവൾ ആകെ തളർന്ന് കിടക്കുകയായിരുന്നു. ചെന്നിഗരായർക്ക് ക്ഷീണമുണ്ടാകേണ്ട കാര്യമൊന്നുമില്ലായിരുന്നു.

അവൾ പെട്ടെന്ന് തന്റെ അച്ഛനെ ഓർത്തു. അച്ഛൻ രാക്ഷസസ്വഭാവക്കാരനാണ്. ഒന്നും വകവെക്കില്ല. ദേഷ്യം വന്നാൽ ഭാര്യയാണോ, കുട്ടിയാണോ, അമ്മയാണോ എന്ന നോട്ടമില്ല. മരിച്ച് പോകുമോ എന്ന ഭയമില്ലാതെ അടിക്കുന്ന അന്തകന്റെ പ്രകൃതം. എന്നാൽ അനുഭാവം തോന്നിയാൽ അദ്ദേഹം അത്ര തന്നെ അലിയുകയും ചെയ്യും; വിഷമിക്കും. കല്ലേശന് പ്ലേഗായിരുന്നപ്പോൾ ഒരു രാത്രി മുഴുവൻ അവന്റെ തല മടിയിൽ വെച്ച് ഇരുന്നുവത്രെ. ഈശ്വരാ, ഭർത്താവ് ഭാര്യയെ അടിച്ചാലും കൊള്ളാം. അവൾ ഊണ് കഴിച്ചിരിക്കുന്നോ, പട്ടിണി കിടക്കുകയാണോ, കുട്ടികൾക്കെന്തെങ്കിലും കൊടുത്തോ, എന്നൊക്കെ ചോദിക്കുവാനുള്ള അനുഭാവം പോലുമില്ലെങ്കിൽ അതെന്തൊരു കുടുംബജീവിതം? ഇങ്ങനെയൊരു കുടുംബജീവിതത്തിൽ എന്തിന് ജീവിച്ചിരിക്കണം? അവളുടെ മനസ്സിൽ ചോദ്യങ്ങളുയർന്നു. അവൾ അക്കമ്മയെ ഓർത്തു. താൻ ജനിച്ചതിനുശേഷം അമ്മയുടെ മുലപ്പാൽ കുടിച്ചിട്ടില്ല. പ്രസവിച്ചപ്പോൾ തന്നെ അമ്മ കണ്ണടച്ചതാണ്. അന്നുമുതൽ അക്കമ്മയാണ് തന്നെ വളർത്തിയത്. എന്നോട് മുത്തശ്ശിക്കുമാത്രമേ അനുഭാവമുള്ളൂ. അവർക്ക് എഴുപത്തഞ്ചിലേറെ പ്രായമായി. അവരെ വിളിച്ചു കൊണ്ട് വരണം. ഇവിടെ തങ്ങൾക്ക് തന്നെ ആഹാരത്തിനില്ല. അവരെ വിളിച്ചുകൊണ്ട് വന്നിട്ടെന്തു ചെയ്യും? പ്രസവ ശുശ്രൂഷ ആര് നടത്തും? വീണ്ടും നാഗലാപുരത്ത് പോകുന്ന കാര്യം ചിന്തിക്കാനാവില്ല. മുത്തശ്ശിയെ ഇവിടെ കൂട്ടിക്കൊണ്ടുവന്നാൽ എനിക്കും കുഞ്ഞിനും ഒരുമാസമെങ്കിലും എണ്ണയിട്ട് കുളിക്കാമല്ലോ? അവർ വന്നാൽ വീട്ടിൽ ആഹാരത്തിനൊന്നുമില്ല. ഒരു തുള്ളി ആവണ ക്കെണ്ണയോ ഒരു നുള്ള് വാകപ്പൊടിയോ ഇല്ല. അപ്പോഴാണോർത്തത്, നാളെ രാവിലെ എഴുന്നേറ്റാൽ ചട്ടിയും കലവും ഒഴിഞ്ഞുകിടക്കുമെന്ന്, കുട്ടികൾക്കെന്ത് കൊടുക്കും? താനിപ്പോൾ തന്നെ വിശന്നു വലയുകയാണ്. ഒരേ വശത്ത് ചരിഞ്ഞ് കിടന്ന് വലതു ഭാഗവും നോവുകയാണ്. അവൾ ഇടതുവശം ചരിഞ്ഞു കിടന്നു. യജമാനൻ അവിടെ നീണ്ട് നിവർന്ന് കിടന്ന് കൂർക്കം വലിക്കുന്നു. അവൾക്ക് അവജ്ഞ തോന്നി. അവൾ തന്റെ ജമുക്കാളവും തലയിണയുമെടുത്ത് ആ ഇരുട്ടിൽ കുട്ടികൾ കിടന്നതിന്റെ മറ്റേവശം കൊണ്ടുപോയി ഇട്ടു. ഉറങ്ങുകയായിരുന്ന പാർവതിയുടെ ദേഹത്തിൽ ഇടത്തെ കൈ വെച്ച് അവൾ കിടന്നു.

# ആറ്

രാവിലെ എഴുന്നേറ്റ് കുടത്തിൽ വെള്ളം കോരി മുഖം കഴുകി. കുട്ടികളുടെ മുഖവും കഴുകി സാരികൊണ്ട് തുടച്ചു. സാവധാനം അടുക്കളയിൽ ചെന്ന് അടുപ്പിലെ വെണ്ണീർ വാരി വെള്ളം തളിച്ച് തലേ ദിവസത്തെ ചട്ടിയും കലങ്ങളും കഴുകി. തലേ ദിവസം മുത്താറി കുറുക്കിയ ചട്ടിയിൽ വെള്ളമൊഴിക്കാൻ മറന്നിരുന്നതുകൊണ്ട് അകത്ത് ഉണങ്ങിപ്പിടിച്ചിരിക്കുന്നു. അതിൽ നിറയെ വെള്ളമൊഴിച്ച് നടുമുറിയിൽ വന്നു. പതിദേവൻ പുറം വാതിലിലേക്ക് കാലും നീട്ടി സുഖമായി കൂർക്കം വലിക്കുകയാണ്. പുറവാതിൽ പകുതി തുറന്ന് അവൾ അടിച്ചു തളിച്ചു. രംഗവല്ലി ഇടുന്നതിന് സാധനങ്ങളൊന്നുമില്ല. അയൽ വീട്ടിലെ ശെന്നശെട്ടിയുടെ മരുമകളോട് ചോദിച്ച് ഒരു ചിരട്ടചേടി വാങ്ങി വാതിലിൽ രംഗവല്ലിയിട്ടു. ബാക്കിയുള്ളത് അകത്ത് വെച്ചു. പിന്നീട് അവൾക്ക് ജോലിയൊന്നും ഉണ്ടായിരുന്നില്ല. അവൾ വെറുതെയിരുന്നു. അന്നത്തെ ആഹാരത്തിനുള്ള വഴി അവൾക്കറിയില്ലായിരുന്നു.

വഴിയിലൂടെപോകുകയായിരുന്ന ഒരു എരുമ ഉറക്കെ കരഞ്ഞു. ആ ശബ്ദം കേട്ട് ചെന്നിഗരായൻ ഉണർന്നു: "ഥൂ! ഇതിന്റെ അമ്മേടെ..." എന്നു പറഞ്ഞുകൊണ്ട് അദ്ദേഹം എഴുന്നേറ്റു. കിടക്കയിൽ തന്നെയിരുന്ന് 'കൗസല്യാ സുപ്രജ രാമ' മന്ത്രം ചൊല്ലി. കൈകൾ തിരുമ്മിയ ശേഷം 'പഞ്ചകന്യാസ്മരേ നിത്യം', എന്ന് പറഞ്ഞെഴുന്നേറ്റ് തോട്ട് വക്കിലേക്ക് നടന്നു. നഞ്ചമ്മ അദ്ദേഹത്തിന്റെ കിടക്ക മടക്കിവെക്കുകയായിരുന്നു. അപ്പോഴാണ് മാദേവയ്യൻ ചുമലിൽ ഒരു ചാക്ക് ചുമന്ന് കൊണ്ടുവന്നത്. "ഞാൻ ഗ്രാമത്തിലേക്ക് ഭിക്ഷയ്ക്കു പോവുകയാണ്. ഇതിൽ ഇരുപതു സേർ മുത്താറിയും നാല് സേർ അവരപ്പരിപ്പും ഉണ്ട്. നിങ്ങൾ ഉപയോഗിച്ചോളൂ."

അദ്ദേഹം ചാക്ക് ഇറക്കി തൂണിൽ ചാരി.

ഇനി എന്ത് ചെയ്യുമെന്ന് വിചാരിച്ചുകൊണ്ടിരിക്കെ ധാന്യം വീട്ടിലെത്തിയിരിക്കുന്നു. അവൾക്ക് സന്തോഷമായി. എങ്കിലും പറഞ്ഞു: "സ്വാമീ, ഇന്ന് ഇതുകൊണ്ട് വന്നു. നിങ്ങളാണെങ്കിൽ ഗ്രാമം ചുറ്റി ഭിക്ഷ വാങ്ങുന്നയാളാണ്. ഞാനിതെങ്ങനെ മടക്കിത്തരും?"

"പെങ്ങളേ, ഞാൻ ചിലവുചെയ്യുന്നതെങ്ങനെയാണെന്ന് നിങ്ങൾക്കറിയാമല്ലോ? എന്നെപ്പോലെ തന്നെ ഗ്രാമത്തിൽ വരുന്ന സന്യാസികൾക്ക് ഞാൻ പാചകം ചെയ്തുകൊടുക്കുന്നു. ആറെട്ട് ദിവസം നിങ്ങളും ആഹാരം കഴിക്കുന്നതുകൊണ്ട് ഒരു കുഴപ്പവുമില്ല. ഉണ്ടോളൂ. അതിനിടയ്ക്ക് ശിവൻ എന്തെങ്കിലും ഒരു വഴി കാണിക്കും." അദ്ദേഹം ഇറങ്ങിപ്പോയി.

മാദേവയ്യൻ തലേദിവസം കൊണ്ടുവന്ന മുറം വീട്ടിൽ തന്നെ ഉണ്ടായിരുന്നു. അവൾക്ക് അതിൽ രണ്ട് സേർ മുത്താറിയിട്ട് പോറ്റി; അവൾ

അത് പൊടിക്കാനിരുന്നു. ആ വീട്ടിൽ തന്നെ തിരികല്ലും ഉരലും അമ്മിയും മറ്റുമുണ്ടായിരുന്നു. എന്നാൽ ഉരി മുത്താറി പൊടിക്കുമ്പോഴത്തേക്കും അവൾ ക്ഷീണിച്ചുപോയി. തലേദിവസം താൻ ഒന്നും കഴിച്ചില്ല. അതോർത്തുകൊണ്ട് അവൾ അഞ്ച് നിമിഷം വിശ്രമിച്ചു. അതിനിടയ്ക്ക് ഭർത്താവ് വീട്ടിലെത്തി. മുത്താറി എവിടെ നിന്ന് കിട്ടിയെന്നോ എന്ത് ചെയ്തെന്നോ അദ്ദേഹം ചോദിച്ചില്ല. തൂണും ചാരിയിരുന്ന് കീശയിലുണ്ടായിരുന്ന മുറുക്കാനെടുത്ത് പുകയില തുടച്ചു തുടങ്ങി.

"എനിക്ക് തീരെ വയ്യ. ഇതൊന്ന് പൊടിച്ച് തരാമോ?" നഞ്ചമ്മ ചോദിച്ചു.

അദ്ദേഹം മിണ്ടിയില്ല. അവൾ വീണ്ടും അപേക്ഷിച്ചു.

"ആണുങ്ങൾ തിരികല്ല് ആട്ടുമോ? ഞാൻ പെണ്ണാണെന്ന് വിചാരിച്ചോ?" അദ്ദേഹം ഗർജിച്ചു.

തികഞ്ഞ സഹനശക്തി കാണിക്കാൻ പ്രതിജ്ഞയെടുത്ത നഞ്ചമ്മ പിന്നെ മിണ്ടിയില്ല. അവൾ ശാലിയത്തെരുവിൽ പോയി പുട്ടമ്മയെ വിളിച്ചുകൊണ്ടു വന്നു. രണ്ട് പൈസയ്ക്ക് ഒരു മുറം മുത്താറിപൊടിച്ച് കൊടുക്കാനേറ്റ് പുട്ടമ്മ കല്ലിന് മുമ്പിൽ ഇരുന്നു. നഞ്ചമ്മ ചെന്നശെട്ടിയുടെ പീടികയിൽ പോയി മുളക്, കൊത്തമല്ലി, ഉപ്പ്, എണ്ണ തുടങ്ങിയ സാധനങ്ങൾ കൊണ്ട് വന്ന് പാചകം തുടങ്ങി. പതിനൊന്ന് മണിയായപ്പോൾ അവരക്കറിയും മുത്താറിക്കുറുക്കും രാമണ്ണന് റൊട്ടിയും തയ്യാറായി. അവൾ ഇന്നലെയും കുളിച്ചിരുന്നില്ല. കിണറ്റിൻ കരയിൽ ചെന്ന് വെള്ളം കോരി കുട്ടികളുടെ മേൽ കഴുകി അവളും കുളിച്ച് സാരിമാറ്റി അകത്ത് വന്നു. തലേദിവസത്തെപ്പോലെ തന്നെ പതിദേവൻ വാഴയിലയിൽ വിളമ്പി മുത്താറിക്കുറുക്ക് തിന്നുകയാണ്. തനിക്കും കുഞ്ഞുങ്ങൾക്കും ബാക്കി വെക്കണേ എന്നവൾ പറഞ്ഞില്ല. എന്നാൽ മൂന്നുണ്ട അയാൾ ബാക്കി വെച്ചിരിക്കുന്നു. അയാളെഴുന്നേറ്റ് പോയി. അവളാകെ ഏഴെണ്ണം ഉണ്ടാക്കിയിരുന്നു. അവൾ കറി വിളമ്പി പാർവതിയോടൊപ്പം ഉണ്ണാനിരുന്നു. അവൾ ഒന്നരയുണ്ട തിന്നു. പാർവതിക്ക് പകുതി കൊണ്ട് മതിയായി. റൊട്ടി തിന്നുകയായിരുന്ന രാമണ്ണൻ നാല് തവണ വെള്ളം കുടിച്ച് ചോറിന് വേണ്ടി കരഞ്ഞുതുടങ്ങി. പീടികയിൽ നിന്ന് ഒന്നരയണ കൊടുത്ത് ഒരു സേർ അരി കൊണ്ട് വരേണ്ടതായിരുന്നു! അങ്ങനെ ചിന്തിച്ചുകൊണ്ടവൾ ഊണവസാനിപ്പിച്ചു. ഉണ്ട തിന്നപ്പോൾ അവൾക്ക് ക്ഷീണം തോന്നി. അവൾ പുറത്ത് വന്ന് ജമുക്കാളം വിരിച്ച് കിടന്നു. രാത്രിയത്തെ പാചകത്തിന് വിറകില്ല. തലേന്നാൾ മാദേവയ്യൻ കൊണ്ടുവന്നതെല്ലാം തീർന്നിരിക്കുന്നു. ഭർത്താവ് കിടന്നിരിക്കുന്നു. "എവിടെയെങ്കിലും പോയി കുറച്ച് വിറകു കൊണ്ടുവന്നാൽ കൊള്ളാമായിരുന്നു." അവൾ പറഞ്ഞു. "ഞാൻ ഏതവനോടാ ചോദിക്കേണ്ടത്?"

"എന്ന് പറഞ്ഞാലെന്തു ചെയ്യും? തോട്ടത്തിൽ പോയി ആരോടെ ങ്കിലും ചോദിച്ച് കുറച്ച് ഓലയും തൊണ്ടും കൊണ്ടു വരൂ."

"അത്യാവശ്യമാണെങ്കിൽ നീ തന്നെ പോയി കൊണ്ടു വാ. എന്നെ ക്കൊണ്ടാവില്ല." അദ്ദേഹം ചിന്ന ഉണ്ടകൾ ദഹിച്ച് കിട്ടുന്നതിന് ഉറക്കം കാത്തുകൊണ്ട് മറ്റൊരു വശത്തേക്ക് ചരിഞ്ഞ് കിടന്നു.

വിറകിന് അവൾ ആരുടെയും തോട്ടത്തിൽ പോയില്ല. അയൽ വീട്ടിലെ ചിന്നയ്യന്റെ ഭാര്യയോട് ചോദിച്ചു. അവൾ ഒരു വലിയ കുട്ട നിറയെ ചിരട്ടയും പത്തിരുപത് തൊണ്ടും നാല് മടൽ ഓലയും കൊടുത്തു. നഞ്ചമ്മ ചെന്നശെട്ടിയുടെ പീടികയിൽ പോയി അരിയുടെ വില ചോദിച്ചു.

"ചെറിയരി ഒമ്പത് സേർ, വലുത് പന്ത്രണ്ട് സേർ!" അവൾ കാൽ ഉറുപ്പികയ്ക്ക് മൂന്ന് സേർ വലിയരി വാങ്ങി വന്നു. രാത്രിക്ക് അര സേർ അരിവച്ചു. പാർവതിയും രാമണ്ണനും സന്തോഷത്തോടെ ഊണ് കഴിച്ചു. ചിന്നയ്യന്റെ ഭാര്യ രങ്കമ്മ ഒരു ചരുവത്തിൽ കുറേ മോര് കൊടുത്തി രുന്നു. കുട്ടികളുടെ ഊണ് കഴിഞ്ഞശേഷം ബാക്കിയുണ്ടായിരുന്ന ചോറും മോരും ചെന്നിഗരായർക്ക് കിട്ടി. ഭാഗ്യത്തിനദ്ദേഹം കുട്ടികളുടെ ഊണിന് മുമ്പ് സ്ഥലത്തെത്തിയില്ല.

മാദേവയ്യൻ കൊടുത്ത ധാന്യങ്ങൾ എട്ടുപത്ത് ദിവസത്തേക്ക് മതി യാകും. അതിനുശേഷം എന്ത് ചെയ്യും? ആ ചിന്ത അവളെ ബാധിച്ചു തുടങ്ങി. ഒരു പോംവഴിയും അവൾക്ക് തോന്നിയില്ല. രാമസമദ്രത്തിൽ നാളെയാണ് ചന്ത. വിളമ്പിത്തിന്നാനുള്ള ഒന്ന് രണ്ട് പാത്രവും കുടി ക്കാൻ ഒന്ന് രണ്ട് മുരുടകളും വാങ്ങിക്കൊണ്ടു വരണമെന്ന് അവൾ നിശ്ച യിച്ചു. അടുത്ത ദിവസം ഊണ് കഴിഞ്ഞശേഷം ഉച്ചതിരിഞ്ഞ് മൂന്ന് മണിക്ക് അവൾ കുട്ടികളെയും കൂട്ടി ചന്തയ്ക്കു പോയി. ഗ്രാമത്തിൽ നിന്ന് മുക്കാൽ നാഴിക അകലെ ഒരു തോപ്പിൽ ആയിരുന്നു ചന്ത. അവിടെ തിപ്ടൂരിലെ മുസൽമാൻ അലൂമിനിയം പാത്രം കൊണ്ടുവരാ റുണ്ടെന്ന് അവൾക്കറിയാം. തന്റെ കഴിവിനനുസരിച്ച് വില പേശി ഊണ് കഴിക്കാനുള്ള നാല് കിണ്ണങ്ങളും വെള്ളം കുടിക്കാൻ നാല് ഗ്ലാസും ഒരു തവിയും കുളിക്കാൻ ഒരു മുരുടയും വാങ്ങി. ആകെ മുക്കാലുറുപ്പി കയായി. കരഞ്ഞുകൊണ്ടിരുന്ന കുട്ടികൾക്ക് മൂന്ന് പൈസ കൊടുത്ത് മിഠായിക്കോലും ഓരോ കിലുക്കാം പെട്ടിയും വാങ്ങി. മടങ്ങുന്ന വഴിക്ക് പട്ടേൽ ഗുണ്ടേഗൗഡർ കണ്ടു: "വീടൊക്കെ സൗകര്യം തന്നെയല്ലേ പെങ്ങളേ?" അദ്ദേഹം ചോദിച്ചു.

"സൗകര്യം തന്നെ ഗൗഡരേ. വീട്ടിലേക്കൊന്ന് പോയി വരാമല്ലോ?" അവൾ ക്ഷണിച്ചു.

അലൂമിനിയം പാത്രങ്ങൾ ഗൗഡർ തന്നെ ചുമന്നു. രാമണ്ണനെ ചുമ

ലിലെടുത്ത് അവൾ പിന്നിലായി നടന്നു. വീട്ടിൽ വന്ന് പൂട്ട് തുറന്ന ശേഷം ഗൗഡർ അകത്ത് ചെന്ന് എല്ലാം നോക്കി. "പുല്ലും വെള്ളവും എങ്ങനെ സമ്പാദിക്കും? ഗൗഡർ ചോദിച്ചു."

"അത് നിങ്ങളോട് തന്നെ ചോദിക്കാമെന്ന് വെച്ചതാണ്."

"അന്ന് തന്നെ ചോദിച്ചിരുന്നെങ്കിൽ ഇരുപത്തഞ്ച് സേർ മുത്താറി തരുമായിരുന്നല്ലോ?"

അതുകൊണ്ട് എത്ര ദിവസത്തേക്ക് മതിയാകും. അവൾക്കൊരു ഉപായം തോന്നി. "നിങ്ങൾ അങ്ങനെ തരണ്ട. ഞാൻ ഒരു സംഗതി പറയാം. അങ്ങനെ ചെയ്താൽ നിങ്ങൾക്കും ബുദ്ധിമുട്ടില്ല. ഞങ്ങൾക്കൊരു സഹായവും ആവും."

"പെങ്ങളേ, സംഗതി പറയൂ."

"നിങ്ങളുടെ ആകെ നികുതി എത്രയാണ്? എൺപതുറുപ്പികയല്ലേ?"

"അതെന്തിനാ?"

"നിങ്ങളൊരു കാര്യം ചെയ്യൂ. നിങ്ങളുടെ നികുതി വകയിൽ ഈ കൊല്ലം അമ്പതുറുപ്പിക കിട്ടിയെന്ന് പറഞ്ഞ് അദ്ദേഹത്തെക്കൊണ്ട് രശീതി എഴുതിച്ചോളൂ. ആ അമ്പതുറുപ്പികയ്ക്ക് മുത്താറി, അവര, മുളക്, വീട്ടിലുണ്ടെങ്കിൽ കുറച്ച് നെല്ല് ഇത്രയും തന്നേയ്ക്കൂ. ഞങ്ങൾ നാൾ കഴിച്ചോളാം."

"ഇപ്പോൾ രശീതി എഴുതിപ്പിച്ചാൽ പിന്നെ സർക്കാരിലേക്ക് എങ്ങനെ അടച്ച് തീർക്കും?"

"ഞങ്ങളുടെ ശാനുഭോഗപ്പണിയുടെ വകയിൽ നൂറ്റമ്പതുറുപ്പിക വർഷാശനം കിട്ടാനുണ്ടല്ലോ? അതിൽ നിന്ന് സർക്കാർ അമ്പതുറുപ്പിക പിടിച്ചോളും."

ഗൗഡർക്ക് ഈ വിദ്യ നന്നേ പിടിച്ചു. "നിങ്ങൾക്ക് ഒരു ദിവാനാകാനുള്ള ബുദ്ധിയുണ്ട് പെങ്ങളേ." ഗൗഡർ തന്റെ സമ്മതമറിയിച്ചു ഭർത്താവ് മാദേവയ്യന്റെ മഠത്തിലിരുന്ന് പുകയില ചവയ്ക്കുമെന്നവൾക്കറിയാം. ഗുണ്ടേഗൗഡർ വന്നിരിക്കുകയാണെന്ന് പറഞ്ഞ് അദ്ദേഹത്തെ വിളിച്ചുകൊണ്ടുവരാൻ അവൾ പാർവതിയെ അയച്ചു. ശാനുഭോഗർ വീട്ടിലെത്തി. പട്ടേൽ ഗുണ്ടേഗൗഡരുടെ കൈയിൽ നിന്നു മുറുക്കാൻ വാങ്ങി അദ്ദേഹം ഒന്നുകൂടി മുറുക്കി. "നിങ്ങളുടെ കണക്ക് പുസ്തകമെല്ലാം എവിടെ?" ഗൗഡർ ചോദിച്ചു.

"അതിവിടെ ഉണ്ടോ?"

"പിന്നെവിടെ?"

"ഞങ്ങളുടെ അമ്മയുടെ വീട്ടിൽ"

"അല്ലാ ശാനുഭോഗസ്ഥാനമെന്നു വെച്ചാൽ പിള്ളേരുകളിയാ

ണെന്ന് വിചാരിച്ചോ? നിങ്ങളുടെ വീട്ടിലാണ് അതെല്ലാം വെക്കേണ്ടത്. ഈ കണക്ക് പുസ്തകങ്ങൾ വെക്കാനാണല്ലോ ഞാൻ വീട് തന്നിരിക്കുന്നത്? സർക്കാർ നിയമം നിങ്ങൾക്കറിയില്ലേ? ഓടിപ്പോയി റിക്കാർഡ് കെട്ട് കൊണ്ടുവരൂ." ശാനുഭോഗർ ഹനുമാൻ കോവിലിലേക്ക് പോയി. ഗംഗമ്മ റിക്കാർഡ് കെട്ട് കൊടുത്തില്ല. പട്ടേൽ ഗുണ്ടേഗൗഡർ പറഞ്ഞതാണെന്ന് പറഞ്ഞപ്പോൾ അവർ തന്നെ ഇവിടെ വന്നു: "അമ്യരേ, സർക്കാർ നിയമം തന്നെ അങ്ങനെയാണ്," അദ്ദേഹം പറഞ്ഞു.

"എന്നാൽ പിന്നെ ഞാനും ഇവിടെ വന്ന് താമസിക്കാം." ഗംഗമ്മ പറഞ്ഞു.

"താമസിച്ചോളൂ. എനിക്കൊരു നഷ്ടവുമില്ല."

"അതൊന്നും സാധ്യമല്ല. ഒരു തവണ മാറ്റിപ്പാർപ്പിച്ചശേഷം നിങ്ങളുടെ പാട് നിങ്ങൾ തന്നെ നോക്കണം. ഞങ്ങളുടെ പാട് ഞങ്ങൾ തന്നെ നോക്കിക്കോളാം." നഞ്ചമ്മ ഉടൻ മറുപടി കൊടുത്തു.

"ഗുണ്ടേഗൗഡാ, നീ കേട്ടില്ലേ ഈ താടകസ്സൂളയുടെ വാക്ക്?"

"ഗംഗമ്മേ, ഞാൻ ഈ വീട് കൊടുത്തിരിക്കുന്നത് ശാനുഭോഗരുടെ കണക്ക് പുസ്തകങ്ങൾ വെക്കാനാണ്. കൂടാതെ കണക്കെഴുതുന്ന ഈ അമ്യാർക്കും കൂടിയാണ്. മറ്റുള്ളവർക്ക് വേണ്ടിയല്ല. നിങ്ങൾ വെറുതെ ചീത്ത പറയണ്ട." ഗൗഡരുടെ വാക്ക് കേട്ട ഗംഗമ്മ ഉച്ചത്തിൽ ശകാരിച്ചുകൊണ്ട് ഹനുമാൻ കോവിലിലേക്ക് മടങ്ങി. ശാനുഭോഗർ തന്നെ പോയി കണക്ക് പുസ്തകങ്ങൾ നാല് തവണയായി തലപ്പുറത്ത് ചുമന്ന് കൊണ്ടുവന്നു. അത് വെച്ചിരുന്ന പെട്ടി മാത്രം ഗംഗമ്മ കൊടുത്തില്ല.

എല്ലാം കൊണ്ടു വന്നശേഷം ഗുണ്ടേഗൗഡർ ചോദിച്ചു: "എടോ മൂരിക്കുട്ടാ, ഇത്രയും കൊല്ലം ശാനുഭോഗനായി നടന്നു. സർക്കാരിൽ നിന്ന് തോട്ടിയെയും, കാവൽക്കാരനെയും എന്തിനാ നിശ്ചയിച്ചിരിക്കുന്നത്?"

ശാനുഭോഗർ മറുപടി പറഞ്ഞില്ല. പട്ടേലൻ വീണ്ടും ചോദിച്ചു: "ഈ കണക്ക് പുസ്തകമെല്ലാം നീ തന്നെ തലയിൽ ചുമന്ന് കൊണ്ടുവന്നുവല്ലോ? തോട്ടിയെ വിളിച്ച് ഇവിടെ കൊണ്ട് വയ്ക്കാൻ പറയാമായിരുന്നില്ലേ? നീ എന്ത് ഭരണമാണ് നടത്തുന്നത്? ഇതൊക്കെ വെറും കുട്ടിക്കളിയാണോ? ശരി, കടലാസ്സും സ്റ്റീൽ പെന്നും കൊണ്ടുവരൂ. പെങ്ങളേ, നീ തന്നെ പറഞ്ഞെഴുതിക്കൂ."

എഴുത്തുകാരൻ ചെന്നിഗരായൻ പേന പിടിച്ചു. ഭാര്യ പറഞ്ഞു: "രാമസമുദ്രം ഫർക്കയിലെ ഗ്രാമത്തിലെ പട്ടേൽ ഗുണ്ടേഗൗഡരിൽ നിന്നും അദ്ദേഹത്തിന്റെ ഈ വർഷത്തെ നികുതി വകയിൽ അമ്പതുറുപ്പിക കിട്ടി ബോധിച്ചിരിക്കുന്നു. വസൂൽ സമയത്ത് ഈ തുക കഴിച്ച്

ബാക്കി വസൂൽ വരവ് വെക്കുന്നതും ആകുന്നു. ശാനുഭോഗചെന്നിഗ രായൻ.

തിയതി........"

അവൾ പറഞ്ഞതുപോലെ എഴുതി അത് ഗൗഡരുടെ കൈയിൽ കൊടുത്തു. പത്ത് നിമിഷം വരെ അദ്ദേഹത്തിന് താനെഴുതിയതിന്റെ പൊരുൾ പിടികിട്ടിയില്ല. അതിന് ശേഷം ബോധം തെളിഞ്ഞവനെ പ്പോലെ കാശെവിടെ എന്ന് ചോദിച്ചു.

"കാശെവിടെ പോകാനാ? വെറുതെ എന്നോട് ചോദിക്കണ്ട. മിണ്ടാ തിരുന്നോ." ഗൗഡർ അങ്ങനെ പറഞ്ഞെങ്കിലും ശാനുഭോഗർ പിറുപി റുത്തുകൊണ്ടേയിരുന്നു. അതിനടുത്ത ദിവസം ഗുണ്ടേഗൗഡർ വണ്ടി യിൽ സാധനങ്ങളൊക്കെ കയറ്റിക്കൊണ്ടു വന്നു. നഞ്ചമ്മയുടെ വീട്ടിൽ ചാക്ക്കെട്ട് ഇറക്കി. "പെങ്ങളേ, നാല് കണ്ടി മുത്താറി; എന്ന് വെച്ചാൽ ഇരുപത്തിനാലുറുപ്പിക; ഒരു ചാക്ക് അവരയ്ക്ക് എട്ടുറുപ്പിക; ഒരു തുലാം മുളക് മൂന്നുറുപ്പിക. ആകെ എത്രയായി?"

"മുപ്പത്തഞ്ച്."

"ഇതാ ഈ അഞ്ചുറുപ്പികയെടുത്തോളൂ. തിപ്ടൂരിൽ തേങ്ങ വിറ്റ് വന്ന ശേഷം തരാം. ഞങ്ങളുടെ വീട്ടിൽ നിന്ന് അരി വാങ്ങിച്ചോളൂ."

നഞ്ചമ്മയ്ക്ക് ധൈര്യമായി. ആ അഞ്ചുറുപ്പികയും തന്റെ കൈയി ലുണ്ടായിരുന്ന സുമാർ രണ്ടുറുപ്പികയും അവൾ ഉത്തരത്തിൽ കെട്ടി ഒളിപ്പിച്ചു വെച്ചു.

## ഏഴ്

എട്ടാം മാസമായപ്പോൾ ഒരു ദിവസം ഉച്ചയ്ക്ക് നഞ്ചമ്മ കണക്ക് പുസ്ത കത്തിൽ വരയിടുകയായിരുന്നു. വയർ വല്ലാതെ വളർന്നിരുന്നു. കുത്തി യിരുന്ന് വരയ്ക്കുവാൻ അവൾക്ക് സാധിച്ചിരുന്നില്ല. എങ്കിലും പ്രയാ സപ്പെട്ട് ഇരിപ്പ് മാറ്റി അവൾ പ്രവൃത്തി തുടർന്നു. ചെന്നിഗരായൻ മറ്റൊരു മുറിയിൽ കിടന്ന് സാവധാനത്തിൽ കൂർക്കം വലിക്കുന്നു. ഗംഗമ്മ പെട്ടെന്ന് കയറി വന്നു.

പണ്ട് ഗുണ്ടേഗൗഡർ ശാനുഭോഗരുടെ റിക്കാർഡുകൾ വരുത്തി ച്ചതിന് ശേഷം അവർ ഒരിക്കലും ഈ വീട്ടിൽ കയറിയിട്ടില്ല. അവർ ആരോടും ഒന്നും ചോദിക്കയോ പറയുകയോ ചെയ്തില്ല. ഒരു കുട്ടക ത്തിന്റെ അടപ്പ് തുറന്ന് താൻ കൊണ്ടുവന്നിരിക്കുന്ന സഞ്ചിയിൽ മുത്താറി നിറച്ചു തുടങ്ങി. നഞ്ചമ്മ എന്ത് ചെയ്യണമെന്നറിയാതെ രണ്ട് നിമിഷം സ്തബ്ധയായിരുന്ന ശേഷം ചോദിച്ചു "അമ്മയെന്താ ചെയ്യു ന്നത്?"

"എന്ത് ചെയ്യുന്നുവെന്നോ? ഞാൻ മുത്താറിയെടുക്കുകയാണ്. അതുചോദിക്കാൻ നീയാരാ?"

"ആദ്യം ആ സഞ്ചി അവിടെ വെച്ച് വെളിയിൽ നിന്ന് സംസാരിക്കണം. ചോദിക്കാതെയും പറയാതെയും വീട്ടിൽ നിന്ന് മുത്താറിയും മറ്റും എടുക്കുമോ?"

"നിന്റെ വീടോ? നിന്റച്ഛൻ കെട്ടിച്ചതോ? എടാ ആണും പെണ്ണും കെട്ട സൂളേ മോനേ, ഇത് കേട്ടോ? ഇന്ന് പുലർന്നതിന് ശേഷം വീട്ടിൽ ഒരു വസ്തുവില്ല. അടുപ്പിൽ തീ പൂട്ടിയിട്ടില്ല. മുത്താറി എടുക്കുമ്പോൾ ഇവളുടെ അച്ഛൻ ഇവിടെ കൊണ്ട് വെച്ചതുപോലെയാണ് സംസാരിക്കുന്നത്. ഇടയ ഗ്രാമത്തിലെ ഗുണ്ടേഗൗഡൻ ഞങ്ങളുടെയും പട്ടേലനാണ്. വെറുതെ തരാൻ നിന്റെ ജാരനൊന്നുമല്ല."

ചെന്നിഗരായൻ അപ്പോഴത്തേക്കും ഉണർന്നിരുന്നു: "എടുത്താൽ എടുക്കട്ടെ. നിന്റെ അമ്മേടെ......"

"ഗുണ്ടേഗൗഡർ നിങ്ങൾക്ക് തരാൻ വേണ്ടി വെറുതെ കൊടുത്തയച്ചതല്ല. നികുതിയിൽ വരവ് വെക്കാമെന്ന് ഞാൻ പറഞ്ഞ് കൊണ്ട് വന്നതാണ്."

"ശാനുഭോഗസ്ഥാനം എന്റെ ഭർത്താവിന്റേതാണ്. നിന്റെ അച്ഛന്റേതല്ല. നായിന്റെ മോളേ."

"എന്റെ അച്ഛൻ കുതിരപ്പുറത്ത് വന്ന് വാങ്ങിത്തന്നതാണ്. ഇല്ലെങ്കിൽ അത് കിട്ടുമായിരുന്നില്ല. മനസ്സിലായോ? ഇപ്പോൾ കണ്ണിൽ എണ്ണയൊഴിച്ച് കണക്കെഴുതുന്നത് ഞാനാണ്. എന്റെ വീട്ടിൽ വന്ന് മുത്താറിയും മറ്റും എടുത്താൽ ഞാൻ ഗുണ്ടേഗൗഡരോട് പറയും."

"ഇന്ന് പുലർന്നശേഷം ഒന്നും കഴിച്ചിട്ടില്ല. എന്ത് ചെയ്യണം സൂളേ മോനേ?"

"പോയി ശിവേഗൗഡനോടോ, കാസിംബഡ്ഡിയോടോ ചോദിക്കൂ. ഇല്ലെങ്കിൽ രേവണ്ണശെട്ടിയോട് ചോദിക്കൂ." നഞ്ചമ്മയാണ് മറുപടി പറഞ്ഞത്.

ഗംഗമ്മയ്ക്ക് അവളുടെ പരിഹാസം മനസ്സിലായില്ല. സഞ്ചി അവിടെത്തന്നെ വെച്ച് അവർ നേരെ ശിവേഗൗഡന്റെ വീട്ടിലേക്ക് പോയി. അവർ പോയപ്പോൾ നഞ്ചമ്മയ്ക്ക് വേവലാതിയായി. രാവിലെ മുതൽ ഒന്നും കഴിച്ചിട്ടില്ലെന്ന് കേട്ടിട്ടും താൻ വെറുംകൈയോടെ അയയ്ക്കരുതായിരുന്നു. അവർ വിചാരിച്ചു. അവൾ അകത്തുപോയി മുറത്തിൽ മൂന്ന് സേറോളം മുത്താറിപ്പൊടിയിട്ട് അമ്മയ്ക്ക് കൊണ്ടുകൊടുക്കാൻ ഭർത്താവിനോട് പറഞ്ഞു. മകൻ മുറവും പിടിച്ച് അമ്മയുടെ വീട്ടിലേക്ക് പോയി.

ഗംഗമ്മ നേരെ ശിവേഗൗഡന്റെ വീട്ടിൽ ചെന്ന് ചോദിച്ചു: "പട്ടേലരേ, ഇന്ന് നേരം വെളുത്തിട്ട് തീ പൂട്ടിയിട്ടില്ല. ഇരുപത്തഞ്ച് സേർ മുത്താറി ഇവിടെയുണ്ടോ?"

"നിങ്ങൾക്കെന്താ, തല ശരിയല്ലേ?"

"സൂളേമോനേ, നിന്റെ തറവാട് നശിച്ചുപോട്ടെ. എന്റെ സ്വത്തെല്ലാം പിടിച്ചടക്കി ഇപ്പോൾ ഇങ്ങനെ പറയുന്നോ? നിന്റെ കുടുംബം ബാക്കി യാവില്ല."

"സ്വത്ത് പിടിച്ചടക്കാൻ ധാരാളം കാശും അഴിച്ച് ചൊരിഞ്ഞിട്ടുണ്ട്. സൂളേ, നാവ് അടക്കിയില്ലെങ്കിൽ കഴുത്തിന് പിടിച്ച് പുറത്ത് തള്ളും."

ശിവേഗൗഡന്റെ ഭാര്യ ഗൗരമ്മ പെട്ടെന്ന് മുമ്പിൽ വന്ന് ഭർത്താവി നോട് പറഞ്ഞു: "ആ അമ്യാര് അങ്ങനെ പറയുന്നെന്ന് വെച്ച് നിങ്ങൾ ക്കെന്താ? മിണ്ടാതിരിക്കൂ. നിങ്ങൾ തോട്ടത്തിലേക്ക് പൊയ്ക്കോളൂ."

ഈ കിഴവി പെരുവഴിയിൽ നിന്ന് മണ്ണ് വാരിയെറിഞ്ഞ് ശപിച്ചാൽ തങ്ങളുടെ തറവാടിന് വല്ല വിപത്തും സംഭവിക്കുമോ എന്ന് ഗൗരമ്മ ഭയന്നു. ഗംഗമ്മയോട് നാവിട്ടടിക്കാൻ പട്ടേലനും ഇഷ്ടപ്പെട്ടില്ല. ഭാര്യ പറഞ്ഞ ഉപായം അവന് മതിയായിരുന്നു. അവൻ ചെരുപ്പിട്ട് തോട്ടത്തിൽ ഇറങ്ങിപ്പോയി. ഗൗരമ്മയോട് രണ്ട് മുറം നിറയെ മുത്താറി കോരി, ചാണകം മെഴുകിയ ഒരു കുട്ടയിൽ നിറച്ച് ഗംഗമ്മയുടെ മുമ്പിൽ വെച്ചു: "അദ്ദേഹം എന്തെങ്കിലും പറഞ്ഞുവെന്ന് വെച്ച് ദേഷ്യപ്പെടരുത്. ഇതെ ടുത്തോളൂ."

കോപം കൊണ്ട് ജ്വലിക്കുന്ന ഗംഗമ്മ അതുവേണ്ടെന്ന് പറയുമാ യിരുന്നോ ആവോ? എന്നാൽ ഗൗരമ്മ വീണ്ടും പറഞ്ഞപ്പോൾ കുട്ടയെ ടുത്ത് തലയിൽ വെച്ച് താമസസ്ഥലമായ കോവിലിലേക്ക് പോയി.

ചെന്നിഗരായൻ മുത്താറിപ്പൊടി നിറച്ച മുറം അപ്പണ്ണയ്യനെ ഏല്പിച്ച് മാദേവയ്യന്റെ മഠത്തിൽ ചെന്നിരുന്നു. നഞ്ചമ്മ വീണ്ടും കുനി ഞ്ഞിരുന്ന് പുസ്തകത്തിൽ ചുകന്ന മഷികൊണ്ട് വരയിടുകയായിരുന്നു. ആരോ വീട്ടിൽ പ്രവേശിക്കുന്നത് പോലെ തോന്നി. അവൾ തലയു യർത്തി നോക്കി. ഗംഗമ്മ മുത്താറിപ്പൊടി നിറച്ച മുറം കൈയിൽ പിടിച്ച് അവളുടെ മുമ്പിൽ നിൽക്കുന്നു. സംഗതി എന്താണെന്ന് അന്വേഷിക്കു ന്നതിനു മുമ്പായി തന്നെ അവർ മുറത്തിൽ നിറച്ചിരുന്ന മുത്താറിപ്പൊടി മരുമകളുടെ തലയിൽ ചൊരിഞ്ഞ് മുറം കൊണ്ട് അവളുടെ തലയിൽ ഇടിച്ചു. "നിന്റെ വീട്ടിൽ നിന്ന് ഇരന്ന് കൊണ്ടുപോയ മുത്താറി ഞാൻ തിന്നുമെന്ന് വിചാരിച്ചു, അല്ലേ തെണ്ടിസ്സൂളേ? ഗംഗമ്മയെന്ന് വെച്ചാൽ ആരാണെന്നാ വിചാരിച്ചത്?" ഗംഗമ്മ ഉറക്കെച്ചവിട്ടി നടന്നുപോയി.

തലയും ശരീരവും പുസ്തകവും ചുവന്ന മഷിക്കുപ്പിയും മുഴുക്കെ മുത്താറിപ്പൊടിയായി. എഴുന്നേറ്റ് പോയി അമ്മായിയെ പിടിച്ച് നിർത്താ മെന്ന് തോന്നി നഞ്ചമ്മയ്ക്ക്. അല്ലെങ്കിൽ ഇത് ആരെയെങ്കിലും നാലാളെ കാണിച്ചാലോ? അവൾ കരുതി. എന്നാൽ തന്റെ വീട്ടിലെ വഴക്ക് മറ്റു ള്ളവർ അറിഞ്ഞാൽ നാട് മുഴുവൻ ചിരിക്കാനിടവരും. അവൾ അടങ്ങി യിരുന്നു. അവൾ സാരിത്തലപ്പ് കുടഞ്ഞു. ഭാഗ്യത്തിന് മുത്താറിപ്പൊടി

മുഴുവൻ അവൾ ഇരുന്നിരുന്ന ഓലപ്പായിലാണ് വീണത്. പുസ്തകവും കുടഞ്ഞ് മുത്താറിപ്പൊടി മുഴുവൻ ഒന്നിച്ച് കൂട്ടി. പിന്നീട് അതെടുത്ത് പാറ്റി വെച്ചു. അവൾ തല കഴുകി; മഷിക്കുപ്പിയും കഴുകി വെച്ചു. ചെന്ന ശെട്ടിയുടെ പീടികയിൽ നിന്ന് മൂന്ന് പൈസ കൊടുത്ത് ചുകന്ന മഷി യുടെ രണ്ട് കൊട്ട വാങ്ങി. അവൾ വീണ്ടും മഷിയുണ്ടാക്കി വരയ്ക്കാൻ തുടങ്ങി.

## എട്ട്

ഇതു കഴിഞ്ഞ് മൂന്നാം ദിവസം രാവിലെ പത്ത് മണിക്ക് നഞ്ചമ്മ അടു ക്കളപ്പണി ചെയ്തുകൊണ്ടിരിക്കെ വെളിയിൽ നിന്ന് ആരോ നഞ്ചൂ എന്ന് വിളിച്ച ശബ്ദം കേട്ടു. അക്കമ്മ മുത്തശ്ശിയാണ്. ശബ്ദത്തിൽ നിന്ന് തന്നെ അവൾക്ക് ആളെ മനസ്സിലായി. അവൾ ധൃതിയിൽ പുറത്ത് വന്ന് നോക്കി. തലയിൽ സാരിയുടെ ഒരു കെട്ട് വെച്ച് അക്കമ്മ കുനിഞ്ഞ് നിൽക്കുന്നു. പിന്നിലായി രണ്ട് കൂലിക്കാർ ഓരോ ചാക്ക്കെട്ട് ചുമന്ന് നിൽക്കുന്നു. പൗത്രിയെ കണ്ട ഉടനെ അക്കമ്മ കൂലിക്കാരോട് ചാക്ക് കെട്ടുകൾ ഇറക്കാൻ പറഞ്ഞു. "നഞ്ചു, ഗർഭിണിയാണെന്ന് എന്തു കൊണ്ട് നീ പറഞ്ഞയച്ചില്ല?"

"പറഞ്ഞയക്കണമെന്ന് ഞാൻ വിചാരിച്ചതാണ്. അകത്ത് വരൂ. തുണി മാറ്റണ്ടേ?"

"തുണി ഞാൻ മാറ്റിക്കോളാം. ഊണ് തയ്യാറായിട്ടുണ്ടെങ്കിൽ ആദ്യം ഇവർക്ക് കൊടുക്കൂ. അവർക്ക് നാട്ടിലേക്ക് മടങ്ങണം."

അടുപ്പത്ത് കറി തിളയ്ക്കുന്നുണ്ട്. മുത്താറിപ്പൊടി ഉണ്ടയാക്കാൻ ബാക്കിയുണ്ടായിരുന്നു. നഞ്ചു അകത്ത് ചെന്ന് നല്ലവണ്ണം തീ കത്തിച്ചു. അവൾ കാൽ മണിക്കൂറിനുള്ളിൽ മുത്താറിയുണ്ടയും കറിയും തയ്യാ റാക്കി. കൂലിക്കാർ തോട്ടിൻകരയിൽ ചെന്ന് കാലും മുഖവും കഴുകി വന്നു. അവർക്ക് ഊണ് വിളമ്പുമ്പോൾ മോരില്ലേ എന്ന് ചോദിച്ചു.

"ഞങ്ങൾക്കെവിടുന്നാ മോര്?"

ജോലിക്കാരുടെ ഊണ് കഴിഞ്ഞശേഷം അവരിലൊരാളോട് അക്കമ്മ പറഞ്ഞു: "പൊന്നാ, ലക്കൻ എന്തെങ്കിലുമൊക്കെ പറയും, കേട്ടോ. അതുകൊണ്ട് അവന് ശരിക്ക് പറഞ്ഞ് കൊടുക്കണം. വീട്ടിലെ ത്തിയാലുടനെ ഇവിടെ കറക്കുന്ന പശു ഇല്ലെന്ന് കല്ലേശനോട് പറ യണം. വീട്ടിൽ കറവയില്ല. അതുകൊണ്ട് ഗർഭിണിക്ക് പാലില്ല. നമ്മുടെ വീട്ടിലെ ആ വെള്ളപ്പശുവില്ലേ? അതിനെ ഇങ്ങോട്ട് അയക്കട്ടെ. അതിന്റെ അമ്മയെ കല്യാണസമയത്ത് നഞ്ചമ്മയ്ക്ക് കൊടുത്തതാണ്. എന്നാൽ അതിനെ ഇങ്ങോട്ട് അയച്ചിട്ടില്ല. ഇപ്പോൾ അതിന്റെ മകളെയെങ്കിലും അയയ്ക്കാൻ ഞാൻ പറഞ്ഞുവെന്ന് പറ."

കൂലിക്കാർ പോയി. അക്കമ്മ തണ്ണീരിൽ തന്നെ കുളിച്ച് ചുകന്ന ഈറൻ സാരി ചുറ്റി നെറ്റിയിൽ ഭസ്മം തൊട്ട് മൂന്ന് ആചമനം കഴിച്ചു. അതിന് ശേഷം അവർ അടുക്കളയിൽ കയറി, അടുപ്പിനടുത്തു വന്ന് ഈറൻ സാരി ചൂടാക്കിക്കൊണ്ട് ഇരുന്നു. നഞ്ചു ചോദിച്ചു: "നിങ്ങൾക്കെങ്ങനെ മനസ്സിലായി?"

"നമ്മുടെ ഗ്രാമത്തിലെ ശാലിയൻ തമ്മയ്യഷെട്ടി കല്യാണം കഴിച്ചിരിക്കുന്നത് ഈ നാട്ടിലെ പെണ്ണിനെയല്ലേ? ആറെട്ട് ദിവസം മുമ്പ് ഞാൻ തോട്ടിൻകരയിൽ പോയപ്പോൾ തിരുമലമ്മയും അവിടെ വന്നിരുന്നു. അവൾ എല്ലാം പറഞ്ഞു. നിങ്ങൾ ഇപ്പോൾ ഇടയഗ്രാമത്തിലെ പട്ടേലന്റെ വീട്ടിലാണെന്നും പറഞ്ഞു. നിങ്ങളുടെ അമ്മായി കുടിക്കാനൊരു പാത്രം പോലും തന്നിരുന്നില്ലത്രെ. സ്വത്ത് മുഴുവൻ നഷടപ്പെടുമെന്ന് കല്ലേശൻ അന്നേ പറഞ്ഞിരുന്നതാണ്."

"മുത്തശ്ശി നാട്ടിൽ നിന്ന് എപ്പോൾ പുറപ്പെട്ടു?"

"ഇന്നലെ തന്നെ പുറപ്പെട്ടതാണ്. വൈകുന്നേരമായപ്പോൾ ഭയങ്കരമായ മഴ തുടങ്ങി. ഞങ്ങൾ മൂന്ന് പേരും വഴിയിൽ കുടുങ്ങി. കുന്നിന്റെ അങ്ങേ പള്ളയിൽ പട്ടേലന്റെ വീട്ടിലെ വരാന്തയിൽ ഞങ്ങൾ കിടന്നു. പട്ടേലന്റെ വീട്ടുകാർ അവർക്ക് രണ്ടുപേർക്കും ഊണ് കൊടുത്തു. എനിക്ക് അല്പം തേങ്ങയും വെല്ലവും തന്നു."

പുറത്ത് കളിക്കുകയായിരുന്ന കുട്ടികൾ വീട്ടിൽ വന്നു. പാർവതി അക്കമ്മയെ മറന്നിരുന്നില്ല. രാമണ്ണന് ഓർമയുണ്ടാവാൻ സാദ്ധ്യതയില്ലായിരുന്നു. എന്നാൽ അരമണിക്കൂറിനകം അവർ മുത്തശ്ശിയോട് അടുത്ത് തുടങ്ങി. ഊണ് കാലമായപ്പോൾ ചെന്നിഗരായൻ വീട്ടിലെത്തി. "സുഖം തന്നെയല്ലേ?" ചെന്നിഗരായൻ മുത്തശ്ശിയോട് ഈയൊരു ചോദ്യമല്ലാതെ മറ്റൊന്നും അന്വേഷിച്ചില്ല. മുത്തശ്ശിയും അദ്ദേഹത്തിന്റെ കാര്യത്തിൽ അധികം ശ്രദ്ധിച്ചിരുന്നില്ല. ഊണ് കഴിഞ്ഞശേഷം അദ്ദേഹം വീട്ടിൽ കിടന്നുറങ്ങാതെ മാദേവയ്യന്റെ കോവിലിന്റെ വരാന്തയിൽ ചെന്നിരുന്നു. അക്കമ്മ താൻ കൊണ്ടുവന്നിരുന്ന രണ്ട് ചാക്കുകെട്ടുകൾ അഴിച്ചു. ഒന്നിൽ ചെമ്പ്, പിച്ചളപ്പാത്രങ്ങൾ. സാമാന്യം വലിയ നാല് പിച്ചളത്തളികകൾ, രണ്ട് പിച്ചള മുരുടകൾ, ഒരു കുടം, അഞ്ച് പിച്ചള ഗ്ലാസ്സുകൾ, രണ്ട് ചെമ്പ് കിണ്ടികൾ, രണ്ട് ചോറുകലം, രണ്ട് ചരുവം തുടങ്ങി ഒരാൾ ക്കെടുക്കാനുള്ള പാത്രങ്ങൾ. മറ്റൊന്നിൽ അവിൽ, പൊരി, വെല്ലം തുടങ്ങിയ സാധനങ്ങൾക്ക് പുറമെ സുമാർ പതിനഞ്ച് സേർ 'ഗന്ധശാലയരി'യും ഉണ്ടായിരുന്നു.

"മുത്തശ്ശീ, ഇതെല്ലാം എന്തിന് കൊണ്ടു വന്നു?"

"കുഞ്ഞുങ്ങളുള്ള വീടല്ലേ? അവിലും പൊരിയും കൊണ്ട് പോകണമെന്ന് കല്ലേശൻ തന്നെയാണ് പറഞ്ഞത്. വയലിൽ കരിമ്പാട്ടാൻ ആല

കെട്ടിയിരിക്കുകയാണ്. ഉണ്ട വെല്ലം വീട്ടിൽ മൂന്ന് കുട്ടകം നിറയെ ഉണ്ട്. അവൻ തന്നെയാണ് വെല്ലവും എടുത്ത് വെച്ചത്. അരിയും കെട്ടി തന്നു."

"ഈ പാത്രമോ?"

"നോക്കൂ, കല്ലേശൻ പോലീസ് ജോലിയിൽ ഉണ്ടായിരുന്നപ്പോൾ ദാനമായി കിട്ടിയ പാത്രങ്ങളെല്ലാം ഞാൻ ഓരോ പീപ്പയിൽ നിറച്ച് മച്ചിൽ സൂക്ഷിച്ചുവെച്ചിരുന്നു. അതിന്റെ കണക്ക് ഒരാൾക്കും അറിയില്ല. ഇവിടെ നിന്റെ അവസ്ഥയറിഞ്ഞപ്പോൾ മുതൽ, അവൾ തോട്ടിലേക്ക് പോയ തഞ്ചത്തിന് ഞാനിത് കുറേശ്ശെയായി എടുത്ത് പൊന്നന്റെ ഭാര്യയുടെ കൈയിൽ കൊടുത്തയച്ചുകൊണ്ടിരുന്നു. ഞങ്ങളിങ്ങോട്ട് വരുമ്പോൾ ആരും കാണാതെ അതെടുത്ത് കെട്ടി ലക്കന്റെ കൈയിൽ കൊടുത്തു. പൊന്നനെ ചേന്നേൻ ഗ്രാമത്തിന്റെ അതിരിൽ കാത്തിരിക്കണമെന്ന് പ്രത്യേകം പറഞ്ഞ് ആദ്യം തന്നെ അയച്ചിരുന്നു."

"എങ്കിലും മുത്തശ്ശീ, ഇത് നിങ്ങൾ കൊണ്ടുവരരുതായിരുന്നു. ഇതെ ഞാനും മനസ്സിലായാൽ കല്ലേശൻ ചേട്ടൻ വെറുതെയിരിക്കുമോ?"

"അവന് മനസ്സിലാകാൻ പോകുന്നില്ല. ചുമ്മാതിരിക്കൂ. കണ്ഠിക്ക് ദാനമായി കിട്ടിയവയാണ്." അക്കമ്മ പെട്ടെന്ന് മകനെ ഓർത്തു. ആ വൃദ്ധയുടെ കണ്ണുകൾ നനഞ്ഞു. "ആ കുരുത്തം കെട്ടോൻ എവിടെ പോയെന്ന് ആർക്കറിയാം. എന്ത് ചെയ്തുവോ ആവോ? പണ്ട് മുതലേ അങ്ങനെയാണ്. എല്ലാ വേണ്ടാതീനത്തിനും പോകും. വീട്ടിൽ അടങ്ങിക്കൂടി ഈശ്വരൻ തന്നത് ഉണ്ടിരുന്നാൽ പോരേ?" കിഴവി ഓർത്തോർത്ത് പറഞ്ഞു.

അച്ഛനെക്കുറിച്ചോർത്തപ്പോൾ നഞ്ചമ്മയുടെ കണ്ണിലും വെള്ളമൂറി: "അച്ഛനെക്കുറിച്ച് ഒരു വിവരവും ഇല്ലേ?"

"ഒന്നും അറിയില്ല. അവനെവിടെയാണോ? അവൻ ചത്തിട്ടുണ്ടാകുമെന്നാണ് ആളുകൾ പറയുന്നത്. പക്ഷേ അവനെങ്ങനെ മരിക്കാൻ? നല്ല ഭോജരാജാവിനെപ്പോലെയുള്ളവൻ!"

"മരിച്ചിട്ടൊന്നുമില്ല. അത് കളവാണ്." നഞ്ചമ്മ അത് പറഞ്ഞപ്പോൾ മുത്തശ്ശിക്ക് കൂടുതൽ ആശ്വാസമായി.

അക്കമ്മ നല്ലവണ്ണം ക്ഷീണിച്ചിരുന്നു. വീട്ടിൽ വിരിപ്പൊന്നും ഉണ്ടായിരുന്നില്ല. വലിയ ശുദ്ധക്കാരിയായത് കൊണ്ട് അവർ ഓലപ്പായിൽ കിടക്കുകയില്ല. അതുകൊണ്ടവർ വെറും തറയിൽ കിടന്നു. നഞ്ചു ചോദിച്ചു: "ഇപ്പോൾ ചേട്ടത്തിയമ്മ എങ്ങനെയുണ്ട്?"

"തലയിലെ ചുഴി വടിച്ചുകളഞ്ഞാൽ പോകുമോ? നിന്റച്ഛന്റെ എടുത്തുചാട്ടത്തിനെന്തു പറയാൻ? മുമ്പും പിമ്പും നോക്കില്ല. എന്നോട് അന്വേഷിച്ചില്ല. വന്നു; നിന്നെക്കൊടുത്തു; അവിടെ അവളെ കൊണ്ടു

വന്നു. നല്ല പോലെ അവൾ തിന്നുന്നു. കറന്ന് അവൾ ആരും കാണാതെ പാലെടുത്ത് കുടിക്കും. ആരും കാണാതെ തറിയിൽ കടന്ന് പതുങ്ങി യിരുന്ന് നെയ്യെടുത്ത് തിന്നും. ആഴ്ചയിലൊരിക്കൽ എണ്ണതേച്ച് കുളിക്കും. തേക്കാനും കുളിക്കാനും എന്നോട് പറയില്ല. ഇത്രയെല്ലാം ചെയ്തിട്ടും ആ ദാരിദ്രവാസിക്ക് ഗർഭമാകുന്നില്ലല്ലോ?"

"ഭാര്യയും ഭർത്താവും രമ്യതയിലാണോ?"

"എന്ത് രമ്യത? നാല് ദിവസം രാത്രി ചെറിയ മുറിയിൽ കിടക്കു മ്പോൾ കുശുകുശു വർത്തമാനം പറയുന്നത് കേൾക്കാം. പിന്നെ നാല് ദിവസം അവളെയെടുത്തെറിയും. ഞാൻ പേരക്കിടാവിന് പലതും പറ ഞ്ഞുകൊടുത്ത് അടിപ്പിക്കുന്നതാണെന്നു കരുതി ആ പെണ്ണ് എന്നെ ശപിക്കും. ഭാര്യയെ അടിക്കരുതെന്ന് അവനോട് പറഞ്ഞാൽ ആ സൂള തല്ല് കൊള്ളാതെ നേരെയാവില്ലെന്ന് പറഞ്ഞ് എന്റെ വായടച്ച് കളയും. അവനെന്നെ വല്ലാതെ പേടിപ്പിക്കും. നിനക്ക് ആ പുലയൻ കാളന്റെ മകൾ കൊമ്പിയെ അറിയുമോ?"

"അറിയാതെന്താ?"

"കല്ലേശൻ അവളെ കരിമ്പിൻ തോട്ടത്തിൽ............."

"എന്താണീ പറയുന്നത് എന്ന് ഒരു ദിവസം ചോദിച്ചു, കിട്ടിയ മറുപടി കേൾക്കണോ?"

"ഏത് സൂളേമോനാണ് എന്നെ പറഞ്ഞത്? അവനെ ചെരുപ്പെടുത്ത് കൊടുക്കും. തലയിലെ രോമം പറിച്ച് കളയും. അവനെ ദേഷ്യം പിടിപ്പി ക്കരുതെന്ന് വെച്ച് ഞാൻ മിണ്ടാതിരുന്ന് കളയും."

"വീട്ടിൽ ഭാര്യയുള്ളപ്പോൾ അവൻ ഇത്തരം പണിക്കെന്തിന് പോകണം?"

"അതൊരു തെണ്ടി സൂളയാണ് കല്യാണം കഴിഞ്ഞിട്ട് അവളൊ രിക്കലും ഭർത്താവിന്റെ ഹിതം അനുസരിച്ചിട്ടില്ല. അതുകൊണ്ടാണവൻ ഇങ്ങനെയായത്."

മുത്തശ്ശി പൗത്രിയുടെ വിവരങ്ങളെല്ലാം അന്വേഷിച്ചു. മുത്തശ്ശിയും നഞ്ചുവും ഉറക്കം വരുന്നതുവരെ എന്തെങ്കിലും സംസാരിച്ചുകൊണ്ടി രിക്കും. ചെന്നിഗരായർക്ക് ഇപ്പോൾ ഈ വീട്ടിൽ മുഷിഞ്ഞു തുടങ്ങി. അദ്ദേഹം ഒരു രാത്രി ഊണ് കഴിഞ്ഞശേഷം തന്റെ കിടക്ക ചുരുട്ടിയെ ടുത്ത് മാദേവയ്യന്റെ കോവിലിലെ വരാന്തയിലേക്ക് പോയി.

അക്കമ്മ വന്ന് ആറെട്ട് ദിവസം കഴിഞ്ഞപ്പോൾ ഒരു ദിവസം കല്ലേ ശൻ തന്നെ വെള്ളപ്പശുവിനെയും അതിന്റെ കന്നിനെയും തെളിച്ചുകൊ ണ്ടുവന്നു. ഒമ്പത് മാസം തികഞ്ഞപ്പോൾ നഞ്ചു ഒരാൺകുഞ്ഞിനെ പ്രസ വിച്ചു. നല്ല തടിച്ചു കൊഴുത്ത് ലക്ഷണമൊത്ത കുഞ്ഞ്. നാമകരണം ചെയ്യാൻ കൈയിൽ കാശില്ല. എന്നാൽ ആ ചിട്ട വേണ്ടെന്ന് വെക്കാനാ

വില്ല. വെല്ലവും അരിയും അക്കമ്മ കൊണ്ടുവന്നതിലുണ്ടായിരുന്നു. കുട്ടിക്ക് വിശ്വനാഥനെന്ന് പേരിട്ടു. അന്നേ ദിവസം രാമണ്ണയ്യനും ഗംഗമ്മയും ഗ്രാമത്തിലില്ലായിരുന്നു. ആ ദിവസം തന്നെ അവർ തോട്ടത്തിലേക്ക് പോയിക്കഴിഞ്ഞിരുന്നു.

# അദ്ധ്യായം എട്ട്

## ഒന്ന്

അക്കമ്മ നാല് മാസക്കാലം പേരക്കിടാവിന്റെ പ്രസവശുശ്രൂഷയിലേർപ്പെട്ടു. പേരക്കിടാവിനെ ഒരു ജോലിക്കും അവർ വിട്ടില്ല. എങ്കിലും നഞ്ചമ്മ രണ്ടാം മാസത്തിൽ തന്നെ എഴുന്നേറ്റിരുന്നു. ഒരുപ്പൂനിലങ്ങളിലും തോട്ടങ്ങളിലും ചെന്ന് ഭർത്താവ് എഴുതിക്കൊണ്ടു വന്ന വിളവ് കണക്ക് സ്വരൂപിച്ച് വർഷാന്തക്കണക്ക് തയ്യാറാക്കുന്ന ജോലി മാത്രം നഞ്ചമ്മ നിർത്തിയില്ല. അവൾ വരയിട്ട് കണക്കെഴുത്ത് തുടർന്നുകൊണ്ടിരുന്നു.

ഇതിനിടയ്ക്ക് അമ്മയെ വിളിച്ചു കൊണ്ടുപോകുവാൻ കല്ലേശൻ വന്നു. അവർ രണ്ടുപേരും അടുത്ത ദിവസം നാട്ടിലേക്ക് പോകാൻ തീർച്ചപ്പെടുത്തി. എന്നാൽ അന്ന് വൈകുന്നേരം കോൽക്കാരൻ വന്ന് ശാനുഭോഗരെ വിളിച്ചു: "പീടികക്കാരൻ ചെന്നശെട്ടിയുടെ വീട്ടിൽ കേസ് വിചാരണ വെച്ചിരിക്കുകയാണ്. അതിന് ശാനുഭോഗർ പോകണമത്രെ."

"എന്താണ് കേസ്?" നഞ്ചമ്മ ചോദിച്ചു.

"ചെന്നശെട്ടി അവന്റെ മരുമകൾ നരസിയെ വെച്ച് കൊണ്ടിരിക്കുകയാണത്രെ. അതുകൊണ്ട് അവളുടെ ഭർത്താവ് പഞ്ചായത്തിൽ അന്യായം ബോധിപ്പിച്ചിരിക്കുകയാണ്."

"അതെന്തായാലും നാട്ടുപ്രമാണിമാർ ചേർന്ന് തീരുമാനിക്കട്ടെ. അവരോട് പറയൂ. ഞങ്ങളുടെ വീട്ടിൽ വിരുന്നുകാർ വന്നിട്ടുണ്ട്; അദ്ദേഹത്തിന് വരാനാവില്ലെന്ന്."

"ശാനുഭോഗർ വന്നേ തീരുവെന്ന്. അദ്ദേഹത്തെ വിളിച്ചുകൊണ്ടു പോകാൻ എല്ലാവരും പറഞ്ഞിരിക്കുന്നു."

ഗ്രാമത്തിൽ നടക്കുന്ന കേസ് വിചാരണകളിൽ ശാനുഭോഗർ ഉണ്ടായിരിക്കണമെന്നത് തെറ്റാതെ അനുസരിക്കാറുള്ള ഒരു സമ്പ്രദായമാണ്. എന്നാൽ ചെന്നിഗരായരെ നീതിപീഠത്തിലിരുത്തിയാൽ ചന്ദനവും ചാണകവും തിരിച്ചറിയില്ല എന്നതും എല്ലാവർക്കും അറിയാവുന്ന കാര്യമാണ്. അദ്ദേഹം എങ്ങനത്തെ ആളായാലും ശാനുഭോഗർ കൂടിയേ തീരൂ. ചെന്നിഗരായൻ പുറപ്പെട്ടു. അളിയനെ കല്ലേശൻ അനുഗമിച്ചു.

ചെന്നശെട്ടിയുടെ വീട്ടിനകത്ത് ഗ്രാമത്തിലെ പ്രമാണിമാരെല്ലാം

കൂടിയിരിക്കുന്നു. പട്ടേൽ ശിവേഗൗഡൻ അദ്ദേഹത്തിന്റെ അളിയൻ മുൻ ശാനുഭോഗനായ സിവലിങ്കൻ, രേവണ്ണശെട്ടി, നാല് പഞ്ചായത്ത് മെമ്പർമാർ, രണ്ട് ജോയിസർമാർ, മറ്റു പത്ത് പതിനഞ്ച് ആളുകൾ. എല്ലാവരുടേയും മുമ്പിൽ വെറ്റിലയടക്കയും പുകയിലയും ബീഡിയും വെച്ചിട്ടുണ്ട്. കേസ് വിചാരണ തുടങ്ങുന്നതിന് മുമ്പ് നീതി പീഠത്തിൽ ആർ ഇരിക്കണമെന്ന പ്രശ്നം വന്നു. ശാനുഭോഗർ ഇരിക്കണമെന്ന് ആരോ സൂചിപ്പിച്ചു. "ആ കുരങ്ങച്ചന് എന്തെങ്കിലും അറിയുമോ?" പട്ടേൽ ശിവേഗൗഡനാണ് ചോദിച്ചത്. മറ്റൊരാൾ പട്ടേൽ ഇരിക്കണമെന്ന് പറഞ്ഞു. അതിന് രേവണ്ണശെട്ടി എതിരായിരുന്നു: "ഈ നാട്ടുകാരായ ആരും വേണ്ട. പോലീസിൽ ഉണ്ടായിരുന്ന നമ്മുടെ ശാനുഭോഗരുടെ അളിയൻ കല്ലേശജോയിസർ ഇരിക്കട്ടെ." പരാതിക്കാരനായ ഗിരിയൻ തന്നെ ആ സൂചന വെച്ചപ്പോൾ എല്ലാവരും അംഗീകരിച്ചു. കല്ലേശൻ ഐകകണ്ഠേന 'കോടതി'യുടെ അധ്യക്ഷസ്ഥാനമേറ്റു. അയാൾ പുകയില വായിലിട്ട് കൊണ്ട് ചോദിച്ചു: "ഇപ്പോൾ കേസെന്താണ്? ആരോടാണ് തെറ്റ് ചെയ്തിരിക്കുന്നത്? സഭയുടെ മുമ്പിൽ വിസ്തരിച്ച് പറയണം."

ഗിരിയശെട്ടി പറഞ്ഞു: "എന്റെ അച്ഛൻ എന്റെ ഭാര്യയെ വെച്ചുകൊണ്ടിരിക്കുന്നു. രണ്ടുപേർക്കും പിഴ വിധിക്കണം."

"നിന്റെ അച്ഛനാരാ?"

"അതാ അയാൾ തന്നെ." അവിടെ തൂണിനടുത്ത് തല താഴ്ത്തിയിരിക്കുന്ന ചെന്നശെട്ടിയുടെ നേരെ വിരൽ ചൂണ്ടി. കല്ലേശൻ വിശദമായ വിചാരണ നടത്തി. അപ്പോൾ വെളിക്ക് വന്ന കഥ ഇതാണ്. ഗിരിയശെട്ടി പറമ്പിൽ പണിക്ക് പോകുന്നു. ചെന്നശെട്ടി എപ്പോഴും പീടികയിലിരുന്ന് കച്ചവടം നടത്തുന്നു. വീട്ടുവരാന്തയിലാണ് പീടിക. ഗിരിയന്റെ ഭാര്യ നരസി വീട്ടിൽ ഉണ്ടായിരിക്കും. അവളുടെ കല്യാണം കഴിഞ്ഞ് ആറെട്ട് കൊല്ലമായത്രെ.

"ഇത്തരം കേസുകളിൽ ഓരോ ആളുടെയും വിശദവിവരങ്ങളറിയണം; മൊഴി കേൾക്കണം." കല്ലേശൻ നിർദേശിച്ചു; ചെന്നശെട്ടിയുടെ ഭാര്യ മരിച്ച് ഇരുപത് വർഷമായി. അവൻ വീണ്ടും കല്യാണം കഴിച്ചിട്ടില്ല. അമ്മയില്ലാത്ത ഗിരിയശെട്ടി ഒരു എലുമ്പനാണ്.

കല്ലേശൻ ചെന്നശെട്ടിയുടെ മൊഴി എടുത്തു. തലതാഴ്ത്തിയിരുന്ന് അവൻ പറഞ്ഞു: "സ്വാമീ, ഞാൻ ആ ശനി പിടിച്ച സൂളേ മകനാണ് ജന്മം നൽകിയത്. എന്റെ മാനവും മര്യാദയും കളയാൻ വേണ്ടി, അതുമിതും പറഞ്ഞു നടക്കുന്നവരുടെ വാക്ക് കേട്ട് ഈ നായിന്റെ മോൻ ഇങ്ങനെ പഞ്ചായത്തിൽ കേസ് കൊടുത്തിരിക്കുകയാണ്. കച്ചോടത്തിലുള്ള എന്റെ സമ്പാദ്യത്തിൽ നിന്ന് ഈ സൂളേമോന് ചില്ലിക്കാശ് കൊടുക്കില്ല. എന്റെ സ്വത്തും കൊടുക്കില്ല."

"എന്റെ അമ്മയാണെ ഞാൻ കളവ് പറയില്ല. ഞാൻ കണ്ടതാണ്."

ഗിരിയശെട്ടി ആണയിട്ടു.

"ശരി. നിന്റെ ഭാര്യയുടെ മൊഴി എടുക്കണം. ഇവിടെ വിളിക്കൂ." ന്യായപീഠത്തിലിരുന്ന കല്ലേശൻ വിളിച്ചു.

'പെങ്ങളേ, ഇവിടെ വരൂ." അയ്യാശാസ്ത്രി വിളിച്ചു. നരസി വന്നില്ല. "കോടതിയിൽ നിന്നാണ് വിളിക്കുന്നത്; വരണം." അദ്ദേഹം നിർബ ന്ധിച്ചു. ശാനുഭോഗൻ ചെന്നിഗരായരുടെ വായിൽ പുകയില രസം നിറ ഞ്ഞിരുന്നില്ല. അതുകൊണ്ടദ്ദേഹം 'ഹൂം, ഹൂം; എന്ന് മൂളിക്കൊണ്ടിരുന്നു. നരസി അടുക്കള വാതിലിനടുത്ത് വന്നുനിന്നു. ആ ഗ്രാമത്തിൽ അവളെ കാണാത്തവരാരുമില്ല. കല്ലേശൻ അവളെക്കണ്ട് അത്ഭുതപ്പെട്ടു. ചുകന്ന് തുടുത്ത വട്ടമുഖം, അന്തസ്സായി ഉയർന്ന മാറിടം, ഒത്ത ഉയരം. അവ ളുടെ ആ നിൽപ്പ് കല്ലേശനെ ധർമസങ്കടത്തിലാക്കി. ഈ കേസിൽ എന്ത് തീരുമാനിക്കണം? അവൾ വന്ന് നിന്നപ്പോൾ അയ്യാശാസ്ത്രി പറഞ്ഞു. "പെങ്ങളേ ഭർത്താവിന്റെ അച്ഛനെന്നു വെച്ചാൽ സ്വന്തം അച്ഛന് സമാ നമാണ്. മരുമകളെന്ന് വെച്ചാൽ മകൾക്ക് സമം. ഇപ്പോൾ ഇവിടെ പറ ഞ്ഞതെല്ലാം നടന്ന സംഗതികളാണോ? ഇങ്ങനെയായാൽ നാട്ടിൽ മഴയും വിളവും ഉണ്ടാകുമോ? ഞാൻ പറയുന്നത് മനസ്സിലാകുന്നുണ്ടോ? ചെന്നശെട്ടി എന്ത് പറയുന്നു?"

അണ്ണാജോയിസർ വേദമന്ത്രങ്ങൾ ഉച്ചരിച്ചുകൊണ്ട് ധർമാധർമ വിചാരത്തെക്കുറിച്ച് വിശദമായ ഉപദേശം ആരംഭിച്ചു. രണ്ട് പുരോഹിത ന്മാരുടെയും ധർമസങ്കടത്തെക്കുറിച്ചുള്ള സൂക്ഷ്മജ്ഞാനം ശ്രോതാ ക്കൾ സശിരഃകമ്പം ശ്രദ്ധിച്ചു. ശാനുഭോഗചെന്നിഗരായർ അപ്പോൾ വായിൽ നിറഞ്ഞുനിന്നിരുന്ന പുകയിലയുടെ രുചി, സ്വയം ആസ്വദിക്കു കയായിരുന്നു. "മറ്റുള്ളവർ സംസാരം ഒന്ന് നിറുത്തണം. ആ സ്ത്രീ എന്ത് പറയുന്നെന്ന് കേൾക്കട്ടെ." രേവണ്ണശെട്ടി നിർദേശിച്ചു.

"ശരി, ശരി. നീയെന്ത് പറയുന്നു പെങ്ങളേ?" കല്ലേശൻ ചോദിച്ചു.

"സ്വാമിമാരേ, നിങ്ങൾ ഇത്രയെല്ലാം പറയുന്നല്ലോ? ഞാനൊന്ന് ചോദിച്ചോട്ടെ: മറുപടി പറയാമോ?" നരസി രണ്ട് പുരോഹിതന്മാരെയും നോക്കി.

"ചോദിക്കൂ, ചോദിക്കൂ." രണ്ടുപേരും ഒരേ സമയം പ്രോത്സാഹിപ്പിച്ചു.

"പന്ത്രണ്ടാൾ താഴ്ചയുള്ള കിണറ്റിൽ ആറാൾ നീളമുള്ള കയർ മതിയോ?"

"ഹൂം." അയ്യാശാസ്ത്രി മറുപടി പറയാനാവാതെ പരിഭ്രാന്തനായി മൂളി. മറ്റ് പഞ്ചായത്ത് അംഗങ്ങൾ സ്തബ്ധരായി ഇരിക്കുന്നു. രേവണ്ണ ശെട്ടി കല്ലേശനോട് പറഞ്ഞു: "സ്വാമീ, ഇനി വിധി പറഞ്ഞോളൂ."

"ഈ സൂളയുടെ കൂടെ ഞാനിനി താമസിക്കില്ല." ഗിരിയശെട്ടി തന്റെ അഭിപ്രായമറിയിച്ചു.

കല്ലേശൻ അഞ്ച് നിമിഷം ചിന്തിച്ചശേഷം വിധി പ്രസ്താവിച്ചു:

"ഭാര്യയുടെ കൂടെ താമസിക്കില്ലെന്ന് ഭർത്താവ് പറയുന്നു. അവന്റെ ഇഷ്ടത്തിനെതിരായി കൂടെ കഴിയണമെന്ന് പറയുന്നത് നീതിയല്ല. എന്നാൽ അമ്മാവനും മരുമകളും സഹശയനം നടത്തുന്നുവെന്നാണ് അവന്റെ പരാതി. അത് കളവാണെന്ന് ചെന്നശെട്ടി ആണയിട്ട് പറയുന്നു. ഏതൊരാളെക്കുറിച്ചും ഇല്ലാത്തത് പറയരുത്. എങ്കിലും ആ മകന്റെ മനഃസമാധാനത്തിന് വേണ്ടി അമ്മാവനും മരുമകളും വെവ്വേറെ പാർക്കേണ്ടതാണ്. പക്ഷേ ഭർത്താവ് അവളുടെ കൂടെ കഴിയില്ലെന്ന് നേരത്തേ പറഞ്ഞിരുന്നതുകൊണ്ട് അവളൊറ്റയ്ക്ക് വേറൊരു വീട്ടിൽ താമസിക്കട്ടെ. സ്വന്തം മരുമകളല്ലേ? ചെന്നശെട്ടി അവൾക്കൊരു കൊച്ച് വീട് പണിത് കൊടുക്കട്ടെ. ഇനി അച്ഛനും മകനും അവരുടെ ഇഷ്ടാനുസരണം, വിവേകപൂർവം ജീവിതം നയിക്കട്ടെ."

ഈ തീരുമാനത്തിന്റെ അടിസ്ഥാനപരമായ സൂക്ഷ്മധർമം മറ്റുള്ളവർക്ക് പിടികിട്ടിയില്ല. അവർ പരിഭ്രമിച്ചു.

"ഇതെന്ത് ന്യായമാണ്?" ശിവേഗൗഡൻ ചോദ്യം ചെയ്തു.

"കല്ലേശസ്വാമിയെ ന്യായപീഠത്തിൽ നാം ഇരുത്തിയിരിക്കുന്നു. അദ്ദേഹം പറഞ്ഞത് നാം കേൾക്കണം. അതിനപ്പുറം മറ്റാരും ഒന്നും പറയരുത്. പെങ്ങളേ, ഞാൻ പറയാമല്ലോ. നീ സമ്മതിച്ചോളൂ." രേവണ്ണശെട്ടി നരസിയുടെ നേരെ നോക്കി.

"നാല് യജമാനന്മാർ കൂടി പറഞ്ഞാൽ പിന്നെ ഞാനെങ്ങനെ വയ്യെന്ന് പറയും?" നരസി കോടതി വിധി അംഗീകരിച്ചു.

വീണ്ടും സംസാരം തുടങ്ങുന്നതിന് മുമ്പ് രേവണ്ണശെട്ടി എഴുന്നേറ്റു. അതോടെ മറ്റുള്ളവരും ഒഴിഞ്ഞു.

വീട്ടിലെത്തിയ ശേഷം ചെന്നിഗരായൻ കല്ലേശനോട് ചോദിച്ചു: "അവൾ എന്തോ പറഞ്ഞല്ലോ, എന്താണത്?"

"മനസ്സിലായില്ലേ?"

"ഇല്ല."

"അതുകൊണ്ട് തന്നെയാണ് നിന്നെ നീതിപീഠത്തിൽ ഇരുത്താത്തത്. മനസ്സിലായില്ലെങ്കിലും സാരമില്ല. അതൊന്നും നിനക്ക് വേണ്ട."

ചെന്നിഗരായൻ വീണ്ടും പുകയില തുടച്ച് വായിലിട്ടു.

## രണ്ട്

രേവണ്ണശെട്ടി സാധാരണയായി ശീട്ടുകളിക്കാൻ പോകുന്നത് കോടി ഗ്രാമത്തിലേക്കാണ്. ഗ്രാമത്തിലെ പട്ടേലൻ ചിക്കേഗൗഡന്റെ വീടിന് മുൻവശത്ത് പശുവിനെ കെട്ടുന്ന വലിയൊരു ആലയുണ്ട്. അതിന്റെ ആട്ടത്തിന്മേൽ ശീട്ട് കളിക്കാൻ വേണ്ട സൗകര്യങ്ങൾ ചെയ്തിരിക്കുന്നു. ചിക്കേഗൗഡനെയും രേവണ്ണശെട്ടിയെയും കൂടാതെ കമ്പൻകുളം

ചെയർമാൻ ലിങ്കദേവൻ, കള്ള്ഷാപ്പ് കരാറുകാരൻ ചിന്നസ്വാമി, തോൽ കച്ചോടക്കാരൻ ഹയാത്ത് സാഹേബ് തുടങ്ങിയവരും അവിടെ സമ്മേളിക്കാറുണ്ട്.

ഒരു ദിവസം ഉച്ചയ്ക്ക് രേവണ്ണശെട്ടി ചിക്കേഗൗഡനോട് ചോദിച്ചു: "അമ്പത് ഉറുപ്പിക വേണ്ടിയിരുന്നു. ഉണ്ടെങ്കിൽ തരൂ. കൊപ്പര വിറ്റ് മടക്കിത്തരാം."

"നീ ഇതുവരെയ്ക്കും വാങ്ങിയ കാശെത്രയാവും? ഓർമയുണ്ടോ? ഇനി എന്റെ കൈയിൽ കാശില്ല."

"ചേട്ടാ, അങ്ങനെ പറയരുത്. തരണം."

ശെട്ടിക്ക് കടം കൊടുക്കുന്നതുകൊണ്ട് ചിക്കേഗൗഡന് പ്രത്യേകിച്ച് നഷ്ടമില്ലായിരുന്നു. ആ കാശിൽ ഒരു ഭാഗം കളിയിൽ ഗൗഡന് തന്നെ കിട്ടും. പണമിടപാടുകാരനായതുകൊണ്ട് പ്രോനോട്ടിനുള്ള ഫോറവും റവന്യൂസ്റ്റാമ്പും ചിക്കേഗൗഡന്റെ കൈവശം തന്നെ ഉണ്ടായിരുന്നു. അതിൽ കൊടുത്ത തുക അമ്പതുറുപ്പിക കുറച്ച്, തീയതി എഴുതി. രേവണ്ണശെട്ടി ഒപ്പ് വെച്ചശേഷം ഒരു വർഷത്തെ പലിശ ആറുറുപ്പിക കുറച്ച് നാല്പത്തി നാലുറുപ്പിക കൊടുത്തു. ആ കാശ് രേവണ്ണശെട്ടിയുടെ കീശയിൽ ഒരിക്കൽ പോലും ചെന്നില്ല. നോട്ടുകൾ നേരെ കളിക്കാനിരുന്ന പായയിൽ പോയി വീണു. വെറും നാല്പത്തിനാലുറുപ്പിക. കാശ് കുറഞ്ഞത് കൊണ്ട് 'മുച്ചീട്ട്' വേണ്ടെന്ന് വെച്ചു. ഒരുറുപ്പിക മേശപ്പുറത്ത് വെച്ച് ഇരുപത്തെട്ട് കളിക്കാൻ തുടങ്ങി. അന്ന് മറ്റാരും കളിക്കാൻ വന്നിരുന്നില്ല. അതുകൊണ്ട് രേവണ്ണശെട്ടിയും ചിക്കേഗൗഡനും മാത്രം കളിച്ചു. വൈകുന്നേരം ആറുമണിയോടെ നാല്പത്തി നാലുറുപ്പിക ചിക്കേഗൗഡന്റെ കൈവശം എത്തിച്ചേർന്നു. എന്നാൽ രേവണ്ണശെട്ടിക്ക് വീണ്ടും കളിച്ച് അത് നേടിയെടുക്കണമെന്ന വാശിയായി. അങ്ങനെ വെറുതെ കടം കൊടുക്കില്ലെന്ന് ഗൗഡനും പറഞ്ഞു. "ഈ കളീടെ അമ്മേടെ........പോയതുപോട്ടെ. ഇനി അമ്പതുറുപ്പിക കൂടിത്തരൂ. പ്രോനോട്ട് എഴുതിത്തരാം." ശെട്ടി പ്രോനോട്ടിൽ ഒപ്പ് വെച്ചു കൊടുത്ത് നാല്പത്തിനാലുറുപ്പിക വീണ്ടും വാങ്ങി. സുമാർ പതിനൊന്നുമണി രാത്രിയായപ്പോൾ അതും ഗൗഡരുടെ കീശയിലെത്തി. ഷെട്ടി തന്റെ രണ്ടാം മുണ്ട് കുടഞ്ഞ് ചുമലിലിട്ട് നാട്ടിലേക്ക് നടന്നു.

വീട്ടിൽ സർവക്ക തന്റെ അഞ്ച് മക്കളോടൊപ്പം കിടന്നുറങ്ങുകയായിരുന്നു. വാതിലിൽ മുട്ടി ഭാര്യയെ എഴുന്നേൽപ്പിച്ചു. അവൻ അത്താഴം വിളമ്പാൻ പറഞ്ഞു. ഓട്ട് തളികയിൽ ആറിത്തണുത്ത മുത്താറിക്കുറുക്കും, ചെഞ്ചീരക്കറിയും വിളമ്പിക്കൊടുത്തപ്പോൾ അവൻ ഭാര്യയെ ഭീഷണിപ്പെടുത്തി: "ഇതെല്ലാം ചൂടാക്കി വെക്കാനാവുന്നില്ലേ?" "ചൂടാക്കിവെച്ചതാണ്. നിങ്ങൾ ഇത്ര വൈകി വന്നത് കൊണ്ടല്ലേ ആറിത്തണുത്തുപോയത്?" "നിന്റെ അമ്മേടെ.....ഞാൻ ഇത്ര വൈകി വരു

ന്നെന്നോ? അത് ചോദിക്കാൻ നീയാരാ, സൂളേ, നായിന്റെ മോളേ? ചവിട്ടിക്കൊന്നുകളയും!" അവൻ മുത്താറിക്കുറുക്ക് കറിയിൽ മുക്കി വായിലിട്ടു. അത് ഉറച്ചുപോയിരുന്നു. അതുകൊണ്ട് തൊണ്ടയിലൂടെ എളുപ്പത്തിൽ ഇറങ്ങിയില്ല. അവനെഴുന്നേറ്റ് അവളെ ചവിട്ടി. "ചൂട് ചോറുണ്ടാക്കൂ." അവൻ പറഞ്ഞു. ചവിട്ട് കൊണ്ട് വിങ്ങിക്കരയുന്നതിനിടയിൽ അവൾ അരിയില്ലെന്ന് പറഞ്ഞു. "എപ്പോൾ പറഞ്ഞാലും ഇല്ലെന്ന് മാത്രമേ പറയൂ. ഈ ദാരിദ്ര്യം പിടിച്ച സൂള!" അവൻ അവളെ വീണ്ടും ചവിട്ടി. തളികയിലുണ്ടായിരുന്ന വരണ്ട മുത്താറിക്കുറുക്ക് തന്നെ അവൻ നുള്ളിത്തിന്ന് കട്ടിലിൽ പോയി കിടന്നു. സർവക്ക തളിക കഴുകി വെച്ചു. വെറും നിലത്ത് അവൾ ഏറ്റവും ഇളയവനായ രുദ്രേശന്റെ കൂടെ കിടന്നു.

## മൂന്ന്

കണക്കുകൾ മനസ്സിലാകാതെ വരുമ്പോൾ നഞ്ചമ്മ കോൽക്കാരൻ നിങ്കനെക്കൊണ്ട് പുസ്തകം എടുപ്പിച്ച് തിമലാപുരത്ത് പോകും. ദേവരസയ്യൻ എല്ലാം പറഞ്ഞുകൊടുക്കും. കണക്ക് പുസ്തകങ്ങൾ പരിശോധിച്ച് സംഖ്യകൾ പരസ്പരം ഒത്ത് നോക്കി അദ്ദേഹം അവൾക്ക് ശരിക്കും മനസ്സിലാക്കിക്കൊടുക്കും. നികുതി പിരിവ് നടക്കുമ്പോൾ സാധാരണയായി ഗ്രാമത്തിലെ പട്ടേലർ മുമ്പിലുണ്ടായിരിക്കും. രാമസമദ്രത്തിലെ നികുതി പിരിവ് താൻ തന്നെ നടത്തുമെന്ന് ശിവേഗൗഡർ പറഞ്ഞു: "നികുതി പിരിവ് മുഴുവൻ പട്ടേലന്റെ അധികാരമാണ്. ശാനുഭോഗൻ, പട്ടേലൻ പറഞ്ഞതുപോലെ കണക്കെഴുതി മിണ്ടാതിരിക്കണം." അതാണ് അയാളുടെ നയം. അയാളെ എതിർക്കാനുള്ള ശക്തി ഇല്ലാതിരുന്നതുകൊണ്ട് ആ ഗ്രാമത്തിൽ അങ്ങനെ തന്നെ നടന്നുവന്നു. ഗ്രാമത്തിലെ ഭൂനികുതിയെക്കുറിച്ച് പട്ടേലന് തന്നെ എല്ലാം അറിയാമായിരുന്നതുകൊണ്ട് ഇവർക്ക് കാശൊന്നും കിട്ടിയിരുന്നില്ല. ഈ ഗ്രാമത്തിൽ നടക്കുന്ന ഭൂമി കൈമാറ്റം തുടങ്ങിയ രജിസ്ട്രേഷൻ കാര്യങ്ങൾ നടക്കുമ്പോൾ ആളുകൾ പഴയ താല്ക്കാലിക ശാനുഭോഗൻ സിവലിങ്കന്റെ അടുത്താണ് പോയിരുന്നത്. ചെന്നിഗരായരെ ആരും തിരിഞ്ഞ് നോക്കിയില്ല. ചെന്നിഗരായർക്ക് കൃത്യമായി ആധാരമെഴുതാൻ അറിയില്ലെന്നത് ഒരു കാരണമായിരുന്നു. അവരെക്കൊണ്ട് എഴുതിപ്പിച്ചാൽ റിക്കാർഡിൽ ആരാ ഒപ്പു വെക്കുക? എന്ന് ചോദിച്ച് പട്ടേലൻ പേടിപ്പിച്ചത് മറ്റൊരു കാരണമായിത്തീരുന്നു. രജിസ്റ്റർ ചെയ്യേണ്ടരേഖകൾ എഴുതാൻ നഞ്ചമ്മയ്ക്ക് ഭംഗിയായി അറിയാം. സർക്കാർ രേഖകൾ സ്ത്രീകളെക്കൊണ്ടെഴുതിച്ചാൽ അസാധുവായിപ്പോകുമെന്ന വിശ്വാസവും നിലവിലുണ്ടായിരുന്നു. ഇക്കാരണം കൊണ്ട് രാമസമദ്രത്തിൽ നിന്ന് ഒരു പൈസ പോലും കിട്ടുവാൻ വഴിയില്ലായിരുന്നു.

ഇടയഗ്രാമമാണ് ഒരു സമാധാനം. പട്ടേൽ ഗുണ്ടേഗൗഡർ നികുതി

പിരിവ് ദിവസം വന്നിരിക്കും. എന്നാൽ പിരിവെടുക്കുന്നത് ചെന്നിഗരായൻ തന്നെ. നികുതി കൊടുക്കുന്ന വലിയ ആളുകൾ അവരുടെ സ്ഥിതിക്കനുസരിച്ച് 'മഷിക്കാണിക്ക'കൊടുക്കണമെന്ന് ഗുണ്ടേഗൗഡർ തന്നെ പറയും. കൂടാതെ അദ്ദേഹവും രണ്ടുറുപ്പിക കൊടുക്കും. അങ്ങനെ ആ ഗ്രാമത്തിൽ നിന്ന് മൊത്തം നാല്പതുറുപ്പിക വരുമാനമുണ്ടായിരുന്നു. കൂടാതെ ഇവർ പ്രത്യേകം താമസിക്കാൻ തുടങ്ങിയതിന് ശേഷം തന്റെ ഗ്രാമത്തിലെ കൊയ്ത്തുകാലത്ത് ഒരു കണ്ടി മുത്താറിയും അമ്പത് സേർ അവരയും എല്ലാവരിൽ നിന്നുമായി ശേഖരിച്ച് കൊടുക്കാമെന്ന് ഗുണ്ടേ ഗൗഡർ പറഞ്ഞു. പറഞ്ഞതുപോലെ അദ്ദേഹം കൊടുക്കുകയും ചെയ്തിരുന്നു. ഇടയ ഗ്രാമത്തിൽ ഭൂമിയുടെ ക്രയവിക്രയങ്ങൾ അപൂർവമായേ രജിസ്റ്റർ ചെയ്യാറുള്ളൂ. അതുകൊണ്ട് ആ വകയിൽ യാതൊരു വരുമാനവും ലഭിച്ചില്ല.

ഇവരുടെ ഫർക്കയിലെ മറ്റൊരു ഗ്രാമമാണ് ലിങ്കാപുരം. മുപ്പത് വീടുകളുള്ള ഗ്രാമം. എല്ലാവരും സാമാന്യം സമ്പന്നരാണ്. എന്നാൽ ആ ഗ്രാമക്കാർക്ക് രാമസമദ്രത്തിലെ ശിവേഗൗഡനുമായി അകന്ന ബന്ധമുണ്ട്. ശാനുഭോഗന് മഷിക്കാണിക്ക എന്തിന് കൊടുക്കണം? ശിവേഗൗഡന്റെ ഈ വാദം അവിടെയും എത്തി. പട്ടേൽ പുരദപ്പൻ അത് തനിക്ക് കിട്ടണമെന്ന് വാശിപിടിച്ചു. ചെന്നിഗരായരുടെ അച്ഛൻ രാമണ്ണൻ ശാനുഭോഗരായിരുന്നപ്പോൾ ആ ഗ്രാമക്കാരെല്ലാം വീടിന് ഒരുറുപ്പിക വീതം കൊടുക്കുന്ന പതിവുണ്ടായിരുന്നു. അത് നേരാണെന്ന് ഇന്നും ചില മുതിർന്നവർ പറയുന്നുണ്ട്. പക്ഷേ കാലം മാറിയിരിക്കുന്നു. അതുകൊണ്ട് ആ ഗ്രാമത്തിലും പുറം വരവ് ഒന്നും ഉണ്ടായില്ല.

ഇടയ ഗ്രാമത്തിൽ പിരിവിന് നഞ്ചമ്മ തന്നെ പോകും. മറ്റ് രണ്ട് ഗ്രാമത്തിലെ ജോലി പട്ടേലന്മാർ നോക്കി നടത്തി. കണക്ക് മാത്രം അവൾ വീട്ടിൽ ഇരുന്നെഴുതി. തോട്ടവും വയലും നേരിട്ട് കണ്ട്, ജന്മിമാരെ വിളിപ്പിച്ച് വിളവെടുപ്പ് കണക്കും കാനേഷുമാരിയും ചെന്നിഗരായൻ തന്നെ ശരിപ്പെടുത്തും. അതിന്റെ സ്റ്റേറ്റ്മെന്റ് തയ്യാറാക്കുന്നത് മുതൽ ജമാബന്ദിവരെയുള്ള എല്ലാ കണക്കുകളും നഞ്ചമ്മ തന്നെ നിർവഹിച്ചു പോന്നു. അറിയാതെ വരുമ്പോൾ അവൾ തിമലാപുരത്ത് പോകും. ചെന്നിഗരായൻ കോട്ടിട്ട്, തലപ്പാവ് ധരിച്ച് കഴുത്തിൽ മടക്കിത്തേച്ച രണ്ടാം മുണ്ട് ചുറ്റി ജമാബന്ദിക്ക് പോകും. അവിടെ വിറച്ചുകൊണ്ടു നിൽക്കും. ഹെഡ്ക്ലാർക്കിന് മാമൂൽ നൽകും. സാഹേബിന്റെ ഒപ്പ് വാങ്ങിക്കും. അത് കഴിഞ്ഞാൽ പുരുഷകേസരിയായി ഗ്രാമത്തിലേക്ക് മടങ്ങും. ഗ്രാമത്തിൽ ഷേയ്ക്ദാർ, തഹസീൽദാർ തുടങ്ങി ആരെങ്കിലും വന്നാൽ നഞ്ചമ്മ അവരെ സൽക്കരിക്കും. മക്കളുടെ വായും വയറും കെട്ടി, സൂക്ഷിച്ച് വെച്ച നെയ്യ് വിളമ്പി ചോറും വിഭവങ്ങളുമുണ്ടാക്കി പപ്പടവും കൂട്ടി നല്ല സദ്യ നൽകും. കൂട്ടത്തിൽ അവൾ ബോധിപ്പിക്കും:

"ഞങ്ങൾ പാവങ്ങളാണെ. കണക്കിൽ വല്ല പിഴവുകളും വന്നുപോയിട്ടുണ്ടെങ്കിൽ സ്വാമി തന്നെ ശരിപ്പെടുത്തിത്തരണം." എന്നാൽ താനാണ് കണക്കെഴുതിയതെന്ന രഹസ്യം അവൾ അവരോട് പറഞ്ഞിരുന്നില്ല.

കണക്കെഴുത്തോടൊപ്പം തന്റെ ഭർത്താവിനെ നോക്കി നടത്തുന്നതും അവൾക്ക് ഒരു വലിയ ഭാരമായിരുന്നു. കൊല്ലം മുഴുവൻ അവൾ കണക്കെഴുതിക്കൊടുത്തു. കൊല്ലാവസാനം വർഷാശനം വാങ്ങാൻ പോയ ചെന്നിഗരായൻ പതിനഞ്ച് ദിവസത്തേക്ക് ഗ്രാമത്തിൽ മടങ്ങിയില്ല. അവസാനം മടങ്ങി. അഞ്ചുറുപ്പിക കൈയിലുണ്ടെന്ന് അദ്ദേഹം പറഞ്ഞു. അത് അവളുടെ കൈയിൽ കൊടുത്തില്ല. താൻ ആണല്ലേ? തിപ്ടൂരിൽ നിന്നു കൊണ്ടുവന്ന തകരപ്പെട്ടിയിൽ അത് വെച്ച് പൂട്ടി. താക്കോൽ അരഞ്ഞാണിൽ കെട്ടിഞാത്തി. തഹസിൽദാർ, ശിരസ്തദാർ, ഹെഡ്ക്ലാർക്ക്, ക്ലാർക്ക്, ശിപായി എന്നിവർക്ക് മാമൂൽ കൊടുത്ത് കഴിഞ്ഞാലും നൂറുറുപ്പികയെങ്കിലും ബാക്കി വേണം. അതിൽ പട്ടേൽ ഗുണ്ടേഗൗഡരുടെ അഡ്വാൻസായിക്കൊടുത്ത നികുതി കഴിച്ച് ബാക്കി അമ്പതുറുപ്പിക വീട്ടിലെത്തേണ്ടതാണ്. ഈ കാശെല്ലാം എവിടെപ്പോയി? ചെന്നിഗരായൻ വിശദീകരിച്ചു: "നീ വിളമ്പിത്തരുന്ന മുത്താറിക്കുറുക്കും അവരപ്പരിപ്പും തിന്ന് എന്റെ നാവ് മരവിച്ചുപോയിരിക്കുന്നു. പത്ത് പതിനഞ്ച് ദിവസം ഹോട്ടലിൽ ചേനയും നീരുള്ളിയും ചേർത്ത സാമ്പാറും, വടയും ദോശയും മൈസൂർ പാക്കും തിന്ന് സുഖമായിക്കഴിഞ്ഞു."

"നിങ്ങളെന്തൊക്കെയോ തിന്നു. വീട്ടിലുള്ള കുട്ടികൾ മൈസൂർ പാക്ക് കണ്ടിട്ടുപോലുമില്ല. നിങ്ങൾക്ക് അവിടെയിരുന്ന് തിന്നാനെങ്ങനെ തോന്നി?"

ചെന്നിഗരായർക്ക് മറുപടി ഇല്ലായിരുന്നു. "സൂളേ, ഥൂ സൂളേ, നായിന്റെ മോളേ, മിണ്ടാതിരുന്നോളൂ, തെണ്ടിസ്സൂളേ!" അദ്ദേഹം മാദേവയ്യന്റെ കോവിലിലേക്ക് പോയി.

ഇനി അടുത്ത ഒരു കൊല്ലം എങ്ങനെ നാൾ കഴിക്കും? മൂന്നാമത്തെ കുട്ടി വിശ്വന് ഇപ്പോൾ എട്ട് മാസമായിരിക്കുന്നു. അവളുടെ വയറ്റിൽ ഇപ്പോൾ തന്നെ രണ്ട് മൂന്ന് മാസമായ മറ്റൊരു കുഞ്ഞുണ്ട്. വർഷാശനം കിട്ടുന്നത് കൊല്ലത്തിലൊരിക്കൽ മാത്രമാണ്. അതിങ്ങനെ തീർത്താൽ ഇനി കുട്ടികൾ പട്ടിണികിടന്ന് ചാവുകയേ ഉള്ളൂ. മുതിർന്നവർക്കും രണ്ടുനേരം മുത്താറിക്കുറുക്കെങ്കിലും ഇല്ലാഞ്ഞാൽ ജീവൻ ശരീരത്തിൽ പിടിച്ച് നിൽക്കുമോ? വർഷാശനം എനിക്ക് തന്നെ തരണമെന്ന് സർക്കാരിനോട് ആവശ്യപ്പെട്ടാൽ അവരെന്ത് പറയും? എന്താണൊരു വഴി? രണ്ട് ദിവസം അവളിരുന്ന് ആലോചിച്ചു. അവസാനം ഒരുപായം തോന്നി.

അടുത്ത ദിവസം രാവിലെ എഴുന്നേറ്റ് കുളിച്ച്, കുട്ടികളുടെ ഉടുപ്പ് മാറ്റി മൂത്തമകൾ പാർവതിയെയും രണ്ടാമൻ രാമണ്ണനെയും ശാലിയ

ത്തെരുവിലെ പുട്ടമ്മയുടെ വീട്ടിലാക്കി. കൈക്കുഞ്ഞായ വിശ്വനെ എടുത്ത് അവൾ ഇടയഗ്രാമത്തിൽ പോയി. അവൾ ഗുണ്ടേഗൗഡരുടെ വീട്ടിലെത്തി. അകത്തളത്തിൽ ഗംഗമ്മ ഒരു പലകയിട്ടിരിക്കുന്നു. അവ ളുടെ മുമ്പിൽ ചുകന്ന സാരി വിരിച്ച് ഗൗഡ്യരുടെ ഭാര്യ ലക്കമ്മ മുറ ത്തിൽ കൊണ്ടുവന്ന മുത്താറി ചൊരിയുന്നു. ഗൗഡർ ചുമരും ചാരിയി രുന്ന് തന്റെ മുറുക്കാൻ സഞ്ചിയിൽ കൈയിട്ട് എന്തോ തെരയുകയാണ്. മരുമകൾ അവിടെ വന്നതുകൊണ്ട് ഗംഗമ്മയുടെ കോപം ജ്വലിച്ചു: "ഞാൻ തെണ്ടിത്തിരിഞ്ഞ് മണ്ണ് വാരിയിടാൻ വന്നതാണോ?" അവർ പെട്ടെന്ന് ചോദിച്ചു. നഞ്ചമ്മ ഒന്നും പറയാതെ അവിടെ നിന്നു.

ഗൗഡർ തന്നെ അവളെ വാത്സല്യപൂർവം വിളിച്ചശേഷം അവൾ പായയിൽ ചെന്നിരുന്നു. ഗംഗമ്മ സാരിയിൽ മുത്താറി കെട്ടി എഴുന്നേറ്റ് പോയി.

ലക്കമ്മ പറഞ്ഞു: "നിങ്ങളുടെ അമ്മായി നിങ്ങളെ എന്തൊ ക്കെയോ ആക്ഷേപിച്ചു. നിങ്ങൾക്ക് അവരെ കണ്ടാൽ ഭയങ്കര ദേഷ്യമാ ണത്രെ. ഭർത്താവിനെ ഉള്ളം കൈയിലെടുത്ത് കുരങ്ങ് കളിപ്പിക്കുന്നു വത്രെ. നിങ്ങൾ ആണിനെപ്പോലെ പെരുവഴിയിൽ നടക്കുന്നുവത്രെ. പിന്നെയും എന്തൊക്കെയോ പറഞ്ഞു. ശാനുഭോഗർക്ക് കിട്ടുന്ന വേത നത്തിൽ നിന്ന് നിങ്ങൾ ഒന്നും കൊടുക്കുന്നില്ലത്രെ."

"ആ അമ്മച്ചി പറയുന്നത് പറഞ്ഞോട്ടെ. നീ മിണ്ടാതിരി." ഗൗഡർ ഭാര്യയെ ഉപദേശിച്ചു. അദ്ദേഹം നഞ്ചമ്മയോട് ചോദിച്ചു: "എന്താ വന്നത്? വർഷാശനം കിട്ടിയോ?"

"ഗൗഡരേ, അത് നിങ്ങളോട് പറയാമെന്ന് വെച്ച് വന്നതാണ്." നഞ്ചമ്മ ഭർത്താവിന്റെ ചെയ്തികളെല്ലാം അറിയിച്ചു.

"ആ മൂപ്പനെ കഴുത്തിൽ കുനിച്ച് പിടിച്ച് നാല് ഇടിക്കണം." ലക്കമ്മ പറഞ്ഞു.

"ഇടിച്ചാലൊന്നും അതിന് ബുദ്ധിതെളിയില്ല. ഇപ്പോൾ എന്ത് ചെയ്യ ണമെന്ന് നീ തന്നെ പറയൂ, പെങ്ങളേ, എനിക്ക് നിന്നോളം വിവരമി ല്ലല്ലോ?"

"വർഷാശനം അദ്ദേഹത്തിന്റെ കൈയിൽ കിട്ടരുത്. അങ്ങനെ ചെയ്താൽ എല്ലാം ശരിപ്പെടും."

"സർക്കാരിൽ നിന്ന് അത് എന്റെ കൈയിൽ തരുമോ?"

"അങ്ങനെ വേണ്ട. ആകെ വർഷാശനം നൂറ്റിരുപതുറുപ്പികയാ ണല്ലോ. അതിനാൽ കണക്ക് ശരിപ്പെടുത്തുന്നതിനുള്ള ചെലവ് വക യിൽ തഹസിൽദാർ, ശിരസ്തദാർ ഇവർക്കെല്ലാം കൂടി പതിനഞ്ചുറു പ്പിക ചെലവാകും. അത് പൊയ്ക്കോട്ടെ. ബാക്കി നൂറുറുപ്പികയ്ക്ക് നിങ്ങൾ ഇപ്പോൾ തന്നെ അഡ്വാൻസ് നികുതി അടച്ചു എന്ന് പറഞ്ഞ് കഴിഞ്ഞകൊല്ലത്തെപ്പോലെ ഒരു രശീതി എഴുതിച്ചേർക്കണം. എൺപ

തുറുപ്പിക നിങ്ങളുടെ നികുതി തന്നെ ഉണ്ടല്ലോ? കൂടാതെ മറ്റ് വല്ലവരു ടെയും ഇരുപതുറുപ്പികയ്ക്ക് കൂടി എഴുതിച്ചാലായി. ഈ തുക വർഷാ ശനം കൊടുക്കുമ്പോൾ സർക്കാരിൽ നിന്ന് കുറയ്ക്കും. അപ്പോൾ പിന്നെ അദ്ദേഹത്തിന്റെ കൈയിൽ കാശ് കിട്ടില്ല. നിങ്ങൾ എനിക്ക് ചോദി ക്കുമ്പോൾ മുത്താറി, അവര, മുളക് എന്നിവയ്ക്ക് പുറമെ അഞ്ചോ പത്തോ ഉറുപ്പിക എന്ന കണക്കിന് തന്നാൽ മതി."

"കൊള്ളാം കൊള്ളാം. ഒരു ദിവാനാകാനുള്ള ബുദ്ധിയുണ്ട് നിനക്ക്! ഈ മൂരിക്കുട്ടനെ ഭരിക്കാൻ പഠിച്ചാൽ മൈസൂർ സംസ്ഥാനം തന്നെ ഭരിക്കാം. നാളെയോ മറ്റന്നാളോ ഞാൻ വരാം. അപ്പോൾ എഴു തിച്ച് കളയാം."

ബസവണ്ണന്റെ കോവിലിൽ ചെന്ന് ആഹാരം പാകം ചെയ്ത്, ഊണ് കഴിച്ച് പോയാൽ മതിയെന്ന് ഗൗഡത്തി നിർബന്ധിച്ചു. എന്നാൽ ഗ്രാമത്തിൽ കുട്ടികളെ വിട്ട് വന്നിരിക്കുകയാൽ തനിക്ക് നിൽക്കാനാവി ല്ലെന്ന് പറഞ്ഞ് നഞ്ചമ്മ യാത്ര ചോദിച്ചു. കുട്ടികൾക്കെന്നും പറഞ്ഞ് ഗൗഡത്തി കൊടുത്ത രണ്ട് മുറിത്തേങ്ങയും രണ്ടുണ്ട വെല്ലവും അവൾ മടിയിൽ കെട്ടിവെച്ചു. പിന്നീട് നെയ്യും വെല്ലവും ചേർത്ത് മുമ്പിൽ വെച്ച പാൽ കുഞ്ഞിനെ കുടിപ്പിച്ച് അവളും കുടിച്ചു. അവൾ നാട്ടിലേക്ക് മടങ്ങി.

വീട്ടിൽ ചെന്നിഗരായൻ വെറുതെയിരിക്കുന്നു. എവിടെയാണ് പോയതെന്ന് ഭാര്യയോട് ചോദിച്ചില്ല. എന്നാൽ ആഹാരം പാകം ചെയ്യാ ത്തതിന് ദേഷ്യപ്പെട്ടു. അവളുടെ മടിക്കുത്തിലുള്ള തേങ്ങയും വെല്ലവും കണ്ണിൽപ്പെട്ടു. അദ്ദേഹം ഉടനെ അത് വാങ്ങി പൊളിച്ച് തിന്നാൻ തുടങ്ങി. പുട്ടമ്മയുടെ വീട്ടിലായിരുന്ന കുട്ടികൾ വീട്ടിലെത്തുമ്പോൾ തേങ്ങാമു റിയും ഉണ്ടവെല്ലവും തീർന്നിരുന്നു. അദ്ദേഹം കൈകഴുകുകയായിരുന്നു.

ഗുണ്ടേഗൗഡർ അടുത്ത ദിവസം തന്നെ വന്നു. അദ്ദേഹം പറഞ്ഞ തുപോലെ തന്നെ നഞ്ചമ്മ ഭർത്താവിന് മുമ്പിൽ രശീതി കടലാസും മഷിക്കുപ്പിയും സ്റ്റീൽ പെന്നും കൊണ്ടുവന്നുവെച്ചു. "ആ അമ്മ പറയു ന്നതുപോലെ എഴുതിൻ." ഗൗഡർ നിർദേശിച്ചു.

"ഇടയഗ്രാമത്തിലെ പട്ടേൽ ഗുണ്ടേഗൗഡരുടെ നികുതിവകയിൽ എൺപതുറുപ്പിക മാത്രം കിട്ടി. ബോധിച്ചിരിക്കുന്നു." നഞ്ചമ്മ പറഞ്ഞു കൊണ്ടിരിക്കെ ശാനുഭോഗർ സ്റ്റീൽ പെൻ നിലത്ത് വെച്ചു. "എന്തിനാ ഇങ്ങനെ എഴുതുന്നത്? വർഷാശനത്തിൽ എന്റെ കൈയിൽ ഒന്നും കിട്ടി യില്ല." അദ്ദേഹം വെറുതെ ഇരുന്നു കളഞ്ഞു.

ഗൗഡർ ദേഷ്യപ്പെട്ടു: "ഒന്നും കിട്ടിയില്ലെന്നാണോ പറയുന്നത്? നാവടക്കിയിരുന്ന് എഴുതുന്നോ ഇല്ലയോ?"

ശാനുഭോഗർ സ്റ്റീൽ പെൻ തൊട്ടില്ല. "നിങ്ങൾ എഴുതുന്നില്ലേ? ഞങ്ങളുടെ ഗ്രാമത്തിൽ വന്നാൽ കാണിച്ചു തരാം; കാലൊടിച്ച് വിടും. എന്താ താൻ വിചാരിച്ചത്?"

"എന്റെ ചെലവിനെന്ത് ചെയ്യും?"

"അതിന് ഞാൻ തരാം. എഴുതൂ."

ഒരു വിധത്തിൽ മൊത്തം നൂറുറുപ്പികയ്ക്കുള്ള നികുതി രശീതി എഴുതി അദ്ദേഹം ഒപ്പിട്ട് കൊടുത്തു.

"എനിക്കൊന്നും തരുന്നില്ലേ?" അദ്ദേഹം ചോദിച്ചപ്പോൾ ഗൗഡർ അരപ്പട്ടിയിൽ നിന്ന് രണ്ടുറുപ്പികയെടുത്ത് അദ്ദേഹത്തിന്റെ മുമ്പിലേക്ക് ഉരുട്ടി. "എടുത്തോളൂ. നിന്റെ മാമൂൽപ്പണം ഇപ്പോൾ തന്നെ തന്നിരിക്കുകയാണ്."

ശാനുഭോഗർ ധൃതിയിൽ അതെടുത്ത് കീശയിലിട്ടു. ഗൗഡർ നാട്ടിലേക്ക് മടങ്ങി. അടുത്ത ദിവസം വെള്ളിയാഴ്ചയായിരുന്നു. ചെന്നിഗരായൻ രാവിലെ വീട്ടിൽ നിന്ന് റൊട്ടി കഴിച്ചു. പിന്നെ കമ്പൻകുളത്തിലെ ചന്തയ്ക്ക് പോയി. ചന്തയിൽ തിപ്ടൂർകാരുടെ വക ടെന്റടിച്ച് ഒരു ഹോട്ടൽ നടത്തുന്നുണ്ട്. തിപ്ടൂർ ടൗണിൽ ഉണ്ടാക്കുന്ന മസാലദോശ, ചേനസാമ്പാർ, മൈസൂർ പാക്ക്, നേന്ത്രക്കായ ബോണ്ട തുടങ്ങിയ സാധനങ്ങളെല്ലാം ഉണ്ടാക്കി വെച്ചിരിക്കും.

## നാല്

വെറും ശാനുഭോഗപ്പണി കൊണ്ട് മാത്രം നാൾ കഴിക്കുക പ്രയാസമായിരിക്കുമെന്ന് നഞ്ചമ്മ വളരെ വേഗം മനസ്സിലാക്കി. സ്വത്തും കാണിക്കകളും ഇല്ലാത്തവർക്ക് ഈ ജോലി കൊണ്ട് മാത്രം കുടുംബം നീങ്ങില്ല. താൻ മറ്റ് വല്ലതും കൂടി ചെയ്യണം. തിമലാപുരത്ത് പോയപ്പോൾ ദേവരസയ്യന്റെ അയൽ വീട്ടുകാർ പ്ലാശിന്റെ ഇല തുന്നിക്കെട്ടി വെച്ചിരിക്കുന്നത് അവൾ കണ്ടിരുന്നു. ഈ ഇലകൾ തിപ്ടൂരിലേക്ക് അയയ്ക്കുമത്രെ. നൂറിന് ആറണ വെച്ച് പീടികക്കാർ ഇലക്കെട്ടുകൾ വാങ്ങി കാശ് കൊടുക്കുമത്രെ. വീട്ടുപണിയും ശാനുഭോഗപ്പണിക്കരുടെ കണക്കെഴുത്തും കഴിഞ്ഞാൽ ദിവസം പ്രതി അമ്പതോ നൂറോ ഇല തുന്നിക്കെട്ടാൻ എനിക്കും സാധിക്കും. അവൾ വിചാരിച്ചു.

രാമസമദ്രത്തിലെ ബ്രാഹ്മണർ തങ്ങളുടെ ആവശ്യത്തിനുള്ള പ്ലാശില ചോളേശ്വരൻ കുന്നിന്റെ അടുത്തുള്ള പൂഴിത്തട്ടിൽ നിന്ന് കൊണ്ടുവരാറാണ് പതിവ്. അവിടത്തേക്ക് മൂന്ന് നാഴികയുണ്ട്. ചോളേശ്വരൻ കുന്ന് അവളുടെ സ്വന്തം ഗ്രാമമായ നാഗലാപുരത്തേക്കുള്ള വഴിയിലാണ്. ഫാൽഗുന മാസത്തിൽ പ്ലാശില ധാരാളം കാണും. ആ മാസം വന്നപ്പോൾ അവൾ ഇലകൊണ്ട് വരാൻ തുടങ്ങി. അത്രയും ദൂരം ഒറ്റയ്ക്ക് സ്ത്രീയായ താൻ പോകുന്നത് ശരിയല്ല. കൂട്ടിന് ആരെയാണ് വിളിക്കേണ്ടത്? ഭർത്താവിനെ വിളിച്ച് നോക്കി. അദ്ദേഹമെന്തിന് പോകണം? "ആവശ്യമുള്ളവർ ഇതെല്ലാം ചെയ്യട്ടെ. എനിക്കെന്താ തിരക്ക്?" അദ്ദേഹം ചോദിച്ചു. ശാലിയത്തെരുവിലെ പുട്ടമ്മയെ കൂട്ടിന്

വിളിച്ച്, കുട്ടികളെ അയൽവക്കത്തെ ചെന്നശെട്ടിയുടെ വീട്ടിലാക്കി, കാക്ക കരയുന്നതിന് മുമ്പായി തന്നെ ചാക്കും റൊട്ടിയും ചട്ടിണിയുമെടുത്ത് അവൾ പുറപ്പെട്ടു. പുട്ടമ്മയ്ക്ക് ദിവസത്തിന് മൂന്നണ കൂലി. രണ്ട് പേരും ധൃതിയിൽ നടന്ന് നേരമുദിക്കുന്നതിന് മുമ്പായി പ്ലാശില കൾ പറിച്ച് കൂട്ടും. ഇലകൾ നെഞ്ചോട് ചേർത്ത് പിടിച്ച് അടുക്കിവെക്കും. എട്ട് മണിവരെ ഈ ജോലി തുടരും. അതിന് ശേഷം രണ്ടുപേരും റൊട്ടി തിന്ന് തോട്ടിലെ വെള്ളം കുടിച്ച് വീണ്ടും ഇല പറിക്കും. ചാക്കിൽ കുത്തിനിറച്ച് അതിന്റെ മൂടികെട്ടി തലയിൽ വെച്ച് വീട്ടിലേക്ക് മടങ്ങും. അതൊരു ഓട്ടമാണ്. വീട്ടിലെത്തിയാൽ ചാക്കഴിച്ച് വെളിയിൽ ചൊരിയും. പാർവതി വലിയ സൂചിയിൽ ചരട് കോർത്ത്, ഇലയുടെ ഞെട്ടിക്കടുത്ത് കുത്തി ഇലകൾ കോർത്ത് മാലയുണ്ടാക്കും. സാവധാനത്തിലാണെങ്കിലും രാമണ്ണനും മറ്റൊരു മാലയുണ്ടാക്കും. ആ നേരം കൊണ്ടവൾ ആഹാരം പാകം ചെയ്യും. ഊണ് കാലമാകുമ്പോൾ ഗൃഹനാഥൻ പച്ചപ്ലാശിലയിൽ ഉണ്ണുകയെന്നുവെച്ചാൽ വലിയ ഇഷ്ടമാണ്. ഒരു വലിയ ഇലയെടുത്ത് കോട്ടി, ചമ്രം പടിഞ്ഞിരുന്ന്, വായ നിറയെ വാരിയിട്ട് അദ്ദേഹം ആഹാരം കഴിക്കും. അതിന് ശേഷം അദ്ദേഹം വിശ്രമത്തിനെന്നു പറഞ്ഞ് ഇരുന്ന് കഴിഞ്ഞാൽ അവൾ പാത്രം കഴുകി വെച്ച് ബാക്കിയുള്ള ഇലകൾ കോർത്ത് മാലയാക്കുന്നു. പിന്നെയും ബാക്കിയാവുന്ന ഇലകൾ വെയിലത്ത് ഉണക്കാനിടുന്നു. അപ്പോഴത്തേക്കും സൂര്യൻ അസ്തമിക്കും. അടുത്ത ദിവസം തനിക്കും പുട്ടമ്മയ്ക്കും കൊണ്ടുപോകുന്നതിനും ഭർത്താവിനും കുട്ടികൾക്കും വീട്ടിൽ വെച്ച് തിന്നുന്നതിനും റൊട്ടിയും ചട്ടിണിയുമുണ്ടാക്കണം. പുലരുന്നതിന് മുമ്പ് എഴുന്നേൽക്കേണ്ടതുകൊണ്ട് രാത്രി വേഗം കിടക്കണം.

കാലവർഷം തുടങ്ങി മഴപെയ്താൽ പ്ലാശിലകളിൽ ദ്വാരം വീഴും. അതിന് മുമ്പായി തന്നെ അവൾക്ക് നൂറ്റമ്പതുമാല ആയിക്കഴിഞ്ഞു. എല്ലാ ഇലകളും ഉപയോഗിച്ച് തുന്നിയാൽ കുറഞ്ഞത് നൂറെണ്ണമുള്ള ഇരുന്നൂറ് കെട്ടെങ്കിലും ആവും. ഒരു കെട്ടിന് നൂറെണ്ണമായാൽ എഴുപത്തഞ്ചുറുപ്പിക കിട്ടും. ഇനി ബാക്കിയുള്ള സമയം മുഴുവൻ ഈറ ചീന്തി കുത്തിക്കെട്ടണം. ഉള്ളം കൈയിലെ മൃദുവായ ചർമം പൊട്ടും. കഷ്ടപ്പെടാതെ ജീവിക്കുവാൻ കഴിയുമോ? അവൾ ഇലകൊണ്ടുവരുന്ന പണി തീർന്ന സമയത്താണ്, നികുതി വസൂലിന്റെ കാര്യം വന്നത്. നാലാമത്തെ ഗഡുവിന് ഇടയഗ്രാമക്കാർ 'മഷിക്കാണിക്ക' തരും. അപ്പോൾ അവൾക്ക് ആറാം മാസം നടക്കുകയാണ്. "നീയെന്തിനാ അങ്ങോട്ട് വരുന്നത്?" ഭർത്താവ് ക്ഷോഭിച്ചു; എങ്കിലും നികുതി പിരിവ് ദിവസം അവളും പോയി. ഗുണ്ടേഗൗഡർ മഷിക്കാണിക്കയുടെ കാശെല്ലാം പിരിച്ചെടുത്ത് സ്വന്തം കൈയിൽ വെച്ചു. അയാൾ ശാനുഭോഗർക്ക് അഞ്ചുറുപ്പിക കൊടുത്തു. "നിനക്ക് വേണ്ടുമ്പോൾ തരാം. ഇപ്പോഴെന്തിനാ കാശ്?"

ചെന്നിഗരായൻ അയാളെ വിഴുങ്ങാനെന്നവണ്ണം ഒന്ന് നോക്കി. വായ തുറന്ന് ശകാരിക്കാനുള്ള ധൈര്യമുണ്ടായില്ല. എന്നാൽ അദ്ദേഹം വീട്ടിലെത്തിയ ഉടനെ ഗുണ്ടേഗൗഡരെയും തന്റെ ഭാര്യയെയും ചേർത്ത് ഗ്രാമത്തിലെ ആണുങ്ങളോടും പെണ്ണുങ്ങളോടും ശകാരിച്ചു നടന്നു. അങ്ങനെ അദ്ദേഹം കോപശമനം വരുത്തി. എന്തോ ആവട്ടെ. അഞ്ചുറുപ്പിക കിട്ടിയല്ലോ? നികുതിയുടെ കണക്ക് സമർപ്പിക്കാൻ തിപ്ടൂരിൽ ചെന്നാൽ അല്പമൊന്ന് സുഖിക്കാം. ആ ചിന്ത അദ്ദേഹത്തെ കുറച്ചൊന്ന് സന്തോഷിപ്പിച്ചു. ഇപ്പോഴാണെങ്കിൽ തിപ്ടൂരിൽ ഗുബ്ബീവീരണ്ണന്റെ നാടകം കളിച്ചുകൊണ്ടിരിക്കുകയാണ്. രാജകൊട്ടാരം പോലുള്ള സീനറികളാണത്രെ. നാലണ പോയാലും വേണ്ടില്ല; നാടകം കാണണം. അന്ന് രാത്രി ബോണ്ട മാത്രം തിന്നണം. സൂളേമോൻ ഗുണ്ടേഗൗഡർ നൂറുറുപ്പികയ്ക്ക് രശീതി എഴുതിച്ചു. വർഷാശനത്തിൽ താലൂക്കാപ്പീസുകാരുടെ മാമൂൽ കൊടുത്ത് കഴിഞ്ഞാൽ കൈയിൽ നാലോ അഞ്ചോ ഉറുപ്പിക ബാക്കിയാവും. അതോടൊപ്പം ഈ അഞ്ചും. മൊത്തം പത്തുറുപ്പിക കൊണ്ട് എത്ര ദിവസം തിന്നാം? ഒരു മൈസൂർപാക്കിന് മുക്കാലണ. ആ സൂളേമക്കൾ നാലണ ഒന്നിച്ച് കൊടുത്താൽ ആറെണ്ണം തരും. രണ്ടെണ്ണം അധികം തന്നാൽ ഇവരുടെ തറവാട്സ്വത്ത് മുടിഞ്ഞുപോകുമോ? ഇവരുടെ അമ്മേടെ......

അങ്ങനെയിരിക്കെ രാമസമദ്രത്തിൽ സർക്കാർ വക ഒരു പ്രൈമറിസ്കൂൾ സ്ഥാപിതമായി. സ്കൂളിന് തൽക്കാലം ഒരു കെട്ടിടമില്ലാത്തതുകൊണ്ട് അത് എവിടെ നടത്തണമെന്നതിനെകുറിച്ച് സർക്കാരിൽ നിന്നും ഗ്രാമീണരോട് അന്വേഷിച്ചു. ഹനുമാൻ കോവിൽ കൊള്ളാമെന്ന് ശിവേഗൗഡൻ അഭിപ്രായപ്പെട്ടു. എന്ന് വെച്ചാൽ ഗംഗമ്മയും അപ്പണ്ണയ്യനും സ്ഥലം ഒഴിഞ്ഞ് കൊടുക്കണമെന്ന് സാരം. ഗംഗമ്മ നേരെ ശിവേഗൗഡന്റെ വീടിന്റെ മുമ്പിൽ ചെന്ന് നിന്നു. രണ്ട് കൈയിലും മണ്ണ് വാരി പിടിച്ചു. കൂടാതെ കോവിലിലെ പൂജാരി അണ്ണാജോയിസർ അമ്പലത്തിൽ സ്കൂൾ നടത്താൻ പാടില്ലെന്ന് പറഞ്ഞു. അങ്ങനെ ഗംഗമ്മയുടെ പാർപ്പിട പ്രശ്നത്തെക്കുറിച്ചുള്ള ആശങ്ക നീങ്ങി. ശിവേഗൗഡന്റെ ഒരു വീട് ഒഴിഞ്ഞ് കിടന്നിരുന്നു. അത് സർക്കാരിന് അയാൾ വാടകയ്ക്ക് കൊടുത്തു. കൊല്ലത്തിൽ മുപ്പത്താറ് ഉറുപ്പിക വാടക. കിക്കേരിഭാഗത്തെ സൂരപ്പനെന്നൊരാൾ അധ്യാപകനായി വന്നു. ചില കുട്ടികളെ സ്കൂളിൽ ചേർത്തു. പെൺകുട്ടികളെ സ്കൂളിൽ ചേർക്കാമോ എന്നതിനെകുറിച്ച് വാദപ്രതിവാദം നടന്നു. "പെൺകുട്ടികളെയും ചേർക്കാം. ദോഷമില്ല. ഇപ്പോൾ വലിയ ടൗണിലെല്ലാം പെൺകുട്ടികളെ ഹൈസ്കൂളിൽ പോലും അയയ്ക്കുന്നു." അധ്യാപകൻ അങ്ങനെ പറഞ്ഞെങ്കിലും നാട്ടുകാർ ആരും സമ്മതിച്ചില്ല. മാസ്റ്റർ നഞ്ചമ്മയെ സമീപിച്ചു: "പെങ്ങളേ, രണ്ടക്ഷരം പഠിച്ചാൽ ബുദ്ധിമുട്ടുമ്പോൾ പെൺകുട്ടിയായാലും പത്തി

രുപതുറുപ്പിക ശമ്പളം കിട്ടും. വിദ്യാഭ്യാസമുള്ള നിങ്ങളോട് ഞാനിത് പറയണോ?" നഞ്ചമ്മ അഭിപ്രായം കേൾക്കാനൊന്നും നിൽക്കാതെ, താൻ തന്നെ ചെന്ന് പാർവതിയെ സ്കൂളിൽ ചേർത്തു. "കണ്ടില്ലേ, ആ പെണ്ണിന്റെ പൗരുഷം?" നാട്ടുകാർ പരസ്പരം ചോദിച്ചു. അവൾ പാർവതിയുടെ കൂടെ രാമണ്ണനെയും സ്കൂളിലയച്ചു. ഈ സ്കൂളിൽ മാസ്റ്റർ അടിക്കുന്നില്ല. പൂഴിയിൽ വിരലിട്ട് ഉരയ്ക്കുന്നില്ല. സ്ലേയ്റ്റിൽ ആണ് എഴുതിക്കുന്നത്.

ഇത്തവണയും പ്രസവശുശ്രൂഷക്ക് അക്കമ്മ വന്നു. എന്നാൽ നഞ്ചമ്മ പ്രസവിച്ച പെൺകുഞ്ഞ് ജനിച്ച് അരമണിക്കൂറിൽ മരിച്ചുപോയി. "നഞ്ചൂ, ഗർഭിണിയായിരിക്കുമ്പോൾ നീ ഇത്രയധികം പ്ലാശില പറിച്ച് തുന്നിക്കെട്ടിയത് ശരിയായില്ല. അതിന്റെ ഉഷ്ണത്തിന് കുഞ്ഞിന് എന്തെങ്കിലും സംഭവിച്ചിരിക്കണം. അതുകൊണ്ടല്ലേ ജനിച്ചയുടൻ മരിച്ച് പോയത്?" അക്കമ്മ പറഞ്ഞു.

നഞ്ചമ്മ ഒന്നും പറഞ്ഞില്ല. അവൾ കരളുരുകി കരഞ്ഞു. "കുഞ്ഞ് കരയല്ലേ. വിഷമിക്കരുത്. നിനക്കെന്തെങ്കിലും ഏറ്റക്കുറച്ചിലുണ്ടായാൽ ഈ കുട്ടികളുടെ ഗതിയെന്താവും?" അക്കമ്മ രണ്ട് ദിവസം തുടർച്ചയായി ആശ്വസിപ്പിച്ചുകൊണ്ടിരുന്നു. നഞ്ചമ്മ ആശ്വസിച്ചു. ഗംഗമ്മ, കോവിലിൽ തന്നെ പത്ത് ദിവസം പുലയും പിന്നെ അവിടെത്തന്നെ മൂന്ന് ദിവസം വാലായ്മയും അനുഷ്ഠിച്ചു. എന്നാൽ അവർ മരുമകളുടെ വീട്ടിൽ വന്ന് ഒരു വാക്കും പറഞ്ഞില്ല. കുഞ്ഞ് മരിച്ചെങ്കിലും അക്കമ്മ മൂന്നുമാസം പ്രസവശുശ്രൂഷ നടത്തി. അവർ നാട്ടിലേക്ക് പോകുന്നതിന് തലേ ദിവസം പൗത്രിയോട് പറഞ്ഞു:"നഞ്ചൂ, നിന്റെ ഭർത്താവിന്റെ കഴിവ് നിനക്കറിയാം. തന്റെ സ്വന്തം കുഞ്ഞുങ്ങളെത്തന്നെ സ്നേഹമില്ല. താനായി, തന്റെ വയറായി, മക്കളെ പോറ്റുന്നത് നിനക്കും വലിയ വിഷമമാണ്. ഇനിയവനെ അടുപ്പിക്കരുത്."

നഞ്ചു ഒന്നും പറഞ്ഞില്ല. "അവൻ ദേഷ്യപ്പെട്ടാൽ ദേഷ്യപ്പെടട്ടെ. അകറ്റി നിർത്തിക്കോളൂ." അക്കമ്മ ഉപദേശം ആവർത്തിച്ചു.

"മുത്തശ്ശീ, ഇതെല്ലാം നമ്മളുടെ പ്രാരബ്ധങ്ങളാണ്. അങ്ങനെ ചെയ്താൽ ഇദ്ദേഹത്തിന്റെ മാനവും മര്യാദയും കെട്ട് പോകും. പെരുവഴിയിൽ നിന്ന് വേണ്ടാത്തതൊക്കെ വിളിച്ച് പറയാൻ തുടങ്ങും. ഞാനന്നേ അങ്ങനെ ചെയ്യാൻ ശ്രമിച്ചതാണ്." നഞ്ചു വിശദീകരിച്ചു. "തലവിധി" എന്ന് പറഞ്ഞുകൊണ്ട് അക്കമ്മ നിശ്ശബ്ദയായി.

അക്കമ്മയ്ക്ക് എഴുപത്തെട്ടാമത്തെ വയസ്സാണ്. നടന്ന് പോകാമെന്ന് അവർ പറഞ്ഞു. കൂട്ടിന് ഒരാളെ വിടാൻ അവർ ആവശ്യപ്പെട്ടു. എന്നാൽ പൗത്രിക്ക് അതിഷ്ടമായില്ല. അവർ മൂന്നുറുപ്പിക കൊടുത്ത് ഒരു ചുകന്ന സാരികൊണ്ട് വന്ന് ഉടുപ്പിച്ചു. ഒന്നരയുറുപ്പികയ്ക്ക് വാടകയ്ക്ക് ഒരു വണ്ടി ഏർപ്പാട് ചെയ്ത് അവരെ പറഞ്ഞയച്ചു.

# അഞ്ച്

ഒരു ദിവസം ഉച്ചയ്ക്ക് സുമാർ ഒരു മണിയായപ്പോൾ രേവണ്ണശെട്ടിയുടെ ഭാര്യ സർവക്ക വന്ന് ചോദിച്ചു: "നഞ്ചമ്യാരേ, തൽക്കാലം അല്പം വിഷമത്തിലാണ്. രണ്ട് സേർ മുത്താറി മാവ് തരാമോ?"

"പൊടിച്ച് വെച്ചതില്ലല്ലോ സർവക്ക? വരൂ ഇരിക്കൂ."

"എന്നാൽ രണ്ടു സേർ മുത്താറി തന്നെ തരൂ."

സർവക്ക കൊണ്ടുവന്നിരുന്ന തകരപ്പാത്രത്തിൽ നഞ്ചമ്മ രണ്ട് സേർ മുത്താറി അളന്ന് കൊടുത്തു. അധികം സംസാരിക്കാതെ സർവക്ക ഇറങ്ങിപ്പോയി. അന്ന് വൈകുന്നേരം അവൾ വീണ്ടും വന്നു. നഞ്ചമ്മ പ്ലാശില തുന്നുകയായിരുന്നു. സർവക്ക അടുത്ത് തന്നെ വന്നിരുന്നു. "ആരോട് ചോദിക്കുമെന്ന് വിചാരിച്ചിരിക്കയാണ്. ഞാനും പട്ടിണി കൊണ്ട് തളർന്ന് പോയിരുന്നു. നിങ്ങൾ തന്ന മുത്താറി കൊണ്ട് വെച്ച് വിളമ്പി."

"ഇതെന്താ സർവക്ക ഇങ്ങനെ പറയുന്നത്? സ്വത്തുള്ള നിങ്ങൾ ഇങ്ങനെ പറഞ്ഞാൽ എങ്ങനെ വിശ്വസിക്കും?"

"സത്യം പറയൂ. നിങ്ങൾക്കൊന്നും അറിയില്ലായിരുന്നോ?"

"കുറച്ചൊക്കെ കേട്ടിരുന്നു. എന്നാൽ വീട്ടിൽ കഞ്ഞിക്ക് മുത്താറി ഇല്ലാതിരിക്കുന്നുവെന്ന് മനസ്സിലായിരുന്നില്ല."

"എന്റെ തലവിധി. ഞാൻ എന്റെ കഴിഞ്ഞ ജന്മത്തിൽ നേരാംവണ്ണം ശിവപൂജ ചെയ്തിരിക്കില്ല." സർവക്ക കണ്ണീരൊലിപ്പിച്ച് കൊണ്ട് എല്ലാ സംഗതിയും വിശദമായി പറഞ്ഞു.

രേവണ്ണശെട്ടി കോടിഗ്രാമത്തിൽ ചീട്ട് കളിക്കാൻ വേണ്ടി എഴുതിക്കൊടുത്ത പ്രോനോട്ടിലെ തുക മൊത്തം മൂവായിരത്തോളം ആയിരുന്നു. അതിന് പകരമായി ഗ്രാമത്തിന് മുമ്പിലുള്ള വയൽ ശെട്ടി എഴുതിക്കൊടുക്കണം. ഇല്ലെങ്കിൽ കുറുവടി കൊണ്ട് അടിക്കുന്നതിന് ചിക്കേഗൗഡൻ ഏർപ്പാട് ചെയ്തു. ഒരു ദിവസം അദ്ദേഹത്തെ പിടിച്ച് നിർത്തി. അതേ വഴിക്ക് തിപ്ടൂരിൽ ചെന്ന് സ്വത്ത് രജിസ്റ്റർ ചെയ്തു കൊടുത്തു. രേഖയിൽ പ്രോനോട്ടുകളുടെ കാര്യം എടുത്ത് പറഞ്ഞു കണക്കു തീർത്തു. ഇപ്പോൾ അദ്ദേഹത്തിന്റെ അടുത്ത് ഒന്നര, രണ്ട് ഏക്കർ ഒരുപ്പൂ നിലം മാത്രമേയുള്ളൂ. ശരിക്ക് മഴ കിട്ടി കുളം നിറഞ്ഞ് നിൽക്കെ കൃഷിചെയ്താൽ, നല്ല വിളവ് ഉണ്ടാകും. പന്ത്രണ്ട് കണ്ടി നെല്ല് കിട്ടും. പക്ഷേ വെളുത്ത ദോത്തിയുടുത്ത് തിളങ്ങുന്ന വാറുള്ള ചെരുപ്പിട്ട് നടക്കുന്ന നാട്ടുവക്കീലായ രേവണ്ണശെട്ടിക്ക് ഈ 'തിടുക്കണ്ടം' കൃഷി ചെയ്യാനാകുമോ? അതുകൊണ്ട് അത് പാതിവാരത്തിന് കൊടുത്തിരിക്കുകയാണ്. ആ വകയിൽ നാല് കണ്ടി നെല്ല് കിട്ടും. ആ വയലും കാസ്സിംബഡ്ഡി മുതലാളിക്ക് പണയപ്പെടുത്തി എണ്ണൂറ് ഉറുപ്പിക വാങ്ങിയിരിക്കുന്നുവത്രെ.

“അങ്ങനെ പണയം വെച്ച് കടം വാങ്ങാൻ പ്രത്യേകിച്ച് ചെലവെന്തെങ്കിലും ഉണ്ടായിരുന്നോ? രുദ്രാറാണിയുടെ കല്യാണം നിശ്ചയിച്ചിട്ടുണ്ടോ?”

“നഞ്ചമ്മ്യാരേ, വീട്ടിൽ വയസ്സറിയിച്ച ഒരു മകളുണ്ടെന്ന വിചാരമുണ്ടെങ്കിൽ അതൊക്കെ നടക്കുമായിരുന്നു. ഭർത്താവിന്റെ അച്ഛന്റെ കൂടെ കിടന്നവൾ? അവളിപ്പോൾ ഗ്രാമത്തിന് മുമ്പിൽ മൈതാനത്തിനടുത്ത് ഓട് വെച്ച ചെറിയ ഒരു വീട് കെട്ടിയിരിക്കുകയാണ്. അവിടെയാണ് കച്ചോടം. അതിന് അവൾക്ക് എവിടെ നിന്നാണ് കാശ് കിട്ടിയത്? ഈ എണ്ണൂറുറുപ്പിക ആ സൂളയുടെ വായിലായി.”

ഇനി അദ്ദേഹത്തിന്റെ കൈയിൽ അമ്പത് തെങ്ങുള്ള ഒരു തോട്ടമുണ്ട്. തേങ്ങ മൂക്കുന്നതിന് മുമ്പ് തന്നെ അദ്ദേഹം പറിച്ച് വിൽക്കും. ഇല്ലെങ്കിൽ വെളുത്ത ദോത്തിയും കോളറുള്ള ഷർട്ടും അലക്കുന്നതിന് സോപ്പും ഷേവ് ചെയ്യാൻ ബ്ലേഡും വലിക്കാൻ ആനമാർക്ക് സിഗരറ്റും വാങ്ങാൻ ശെട്ടിയുടെ കൈയിൽ കാശുണ്ടായിരിക്കില്ല.

നരസി ഇപ്പോൾ ഗ്രാമത്തിന് മുമ്പിലുള്ള ദേവിയുടെ കാവിനടുത്ത് തന്റെ സ്വന്തം മൂന്നുമുറിപ്പീടികയിൽ കച്ചവടം തുടങ്ങിയിരിക്കുകയാണ്. അവളുടെ സംഗതികൾ അറിയാത്തവർ ആരുമില്ല. അവളുടെ അമ്മാവൻ ചെന്നശെട്ടി അപമാനിതനായി രാമസമദ്രം വിട്ട് തിപ്ടൂരിനപ്പുറമുള്ള ചന്നാപുരത്ത് പോയി പീടിക തുറന്നിരിക്കുകയാണ്. അവളുടെ ഭർത്താവ് ഗിരിയശെട്ടിയും നാട് വിട്ട് എങ്ങോട്ടോ പോയിരിക്കുകയാണ്. ആളുകൾ പറയുന്നത് അവൻ അരസിക്കരക്കടുത്ത ഏതോ ഒരു നാട്ടിൽ വീട്ടുവേലയ്ക്ക് നിന്നിരിക്കയാണത്രെ.

രേവണ്ണശെട്ടിയെ ഉപദേശിക്കാൻ പറ്റിയ ആൾ ആരുമുണ്ടായിരുന്നില്ല. അവന്റെ നാക്കിനെ നേരിടാൻ ആരും ഇഷ്ടപ്പെട്ടില്ല. സർവക്കയുടെ അമ്മാത്ത് ജ്യേഷ്ഠാനുജന്മാരുണ്ട്. അവർ പെങ്ങൾക്കും മക്കൾക്കും വേണ്ടി കഴിയുന്ന സഹായമെല്ലാം ചെയ്തിരുന്നു. എന്നാൽ അവരുടെ കുടുംബമുണ്ട്. അവളാണെങ്കിൽ അവരോട് തന്റെ ബുദ്ധിമുട്ടുകൾ എപ്പോഴും പറഞ്ഞുകൊണ്ടിരിക്കാൻ ഇഷ്ടപ്പെട്ടില്ല. ഒരു തവണ അവളുടെ മൂത്ത ജ്യേഷ്ഠൻ വന്നു, അളിയനെ ഉപദേശിക്കുവാൻ. അവസാനം അമ്മയെയും മുത്തശ്ശിയെയും എല്ലാം ചീത്ത വിളിപ്പിച്ചു. ഇനി അവനോട് സംസാരിക്കാൻ താനില്ലെന്ന് പറഞ്ഞ് അയാൾ മടങ്ങി.

“നഞ്ചമ്മ്യാരേ, പെറ്റ തെറ്റിന് മക്കളെ എങ്ങനെയെങ്കിലും പോറ്റണം. നിങ്ങളുടെ ജാതിക്കാരെപ്പോലെ ഇലകോർത്ത് വെക്കാൻ ഞങ്ങൾക്കറിയില്ല. നിങ്ങൾ അടുത്തിരുത്തി എന്നെ പഠിപ്പിക്കണം. ഞാൻ പഠിച്ചോളാം. ഇക്കൊല്ലം മുതൽ ഇല കൊണ്ടുവരാൻ ചോളൻ കുന്നിലെ പൂഴിത്തോട്ടിൽ പോകുമ്പോൾ എന്നെയും വിളിക്കണം.” സർവക്ക പറഞ്ഞു.

"നിങ്ങൾ ഇല ചുമക്കാൻ വന്നാൽ ശെട്ടി വെറുതെയിരിക്കുമോ?"

"പിന്നെന്ത് ചെയ്യും? ഇന്നുച്ചയ്ക്ക് നിങ്ങളുടെ വീട്ടിൽ നിന്ന് കൊണ്ടുപോയ മുത്താറി പൊടിച്ച് കുറുക്കി വെച്ചപ്പോൾ പട്ടി തിന്നും പോലെ തിന്നില്ലേ?"

അടുത്ത ദിവസം മുതൽ സർവക്ക ദിവസേന കുറച്ച് സമയം ഇല കുത്തിക്കെട്ടുന്നതെങ്ങനെയാണെന്ന് പഠിക്കുവാൻ നഞ്ചമ്മയുടെ അടുത്ത് വന്നുകൊണ്ടിരുന്നു. ഈറ ചീന്തി നേരിയ കഷണമാക്കണം; ഇലയുടെ ഞെട്ടിമുറിച്ച് വെള്ളം തളിച്ച് കുത്തിക്കെട്ടണം. അതിന്മേൽ പലക വെച്ച് ഭാരമുള്ളൊരു കല്ല് കയറ്റി വെക്കണം. നടുവിൽ നല്ല വട്ടമുള്ള വലിയ ഇലയായിരിക്കണം. അതിനിടയിൽ മറ്റൊന്നുകൂടി വെച്ച് തുന്നണം. പിന്നെ മറ്റ് ഇലകൾ നേരിയ ഈറക്കമ്പുപയോഗിച്ച് തുന്നിക്കെട്ടണം. അവൾ എല്ലാം വിശദമായി ചോദിച്ച് മനസ്സിലാക്കി. ഇങ്ങനെ തുന്നിക്കെട്ടി പരിചയിച്ച് കഴിഞ്ഞാൽ പിന്നെ വേഗം ചെയ്യാൻ കഴിയുമെന്ന് നഞ്ചമ്മ അവൾക്കുറപ്പ് കൊടുത്തപ്പോൾ സർവക്കയ്ക്ക് ധൈര്യമായി.

## ആറ്

ഒരു ദിവസം ഉച്ചയ്ക്ക് നഞ്ചമ്മ ഗ്രാമത്തിലെ സർക്കാർ കിണറ്റിൽ കുടിക്കാനുള്ള വെള്ളം കൊണ്ടുവരാൻ പോയപ്പോൾ കുടുക്കൂരി കുടം കിണറ്റിൽ വീണു. വീട്ടിലുണ്ടായിരുന്നത് ഒരൊറ്റ കുടം. ഇനി കിണറ്റിൽ മുങ്ങണമെങ്കിൽ കമ്പൻകുളത്തെ കാസിംസാഹിബ് വരണം. അപ്പോഴെ കുടം കിട്ടൂ. വീട്ടിൽ പോയി മൺകുടമെങ്കിലും കൊണ്ടു വരണം. സർക്കാർ കിണറ്റിൽ നിന്ന് മൺകുടത്തിൽ വെള്ളം ചുമന്ന് കൊണ്ടു പോകുന്നത് അല്പം മാനക്കുറവുള്ള കാര്യമാണ്. പക്ഷേ മറ്റെന്ത് ചെയ്യാനൊക്കും? അവൾ വീട്ടിൽ വന്നു. കല്ലേശനുണ്ട് വീട്ടിലിരിക്കുന്നു. കുട്ടികൾ അവൻ കൊണ്ടു വന്നിരുന്ന മിഠായി കവിളിലിട്ട് ഞൊട്ടയിടുന്നു.

"വെള്ളത്തിന് പോയതല്ലേ? ഇതെന്താ വെറുംകൈയോടെ മടങ്ങിയത്?" അവൻ ചോദിച്ചു.

"കയർ പൊട്ടി കുടം കിണറ്റിൽ വീണു."

"ശരി, ഞാനെടുത്തു തരാം." അവൻ പുറപ്പെട്ടു. അവന്റെ പിന്നാലെ നഞ്ചുവും നടന്നു.

അമ്മാവൻ കിണറ്റിൽ മുങ്ങുന്നതു കാണാൻ കുട്ടികളും ഉത്സാഹത്തോടെ പുറപ്പെട്ടു. നഞ്ചു വാതിലടച്ച് പൂട്ടി.

ഗ്രാമത്തിലെ മറ്റെല്ലാ കിണറുകളിലും വെള്ളം ചീത്തയായിരിക്കുകയാണ്. രണ്ടുകൊല്ലം മുമ്പാണ് സർക്കാരിൽ നിന്ന് കല്ല് കെട്ടിയ ഈ കിണർ കുഴിച്ചത്. നല്ല ശുദ്ധമായ വെള്ളം. രണ്ട് ജാതിക്കാരായ ഹരിജ

നങ്ങളെക്കൂടാതെ എല്ലാ മതക്കാരും കുടിക്കുന്നതിനും ആഹാരം പാകം ചെയ്യുന്നതിനുമുള്ള വെള്ളം അതിൽ നിന്നാണ് കൊണ്ടുപോകുന്നത്. ബ്രാഹ്മണർ, ലിംഗായതൻ, തട്ടാൻ, വൈഷ്ണവൻ തുടങ്ങിയ ഉന്നത ജാതിയിൽപ്പെട്ട സ്ത്രീകൾ വെള്ളം കോരാൻ കയറിടുന്നതിന് മുമ്പായി വീട്ടിൽ നിന്ന് കൊണ്ടുവന്ന ശുദ്ധജലം തളിച്ച് കപ്പി ശുദ്ധി വരുത്തും.

കല്ലേശൻ കയർ കിണറ്റിൽ താഴ്ത്തി. ഒരറ്റം കപ്പിയിട്ട ഇരുമ്പ് ദണ്ഡിൽ ഉറപ്പിച്ച് കെട്ടി. ഉടുത്തിരുന്ന ദോത്തിയും ഇട്ടിരുന്ന കോട്ടും ഷർട്ടും അവനഴിച്ചു വെച്ചു. ശ്രദ്ധിക്കണമെന്ന് പെങ്ങളോട് പറഞ്ഞ് അയാൾ കയർ പിടിച്ച് കിണറ്റിലിറങ്ങി. പാതാളം പോലെ താഴ്ചയുള്ള കിണർ. ധാരാളം വെള്ളവുമുണ്ട്. രണ്ട് മാർ നീളവും രണ്ട് മാർ വീതിയും. എന്നാൽ കയറുന്നതിനും ഇറങ്ങുന്നതിനുമായി മൂലയിൽ കൊച്ചുചവിട്ടുകല്ലുകൾ ഉണ്ടായിരുന്നു. അയാൾ ഒരൊറ്റത്തവണ വെള്ളത്തിൽ മുങ്ങി നിവർന്ന് വന്നപ്പോൾ കൈയിൽ ഒരു കുടമുണ്ടായിരുന്നു. അതിനെ കയറിൽ കുരുക്കി ഉറപ്പിച്ച്, വലിച്ചുകൊള്ളാൻ വിളിച്ചു പറഞ്ഞപ്പോൾ നഞ്ചു വലിച്ചു. എന്നാൽ അതവളുടെ കുടമായിരുന്നില്ല. "അതവിടെത്തന്നെ വെച്ചോളൂ. ആര് വന്നാലും കൊടുക്കണ്ട. കയർ താഴോട്ട് വിട്ടോളൂ." അയാൾ വീണ്ടും മുങ്ങി. മറ്റൊരു കുടം കിട്ടി. അടിയിൽ ഇനിയും പത്ത് പന്ത്രണ്ട് കുടങ്ങളുണ്ടെന്ന് അവൻ തെരഞ്ഞുകൊണ്ടിരുന്നപ്പോൾ മനസ്സിലായി. എല്ലാം എടുത്ത് കരയ്ക്ക് കയറ്റി.

കയർ പിടിച്ച്, ചവിട്ടുകല്ലുകളിൽ ചവിട്ടി അയാൾ കരയ്ക്കുകയറി. അവിടെ പത്തിരുപതിലധികം ആണുങ്ങളും പെണ്ണുങ്ങളും കൂടി നിന്നിരുന്നു.

"നഞ്ചൂ, നിന്റെ കുടമെടുത്ത് വേറെ വെച്ചോളൂ." കല്ലേശൻ മറ്റുള്ളവരോട് പറഞ്ഞു: "കുടത്തിന്റെ അവകാശികൾ ഒന്നിന് എട്ടണ വെച്ച് തന്നേക്കണം. അല്ലെങ്കിൽ ഞാനിതെല്ലാം എടുത്ത് എന്റെ നാട്ടിലേക്ക് കൊണ്ടുപോകും."

ചിലർ കാശ് കൊണ്ടുവരാൻ വീട്ടിലേക്ക് പോയി. അവിടെ വന്നിരുന്ന മുൻ താൽക്കാലിക ശാനുഭോഗർ സിവലിങ്കൻ ചോദിച്ചു: "ഞങ്ങളുടെ നാട്ടിലെ കിണറ്റിൽ വീണ കുടമെടുത്ത് നിങ്ങളുടെ നാട്ടിലേക്ക് കൊണ്ടുപോകാൻ നിങ്ങൾക്ക് ആരാ അധികാരം തന്നത്?"

"എന്നാൽ ഞാൻ ഇതെല്ലാം എടുത്ത് വെള്ളം നിറച്ച് കിണറ്റിൽ മുക്കിക്കളയാം. ശ്വാസം കെട്ടി ഞാൻ മുങ്ങിയത് വെറുതെയാണോ?"

സിവലിങ്കന് മറുപടിയൊന്നും തോന്നിയില്ല. എല്ലാവരും എട്ടണ വീതം കൊടുത്തു. കല്ലേശന് മൊത്തം ആറര ഉറുപ്പിക കിട്ടി. കാശ് കോട്ടിന്റെ കീശയിലിട്ടു. ദോത്തിയും ഷർട്ടും കോട്ടും കൈയിലെടുത്ത് നനഞ്ഞ നിക്കറോടെ അയാൾ വീട്ടിലേക്ക് നടന്നു.

വളരെ നാളിന് ശേഷം ജ്യേഷ്ഠൻ വന്നിരിക്കയാണ്. രണ്ട് ദിവസം

ഇവിടെക്കാണുമെന്ന് വിചാരിച്ച നഞ്ചു അടുത്ത ദിവസം പ്രത്യേക പല ഹാരം തയ്യാറാക്കാൻ പരിപാടിയിട്ടു. അവൾ പീടികയിൽ പോയി സേമി യപ്പായസം ഉണ്ടാക്കുന്നതിനുള്ള സാധനങ്ങൾ കൊണ്ടുവന്നു. ഉച്ചയൂ ണിന് ശേഷം കുറച്ചുനേരം കിടന്ന കല്ലേശൻ എഴുന്നേറ്റ് ചോദിച്ചു: "നീയെന്താ കൊണ്ടുവന്നത്?"

"സേമിയ ഉണ്ടാക്കാമെന്നു വെച്ചു. നിനക്കിഷ്ടമല്ലേ?"

"ഞാൻ താമസിക്കുന്നില്ല. ഇപ്പോൾ, നേരം അസ്തമിക്കാറാകു മ്പോൾ, ഞാൻ പോകും."

"ഇതെന്താ, ഇപ്പുറേ വന്ന് അപ്പുറേ പോവുകയോ? നിൽക്കണം."

"ഇല്ല, അർജന്റ് പണിയുണ്ട്. നിന്നെ കണ്ട് പോകാമെന്ന് വിചാ രിച്ചു. എനിക്ക് ഒരു ഗ്ലാസ് കാപ്പിയുണ്ടാക്കിത്താ. അത് മതി."

അവൾ രാമണ്ണനെ പീടികയ്ക്കയച്ച് അരയണയ്ക്ക് കാപ്പിപ്പൊടി കൊണ്ടു വന്നു. വെല്ലം ചേർത്ത് ഒരു ഗ്ലാസ് നിറയെ കാപ്പിയുണ്ടാക്കി ക്കൊടുത്തു. അതും കുടിച്ച് കല്ലേശൻ ഇറങ്ങിപ്പോയി. സൂര്യൻ അസ്ത മിച്ച്, നേരം ഇരുട്ടിക്കഴിഞ്ഞിരുന്നു. അയാളും അച്ഛനെപ്പോലെ തന്നെ. ഇരുട്ടിനെ അശേഷം ഭയമില്ല.

അയാൾ പോയി അല്പം കഴിഞ്ഞപ്പോൾ സർവക്ക വന്നു പറഞ്ഞു: "നഞ്ചമ്മ്യാരേ, ചോളൻ കുന്നിനടുത്ത് പ്ലാശില പൊന്നെലപോലെ ഉണ്ടത്രെ. മഠത്തിലെ മാദേവയ്യസ്വാമി പൂഗ്രാമത്തിൽ ഭിക്ഷയ്ക്ക് പോയ പ്പോൾ കണ്ട് സഹിക്കാനാവാതെ പറിച്ചുകൊണ്ടു വന്നിരിക്കുന്നു. ഞാൻ കണ്ടു."

"ഇനിയും മാഘമാസം കഴിഞ്ഞിട്ടില്ലല്ലോ സർവക്കാ?"

"ഈ കൊല്ലം മാർഗശിരത്തിൽ തന്നെ മഴ നിന്നതാണല്ലോ. അതു കൊണ്ട് വേഗം തളിരിട്ടിരിക്കുന്നു. നാളെത്തന്നെ പൊയ്ക്കളയാം."

"ഇല ഉണ്ടാക്കുന്ന കാലത്ത് ദ്രുതഗതിയായി ശേഖരിച്ച് വച്ചില്ലെ ങ്കിൽ ഒരു പക്ഷേ പെട്ടെന്ന് കാലവർഷം തുടങ്ങിയാൽ അതിലും മണ്ണ് വീഴും. അങ്ങനെ ചിന്തിച്ച നഞ്ചമ്മ ഉടൻ സമ്മതിച്ചു. കാക്ക കരയുന്ന തിന് മുമ്പായി തന്നെ പുറപ്പെട്ടുവരാമെന്ന് പറഞ്ഞ് സർവക്ക തിരിച്ചു പോയി. അവൾക്കത് ആദ്യദിവസത്തെ അനുഭവമാണ്. അതുകൊണ്ട വൾക്ക് രാത്രി ഉറക്കം വന്നില്ല. അവൾ ഒരു വിധത്തിൽ രാത്രി കഴിച്ചു കൂട്ടി. കാക്ക കരഞ്ഞ ശബ്ദം കേട്ട് എഴുന്നേറ്റു. ചാക്കും റൊട്ടിയുടെ പൊതിയും കൈയിലെടുത്തു. തലയിൽ തുണിയിട്ട് മൂടി അവൾ നഞ്ച മ്മയുടെ വീട്ടിൽ വന്ന് വാതിലിൽ മുട്ടി. നഞ്ചമ്മയും ഒരുങ്ങി നിന്നു. നല്ല നിലാവുണ്ട്. നിലാവെളിച്ചത്തിൽ കാക്ക കരഞ്ഞതായിരിക്കണം. നഞ്ചമ്മ സംശയിച്ചു. "അതൊന്നുമല്ല. വെയിൽ മൂത്താൽ വലിയ ബുദ്ധി മുട്ടായിരിക്കും. നമുക്ക് പോകാം." സർവക്ക മുമ്പിൽ നടന്നു. അവർ ഗ്രാമത്തിൽ നിന്ന് പുറത്ത് കടക്കുമ്പോൾ ഗ്രാമത്തിന് മുൻവശത്തുള്ള

കാവിനടുത്ത് നരസി പുതുതായുണ്ടാക്കിയ പലവ്യഞ്ജനക്കടയുടെ വാതിൽ തുറന്ന ശബ്ദം കേട്ടു. ഏതോ പുരുഷശബ്ദം "നിശ്ചയമായും" എന്ന് മെല്ലെ പറഞ്ഞ് പുറത്തു വന്നു. പിന്നീട് അവർ പോകുന്ന അതേ വഴിയിൽ നടന്നു. നരസി വാതിലടച്ചു.

ആ പുരുഷൻ കല്ലേശൻ തന്നെയാണെന്ന് നഞ്ചമ്മയ്ക്ക് ഉടൻ മനസ്സിലായി. തലയിൽ ചേലത്തലപ്പിട്ട് മൂടി, ചുമലിൽ ചാക്ക് വെച്ച് നടന്നിരുന്നത് കൊണ്ട് ഇവരിലൊരാൾ തന്റെ അനുജത്തിയാണെന്ന് അവന് മനസ്സിലായില്ല. ഇവർ ആരായിരിക്കുമെന്ന ചിന്തയേ ഇല്ലാതെ അവൻ ധൃതിയിൽ നടന്നു. നഞ്ചു മെല്ലെ നടന്നു. അവൾ മനഃപൂർവം പിന്നിലായി. അതിന്റെ കാരണം സർവക്കയോട് പറയരുതെന്ന് വിചാരിച്ചു കൊണ്ട് അവർ മൗനം പാലിച്ചു. മുമ്പിൽ നടന്നു പോവുകയായിരുന്ന പുരുഷൻ ഇവരുടെ കണ്ണിൽ നിന്നും മറഞ്ഞു. അപ്പോൾ സർവക്ക ചോദിച്ചു: "അത് നിങ്ങടെ ചേട്ടനല്ലേ?"

"ആരോ എന്തോ?"

"ഹും. തന്നെ. പത്ത് പതിനഞ്ച് ദിവസത്തേക്ക് ഒരു തവണ വരുന്നുണ്ടത്രെ. രാത്രി ഇരുട്ടിയതിനുശേഷം വരും. രാവിലെ കോഴികൂവുന്നതിന് മുമ്പ് പുറപ്പെട്ട് പോകും. ആ നരസി തന്നെ ആരോടെല്ലാം പറഞ്ഞിരിക്കുന്നു?"

നഞ്ചമ്മ മിണ്ടിയില്ല. അവൾ അത് കേൾക്കാത്ത ഭാവത്തിൽ നിശ്ശബ്ദയായി നടന്നു.

# അദ്ധ്യായം ഒമ്പത്

എവിടെയെങ്കിലും ഒരിടത്ത് കുറേനാൾ താമസിച്ചുകഴിഞ്ഞാൽ ആ സ്ഥലം അവിടെ താമസിച്ചവരുടെതായി മാറുന്നു. അങ്ങനെ ഹനുമാൻ കോവിൽ ഗംഗമ്മയുടെയും അപ്പണ്ണയ്യന്റേതുമായി മാറി. കോവിലിലെ പൂജയുടെ അവകാശം അണ്ണാജോയിസരുടേത് ഒട്ടും കുറഞ്ഞിരുന്നില്ല. എങ്കിലും അതിനെ ഹനുമാൻ കോവിൽ എന്ന് പറയുന്നതിന് പകരം ആളുകൾ ഗംഗമ്മയുടെ വീടെന്ന് വിളിച്ചു തുടങ്ങി.

ഗംഗമ്മയും അപ്പണ്ണയ്യനും ഇടയ്ക്കിടെ ഉൾനാടുകളിൽ അലഞ്ഞു നടക്കും. രാമസമദ്രത്തിലെ ശിവേഗൗഡന്റെ പേർ മുമ്പ് മൂന്ന് നാഴികക്കപ്പുറം ആരും അറിഞ്ഞിരുന്നില്ല. എന്നാലിപ്പോൾ അത് ഇരുപത് നാഴികയോളം പരന്നിരിക്കുന്നു. അമ്മയും മകനും ഗ്രാമാന്തരങ്ങളിൽ പോകും. "ഞങ്ങളുടെ സ്വത്തെല്ലാം ഒരു പാപി സൂളേമോൻ വഞ്ചിച്ച് തട്ടിപ്പറിച്ചു. നാൾ കഴിക്കാൻ ഒരു ഗതിയുമില്ല. വല്ലതും തരണേ." അവർ വീടുവീടാന്തരം നടന്ന് ഇരക്കും. അത് പറഞ്ഞ് ഗംഗമ്മ തന്റെ പഴയ ചുകന്ന സാരി നിലത്ത് വിരിക്കും. അതിൽ കൊണ്ടുവന്ന മുത്താറി, അവര, മുളക് എല്ലാം കെട്ടിക്കൊണ്ട് വന്ന് ചാക്കിൽ നിറയ്ക്കും. അത് തലയിൽ വെച്ച് വീട്ടിലെത്തിക്കുന്നത് അപ്പണ്ണയ്യനാണ്. മാദേവയ്യനും ഇത് തന്നെയാണ് ചെയ്യുന്നത്. എന്നാൽ അദ്ദേഹത്തിന് ഭിക്ഷ ചോദിക്കേണ്ട ആവശ്യമില്ല. അദ്ദേഹം സന്യാസിയാണല്ലോ. കാവിക്കുപ്പായവും കാവിമുണ്ടും കാവിതലപ്പാവും ധരിച്ച ഭസ്മം പൂശിയ സന്യാസിയാണ് അദ്ദേഹം. പടിപ്പുര കടന്ന് നിന്ന് "ഭിക്ഷാ! ഗുരുരേവണ്ണന്റെ ഭിക്ഷ!"എന്ന് വിളിച്ച് പറയണം. അത് മാത്രമാണ് അദ്ദേഹത്തിന്റെ ജോലി. ഒരു കൈക്കുമ്പിൾ നിറയെ മുത്താറി വന്ന് വീഴുന്നു. എന്നാൽ ഗംഗമ്മയാകട്ടെ ഓരോ വീട്ടിലും കയറി തന്റെ ദുഃഖ കഥ വിവരിച്ച് ശിവേഗൗഡനെ ശപിക്കുന്നു. കൊടുക്കുന്നവർ ഒരു മുറത്തിൽ പകുതിയെങ്കിലും നിറച്ച് കൊടുക്കുന്നു; കൊടുക്കാത്തവർ ശാപം വാങ്ങിക്കൂട്ടുന്നു.

ഗംഗമ്മയുടെ വീട്ടിലും ഒരു പെട്ടിയുണ്ട്. പെട്ടി നിറയെ മുത്താറിയാണ്. ആറ് പറ അവര, ഒരു കുട്ടകം നിറയെ മുളക്. ശിവേഗൗഡൻ പ്രമാണിയായി ജീവിക്കുമ്പോൾ താൻ അരിഷ്ടിച്ച് കഴിയുകയാണെന്ന് പറഞ്ഞ് ,ഗംഗമ്മ ധർമ കർമങ്ങളുടെ ഫലഭാഗത്തെക്കുറിച്ച് വിസ്തരിക്കും.

ഒരു ദിവസം ഉച്ചയ്ക്ക് രണ്ടര മണിയോടെ ഹനുമാൻ കോവിലിനടുത്ത് രണ്ട് വണ്ടി വന്നു നിന്നു. ഒന്ന് വാണിയൻ ശിങ്കശെട്ടിയുടെതാണ്. മറ്റൊന്ന് കല്ലാശാരി മുക്കണ്ണന്റെതും. രണ്ടു വണ്ടിയിലും നിറയെ പാത്രം, കിടക്ക, പെട്ടി, കുട, പലക, പായ തുടങ്ങി ഒരു കുടുംബത്തിന് വേണ്ട സകല സാധനങ്ങളും ഉണ്ട്. അവയുടെ പിന്നിൽ സുമാർ അമ്പത് വയസ്സ് പ്രായമുള്ള ഒരു വിധവ, സുമാർ ഇരുപത്തഞ്ചോടടുത്ത ഒരു സ്ത്രീ, ഏഴ് വയസ്സായ ഒരു പെൺകുട്ടി, നാല് വയസ്സുള്ള ഒരാൺകുട്ടി ഇത്രയും ആളുകളുണ്ട്. ആഗതരെ ആദ്യം കണ്ട അപ്പണ്ണയ്യൻ ഒരു കള്ളനെപ്പോലെ കോവിലിന്റെ പിൻഭാഗത്ത് പോയി അവരുടെ കണ്ണ് തെറ്റിച്ച്, അവിടെ നിന്ന് പുൽമേട്ടിലെ ഇടവഴിയിലൂടെ നൂണ് എങ്ങോട്ടോ പോയി മറഞ്ഞു. മുക്കണ്ണൻ വണ്ടിയിൽ നിന്ന് കാളയെ അഴിച്ചു. "ഇത് തന്നെയാണ് ഗംഗമ്മയുടെ വീട്."അവൻ വണ്ടിയിലെ സാധനങ്ങൾ ഇറക്കിത്തുടങ്ങി. വന്നവരുടെ കൂട്ടത്തിലുണ്ടായിരുന്ന മുതിർന്ന സ്ത്രീ സംശയത്തോടെ അകത്ത് പ്രവേശിച്ചു. ഗംഗമ്മയ്ക്ക് പരിചയം കിട്ടിയില്ല. "ഞങ്ങൾ നുഗ്ഗീക്കരക്കാരാണ്. യജമാനൻ മരിച്ച് രണ്ട് കൊല്ലമായി. സാതുവും മക്കളും നിങ്ങളെ ശുശ്രൂഷിക്കണമെന്ന് പറഞ്ഞുകൊണ്ടിരിക്കുന്നു. അതുകൊണ്ട് അവരെക്കൂട്ടി വന്നതാണ്." മുതിർന്ന സ്ത്രീ പറഞ്ഞു.

അവർ പറഞ്ഞതിന്റെ അർത്ഥം മുഴുവൻ മനസ്സിലാക്കുന്നതിന് ഗംഗമ്മയ്ക്ക് രണ്ട് നിമിഷം വേണ്ടി വന്നു. അതിനകം സാതു രണ്ട് മക്കളുടെയും കൈപിടിച്ച് കയറി വന്നു. ഗംഗമ്മയുടെ ഭാവന മിന്നൽ വേഗത്തിൽ പ്രവർത്തിച്ചു. "എന്താ സൂളേ, ഈ മൂത്തപെണ്ണ് ഞങ്ങളുടെ അപ്പണ്ണയ്യന്റേത് തന്നെ. നീ ഇവിടെ ഉണ്ടായിരുന്നപ്പോൾ ഇത് വയറ്റിലുണ്ടായിരുന്നു. ഈ രണ്ടാമത്തെ ചെക്കൻ ഏതാ? ഇതാരുടെതാണ്? പറയൂ സൂളേ? ശാനുഭോഗർ രാമണ്ണന്റെ തറവാടിന്റെ മാനം കെടുത്താൻ വന്നതാണല്ലേ? നിന്നെ എന്ത് ചെയ്യുമെന്ന് നോക്കിക്കോ. നിൽക്കൂ." അവർ എഴുന്നേറ്റ് മൂലയിൽ ഉണ്ടായിരുന്ന ചൂലെടുത്ത് നിന്നു.

"നിങ്ങളെന്താ ഈ വേണ്ടാത്തതൊക്കെ പറയുന്നത്? നിങ്ങളുടെ മോൻ നാട്ടിലേക്ക് വന്നിട്ടുണ്ടായിരുന്നു. എന്റെ മോള് അത്തരക്കാരിയല്ല. വേണോങ്കിൽ നിങ്ങളുടെ മോനെത്തന്നെ വിളിച്ച് ചോദിക്കൂ. നാമകരണത്തിന് വരാൻ വേണ്ടി കത്തയച്ചെങ്കിലും നിങ്ങളെന്താ വരാഞ്ഞത്?"അവർ ചോദിച്ചതൊന്നും ഗംഗമ്മയുടെ ചെവിയിൽ കയറിയില്ല.

സാതു കോവിലിന് വെളിയിൽ വന്നു. കുട്ടികൾ രണ്ടും പേടിച്ചരണ്ട് അമ്മയുടെ പിന്നിൽ സാരിത്തലപ്പും പിടിച്ച് നിന്നു. "ഇങ്ങനെയൊരു സ്ത്രീയെ ഞാനെങ്ങും കണ്ടിട്ടില്ല. നന്നായിപ്പോയി! സാതുവിന്റെ അമ്മ ഇറങ്ങിവന്നു. അവർ വണ്ടി തിരിച്ച് വിടുമായിരുന്നോ എന്തോ? സാതു ഉറക്കെ പറഞ്ഞു: "അവരോട് മിണ്ടാൻ പോകരുത്. എന്റെ ചേട്ടത്തിയമ്മ അപ്പുറം വേറെ താമസിക്കുന്നുണ്ടല്ലോ. തല്ക്കാലം

അവരുടെ വീട്ടിൽ പോകാം." അമ്മ അതിന് സമ്മതിച്ചു. മുക്കണ്ണനും ശിങ്കശെട്ടിയും വണ്ടി കെട്ടി. വണ്ടികൾ നഞ്ചമ്മയുടെ വീടിന് മുമ്പിൽ വന്ന് നിന്നു. സാധനങ്ങൾ ഓരോന്നായി ഇറക്കി. എന്തിന് വന്നുവെന്ന് നഞ്ചമ്മ ചോദിച്ചില്ല. സാതുവിന്റെ അമ്മയുടെ വേഷത്തിൽ നിന്ന് തന്നെ അവരുടെ ഭർത്താവ് മരിച്ചിരിക്കണമെന്ന് മനസ്സിലാക്കി. എത്ര കഷ്ടപ്പെടുന്നുണ്ടോ ആവോ? ആദ്യം എല്ലാവരെയും അകത്ത് വിളിച്ചിരുത്താം. ഊണ് കഴിഞ്ഞതിന് ശേഷം മറ്റ് കാര്യങ്ങൾ അന്വേഷിക്കാം. അവൾ വിചാരിച്ചു. അവൾ അവരെ ക്ഷണിച്ചിരുത്തി. ആ ചെറിയ ആൺകുട്ടിയെ കണ്ട് അവളും ആശ്ചര്യപ്പെടാതിരുന്നില്ല. എന്നാൽ സ്വന്തം ഭർത്താവിന് ജനിക്കാത്ത ഒരു കുഞ്ഞിനെ ഏതെങ്കിലും സ്ത്രീ സധൈര്യം ഇങ്ങനെ കൂട്ടിവരുമോ? അവളുടെ വിശ്വാസം അത് മാത്രമായിരുന്നു. സാതു കണ്ണീർ ചൊരിഞ്ഞുകൊണ്ട് തന്നെ ഇരുന്നു. അവളുടെ അമ്മ തങ്കമ്മ പറഞ്ഞു: "അപ്പണ്ണയ്യൻ പണ്ട് രണ്ട് തവണ അവിടെ വന്ന് താമസിച്ചിരുന്നു. പതിനഞ്ച് ദിവസം വീതം. ആ കാലത്താണ് രാമകൃഷ്ണൻ ജനിച്ചത്. സാതു വേണ്ടാതീനം കാണിച്ചു എന്ന് പെരുവഴിയൊക്കെ കേൾക്കുമാറ് അവളുടെ അമ്മായി ചീറി. ചണ്ഡാളി!"

"ആട്ടെ. ആദ്യം എഴുന്നേറ്റ് തുണിമാറ്റൂ. യജമാനൻ മരിച്ച് എത്ര നാളായി?"

"രണ്ട് കൊല്ലമായി. അദ്ദേഹം ഉണ്ടായിരുന്നപ്പോൾ പൗരോഹിത്യം കൊണ്ട് ജീവിതം സുഖമായി കഴിഞ്ഞിരുന്നു. പിന്നെ പുരുഷന്മാരില്ലാത്ത ഞങ്ങളുടെ വീട്ടിലേക്ക് ആരെങ്കിലും വിളിക്കാൻ വരുമോ? ഭാര്യയായവൾ വല്ല വിധവും ഭർത്താവിന്റെ കൂടെ ജീവിച്ചല്ലേ പറ്റൂ? അന്ന് അപ്പണ്ണയ്യൻ വന്നിരുന്നു. താൻ തന്നെ വിളിച്ചുകൊണ്ട് പോകാമെന്ന് അവൻ പറഞ്ഞിരുന്നു. ഈയടുത്തൊന്നും അവൻ വന്നില്ല. അതുകൊണ്ട് ഞങ്ങൾ തന്നെ പുറപ്പെട്ടു. തിപ്ടൂരിൽ നിന്ന് ബസ്സിൽ വന്നു. ഈ രണ്ട് വണ്ടിക്കാരും വളം നിറച്ച് അവിടെ വയലിലേക്ക് വന്നതായിരുന്നു. ഞാൻ നന്നാലണ കൊടുത്ത് സാധനങ്ങൾ നിറച്ച് വണ്ടിയിൽ കയറ്റി വന്നു."

"സാതു, ആദ്യം കുട്ടികളുടെ ഉടുപ്പ് മാറ്റൂ. അവർക്ക് വിശക്കുന്നുണ്ടാകും." നഞ്ചമ്മ അങ്ങനെ പറഞ്ഞുകൊണ്ടിരിക്കെ ഗംഗമ്മ ചീറിയടുക്കുന്ന ശബ്ദം കേട്ടു. "ഈ തേവിടിശ്ശി സൂളകളുടെ മുടി ഊരുവോളം ചെരുപ്പ് കൊണ്ടടിച്ച് ഈ നാട്ടിൽ നിന്ന് ഓടിച്ചില്ലെങ്കിൽ എന്റെ പേര് മാറ്റി വിളിച്ചോ!"ശബ്ദത്തിന്റെ പിറകിലായി ഗംഗമ്മയെത്തി. "എന്താ തേവിടിശ്ശീ! ഇവളുടെ കൂടെ നീയും തുടങ്ങുന്നോ? അതിനാണോ നീ ഇവളെ കൂട്ടിയിരിക്കുന്നത്? നിനക്കും ഇതിന് തക്ക ശിക്ഷ ഞാൻ തരും. ഇല്ലെങ്കിൽ ഞാനെന്റെ മൂക്ക് മുറിച്ച് കളയും. കണ്ടോളൂ സൂളേ." അതേ സമയത്താണ് അണ്ണാജോയിസരും അയ്യാശാസ്ത്രിയും പിന്നിൽ നിന്ന് പ്രത്യക്ഷപ്പെട്ടത്. ഒപ്പം തന്നെ ശിവേഗൗഡനും സിവലിങ്കനും അകത്ത്

വന്നു. പത്തെണ്ണുന്ന നേരം കൊണ്ട് രേവണ്ണശെട്ടിയും സ്ഥലത്തെത്തി. വേറെയും അഞ്ചാറുപേർ അവിടെ സമ്മേളിച്ചു. അകത്ത് കരടികളി നടക്കുകയാണെന്ന് തോന്നും അവരുടെ ഉത്സാഹം കണ്ടാൽ. ഈ ആളുകളെ മുഴുക്കെ ഗംഗമ്മ പോയി വിളിച്ചുകൊണ്ട് വന്നതാണെന്നതിൽ ആർക്കും സന്ദേഹമുണ്ടായില്ല.

"നിങ്ങളെന്തിന് എന്റെ വീട്ടിലേക്ക് വന്നു? നിങ്ങളെ വിളിച്ചതാര്?" അങ്ങനെ ചോദിക്കാൻ മാത്രം ദേഷ്യം നഞ്ചമ്മയ്ക്കുണ്ടായിരുന്നു. എന്നാൽ ഗ്രാമത്തിലെ സകല പ്രമുഖരെയും ശത്രുക്കളാക്കാമോ? അവൾ സഹിച്ചു. എങ്കിലും അവൾ ആരെയും അകത്തേക്ക് ക്ഷണിച്ചില്ല. ഇരിക്കാൻ ഒരു പായ പോലും ഇട്ടുകൊടുത്തില്ല. ചെന്നിഗരായൻ അതുവരേക്കും കിടന്നുറങ്ങുകയായിരുന്നു. ഇപ്പോൾ പൂർണമായും ഉറക്കം തെളിഞ്ഞിരിക്കുന്നു. അദ്ദേഹം എഴുന്നേറ്റ് രണ്ട് പായ വിരിച്ചു. രണ്ട് ജോയിസന്മാർക്ക് പ്രത്യേകം പലക ഇട്ടുകൊടുത്തു. സാതുവും രണ്ട് കുട്ടികളും തങ്കമ്മയും അടുക്കളയിൽ കയറി.

"അതെന്തിനാ നീ അകത്ത് പോകുന്നത്? തേവിടിശ്ശിസ്സൂളേ, പഞ്ചായത്തുകാരുടെ മുമ്പിൽ സത്യം പറ." ഗംഗമ്മ ചീറി.

"ഇവിടെയിപ്പോൾ കേസുവിചാരണ നടക്കണം. ഇങ്ങോട്ട് വരിൻ!" രേവണ്ണശെട്ടി നീതിപാലകരുടെ പ്രതിനിധിയായി നിർദേശിച്ചു.

"രേവണ്ണശെട്ടിയാണ് വിളിക്കുന്നത്; വാ." ഗംഗമ്മ വീണ്ടും വിളിച്ചു.

രേവണ്ണശെട്ടി ഇവിടെ വന്നതും അവൻ വലിയ ധർമിഷ്ഠനായി കേസ് വിചാരണക്കാര്യം സംസാരിച്ചതും നഞ്ചമ്മയ്ക്ക് സഹിച്ചില്ല. എന്നാൽ ഇവരുടെ വായടപ്പിച്ച് പറഞ്ഞയയ്ക്കാനുള്ള മാർഗവും തോന്നിയില്ല. പക്ഷേ ഒരു വഴി കണ്ടുപിടിച്ചു. ആ സമയത്ത് സ്ലേയ്റ്റും പുസ്തകവും പിടിച്ച് രാമണ്ണനും പാർവതിയും സ്കൂളിൽ നിന്ന് വീട്ടിലേക്ക് വന്നു. "എടീ പാർവതീ, മഠത്തിലെ മാദേവയ്യനെയും നിങ്ങളുടെ മാസ്റ്ററെയും വിളിച്ചോണ്ട് വാ; ഞാൻ പറഞ്ഞെന്ന് പറ. ഇപ്പോൾ തന്നെ വരണം. വേഗം ഓടൂ."അമ്മ പറഞ്ഞത് കേട്ട് കുട്ടികൾ ഉടൻ ഓടി.

"എന്താ പെങ്ങളേ, ഞങ്ങൾ കേസ് വിചാരണ നടത്തിയാൽ ആവില്ലേ?" രേവണ്ണശെട്ടി നഞ്ചമ്മയുടെ മുഖത്ത് നോക്കി. അവൾ അകത്തുപോയിക്കളഞ്ഞു. "എന്താ, വക്കീലമ്മ അകത്ത് പോയിക്കളഞ്ഞത്?" ഗംഗമ്മ വിളിച്ചെങ്കിലും അവൾ വെളിയിൽ വന്നില്ല. അണ്ണാജോയിസരും അയ്യാശാസ്ത്രിയും തങ്ങളുടെ ധർമശാസ്ത്രജ്ഞാനം പ്രകടിപ്പിക്കാൻ തുടങ്ങി. അണ്ണാജോയിസർ ഏതോ മന്ത്രം ചൊല്ലി. അയ്യാശാസ്ത്രി വ്യാഖ്യാനിച്ചു. "വ്യഭിചാരം നടത്തിയ സ്ത്രീയുടെ ശിരച്ഛേദം ചെയ്യണമെന്ന് മനു നിർദേശിക്കുന്നു. ഇല്ലെങ്കിൽ ആയിരം നാണ്യം ചെലവ് ചെയ്ത് പ്രായശ്ചിത്തം കഴിക്കണമെന്ന് വേദത്തിൽ പറയുന്നു. അവർ പ്രായശ്ചിത്തം ചെയ്യുന്നതിന് മുമ്പായി വീട്ടിൽ കയറ്റിയത് നഞ്ചമ്മയുടെ

തെറ്റാണ്."

അതിനകം മാദേവയ്യൻ വന്നു. ഗംഗമ്മ പെരുവഴിയിൽ കൂക്കി വിളിച്ച് നടന്നിരുന്നതുകൊണ്ട് സംഗതി നാട് മുഴുവൻ പാട്ടായിരിക്കുന്നു. വീടിന് മുമ്പിൽ ഒരു ഉത്സവത്തിനുള്ള ആളുകൾ നിറഞ്ഞിരിക്കുന്നു. അവർക്കിടയിലൂടെ വഴിയുണ്ടാക്കി വന്ന മാദേവയ്യനോട് പ്രത്യേകം സംഗതി പറയേണ്ടി വന്നില്ല. വാതിൽ പാളിയിലൂടെ അദ്ദേഹം വന്നത് കണ്ട നഞ്ചമ്മ പുറത്ത് വന്ന് പറഞ്ഞു: "സ്വാമീ, ധർമവും കർമവും എല്ലാം നിങ്ങൾക്കറിയാം. ഈ കേസ് നിങ്ങൾ വിചാരണ ചെയ്യണം. മറ്റുള്ളവർ ഇടയ്ക്ക് കയറി സംസാരിക്കരുത്. അപ്പണ്ണയ്യൻ അവിടെ പോയിരുന്നു. ഈ ആൺകുഞ്ഞ് അവന്റേതാണ്. അവർ അകത്തിരുന്ന് ഇപ്പോഴും ഈശ്വരനെ ആണയിട്ട് സത്യം ചെയ്യുന്നു."

ഇവിടെ ഇത്രയും നേരം എന്തു നടന്നിരിക്കുന്നുവെന്ന് മാദേവയ്യൻ ഊഹിച്ചു. അദ്ദേഹം പറഞ്ഞു: "ആദ്യം അപ്പണ്ണയ്യനെ വിളിക്കൂ. അതിന് ശേഷം കേസ് വിചാരണ നടത്താം."

"എന്റെ മോന്റെ ഒരു തെറ്റുമില്ല. അവൻ ഇത്ര വൃത്തികെട്ടവനല്ല." ഗംഗമ്മ കയറിപ്പറഞ്ഞു.

"തെറ്റുണ്ടോ, ഇല്ലയോ എന്ന് അന്വേഷിക്കാമല്ലോ? ഭർത്താവായവൻ ഭാര്യയുടെ വീട്ടിൽ പോയാൽ അത് തെറ്റാവില്ലല്ലോ?" മാദേവയ്യൻ അവരെ സമാധാനിപ്പിച്ചു. അദ്ദേഹം പടിക്കൽ നിന്നവരോട് പറഞ്ഞു: "അപ്പണ്ണയ്യൻ എവിടെ ഉണ്ടെങ്കിലും വിളിച്ചുകൊണ്ട് വരണം. വിടരുത്." പത്ത് പന്ത്രണ്ട് പേർ അന്വേഷിക്കാൻ ഉത്സാഹത്തോടെ ഓടിപ്പോയി. ഇതിനിടയ്ക്ക് പുരോഹിതദ്വയം വീണ്ടും സംസാരം തുടങ്ങിയിരുന്നു. "അപ്പണ്ണയ്യൻ വരുന്നതുവരെ ആരും മിണ്ടരുത്." മാദേവയ്യൻ അവരുടെ വായടച്ചു.

പതിനഞ്ച് നിമിഷത്തിൽ അപ്പണ്ണയ്യൻ സ്ഥലത്തെത്തി. അവൻ ബസപ്പ ഷെട്ടിയുടെ പുൽമേടയുടെ ഇടയിൽ കുത്തിയിരിക്കുകയായിരുന്നുവത്രെ. അവൻ രക്ഷപ്പെടാൻ ശ്രമിച്ചിരുന്നു. എന്നാൽ തെരച്ചിലിന് പോയ രണ്ടുപേർ ചാടിപ്പിടിച്ചു കളഞ്ഞു. അവനെ കൈപിടിച്ച് കൊണ്ടുവന്നു. സദസ്സിന്റെ നടുവിൽ തൂണിനടുത്തായി മുടിയഴിച്ച്, മുഖം മറച്ച്, തലകുനിച്ച് അവൻ നിന്നു. മാദേവയ്യൻ അവനോട് ചോദ്യമൊന്നും ചോദിച്ചില്ല. അദ്ദേഹം ഒരു വിളക്ക് കൊളുത്തിവെക്കുവാൻ പറഞ്ഞു. അകത്ത് നിന്ന് ഈശ്വരന്റെ ഒരു ഫോട്ടോ കൊണ്ടുവയ്ക്കുവാൻ അദ്ദേഹം നഞ്ചമ്മയോട് പറഞ്ഞു. നഞ്ചമ്മ ഒരു പലകകൊണ്ടു വന്ന് വെച്ചു. ഒരു വിളക്കിൽ തിരിയിട്ട് കൊളുത്തി. ശ്രീരാമന്റെ ഒരു ഫോട്ടോയും പലകമേൽ വെച്ചു. മാദേവയ്യൻ കുങ്കുമച്ചെപ്പ് കൊണ്ടുവരാൻ പറഞ്ഞു. അതും എത്തി. അദ്ദേഹം തന്നെ ചെപ്പിൽ നിന്ന് കുങ്കുമം

എടുത്ത് അപ്പണ്ണയ്യന്റെ നെറ്റിയിൽ തൊട്ടു. ശ്രീരാമന്റെ പടം അവന്റെ കൈയിൽ കൊടുത്തു. എന്നിട്ട് പറഞ്ഞു: "നോക്കൂ, കളവുപറഞ്ഞാൽ ഈശ്വരൻ നിന്റെ കൈകാലുകൾ കഷണിച്ച് കളയും. സുങ്കൽ ദേവി വന്ന് നിന്നെ അടിച്ചുകൊണ്ട് പോകും. സത്യം പറഞ്ഞുകള. നീ നിന്റെ അമ്മയറിയാതെ ഭാര്യവീട്ടിലേക്ക് പോയിരുന്നോ?"

അപ്പണ്ണയ്യൻ സംസാരിച്ചില്ല. "ജംഗമസ്വാമി, എന്റെ കുഞ്ഞിനെക്കൊണ്ട് കള്ളസത്യം ചെയ്യിക്കുന്നതെന്തിനാ?" ഗംഗമ്മ ചീറി. മാദേവയ്യൻ അത് കേൾക്കാത്ത ഭാവത്തിൽ പറഞ്ഞു: "സംസാരിക്കണം. സത്യം പറഞ്ഞില്ലെങ്കിൽ നിന്റെ കൈയ്ക്കും കാലിനും ലക്കമ്മ അടിക്കും. ഇവിടെ കത്തിക്കൊണ്ടിരിക്കുന്ന ദീപം ആളിപ്പടർന്ന് സകലതും ചുട്ടുകളയും. 'ശനി മാഹാത്മ്യം' കണ്ടിട്ടില്ലേ? വിക്രമാർക്ക രാജാവിന്റെ കൈയും കാലും മുറിച്ച് കളഞ്ഞില്ലേ? ഹും. സംസാരിക്കൂ."

അപ്പണ്ണയ്യന്റെ മനസ്സിൽ ഭയം ഉടലെടുത്തു. നായിസിങ്ക ഗ്രാമത്തിലെ ദൊമ്പീദാസൻ ശനി മാഹാത്മ്യ കഥ പറഞ്ഞതവനോർത്തു. വിക്രമാർക്കന്റെ തുടകൾ മുറിഞ്ഞ് കരയുന്ന ചിത്രം അവൻ നേരിൽ കണ്ടു. മാദേവയ്യൻ ഒരിക്കൽ കൂടി "കളവ് പറഞ്ഞാൽ ശനീശ്വരൻ......" എന്ന് പറഞ്ഞു. "ഞാൻ കളവ് പറയില്ല. ഞാൻ രണ്ട് തവണ നുഗ്ഗീക്കരയിൽ ചെന്നിരുന്നു."

"എത്ര ദിവസം ഉണ്ടായിരുന്നു?"

"ഒരു തവണ പതിനഞ്ച് ദിവസം. മറ്റൊരു ദിവസം എത്ര ദിവസമെന്നോർമയില്ല."

"ഏറ്റവും ഒടുവിൽ എപ്പോഴാണ് പോയത്?"

"ഇക്കഴിഞ്ഞ തവണ പ്ലേഗ് വന്നിരുന്നില്ലേ? അപ്പോൾ."

എന്നുവെച്ചാൽ ഏറെക്കുറെ ആറ് കൊല്ലമായി. നഞ്ചമ്മ അകത്തു പോയി സാതുവിന്റെ കുട്ടിയുടെ കൈപിടിച്ച് കൊണ്ടുവന്ന് നിർത്തി. സുമാർ അഞ്ച് വയസ്സുള്ള അവന്റെ മുഖം അപ്പണ്ണയ്യനെപ്പോലിരുന്നു.

"സൂളേമോനേ, ജാവക്കല്ലിലേക്ക് പോകുന്നെന്ന് പറഞ്ഞ് നീയെന്താ ചെയ്തത്? നാളെ മുതൽ നീ അവിടെത്തന്നെ പൊയ്ക്കോളൂ. നിനക്ക് ഞാൻ തിന്നാൻ തരില്ല. വ്യഭിചാരി! തേവിടിശ്ശിക്ക് പിറന്ന സൂളേമോനെ." ഗംഗമ്മ എഴുന്നേറ്റ് സ്ഥലം വിട്ടു. ഇനി യാതൊരു രസവുമില്ലെന്ന് മനസ്സിലാക്കിയ നീതിപാലകന്മാരും പുരോഹിതന്മാരും ഓരോരുത്തരായി എഴുന്നേറ്റ് പോയി.

## രണ്ട്

അന്ന് തന്നെ ഗംഗമ്മ മകനെയും വിളിച്ച് ഉൾനാടുകളിലേക്ക് സ്ഥലം വിട്ടു. അങ്ങനെ പോകുന്നത് ഇത് ആദ്യമല്ല. അണ്ണാജോയിസരുടെ

അടുത്ത് കോവിലിന്റെ മറ്റൊരു താക്കോൽ ഉണ്ടായിരുന്നു. ഇവർ പൂട്ടി പ്പോകുമ്പോൾ താൻ വാതിൽ തുറന്ന് ഈശ്വരപൂജ നടത്താറുണ്ടെന്ന് പറയാൻ അത് സൗകര്യമായിരുന്നു. സാതുവും രണ്ട് മക്കളും തങ്കമ്മയും നഞ്ചമ്മയുടെ വീട്ടിൽ തന്നെ താമസിച്ചു. അവർക്കും ആഹാരം നൽകു ന്നതിനാവശ്യമായ മുത്താറിയും അവരയും നഞ്ചമ്മയുടെ വീട്ടിലുണ്ടാ യിരുന്നു. എന്നാൽ അവർക്ക് മുത്താറിക്കുറുക്ക് വയറ്റിൽ പിടിക്കില്ല. അവരപ്പരിപ്പ് കഴിച്ചാൽ അവർക്ക് വായുവിന്റെ സുഖക്കേട് വരും. അരിയും തുവരപ്പരിപ്പും കൊണ്ട് വന്ന് ആഹാരം കൊടുക്കാൻ നഞ്ച മ്മയ്ക്ക് സാധ്യമായിരുന്നില്ല. വല്ല ആഘോഷത്തിനും അവൾ ചുക്നരിയുടെ ചോറ് വെക്കും. ഷെയ്ക്ദാർ തുടങ്ങി ഉയർന്ന ഉദ്യോ ഗസ്ഥന്മാർ വന്നാൽ ചെറിയ വെളുത്ത അരിയുടെ ചോറും തുവരപ്പ രിപ്പ് കറിയും വെക്കും. അവൾക്ക് അത്രയേ കഴിവുള്ളൂ. ഇപ്പോൾ ഗത്യ ന്തരമില്ലാതെ, അനിഷ്ടം പുറത്ത് കാട്ടാതെ നഞ്ചമ്മ അവർക്ക് നിത്യവും ചോറും തുവരപ്പരിപ്പും പാകം ചെയ്ത് കൊടുത്തു. ചോറ് കണ്ടാൽ അവളുടെ മക്കൾ വിടില്ല. ചെന്നിഗരായൻ എന്തിന് വിടണം? എല്ലാ വർക്കും ചോറ് വേണം. താനൊറ്റയ്ക്ക് മുത്താറിക്കുറുക്ക് തിന്നാൽ എന്താണൊരു ലാഭം? ആകെക്കൂടി ചെലവ് നിർവഹിക്കാൻ പ്രയാസ മായി.

പതിനഞ്ച് ദിവസത്തിനുശേഷം അമ്മയും മകനും നാട്ടിലേക്ക് വന്നു. അക്കാര്യവും അറിഞ്ഞ നഞ്ചമ്മ അന്ന് രാത്രി ദീപം കൊളുത്തിയ ശേഷം പാർവതിയെ പറഞ്ഞയച്ചു: "നിന്റെ ഇളയച്ഛനെ കൂട്ടിക്കൊണ്ട്വാ. മുത്തശ്ശിയുടെ മുമ്പിൽ നിന്ന് വിളിക്കണ്ട." സംഗതി മുഴുവൻ അറിഞ്ഞി രുന്ന പാർവതി അപ്പണ്ണയ്യനെ വിളിച്ചുകൊണ്ടു വന്നു. അപ്പണ്ണയ്യൻ ഭാര്യയെ കണ്ടു. അവന് ആഗ്രഹവും അല്പം ഭയവും ഒരുവിധം ലജ്ജയും ഉണ്ടായി. അവൻ വന്ന കാലിൽ തൂണിനടുത്ത് നിന്നു. നഞ്ചമ്മ തന്നെ അവനോട് സംസാരിച്ച്, ക്ഷണിച്ചിരുത്തി. സാതു അടുക്കളയിൽ ജോലി ചെയ്തു.

"അപ്പണ്ണയ്യാ, ഇന്നിവിടെ നിന്ന് ഊണ് കഴിച്ചോളൂ." നഞ്ചമ്മ ക്ഷണിച്ചു.

"അമ്മ......"

"അവരൊന്നും പറയില്ല. രാത്രി അവർ ലഘു ഭക്ഷണത്തിനാവ ശ്യമായ റൊട്ടിയുണ്ടാക്കി തിന്നും. എഴുന്നേൽക്കൂ. കാലും മുഖവും കഴുകൂ." അപ്പണ്ണയ്യൻ കാലും മുഖവും കഴുകി. ചെന്നിഗരായരും എഴു ന്നേറ്റു. കുട്ടികളെയും ഇരുത്തി നഞ്ചമ്മ സാതുവിനോട് വിളമ്പാൻ പറഞ്ഞു. മതിയെന്നോ പോരെന്നോ പറയാൻ പോലും അപ്പണ്ണയ്യന് സങ്കോചം. വേണോ എന്ന് ചോദിക്കാൻ അവൾക്കും നാണം. കൂടാതെ അപമാനവും നിന്ദയും. അവർ ഊണ് കഴിക്കുമ്പോൾ നഞ്ചമ്മയും

തങ്കമ്മയും മുറ്റത്തായിരുന്നു. അതിനുശേഷം ജ്യേഷ്ഠനും അനുജനും വെറ്റിലടക്ക മുറുക്കി പുകയില വായിലിട്ടു. നഞ്ചമ്മ അകത്തേക്ക് പോയി സാതുവിനോട് കുറച്ചു സമയം എന്തോ മന്ത്രിച്ചു. ആ സ്വകാര്യസംഭാഷണത്തിൽ വിധവയായ തങ്കമ്മയും പങ്ക് ചേർന്നു.

ആ വീട്ടിൽ ധാന്യവും മറ്റും സൂക്ഷിക്കുന്നതിനുള്ള ഒരു ഇരുട്ടറ ഉണ്ടായിരുന്നു. അതിന് വാതിൽപ്പലക പിടിപ്പിച്ചിരുന്നു. നഞ്ചമ്മ ആ മുറി അടിച്ചുവാരി പായ വിരിച്ചു. സാതു കൂടെക്കൊണ്ടുവന്നിരുന്ന രണ്ട് കിടക്കകൾ ആ മുറിയിൽ വിരിച്ചു. അപ്പണ്ണയ്യൻ എഴുന്നേറ്റപ്പോൾ ഇന്നിവിടെത്തന്നെ കിടന്നോളൂ എന്ന് പറഞ്ഞു.

അവന് ഇത് അപ്രതീക്ഷിതമായിരുന്നു. അവന് സന്തോഷം തോന്നി. അതോടൊപ്പം പരിഭ്രമവും. അവനോർക്കാതെ "അമ്മ....." എന്ന് പറഞ്ഞു.

"അമ്മയ്ക്ക് കൂട്ടിന് വേണമെങ്കിൽ പാർവതിയെയും രാമണ്ണനെയും അയയ്ക്കാം. അവർക്ക് ഒറ്റയ്ക്ക് താമസിക്കാൻ പേടിയുമില്ല. നിങ്ങളീ മുറിയിൽ കിടന്നോളൂ."

പക്ഷേ ചെന്നിഗരായൻ ഭാര്യയുടെ നേരെ കണ്ണുരുട്ടി. "ഈ തലവേദനയൊക്കെ നീയെന്തിനാ വലിച്ചുവെക്കുന്നത്?" ശിവപൂജ നടന്നുകൊണ്ടിരിക്കെ കരടി വന്ന് കയറിയതുപോലെ സംസാരിച്ച ഭർത്താവിനെ അവൾ തുറിച്ചു നോക്കി. "നിങ്ങൾ കുറച്ച് സമയം മിണ്ടാതിരിക്കാമോ? തിരുമലേ ഗൗഡരുടെ വീട്ടിൽ നിന്ന് പുതുതായി കറക്കുന്ന എരുമയുടെ പുതിയ പാൽ കൊടുത്തയച്ചിട്ടുണ്ട്. അത് ചേർത്ത് പായസം ഉണ്ടാക്കുന്നുണ്ട്. അടുപ്പിൽ അത് തിളച്ചുകൊണ്ടിരിക്കുകയാണ്. നിങ്ങൾക്ക് വേണോ, വേണ്ടേ? അത് പറയൂ."

എരുമയുടെ പുതിയ പാലിന്റെ പായസം. ചെന്നിഗരായൻ അത് കേട്ടതും അടുക്കളയിൽ കടന്നു. അപ്പണ്ണയ്യൻ കലവറയിൽ കിടന്നു. അടുക്കളയിൽ വന്ന നഞ്ചു ഭർത്താവിനെ പുറത്തേക്ക് പറഞ്ഞയച്ചു. "പായസം ആയാൽ ഉടൻ വിളിക്കാം. നിങ്ങളത് വരെ ഒരിക്കൽ കൂടി മുറുക്കിക്കോളൂ." അത് കഴിഞ്ഞ് അവൾ സാതുവിനെ അപ്പണ്ണയ്യന്റെ മുറിയിലേക്കയച്ചു. അവൾ തന്നെ പുറത്ത് നിന്ന് വാതിൽ വലിച്ചടച്ചു.

ഒരു താൽക്കാലിക ഉപായമെന്ന നിലയിൽ പുതിയ പാലിന്റെ കാര്യം പറഞ്ഞ് അവൾ സൗകര്യം ഉണ്ടാക്കിയെന്നേയുള്ളൂ. എന്നാലിപ്പോൾ ഏതെങ്കിലും പശുവിനെയോ എരുമയെയോ പ്രസവിപ്പിച്ച് പുതിയ പാൽ കറന്ന് കൊണ്ടുവരാൻ സാധിക്കുമോ? എങ്കിലും അവൾ വിഷമിച്ചില്ല. കുട്ടികളെയെല്ലാം കിടക്കവിരിച്ച് മുറ്റത്ത് കിടത്തി. ഒരു തേങ്ങ ചിരവി അരിയുടെ കൂടെയിട്ട് തിരുമ്മിയ രണ്ടുണ്ട വെല്ലം ഇട്ട് പായസം ഉണ്ടാക്കി; അല്പം പാലും ഒഴിച്ചു. തങ്കമ്മയെ പുറത്ത് പറഞ്ഞയച്ച് അവൾ ഭർത്താവിനെ വിളിച്ചു. ശാനുഭോഗൻ ഉറങ്ങാതെ

കാത്തിരിക്കുകയായിരുന്നു. വിളിപ്പിച്ച ഉടനെ എഴുന്നേറ്റ് വന്ന് കുത്തിയിരുന്നു. അവൾ പായസത്തിന്റെ പാത്രവും ഒരലൂമിനിയക്കിണ്ണവും അദ്ദേഹത്തിന്റെ മുമ്പിൽ വെച്ചു: "നിങ്ങൾ തന്നെ വിളമ്പിക്കഴിച്ചോളൂ. അവരുടെ വീട്ടിലെ എരുമ പ്രസവിച്ച് പത്ത് പതിനഞ്ച് ദിവസമായത്രെ. എന്നിട്ടും 'മടി' ഉടഞ്ഞിട്ടില്ല. എങ്കിലും പായസം നന്നായിട്ടുണ്ട്."

ചെന്നിഗരായൻ ഒരു തവി പായസം കിണ്ണത്തിൽ വിളമ്പി വായിൽ വെച്ചു. നല്ല മധുരം. പാൽപ്പായസം പോലെ തന്നെയിരുന്നു. അദ്ദേഹം ഞൊട്ടിയിട്ടു. "ഞാൻ പോകട്ടെ. നിങ്ങൾ തന്നെ വിളമ്പിത്തിന്നില്ലേ?" അവൾ ചോദിച്ചു. അതിന് സമ്മതം മൂളാനുള്ള മനസ്സാന്നിധ്യം പോലും അദ്ദേഹത്തിനില്ലായിരുന്നു.

അപ്പണ്ണയ്യൻ രാവിലെ എഴുന്നേറ്റ് തോട്ടിൻകരയ്ക്ക് പോയി വന്നു. അവൻ നേരെ കോവിലിൽ ചെന്ന് അമ്മയോട് പറഞ്ഞു: "അമ്മേ, അവരെ ഇങ്ങോട്ട് വിളിച്ചുകൊണ്ടുവരട്ടെ?"

"ആരെ?"

"ആ നുഗ്ഗീക്കരക്കാരെ."

ഗംഗമ്മ സ്തബ്ധയായി. ഒറ്റ നിമിഷം കൊണ്ട് അവർക്ക് സംഗതി മുഴുവൻ വെളിവായി. "അയ്യോടാ സൂളേമോനേ, നീ രാത്രി ദേവലാപുരത്തെ മേളം കാണാൻ പോയെന്നല്ലേ ഞാൻ വിചാരിച്ചത്? പോയി ആ തേവിടിശ്ശിയുടെ കൂടെ കിടന്നുവോ?"

അപ്പണ്ണയ്യൻ തല താഴ്ത്തി നിന്നു. പത്ത് നിമിഷം ഗംഗമ്മ തന്റെ "ആശീർവചനമന്ത്രം" ഉരുവിട്ടുകൊണ്ടിരുന്നു. അവസാനം ചോദിച്ചു: "ഞങ്ങളെ അവിടേക്ക് വിളിച്ചുകൊണ്ട് പോകണമെന്ന് ആ തേവിടിശ്ശി തന്നെ പറഞ്ഞതാണോ?"

അപ്പണ്ണയ്യൻ അല്പം ധൈര്യം സംഭരിച്ചു: "അവളെന്ത് പറയാൻ? ഞാൻ തന്നെ അങ്ങനെ പറഞ്ഞു. വിളിച്ചുകൊണ്ടു വരാം. അവർ അവിടെ എന്തിന് താമസിക്കണം?"

"വിളിച്ചുകൊണ്ട് പോകാമെന്ന് നീ അവളോട് പറഞ്ഞ് വന്നതാണോ? ജാരന് പിറന്ന സൂളേമോനേ? നീ നിൽക്കൂ. അണ്ണാജോയിസരോട് പറഞ്ഞ് നിനക്കൊരു പാഠം പഠിപ്പിക്കാം." ഗംഗമ്മ എഴുന്നേറ്റു. നേരെ ചെന്ന് ജോയിസരുടെ വീട്ടുമുറ്റത്ത് നിന്ന് വിളിച്ചു: "ജോയിസരേ, ഒന്ന് വരണേ."

ഗംഗമ്മയുടെ ഒച്ച കേട്ട് ചുറ്റുപാടുമുള്ള ആറെട്ടാളുകൾ വന്ന് ചേർന്നു. ജോയിസരും പുറത്തിറങ്ങി. ഗംഗമ്മ പറഞ്ഞു: "ഇന്നലെ രാത്രി അവൻ പോയി ആ തേവിടിശ്ശിയുടെ കൂടെ കിടന്ന് വന്നിരിക്കുകയാണ്. ഇന്നിപ്പോൾ എന്റെ വീട്ടിലേക്ക് തന്നെ വിളിച്ചുകൊണ്ട് വരുന്നെന്ന് പറയുന്നു. ഈശ്വരന്റെ കോവിലിൽ ഭാര്യയും ഭർത്താവും താമസിക്കാമോ? നിങ്ങൾ തന്നെ പറ."

ഹനുമാനാണെങ്കിൽ ബ്രഹ്മചാരിയായ ദേവനാണ്. ആ ദേവന്റെ കോവിലിൽ ഭാര്യയും ഭർത്താവും ഒന്നിച്ച് കഴിയുകയെന്നുവെച്ചാൽ അത് ധർമ നിഷിദ്ധമായ കാര്യമാണെന്നതിന് സംശയമില്ല. "അവന്റെ വിവേകം നശിച്ചുപോയിരിക്കുന്നു. അങ്ങനെ ചെയ്താൽ എല്ലാവരെയും അമ്പലത്തിൽ നിന്ന് പിടിച്ച് പുറത്താക്കേണ്ടി വരും. ഗ്രാമത്തിൽ മഴയും വിളവും വേണ്ടെന്നാണോ? എന്താണീ കാട്ടുന്നത്?" അണ്ണാജോയിസർ ഇതും പറഞ്ഞ് നേരെ കോവിലിൽ വന്നു. അയാൾ താക്കീത് ചെയ്തു. അപ്പണ്ണയ്യന്റെ മുഖം ചുളുങ്ങി. എന്നാൽ അവന് തലേന്ന് രാത്രിയിലെ സുഖം മറക്കാനായില്ല. ഭാര്യയിൽ നിന്നകന്നിരിക്കാൻ സാധ്യമല്ലെന്ന് തോന്നി. അവൻ അപൂർവമായ ധൈര്യം സംഭരിച്ചു. ചേട്ടത്തിയമ്മയുടെ വീട്ടിൽ പോയി നടന്നതൊക്കെ വിവരിച്ചു. ഗംഗമ്മയുടെ പുറകെ വന്നിരുന്നു. അവർ വെളിയിൽ നിന്ന് നഞ്ചമ്മയെയും ചെന്നിഗരായരെയും കണ്ടമാനം ശകാരിച്ചു. ഇപ്പോഴും കിടന്നുറങ്ങി, രാത്രിയിലെ പായസം ദഹിപ്പിച്ചെടുക്കുകയായിരുന്ന ചെന്നിഗരായൻ എഴുന്നേറ്റിരുന്നു. അദ്ദേഹം ഭാര്യയെ ചീത്ത പറയുമായിരുന്നു. പക്ഷേ ഉടൻ തന്നെ തോട്ടിൻ കരയിലേക്ക് പോകാൻ ധൃതി ഉണ്ടായിരുന്നതുകൊണ്ട് അദ്ദേഹം ഒന്നും പറയാതെ അതിവേഗം ഇറങ്ങിപ്പോയി. ഇവനും തന്റെ ശത്രുവായിരിക്കുന്നുവെന്ന് വിചാരിച്ച ഗംഗമ്മ അവിടെ നില്ക്കാതെ ഉടൻ സ്ഥലംവിട്ടു.

## മൂന്ന്

അപ്പണ്ണയ്യൻ അന്നും ചേട്ടത്തിയമ്മയുടെ വീട്ടിൽ കഴിഞ്ഞു. രണ്ടുമൂന്ന് ദിവസം കൊണ്ട് അവർ ഒരു തീരുമാനത്തിലെത്തി. അപ്പണ്ണയ്യൻ ഭാര്യയുടെയും മക്കളുടെയും കൂടെ പ്രത്യേകം താമസിക്കുക. അവന്റെ അമ്മായി അവരുടെ കൂടെ താമസിക്കണമെന്ന് പ്രത്യേകം തീരുമാനിക്കേണ്ടതില്ല. ഇനി ജീവിക്കാനൊരു മാർഗം. ഇത്രയും കാലം അമ്മയുടെ കൂടെ ഉൾനാടുകളിൽ തെണ്ടി നടന്ന് അനുഭവമുള്ളവനാണ്. "തെണ്ടിയിട്ടെങ്കിലും ഭാര്യയെയും മക്കളെയും പോറ്റാം. ഞാനൊരു ആണല്ലേ?" അവൻ തന്റെ കഴിവ് പ്രകടിപ്പിച്ചു. ഇനി താമസിക്കുന്നതിന് ഒരു സ്ഥലം ഏർപ്പാട് ചെയ്താലായി.

ഇടയഗ്രാമത്തിലെ ഗുണ്ടേഗൗഡരുടെ ഒരു പറമ്പ് അവിടെയുണ്ട്. വേലിയില്ല. പച്ചിലയും വിറകും മറ്റും ആരും ഉപയോഗിക്കാറില്ല. അത് ഹനുമാൻ കോവിലിൽ നിന്ന് പത്തുമുപ്പത് വാര അകലെയാണ്. നഞ്ചമ്മ അപ്പണ്ണയ്യനെ കൂട്ടി ഇടയഗ്രാമത്തിൽ പോയി. ഗുണ്ടേഗൗഡരോട് അപേക്ഷിച്ചു. അതിൽ അപ്പണ്ണയ്യൻ സ്വന്തം ചിലവ് ചെയ്ത് ഒരു കുടിൽ കെട്ടിപ്പാർക്കുന്നതിന് താൻ എതിരല്ലെന്ന് ഗൗഡർ പറഞ്ഞു. അപ്പണ്ണയ്യൻ ചെന്നിഗരായരെപ്പോലെ മടിയനല്ല. ഉത്സാഹത്തോടെ ആരെങ്കിലും

പ്രശംസിച്ച് മാർഗദർശനം നൽകിയാൽ മതി. അധ്വാനിക്കുന്നതിനുള്ള ശരീരശേഷിയും ഉത്സാഹവും അവനുണ്ട്. കുറേക്കാലമായി അകന്നിരുന്ന ഭാര്യയുടെ സാമീപ്യം അവന് ആവേശം പകർന്നു. നഞ്ചമ്മയുടെ മാർഗദർശനം ലഭിച്ചു. സാതു തന്റെ കൂടെ കൊണ്ടുവന്നിരുന്ന ഒരു സേർ വരുന്ന വെള്ളരിയുടെ ഉരുപ്പടികൾ ഇരുപത്തഞ്ചുറുപ്പികയ്ക്ക് വിറ്റ് കാശ് കൊടുത്തു. പത്ത് മുള, പത്ത് വണ്ടി മണ്ണ്, രണ്ട് കരിങ്കൽ തൂൺ ഇത്രയും സാമഗ്രികൾ കാശ് കൊടുത്ത് വാങ്ങി. അപ്പണ്ണയ്യൻ തന്നെ കൈക്കോട്ടെടുത്ത് കിളച്ച് അരയോളം ഉയരത്തിൽ ചുമർ കെട്ടി. കൽത്തൂണുകൾ നിർത്തി. മുളയും വിരിച്ചലും കെട്ടി. പലരുടെയും തോട്ടത്തിൽ നിന്ന് ചോദിച്ചു വാങ്ങിയ പത്തെഴുനൂറ് തെങ്ങോലകൾ കൊണ്ട് മേൽപ്പുര പുതച്ചു. നാട്ടിലെ ആശാരിയോട് പറഞ്ഞ് മൂന്നുറുപ്പികയ്ക്ക് നാലടി ഉയരമുള്ള ഒരു വാതിലും അതിനുള്ള പലകകളും സാക്ഷയടക്കം ഉണ്ടാക്കി. ഒരു നല്ല ദിവസം നോക്കി പാൽ കാച്ചി. ഗൃഹപ്രവേശകർമം വരെ എല്ലാവരുടെയും ഊണ് നഞ്ചമ്മയുടെ വീട്ടിൽ തന്നെയായിരുന്നു.

ഇനി നാൾ കഴിക്കാനുള്ള വഴി കണ്ടെത്തണം. അപ്പണ്ണയ്യൻ ഇപ്പോൾ അമ്മയുടെ കൂട്ട് വിട്ടിരിക്കുകയാണ്. ഒറ്റയ്ക്ക് നാട്ടിൻ പുറങ്ങളിൽ ചുറ്റിനടക്കുന്നു. ശിവേഗൗഡനെന്ന മനുഷ്യനെ ശപിച്ച് എന്തെങ്കിലും തരണേ എന്ന് വീട്വീടാന്തരം ചെന്ന് ചോദിക്കുന്നു. അവൻ പെരുവഴിയിൽ നിന്ന് പൊക്കണസഞ്ചി തൂക്കിപ്പിടിച്ച് ഭിക്ഷ യാചിക്കുന്ന ഇരപ്പാളിയല്ല. അതുകൊണ്ട് കൊടുക്കുന്നവർ അരസ്സേറിൽ കുറയാതെ മുറത്തിൽ തന്നെ കൊടുക്കുന്നു. അപ്പോഴത്തേക്കും കൊയ്ത്തുകാലം വന്നു. അവൻ കളത്തിലേക്ക് തന്നെ പോകും. മുത്താറി മെതിച്ച്, കാറ്റിൽ പിടിച്ച് 'കൂമ്പാരപൂജ' നടത്തുമ്പോൾ വന്നവർക്ക് മുറത്തിൽ ദാനം ചെയ്താൽ കൂമ്പാരം പൊലിയും. അതുകൊണ്ട് അവന് മുറം നിറയെ കിട്ടും. പലപ്പോഴും ഗംഗമ്മയും അപ്പണ്ണയ്യനും ഒരേ കളത്തിൽ വെച്ച് കണ്ടുമുട്ടും. അവൾ മകനോട് മിണ്ടില്ല. ഇവൻ അമ്മയെയും മുഖം പൊക്കി നോക്കില്ല. "രണ്ടാളും വെവ്വേറെയാണെന്ന് പറഞ്ഞ് നടക്കുകയാണല്ലേ? ഞങ്ങളുടെ കൈയിൽ നിന്ന് രണ്ടോഹരി കിട്ടുമല്ലോ." ഇങ്ങനെ നിന്ദിക്കുന്ന കൃഷിക്കാരുമുണ്ട്. ഒന്നും പറയാതെ രണ്ടുപേർക്കും കൊടുക്കുന്നവരുമുണ്ട്.

നാട്ടിൻപുറങ്ങളിൽ ചെന്നാലും ചിലേടത്ത് ഇതാവർത്തിക്കും. മുമ്പ് അമ്മയും മകനും ഒന്നിച്ച് പോയിരുന്ന വീടുകളിൽ ഇപ്പോൾ ഇവരിലൊരാൾ ആദ്യം പോകും. കുറച്ച് ദിവസം കഴിഞ്ഞ് രണ്ടാമത് പോകുന്നവരോട് അവർ ചോദിക്കും. "അമ്മയും മകനും വേറെവേറെയാണെന്ന് പറഞ്ഞ് വേഷം കെട്ടി രണ്ട് തവണ വന്നാൽ ഞങ്ങൾ എങ്ങനെ തരും?" ഗംഗമ്മ ഇത് മനസ്സിലാക്കി ചുറ്റുപാടുമുള്ള നാട്ടിൻപുറങ്ങളിൽ ആദ്യം

തന്നെ പൊയ്ക്കളഞ്ഞു. അവർക്കാണെങ്കിൽ ഒരാളുടെ വയറേ നോക്കേണ്ടൂ. ചെലവ് കുറവ്. അതുകൊണ്ട് മൂന്ന് കൊല്ലത്തേക്ക് വേണ്ട മുത്താറിയും അവരയും മുളകും അവരുടെ അടുത്ത് മിച്ചം വന്നു. അപ്പണ്ണയ്യന് അഞ്ച് വയർ പോറ്റണം. കൂടാതെ ഭർത്താവ് മരിച്ച വൃദ്ധയായൊരു വിധവ വീട്ടിൽ വന്ന് ചോദിക്കുമ്പോഴുണ്ടാകുന്ന അനുകമ്പ, നല്ല തടിയും വണ്ണവുമുള്ള പ്രായപൂർത്തിയായ ഒരു പുരുഷൻ വന്ന് ചോദിക്കുമ്പോഴുണ്ടാവില്ല. "കൂലിപ്പണിയെടുത്ത് വയർ നിറയ്ക്കാനാവില്ലേ? കൈയും കാലും വീണ് പോയോ?"അങ്ങനെ ചോദിക്കുന്നവരുമുണ്ട്.

ഭാര്യ വന്നെത്തിയ ആദ്യകാലത്ത് അപ്പണ്ണയ്യന് വലിയ ഉത്സാഹമായിരുന്നു. ദിവസങ്ങൾ കഴിഞ്ഞപ്പോൾ അത് കുറഞ്ഞു വന്നു. ദിവസം മുഴുവൻ ഉൾനാടുകൾ ചുറ്റിവന്ന് മറ്റുള്ളവരുടെ വീട്ടുവാതിൽക്കൽ നിന്ന് അവർ പറഞ്ഞതെല്ലാം കേട്ടുകൊണ്ട് നിൽക്കുന്നത് അവന് ഇഷ്ടമുള്ള ജോലിയായിരുന്നില്ല. മുമ്പ് അമ്മയുടെ കൂടെ നടക്കുമ്പോൾ യാചിക്കുന്ന ജോലി അവർക്കായിരുന്നു. കിട്ടിയ സാധനങ്ങൾ അവർ ചുകന്ന സാരിയിൽ കെട്ടിക്കൊണ്ട് ഒരു ദിക്കിലെത്തിക്കും. അവിടെ വെച്ച് ചാക്കിൽ നിറയ്ക്കുകയും ചുമന്ന് കൊണ്ട് വരികയും മാത്രമായിരുന്നു അവന്റെ ജോലി. സ്വയം യാചിക്കുന്ന വിഷമം കാരണം അവന്റെ മനസ്സ് വേദനിച്ചുതുടങ്ങി.

ഒരു ദിവസം നഞ്ചമ്മ ഇവരുടെ വീട്ടിൽ വന്നു. അപ്പണ്ണയ്യൻ നാട്ടിൻ പുറത്തെവിടെയോ പോയിരിക്കുകയാണ്. പലതും പറഞ്ഞകൂട്ടത്തിൽ നഞ്ചമ്മ പറഞ്ഞു: "ഇവിടത്തെ ജയലക്ഷ്മിക്ക് ഞങ്ങളുടെ പാർവതിയുടെ വയസ്സാണ്. അവളെ സ്കൂളിൽ ചേർക്കണം. രാമകൃഷ്ണനെയും ചേർക്കണം. നാലക്ഷരം പഠിച്ചില്ലെങ്കിൽ ഈ കുഞ്ഞുങ്ങളുടെ ഗതി എന്താവും?"

"ചേർക്കണം."

"മറ്റൊരു കാര്യം നിങ്ങളോട് പറയണമെന്ന് വിചാരിച്ചതാണ്. അപ്പണ്ണയ്യൻ കൊണ്ടുവരുന്ന മുത്താറി നിങ്ങൾ വില്ക്കയാണത്രെ. അങ്ങനെ വിൽക്കരുത്. ഈ കൊയ്ത്ത് കാലത്തും അത് കഴിഞ്ഞ് രണ്ടുമൂന്നുമാസവും ആളുകൾ ധാന്യം തരും. ജ്യേഷ്ഠ, ആഷാഢ മാസങ്ങൾ കഴിഞ്ഞാൽ ഒരുത്തരും ഒരു മണി മുത്താറി കൊടുക്കില്ല. ഇപ്പോൾ ഈ ധാന്യം കളഞ്ഞാൽ പിന്നെ കഷ്ടത്തിലാവും. സണ്ണേൻ ഗ്രാമത്തിൽ നിന്ന് ഒന്ന് രണ്ട് വലിയ മൺകലം വാങ്ങി സൂക്ഷിച്ചോളൂ."

"ഈ നാശം പിടിച്ച മുത്താറി ഇവിടെ വെച്ചിട്ട് എന്ത് ചെയ്യാൻ? അതാര് തിന്നും?" വിധവയായ തങ്കമ്മ ചോദിച്ചു.

ഇവരുടെ വയറ്റിൽ മുത്താറിപിടിക്കില്ലെന്ന് നഞ്ചമ്മയ്ക്കറിയാം. എന്നാൽ നാട്ടുമ്പുറത്ത് മുത്താറിയല്ലാതെ അരി തിന്നവരാരുണ്ട്? ശീലി

ച്ചാൽ അതും ചേരാതിരിക്കില്ല. അങ്ങനെ ശീലിച്ചില്ലെങ്കിൽ പിന്നെങ്ങനെ ജീവിക്കും? വമ്പന്മാരായ ജന്മിമാർക്ക് മാത്രമേ അത് സാധിക്കൂ. ഇവരി ങ്ങനെ പറഞ്ഞാലോ? നഞ്ചമ്മ തനിക്കറിയാവുന്നൊരു സത്യം ഉപദേ ശിച്ചെന്നേയുള്ളൂ. അവരോട് വേറെയും ഒന്ന് രണ്ട് കാര്യങ്ങൾ ഉപദേ ശിക്കേണ്ടതുണ്ടെന്ന് അവൾ കരുതി. അവർക്ക് കാപ്പികുടിക്കുന്ന പതി വുണ്ട്. കഡൂർ പ്രദേശക്കാരല്ലേ? അവിടെ ചെറുപ്പം മുതലുള്ള ശീലമാ ണത്രെ. സാതു ഇവിടെ വന്ന ആദ്യകാലത്ത് അമ്മായിയെ ഭയന്ന് ഒരുവിധം സഹിച്ചിരുന്നു. ഇപ്പോൾ കാപ്പികുടിക്കുന്ന ആളുകൾ രാമസ മദ്രത്തിൽ അധികരിച്ച് വരികയാണ്. സൗകര്യമുള്ളവർ കുടിക്കുന്നതിന് കുഴപ്പമില്ല. എന്നാൽ അപ്പണ്ണയ്യന്റെ കുടുംബത്തിലുള്ള ഈ നാലു പേർക്കും ദിവസത്തിൽ രണ്ടുനേരം കാപ്പി വേണമെന്ന് വെച്ചാൽ എവിടെ നിന്ന് കിട്ടും?

"നിങ്ങൾക്ക് ആ ശീലം ഉപേക്ഷിച്ചാൽ കുറേ ചെലവ് കുറയ്ക്കാൻ കഴിയും. അല്ലേ?"

"ഞങ്ങൾക്കത് സാധിക്കില്ലപ്പ! രാവിലെ എഴുന്നേറ്റാൽ വെറും വയ റ്റിൽ എങ്ങനെ കഴിയും? നിങ്ങളാണെങ്കിൽ വെറും റൊട്ടി തിന്ന് കുത്തി യിരിക്കുന്നു. ഞങ്ങളങ്ങനെ കഴിഞ്ഞവരല്ല."

നഞ്ചമ്മ അക്കാര്യം പിന്നെ മിണ്ടിയില്ല.

ഒരു ദിവസം സാതു, ചേട്ടത്തിയമ്മയുടെ വീട്ടിൽ വന്നിരുന്ന് സംസാ രിക്കുകയായിരുന്നു. നഞ്ചമ്മ തിടുക്കത്തിൽ ഓടത്തണ്ട് മുറിച്ച് രണ്ട് മിനിറ്റിൽ ഒന്നെന്ന കണക്കിന് പ്ലാശില തുന്നിക്കൂട്ടുകയായിരുന്നു. "ചേട്ടത്തീ, നിങ്ങൾ എത്ര ജോലി ചെയ്യുന്നു! അടുക്കളപ്പണി കൂടാതെ ശാനുഭോഗരുടെ കണക്കെല്ലാം എഴുതുന്നു. പ്ലാശില കൊണ്ടുവന്ന് തുന്നിക്കൂട്ടുന്നു. എനിക്കിതൊന്നും വയ്യപ്പ."

"നോക്കൂ. നിന്നോട് പറയണമെന്ന് ഞാൻ രണ്ടുമൂന്ന് മാസമായി വിചാരിക്കുകയാണ്. നിങ്ങളെന്ത് വിചാരിക്കുമെന്ന് വെച്ച് മിണ്ടാതി രുന്നു."

"എന്താ, പറയൂ."

"നിങ്ങളുടെ വീട്ടിൽ ആകെ ആഹാരം കഴിക്കാൻ അഞ്ച് പേരുണ്ട് സമ്പാദിക്കുന്നതിന് ഒരാളേ ഉള്ളൂ. അതും ഭിക്ഷ വാങ്ങിയാണ്. അങ്ങനെ ആരും ജീവിക്കാറില്ല. സ്വന്തമായി എന്തെങ്കിലും ഒരു ജോലി ചെയ്യണം. സ്വന്തമായി ഒരു ജോലിയുണ്ടായിരുന്നെങ്കിൽ ഈ കുടുംബം ഇങ്ങനെ ആകുമായിരുന്നോ? നീയെങ്കിലും വല്ല ജോലിയും ചെയ്യൂ. വീട്ടിൽ നിങ്ങൾ രണ്ട് സ്ത്രീകളുണ്ടല്ലോ? വീടുപണിക്ക് ശേഷം കളിച്ചുകൊണ്ട് ദിവസത്തിൽ മൂന്നൂറില തുന്നിക്കെട്ടാം. ഇപ്പോഴാണെങ്കിൽ ഇലയ്ക്ക് നൂറിന് ഏഴണ വിലയുണ്ട്. എത്ര കൊണ്ടുപോയാലും തിപ്ടൂരിൽ നിന്ന് ലോറിയിൽ ബാംഗ്ളൂരിലേക്ക് അയച്ചുകൊടുക്കുന്നു. മാസത്തിൽ മുപ്പ

തുറുപ്പിക ഉണ്ടാക്കാൻ കഴിഞ്ഞാൽ തന്നെ ധാരാളമായി."

"ഇങ്ങനെ ഒരേ ഇരുപ്പിന് പ്ലാശില തുന്നിക്കെട്ടിക്കൊണ്ടിരുന്നാൽ ചൂടാവില്ലേ?"

"ശീലിച്ചാൽ യാതൊന്നും സാരമില്ല. ചൂടായാൽ തന്നെ രാത്രി കിടക്കുമ്പോൾ ഉള്ളം കാലിൽ ഇത്തിരി ആവണക്കെണ്ണ പുരട്ടിയാൽ മതി."

താനും ഇല തുന്നിക്കെട്ടുന്ന പണിതുടങ്ങണമെന്ന് സാതു നിശ്ച യിച്ചു. അടുത്ത ദിവസം ചേട്ടത്തിയമ്മയുടെ വീട്ടിൽ വന്ന് അവളും തുന്നാൻ തുടങ്ങി. നഞ്ചമ്മ നൂറ്റിരുപത് ഇല തുന്നിക്കെട്ടുന്ന നേരം കൊണ്ട് പതിനെട്ടെണ്ണം ഉണ്ടാക്കി. ശീലിച്ചാൽ കൂടുതൽ ഉണ്ടാക്കാൻ കഴിയുമെന്ന് നഞ്ചമ്മ പ്രോത്സാഹിപ്പിച്ചു. എന്നാൽ അടുത്ത ദിവസം അവളുടെ കൈയും കാലും എരിയാൻ തുടങ്ങി. "താലി കെട്ടിയ പുരു ഷൻ ഭാര്യയെയും മക്കളെയും പോറ്റണം. മോളേ നീ തുന്നാനൊന്നും പോകണ്ട." തങ്കമ്മ മകൾക്ക് ദേഹരക്ഷ ഉപദേശിച്ചു. അതോടെ അവൾ ഇല തുന്നിക്കൂട്ടുന്നത് നിർത്തി. ഇതിനിടയ്ക്ക് അവളുടെ കുളി നിന്നു ഛർദിയും തുടങ്ങി.

സാതുവിന്റെ അച്ഛൻ ശാമഭട്ടൻ പുരോഹിതനായിരുന്നു. പുരോ ഹിത കുടുംബത്തിൽ പിറന്നവരാണ്. അതുകൊണ്ട് മാറ്റും മര്യാദയും ആചാരനുഷ്ഠാനങ്ങളും മറ്റും തങ്കമ്മയ്ക്ക് നന്നായി അറിയാമായിരുന്നു. ഗംഗമ്മയുടെ വീട്ടിൽ പണ്ടുമുതലേ ശുദ്ധം കുറവാണ്. കൂടാതെ നഞ്ചമ്മ, മറ്റുള്ളവർ കാണാൻ മാത്രം ശുദ്ധം പാലിച്ചിരുന്നതല്ലാതെ വീട്ടിനകത്ത് അത്തരം കാര്യങ്ങൾ അനുഷ്ഠിച്ചില്ല. ചട്ടിയിൽ തന്നെ കറിവെക്കുന്നു. ചോറുണ്ടാക്കുന്നതിന് ചരുവത്തെക്കാൾ ചട്ടിയാണ് നല്ലതെന്ന് അവൾ പറയും. അത് ശൂദ്രന്മാർക്ക് കൊള്ളാം. ബ്രാഹ്മണർ ഇങ്ങനെ ചെയ്യാമോ? കൂടാതെ നഞ്ചമ്മയുടെ മക്കൾ പലപ്പോഴും മാദേവയ്യൻ കൊടുക്കുന്നത് തിന്നും. മൂന്നാമത്തെ കുട്ടി, നാല് വയസ്സായ വിശ്വൻ മാദേവയ്യന്റെ മടി യിലിരുന്ന്, അദ്ദേഹം സ്വജാതീയരുടെ ഭവനത്തിൽ നിന്നു കൊണ്ടുവന്ന ഭിക്ഷാന്നം കഴിക്കും. അതറിയാമായിരുന്നെങ്കിലും നഞ്ചമ്മ കുട്ടികളെ ഉപദേശിക്കയോ അടിക്കുകയോ ചെയ്തില്ല. തങ്കമ്മയ്ക്ക് ഇതൊന്നും ഹിതമായിരുന്നില്ല. സാതുവിനും ശരിയാണെന്ന് തോന്നിയില്ല.

ഗ്രാമത്തിലെ പുരോഹിതന്മാരായ അയ്യാശാസ്ത്രിയുടെയും, അണ്ണാജോയിസരുടെയും ഭാര്യമാർ ആചാരാനുഷ്ഠാനങ്ങളും മറ്റു മര്യാ ദയും പാലിക്കുന്ന സ്ത്രീകളാണ്. അണ്ണാജോയിസരുടെ ഭാര്യ, 'ദൂര' ത്തായാൽ ഭർത്താവിന്റെ കണ്ണിൽ പോലും പെടില്ല. നഞ്ചമ്മയാണെ ങ്കിൽ രഹസ്യമായി അടുക്കളപ്പണി പോലും എടുക്കും.

"ഞങ്ങളുടെ പാർവതി വെച്ചതാണെന്ന് അവൾ പച്ചക്കള്ളം പറ യുന്നു." അണ്ണാജോയിസരുടെ ഭാര്യ വെങ്കടലക്ഷ്മി പറഞ്ഞു. ഇനിയൊ

രിക്കലും അവളുടെ വീട്ടിൽ പോകരുതെന്ന് തങ്കമ്മ അപ്പോൾ തന്നെ തീരുമാനിച്ചു. "താണ ജാതിക്കാർ ദൂരത്തായ ദിവസം തന്നെ തറയിൽ വെള്ളമൊഴിച്ച് അടുക്കളയിൽ കയറി ജോലി ചെയ്യും. ബ്രാഹ്മണരായി പിറന്നവർ ഇങ്ങനെ ചെയ്യാമോ? ഹീനജാതിക്കാരെക്കാൾ നശിച്ചു പോയി! ഥൂ!"

ഒരു ദിവസം തങ്കമ്മയും സാതുവും അണ്ണാജോയിസരുടെ വീട്ടിലേക്ക് പോയിരുന്നപ്പോൾ ജോയിസർ തന്നെ ആ വിഷയം എടുത്തിട്ടു: "പിതൃസ്വത്തെന്ന് പറഞ്ഞാൽ ജ്യേഷ്ഠനും അനുജനും സമാന അവകാശമാണ്, അല്ലേ? ഉണ്ടായിരുന്ന സ്വത്തെല്ലാം പോയി. ശാനുഭോഗസ്ഥാനം ചെന്നിഗരായൻ ഒറ്റയ്ക്ക് അനുഭവിക്കുന്നു. അപ്പണ്ണയ്യന് അതിലൊന്നുമില്ലെന്ന് വരുന്നത് ന്യായമാണോ? അതിൽ നിന്ന് കിട്ടുന്ന വർഷാശനം ജ്യേഷ്ഠനും അനുജനും വീതിക്കണമെന്ന് സർക്കാർ നിയമം തന്നെയുണ്ട്. അവർ ഇങ്ങനെ എത്രനാളായി നിങ്ങളെ വഞ്ചിക്കുന്നു?"

തങ്കമ്മയുടെ കാതുണർന്നു. തങ്ങൾക്ക് കിട്ടേണ്ടതിനെക്കുറിച്ച് ഒന്നും പറയാതെ തട്ടിപ്പ് നടത്തുന്ന നഞ്ചമ്മച്ചേട്ടത്തിയോട് സാതുവിന്റെ വിരോധം എരിഞ്ഞു തുടങ്ങി. "ഇവളുടെയൊക്കെ ഒരു തട്ടിപ്പ്!" അവൾ ആത്മഗതം ചെയ്തു.

"നിങ്ങളും അപ്പണ്ണയ്യനും കൂടി ചോദിക്കണം. അവർ തരില്ലെന്ന് പറഞ്ഞാൽ തഹസീൽദാർ സാഹേബിന്റെ മുമ്പിൽ ചെന്ന് സാഷ്ടാംഗം വീണ് അപേക്ഷിക്കണം. അദ്ദേഹം വാങ്ങിത്തരും." ജോയിസർ ഉപദേശിച്ചു.

അന്ന് വൈകുന്നേരം അപ്പണ്ണയ്യൻ നാട്ടിൻപുറത്ത് നിന്ന് മടങ്ങിയപ്പോൾ സാതു തന്നെ എല്ലാം പറഞ്ഞു: "നമുക്കും കുഞ്ഞുകുട്ടികളുണ്ട്. നാളെ പിതൃസ്വത്തെന്ന് പറഞ്ഞ് അവർക്കും വല്ലതും കിട്ടണ്ടേ? വർഷാശനം ആകെ നൂറ്റിരുപതുറുപ്പിക. അത് നമുക്ക് കിട്ടണം. ഇതിനും പുറമെയാണ് മഷിക്കാണിക്ക. അതിന് കണക്കില്ല."

അപ്പണ്ണയ്യന് മുമ്പും പിമ്പും അറിയില്ല. ശാനുഭോഗസ്ഥാനവും പട്ടേൽസ്ഥാനവും എപ്പോഴും മൂത്തമകന് കിട്ടും. അതവൻ കണ്ടറിഞ്ഞതാണ്. കേട്ടറിയുകയും ചെയ്തിട്ടുണ്ട്. എന്നാൽ സർക്കാർ നിയമം വേറെയാണോ? അണ്ണാജോയിസരെക്കാൾ എനിക്കറിയില്ലല്ലോ. സമയം രാത്രിയായിരിക്കുന്നു; എങ്കിലും അപ്പണ്ണയ്യൻ ജോയിസരുടെ വർഷാശനം വീതം വെക്കേണ്ടതാണെന്ന് പറഞ്ഞു. "ഇത്രയും കാലം മുഴുവൻ വർഷാശനവും അവർ തന്നെ വിഴുങ്ങുകയായിരുന്നു. നിന്റെ കണ്ണിൽ പൊടിയിട്ട് കളഞ്ഞല്ലോ വിഢ്ഢീ!" ഈ ഹിതോപദേശം അവനെ രോഷാകുലനാക്കി. അവൻ ധൃതിയിൽ അവിടെ നിന്നോടി ജ്യേഷ്ഠന്റെ വീട്ടിലെത്തി. ചെന്നിഗരായൻ ഉണ്ടായിരുന്നില്ല. ചേട്ടത്തിയമ്മ മണ്ണെണ്ണ വിളക്കിന് മുമ്പിലിരുന്ന് പാർവതിക്കും രാമണ്ണനും പാഠം

പറഞ്ഞുകൊടുക്കുകയായിരുന്നു. അവൻ മുമ്പിൽ നിന്നുകൊണ്ട് പറഞ്ഞു: "ഇങ്ങനെ തട്ടിപ്പ് നടത്താൻ ഞാൻ സമ്മതിക്കില്ല. വർഷാശനത്തിൽ പകുതി എനിക്കും തന്നേക്കണം."

നഞ്ചമ്മയ്ക്ക് സംഗതി പിടികിട്ടിയില്ല. "ഏത് വർഷാശനം? എന്താ നിങ്ങൾ പറയുന്നത്?"

"ശാനുഭോഗപ്പണിയുടേത്. ഞങ്ങളുടെ അച്ഛൻ ചെന്നയ്യന്റെ മാത്രം അച്ഛനല്ല. എന്റെയും അച്ഛനാണ്. പകുതി തന്നില്ലെങ്കിൽ ഞാൻ തഹസീൽദാരുടെ അടുത്ത് പോകും." അവൻ പറഞ്ഞു. ജ്യേഷ്ഠൻ മാദേവയ്യന്റെ കോവിലിൽ ഉണ്ടായിരിക്കുമെന്ന് വിചാരിച്ച് അവനങ്ങോട്ട് പോയി. വഴിനീളെ മറ്റുള്ളവർ കേൾക്കത്തക്കവണ്ണം, അവൻ ആത്മഗതം ചെയ്തുകൊണ്ടിരുന്നു. "എന്നെയും എന്റച്ഛനുണ്ടാക്കിയതാ. വർഷാശനത്തിൽ പകുതി എനിക്കും കിട്ടണം. ഞാൻ നാട്ടുമ്പുറത്ത് തെണ്ടി, ഇരപ്പാളിയായി നടക്കുമ്പോൾ ഈ നായിന്റെ മക്കൾ വർഷാശനം തിന്ന് സുഖമായിരിക്കുക! എന്താ?"

അവൻ മാദേവയ്യന്റെ കോവിലിൽ പോയ കാര്യം നഞ്ചമ്മ അറിഞ്ഞിരുന്നില്ല. സംഗതി എന്താണെന്ന് മുഴുവൻ മനസ്സിലാക്കാനായി അവൾ തന്നെ പുറപ്പെട്ട് അപ്പണ്ണയ്യന്റെ വീട്ടിൽ പോയി. എന്നാൽ അവനവിടെ ഇല്ല. "അപ്പണ്ണയ്യൻ വീട്ടിലേക്ക് വന്നിരുന്നു. വർഷാശനത്തിൽ പകുതി ഞങ്ങൾക്കും കിട്ടണമെന്ന് പറഞ്ഞ് അവൻ ഒച്ച വെച്ച് എങ്ങോട്ടോ പോയി. എന്താ സംഗതി?" അവൾ അനുജത്തിയോട് ചോദിച്ചു.

"ജ്യേഷ്ഠനും അനുജനും അല്ലേ? അപ്പോൾ രണ്ടുപേർക്കും കിട്ടേണ്ടതല്ലേ? അദ്ദേഹത്തിന് വിവരമില്ലെന്ന് വെച്ച് ഇത്രയും നാൾ നിങ്ങളൊറ്റയ്ക്ക് തിന്നത് ശരിയാണോ? ഇക്കാലത്ത് ആരെയും വിശ്വസിക്കാൻ കൊള്ളില്ല." സാതു പറഞ്ഞു.

"അങ്ങനെ സർക്കാർ നിയമമില്ല. ഉണ്ടെന്നാരാ നിങ്ങളോട് പറഞ്ഞത്? വർഷാശനം നൂറ്റിരുപത് കിട്ടും. അതിന് വേണ്ടിവരുന്ന ചെലവെത്ര? കണക്ക് പുസ്തകത്തിന്റെയും മറ്റും ചെലവെത്ര? കണ്ണിലെണ്ണയൊഴിച്ച് വരയിടണം; കണക്കെഴുതണം. ഒന്നും ആലോചിക്കാതെ അപ്പണ്ണയ്യൻ ഇങ്ങനെ പെരുവഴിനീളെ വിളിച്ചു പറഞ്ഞ് നടക്കാമോ?"

"ഏത് കണക്കെഴുതാൻ? അത് വേണ്ടിവന്നാൽ ഞാനും എഴുതും. എല്ല് മുറിഞ്ഞ് പണിയാതെ പല്ല് മുറിയെ തിന്നാമോ?"

കൂടുതൽ സംസാരിക്കരുത് എന്ന് വെച്ച് നഞ്ചമ്മ വീട്ടിലേക്ക് മടങ്ങി. ചെന്നിഗരായൻ കോവിലിലുണ്ടായിരുന്നില്ല. അദ്ദേഹം തോട്ടിൻ കരയ്ക്ക് പോയിരിക്കുകയായിരുന്നു. അവിടെ നിന്ന് മടങ്ങി സന്ധ്യാവന്ദനയ്ക്ക് ഇരുന്നിരിക്കുന്നു. കുട്ടികൾ മണ്ണെണ്ണവിളക്കിന് മുമ്പിലിരുന്ന് പാഠം എഴുതുന്നു. സന്ധ്യാവന്ദനം നടത്തുമ്പോൾ ഇടയ്ക്ക് സംസാരി

ക്കേണ്ടെന്ന് വെച്ച് നഞ്ചമ്മ അകത്ത് പോയി അടുക്കള അടിച്ചുവാരി. പിന്നെ ഈശ്വരമണ്ഡപത്തിൽ ദീപം കൊളുത്തിവെച്ച് പ്രദക്ഷിണം ചെയ്ത് നമസ്കരിച്ചു. അപ്പണ്ണയ്യന്റെ സ്വഭാവം അവൾക്കറിയാത്തതല്ല. എന്നാൽ സാതുവിന്റെ പെരുമാറ്റം അവളെ വിസ്മയപ്പെടുത്തി; ഭർത്താവിന് അവൾ തന്നെ പറഞ്ഞുകൊടുത്തിരിക്കണം. അവൾക്ക് ആര് പറഞ്ഞുകൊടുത്തു? അതാരോ ആവട്ടെ, അവളിങ്ങനെ മാറരുതായിരുന്നു. ഇക്കാലത്ത് ആർക്കും ഉപകാരം ചെയ്യരുത്. ഈ ആളുകൾക്ക് ചോറ് കൊടുത്ത കൈ ഏതെന്ന് ഓർമയില്ല. അവൾ ചിന്താധീനയായി വെറുതെയിരുന്നു.

അപ്പോഴത്തേക്കും അപ്പണ്ണയ്യൻ വീണ്ടും വന്ന ശബ്ദം കേട്ടു. അവന്റെ കൂടെ എട്ടുപത്താളുകളുണ്ടെന്ന് തോന്നുന്നു. ഒപ്പം തന്നെ അമ്മായി ഗംഗമ്മയുടെയും ശബ്ദം കേട്ടു. നഞ്ചമ്മ പുറത്ത് വന്ന് നോക്കി. അണ്ണാജോയിസർ, അയ്യാശാസ്ത്രി, രേവണ്ണശെട്ടി, വാണിയൻ ശിങ്കൻ, മുൻശാനുഭോഗൻ സിവലിങ്കൻ തുടങ്ങി ഒരു കേസ് വിചാരണയ്ക്ക് ആവശ്യമായ പഞ്ചായത്തുകാരെല്ലാം കൂടിയിരിക്കുന്നു. പട്ടേൽ ശിവേഗൗഡൻ മാത്രം എത്തിയില്ല. നടുമുറിയിലിരുന്ന് സന്ധ്യാവന്ദനം കഴിക്കുകയായിരുന്ന ചെന്നിഗരായൻ എഴുന്നേറ്റ് മുരുട അടുക്കളവാതിലിനടുത്തേക്ക് വെച്ചു. തോർത്ത് പുതച്ചു. നഞ്ചമ്മ പുറത്തുവന്നതും ഗംഗമ്മ തുടങ്ങി: "എല്ലാ സ്വത്തും 'മുത്തശ്ശിയുടെ ഓഹരി'യെന്നും പറഞ്ഞ് വീതം വെക്കാറില്ലേ? അദ്ദേഹം ഇവർക്ക് രണ്ട് പേർക്കും ജന്മം നൽകിയെന്നത് സത്യമല്ലേ? എനിക്ക് താലികെട്ടിയത് കളവാണോ? വർഷാശനത്തിൽ ഒരോഹരി എനിക്കും തരണം. രേവണ്ണശെട്ടി, നീ പറ."

"മുമ്പ് ശാനുഭോഗനായിരുന്ന സിവലിങ്കണ്ണന് എല്ലാമറിയാം. അദ്ദേഹം തന്നെ നീതിപീഠത്തിലിരിക്കട്ടെ."

സിവലിങ്കൻ ഉടനെ എഴുന്നേറ്റു വന്ന് തൂണിൽ ചാരിയിരുന്നു: "ചിന്നയ്യാ, എന്ത് പറയുന്നു?"

ചെന്നിഗരായർക്ക് സംഗതി മുഴുവൻ അറിയാം. എന്നാൽ എന്തു പറയണമെന്ന് മനസ്സിലായില്ല. "അവളോട് തന്നെ ചോദിക്ക്." അദ്ദേഹം ഭാര്യയുടെ നേരെ വിരൽ ചൂണ്ടി രക്ഷപ്പെട്ട മട്ടിൽ ഇരുന്നു.

രേവണ്ണശെട്ടി നഞ്ചമ്മയുടെ മുഖത്ത് തുറിച്ച് നോക്കി. "പെങ്ങളേ, നിങ്ങൾ തന്നെ പറയൂ."

ഒരു നിമിഷം കഴിഞ്ഞ് 'പേടിക്കാതെ പറയൂ' എന്ന് അവൻ പ്രോത്സാഹിപ്പിച്ചു.

അതിനകം സാതുവും തങ്കമ്മയും കൂടെ പടിവാതിലിനടുത്ത് വന്ന് നിന്നു. നഞ്ചമ്മയ്ക്ക് ഭയങ്കരമായി ദേഷ്യം വന്നിരുന്നു. അവൾ എല്ലാവരോടുമായി ചോദിച്ചു: "നിങ്ങളെ ഇവിടെ ആരാ വിളിച്ചത്? മറ്റുള്ളോരുടെ വീട്ടിലെ കണക്ക് തീർക്കാൻ ഓടി വരുന്നല്ലോ. അവരവരുടെ വീട്ടു

കാര്യം നോക്കി മര്യാദയ്ക്കിരുന്നോളൂ. നിങ്ങളെല്ലാവരും എഴുന്നേറ്റ് പോകുന്നോ? അല്ല, ബഹുമാനിച്ചാലേ പോകുമെന്നുണ്ടോ?"

അവൾ ഇങ്ങനെ പറയുമെന്ന് ആരും പ്രതീക്ഷിച്ചതല്ല. വാണിയൻ ശിങ്കനും, പുറച്ചേരി ഗുരുവയ്യനും മറ്റും മുമ്പും പിമ്പും നോക്കാനറിയാത്തവരാണ്. "കേസ് വിചാരണയുണ്ട്; വരണം" എന്ന് അപ്പണ്ണയ്യൻ പെരുവഴി നീളെ വിളിച്ചു പറഞ്ഞ് നടന്നു. അവൾ വരികയും ചെയ്തു. എത്രയായാലും ഇവർ ഗ്രാമത്തിലെ ശാനുഭോഗരാണ്. വെറുതെ അവരുടെ ശത്രുത്വം എന്തിന് സമ്പാദിക്കണം? അവർ വന്ന വഴിക്ക് തിരിഞ്ഞ് നടന്നു. അവർ പോയിക്കഴിഞ്ഞപ്പോൾ ബാക്കിയുള്ളവരുടെ ധൈര്യം ചോർന്നു. "നിങ്ങൾ മിണ്ടാതെ സ്ഥലം വിടുന്നോ ഇല്ലേ?"അവൾ ഒരു തവണകൂടി ചോദിച്ചപ്പോൾ സിവലിങ്കനും രേവണ്ണശെട്ടിയും മറ്റുചിലരും എഴുന്നേറ്റ് പോയി. "അപ്പണ്ണയ്യാ, ഏത് മുടിഞ്ഞോനാണ് നിങ്ങൾക്കിത് പറഞ്ഞ് തന്നത്?" നഞ്ചമ്മ ചോദിച്ചു. അപ്പണ്ണയ്യൻ മറുപടി പറഞ്ഞില്ല. എന്നാൽ ഇതു കേട്ട അണ്ണാജോയിസർ എഴുന്നേറ്റ് നിന്നു. "സന്ധ്യാവന്ദനത്തിന് നേരമായി. ഇതെല്ലാം അവരവരുടെ സ്വന്തം വീട്ടുകാര്യം. വെറുതെ ആളുകളെ വിളിച്ച് കൂട്ടേണ്ടതില്ലെന്നും പറഞ്ഞിട്ടും അപ്പണ്ണയ്യൻ നാട്ടുകാരെ മുഴുവൻ വിളിച്ചു. ഇവന്റെ ബുദ്ധി എപ്പഴാതെളിയുക?" അദ്ദേഹം ഇറങ്ങി. അയ്യാശാസ്ത്രി രണ്ടാം മുണ്ട് ശരിപ്പെടുത്തി അയാളെ അനുഗമിച്ചു. "അപ്പണ്ണയ്യാ. ശാനുഭോഗസ്ഥാനം എപ്പോഴും മൂത്തമകനാണ്. നിങ്ങൾ വേണമെങ്കിൽ തിപ്ടൂരിൽ പോയി ചോദിച്ചു വരൂ." നഞ്ചമ്മ അതുപറഞ്ഞയുടനെ അവൻ അവിടെ നിന്നും എഴുന്നേറ്റു. പഞ്ചായത്തുകാരൊക്കെ അവനെ ഉപേക്ഷിച്ച് പോയപ്പോൾ അവൻ ഒരു കയത്തിൽ താഴുകയാണെന്ന് തോന്നി. "ഈ സൂളയുടെ നാവ് കണ്ടില്ലേ? നാട്ടുകാരെ മുഴുവൻ ഇങ്ങനെ അപമാനിച്ച് സംസാരിച്ചില്ലേ? പറഞ്ഞോളൂ. എന്റെ വീതം മാത്രം വിടില്ല." ഗംഗമ്മ ചീറിപ്പറഞ്ഞു കൊണ്ട് എഴുന്നേറ്റ് പോയി.

ഊണ് കഴിക്കുമ്പോൾ ചെന്നിഗരായൻ ഇക്കാര്യത്തെപ്പറ്റി ഒന്നും മിണ്ടിയില്ല. "അവരുടെ സാമർത്ഥ്യം കണ്ടില്ലേ?" നഞ്ചമ്മ ചോദിച്ചു. "അവരെ സംസാരിക്കാൻ സമ്മതിക്കണമായിരുന്നു. തനിക്കൊരു ബന്ധവുമില്ലാത്ത മട്ടിൽ ചെന്നിഗരായൻ അഭിപ്രായപ്പെട്ടു. അദ്ദേഹം ഉച്ചയ്ക്ക് വെച്ച തണുത്ത ഇലക്കറി മുഴുവൻ ഒഴിച്ചുകഴിച്ചു. അന്ന് രാത്രി നഞ്ചമ്മയ്ക്ക് തീരെ ഉറക്കം വന്നില്ല. തന്റെ അനുജത്തിയുടെ മാറിയ നിറം കണ്ട് അവൾക്ക് അതിയായ ദുഃഖം തോന്നി. യഥാർത്ഥത്തിൽ അവർക്ക് വീതം കൊടുക്കേണ്ടതുണ്ടോ എന്ന ശങ്കയും ഉണ്ടായി. തിമലാപുരത്ത് പോയി ദേവരസയ്യനെ തന്നെ കണ്ട് സംശയം തീർക്കണം. പാതിരാത്രിയോടടുത്തപ്പോൾ അവൾക്ക് തോന്നി.

പുലരാറായപ്പോൾ ഭർത്താവിനെ വിളിച്ച് സംഗതി പറഞ്ഞു: "എനി

ക്കാവില്ല. നീ തന്നെ പോയി വാ" അദ്ദേഹം പുതപ്പിനുള്ളിൽ നിന്ന് പിറുപിറുത്തു. അവൾ പാർവതിയെയും രാമണ്ണനെയും വിളിച്ച് മുഖം കഴുകിച്ചു. അല്പം മലർപ്പൊടി കുഴച്ച് അവർക്ക് കൊടുത്തു. അവൾ അവരേയും കൂട്ടി നടന്നു.

ഈയിടെയായി ദേവരസയ്യന് വാർധക്യസഹജമായ അസുഖങ്ങളുണ്ട്. അതുകൊണ്ട് അദ്ദേഹം ശീതമുള്ളപ്പോൾ എഴുന്നേൽക്കാറില്ല. കിടന്ന് സമയം പോക്കും. പുലർന്ന് ഒരു നാഴികയായതേയുള്ളൂ. നഞ്ചമ്മ വന്നതു കണ്ട് അദ്ദേഹം ആശ്ചര്യപ്പെട്ടു. രണ്ട് കൊല്ലമായി അവളിങ്ങോട്ട് വരാറില്ല. അവൾ സ്വയം ശാനുഭോഗരുടെ കണക്കുകൾ ഒരുവിധം നേരാംവണ്ണം എഴുതുന്നുവെന്ന് അറിഞ്ഞ അദ്ദേഹം വളരെ സന്തോഷിച്ചു. ഇപ്പോൾ വന്ന കാര്യം എന്താണെന്നറിഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു: "അതിലൊരു സംശയവുമില്ല. എനിക്ക് ശരിക്കറിയാം. മൂത്തമകന് മാത്രമേ അതിന് അവകാശമുള്ളൂ. മഹാരാജാവിന്റെ അവകാശവും അങ്ങനെയല്ലേ? രാജ്യം ജ്യേഷ്ഠനും അനുജനും വീതിക്കാറുണ്ടോ?"

നഞ്ചമ്മയുടെയും കുട്ടികളുടെയും കുളിയും ആഹാരവും കഴിഞ്ഞു. "നിനക്ക് മനസ്സിന് സമാധാനം വേണമല്ലോ. കമ്പൻ കുളം വളരെ ദൂരമൊന്നുമല്ല. ഇവിടെ നിന്ന് വെറും മൂന്ന് നാഴിക. നീ അങ്ങോട്ട് പോയി ഷേയ്ക്ദാരോട് തന്നെ ചോദിച്ചോളൂ. എന്നാൽ പിന്നെ സംശയം തീർന്ന് കിട്ടും. വഴികാണിക്കാൻ അദ്ദേഹം ഒരു വേലക്കാരനെ കൂടെ അയച്ചു. മക്കളെ നടത്തി നഞ്ചമ്മ ഫർക്കാ ആസ്ഥാനമായ കമ്പൻകുളത്തിലേക്ക് നടന്നു. ഷേയ്ക്ദാരെ അവൾക്കറിയാം. രാമസമുദ്രത്തിലേക്ക് അദ്ദേഹം വരുമ്പോഴെല്ലാം ചോറും കറിയും വെച്ച് അവൾ സൽക്കരിച്ചിട്ടുണ്ട്. അത്യന്തം ശാന്തസ്വഭാവിയായ അദ്ദേഹം അവളെ പെങ്ങളേ എന്ന് വിളിച്ച് സംസാരിക്കാറുള്ളതാണ്; അങ്ങനെ ഊണ് കഴിച്ച് പോയിട്ടുണ്ട്. അതുകൊണ്ടവൾ ഭയമോ സങ്കോചമോ കൂടാതെ അദ്ദേഹത്തിന്റെ വീട്ടിൽ കയറി. അവളെ കണ്ടപ്പോൾ തന്നെ അദ്ദേഹം ചോദിച്ചു: "എന്താ പെങ്ങളേ, ശാനുഭോഗന്റെ വർഷാശനത്തിൽ നിന്ന് അനുജനും വീതം കൊടുക്കണോ എന്ന് ചോദിക്കാൻ വന്നതാണല്ലേ?"

നഞ്ചമ്മയ്ക്കത്ഭുതം തോന്നി. നിശ്ശബ്ദയായി നിന്ന അവളോട് അദ്ദേഹം പറഞ്ഞു: "അരമണിക്കൂറായതേയുള്ളൂ. നിങ്ങളുടെ അനുജൻ അപ്പണ്ണയ്യനും അവന്റെ ഭാര്യയും വന്നിരുന്നു. എന്നോട് സംസാരിക്കാൻ രണ്ട് പേർക്കും പേടി. വെളിയിൽ കൈതൊഴുത് പിടിച്ചുകൊണ്ട് അവൻ നിന്നിരുന്നു. അവർക്ക് വേണ്ടി അണ്ണാജോയിസരും സിവലിങ്കേഗൗഡരുമാണ് സംസാരിച്ചത്. നാലാളുടെയും മുഖത്ത് കാർക്കിച്ച് തുപ്പി പറഞ്ഞയച്ചു. നിങ്ങൾ ഇതിനെക്കുറിച്ച് ചിന്തിച്ച് വിഷമിക്കേണ്ടതില്ല. ഇത് മൂത്തമകന് മാത്രമാണെന്ന് ആർക്കാണറിയാത്തത്? ഇത് ചോദിക്കാൻ ഇത്രയും ദൂരം എന്തിന് നടന്നു വന്നു?"

നഞ്ചമ്മയ്ക്ക് ധൈര്യം വീണ്ടുകിട്ടി. “വെയിലത്ത് വന്നതല്ലേ? അകത്ത് കയറി ഇരിക്കൂ.” ഷേയ്ക്ദാർ തന്റെ ഭാര്യയെ വിളിച്ച് അവർക്ക് ഊണ് കൊടുക്കാൻ പറഞ്ഞു. അല്പം വെയിലാറിയ ശേഷം പോകുന്നതിന് ഷേയ്ക്ദാർ സമ്മതം നൽകി. അദ്ദേഹത്തിന്റെ ഭാര്യ, വീട്ടിൽ വന്ന ഈ സുമംഗലിക്ക് വെറ്റിലടക്കയോടൊപ്പം ഒരു റൗക്കത്തുണിയും കൈയിൽ വെല്ലവും വെച്ചു കൊടുത്തു.

കമ്പൻകുളത്ത് നിന്ന് രാമസമദ്രത്തിലേക്ക് നേരെ നടന്നാൽ അഞ്ച് നാഴികയുണ്ട്, വഴിക്ക് വെച്ച് കുട്ടികൾ കാൽ നോവുന്നെന്ന് പറഞ്ഞ് ബഹളം വെച്ചു. ഷേയ്ക്ദാരുടെ വാക്കുകൾ നഞ്ചമ്മയെ ആശ്വസിപ്പിച്ചിരുന്നു. അവൾ കുട്ടികളെ സമാധാനിപ്പിച്ച് രണ്ട് കൈയുംപിടിച്ച് സാവധാനം നടന്നു. നേരം ഇരുട്ടുന്നതിനു മുമ്പ് അവൾ ഗ്രാമത്തിലെത്തി.

## നാല്

അപ്പണ്ണയ്യൻ ഭാര്യയോടൊപ്പം താമസിക്കാൻ തുടങ്ങിയതിന് ശേഷം ഗംഗമ്മയ്ക്ക് ഏകാന്തത സഹിക്കാനായില്ല. കൂടാതെ തന്റെ സ്വന്തം വയറ്റിൽ പിറന്ന മകൻ തന്നെ അകറ്റിക്കളഞ്ഞുവെന്ന ആധിയും വളർന്നു. ഈ പരാജയം താനെങ്ങനെ സഹിക്കും? മകനെ തന്നിൽ നിന്ന് അകറ്റാൻ വേണ്ടിമാത്രമാണ് അവൾ ഇവനെ കുടിൽ കെട്ടാൻ സഹായിച്ചത്. ഗംഗമ്മ ചിന്തിച്ചു.

അപ്പണ്ണയ്യന്റെ അമ്മായി, ഭാര്യ, കുട്ടികൾ എന്നിവർ ഈ നാട്ടിൽ വന്ന് ഒന്നരക്കൊല്ലമായി. നാട്ടുമ്പുറത്ത് അലഞ്ഞ് നടന്ന് ഭിക്ഷയാചിച്ച് ആളുകളെക്കൊണ്ട് പലതും പറയിപ്പിച്ച് അവന് മതിയായിരുന്നു. ഒരു ദിവസം അവൻ കെഞ്ചേഗൗഡന്റെ ഗ്രാമത്തിലെ കല്ലേഗൗഡന്റെ വീട്ടിൽ പോയി. ഗൗഡൻ വീട്ടിലുണ്ടായിരുന്നു. എങ്കിലും അവനൊരു പലകയിട്ടുകൊടുത്തില്ല. ഗൗഡൻ ക്ഷണിക്കാതെ തന്നെ നിലത്തിരുന്നു; അല്പം മുത്താറി വേണമെന്ന് അവൻ അപേക്ഷിച്ചു. ഗൗഡൻ പെട്ടെന്ന് പറഞ്ഞു കളഞ്ഞു: “നിങ്ങൾക്കെന്താ കിറുക്കുണ്ടോ? ഇപ്പോൾ നിന്റെ അമ്മ വന്ന് കൊണ്ടുപോയതേയുള്ളൂ. ഇപ്പോൾ നീ വന്നിരിക്കുന്നു. മുത്താറി വെറുതെ കിട്ടുമോ? റൊട്ടി തരാം. കണ്ടത്തിൽ വന്ന് പണിയെടുക്ക്. രണ്ട് സേർ കൂലി തരാം. നടക്കൂ.”

അപ്പണ്ണയ്യൻ ഇരുന്നേടത്ത് നിന്ന് അനങ്ങിയില്ല. “ചുമ്മാതെ എഴുന്നേറ്റ് പോകുന്നോ, കഴുത്തിൽ പിടിച്ച് രണ്ടിടി തന്ന് തള്ളണോ?” ഗൗഡൻ ഭീഷണിപ്പെടുത്തി.

അപ്പണ്ണയ്യന് ദുഃഖം അണപൊട്ടി വന്നു. കഴിഞ്ഞ ഒന്നരക്കൊല്ലമായി അവൻ ഇത്തരം വാക്കുകൾ പല വീടുകളിൽ നിന്നും കേട്ടിട്ടുണ്ടെങ്കിലും കഴുത്തിന് പിടിച്ച് പുറത്താക്കണമെന്ന് ആരും ഒരിക്കലും

പറഞ്ഞിരുന്നില്ല. അപ്പണ്ണയ്യൻ മുമ്പിൽ വെച്ചിരുന്ന തോർത്തും ചെറിയ ചാക്കും കൈയിലെടുത്ത് നേരെ പുറത്ത് വന്നു. അവന് കരച്ചിൽ വന്നു പോയി. കണ്ണീർ തുടച്ചുകൊണ്ട് പത്ത് ചുവട് അവൻ നടന്നു. അപ്പോൾ മടി നിറയെ മുത്താറിയും കെട്ടി ഗംഗമ്മ മുന്നിൽ നിൽക്കുന്നു. ഇത്രയും പ്രായമായ മകൻ കണ്ണിൽ വെള്ളം നിറച്ച് കരയുന്നത് കണ്ടപ്പോൾ അവളുടെ കരളെരിഞ്ഞു: "മോനെന്തിനാ കഴയുന്നത്?" ആ ചോദ്യം അവനെ കൂടുതൽ കരയിപ്പിച്ചു. അവൻ നടന്ന സംഗതി വിവരിച്ചു. "കല്ലേഗൗഡൻ അങ്ങനെ പറയാമോ?"

"അപ്പണ്ണാ വാ. ബസവണ്ണൻ കോവിലിലിരുന്ന് സംസാരിക്കാം." അവർ മകനെ വിളിച്ച് ഗ്രാമത്തിന് മുമ്പിലുള്ള കോവിലിന്റെ വരാന്തയിൽ കയറിയിരുന്നു. "അമ്മയും മോനും ഒറ്റയ്ക്കൊറ്റയ്ക്ക് ചോദിക്കാൻ പോയാൽ അവർ പിന്നെന്ത് പറയും? നീയെന്താ ഇവിടെ ചോദിക്കാൻ വന്നത്?"

"വരാതിരുന്നാൽ നാളെങ്ങനെ കഴിയും?"

"അയ്യോ നിന്റെ തലവിധി! സൂളേമോനെ."

"എന്റെ വയറ്റിൽ പിറന്ന നീ ജീവിതം കഴിക്കാൻ ഇത്ര കഷ്ടപ്പെടണോ?"ഇത്രയും നാൾ രാജകുമാരനെപ്പോലെ നിന്നെ പോറ്റിയിട്ടില്ലേ? നാടായ നാടെല്ലാം തെണ്ടിത്തിരിഞ്ഞ് ഇരന്ന് കൊണ്ടുപോയി എന്തിന് ആ സൂളേമക്കളെ പോറ്റണം? തലവിധി! കരിംപട്ടിണിയാണേയെന്ന് കരഞ്ഞ് പറഞ്ഞ് നീ മുത്താറി ഇരക്കുന്നു. കെട്ടിച്ചുമന്ന് വീട്ടിൽ കൊണ്ടുപോയി ഇടുന്നു. ആ സൂളേകൾ അത് വിറ്റ് ചെറിയരിച്ചോറും തോരപ്പരിപ്പുകറിയും കൂട്ടിത്തിന്ന് സുഖിക്കുന്നു. അതിനും പുറമെ ഞങ്ങൾക്കെല്ലാം കാപ്പിയും വേണം. ആ സൂളേകൾ ഉടുത്തിരിക്കുന്ന നല്ല സാരികൾ കണ്ടില്ലേ? നീയുടുത്ത ഈ കീറിയ തോർത്ത് കണ്ടില്ലേ? ഒരു സൂള സ്വന്തം സുഖമല്ലാതെ ജാരന്റെ സുഖം നോക്കുമോ?"

അപ്പണ്ണയ്യന് അമ്മയുടെ വാക്കുകൾ സത്യമാണെന്ന് തോന്നി. ഭാര്യയും മക്കളും വരുന്നതിന് മുമ്പ് അവൻ ആരുടെയും വീട്ടുപടിക്കൽ ചെന്നിട്ടില്ല. യാചിക്കുന്നത് അമ്മയുടെ പണി. അവൻ ഗ്രാമത്തിന് വെളിയിൽ എവിടെയെങ്കിലും ചുറ്റിയടിച്ച്, മുറുക്കിത്തുപ്പി നടക്കും; അവസാനം അമ്മ ശേഖരിച്ചതെല്ലാം ചാക്കിൽ കെട്ടി ചുമന്നുകൊണ്ടുവരിക മാത്രമായിരുന്നു അവന്റെ ജോലി. കൂടാതെ വെറും രണ്ടുപേർ മാത്രമുള്ള കുടുംബത്തിന് മൂന്ന് മാസം ഗ്രാമത്തിൽ നിന്ന് ഭിക്ഷ വാങ്ങി സൂക്ഷിച്ചാൽ പിന്നെ കൊല്ലം മുഴുവൻ ഇരുന്ന് തിന്നാമായിരുന്നു. "നിന്റെ ഭാര്യയാണെന്നും പറഞ്ഞ് നീ അവളെ പോറ്റുകയാണ്. നാണം കെട്ട് ഇവിടെ വന്ന് കൂടിയിരിക്കുന്ന ആ അമ്മായിയെന്ന് പറയുന്ന സൂളയ്ക്ക് നീയെന്തിന് കൊണ്ടുകൊടുക്കണം?"

അന്ന് അപ്പണ്ണയ്യൻ ആരുടെയും വീട്ടിൽ ഇരക്കാൻ പോയില്ല. അമ്മ

ശേഖരിച്ച് വെച്ചതെല്ലാം തന്റെ സഞ്ചിയിൽ നിറച്ച് മൂടിക്കെട്ടി അവൻ തലയിൽ വെച്ചു. ഭാരം ചുമക്കുന്നത് അവന് പ്രയാസമുള്ള കാര്യമല്ല. വഴിയിൽ വെച്ച് ഗംഗമ്മ പറഞ്ഞു: "ആ മഹാദേവയ്യനുണ്ടല്ലോ, പെറ്റമ്മയുടെ മുമ്പിൽ കോണകമഴിക്കുന്ന സൂളേമോനാണ്. അവൻ നിന്നെക്കൊണ്ട് കള്ള സത്യം ചെയ്യിക്കാൻ വന്നപ്പോൾ നീയെന്തിന് വിശ്വസിച്ചു? നീ അവരുടെ നാട്ടിലേക്ക് ഒരു തവണ പോയിട്ടുണ്ടാവാം. ആ കുഞ്ഞ് നിനക്ക് പിറന്നതാണെന്ന്, അവളപ്പോൾ ഗർഭിണിയാണെന്ന് എങ്ങനെ അറിയും?"

അപ്പണ്ണയ്യൻ ഒന്നും പറയാതെ ഭാരം ചുമന്ന് നടന്നു. ഗ്രാമത്തിനടുത്തെത്തിയപ്പോൾ ഗംഗമ്മ പറഞ്ഞു: "നീ ചുമ്മാതെ എന്റെ കൂടെ വാ. പണ്ടത്തെപ്പോലെ സുഖമായിക്കഴിയാം."

മകൻ വീണ്ടും അമ്മയുടെ ഗൃഹത്തിൽ പ്രവേശിച്ചു. അവൻ ഒരു ജോലിയും ചെയ്തില്ല. വെറുതെ കിടന്നുറങ്ങി. ഗംഗമ്മ നീരുള്ളിയും ഒരല്ലി വെളുത്തുള്ളിയും ഇട്ട് അവരപ്പരിപ്പ് കറിയുണ്ടാക്കി; ചൂടുള്ള മുത്താറിക്കുറുക്ക് ഉണ്ടാക്കി വെച്ച് അവർ മകനെ വിളിച്ചു. അവൻ ഉണർന്നപ്പോൾ ഒന്നരക്കൊല്ലം മുമ്പത്തെ സ്വർഗം വീണ്ടും കണ്ടെന്ന് തോന്നി. അവന് പണ്ടേ മുത്താറിക്കുറുക്ക് വലിയ ഇഷ്ടമാണ്. പൊടിച്ച് തോല് കളഞ്ഞ അവരപ്പരിപ്പ് കറിയെക്കാൾ നല്ല വിഭവം ഈ പ്രപഞ്ചത്തിൽ മറ്റെന്തുണ്ട്? അവന്റെ ഭാര്യയും അമ്മായിയും ഒരൊറ്റ ദിവസം വീട്ടിൽ മുത്താറിക്കുറുക്ക് ഉണ്ടാക്കിയിട്ടില്ല. അവരപ്പരിപ്പ് വായുവുണ്ടാക്കുമത്രെ. ഹീനജാതിക്കാർ തിന്നുന്നതാണത്രെ. "ബാം ഷോത് സൂളേമക്കൾ." അവൻ അകമേ ശകാരിച്ച്, മുത്താറിയുണ്ട പൊടിച്ച് തവിക്കണക്കിന് കറി കൂട്ടിത്തിന്നു.

അന്ന് മുതൽ അവൻ ഭാര്യയുടെ വീട്ടിൽ പോയില്ല. ആദ്യത്തെ ദിവസം അവൻ നാട്ടുമ്പുറത്ത് നിന്ന് ഗ്രാമത്തിലേക്ക് മടങ്ങിയിരിക്കില്ലെന്നവർ വിചാരിച്ചു. അവൻ അമ്മയുടെ വീട്ടിലാണെന്ന് പിന്നീടവർക്ക് മനസ്സിലായി. എന്നാൽ തങ്ങൾ പോയി വിളിക്കില്ല. മൂന്നാം ദിവസം രാമകൃഷ്ണൻ എന്ന കുട്ടിയെ അയച്ചു. ഹനുമാൻ കോവിലിന്റെ വാതിൽ പൂട്ടിയിരിക്കുന്നു. അമ്മയും മകനും പിന്നെ പതിനഞ്ച് ദിവസം നാട്ടിലേക്ക് മടങ്ങിയില്ല. വിൽക്കാൻ വീട്ടിൽ മുത്താറിയില്ല. ഉണ്ടായിരുന്ന അരി തീർന്നിരിക്കുന്നു. കാപ്പിപ്പൊടി തീരെയില്ല. ചിറക്കരയ്ക്ക് പിറകിലെ ആലയിൽ വെല്ലം പാകമാകുമ്പോൾ ജയലക്ഷ്മിയും രാമകൃഷ്ണനും പോയിരുന്നു. അവിടെ നിന്ന്കൊടുത്ത വെല്ലത്തിന്റെ പൊടി മാത്രം ബാക്കിയുണ്ട്. എന്നാൽ വെറും വെല്ലം കൊണ്ട് കാപ്പിയാവുകയുമില്ല. അപ്പണ്ണയ്യനിപ്പോൾ അമ്മയുടെ കൂടെ കൂടിയിരിക്കുകയാണെന്ന് ഇവരെക്കാൾ മുമ്പായി നാട്ടുകാർ അറിഞ്ഞിരുന്നു. പീടികയിൽ ചെന്ന് ചോദിച്ചപ്പോൾ കടം കിട്ടിയില്ല. പട്ടിണി കിടക്കുക സാധ്യമായിരുന്നില്ല. കാപ്പി

കുടിക്കാതെ തലവേദന കുറയുന്ന മട്ടില്ല. വീട്ടിലുണ്ടായിരുന്ന ഒരു വലിയ വെള്ളിപ്പാത്രമെടുത്തുകൊണ്ടു പോയി, കാസിം ബഡ്ഡി മുതലാളിയുടെ യടുത്ത് പണയം വെച്ച് രണ്ട് രൂപ കൊണ്ടു വന്നു. ഒരുറുപ്പികയ്ക്ക് എട്ടുസേർ അരിയും രണ്ടണയ്ക്ക് കാപ്പിപ്പൊടിയും ഒരണയ്ക്ക് പാലും കൊണ്ടുവന്നു. അപ്പണ്ണയ്യൻ അമ്മയോടൊപ്പം നാട്ടിലേക്ക് മടങ്ങി. എങ്കിലും ഭാര്യയുടെ വീട്ടിൽ ചെന്നില്ല. നാല് മാസം തികഞ്ഞ സാതു, രാമകൃഷ്ണനെ പറഞ്ഞയച്ചു. അവനോട് ഗംഗമ്മ പറഞ്ഞു: "അവൻ വരില്ലെന്ന് പറ. അവൾ ആരെ കൂട്ടിന് കിടത്തിയിട്ടാണ് നിന്നെ പെറ്റത്? അവനെത്തന്നെ കൊണ്ട് വന്ന് വീട്ടിൽ കുടിയിരുത്താൻ പറ."

ആ കുട്ടി വീട്ടിൽ ചെന്ന് അമ്മയോട് അതേപടി ആവർത്തിച്ചു. സാതുവിന് ദേഷ്യം മൂത്തു. അവളുടെ അമ്മ തങ്കമ്മയ്ക്കും കോപം ജ്വലിച്ചു. "അമ്മേ, നിങ്ങൾ അവരോട് സംസാരിക്കാനൊന്നും പോകണ്ട." മകൾ ഉപദേശിച്ചെങ്കിലും തങ്കമ്മ ഹനുമാൻ കോവിലിന് മുമ്പിൽ പോയി നിന്നു. "ഇത്രയും ദിവസമായി വീട്ടിൽ പട്ടിണിയാണ്. ഭാര്യയെയും മക്കളെയും പോറ്റാൻ കഴിയാഞ്ഞാൽ പിന്നെന്തിന് കല്യാണം കഴിച്ചു? അന്തസ്സിന് വേണ്ടിയോ?"

"ആ തേവിടിശ്ശിയായ ഭാര്യയുടെ കൂടെ എന്റെ മോൻ താമസിക്കുന്നില്ല, കേട്ടോ, ജോയിസന്റെ ഭാര്യേ."ഗംഗമ്മ പരിഹസിച്ചു.

"എന്റെ മോൾ തേവിടിശ്ശിയൊന്നുമല്ല. നീ നിന്റെ മകനെ വ്യഭിചരിച്ച് പെറ്റതായിരിക്കണം. ഞാൻ നിന്നെ എത്ര ബഹുമാനിച്ചാലും നീ ഈ പട്ടിയുടെ സ്വഭാവം മാറ്റുകയില്ല." തങ്കമ്മ പറഞ്ഞുകൊണ്ടിരിക്കെ സാതു അവിടെ വന്നു. "അമ്മേ, നിങ്ങളെന്തിനാ സംസാരിക്കാൻ നിൽക്കുന്നത്? അവരെന്ത് വേണമെങ്കിലും പറയട്ടെ. അവർ പറഞ്ഞതിന്റെ പാപം അവരനുഭവിക്കും." അവൾ അമ്മയെ സമാധാനിപ്പിക്കുമ്പോൾ, ഗംഗമ്മ അപ്പണ്ണയ്യനെ വിളിച്ചു.

"കണ്ടില്ലേ, ഈ കിറുക്കത്തി പറയുന്നത്? പിന്നിൽ നിന്ന് എല്ലാം പറഞ്ഞുകൊടുത്ത് വിട്ടതാണ്. എന്നിട്ടിപ്പോൾ ഞാൻ പറഞ്ഞത് പാപമാണെന്ന് പറയുന്നു. ഭർത്താവില്ലാത്തപ്പോൾ ഗർഭിണിയാകുന്നതും പ്രസവിക്കുന്നതും പാപമല്ലേടീ?"

അപ്പണ്ണയ്യൻ പുരുഷകേസരിയായി അകത്തുനിന്ന് ചാടി വീണു: "എടീ നിന്നെ ചെരുപ്പെടുത്ത് അടിക്കും. കണ്ടോ സൂളേ, നിന്റെ അന്തസ്സ് എത്രയുണ്ടെന്ന് എനിക്കറിയില്ലെന്ന് വിചാരിച്ചോ?" ആ ഭീഷണി കേട്ട തങ്കമ്മയും സാതുവും വീട്ടിലേക്ക് തിരിച്ചോടി. "നീയെന്താ നോക്കി നിൽക്കുന്നത്? അവളുടെ താലി പറിച്ച് നാട്ടിൽ നിന്ന് ഓടിക്ക്. നീ കെട്ടിയ വീടല്ലേ? അതിന് തീ കൊടുത്തുകള!" ഗംഗമ്മ പറഞ്ഞു.

അപ്പണ്ണയ്യൻ അവരുടെ പിന്നാലെ ഓടി. വീടിന്റെ വാതിലിലൂടെ കുനിഞ്ഞ് അകത്ത് കടക്കണം. ഭാര്യ മുമ്പിലുണ്ട്. അവളുടെ കഴുത്തിൽ

അവന്റെ കൈ എത്തിപ്പിടിച്ചു. പിന്നിൽ നിന്ന് പിടിച്ചപ്പോൾ കിട്ടിയത് മംഗല്യച്ചരടാണ്. അതവൻ പിടിച്ച് വലിച്ചപ്പോൾ ആ ചരട് പൊട്ടി കരി മണിയെല്ലാം നിലത്ത് ഉതിർന്നു. താലിയും 'തടമണി'കളും ചരടിൽ കുടുങ്ങിക്കിടന്നു. കഴുത്തിന്റെ വലത് ഭാഗത്ത് തോലുരിഞ്ഞ് ചോര പൊടിഞ്ഞു. സാതു 'അയ്യയ്യമ്മോ' എന്ന് നിലവിളിച്ച് അകത്ത് കയറി. അടുപ്പിൽ തീ കത്തുന്നുണ്ടായിരുന്നു. കത്തുന്നൊരു കൊള്ളിയെടുത്ത് ഓലമേഞ്ഞ മേൽപ്പുരയ്ക്ക് കൊളുത്തി. ഓല കത്തിത്തുടങ്ങി. ആകെ പുക മൂടി. മുകളിൽ തീ നാളം കാണാതായി. അപ്പോഴത്തേക്കും ഈ ഒച്ചയും ബഹളവും കേട്ട് പെരുവഴിയിലുണ്ടായിരുന്ന ആളുകൾ ഓടി ക്കൂടി.

"ഞങ്ങളുടെ സാധനങ്ങൾ കത്തുന്നേ! രക്ഷിക്കണേ!"തങ്കമ്മ നില വിളിച്ചു. അകത്ത് കയറി ആളുകൾ കൈയിൽ കിട്ടിയ പാത്രം, തുണി, മരം, കുട്ട, പലക, ആട്ടുകല്ല് തുടങ്ങിയതെല്ലാമെടുത്ത് ദൂരെയെറിഞ്ഞു. ഓലമേഞ്ഞ പുരയ്ക്ക് തീ പിടിച്ചാൽ വെള്ളമൊഴിച്ച് കെടുത്താൻ സാധ്യ മല്ല. അടുത്തെങ്ങും വെള്ളവുമില്ല. ഒന്നരക്കൊല്ലം മുമ്പ് അപ്പണ്ണയ്യൻ തീർത്ത കൈക്കോട്ടെടുത്ത് മണ്ണ് കുഴച്ച് ചുമർ കെട്ടി. പലരുടെയും തോട്ടത്തിൽ നിന്ന് ഓല കൊണ്ടുവന്ന് കെട്ടിയ വീട് അരമണിക്കൂർ കൊണ്ട് കത്തിച്ചാമ്പലായി. നാല് ചുറ്റും നിൽക്കുന്ന ചുമരും രണ്ട് സേർ കൽത്തൂണുകളും മാത്രം കരിഞ്ഞ്, കറുത്ത് നിന്നു.

"കണ്ടോ സൂളേ, ഞാനെന്ത് ചെയ്തെന്ന്!" അപ്പണ്ണയ്യൻ പുലിയെ പ്പോലെ ചീറി.

"നിന്റെ കൈ ഉറ്റിപ്പോട്ടെ." തങ്കമ്മ ശപിച്ചു. അകലെ മാറിനിന്നി രുന്ന സാതു അപേക്ഷിച്ചുകൊണ്ടിരുന്നു: "അമ്മേ, എന്നാണെ നിങ്ങ ളൊന്നും പറയരുത്."

"ആ സൂളയുടെ താലി ഞാൻ പറിച്ചിരിക്കുന്നു. ഇനി അവൾ ഭാര്യ യല്ല; ഞാൻ ഭർത്താവുമല്ല. തേവിടിശ്ശി!" അപ്പണ്ണയ്യൻ കൈയിലുള്ള താലി പൊക്കിപ്പിടിച്ച് ഉച്ചത്തിൽ അലറിക്കൊണ്ട് പെരുവഴിയിലും ഊടു വഴിയിലും എല്ലാം ഒരു ചുറ്റ് ഓടി.

വീടിന് തീ പിടിച്ചപ്പോൾ നഞ്ചമ്മയും ഓടി വന്നിരുന്നു. മറ്റുള്ളവ രോടൊപ്പം ചേർന്ന് അകത്ത് പോയി കൈയിൽ കിട്ടിയ സാധനങ്ങൾ വലിച്ച് പുറത്തിടുകയും ചെയ്തിരുന്നു. എന്നാൽ ഇനിയെന്ത് ചെയ്യണം? എന്ത് പറയണം? അവൾക്ക് ഒന്നും മനസ്സിലായില്ല. അതിനിടയ്ക്ക് സാതു അടുത്ത് വന്ന് വിങ്ങിക്കരഞ്ഞു: "ചേട്ടത്തീ. ഇനി നിങ്ങൾ മാത്രമാണ് ഞങ്ങൾക്ക് രക്ഷ." താനെങ്ങനെ അവരെ രക്ഷിക്കുമെന്ന് നഞ്ചമ്മയ്ക്ക് മനസ്സിലായില്ല. ഈ സന്ദർഭത്തിൽ അപ്പണ്ണയ്യനോട് സംസാരിക്കുന്നത് വിവേകമല്ലെന്ന് അവൾക്കും അറിയാം. അപ്പോൾ പിന്നെ അമ്മായി ഗംഗ മ്മയോട് സാസാരിക്കാമോ? അതും സാധ്യമല്ല.

"ഞാനെന്ത് ചെയ്യണം? നീ പറ."അവൾ ചോദിച്ചു.

"തൽക്കാലം ഒന്ന് രണ്ട് ദിവസം നിങ്ങളുടെ വീട്ടിൽ താമസിക്കാം. പിന്നെ എന്തെങ്കിലും ചെയ്തോളാം."

കഴിയില്ലെന്ന് പറയാൻ നഞ്ചമ്മയ്ക്ക് സാധ്യമായിരുന്നില്ല. അവിടെ ഉണ്ടായിരുന്ന ചില പുരുഷന്മാരോട് സാധനങ്ങൾ കൊണ്ടുപോയി വീട്ടിൽ വെക്കാൻ അവൾ പറഞ്ഞു. ആ പണിക്ക് അവളും കൂടി. എല്ലാം കൊണ്ടുവന്ന് അവളുടെ വീട്ടിൽ ഒരു മൂലയിൽ കൂട്ടിയിട്ടു. നഞ്ചമ്മ അടുക്കളയിൽ കടന്നു. അവർ മുത്താറിക്കുറുക്ക് തിന്നുകയില്ല. വിശേഷദിവസത്തിന് വേണമെന്ന് വെച്ച് സൂക്ഷിച്ചിരുന്ന അരിയെടുത്ത് അടുപ്പത്ത് വെച്ചു. വീട്ടിൽ തുവരപ്പരിപ്പ് ഉണ്ടായിരുന്നില്ല. പാർവതിയെ അയച്ച് നാലണകൊടുത്ത് ഒരു സേർ വരുത്തി.

ഇവരെല്ലാം കൂടി വീണ്ടും വലിയ മരുമകളുടെ വീട്ടിൽ പോയതു കണ്ട് ഗംഗമ്മ പരിഭ്രമിച്ചു. "സൂത്രക്കാരി സൂളയാണവൾ. വീണ്ടും എന്തെങ്കിലും ചെയ്ത് എന്റെ കുഞ്ഞിനെ അവൾ വലയിൽ വീഴ്ത്തും." അവരുടെ ബുദ്ധി മന്ത്രിച്ചു. ഉടൻ അവർ അണ്ണാജോയിസരോട് പോയി ചോദിച്ചു: "ജോയിസരേ, നിങ്ങൾ സംഗതിയറിഞ്ഞോ?"

"ഒന്നും അറിയില്ലല്ലോ?" ഗംഗമ്മയുടെ വായിൽ നിന്ന് തന്നെ എല്ലാം രസകരമായി കേൾക്കാനാഗ്രഹിച്ചുകൊണ്ട് ജോയിസർ പറഞ്ഞു.

മകൻ സ്വന്തം ഭാര്യയുടെ താലി പറിച്ച പരാക്രമം കൺമുന്നിൽ നടക്കുംവണ്ണം ഗംഗമ്മ വർണിച്ചു. "താലി പറിച്ചവളെ ഇവൾ വീട്ടിൽ താമസിപ്പിക്കുന്നു. കേസ് വിചാരണ നടത്തി, അവൾക്ക് പിഴയിടണോ വേണ്ടേ? നിങ്ങൾ തന്നെ പറ."

ജോയിസർക്ക് ധർമശാസ്ത്രത്തിൽ ഒരു പുതിയ പോയിന്റ് പറഞ്ഞുകൊടുത്തതുപോലെയായി. നഞ്ചമ്മയ്ക്കെതിരെ കേസ് നടത്തി ഇരുപത്തഞ്ചുറുപ്പികയെങ്കിലും പിഴയിടീക്കണമെന്ന് അദ്ദേഹം ചിന്തിച്ചുറച്ചു. എന്നാൽ വർഷാശനത്തിൽ വീതം കൊടുക്കാമെന്ന് പറഞ്ഞ് കേസാക്കി; അന്ന് പഞ്ചായത്ത് നടത്താൻ പോയവരോട് അവൾ മുഖത്തടിച്ചതുപോലെ സംസാരിച്ചതും അടുത്തദിവസം ഷേയ്ക്ദാർ അപമാനിച്ചതും ഓർത്തപ്പോൾ മനസ്സ് പിൻവാങ്ങി. അന്ന് അപമാനിക്കപ്പെട്ടതാണ്. അതിന് പകരം വീട്ടണം. അയാൾ ധൈര്യപ്പെട്ട് തീരുമാനിച്ചു. അവിടെ കുറച്ച് സമയം ഇരിക്കാൻ ഗംഗമ്മയോട് പറഞ്ഞ് അയാൾ തന്റെ ഇളയച്ഛൻ അയ്യാശാസ്ത്രിയുടെ വീട്ടിലേക്ക് പോയി. ഇത്ര നല്ല അവസരം കൈവന്നിരിക്കെ വൃദ്ധനായ ശാസ്ത്രിയും മിണ്ടാതിരിക്കുന്ന ആളല്ല. ഇത് ബ്രാഹ്മണരെ സംബന്ധിക്കുന്ന പ്രശ്നമാണ്. ബ്രാഹ്മണധർമം നിൽക്കണോ, നശിക്കണോ?

രണ്ട് ധർമപാലകന്മാരും നാട്ടിലെ മറ്റ് നാല് ബ്രാഹ്മണരെയും ഇറക്കിക്കൊണ്ട് വന്ന് നഞ്ചമ്മയുടെ വീട്ടിൽ പോയി. കൂടെ ഗംഗമ്മയും

അപ്പണ്ണയ്യനുമുണ്ട്, ഇവർ കേസ് വിചാരണയ്ക്ക് വന്നിരിക്കുകയാണെന്ന് നഞ്ചമ്മയ്ക്ക് പെട്ടെന്ന് മനസ്സിലായി. അണ്ണാജോയിസർ തന്നെ സംഭാഷണമാരംഭിച്ചു: "താലി പൊട്ടിയ സ്ത്രീ വിധവയ്ക്ക് സമാനയാണ്. എന്നാൽ ഭർത്താവ് ജീവിച്ചിരിക്കെ എങ്ങനെ വിധവയാകും? അതുകൊണ്ട് അവൾ ജീവിച്ചിരിപ്പുണ്ടെങ്കിലും മരിച്ചതിന് തുല്യമാണ്. അവളുടെ മുഖത്ത് നോക്കാൻ പോലും പാടില്ല. അത്തരക്കാരിയെ വീട്ടിൽ കയറ്റി നിങ്ങൾ തെറ്റ് ചെയ്തിരിക്കയാണ്; അതിന് പ്രായശ്ചിത്തം ചെയ്യണം. പിഴയൊടുക്കണം."

ചെന്നിഗരായൻ ഇതു കേട്ട് പേടിച്ച് പോയി. "എനിക്കിതൊന്നുമറിയില്ല. ഇവളാണ് അവരെ വിളിച്ചുകൊണ്ടു വന്നത്. വേണമെങ്കിൽ ഞാനിപ്പോൾ തന്നെ ഇവരുടെ കഴുത്ത് പിടിച്ച് വെളിയിൽ തള്ളാം."

"എന്നാൽ കേസ് തീർന്നു. പക്ഷേ വീട്ടിൽ കയറ്റിയതിന് ആദ്യം പിഴയൊടുക്കണം."

"എത്ര വേണ്ടിവരും?"

"ഇളയച്ഛാ, എത്ര വേണം?" അണ്ണാജോയിസരുടെ ചോദ്യത്തിന് അയ്യാശാസ്ത്രി മറുപടി പറഞ്ഞു: "അവർ പാവങ്ങളാണ്. ഇരുപത്തഞ്ചുറുപ്പിക മതിയാവും."

"ഇത്രയും കാശ് ഞങ്ങളെവിടെ നിന്ന് കൊണ്ടു വരും? ശാസ്ത്രികളേ, അല്പം കുറയ്ക്കണം."

"ആ കാശ് ഞങ്ങളുടെ തറവാട്ടിലേക്കാണെന്ന് വിചാരിച്ചോ ചെന്നയ്യാ? ശൃംഗേരി മഠത്തിൽ ചെല്ലേണ്ടുന്ന കാശാണ്."

പിന്നെ സംസാരിക്കാനൊന്നുമില്ലായിരുന്നു. ചെന്നിഗരായൻ ഭാര്യയുടെ മുന്നിൽ നിന്ന് കണ്ണുരുട്ടി: "എടീ സൂളേ, നിനക്കെന്തിനാ ഈ യജമാനസ്ഥാനം? ഈ ദരിദ്രവാസികളെ എന്തിന് വിളിച്ചുകൊണ്ട് വന്നു? ഇപ്പോൾ ഇവറ്റയെ കഴുത്തിന് പിടിച്ച് തള്ളുന്നോ ഇല്ലേ?"

തങ്കമ്മ ഇതുവരെയും അടുക്കളയുടെ വാതിൽ മറവിൽ നിന്ന് എല്ലാം കേട്ടുകൊണ്ടിരിക്കുകയായിരുന്നു. അവൾ ചോദിച്ചു: "ഇത്രയും നാൾ ഞങ്ങളുടെ ബന്ധുക്കളെപ്പോലെ കഴിഞ്ഞ ജോയിസരെന്താണ് ഇപ്പോഴിങ്ങനെ സംസാരിക്കുന്നത്? ഞാൻ നിങ്ങളെ എന്ത് ചെയ്തു?"

"പെങ്ങളേ, നിങ്ങളോട് ഞങ്ങൾക്ക് വിരോധമൊന്നുമില്ല. ഇത് ധർമശാസ്ത്രം പറയുന്നതാണ്. ഇതെല്ലാം കണ്ടുകൊണ്ട് ഞങ്ങൾ മിണ്ടാതിരുന്നാൽ ശൃംഗേരി മഠക്കാർ ഞങ്ങളെ വെറുതെ വിടുമോ?" അണ്ണാജോയിസർ വിശദീകരിച്ചു.

ഇത്രയും നേരം വെറുതെ നിന്നിരുന്ന നഞ്ചമ്മ സംസാരിച്ചു തുടങ്ങി: "താലി പറിച്ചത് അപ്പണ്ണയ്യനാണ്. ഭാര്യയുടെ താലി പറിക്കാൻ ധർമ ശാസ്ത്രപ്രകാരം അവനധികാരമുണ്ടോ? പിഴ ഒടുക്കണമെന്നുണ്ടെങ്കിൽ അവനൊടുക്കട്ടെ. ഇപ്പോൾ വീട് കത്തിച്ചാമ്പലായി, സ്ത്രീകൾ

പെരുവഴിയാധാരമായിരിക്കെ വീട്ടിൽ കയറ്റാതെ ഞങ്ങളെന്ത് ചെയ്യണ മായിരുന്നു? ഈ കഷ്ടകാലത്ത് ഒരു നേരം സഹായിച്ചുകൂടെന്ന് നിങ്ങ ളുടെ ധർമശാസ്ത്രത്തിൽ എഴുതിയിട്ടുണ്ടോ?"

ധർമ പാലകന്മാർ കഷ്ടത്തിലായി. ഈ താടക, സാർത്ഥ്യക്കാരി, തന്റെ മകനെതിരെ കേസ് തിരിച്ച് വിട്ടിരിക്കുകയാണ്. ഗംഗമ്മയ്ക്ക് ഓർക്കാപ്പുറത്ത് അടിയേറ്റതുപോലെയായി. "അവൻ കെട്ടിയ താലി അവൻ....." വയസ്സൻ അയ്യാശാസ്ത്രി എന്തോ പറയാൻ തുടങ്ങുകയാ യിരുന്നു. എന്നാൽ അണ്ണാജോയിസർ തടഞ്ഞു: "ഇളയച്ഛാ, നിങ്ങൾ മിണ്ടാതിരി നീ കെട്ടിയ താലി എനിക്ക് വേണ്ടെന്ന് പറഞ്ഞ് അവൾ തന്നെ പൊട്ടിച്ച് കളഞ്ഞതാണത്രെ. അല്ലേ ഗംഗമ്മേ?"

"ഹൂം. ഹൂം. ആ സൂള തന്നെയാണ് എനിക്കീ താലി വേണ്ടെന്ന് പറഞ്ഞ് പൊട്ടിച്ചെറിഞ്ഞത്."

"നിങ്ങളെന്തൊരു അക്രമമാണീ കാട്ടുന്നത്? അങ്ങനെയാണ് നട ന്നതെന്ന് നിങ്ങളെല്ലാവരും സത്യം ചെയ്യാമോ?" തങ്കമ്മ ചോദിച്ചു.

"നാട്ടിലെ സകലരും കണ്ട സംഗതിക്ക് സത്യം ചെയ്യേണ്ട കാര്യ മെന്താ, താടകേ?" ഗംഗമ്മ മറുചോദ്യം ചോദിച്ചു.

അങ്ങനെ കേസ് ഒരു പുതിയ വഴിക്ക് തിരിഞ്ഞു. ഇവരുടെ പക്ഷം നിന്നുകൊണ്ട് ശക്തിയായി സംസാരിക്കാൻ ഒരു പുതിയ പുരുഷനു ണ്ടായിരുന്നെങ്കിൽ കേസിന്റെ രീതി മറ്റൊന്നാകുമായിരുന്നു. നഞ്ച മ്മയ്ക്ക് ഇതറിയാം. അവൾ പറഞ്ഞു: "ജോയിസരേ, എന്ത് നടന്നുവെന്ന് നിങ്ങൾ നേരിട്ട് കണ്ടിട്ടില്ല. നിങ്ങൾ വെറുതെ മറ്റുള്ളോരുടെ വീട്ടിൽ വഴക്കുണ്ടാക്കി തമാശ കണ്ട് രസിക്കുകയാണ്. ഇത് മര്യാദക്കാരുടെ പണിയല്ല. നിങ്ങളെ ഇവിടെ ആരും വിളിച്ചില്ല. ചുമ്മാതെ എഴുന്നേറ്റ് പൊയ്ക്കോളൂ. ഇനിയൊരിക്കലും ചോദിക്കാതെയും പറയാതെയും ഈ വീട്ടിൽ കേസ് വിചാരണയാണെന്നും പറഞ്ഞ് വരാൻ പാടില്ല."

"കണ്ടില്ലേ ജോയിസരേ? ഈ സൂളയുടെ അഹങ്കാരം!" ഗംഗമ്മ പറഞ്ഞുകൊണ്ടിരിക്കെ അടുക്കളയുടെ വാതിൽ മറവിൽ നിന്നിരുന്ന സാതു അവിടെയുണ്ടായിരുന്ന ചൂരൽ കൈയിലെടുത്ത് പുറത്ത് വന്നു. "ഈ നശിച്ച സൂളയെക്കൊണ്ടാണ് ഇതെല്ലാം ആയത്." അവൾ ചൂൽ ഗംഗമ്മയുടെ മുഖത്തേക്ക് വീശി. ഗംഗമ്മ ഒരു നിമിഷം സ്തംഭിച്ചു പോയി. അപ്പണ്ണയ്യൻ കോപം കൊണ്ട് ജ്വലിച്ചു നിന്നു. പരിതഃസ്ഥിതി നിയന്ത്രണാതീതമാവുകയാണ്. നഞ്ചമ്മ പരിഭ്രമിച്ചു. അവൾ സാതുവി നെയും തങ്കമ്മയെയും അടുക്കളയ്ക്കകത്താക്കി വാതിലടച്ച് മുമ്പിൽ നിന്ന് പറഞ്ഞു: "ഈ നിമിഷം നിങ്ങളെല്ലാം എഴുന്നേറ്റ് വെളിയിൽ പോകുന്നോ ഇല്ലേ?"

രണ്ട് ജോയിസന്മാരും സ്ഥലം വിട്ടു. ഈ കേസ് വിചാരണയിൽ തങ്ങൾക്കൊരു ഉത്തരവാദിത്വവുമില്ലെന്ന മട്ടിൽ ഇരുന്നിരുന്ന രണ്ട്

ബ്രാഹ്മണർ ഉടനെ എഴുന്നേറ്റു. അപ്പോഴത്തേക്കും ഗംഗമ്മയുടെ നാവിന് ചൂട് പിടിച്ചു. ഒരു മൂലയിൽ ഉണ്ടായിരുന്ന ഉലക്ക കൈയിലെടുത്ത് അവൾ അടുക്കളയ്ക്ക് നേരെ ചീറിയടുത്തു. നഞ്ചമ്മ വാതിലിന് വിലങ്ങനെ നിന്നു: "ഈ വീടെന്നു പറഞ്ഞാൽ ശാനുഭോഗരുടെ വീടാണ്. എന്തെങ്കിലും ഏറ്റക്കുറച്ചിലായാൽ ഷേയ്ക്ദാരോട് പറഞ്ഞ് പോലീസിനെ വരുത്തും." അവൾ വിറപ്പിച്ചു. ഗംഗമ്മ പേടിച്ചുപോയി. അപ്പണ്ണയ്യൻ നിന്ന് വിയർത്തു. "അമ്മേ വാ. ഈ സൂളകളുടെ ഇടപാടേ വേണ്ട." അവൻ അമ്മയുടെ കൈയിൽ നിന്നും ഉലക്ക പിടിച്ചുവാങ്ങി അവിടെ വെച്ചു. ഉടൻ പുറത്തിറങ്ങി. എന്നാൽ അത്ര പെട്ടെന്ന് ഇറങ്ങിയാൽ അത് തന്റെ അഭിമാനത്തിന് കുറവല്ലേ? ഗംഗമ്മ പിന്നെയും ഒരു വട്ടം ശകാരിച്ചശേഷം മകനെ അനുഗമിച്ചു.

ചോറും പരിപ്പുകറിയും തയ്യാറായിരുന്നുവെങ്കിലും സാതുവും തങ്കമ്മയും അത്താഴം കഴിച്ചില്ല. അന്ന് ഉച്ചയ്ക്ക് നടന്ന സംഭവം കാരണം അവർ രണ്ടുപേരും മൂകരായിപ്പോയിരുന്നു. ഇനി ജീവിതത്തിന് എന്താണൊരു ഗതി എന്ന ചിന്ത അവരുടെ കരളിനെ കാർന്നുകൊണ്ടിരുന്നു.

## അഞ്ച്

രാത്രി മുഴുവൻ അമ്മയും മകളും സംസാരിച്ചുകൊണ്ടിരുന്നു. രാവിലെ എഴുന്നേറ്റ ഉടനെ തങ്കമ്മ, നഞ്ചമ്മയോട് പറഞ്ഞു: "ഇനി ഈ നാട്ടിലെന്താണൊരു സുഖം? ഗ്രാമത്തിൽ നമ്മുടേതെന്നു പറയാൻ ഒരു വീടുണ്ടായിരുന്നു. ഇവിടെ വരുന്നതിന് ആറ് മാസം മുമ്പ് ഞങ്ങളത് വിറ്റു. ഇപ്പോൾ ഞങ്ങളുടെ പൗരോഹിത്യത്തിന്റെ അധികാരപരിധിയിൽപ്പെട്ട നാട്ടിൻപുറങ്ങൾ മാത്രമുണ്ട്. ഏതായാലും രാമകൃഷ്ണന് എട്ട് വയസ്സായി. അവിടെപ്പോയി ആരെക്കൊണ്ടെങ്കിലും ഒരിഴ പൂണുനൂൽ ഇടുവിച്ച് ഒരു പുണ്യാഹമോ ഒരു നവഗ്രഹദാനമോ പഠിപ്പിച്ച് കൊടുത്താൽ നാൾ കഴിക്കാം. നല്ലവരായ ആരെങ്കിലും കുടിൽ വെക്കാൻ സ്ഥലം തരും."

അവർക്കെന്തെങ്കിലും ഉപദേശം കൊടുക്കാനുള്ള ചുറ്റുപാട് നഞ്ചമ്മയ്ക്കില്ല. ഈ അമ്മയും മകളും ബുദ്ധിമുട്ടി പണിയെടുക്കാനോ പാവങ്ങളെപ്പോലെ മുത്താറിക്കുറുക്കും റൊട്ടിയും തിന്ന് കഴിയാനോ ശീലിച്ചിട്ടില്ല. അങ്ങനെ ശീലിക്കണമെന്ന വിചാരവുമില്ല. ആ വിചാരത്തോടെ ശ്രമിച്ചെങ്കിൽ അപ്പണ്ണയ്യൻ ഇങ്ങനെ ചെയ്യുമായിരുന്നോ? അവർ ഇനി സ്വന്തം നാട്ടിലേക്ക് പോയാലും കഷ്ടപ്പാട് അവസാനിക്കില്ല. എങ്കിലും തനിക്കൊന്നും ചെയ്യാനാവില്ല. നഞ്ചമ്മ ഈ ചിന്തയോടെ അവരുടെ അഭിപ്രായത്തിന് സമ്മതം മൂളി. ഈ ഗ്രാമം എത്ര വേഗം വിടാൻ കഴിയുമോ അത്രയും വേഗം പോകണമെന്നവർ കരുതി. സാതു തന്റെ രണ്ട് പൊന്നോലയെടുത്ത് വിൽക്കാൻ പുറപ്പെട്ടു. നഞ്ചമ്മയുടെ തെരുവിലെ

ഒരു സ്ത്രീ ഇരുപത്തഞ്ചുറുപ്പികയ്ക്ക് അത് വാങ്ങി. വഴിച്ചെലവിന് അത് മതി. നഞ്ചമ്മ അന്ന് സാതുവിന്റെയും ജയലക്ഷ്മിയുടെയും നെറ്റിയിൽ കുങ്കുമം ചാർത്തി. അടുത്തദിവസം ഒരു വണ്ടിയേർപ്പാട് ചെയ്ത് അവരുടെ സാധനങ്ങളെല്ലാം നിറച്ച് അവൾ ബസ്സ് പോകുന്ന നിരത്തുവരെ അവരെ അനുഗമിച്ചു. തിപ്ടൂരിലേക്ക് പോകുന്ന മുതലിയാർ ബസ്സ് വരുന്നതിന് അല്പം മുമ്പ് സാതു കണ്ണീർ തുടച്ചുകൊണ്ട് പറഞ്ഞു: "ചേട്ടത്തീ, ഈ വീട്ടിലേക്ക് മരുമകളായി നാം രണ്ടുപേർ വന്നു. നിങ്ങൾ ഒരു വിധം കഷ്ടപ്പെട്ട് ജീവിക്കുന്നു. എന്റെ തലവിധി ഇങ്ങനെയായി."

നഞ്ചമ്മ മറുപടിയൊന്നും പറഞ്ഞില്ല. കല്യാണം കഴിഞ്ഞ് താനീ ഗ്രാമത്തിൽ എത്തിയത് മുതലുള്ള സംഭവങ്ങളെല്ലാം അവളുടെ മനസ്സിൽ ഒന്നൊന്നായി വന്നുതുടങ്ങി. എന്തിന് ജനിച്ചു? ഇങ്ങനെയുള്ള വീട്ടിലെങ്ങനെയെത്തി? ഈ ചോദ്യങ്ങൾ അവളുടെ മനസ്സിലുയർന്നു. ബസ്സിന്റെ ടോപ്പിൽ സാധനങ്ങളെല്ലാം കയറ്റിവെച്ചശേഷം അവർ അകത്ത് കയറിയിരുന്നു. "ഞങ്ങളുടെ നാട്ടിൽ നിങ്ങൾ ഒരു തവണ വരണം." അവരങ്ങനെ പറയുമ്പോൾ ഭാവിയിലെന്നെങ്കിലും പരസ്പരം കാണുന്നതിനെക്കുറിച്ച് അവർക്കൊരു വിശ്വാസവും ഉണ്ടായിരുന്നില്ല.

നഞ്ചു ഒഴിഞ്ഞ വണ്ടിയിലിരുന്ന് വീട്ടിലേക്ക് തിരിച്ചു വന്നു. കുറച്ച് കഴിഞ്ഞപ്പോൾ സൂരപ്പമാസ്റ്ററുടെ ഭാര്യ രുക്കമ്മ അവിടെയെത്തി. അതുമിതും പറഞ്ഞശേഷം അവൾ പറഞ്ഞു: "നിങ്ങളെ സമുദായത്തിൽ നിന്നും പുറത്താക്കണമെന്ന് ശൃംഗേരിക്ക് കത്തെഴുതിയിരിക്കുന്നുവത്രെ."

"കത്തെഴുതി എന്തു ചെയ്യുമെന്നാ?"

"അയ്യോ,നിങ്ങൾക്കറിയില്ലേ? ഈ വീട്ടിൽ ആരും പോകാനോ വരാനോ പാടില്ല. തീയും വെള്ളവും കൊടുക്കാൻ പാടില്ല. മഠത്തിൽ നിന്ന് ഉത്തരവാകും. ജാതിക്കാർ ബഹിഷ്കരിച്ചാൽ പിന്നെ എങ്ങനെ ജീവിക്കും?"

ഇത്കേട്ട നഞ്ചമ്മ അല്പം പരിഭ്രമിച്ചു. എന്നാൽ ജാതിക്കാരിൽ നിന്ന് അവർക്ക് കിട്ടിയിരിക്കുന്ന സഹായമെന്താണ്? ആരും വീട്ടിൽ വരുന്നില്ലെങ്കിൽ വരണ്ട.

പതിനഞ്ച് ദിവസം കഴിഞ്ഞശേഷം ഒരു ദിവസം അണ്ണാജോയിസരും അയ്യാശാസ്ത്രിയും കൂടി നഞ്ചമ്മയുടെ വീട്ടിൽ വന്നു. അവർ അവളുടെ കൈയിൽ ഒരു കത്ത് കൊടുത്തു. ശൃംഗേരി സംസ്ഥാനത്തിലെ സർവാധികാര്യക്കാർ ഒപ്പ് വെച്ചയച്ച ആ കത്തിൽ ഇങ്ങനെ പറഞ്ഞിരുന്നു. "ഭർത്താവിനെ വേണ്ടെന്ന് പറഞ്ഞ് മാംഗല്യം പറിച്ച് കളഞ്ഞ ആ സ്ത്രീയെ വീട്ടിൽ കയറ്റിയ ശാനുഭോഗചെന്നിഗരായന്റെ കുടുംബത്തെ സമുദായത്തിൽ നിന്നും ബഹിഷ്കരിച്ചിരിക്കുന്നു. ശ്രീമഠത്തിലേക്ക് നൂറുറുപ്പിക പിഴയൊടുക്കി, ദർഭയിൽ നാവ് ചുട്ട് സ്ഥലത്തെ

പുരോഹിതരെക്കൊണ്ട് പ്രായശ്ചിത്തം ചെയ്യിക്കുന്നതുവരെയും ആ കുടുംബവുമായി ആരും തീ, വെള്ളം ഇവ കൈമാറുക പോലും അരുത്. അങ്ങനെ ആരെങ്കിലും ചെയ്താൽ അവരെയും ബഹിഷ്കരിച്ച് വിവരം ശ്രീമഠത്തിൽ ബോധിപ്പിക്കേണ്ടതാണ്." കത്തിൽ മഠത്തിന്റെ മുദ്രയുമുണ്ടായിരുന്നു.

അവൾ കത്ത് വായിച്ചശേഷം അയ്യാശാസ്ത്രി ചോദിച്ചു: "എന്താ ഭാവം?"

"ഇത്രയും കൊല്ലം രാമനവമി ദിവസം വല്ല വിധവും പാനകമുണ്ടാക്കി നിങ്ങൾക്കെല്ലാം തന്നതാണ്. ഇനിയത് ചെയ്യുന്നില്ല." നഞ്ചമ്മ പറഞ്ഞു.

"പാനകം ഉണ്ടാക്കിയാലും ഞങ്ങൾ വരില്ല."

"നിങ്ങളുടെ ഇഷ്ടം."

"അരമനയെ എതിർത്തുകൊണ്ട് ജീവിക്കാം. എന്നാൽ ഗുരുമഠം ബഹിഷ്കരിച്ചാൽ ജീവിക്കാനാവില്ല. മനസ്സിലായോ?" അവർ രണ്ടു പേരും ഇറങ്ങിപ്പോയി. നഞ്ചമ്മ അപമാനിതയായി. എന്നാലവൾ ഭയപ്പെട്ടില്ല. അടുത്ത ദിവസം അവളിരുന്ന് നടന്ന സംഭവമെല്ലാം വിവരിച്ചു കൊണ്ട് ഒരു കത്തെഴുതി. അമ്മയുടെ വാക്ക് കേട്ട് ഭർത്താവ് തന്നെയാണ് ഭാര്യയുടെ താലി പൊട്ടിച്ചതെന്നും അവളുടെ തെറ്റൊന്നുമില്ലെന്നും യാതൊരു ഗതിയുമില്ലാതിരുന്ന സ്ത്രീകളെ താൻ ഒരു ദിവസം വീട്ടിൽ പാർപ്പിച്ചത് നേരാണെന്നും പിന്നീടവരെ നാട്ടിലേക്കയച്ചിരിക്കയാണെന്നും മറ്റൊരു തെറ്റും തങ്ങൾ ചെയ്തിട്ടില്ലെന്നും അവളെഴുതി. ഭർത്താവിനെക്കൊണ്ട് ഒപ്പ് വെപ്പിച്ചു. തിങ്കളാഴ്ച പോസ്റ്റുമാൻ വന്നപ്പോൾ കവർ വാങ്ങി അയാളെക്കൊണ്ട് തന്നെ മേൽവിലാസമെഴുതിച്ച് അയച്ചു. എന്നാൽ ദിവസങ്ങളേറെ കഴിഞ്ഞിട്ടും മഠത്തിൽ നിന്ന് മറുപടി കിട്ടിയില്ല.

പുഷ്യമാസത്തിലാണ് അവളുടെ ഭർത്തൃ പിതാവിന്റെ ശ്രാദ്ധം. ഇതുവരെയ്ക്കും അത് മൂത്ത മകനായ ചെന്നിഗരായരുടെ വീട്ടിൽ വെച്ച് തന്നെ നടന്നിരുന്നതാണ്. ചെലവൊന്നും ചെയ്യാതെ അപ്പണ്ണയ്യൻ ഇവിടെ വന്ന് കർമം നിർവഹിച്ച് പോകും. പിണ്ഡം വെക്കേണ്ടത് മൂത്ത മകനായ ചെന്നിഗരായന്റെ കർത്തവ്യമത്രെ. പവിത്രം ധരിച്ച് വെറുതെയിരുന്ന് പുരോഹിതൻ പറയുമ്പോൾ നമസ്കരിക്കുക മാത്രമാണ് ഇളയവന്റെ കർത്തവ്യം. മാറിത്താമസിക്കാൻ തുടങ്ങിയതിന് ശേഷം ഗംഗമ്മ ഭർത്താവിന്റെ പ്രസാദത്തിന് പോലും ഈ വീട്ടിലേക്ക് വന്നിരുന്നില്ല. എന്നാൽ ആ ദിവസം മാത്രം അവൾ വന്ന് പോകും. ഇക്കൊല്ലം ഇവരെ ബഹിഷ്കരിച്ചിരിക്കയാൽ ശ്രാദ്ധം ചെയ്യിക്കുന്നതിനോ ബ്രാഹ്മണ സദ്യക്കോ തങ്ങൾ വരില്ലെന്ന് രണ്ട് പുരോഹിതന്മാരും നേരത്തെ അറിയിച്ചിരുന്നു. ചെന്നിഗരായൻ വേവലാതിപ്പെട്ടു. ഇതിനെല്ലാം കാരണം

ആരാണ്? ഭാര്യയല്ലേ? "എന്തിനാണ് കഴുതസ്സൂളേ, അവരെ വീട്ടിൽ കയറ്റിയത്?" അദ്ദേഹം ഭാര്യയെ ശകാരിച്ചു. അവൾ മറുപടി പറയാതെ വെറുതെയിരുന്നു. ഭാര്യയെ ശകാരിച്ചതുകൊണ്ട് മാത്രം പ്രശ്നം പരിഹരിക്കപ്പെട്ടില്ല.

ഇത്തവണ ശ്രാദ്ധം ഗംഗമ്മയുടെ കോവിലിൽ വെച്ച് നടത്താമെന്നും അപ്പണ്ണയ്യൻ പിണ്ഡം വെക്കണമെന്നും രണ്ട് പുരോഹിതന്മാരും കൂടി തീരുമാനിച്ചു. പിണ്ഡം വെക്കുകയെന്നു വെച്ചാൽ യജമാന സ്ഥാനം കൈവന്നതുപോലെയാണ്. താനും ഒരു പ്രധാന വ്യക്തിയായിത്തീരുകയാണെന്ന ചിന്ത അപ്പണ്ണയ്യനെ ഒരു തരത്തിൽ സന്തോഷിപ്പിച്ചു. കൂടാതെ ശ്രാദ്ധം തങ്ങളുടെ വീട്ടിൽ വെച്ച് നടത്തിയാൽ മിച്ചം വരുന്ന വടയും പൂരിയും റവ ഉണ്ടയും ആറെട്ട് ദിവസത്തോളം സൂക്ഷിച്ച് വെച്ച് തിന്നാം. എന്നാൽ ചെലവ് മുഴുവൻ തങ്ങൾ വഹിക്കേണ്ടിവരുമെന്ന ചിന്ത അവനുണ്ടായിരുന്നില്ല.

ഗംഗമ്മയുടെ ചിന്ത അതല്ല. പത്ത് പതിനാറ് ഉറുപ്പിക അവൾ എങ്ങനെയെങ്കിലും ഉണ്ടാക്കും. തന്റെ ഭർത്താവിന്റെ ശ്രാദ്ധമാണെന്ന് പറഞ്ഞാൽ താൻ തെണ്ടാറുള്ള സ്ഥലങ്ങളിലെ നല്ലവരായ നാട്ടുകാർ നാലണയോ രണ്ടണയോ തരും. കൂടാതെ ഓരോ തേങ്ങയും, സമ്പന്നന്മാർ അല്പം എള്ളും, ഉഴുന്നും മറ്റും തരും. അവരയും കിട്ടും. ഇതെല്ലാം മൂന്ന് ശ്രാദ്ധത്തിന് വേണ്ടതുണ്ടാവും. എന്നാൽ മൂത്തമകൻ ജീവനോടെ ഇരിക്കവെ പിണ്ഡം അവന്റെ കൈകൊണ്ട് വെക്കുന്നതിന് പകരം ഇളയവൻ വെച്ചാൽ സ്വർഗത്തിലിരിക്കുന്ന അദ്ദേഹം കാക്കയുടെ രൂപത്തിൽ വന്ന് അത് തൊടുമോ എന്തോ? ശാനുഭോഗസ്ഥാനം മൂത്തമകനാണെന്ന് സർക്കാർ നിയമം ഉണ്ടല്ലോ. അതുപോലെ തന്നെ ശ്രാദ്ധത്തിന്റെ പിണ്ഡവും മൂത്തവന്റെ കൈകൊണ്ട് തന്നെ വെക്കേണ്ടതല്ലേ? നൂറ്റൊന്നുറുപ്പിക കൊടുക്കാനുള്ള ശക്തി അവർക്കാർക്കുമില്ല. ഇവർ ചെയ്തിരിക്കുന്ന തെറ്റിന് സ്വർഗത്തിലിരിക്കുന്ന ഭർത്താവ് മരിച്ച രാമണ്ണൻ കൊല്ലത്തിലൊരിക്കൽ കിട്ടുന്ന ചോറ് പോലും കാണാതെ എന്തിന് പട്ടിണി കിടക്കണം? കൂടാതെ തെറ്റ് ചെയ്തിരിക്കുന്നത് തെമ്മാടിയായ മരുമകളാണ്. അല്ലാതെ തന്റെ കുഞ്ഞ് ചെന്നയ്യനല്ല. ഇതിനെന്തെങ്കിലും ചെയ്തേ ഒക്കൂ.

പുരോഹിതന്മാർ രണ്ട് പേരും അവളുടെ വാദഗതി അംഗീകരിച്ചു. എന്തെങ്കിലും കുറച്ച് പിഴ വാങ്ങി ചെന്നിഗരായനെ ജാതിയിലെടുക്കുക. അദ്ദേഹത്തിന്റെ ഭാര്യയെ മാത്രം ബഹിഷ്കരിക്കുക. അവരങ്ങനെ തീരുമാനിച്ചു. പിഴയെടുക്കാൻ ചെന്നിഗരായരുടെ കൈയിൽ എന്തെങ്കിലും ഉണ്ടെങ്കിലല്ലേ? പുരോഹിതന്മാർ ആലോചിച്ച് ഒരു തീരുമാനത്തിലെത്തി. ഗ്രാമത്തിൽ അണ്ണാജോയിസർ ഒമ്പതുറുപ്പിക എട്ടണ നികുതിയടയ്ക്കണം. അയ്യാശാസ്ത്രി നൂറുറുപ്പിക മൂന്നണ അഞ്ച്

പൈസ. ചെന്നിഗരായൻ അക്കൊല്ലം ഈ രണ്ടുപേരുടെയും നികുതി കിട്ടിയെന്ന് പറഞ്ഞ് രണ്ട് പേർക്കും പ്രത്യേകം രശീതിയെഴുതി, രജിസ്റ്ററിൽ ചേർത്തു. കാശ് തന്റെ വർഷാശനത്തിൽ നിന്ന് ഖജാനക്കാർ പിടിച്ചെടുക്കുന്ന പതിവ് ഏതായാലും ഉണ്ട്. അങ്ങനെ ശാനുഭോഗചെന്നിഗരായൻ അച്ഛന്റെ ശ്രാദ്ധം നടത്താനുള്ള മതപരമായ അവകാശം പുനഃസ്ഥാപിച്ചു. അദ്ദേഹം ഒറ്റയ്ക്ക് അമ്മയും അനുജനുമുള്ള വീട്ടിലേക്ക് പോയി ശ്രാദ്ധം നടത്തുക. അന്ന് അദ്ദേഹത്തിന്റെ ഭാര്യയോ മക്കളോ അങ്ങോട്ട് പോകരുതെന്ന് നിശ്ചയിച്ചു. അണ്ണാജോയിസർ ഒന്നാം പന്തിയിൽ ബ്രാഹ്മണസദ്യയ്ക്ക് ഇരിക്കേണ്ട ആളാണ്. അന്ന് അദ്ദേഹം രാവിലെ മുതൽ ഉപവാസമിരിക്കണം. അദ്ദേഹത്തിന് അവിടെ പ്രത്യേകിച്ച് ജോലിയൊന്നും ഇല്ലായിരുന്നു. ഭാര്യ വെങ്കടലക്ഷ്മി അടുക്കളയിൽ ചീര മുറിക്കുന്നു. ഉപവാസമിരിക്കുന്നതുകൊണ്ടാവാം, ജോയിസരുടെ സ്മരണ, ഭാര്യ വീട്ടിൽ നിന്ന് പണ്ടൊരിക്കൽ തിന്ന നെയ്യിൽ വറുത്ത പൂരിയെക്കുറിച്ചായി. അദ്ദേഹം ഭാര്യയോട് പറഞ്ഞു: "നിന്റെ അമ്മ ഒരു തവണ നെയ്യിൽ തന്നെ വറുത്ത പൂരി തന്നിരുന്നു. അതിന്റെ രുചിയാണ് രുചി. നീ ഒരു തവണയെങ്കിലും അങ്ങനെ ഉണ്ടാക്കിത്തന്നിട്ടുണ്ടോ?"

"നിങ്ങൾ കുറേ വെണ്ണ കൊണ്ടുതരൂ. നിങ്ങൾ പറയുന്നതെല്ലാം നെയ്യിൽത്തന്നെ വറുത്ത് തരാം."

"ഒരു സേറിന് നാലണയാണ്. എവിടെ നിന്ന് കൊണ്ടുവരും?"

"അപ്പോൾ പിന്നെ എന്തിനാണ് ആശിക്കുന്നത്? വെറുതെ ഇരുന്നോളൂ."

ജോയിസർ വല്ലാതായി. എങ്കിലും പെട്ടെന്നൊരു ഉപായം തോന്നി. "ഇന്ന് വെണ്ണ ഉരുക്കിയ നെയ്യിൽ പൊരിച്ച പലഹാരം തന്നെ ഞാൻ തിന്നും. നീ നോക്കിക്കോളൂ."അതൊരു വെല്ലുവിളിയായിരുന്നു.

"ചുമ്മാതിരി. നിങ്ങൾക്ക് ഇന്നത് വിളമ്പാതിരിക്കില്ല"! അവൾ കളിയാക്കി.

"ഇതാ കണ്ടോളൂ." ജോയിസർ നരസിംഹനെ വിളിച്ചു: "എടോ, നീ ഇപ്പോൾ തന്നെ പോയി അപ്പണ്ണയ്യനെ വിളിച്ചോണ്ട് വാ." അദ്ദേഹം മകനോട് പറഞ്ഞു.

കുളിച്ച് ശുദ്ധമായി ഈറൻ കോണകമുടുത്ത് അടുക്കളയിൽ അമ്മയെ സഹായിച്ചുകൊണ്ടിരുന്ന അപ്പണ്ണയ്യൻ അർധനഗ്നനായി ഓടിവന്നു. "അപ്പണ്ണയ്യാ, എനിക്ക് തീരെ സുഖമില്ല. ജലദോഷമാണ്. പനിയുമുണ്ട്. എനിക്ക് 'ബ്രാഹ്മണാർത്ഥ'ത്തിന് ഇരിക്കാനാവില്ല."

"ഇപ്പോഴിങ്ങനെ പറഞ്ഞാൽ പറ്റുമോ ജോയിസരേ? നേരമുദിച്ച് കുറേയായി. ഈ സമയത്ത് ആരെ വിളിക്കും?"

"നിന്റെ അമ്മയെ വരാൻ പറ."

ഗംഗമ്മ ഓടിയെത്തി. "ജോയിസരേ, എന്റെ ഭർത്താവിനെ പട്ടിണി ക്കിടരുതേ." അവർ അകലെ നിന്ന് തന്നെ നിലം തൊട്ട് നമസ്ക്കരിച്ചു.

"ശരി. നിങ്ങൾ ഇത്രയൊക്കെ പറയുമ്പോൾ ഞാനെങ്ങനെ പറ്റി ല്ലെന്ന് പറയും? ബ്രാഹ്മണാർത്ഥത്തിന് വന്ന് പലഹാരം കഴിച്ചില്ലെങ്കിൽ അത് ശാസ്ത്രത്തിന് നിരക്കുന്നതല്ല. ഒരു പണി ചെയ്യൂ. പലഹാരമെല്ലാം നെയ്യിൽ പൊരിച്ചോളൂ. എന്നാൽ ഞാൻ കഴിക്കാം."

"ഇപ്പോൾ അത്രയേറെ നെയ്യ് എവിടെ നിന്ന് കൊണ്ടുവരും ജോയി സരേ?"

"കാശെടുത്തോണ്ട് വാ. ഗൗഡന്മാരുടെ ആലകളിൽ ഞാൻ പോകാം. നിങ്ങൾക്ക് വേണ്ടത്ര വെണ്ണകൊണ്ടുതരാം. ഞാനേതായാലും കുളിച്ചില്ല."

ഗംഗമ്മ വീട്ടിലേക്ക് മടങ്ങി. ഒരു ബ്രാഹ്മണന് നെയ്യിൽ വറുത്തത് വിളമ്പുകയും മറ്റൊരാൾക്ക് എണ്ണയിൽ വറുക്കുകയും ചെയ്യുന്നത് ശരി യല്ല. തങ്ങൾക്ക് എണ്ണയാവാം. അവർക്ക് രണ്ടുപേർക്കും പൂരി, വട, ബോണ്ട, ലഡ്ഡു മുതലായവ വറുക്കണമെങ്കിൽ ഒന്നര സേർ നെയ്യെ ങ്കിലും വേണം. എന്നുവെച്ചാൽ ആറേഴ് സേർ വെണ്ണ. വീട്ടിൽ രണ്ടുറു പ്പികയിലധികമില്ല. ഗംഗമ്മയുടെ വിവാഹത്തിന് കൊടുത്ത ഒരു വെള്ളി മുരുട വീട്ടിലിപ്പോഴുമുണ്ട്. അവർ അതും കൊടുത്ത് അപ്പണ്ണയ്യനെ അയ ച്ചു. കാസിംബഡ്ഡി മുതലാളി അത് തൂക്കിനോക്കി. പന്ത്രണ്ടുറു പ്പികത്തൂക്കം വെള്ളി. അയാൾ രണ്ടുറുപ്പിക കൊടുത്തു. ദിവസത്തേക്ക് രണ്ട് പൈസ പലിശ.

വെണ്ണ ഉരുക്കിയ നെയ്യിൽ ഉണ്ടാക്കിയ പലഹാരങ്ങൾ തിന്ന് മിച്ചം വന്നത് സ്വന്തം വീട്ടിലെ കുട്ടികൾക്കാണെന്നും പറഞ്ഞ് വാഴയിലയിൽ പൊതിഞ്ഞെടുത്ത് ജോയിസർ സ്വഭവനത്തിലേക്ക് തിരിച്ചു.

അദ്ദേഹം ഭാര്യയോട് തിന്നോളാൻ പറഞ്ഞു.

"ഏതോ വീട്ടിലെ ശ്രാദ്ധത്തിന്റെ പ്രസാദം ഞങ്ങളെങ്ങനെ തിന്നും?"

"ദോഷമൊന്നുമില്ല; തിന്നോളൂ, കുട്ടികൾക്കും കൊടുക്കൂ."

"ഞാൻ പുരോഹിതരുടെ വീട്ടിൽ ജനിച്ചവളല്ല. ശാസ്ത്രസംബ ന്ധമായ കാര്യങ്ങളെക്കുറിച്ച് ഞങ്ങൾക്ക് വലിയ പേടിയാണ്. ജോയി സർക്കാണെങ്കിൽ പേടിയൊന്നുമില്ല. അല്ലേ?"അവൾ ചിരിച്ചു.

ജോയിസർ തന്റെ ധീരതയിൽ അഭിമാനം കൊണ്ടു.

## ആറ്

ബ്രാഹ്മണരുടെ ഊണ് കഴിഞ്ഞ് ശ്രാദ്ധകർമം അവസാനിച്ചശേഷം ചെന്നിഗരായൻ ഈശ്വരന് വെച്ച് വിളമ്പിയ ഇലയ്ക്ക് മുന്നിലിരുന്ന് സമൃ

ദ്ധമായി പ്രസാദം ഭക്ഷിച്ചു. പിന്നെ ഷർട്ടിട്ട് തോട്ടിൻ കരയ്ക്ക് ചെന്നു. അപ്പോൾ സമയം ഉച്ച തിരിഞ്ഞ് നാലരയായിക്കാണും. ഉച്ചയ്ക്ക് കുളിച്ചതിന് ശേഷം അദ്ദേഹം പുകയില കണ്ടിട്ടില്ല. ഹനുമാൻ കോവിലിൽ കാണും. പക്ഷേ കൈയിൽ വെറ്റിലയും അടക്കയും ഇല്ല. കാശ് കൊടുത്ത് വാങ്ങാൻ കീശയിൽ ചില്ലറയില്ല. തോട്ടിൻകരയിൽ നിന്ന് ദേവിയുടെ കാവിലൂടെ ഗ്രാമത്തിലേക്ക് വരുന്ന വഴിക്കാണ് നരസിയുടെ പീടിക. സ്വന്തമായി നിർമിച്ച മൂന്ന് മുറിയുള്ള ഓടിട്ട വീടിന്റെ മുമ്പിലുള്ള മുറിയാണ് അവളുടെ പലവ്യഞ്ജനക്കട. അതിനകത്തെ മുറി സാധനങ്ങൾ സൂക്ഷിക്കാനുള്ളതാണ്. അതിന്റെ തട്ടിൻ പുറത്തും പീടിക സാമാനങ്ങൾ നിറച്ചുവെച്ചിരിക്കുകയാണത്രെ.

ശാനുഭോഗർ വരുമ്പോൾ അവൾ പീടികയിൽ ഇരിക്കുകയായിരുന്നു. അവളുടെ മുമ്പിൽ തുറന്ന് വെച്ച വെറ്റിലക്കെട്ട്. മുറുക്കാനുള്ള വ്യഗ്രതയിൽ അദ്ദേഹം വാതിലിനടുത്ത് നിന്ന് ചോദിച്ചു: "നരസമ്മേ, രണ്ട് വെറ്റിലയും ഇത്തിരി അടക്കയും ഒരു കഷണം പുകയിലയും തരുമോ?"

നരസിയും മുറുക്കുകയായിരുന്നു. വിശാലമായ കണ്ണുകളും വട്ടമുഖവുമുള്ള അവളുടെ വായ എപ്പോഴും മുറുക്കിച്ചുവന്നിരിക്കും. താംബൂല രസം ചൊടികളിലൂടെ ഒഴുകുകയാണോ എന്ന് തോന്നുമാറ് സമൃദ്ധമായിരിക്കും. ജീവിതത്തിൽ യാതൊരു വിഷമവുമില്ലെന്ന മട്ടിൽ ചിരിക്കുമ്പോൾ കാണികളെ നിലംപരിശാക്കാനുള്ള തിളക്കം കണ്ണിൽ തത്തുന്നുണ്ടായിരിക്കും. "ഇതെന്താ, ശാനുഭോഗരേ, വെറ്റില എന്നോട് ചോദിക്കുന്നത്? നിങ്ങളുടെ ഭാര്യ തരില്ലെന്ന് പറഞ്ഞോ?"

"വീട്ടിലില്ല പെങ്ങളേ. അച്ഛന്റെ ശ്രാദ്ധം കഴിച്ച് തോട്ടിൻ കരയിൽ വന്നതാണ്. അങ്ങനെ ഇങ്ങോട്ട് വന്നു."

"വരണം, വരണം. തരാം. നാട്ടിലെ ശാനുഭോഗർ. നിങ്ങളോട് ഇല്ലെന്ന് പറഞ്ഞാൽ പറ്റുമോ?" അവളൊന്ന് കടാക്ഷിച്ചു ചിരിച്ചു.

ഗ്രാമത്തിൽ തന്റെ അധികാരം ഇവളെങ്കിലും സമ്മതിച്ച് തന്നല്ലോ! അദ്ദേഹം സന്തോഷത്തോടെ പീടികയിൽ കയറി. 'അകത്ത് വരൂ'എന്ന് പറഞ്ഞ് കൊണ്ട് അവൾ അദ്ദേഹത്തെ അകത്തെമുറിയിലേക്ക് ആനയിച്ചു. അകത്തിരുട്ടാണ്. അദ്ദേഹം ഒന്നും ശരിക്കും കണ്ടില്ല. പീടികസ്സാധനങ്ങൾ കെട്ടിവെച്ച കുറേ കെട്ടുകൾ അട്ടിയിട്ടിരിക്കുന്നു. ഒരുമൂലയിൽ വെച്ചിരുന്ന കട്ടിലിൽ വിരിച്ച കിടക്കയുണ്ട്. "ഇവിടെ ഇരിക്കൂ." അവൾ പറഞ്ഞു.

"ഇവിടെയിരുട്ടാണല്ലോ?" അദ്ദേഹം പിടഞ്ഞു.

"ഇരുട്ട് തന്നെ. അതുകൊണ്ടെന്താ? ഇവിടെ വന്നിരുന്നോളൂ." അവൾ അടുത്ത് വന്ന് അദ്ദേഹത്തിന്റെ ചുമലിൽ പിടിച്ച് വലിച്ചുകൊ

ണ്ടുപോയി കട്ടിലിൽ ഇരുത്തി. അവളും അടുത്തിരുന്നു. പുറത്ത് നിന്ന് അകത്ത് കടക്കുമ്പോൾ ശാനുഭോഗരുടെ കണ്ണിലുണ്ടായിരുന്ന ഇരുട്ട് അല്പം നീങ്ങി. എന്നാൽ അദ്ദേഹമറിയാതെ ശരീരം അടിമുടി, മലമ്പനി പിടിച്ചവരെപ്പോലെ വിറയ്ക്കാൻ തുടങ്ങി. നിമിഷം കൊണ്ട് വിറ വർധിച്ചു. അദ്ദേഹത്തിന്റെ താടിയെല്ലുകൾ കിടുകിടെ മുട്ടി.

"സ്വാമിയെന്തിനാ ഇങ്ങനെ വിറയ്ക്കുന്നത്?"

"നീ ഇങ്ങനെ തൊടാൻ പാടുണ്ടോ?" ശ്വാസം കഴിക്കാൻ വിഷമിച്ചുകൊണ്ട് അദ്ദേഹം ചോദിച്ചു.

"എന്റടുത്ത് വന്ന് നിങ്ങൾ വെറ്റില ചോദിച്ചില്ലേ?"

അവൾ പറയുന്നതൊന്നും അദ്ദേഹത്തിന് മനസ്സിലായില്ല. "ക ക കാശ് ഉണ്ടായിരുന്നില്ല. അതുകൊണ്ട് ചോദിച്ചതാണ്."

"ഞാൻ നിങ്ങളോട് കാശ് ചോദിച്ചില്ലല്ലോ?"

"പി പി പിന്നെ എന്നെ എന്തിന് തൊ തൊ തൊട്ടു?"

അവൾ അദ്ദേഹത്തെ ചുമലിൽ പിടിച്ചെഴുന്നേൽപ്പിച്ച് വെളിയിൽ കൊണ്ടുവന്നു. "ചുമ്മാതെ. വീട്ടിലേക്ക് പൊയ്ക്കോളൂ."

ഭയം കൊണ്ട് വിറയ്ക്കുകയായിരുന്ന അദ്ദേഹം ധൃതിയിൽ ചുവട് വെച്ച് വെളിയിലേക്ക് നടന്നു. "അല്പം നിൽക്കണേ." അവൾ പറഞ്ഞപ്പോൾ ഭയപ്പാടോടെ അദ്ദേഹം നിന്നു. "ഒന്നിങ്ങോട്ട് വരണം. ഞാൻ നിങ്ങളെ തിന്നുകയും മറ്റുമില്ല."

അദ്ദേഹം വീണ്ടും കടയുടെ മുമ്പിൽ നിന്നു. അവൾ ഒരു പിടി വെറ്റിലയും ഒരു കൈ നിറയെ അടക്കയും രണ്ട് വലിയ പുകയിലയും എടുത്തുകൊടുത്തു. "ഇതെടുത്ത് കൊണ്ടുപോയി വീട്ടിൽ നഞ്ചമ്മ്യാരോട് പറഞ്ഞ് ചുണ്ണാമ്പ് തേച്ച് മുറുക്കിക്കോളൂ. നോക്കൂ. നിങ്ങളെപ്പോലുള്ളവർ വീട്ടിൽ ഭാര്യ പറഞ്ഞതുപോലെ കേട്ട് നടക്കണം. മനസ്സിലായോ?"

ശാനുഭോഗർക്ക് കുറഞ്ഞൊന്ന് ദേഷ്യം തോന്നി. എന്നാൽ അവളെ ചീത്തപറയേണ്ടത് എങ്ങനെയാണെന്ന് അദ്ദേഹത്തിനറിയില്ലായിരുന്നു. കൈനിറയെ വെറ്റിലടക്കയും പുകയിലയും പിടിച്ചുകൊണ്ട് അദ്ദേഹം വീട്ടിൽ വന്നു. നേരെ അകത്ത് കടന്നു. എന്നാൽ കണക്ക് പുസ്തകം നോക്കുകയായിരുന്ന ഭാര്യ അദ്ദേഹത്തോട് മിണ്ടിയില്ല. അദ്ദേഹവും ഒന്നും പറഞ്ഞില്ല. തൂണിനടുത്ത് വിരിച്ചിരുന്ന പായയിൽ അദ്ദേഹം കാൽ നീട്ടിയിരുന്ന് മുറുക്കി. പുകയില വായിലിട്ട് ചവച്ചിറക്കാൻ തുടങ്ങി.

## അദ്ധ്യായം പത്ത്

ഭർത്താവിനെ സമുദായത്തിൽ പ്രവേശിപ്പിക്കുകയും തന്നെമാത്രം ബഹി ഷ്കരിക്കുകയും ചെയ്തിരിക്കുകയാണെന്നറിഞ്ഞപ്പോൾ നഞ്ചമ്മയ്ക്ക് ദുഃഖത്തെക്കാളേറെ അവജ്ഞയാണുണ്ടായത്. ധർമ ശാസ്ത്രാദികളെ സംബന്ധിച്ച് അവൾക്ക് പണ്ട് മുതൽക്കുതന്നെ ചില പ്രത്യേകമായ അഭി പ്രായങ്ങളുണ്ടായിരുന്നു. അവളുടെ അച്ഛൻ കണ്ഠീജോയിസരെ ജയി ക്കുന്ന പൗരോഹിത്യ പാണ്ഡിത്യം ഈ പരിസരത്തിലെങ്ങും ആർക്കു മില്ല. ശുഭാശുഭകർമങ്ങളെക്കുറിച്ച് ആർക്കെങ്കിലും സംശയം തോന്നി യാൽ അദ്ദേഹത്തിന്റെ അടുത്ത് വന്ന് നിവർത്തി വരുത്തുമായിരുന്നു. എന്നാൽ അദ്ദേഹമാകട്ടെ, സ്വന്തം അച്ഛന്റെ ശ്രാദ്ധം നടത്തിയിരുന്നില്ല. ആരെങ്കിലും ചോദിച്ചാൽ, താൻ ഗമയിൽ പോയി പിണ്ഡം വെച്ച് കഴി ഞ്ഞാൽ പിന്നെ വർഷം പ്രതി ശ്രാദ്ധം നടത്തേണ്ട ആവശ്യമില്ലെന്ന് ഒരു മന്ത്രവും അദ്ദേഹം ഉരുവിടും. എന്നാൽ സത്യത്തിൽ അദ്ദേഹം പോയിരുന്നോ എന്നും പോയിരുന്നുവെങ്കിൽ തന്നെ അവിടെ പിണ്ഡം വെച്ചിരുന്നോ എന്നും ആർക്കും ഉറപ്പില്ല. അക്കമ്മയ്ക്ക് തന്നെ വിശ്വാ സമായിട്ടില്ല. എന്നാൽ കണ്ഠീജോയിസരുടെ മുമ്പിൽ നിന്ന് സംസാരി ക്കാനുള്ള ധൈര്യം ആർക്കുമില്ലായിരുന്നു.

അച്ഛനുണ്ടായിരുന്നുവെങ്കിൽ ഈ പുരോഹിതന്മാർ ഇങ്ങനെ അഹ ങ്കരിക്കുമായിരുന്നില്ല; സ്വത്ത് നഷ്ടപ്പെടുമായിരുന്നില്ല. ഒറ്റത്തവണ ഗർജി ച്ചാൽ ഭർത്താവും അമ്മായിയും സകലരും ഭയന്ന് വിറയ്ക്കും; അദ്ദേഹം പറഞ്ഞതുപോലെ കേൾക്കും. സ്വത്ത് രക്ഷപ്പെടുമായിരുന്നു. അദ്ദേഹം എവിടെ പോയോ എന്തോ? നിശ്ചയമായും മരിച്ചിരിക്കില്ല; പണ്ട് ഞാൻ കുഞ്ഞായിരുന്നപ്പോൾ ഒരു തവണ ഇതുപോലെ നാടുവിട്ടു പോയി നാലുകൊല്ലത്തേക്ക് മടങ്ങിയിരുന്നില്ല. കാശി, രാമേശ്വരം തുടങ്ങി പലേ ടത്തും സഞ്ചിരിച്ചിരുന്നുവത്രെ. ഇപ്പോൾ വീണ്ടും എങ്ങോട്ടാണ് പോയത്? എന്നാലിത്തവണ പോയിട്ട് ഒമ്പത് കൊല്ലത്തോളമായി. പാർവതി ജനിച്ച് എട്ടോ ഒമ്പതോ മാസമായപ്പോൾ പോയതാണ്. ഇപ്പോ ളവൾക്ക് ഒമ്പത് വയസ്സായി. ഇങ്ങനെ പരദേശ സഞ്ചാരം നടത്തുന്നത് അദ്ദേഹത്തിന്റെ തലയിലെഴുത്താണോ? അദ്ദേഹം ഇങ്ങിനെ നാട് വിട്ട് പോകുന്നത് ഞങ്ങളുടെ വിധിയായിരിക്കുമോ? ശ്രാദ്ധദിവസം ഭർത്താവ്

സ്വന്തം അമ്മയുടെ വീട്ടിൽ പോയതുമുതൽ അവളുടെ മനസ്സ് അസ്വസ്ഥമായി. തന്റെ വീട്ടിൽ വെച്ച് തന്നെ പ്രസ്തുത കർമം നടന്നിരുന്നുവെങ്കിൽ വ്രതാനുഷ്ഠാനത്തോടെ കുളിച്ച് തന്നെ പാചകം ചെയ്യേണ്ടിയിരുന്നു. ഇപ്പോൾ അവളെ ബഹിഷ്കരിച്ചിരിക്കയാണ്. എങ്കിലും താൻ ഉപവസിക്കണോ? തറവാട്ടിലെ മൂത്ത മരുമകളാണ് താൻ. ഭർത്താവ് പിണ്ഡം വെച്ച് ശ്രാദ്ധകർമം നടത്തുന്നു. താനെങ്ങനെ ആഹാരം കഴിക്കും? അങ്ങനെ ചിന്തിച്ച് അവൾ കുട്ടികൾക്ക് മാത്രം റൊട്ടിയും ചട്ടിണിയും ഉണ്ടാക്കിക്കൊടുത്തു. ഇവിടെ വെച്ച് കർമം നടത്തുകയായിരുന്നെങ്കിലും കുട്ടികൾക്ക് ആഹാരം കഴിക്കാം. ഉച്ചയ്ക്കത്തെ പ്രസാദത്തിന് കുട്ടികളെ വിളിക്കാമോ എന്നവൾ സംശയിച്ചു. അതുകൊണ്ട് അവർക്ക് ഊണ് തയ്യാറാക്കണമോ വേണ്ടയോ എന്ന് അവൾക്ക് തീരുമാനിക്കാനായില്ല. അവസാനം എന്തെങ്കിലുമാവട്ടെ എന്നുവെച്ച് വീണ്ടും എട്ടുപത്ത് റൊട്ടിയുണ്ടാക്കി വെച്ചു. അവർ വിളിച്ചാൽ പോകാം. റൊട്ടി ചീത്തയാവില്ല. വിളിച്ചില്ലെങ്കിൽ അതുതന്നെ തിന്നുകയും ചെയ്യാം.

കുട്ടികൾ സ്കൂളിൽ പോയി. പാർവതിയും രാമണ്ണനും നാലാം ക്ലാസ്സിൽ പഠിക്കുന്നു. വിശ്വനാഥൻ രണ്ടാം ക്ലാസ്സിലും. നഞ്ചു കുത്തിയിരുന്ന് ഇല തുന്നിക്കെട്ടുകയാണ്. ഉച്ചയ്ക്ക് അമ്മായിയുടെ വീട്ടിൽ ഉത്തരക്രിയ ആരംഭിക്കുകയാണ്. മാദേവയ്യൻ ഇങ്ങോട്ട് വന്നിരുന്നു. അവരുടെ വീട്ടിൽ അദ്ദേഹം പലപ്പോഴും വരാറുണ്ടെങ്കിലും ഉച്ചയ്ക്ക് ഒരിക്കലും വന്നിരുന്നില്ല. അദ്ദേഹം സാധാരണയായി ഭിക്ഷാടനം കഴിഞ്ഞു വന്ന് ഊണ് കഴിക്കുന്ന സമയമാണത്. നാട്ടിൻപുറത്തേക്ക് ഭിക്ഷാടനത്തിന് പോയാൽ അദ്ദേഹം ഈ സമയത്ത് വെളിയിൽ ആയിരിക്കും. മാദേവയ്യൻ ഊണ് കഴിച്ചിട്ടില്ലെന്ന് തോന്നി. മുഖം തീരെ പ്രസന്നമല്ല. "ഞങ്ങളേതായാലും ഗൃഹസ്ഥാശ്രമികളാണ്. നേരം പുലർന്നാൽ വൃഥാ വ്യസനത്തിന് കാരണം പലതും കാണും. സന്യാസിയായി അദ്ദേഹം വ്യസനിക്കാൻ കാരണമെന്തായിരിക്കും? നഞ്ചമ്മ അങ്ങനെ ചിന്തിച്ചുകൊണ്ട് അദ്ദേഹത്തിന് ഇരിക്കാനിട്ടുകൊടുത്തു:"എന്താ സ്വാമീ, ഇന്നല്പം വിഷമിച്ചത് പോലെ തോന്നുന്നല്ലോ?"

"ഈ ഗ്രാമത്തിലെ ഞങ്ങളുടെ ജാതിക്കാരുടെ വീട്ടിൽ നിന്ന് ഭിക്ഷ വാങ്ങേണ്ടെന്ന് ഞാൻ നിശ്ചയിച്ചിരിക്കുന്നു, പെങ്ങളേ."

"എന്തു സംഭവിച്ചു?"

"ഞാൻ നാട്ടിൻപുറത്ത് തെണ്ടിത്തിരിഞ്ഞ് മുത്താറി ശേഖരിക്കുന്നു. പരദേശികളായ ഏതെങ്കിലും സന്യാസി ഗ്രാമത്തിൽ വന്നാൽ കോവിലിൽ വെച്ച് അവർക്ക് പാകം ചെയ്ത് കൊടുക്കുന്നു. ഗ്രാമത്തിലായിരിക്കുമ്പോൾ എന്റെ ആഹാരം ഭിക്ഷ കൊണ്ട് തന്നെ നടക്കും. ഈ നാട്ടിലെ വൈശ്യത്തെരുവിലെ ആളുകൾ എന്തൊക്കയോ പറയുന്നെന്ന് തോന്നുന്നു. ഇന്ന് ഞാൻ ഉച്ചയ്ക്ക് പോയിരുന്നു. മൂന്ന് നാല്

വീട്ടിൽ കയറി. അവിടെ എല്ലാവരും പറയുകയാണ്: 'ഈ സ്വാമിക്ക് രാവിലെ എല്ലാവരും ഗുരുഭിക്ഷയായി മുത്താറി കൊടുക്കണം. ഉച്ചയ്ക്ക് ഭിക്ഷാന്നമെന്നും പറഞ്ഞ് മുത്താറിക്കുറുക്കും പരിപ്പും വേണം.' പ്രയാസം തോന്നി മിണ്ടാതെ വന്നു."

നഞ്ചമ്മയ്ക്ക് ദുഃഖം തോന്നി. മാദേവയ്യൻ നാട്ടിൻപുറത്ത് നിന്ന് കൊണ്ട് വന്ന ധാന്യം വിറ്റ് കാശ് സമ്പാദിക്കുന്നില്ല. അദ്ദേഹത്തിന്റെ സ്വന്തമെന്ന് പറയാവുന്ന ഒന്നും ഈ പ്രപഞ്ചത്തിലില്ല. അദ്ദേഹം ബുദ്ധി മുട്ടി ഭിക്ഷാടനം നടത്തുന്നത് അന്യദേശത്തിൽ നിന്ന് വരുന്ന യാത്ര ക്കാർക്ക് ആഹാരം കൊടുക്കാനാണ്.

"സ്വാമീ, നിങ്ങൾ കോവിലിൽ പോയി പാചകം ചെയ്യുന്നില്ലേ?"

"പെങ്ങളേ, ഇന്ന് മനസ്സിന് സ്വസ്ഥതയില്ല. വയർ വിശക്കുന്നുണ്ട്. നീ വല്ലതും തന്നാൽ ഞാൻ കഴിക്കാം."

നഞ്ചമ്മയ്ക്ക് ആശ്ചര്യം തോന്നിയില്ല. ഊരു ചുറ്റുന്ന ഒരു സന്യാസി ഇന്നുവരെയ്ക്കും തന്റെ വീട്ടിൽ നിന്ന് ഒരിറ്റ് വെള്ളം പോലും കുടിച്ചിട്ടില്ല. ഇപ്പോളദ്ദേഹം തന്നെ ഊണ് കഴിക്കാമെന്ന് പറയുന്നു. അവൾ പറഞ്ഞു: "കുറച്ച് നേരം ഇരിക്കണം. ഉടനെ അല്പം ചോറും കറിയും ഉണ്ടാക്കാം."

"അതൊന്നും വേണ്ട. ഉണ്ടാക്കിവെച്ചത് മാത്രം എനിക്ക് തന്നാൽ മതി. അദ്ദേഹം പറഞ്ഞു. നഞ്ചമ്മ അകത്ത് പോയി ഉണ്ടാക്കിവെച്ചി രുന്ന റൊട്ടിയും ചട്ടിണിയും കൊണ്ടുവന്നു. കൂടാതെ അലൂമിനിയും പാത്രത്തിൽ നിറയെ തൈരും അവൾ അദ്ദേഹത്തിന്റെ മുമ്പിൽ വെച്ചു. അദ്ദേഹം കൈകഴുകി റൊട്ടി തിന്നാനാരംഭിച്ചു. അദ്ദേഹത്തെ നോക്കി ക്കൊണ്ടിരിക്കെ നഞ്ചമ്മ അമ്മാവന്റെ ശ്രാദ്ധം അമ്മായിയുടെ വീട്ടിൽ വെച്ച് നടക്കുകയാണെന്നോർത്തു. ഈ നേരത്ത് അവിടെ ബ്രാഹ്മണ ഭോജനം നടക്കുകയായിരിക്കും. അവൾ പറഞ്ഞു. "സ്വാമീ, ഇന്ന് ഞങ്ങ ളുടെ അമ്മാവന്റെ ചാത്തമാണ്. എന്നെയൊരുത്തിയെ മാത്രം ഇപ്പോഴും ബഹിഷ്കരിച്ചിരിക്കുകയാണെന്നറിയാമോ?"

"അറിയാം. എല്ലാമറിയാം. പലഹാരങ്ങൾ നെയ്യിൽത്തന്നെ ഉണ്ടാ ക്കണമെന്നും ഇല്ലെങ്കിൽ ആഹാരം കഴിക്കാൻ വരില്ലെന്നും ബ്രാഹ്മണോ ത്തമൻ പറഞ്ഞിരുന്നുവത്രെ. അപ്പണ്ണയ്യൻ വെള്ളി മുരുട കാസിംബഢ്യി യുടെ പീടികയിൽ പണയം വെച്ച് രണ്ടുറുപ്പിക വാങ്ങി വെണ്ണകൊണ്ടു വന്നു. ഞാൻ സുമാർ പത്ത് മണിക്ക് കോവിലിന് മുമ്പിൽ ഇരിക്കയാ യിരുന്നു. വഴിയേ പോകുമ്പോൾ എന്നോടവൻ തന്നെ പറഞ്ഞതാണ്. ജോയിസർക്ക് പനി വന്നിരുന്നു. നെയ്യിൽ തന്നെ വടയും ലഡ്ഡുവും എല്ലാം ഉണ്ടാക്കിയാൽ മാത്രമേ സദ്യ കഴിക്കുകയുള്ളൂവത്രെ. എണ്ണയി ലായാൽ പറ്റില്ലെന്നും പറഞ്ഞത്രെ."

ഇനി പലിശ കൊടുത്ത് വെള്ളിമുരുട തിരിച്ചെടുക്കയില്ലെന്ന് ആരും പ്രത്യേകം പറയേണ്ട ആവശ്യമില്ലായിരുന്നു. "സ്വാമീ, ഈ ചങ്ങാത്ത മെന്നും മറ്റും പറയുന്നത് ശരി തന്നെയാണോ? ഈ ജാതി ജോയിസര ന്മാരെ വിളിച്ച് സദ്യകൊടുക്കുന്നത് കാണുമ്പോൾ ഇതൊക്കെ കള്ളമാ ണെന്ന് തോന്നിപ്പോകുന്നു."

"അത് നേരോ കളവോ എന്നാർക്കറിയാം? ഒരു പക്ഷേ സത്യമാ യിരിക്കാം. രാമണ്ണശാനുഭോഗർ ജീവിച്ചിരുന്നപ്പോൾ നിങ്ങളുടെ അമ്മായി ഒരു ദിവസമെങ്കിലും വൈകുന്നേരം വരെ അദ്ദേഹത്തിന് മുത്താറിക്കു റുക്ക് കൊടുത്തിരിക്കില്ല. ഭർത്താവിനെ നേരാംവണ്ണം പരിചരിച്ചിരുന്നി ല്ല. ഇപ്പോൾ നാട്ടിൻപുറത്ത് നടന്ന്; ഇരന്ന് കൊണ്ടുവന്ന് ചാത്തം കഴി ക്കുകയാണ് ഈ അമ്മച്ചി."

"ഞങ്ങളുടെ അമ്മാവൻ ഉണ്ടായിരുന്നപ്പോഴും നിങ്ങളിതേ ഗ്രാമ ത്തിലുണ്ടായിരുന്നോ?"

"ചെന്നയ്യൻ ജനിക്കുന്നതിനു മൂന്ന് വർഷം മുമ്പ് ഞാനിവിടെ വന്ന താണ്."

"അപ്പോൾ നിങ്ങളുടെ നാടേതാണ്?"

"എവിടെയായാലെന്താ? ശിവൻ പിറപ്പിച്ച് വിട്ടിരിക്കുന്നു. ഇനി മരിക്കും വരെ ഏതെങ്കിലും നാട്ടിൽ കഴിയണം. അത്ര തന്നെ." അദ്ദേഹം സ്വന്തം നാട്ടിന്റെ പേർ പറഞ്ഞില്ല. അദ്ദേഹത്തിന്റെ നാടേതാണെന്ന് ആർക്കും അറിയില്ല. ഈ ഗ്രാമത്തിൽ വന്ന ആദ്യകാലത്ത് അദ്ദേഹം ഹുബ്ളി, ധാർവാർ ഭാഗത്തെ ഉത്തര കർണാടകക്കാരെപ്പോലെ സംസാ രിച്ചിരുന്നുവത്രെ. ബോറച്ചന്തയ്ക്കും രാമനാഥപുരം ഉത്സവത്തിനും മറ്റും കാളകളെ വാങ്ങാൻ വരുന്ന ഉത്തര കർണാടകക്കാരുടെ ഭാഷയാണ് ഇദ്ദേഹം സംസാരിച്ചിരുന്നതെന്ന് അന്ന് ആളുകൾ തിരിച്ചറിഞ്ഞിരുന്നു. ആദ്യമാദ്യം മുത്താറിക്കുറുക്ക് തിന്നാൻ ഇദ്ദേഹത്തിന് സാദ്ധ്യമായിരു ന്നില്ല. അന്ന് വെറും റൊട്ടി മാത്രമേ കഴിച്ചിരുന്നുള്ളൂവത്രെ. എന്നാൽ ഒന്ന് രണ്ട് കൊല്ലം കൊണ്ട് ഈ നാട്ടുകാരെപ്പോലെ തന്നെ സംസാരി ക്കാനും മുത്താറിക്കുറുക്ക് ഉണ്ടാക്കിത്തിന്നാനും ശീലിച്ചു. നിങ്ങളുടെ നാടേതെന്ന് ആരെങ്കിലും ചോദിച്ചാൽ രാമസമദ്രത്തിലെ ചോളേശ്വരൻ കോവിൽ എന്നദ്ദേഹം പറയും. ഇപ്പോഴാരും അദ്ദേഹത്തോട് ഈ ചോദ്യം ചോദിക്കാറില്ല. കാരണം ചെന്നിഗരായരെപ്പോലുള്ള മദ്ധ്യവയ സ്ക്കരെക്കാളും അദ്ദേഹം രാമസമദ്രത്തിൽ പഴമക്കാരനാണ്. നഞ്ചമ്മ അദ്ദേഹത്തിന്റെ നാട്ടിനെക്കുറിച്ച് പിന്നെ ചോദിച്ചില്ല.

അദ്ദേഹം റൊട്ടി തിന്നുതീർത്തു. ഉച്ചയൂണിന് കുട്ടികൾ വീട്ടിൽ വന്നു. അമ്മ കൊടുത്ത റൊട്ടിയും ചട്ടിണിയും പിറുപിറുപ്പൊന്നും കൂടാതെ തിന്ന് വെള്ളം കുടിച്ച് അവർ വീണ്ടും സ്കൂളിൽ പോയി. നഞ്ചമ്മ മാത്രം ഒന്നും കഴിച്ചില്ല. കുട്ടികൾ തിന്നശേഷം ഒന്നും മിച്ചമു

ണ്ടായിരുന്നില്ല. വീണ്ടും ഉണ്ടാക്കാൻ ഇഷ്ടമായിരുന്നു. മാദേവയ്യൻ വെളിയിൽ തന്നെ ഇരിക്കയാണ്. അവളും പുറത്ത് വന്നു. അത് വരേയ്ക്കും അവൾ ചിന്തിച്ചുകൊണ്ടിരുന്ന ഒരു ചോദ്യം എടുത്തിട്ടു. "സ്വാമീ, നിങ്ങളോട് ഒരു ചോദ്യം കൂടി ചോദിക്കട്ടെ. ഇഷ്ടമുണ്ടെങ്കിൽ മറുപടി പറയണം. ഇല്ലെങ്കിൽ പോട്ടെ. നിങ്ങൾ വീടും കുടിയും വിട്ട് ഇങ്ങനെ വരാൻ എന്താണ് കാരണം?"

"ഞാൻ വീടും കുടിയും വിട്ട് വന്നിരിക്കയാണോ? എനിക്ക് കുടുംബം ഉണ്ടായിരുന്നോ? ജനിച്ചപ്പോഴേ സന്യാസിയായിരുന്നു. പല നാടുകളിലും അലഞ്ഞു നടന്നു. ഇവിടെ കൂടാൻ ഇഷ്ടം തോന്നി. ഇവിടെ താമസിക്കയാണ്." ഇതിൽ കൂടുതലായി അവളുടെ ചോദ്യത്തിന് മറുപടിയൊന്നും പറഞ്ഞില്ല. അദ്ദേഹത്തിന് വീടും കുടുംബവും ഉണ്ടായിരുന്നോ; ഇല്ലയോ എന്നത് ഒരു കടംകഥയായി അവശേഷിച്ചു.

അവൾ അദ്ദേഹത്തിന്റെ പൂർവകാല ജീവിതത്തെക്കുറിച്ച് ചിന്തിച്ചുകൊണ്ടിരുന്നു. കല്യാണം കഴിച്ചിരുന്നോ? ഒരു പക്ഷേ വിവാഹശേഷം കുടുംബം വിട്ട് ഇറങ്ങി നടന്നതായിരിക്കുമോ? ബല്ലാരി പ്രദേശക്കാരനാണത്രെ. ഭാര്യ വേണ്ടാത്തതെന്തോ കാട്ടിയത്രെ. അതിൽ വിഷമിച്ച് എല്ലാം ഉപേക്ഷിച്ച് ഇങ്ങനെ ഇറങ്ങിയിരുന്നുവത്രെ – അയൽവക്കത്തെ പുട്ടമ്മ ഒരു ദിവസം നഞ്ചമ്മയോട് പറഞ്ഞിരുന്നു. "നീയെങ്ങനെ ഇതറിഞ്ഞു?" എന്നവളോട് ചോദിച്ചപ്പോൾ അവൾ പറഞ്ഞു: "ഇങ്ങിനെ ആരൊക്കെയോ പറയുന്നു. ഞാൻ കുഞ്ഞായിരുന്നപ്പോൾ കേട്ടതാണ്. അന്ന് ഈ സ്വാമി ഇത്ര കിഴവനായിരുന്നില്ല. പുട്ടമ്മയുടെ വാക്കും വിശ്വസിക്കാൻ പറ്റില്ല." മാദേവയ്യൻ സ്വയം ഇക്കാര്യത്തെക്കുറിച്ച് ആരോടും തുറന്ന് പറയില്ലെന്ന് അവൾക്കറിയാം. "പറയുന്നില്ലെങ്കിൽ വേണ്ട. അദ്ദേഹത്തിന്റെ മനസ്സിൽ എന്തൊക്കെ ദുഃഖമുണ്ടോ ആവോ?" അവൾ നിശ്ശബ്ദയായി. കുറച്ച് സമയം രണ്ടുപേരും മിണ്ടാതിരുന്നു: "പെങ്ങളെന്താ ആലോചിച്ചുകൊണ്ടിരുന്നത്?"

"ഒന്നുമില്ല."

"ഇത്രയും നാൾ ഈ ഗ്രാമത്തിൽ താമസിക്കാനുള്ള യോഗമുണ്ടായിരുന്നു. ഇപ്പോൾ എങ്ങോട്ടെങ്കിലും പോകണമെന്ന് വിചാരിക്കുകയാണ്."

"നിങ്ങൾ ഒരു സന്യാസിയാണെന്ന് പരക്കെ അറിയാം. ആരെങ്കിലും വിവരമില്ലാത്തവർ വല്ലതും പറയുന്നതിന് നിങ്ങൾ ഇങ്ങനെ ദുഃഖിക്കുന്നത് ശരിയാണോ? നിങ്ങളേത് നാട്ടിൽ പോയാലും ഇത്തരക്കാർ കാണും. നല്ലവരും കാണും."

"അതും ശരിയാണ് പെങ്ങളേ." അദ്ദേഹം അധികം സംസാരിക്കാൻ ആഗ്രഹിക്കുന്നില്ലെന്ന് തോന്നി. അദ്ദേഹം എഴുന്നേറ്റ് കോവിലിലേക്ക് പോയി.

## രണ്ട്

മാദേവയ്യൻ ഒരു ദിവസം രാവിലെ നാട്ടിൻപുറത്ത് പോയി. പിന്നെ രണ്ടു മൂന്ന് മാസത്തേക്ക് രാമസമദ്രത്തിൽ വന്നില്ല. അദ്ദേഹം നാട് വിട്ട് പൊയ്ക്കളഞ്ഞാലോയെന്ന് നഞ്ചമ്മ വ്യാകുലപ്പെട്ടു. നല്ല മനുഷ്യൻ എന്ന് വിളിക്കാവുന്ന ഒരേ ഒരാൾ അദ്ദേഹം മാത്രമായിരുന്നു: അദ്ദേഹവും മനഃപ്രയാസത്തോടെ നാടുവിട്ടിരിക്കുകയാണ്. ഇനി വരുമോ? അദ്ദേഹത്തിന്റെ സാധനങ്ങളെല്ലാം കോവിലിൽ തന്നെയുണ്ട്. രണ്ടുമൂന്ന് ചാക്ക് മുത്താറിയും രണ്ട്കെട്ട് ഉഴുന്നും ഒരു കുട്ടകം നിറയെ മുളകും കുറേ അലൂമിനിയം പാത്രങ്ങളും നാലഞ്ച് പായകളും സൂക്ഷിച്ചിരുന്ന മുറി അദ്ദേഹം താഴിട്ടു പൂട്ടിയിരിക്കുന്നു. താക്കോൽ അദ്ദേഹം കൊണ്ടു പോയിരിക്കുന്നുവത്രെ. എന്നുവെച്ചാൽ എന്നെങ്കിലും ഒരു ദിവസം തിരിച്ചു വരും. അവൾ കരുതി. അദ്ദേഹം പോയതിന് ശേഷം കോവിലിന്റെ ഐശ്വര്യം കുറഞ്ഞു. നഞ്ചമ്മ ഒരിക്കലും അവിടെ പോയിട്ടില്ല. ഇപ്പോൾ ചെന്നിഗരായരെപ്പോലുള്ളവരും അവിടെപ്പോയി ഇരിക്കുന്നതിനുള്ള ആകർഷണം ഇല്ലാതായി. പാർവതിയും രാമണ്ണനും പ്രൈമറി സ്കൂളിൽ വിദ്യാഭ്യാസം കഴിച്ചിരിക്കയാണ്. രാമണ്ണൻ അതിസമർത്ഥനാണ്. സ്കൂളിൽ എപ്പോഴും ഒന്നാമനാണെന്ന് സൂരപ്പമാസ്റ്റർ പറയാറുണ്ട്. മണിപോലെ വടിവൊത്ത കൈയക്ഷരം, മൃദുവും ഘോഷവും ഹ്രസ്വവും ദീർഘവും തെറ്റില്ലാതെ എഴുതും; വായിക്കും. നഞ്ചമ്മ 'ശാന്താകാരം ഭുജഗശയനം' 'ഭജഗോവിന്ദം മൂഢമതേ' തുടങ്ങിയ അനേകം സ്തോത്രങ്ങൾ മൂന്ന് കുട്ടികൾക്കും പഠിപ്പിച്ച് കൊടുത്തിരുന്നു. കൂടാതെ പാർവതിയും രാമണ്ണനും നളചരിതവും ലവകുശന്മാരുടെ യുദ്ധവും മനഃപാഠമാക്കിയിരിക്കുന്നു. ശാനുഭോഗപ്പണിക്കർക്ക് ഇതിലേറെ വിദ്യാഭ്യാസം ആവശ്യമില്ല. എന്നാൽ നഞ്ചമ്മയ്ക്ക് മറ്റൊരു ചിന്തയുണ്ടായിരുന്നു. തന്റെ കുട്ടികൾക്ക് ഈ ജോലി വേണ്ട. അവർ പഠിച്ച് എന്തെങ്കിലും ഉദ്യോഗത്തിൽ പോകണം. ചുരുങ്ങിയത് ഷേയ്ക്ദാരാകുവാനുള്ള വിദ്യാഭ്യാസമെങ്കിലും നേടണം.

"രാമണ്ണനെ ഇനി മിഡിൽ സ്കൂളിൽ പഠിപ്പിക്കണം. നിർത്തരുത്." സൂരപ്പമാസ്റ്റർ പറഞ്ഞു. മിഡിൽ സ്കൂൾ കമ്പൻകുളത്താണ്. രാമസമദ്രത്തിൽ നിന്നും അഞ്ച് നാഴിക അകലെ. ആ നാട്ടിൽ പത്തിരുപത് ബ്രാഹ്മണ ഗൃഹങ്ങളുണ്ട്. ആരെങ്കിലും ആണുങ്ങൾ ചെന്ന് വാരാന്നം ഏർപ്പെടുത്തിക്കൊടുത്താൽ മകന് അവിടെത്തന്നെ പഠിക്കാം. ശനിയാഴ്ച നാട്ടിൽ വന്ന് തിങ്കളാഴ്ച രാവിലെ പൊതിച്ചോറുമെടുത്ത് സ്കൂളിൽ പോകാം. ആകെ ആഴ്ചയിൽ നാല് ദിവസത്തെ ആഹാരം കിട്ടിയാൽ മതി. ശനിയാഴ്ച മദ്ധ്യാഹ്ന ഭക്ഷണം കൂടി വല്ലവരും കൊടുക്കണം. ഷേയ്ക്ദാരോട് പറഞ്ഞാൽ ഒരു ദിവസത്തെ വാരാന്നം

അദ്ദേഹം കൊടുക്കും. ബാക്കി ദിവസങ്ങളിൽ ആരോട് ചോദിക്കും? സൂരപ്പമാസ്റ്റർക്കോ, ദേവരസയ്യനോ അവിടെ പരിചയക്കാർ കാണും.

എന്നാൽ മറ്റുള്ളവരുടെ വീട്ടിൽ ചെന്ന് ഊണ് കഴിക്കുന്നതിന് രാമണ്ണൻ ഇഷ്ടപ്പെട്ടില്ല. അവന് സങ്കോചമാണോ ഭയമാണോ എന്ന് പറഞ്ഞുകൂടാ. നിത്യവും കമ്പൻ കുളത്തിലേക്ക് നടന്ന് പോയി വരുമെന്നവൻ പറഞ്ഞു. അഞ്ച് നാഴിക അങ്ങോട്ടും അഞ്ച് നാഴിക ഇങ്ങോട്ടും. രാമസമദ്രത്തിലെ ദേവിയുടെ കാവിനപ്പുറം തൊണ്ടൻ മാവിന്റെ അടിയിലൂടെ നടന്ന് കമ്പള്ളിക്കുന്ന് കയറിയിറങ്ങി പുറ്റ് നിറഞ്ഞ ചരിവിലൂടെ നടക്കണം. ആ താഴ്‌വര മുഴുവൻ പുറ്റുകളാണ്. ആ പുറ്റുകളിൽ എത്രായിരം പാമ്പുകളുണ്ടോ ആവോ? വലിയ കൂന പോലെ വളർന്നുനിൽക്കുന്ന പുറ്റിന്റെ വായ കണ്ടാൽ തന്നെ പേടിയാകും. അതിനപ്പുറം ഗൗഡഗ്രാമം. പിന്നെ 'പാപ്പാസ് കള്ളി' ഊടുവഴിയിലൂടെ പോയാൽ കമ്പൻ കുളം. രാമണ്ണന് ഒമ്പത് വയസ്സേ ആയിട്ടുള്ളൂ. ഒറ്റയ്ക്ക് ഈ വഴിയിലൂടെ പോകണം. എന്നാൽ ബുദ്ധിമുട്ടാതെ വിദ്യ ലഭിക്കില്ല. സൂരപ്പമാസ്റ്റർ കൊടുത്ത പ്രൈമറി സ്കൂൾ സർട്ടിഫിക്കറ്റ് ഈശ്വര മണ്ഡപത്തിൽ വെച്ച് പൂജിച്ച് രണ്ട് കണ്ണിലും വെച്ച് കൈയിൽ എടുത്തു. സ്കൂളിൽ കുട്ടിയെ ചേർക്കാൻ താൻ തന്നെ പോകണമെന്ന് എന്തുകൊണ്ടോ ചെന്നിഗരായൻ സമ്മതിച്ചിരിക്കുന്നു. എന്നാൽ അന്ന് രാവിലെ ഏഴ് മണിക്ക്, എഴുന്നേൽക്കാറായപ്പോൾ പുതപ്പിനകത്ത് നിന്ന് നാളെപ്പോയാൽ മതിയെന്നദ്ദേഹം പറഞ്ഞു. എന്നാൽ നേരത്തെ തന്നെ പഞ്ചാംഗം നോക്കി നിശ്ചയിച്ച ദിവസം മാറ്റാൻ പറ്റുമായിരുന്നില്ല. നഞ്ചമ്മ തന്നെ മകന്റെ കൂടെയിറങ്ങി. രാമണ്ണൻ ഈശ്വരനെയും അമ്മയെയും ജ്യേഷ്ഠത്തി പാർവതിയെയും നമസ്ക്കരിച്ചു. കിടക്കുന്നവരെ നമസ്ക്കരിക്കാൻ പാടില്ല. അച്ഛൻ എഴുന്നേറ്റിട്ടില്ലാത്തതു കൊണ്ട് അദ്ദേഹത്തെ നമസ്ക്കരിച്ചില്ല. അമ്മയും മകനും സ്കൂളിൽ ചെന്നു. രക്ഷകർത്താവ് ഒപ്പിടേണ്ടിടത്ത് അമ്മ തന്നെ ഒപ്പ് വെച്ചു. എട്ടണ പ്രവേശന ഫീസും കൊടുത്തു. ഹെഡ്മാസ്റ്റർ കുട്ടിയെ സ്കൂളിൽ ചേർത്തു. അവിടെ ചെന്ന് മറ്റ് കുട്ടികളെ കണ്ടപ്പോൾ നഞ്ചമ്മ വിചാരിച്ചു: തന്റെ മകനും ഒരു മുണ്ട് വാങ്ങിക്കൊടുക്കണം,. തലയിൽ ഒരു കറുത്ത തൊപ്പി വേണം. ഇത് മിഡിൽ സ്കൂളാണ്. വെറും നിക്കർ ധരിച്ചുപോകാൻ പറ്റില്ല.

മുണ്ടാണെങ്കിൽ രണ്ടെണ്ണമെങ്കിലും വേണം. ഒന്ന് തിരുമ്മിയിടുമ്പോൾ മറ്റൊന്ന് വേണമല്ലോ. രണ്ട് മുണ്ടും ഒരു തൊപ്പിയും വാങ്ങണമെങ്കിൽ ആകെ രണ്ടുറുപ്പികയെങ്കിലും വേണം. അതിന് പുറമെ പുസ്തകം, പെൻസിൽ, നോട്ടുപുസ്തകം തുടങ്ങിയവ വേണം. കൂടാതെ റൊട്ടിയും ചട്ടിണിയും കൊണ്ടുപോകുന്നതിന് നിറമുള്ള ഒരു തൂക്ക്

സഞ്ചി. ആകെക്കൂടി ഏഴെട്ട് ഉറുപ്പിക വേണ്ടി വരും. വീട്ടിലാണെങ്കിൽ അത്രയും കാശില്ല. തട്ടിൻപുറത്ത് തുന്നിക്കെട്ടിവെച്ച ഇലകളുടെ കെട്ടുണ്ട്. ഇത്തവണ കല്യാണക്കാലത്ത് നാട്ടിൻ പുറത്തുകാർ വീട്ടിൽ നിന്ന് തന്നെ ഇലകൾ കൊണ്ടുപോയിരിക്കുന്നു. ബാക്കിയുള്ളത് തട്ടിൻ പുറത്തുണ്ട്. വീട്ടിലെത്തിയ നഞ്ചമ്മ തട്ടിൻ പുറത്ത് കയറി എണ്ണി നോക്കി. ആകെ നൂറ് കെട്ടുകളുണ്ട്. കെട്ടിന് ഏഴണ വെച്ച് വിറ്റാൽ നാല്പത്തി നാലേമുക്കാൽ ഉറുപ്പിക കിട്ടും. ഒന്നിച്ച് വില്ക്കണം. എന്നാൽ വെറും നൂറ് കെട്ടും കൊണ്ട് തിപ്ടൂരിൽ ഒരു വണ്ടികൊണ്ടു പോയാൽ വണ്ടി വാടക നഷ്ടമാകും. ഇപ്പോൾ പെട്ടെന്ന് എവിടെ നിന്ന് കാശ് കിട്ടും?

അവൾ സർവക്കയുടെ അടുത്തേക്ക് ആളയയച്ചു. സർവക്കയുടെ കൈയിലും എൺപത് കെട്ടോളം ഇലയുണ്ട്. രണ്ടാളും കൂടി ഒന്നിച്ച് വണ്ടിയേർപ്പാട് ചെയ്താൽ വാടക പപ്പാതിയായി വീതിക്കാം. സർവക്ക പറഞ്ഞു: "കോടതിയിൽ ഏതോ കേസിന് സാക്ഷി പറയാൻ ഞങ്ങളുടെ യജമാനൻ നാളെ തിപ്ടൂരിലേക്ക് പോകുന്നുണ്ട്. കമാനമുള്ള വണ്ടി യിൽ ഒറ്റയ്ക്കാണ് പോകുന്നത്. അതിൽ ഇലക്കെട്ടുകൾ വെച്ച് അയച്ചു കളയാം."

"സർവക്കാ, അയയ്ക്കാം. പക്ഷേ നിന്റെ യജമാനന്റെ സ്വഭാവം നന്നായി അറിയാമല്ലോ?"

"അതും നേരാണ്." അവൾ സമ്മതിച്ചു. അവസാനം ഒരുപായം തോന്നി. രണ്ട് പേരുടെയും ഇല വണ്ടിയിൽ നിറച്ച് ഭർത്താവിന്റെ കൂടെ സർവക്കയും പോകണം. അവൾ തന്നെ കച്ചവടം ഉറപ്പിക്കണം. കാശ് ഭദ്രമായി കൊണ്ട് വരണം. നഞ്ചമ്മയും സമ്മതിച്ചു. രാമണ്ണന് വേണ്ട മുണ്ട്, തൊപ്പി, പുസ്തകം, സഞ്ചി തുടങ്ങിയ സാധനങ്ങളുടെ പട്ടികയും അവൾ കൊടുത്തു.

അടുത്ത ദിവസം രാത്രി വണ്ടിയിൽ ഭർത്താവിനോടൊപ്പം സർവക്ക പോയി. കാശ് വാങ്ങി. നഞ്ചമ്മ പറഞ്ഞ സാധനങ്ങൾ മേടിച്ച് അടുത്ത ദിവസം രാത്രി അവൾ വണ്ടിയിൽ കയറി. വഴിക്ക് അവൾ ഉറക്കം തൂങ്ങി. രാവിലെ നാട്ടിലെത്തി വീടിന് മുമ്പിൽ വണ്ടിയിറങ്ങിയപ്പോൾ അവൾ വാങ്ങിവെച്ച സാധനങ്ങളെല്ലാം ഉണ്ട്. കഴുത്തിൽ കെട്ടിഞാത്തിയിരുന്ന പണസ്സഞ്ചി മാത്രം കാണാനില്ല. അവൾ ഭർത്താവിനോട് പറഞ്ഞു. രേവ ണ്ണശെട്ടി ഉറഞ്ഞു തള്ളി. "കഴുതേ, വണ്ടിയിൽ വീണുറങ്ങി; എവിടെയെ ങ്കിലും പെരുവഴിയിൽ വീണിരിക്കും, ബാംചോദ് സൂളേ!" കണ്ണീരോടെ ഓടി വന്ന സർവക്ക കാര്യം പറഞ്ഞപ്പോൾ നഞ്ചമ്മയ്ക്ക് ഒന്നും പറയാൻ തോന്നിയില്ല. നഞ്ചമ്മ പറഞ്ഞ സാധനങ്ങൾ വാങ്ങാൻ അവളാകെ ആറര റുപ്പിക ചെലവ് ചെയ്തിരുന്നു. ഇനി മുപ്പത്തെട്ടേകാൽ ഉറുപ്പിക കൊടു ക്കണം. അവളുടെ മുപ്പത്തഞ്ചുറുപ്പികയും സഞ്ചിയിൽ ഉണ്ടായിരുന്നു.

"നഞ്ചമ്മ്യാരേ, എന്റെ കഴുത്തിലുള്ള ചെപ്പ് പിടിച്ച് ഞാൻ ആണയിടാം. എന്നെ കള്ളിയെന്ന് കരുതല്ലേ."

നഞ്ചമ്മ വളരെ കരുതലോടെ, ആലോചിച്ചുകൊണ്ട് കുറേ ചോദ്യങ്ങൾ ചോദിച്ചു. അവസാനം അവൾ പറഞ്ഞു: "നിങ്ങളെന്ത് വേണമെങ്കിലും പറഞ്ഞോളൂ. കാശ് ഒരു വിധത്തിലും നഷ്ടപ്പെട്ടതല്ല. നിങ്ങൾ മയങ്ങിയിരിക്കുമ്പോൾ നിങ്ങളുടെ യജമാനൻ അഴിച്ചെടുത്തതാണ്."

അതുതന്നെയാണ് നേരെന്ന് സർവക്കയ്ക്ക് പെട്ടെന്ന് മനസ്സിലായി. നേരെ വീട്ടിൽ ചെന്നു. "നിങ്ങൾ തന്നെയാണ് കാശെടുത്തിരിക്കുന്നത്. നഞ്ചമ്മയുടെ കാശെങ്കിലും തരൂ."

രേവണ്ണശെട്ടി, വീരഭദ്രന്റെ എഴുന്നള്ളിപ്പിൽ തുള്ളിച്ചാടുന്ന ഭൂതത്തെപ്പോലെ തുള്ളിയുറഞ്ഞ് അവളെ പിടിച്ച്, തല്ലിച്ചതച്ചു. കോടതിയിൽ പോയി സാക്ഷി പറയുന്ന ആ വലിയ മനുഷ്യനെ കള്ളനെന്ന് വിളിച്ചാൽ അയാൾ സഹിക്കുമോ?

എത്ര തന്നെ അടികൊണ്ടെങ്കിലും സർവക്ക ഒരു ദൃഢനിശ്ചയത്തിലെത്തി. അടുത്തദിവസം സൂര്യൻ ഉദിക്കുന്നതിന് മുമ്പായി മകൾ രുദ്രാണിയെയും കൂട്ടി അവൾ ശിവഗരയിലുള്ള തന്റെ അമ്മാത്തേക്ക് നടന്നു. അവളുടെ കഴുത്തിൽ അച്ഛൻ പണിയിപ്പിച്ച് കൊടുത്ത സ്വർണച്ചെപ്പുണ്ടായിരുന്നു. ചെപ്പ് ഈശ്വര സങ്കൽപ്പത്തോടെ ധരിക്കയാണെന്ന ഭയം കൊണ്ടോ അഥവാ ചെപ്പിനെക്കുറിച്ച് ചിന്തിക്കാത്തതുകൊണ്ടോ രേവണ്ണശെട്ടിയുടെ ദൃഷ്ടി അതിന്മേൽ പതിഞ്ഞിരുന്നില്ല. അവൾ അതൊരു തട്ടാന് നൂറ്റമ്പതുറുപ്പികയ്ക്ക് വിറ്റ് എട്ടുറുപ്പികയ്ക്ക് ഒരു വെള്ളിച്ചെപ്പ് ഉണ്ടാക്കി ധരിച്ചു. രണ്ട് ദിവസം കഴിഞ്ഞ് അവൾ മടങ്ങി. നഞ്ചമ്മയ്ക്ക് കൊടുക്കേണ്ടത് കൊടുത്തു. ബാക്കിയുണ്ടായിരുന്ന കാശും അവളുടെ കൈയിൽ തന്നെ വെച്ചു. അവൾ പറഞ്ഞു: "വീട്ടിൽ തിന്നാനൊന്നും ഇല്ലാത്തപ്പോൾ ഞാൻ വന്ന് ചോദിച്ചോളാം. എട്ടണയും ഒരുറുപ്പികയും വാങ്ങിക്കോളാം. നിങ്ങൾ തന്നെ സൂക്ഷിക്കണം."

"ഇത്ര വലിയ തുക ഞാനെങ്ങനെ സൂക്ഷിക്കും സർവക്കാ? എന്തെങ്കിലും അപകടം വന്നുപെട്ടാൽ ഞാനെന്ത് ചെയ്യും?"

"ഒരു കലത്തിലിട്ട് തട്ടിന്മേൽ ഇലക്കെട്ടുകൾക്കുള്ളിൽ വെച്ചോളൂ. ആർക്കും മനസ്സിലാവില്ല."

നഞ്ചമ്മ അങ്ങനെ ചെയ്തു.

## മൂന്ന്

രാമണ്ണൻ മിഡിൽ സ്കൂളിൽ പോയി വരാൻ തുടങ്ങിയതിന് ശേഷം പാർവതി വീട്ടിലൊറ്റയ്ക്കായി. ഇതുവരേയ്ക്കും ഉദിക്കാതിരുന്ന ഒരു പുതിയ ചിന്ത നഞ്ചമ്മയുടെ മനസ്സിൽ പൊങ്ങിവന്ന് അവളെ വിഷമിപ്പിച്ച്

തുടങ്ങി. മകൾക്ക് പന്ത്രണ്ട് വയസ്സായിരിക്കുന്നു. അവളുടെ ശരീരപ്രകൃതി പന്ത്രണ്ട് വയസ്സിൽ കൂടുതൽ തോന്നിപ്പിച്ചു. കല്യാണം കഴിപ്പിക്കണം. വരനെ ആരന്വേഷിക്കും? കാശെവിടെ നിന്നുണ്ടാകും? ഇത്രയും നാൾ താൻ കുടുംബത്തിന്റെ നിത്യച്ചെലവ് കഴിച്ചതേയുള്ളൂ. ഇപ്പോൾ രാമണ്ണന്റെ വിദ്യാഭ്യാസച്ചെലവ് നടക്കണം. അതിനും പുറമെ മകളുടെ കല്യാണവും നടത്തണം. ഇത് കുട്ടിക്കളിയല്ല: എന്നാൽ ചെയ്യാതിരിക്കാനും പറ്റില്ല.

പാർവതി സ്കൂളിൽ പോയിക്കൊണ്ടിരിക്കെത്തന്നെ അമ്മയ്ക്കറിയാമായിരുന്ന പാട്ടുകളെല്ലാം അവൾ പഠിച്ചിരുന്നു. വിശേഷദിവസങ്ങളിലെ പാചകം പോലും ഈയിടെയായി നഞ്ചമ്മ അവളെക്കൊണ്ട് തന്നെ ചെയ്യിച്ചിരുന്നു. സ്കൂൾ പഠിപ്പ് കഴിഞ്ഞിരിക്കുന്നു. വീട്ടിൽ വെറുതെയിരുന്ന് എന്ത് ചെയ്യാനാണ്? രാവിലെ മുതൽ വൈകുന്നേരം വരെ ഇരുന്നാൽ ഇരുനൂറില അവൾ തുന്നിക്കെട്ടും. വളർന്നുവരുന്ന പെൺകുട്ടി. അല്പം പാലും നെയ്യും കൊടുക്കണം. വിശ്വനെ പ്രസവിച്ചിരുന്നപ്പോൾ അക്കമ്മ കൊണ്ടുവന്ന പശുവിന്റെ കന്നുക്കുട്ടി ഇപ്പോൾ കന്നിട്ടിരിക്കുന്നു. അതിന് ആവശ്യമായ പരിരക്ഷയില്ല. പുറത്ത് പച്ചപ്പുല്ലിൽ മേയ്ക്കുന്നതിന് ആളില്ലാത്തതുകൊണ്ട് ഇത്രയും നല്ല പശുവിൽ നിന്ന് ദിവസത്തിൽ വെറും നാഴിയുരിപ്പാല് മാത്രമേ കിട്ടുന്നുള്ളൂ. ഊണിന് മൂന്ന് തവി തൈർ വിളമ്പിയിട്ടില്ലെങ്കിൽ ഗൃഹനാഥൻ ഭയങ്കരമായി ബഹളം വെക്കും. ബാക്കിയുള്ളതിൽ നിന്ന് ഓരോ കുട്ടിക്കും എത്രകൊടുക്കുവാൻ കഴിയും? ദിവസേന ഇത്രയേറെ പ്ലാശില കുത്തിക്കെട്ടി ആ പെണ്ണിന് ചൂട് പിടിക്കും. ചെറുക്കനാണെങ്കിൽ ദിവസേന സ്കൂളിൽ പോകുന്നവനാണ്. ചെറിയവൻ ഗ്രാമത്തിലെ സ്കൂളിൽ പോകുന്നു. അവനും വളർന്നുകൊണ്ടിരിക്കയാണ്. ഇവരിൽ ആർക്ക് കുറച്ച് കൊടുക്കും? ആർക്കധികം കൊടുക്കും?

ഇക്കൊല്ലം ജ്യേഷ്ഠവും ആഷാഢവും കഴിഞ്ഞെങ്കിലും മഴ വന്നിരുന്നില്ല. അങ്ങ് മലമ്പ്രദേശത്ത് തന്നെ മഴ വന്നിരുന്നില്ലെന്നാണ് ആരോ പറഞ്ഞത്. പടിഞ്ഞാറൻ കാറ്റ് മാത്രം വീശുന്നുണ്ട്. വേനൽക്കാലത്ത് വരണ്ട ഭൂമിയിൽ പച്ചത്തലപ്പ് തളിരിട്ടില്ല. തിന്നാനൊന്നുമില്ലാത്ത പശു ഉരിപ്പാൽ കൊടുത്തുതുടങ്ങി. അവസാനം തീരെ നിന്നു. വീട്ടിൽ മോര് തീരെ ഇല്ലാതായി. ആരും വയലിൽ പണിയെടുത്തില്ല. ഈ വർഷം മുഴുവൻ വിള നഷ്ടപ്പെടുമോ? രണ്ടാം വിളയെങ്കിലും നടത്താനാവുമോ? എങ്കിൽ മുത്താറി കിട്ടും. അതിനെക്കുറിച്ച് പോലും ഗ്രാമത്തിൽ സംശയമുണ്ടായിരുന്നു. പുതിയ കൊല്ലത്തെ നികുതിയിനത്തിൽ നഞ്ചമ്മ പതിവുപോലെ പട്ടേൽ ഗുണ്ടേഗൗഡർക്കും മറ്റ് രണ്ടുപേർക്കും കൂടി നൂറു റുപ്പികയ്ക്ക് ഭർത്താവിനെക്കൊണ്ട് രശീതി എഴുതിപ്പിടിപ്പിച്ചിരുന്നു. എന്നാൽ മഴ തങ്ങളെ കൈവിട്ടിരിക്കുകയാണെന്ന് മനസ്സിലാക്കിയ

ഗൗഡർ പറഞ്ഞു: "പെങ്ങളേ, എന്റെ പത്തായത്തിലുള്ള മുത്താറി ഈയൊരു കൊല്ലം വിളവൊന്നും ഉണ്ടാക്കിയില്ലെങ്കിലും വീട്ടുകാർക്കും വേലക്കാർക്കും മതിയാവും. നമ്മുടെ ഒരു മണിയും ഇല്ലത്രെ. നാല് കണ്ടിയെങ്കിലും കൊടുത്തയയ്ക്കണമെന്ന് അവർ പറഞ്ഞയച്ചിരുന്നു. കൊടുക്കാനും കഴിയില്ല; കൊടുക്കാതിരിക്കാനും വയ്യ. അതാണ് സ്ഥിതി. അതുകൊണ്ട് നിന്റെ രശീതിയുടെ കാശ് നീ വാങ്ങിക്കോളൂ. ഇക്കൊല്ലം മുത്താറിയില്ല."

അപ്പോൾ തന്നെ കാശ് വാങ്ങി മുത്താറി വില കൊടുത്ത് വെച്ചിരുന്നുവെങ്കിൽ നഞ്ചമ്മയ്ക്ക് വലിയ നേട്ടമാകുമായിരുന്നു. ഭാവി ഇങ്ങനെയായിപ്പോകുമെന്ന് അവളെങ്ങനെ അറിയും? വീട്ടിൽ അല്പം സ്റ്റോക്കുണ്ടായിരുന്നു. അത് തീരുമ്പോഴത്തേക്കും രണ്ടുമാസം കൂടി കഴിഞ്ഞു. എന്നിട്ടും മഴപെയ്തില്ല. മുത്താറിയുടെ നിരക്ക് ഉറുപ്പികയ്ക്ക് എട്ടുസേറിലേക്ക് കയറി. മൂന്നുറുപ്പികയ്ക്ക് ഒരു ചാക്ക് കിട്ടിയതാണ്. ഇപ്പോഴാണെങ്കിൽ പന്ത്രണ്ടുറുപ്പിക. വില എവിടെയെത്തി? അവളുടെ കരൾ പിടഞ്ഞു. ഒരു ദിവസം കാശ് തന്നെ വാങ്ങിക്കളയാമെന്ന് വെച്ച് ഇടയഗ്രാമത്തിൽ പോയപ്പോൾ ഗുണ്ടേഗൗഡർ പറഞ്ഞു: "നിന്റെ വീട്ടിൽ മുത്താറി കാണുമെന്നാണ് ഞാൻ വിചാരിച്ചത്. നീ വന്നതുമില്ല. ഇപ്പോൾ തന്നെ കിട്ടുന്നത്ര വാങ്ങി വെച്ചോളൂ. ഇനി രണ്ട് മാസം കൂടി കഴിഞ്ഞാൽ മുത്താറി വിത്തിന് പോലും കിട്ടില്ല."

"എന്നാൽ എവിടെ നിന്നെങ്കിലും വാങ്ങിച്ചു തരൂ."

ഇടയഗ്രാമത്തിന്റെ അടുത്തുള്ള നാഗേൻ ഗ്രാമത്തിലെ ചിക്കതമ്മേ ഗൗഡർ ഇനിയും പത്തായം പൊളിച്ചില്ല. അദ്ദേഹം പത്തായം പൊളിക്കുന്ന അവസരം മനസ്സിലാക്കി ഗുണ്ടേഗൗഡർ അഞ്ച് ചാക്ക് മുത്താറി വാങ്ങി അയച്ചു. ഇപ്പോൾ നിരക്ക് വീണ്ടും കൂടിയിരിക്കുന്നു. ചാക്കിന് പതിനാറുറുപ്പിക. എന്നുവെച്ചാൽ ഉറുപ്പികയ്ക്ക് ആറ് സേർ. ഗുണ്ടേ ഗൗഡരുടെ നികുതിയിൽ നിന്ന് എൺപതുറുപ്പിക അതോടെ കഴിഞ്ഞു. ഇനി ബാക്കിയുള്ള ഇരുപതുറുപ്പിക കൊണ്ട് മേൽച്ചെലവുകൾ നടത്തണം. അത്രയും കാശ് അവൾ രൊക്കം വാങ്ങിവെച്ചു.

അഞ്ചാളുകൾക്ക് ചുരുങ്ങിയത് ദിവസത്തിൽ നാല് സേർ മുത്താറി വേണം. കൂടാതെ വേണ്ടത്ര പാലും മോരും പച്ചക്കറിയും പരിപ്പും മറ്റുമുണ്ടെങ്കിൽ മുത്താറിപ്പൊടി കുറച്ച് മതി. ഇതൊന്നും ഇല്ലാത്തപ്പോൾ വെറും കുറുക്ക് കൊണ്ട് വയർ നിറയ്ക്കണമെങ്കിൽ നാല് സേർ കൂടിയേ കഴിയൂ. രാവിലത്തെ റൊട്ടി വേണ്ടെന്ന് വെച്ചാൽ ഒരു സേർ ലാഭിക്കാം. എന്നാൽ സ്കൂളിൽ പോകുന്ന രാമണ്ണന് കൊണ്ട് പോകാൻ റൊട്ടി വേണം. മൂത്തവന് റൊട്ടിയും നെല്ലിക്ക ഉപ്പിലിട്ടതും കൊടുക്കുമ്പോൾ ഇളയവനായ വിശ്വൻ വിടില്ല. വളർന്നുവരുന്ന പാർവതിക്ക് എങ്ങനെ കൊടുക്കാതിരിക്കും? കുട്ടികളോട് എങ്ങനെയെങ്കിലും മുറുക്കിയുടു

ക്കാൻ പറയാം. ഗൃഹനാഥനെ സമാധാനിപ്പിക്കുന്നത് കുട്ടിക്കളിയൊന്നുമല്ല. എഴുന്നേറ്റയുടനെ റൊട്ടി കിട്ടിയില്ലെങ്കിൽ അദ്ദേഹം വീട്ടിൽ നിന്ന് വെളിയിൽ ചാടും. പെരുവഴിയിൽ നിൽക്കും. യക്ഷഗാനത്തിലെ വേഷക്കാരൻ ഗ്രാമം മുഴുവൻ കേൾക്കാൻ പാകത്തിൽ അലറുന്നില്ലേ, അതുപോലെ സൂളേ, നായിന്റെമോളേ എന്ന് വിളിക്കാൻ തുടങ്ങും. രാവിലെ തന്നെ എഴുന്നേറ്റ് കുടുംബത്തിന്റെ മാനം കെടുത്തും. അത് നാട്ടുകാർ കേൾക്കുന്നത് അവൾക്കിഷ്ടമില്ല. കൂടാതെ വളരുന്ന കുട്ടികളുടെ കാതിൽ ഈ മന്ത്രം തുടർച്ചയായി വീഴുന്നത് തടയാൻ അവൾ കഴിയുന്നത്ര ശ്രമിച്ചുകൊണ്ടിരുന്നു.

അങ്ങനെ ദിവസേന നാല്സേർ വീതം ചെലവാകും. അഞ്ച് ചാക്ക് മുത്താറി നാലുമാസത്തിൽ പെട്ടെന്ന് തീരും. പിന്നെ വാങ്ങാൻ കാശില്ല. അതുകൊണ്ട് ഇനിയങ്ങോട്ട് ഇല തുന്നിക്കൂട്ടി കാശുണ്ടാക്കുകയേ രക്ഷയുള്ളൂ. അമ്മയും മകളും ഇരുന്ന് ദിവസത്തിൽ നാനൂറെന്ന കണക്കിന് ഇല കുത്തിക്കെട്ടി. ഈ കൊല്ലം വിളവ് കണക്ക് എഴുതേണ്ടുന്ന പണിയില്ല. ഒരിടത്തും ഒരു വിളവുമില്ലാതെ പറമ്പും വയലും തീയിട്ട് ചുട്ട മൈതാനം പോലെ കിടക്കുമ്പോൾ വിളവെടുപ്പ് കണക്ക് എഴുതാനെന്തിരിക്കുന്നു? എങ്കിലും കണക്ക് പുസ്തകം തുന്നി, തലക്കെട്ടെഴുതി കുത്തനെയും വിലങ്ങനെയും ചുകന്ന മഷിയും പെൻസിലും ഉപയോഗിച്ച് വരച്ചു. സർവ്വേ നമ്പറിലും വകുപ്പ് വിവരപ്പട്ടികയിലും 'ഒന്നുമില്ല' എന്നെങ്കിലും എഴുതണം. സർക്കാർ കണക്കെന്ന് വെച്ചാൽ, കണക്കാണ്. പറമ്പുകളുടെ നമ്പറുകൾക്കെതിരെ, തെങ്ങും മാവും ഉള്ളതുകൊണ്ട് 'ഒന്നുമില്ല'എന്നെഴുതാനും പറ്റില്ല. പ്ലാശില കുത്തുകയും അടുക്കളപ്പണി എടുക്കുകയും ചെയ്യുന്നതിനിടയ്ക്ക് നഞ്ചമ്മ കണക്കെഴുത്ത് നിവർത്തിച്ചു.

അടുത്ത പുഷ്യ, മാഘമാസങ്ങളായപ്പോൾ ആളുകളെ ബാധിച്ച ക്ഷാമം പൂർണമായി. അത് കന്നുകാലികളെയും ബാധിച്ചു. കുടിക്കാൻ വെള്ളമില്ല. തിന്നാൻ പുല്ലില്ല. വിളവ് ഇല്ലാതിരിക്കുമ്പോൾ തിന്നാനുള്ള പുല്ലിന് പ്രയാസം നേരിടാതിരിക്കുമോ? കുറേയധികം പുല്ലുണ്ടായിരുന്നവർ പറമ്പിൽ നിന്നെടുത്ത് മച്ചിലേക്ക് മാറ്റി. ഇല്ലെങ്കിൽ കട്ടുകൊണ്ട് പോകും. ഉള്ളതുകൊണ്ട് സൂക്ഷിച്ച് ദിവസത്തിൽ അരക്കറ്റ വീതം കൊടുത്തു വന്നു. മനുഷ്യന്റെ ജീവനെപ്പോലെ തന്നെ പശുവിന്റെ ജീവനും ശരീരത്തോട് ബന്ധിച്ച് നിർത്താനുള്ള പ്രയത്നത്തിലായിരുന്നു സകലരും. പുല്ലില്ലാത്തവരുടെ പശുക്കൾ ചത്തുവീണു തുടങ്ങി. നഞ്ചമ്മ തന്റെ ആലയിൽ പിറന്ന് വീണിരുന്ന കാളക്കുട്ടന്മാരെ വളർന്നു വരുമ്പോൾ വിറ്റ് കളയുമായിരുന്നു. ഇനി ബാക്കിയുള്ളത് രണ്ട് പശുക്കളും ഒരു കന്നുക്കുട്ടിയും. അവ പുല്ലില്ലാതെ ചാവാറായിരിക്കുന്നു. അവയെ നാഗലാപുരത്തേക്ക് വിളിച്ചുകൊണ്ടു പോയാലോ? അവൾ ചിന്തിച്ചു. എന്നാൽ അവിടെയും ഇതുപോലെ തന്നെ ക്ഷാമമാണത്രെ. ക്ഷാമം

രാമസമദ്രത്തിൽ മാത്രമായി വന്നതല്ല. തുംകൂർ, ഹാസൻ, കോലാർ മുതലായ പ്രദേശങ്ങളിലും ഈ വർഷം അനാവൃഷ്ടിയാണത്രെ. കനാൽ പ്രദേശത്ത് വയലുള്ളവർ ഭാഗ്യവാന്മാരാണ്. എത്രയോ ആളുകൾ ഗന്നി ശ്രീനിവാസപുരം തുടങ്ങിയ ദിക്കുകളിൽ പോയി വണ്ടിക്ക് അമ്പതുറുപ്പിക നിരക്കിൽ വൈക്കോലിന് അറുപത്തഞ്ചുറുപ്പിക പറഞ്ഞത്രെ. നഞ്ചമ്മ പരിഭ്രാന്തയായി. ഒരു ദിവസം അവൾ തന്റെ വീട്ടിലെ പശുക്കളെയും ഒരു കന്നുക്കുട്ടിയെയും തെളിച്ചുകൊണ്ട് ഇടയഗ്രാമത്തിൽ ചെന്ന് ഗുണ്ടേഗൗഡരുടെ മുമ്പിൽ നിർത്തി പറഞ്ഞു: "ഗൗഡരേ, ഇവറ്റയെ ഞാൻ ദാനം ചെയ്യുകയാണ്. നിങ്ങൾ സ്വീകരിക്കണം. ദിവസത്തിൽ ഒരു കറ്റ പുല്ലിട്ട് ഇവയെ രക്ഷിക്കണം. ജീവിച്ചിരുന്നാൽ നിങ്ങളുടെ കുട്ടികൾ പാൽ കുടിച്ചോട്ടെ. അവ ചാകുന്നത് നോക്കിക്കൊണ്ടിരിക്കാൻ എനിക്ക് കഴിയില്ല."

"പെങ്ങളേ, ഒരു ശൂദ്രനായ ഞാൻ ഗോദാനം സ്വീകരിക്കുന്നത് ശരിയാണോ?"

"എന്നാൽ മൂന്നെണ്ണത്തിനും കൂടി മൂന്ന് പൈസ തന്നേക്കൂ. ഇതാ കയർ പിടിച്ചോളൂ. വിറ്റതാണെന്ന് പറഞ്ഞാ ഞാൻ തരാം. അവയുടെ പ്രാണൻ നിലനിർത്തുന്നതാണ് പ്രധാനം."

ഗൗഡർക്കും വൈക്കോലിന് വിഷമമുണ്ട്. അദ്ദേഹം സമ്പന്നനായ കൃഷിക്കാരൻ തന്നെ. വരാനിരിക്കുന്ന ഒരു കൊല്ലത്തേക്കുള്ള വൈക്കോൽ അദ്ദേഹം എപ്പോഴും മിച്ചം വെക്കും. ഒരു കൊല്ലം കൂടി മഴ ഈ 'കണ്ണാം പൊത്തിക്കളി' കളിച്ചാൽ ഗതിയെന്താവും? എന്നാൽ അടുത്ത കൊല്ലത്തെ അനിശ്ചിതത്വത്തെ ഭയന്ന് ഇപ്പോൾ തന്റെ വീട്ടു പടിക്കൽ വന്നിരിക്കുന്ന ഒരു സ്ത്രീയുടെ അപേക്ഷ എങ്ങനെ തള്ളിക്കളയും? അതും ശാനുഭോഗത്തിയമ്മയുടെ അപേക്ഷയുടെ പ്രശ്നമല്ല; മൂന്ന് പശുക്കളുടെ പ്രശ്നമാണ്. "ശരി. ഞാനിവിടെ കെട്ടിപ്പോറ്റാം. ദാനവും വേണ്ട; കച്ചവടവും വേണ്ട. ഈ ജാതിയിൽപെട്ട കന്നുക്കുട്ടിയെ എനിക്ക് പിന്നീട് തന്നാൽ മതി. വെളുത്ത് ചന്തമുള്ള ജാതിയാണ്."

നഞ്ചമ്മയുടെ വിഷമം തീർന്നു. അവൾ ഗ്രാമത്തിലേക്ക് മടങ്ങി. രാമസമദ്രത്തിൽ എത്രയോ പശുക്കൾ ചത്തൊടുങ്ങി. ബാക്കിയുള്ളവ ചാകാറായിരിക്കുന്നു.

അമ്മയും മകളും കൂടി ഇരുന്ന് അതിവേഗം തുന്നിക്കെട്ടിയതുകൊണ്ട് അക്കൊല്ലത്തെ ഇല മാലകൾ ആഗ്രഹായണത്തിൽ തന്നെ തുന്നിത്തീർന്നു. അപ്പോഴത്തേക്കും വീട്ടിലുള്ള മുത്താറി തീർന്ന്, മാവ് സൂക്ഷിച്ച കലം വാ പിളർത്തുന്നുണ്ടായിരുന്നു. തട്ടിൻപുറത്ത് കയറി നോക്കിയപ്പോൾ ഇരുപതിനായിരത്തിലധികം ഇലകൾ ഉണ്ടായിരുന്നു. ഇപ്പോൾ നിരക്ക് കൂടിയിരിക്കണം. എല്ലാ സാധനങ്ങളുടെയും വില കയ

റിയിരിക്കെ ഇതും കയറാതിരിക്കുമോ? നൂറിന് എട്ടണ വെച്ച് കൂട്ടിയാൽ തന്നെ നൂറുറുപ്പിക കിട്ടണം. രണ്ട് വണ്ടി ഏർപ്പാട് ചെയ്ത് രാമണ്ണനെയും സർവക്കയെയും കൂട്ടി നഞ്ചമ്മ തിപ്ടൂരിലേക്ക് പോയി. സർവക്കയുടെ ആറായിരം ഇലയുമുണ്ട്. ഇത്രയധികം ഇല ഒന്നിച്ച് വന്നത് കണ്ട വർത്ത കൻ വൈശ്യൻ ശെട്ടി പറഞ്ഞു: "പെണ്ണന്മാരേ, എല്ലായിടത്തും ക്ഷാമ മാണ്. ഉണ്ണാനില്ലാത്തപ്പോൾ ഇല ആർക്ക് വേണം? നിങ്ങൾകൊണ്ട് വന്നതുകൊണ്ട് ഞാനെടുക്കാം. നൂറിന് നാലണ വെച്ച് തരാം."

"ശെട്ടിയെന്താ ഇങ്ങനെ പറയുന്നത്? ഞങ്ങൾ കെട്ടിച്ചുമന്ന് കോർത്തുണക്കി, തുന്നിക്കെട്ടിവെച്ചതിന് നാലണയെന്ന് പറഞ്ഞാൽ അതെന്തൊരു ധർമമാണ്?"

"ധർമവും കർമവും പറയണ്ട. വേണമെങ്കിൽ എവിടെയെങ്കിലും ചോദിച്ച് വന്നോളൂ."

മറ്റ് പീടികകളിൽ ചെന്ന് ചോദിച്ചു. അവർ മൂന്നണ പറഞ്ഞു. രണ്ട് വണ്ടിയിലുമുണ്ടായിരുന്ന കെട്ടുകൾ ഇറക്കി വിറ്റു. കാശ് വീതിച്ചു. നഞ്ചമ്മ മൂന്നുരൂപയും സർവക്ക ഒന്നര രൂപയും വണ്ടിവാടക കൊടുത്തു. നഞ്ചമ്മയ്ക്കും തനിക്കും മകൾക്കും മുമ്മൂന്ന് ഉറുപ്പികയുടെ രണ്ട് സാരിയും, രാമണ്ണനും വിശ്വനും ഓരോ ഷർട്ടും നിക്കറും വാങ്ങി. എല്ലാം കഴിഞ്ഞപ്പോൾ അവളുടെ കൈയിൽ മുപ്പത്തേഴുറുപ്പിക ബാക്കിയായി. പൊതിഞ്ഞു കൊണ്ടുപോയ ഉണങ്ങിയ റൊട്ടി തിന്ന് അവർ മടങ്ങി. അപ്പോഴത്തേക്കും മുത്താറിയുടെ നിരക്ക് ചാക്കിന് ഇരുപതുറുപ്പികയാ യിക്കഴിഞ്ഞിരുന്നു.

## നാല്

ഇതേ സന്ദർഭത്തിൽ ഒരു മുന്നറിയിപ്പും കൂടാതെ പ്ലേഗ് ദേവതയുടെ വിളയാട്ടമാരംഭിച്ചു. ഇത്തവണ 'മാരിയമ്മക്കുട്ടയും' വന്നിരുന്നില്ല. അവ ളുടെ ആഗമനത്തിൽ യാതൊരു സൂചനയും ആർക്കും ലഭിച്ചിരുന്നില്ല. തികച്ചും യാദൃശ്ചികമായി പ്രത്യക്ഷപ്പെട്ട മഹാമാരി ഗ്രാമഗ്രാമാന്തര ത്തിൽ ബലി ആവശ്യപ്പെട്ടു തുടങ്ങി. ചുറ്റുവട്ടമുള്ള ഏത് നാട്ടിലന്വേ ഷിച്ചാലും എലി ചത്ത് വീഴുന്ന വാർത്തയാണ്. അത് ശ്രദ്ധയിൽ പെടു ന്നതിന് മുമ്പ് തന്നെ ആളുകൾ വീണു തുടങ്ങി. രാമസമുദ്രത്തിലും ചിലർക്ക് പള്ള വീക്കം ഉണ്ടായി. പിന്നെ താമസിച്ചില്ല; എല്ലാവരും ഗ്രാമം ഉപേക്ഷിച്ചു. സ്വന്തം സ്വത്തുണ്ടായിരുന്നവർ തങ്ങളുടെ വയലിലോ പറ മ്പിലോ ഷെഡ്ഡ് നിർമിച്ചു. സകല സ്വത്തും നഷ്ടപ്പെട്ടിരുന്ന നഞ്ചമ്മ, ഗംഗമ്മ, സർവക്ക തുടങ്ങിയവർ ഗ്രാമദേവതയുടെ കോവിലിന്റെ പിന്നിൽ ആവാസമുറപ്പിച്ചു.

പുതിയ കൊല്ലത്തിൽ മഴയില്ലാത്തതുകാരണം പ്ലാശുക്കൾ തളിർത്തില്ല. അതുകൊണ്ട് നല്ല ഇലകൾ ഉണ്ടായില്ല. പഴയ ഇലകൾ പലക പോലെ ഉറപ്പുള്ളവയാണ്. അത് പൊട്ടിച്ച് കൊണ്ടുവന്നാലും തുന്നിക്കൂട്ടാനാവില്ല. ഷെഡ്ഡിൽ വെറുതെയിരുന്ന് എന്ത് ചെയ്യാനാണ്? തിപ്ടൂരിൽ ഇല വിറ്റ് കിട്ടിയ കാശ്കൊണ്ട് വാങ്ങിയ മുത്താറിയും തീർന്നുകൊണ്ടിരുന്നു. ഇനി മൂന്ന് ദിവസം കൂടി കഴിഞ്ഞാൽ അടുപ്പിൽ തീ പൂട്ടില്ല. ചില ആണുങ്ങൾ രാത്രികാലത്ത് അന്യരുടെ തെങ്ങിൻതോപ്പുകളിൽ കിട്ടുന്നത്ര കരിക്കോ ഇളനീരോ പറിച്ചുകൊണ്ട് വരും. അവർ അത് പൊതിച്ച് തിന്ന് വയർ നിറയ്ക്കും. ഇത് മനസ്സിലാക്കിയ തോട്ടമുടമകൾ രാത്രി കാവൽ വെച്ചു. കാവൽക്കാർക്ക് കല്ലേറ് കൊണ്ടു. പ്രാണഭയം കൊണ്ട് അവർ തോട്ടം കാവൽ ഉപേക്ഷിച്ചു. യാതൊരു മാർഗവും കാണാതിരുന്ന ആളുകൾ ഉള്ള പൊന്നും വെള്ളിയുമെല്ലാം എടുത്ത് കാസിംബഡ്ഡി മുതലാളിയുടെ വീട്ടിൽ ചെന്നു. അത് തീരുമ്പോൾ പിച്ചള, ചെമ്പ് പാത്രങ്ങളും അതേ പീടികയിൽ ചെന്ന് നിറയും. വീട്ടിലെ മുത്താറി തീർന്നതിന്റെ അടുത്ത ദിവസം രാമണ്ണൻ ശാഠ്യം പിടിച്ച മട്ടിൽ ഉപവാസം അനുഷ്ഠിച്ച് കൊണ്ട് തന്നെ സ്കൂളിലേക്ക് നടന്നുപോയി. കമ്പൻകുളത്തെ അവന്റെ സ്കൂൾ ഗ്രാമത്തിന് പുറത്ത് രണ്ട് ഫർലോങ്ങ് അകലെ ഉയർന്ന ഒരു സ്ഥലത്തായിരുന്നതുകൊണ്ട് അത് പൂട്ടേണ്ട ആവശ്യമുണ്ടായിരുന്നില്ല. രാമണ്ണന് പഠിക്കാൻ വലിയ ആഗ്രഹമാണ്. അവന്റെ പുസ്തകത്തിലുള്ള എല്ലാ പാഠങ്ങളും അവൻ സ്വയം വായിച്ച് പഠിച്ചിരുന്നു. കണക്ക് പുസ്തകത്തിൽ പഠിപ്പിക്കാത്ത ഭാഗത്തെ കണക്കുകൾ, ചെയ്ത് വെച്ച ഉദാഹരണം നോക്കി അവൻ ചെയ്യുമായിരുന്നു. ആദ്യമായിക്കിട്ടിയ ഇംഗ്ലീഷ് പുസ്തകം അവൻ മനഃപാഠം പഠിച്ചിരുന്നു. ഒരു ദിവസവും സ്കൂളിൽ ഹാജരാകാതിരിക്കുന്നത് അവനിഷ്ടമില്ലായിരുന്നു. ആഹാരം ഒന്നും കഴിക്കാതെ അഞ്ച് നാഴിക നടന്ന അവൻ സ്കൂളിൽ മന്ദത ബാധിച്ചവനെപ്പോലെയായിരുന്നു. ഒന്നര മണിയായപ്പോൾ ഗ്രാമത്തിലെ കുട്ടികൾ തങ്ങളുടെ ഷെഡ്ഡുകളിലേക്ക് ഊണിന് പോയി. നാട്ടിൻപുറങ്ങളിലെ കുട്ടികൾ റൊട്ടി തിന്നാൻ സ്കൂളിന് പിന്നിലുള്ള പൊയ്കയുടെ തീരത്തേക്ക് നടന്നു. വരണ്ട് കിടക്കുന്ന പൊയ്കയുടെ തറയിൽ ഇപ്പോൾ ഇറങ്ങിക്കയറാവുന്ന ഒരുകിണർ കുഴിച്ചിരിക്കുന്നു. ഇവൻ സ്കൂളിന്റെ പിന്നിലുള്ള മരത്തിന് ചോട്ടിൽ ചുരുണ്ട് കൂടി.

മകൻ ഒന്നും കഴിക്കാതെപോയതുകൊണ്ട് വീട്ടിൽ നഞ്ചമ്മ ദുഃഖിച്ചിരിക്കയായിരുന്നു. പാർവതിയുടെ മുഖത്ത് വിഷമം പ്രകടമായിരുന്നു. എന്നാൽ വിശ്വൻ വിശക്കുന്നെന്നും പറഞ്ഞ് ബഹളം വെച്ചു. അവൻ അമ്മയുടെ ചേല പിടിച്ച് വലിച്ചു. ഒരു ദിവസം പട്ടിണി കിടക്കാം. രണ്ട് ദിവസം ആകാം. ഇങ്ങനെ എത്ര ദിവസം ഉപവസിക്കാൻ കഴിയും?

നഞ്ചമ്മ ഇന്നുവരെ കാസിംബഷ്ഥിയുടെ അടുത്ത് പാത്രമൊന്നും പണയം വെച്ചിരുന്നില്ല. പുതിയത് വാങ്ങാൻ ഇരുപതുറുപ്പിക കൊടുക്കേണ്ടി വരുന്ന ഒരു പാത്രത്തിന് കാസിംബഷ്ഥി രണ്ടുറുപ്പിക കൊടുക്കും. മുത്താറിയുടെ വില ഉറുപ്പികയ്ക്ക് രണ്ട് സേറെന്ന കണക്കിന് ഉയർന്നിരിക്കുന്നു. രണ്ടുറുപ്പിക കൊടുത്താൽ നാല് സേർ മുത്താറി കൊണ്ടുവരാം. ഒരു ദിവസത്തേക്ക് മതി. അല്ലെങ്കിൽ ഒന്നര ദിവസത്തേക്ക്. വീണ്ടും മറ്റൊരു പാത്രം പണയം വെക്കണം. ആകെ പത്തിരുപത് ദിവസം കൊണ്ട് വീട്ടിലെ പാത്രങ്ങളെല്ലാം തീർന്നാൽ പിന്നെയും പട്ടിണി പ്രശ്നം അവശേഷിക്കും. ഈശ്വരൻ എന്നും ഇതേ പോലെയാകുമോ? വീണ്ടും മുത്താറി കിട്ടുന്ന കാലം വരും. എന്നാൽ നഷ്ടപ്പെട്ടുപോയ പാത്രങ്ങൾ പിന്നിടുണ്ടാക്കാനാവില്ല അതും മുത്തശ്ശി ഇവിടെ കൊണ്ടുതന്നവയാണ്.

നഞ്ചമ്മയുടെ ബുദ്ധി ഇങ്ങനെ കണക്ക് കൂട്ടിക്കൊണ്ടിരുന്നു. എന്നാൽ വയറിൽ നിന്ന് തലച്ചോറിലേക്കുള്ള ദൂരം കുറേയധികമാണ്. കരഞ്ഞ് ബഹളം വെച്ച് മതിയായ വിശ്വൻ അമ്മയെ അടിച്ച് അവരോട് മിണ്ടില്ലെന്ന് പറഞ്ഞ് ഒരു മൂലയ്ക്ക് വീണ് കിടക്കുന്നു. അവളുടെ വയറ്റിലും തീ കത്തുന്നു. ഗൃഹനാഥൻ ഉച്ച മുതൽ എങ്ങോട്ടോ നടന്നിരിക്കുകയാണ്. അദ്ദേഹം അമ്മയുടെ ഷെഡ്ഡിൽ പോയിരിക്കാം. ഗംഗമ്മയുടെ അടുത്ത് മുത്താറി സൂക്ഷിപ്പുണ്ട്. അമ്മയും മകനും മാത്രമേയുള്ളൂ. അതുകൊണ്ട് അവർ വേണ്ടുവോളം മിച്ചം വെച്ചിരുന്നു. കഴിഞ്ഞ മൂന്ന് മാസത്തിൽ രണ്ട് തവണ കനാൽ പ്രദേശത്ത് പോയി അരി കെട്ടിക്കൊണ്ടു വന്നിരുന്നു. രാമണ്ണൻ സ്കൂളിൽ നിന്ന് ഇനിയും എത്തിയിട്ടില്ല. നേരം ഇരുട്ടി കുറേ കഴിഞ്ഞിരിക്കുന്നു. വെറും വയറോടെ പോയതാണ്. നടക്കാനാവാതെ വല്ലേടത്തും വീണു പോയോ എന്തോ? കമ്പൻ കുളത്തേക്കുള്ള വഴിയിൽ കുറേദൂരം ചെന്ന് നോക്കാമായിരുന്നു. എന്നാൽ ഒറ്റയ്ക്ക് ഒരു സ്ത്രീ ഈ ഇരുട്ടിൽ എങ്ങനെ പോകും? പാർവതി എഴുന്നേൽക്കാനാവാതെ കിടന്നിരുന്നു. അവളെ വിളിച്ചുകൊണ്ട് പുറപ്പെട്ടാൽ ഷെഡ്ഡിൽ വിശ്വനെങ്ങനെ ഒറ്റയ്ക്കിരിക്കും? അതും ഈ നേരത്ത് ഷെഡ്ഡിന്റെ വാതിലടച്ചുപോകുന്നത് അപകടകരമാണ്. ആരെങ്കിലും അകത്ത് കടന്ന് കൈയിൽ കിട്ടിയ പാത്രങ്ങളും മറ്റും എടുത്തുകൊണ്ട് പോയേക്കും. ഈ ക്ഷാമകാലത്ത് എന്ത് കിട്ടിയാലും ആർക്കുമാകാം.

"ഞാൻ കുളത്തിനടുത്തേക്ക് പോയി വരാം. നിങ്ങളിരിക്കൂ." നഞ്ചമ്മ പാർവതിയെയും വിശ്വനെയും വീട്ടിലാക്കി പുറത്ത് വന്നു. കമ്പൻകുളത്തെ വഴിയിൽ മൂന്ന് ഫർലോങ്ങ് നടന്നാൽ തൊണ്ടൻ മാവ് കാണാം. ഏതോ പുരാതനകാലത്തെ മാവ്. മാളങ്ങൾ നിറയെ കൂമനാണ്. അവ രാത്രി കാലത്ത് മൂളും. ഒച്ച, ഷെഡ്ഡ്വരെ കേൾക്കാം.

"കൂ കൂ കൂ കൂയികുത്ത്." അതിന്റെ മൂളൽ ഒരപശകുനമാണ്.

ആരുടെയെങ്കിലും വീടിന്റെ മേൽപ്പുരയിൽ നിന്ന് അത് 'കുയികുത്ത്' എന്ന് കരഞ്ഞാൽ ആ വീട്ടിൽ ഒരു കുഞ്ഞോ ആൺകുട്ടിയോ മരിക്കും. വലിയവർ മരിച്ചാൽ ചുടണം. ചെറിയവരെ കുഴിച്ചിട്ടാൽ മതി. അബ്രാഹ്മണരായ ആര് മരിച്ചാലും കുഴിച്ചിടുന്നു. അതുകൊണ്ട് മൂങ്ങ ബ്രാഹ്മണരുടെ വീട്ടിലിരുന്ന് മൂളിയാൽ കുട്ടികൾ മാത്രവും മറ്റുള്ളവരുടെ വീട്ടിന്മേലിരുന്ന് കൂവിയാൽ ഏത് പ്രായക്കാരും മരിക്കാമെന്നാണ് സൂചന. ആ മരത്തിനടുത്തെത്തിയപ്പോൾ നഞ്ചമ്മ ഭയന്നു. തിരിഞ്ഞ് നടന്നാലോ എന്നവൾ ചിന്തിച്ചു. എന്നാൽ രാമണ്ണൻ വരേണ്ടത് ആ മരത്തിന്റെ ചുവട്ടിൽ കൂടിയാണ്. പത്ത് വയസ്സ് മാത്രമായ ആ കുട്ടിക്ക് ധൈര്യം കാണുമോ?

അവൾക്ക് പിന്നോട്ട് പോകാനോ അവിടെ നിൽക്കാനോ സാധിക്കാത്ത അവസ്ഥ. അതുകൊണ്ടവൾ രണ്ട് ഫർലോങ്ങ് മുന്നോട്ട് പോയി. വഴിവക്കിൽ ഒരു പാറക്കെട്ടുണ്ട്. അവൾ അതിൽ കയറിയിരുന്നു. രാമണ്ണൻ വരേണ്ടുന്ന ദിക്കിലേക്ക് നോക്കി. അരമണിക്കൂറോളം അങ്ങനെ നിന്നെങ്കിലും രാമണ്ണൻ വന്നില്ല. അവൾ വല്ലാതെ ഭയപ്പെട്ടു. ഹരിശ്ചന്ദ്രകഥ ഓർമയിലെത്തി. ചന്ദ്രമതി ലോഹിതാക്ഷനെ കാത്തിരുന്നതിങ്ങനെയാണ്. എന്നാൽ ലോഹിതാക്ഷൻ പാമ്പ് കടിച്ച് മരിച്ച് വീണിരിക്കുന്നു. അവന്റെ കൂടെ പോയിരുന്ന മറ്റ് കുട്ടികൾ മുഖേന അവൾ സംഗതിയറിയുന്നു. ചന്ദ്രമതി എത്ര ഉച്ചത്തിൽ നിലവിളിച്ചിരിക്കും? നഞ്ചമ്മയ്ക്കും കരച്ചിൽ വന്നു. കമ്പൻകുളത്തേക്കുള്ള വഴിയിലും പുറ്റുകളുണ്ട്. കമ്പള്ളിപ്പുറത്തുള്ള പുറ്റ് നിറഞ്ഞ താഴ്‌വരയിലാണ് വഴി. ഈ താഴ്‌വര മുഴുവൻ പുറ്റുകൾ കൂമ്പാരം കൂട്ടിയ മട്ടിൽ ഉയർന്ന് നിൽക്കുന്നു. ചുറ്റുപാടുമുള്ള കുളത്തിലേക്കും തോടുകളിലേക്കും തവള പിടിക്കാൻ പോകുന്ന പാമ്പുകൾ ആ പുറ്റുകളിൽ ചെന്ന് പതുങ്ങുന്നു. നടന്ന് വരുമ്പോൾ കുട്ടി എവിടെയെങ്കിലും നോക്കി പാമ്പിനെ ചവിട്ടിയിരിക്കാം. അല്ലെങ്കിൽ പുറ്റിനടുത്ത് തലപൊക്കിക്കിടക്കുന്ന പാമ്പിനെ കളിക്കായി കല്ലെറിഞ്ഞിരിക്കാം. ഈശ്വരാ, അങ്ങനെയൊന്നും ആകാതിരിക്കട്ടെ. രാമണ്ണൻ ബുദ്ധിയുള്ള കുട്ടിയാണ്. അങ്ങനെ വെറുതെ ദ്രോഹിക്കില്ല. വിശ്വന് മാത്രമേ കുരുത്തക്കേടുള്ളൂ.

അവൾ അല്പ സമയം കൂടി അതേ നിൽപ്പ് നിന്നു. ഷെഡ്ഡിലേക്ക് മടങ്ങിയ പുരുഷന്മാരോട് പറഞ്ഞ് ആരെയെങ്കിലും അന്വേഷിക്കാനയച്ചാലോ? താനും കൂടെ പോയാലോ? അവൾ ചിന്തിച്ചു. അച്ഛന് മാത്രം ഇങ്ങനെയൊരു ചിന്തയും ഇല്ല. ഉച്ചമുതൽ അദ്ദേഹത്തെ കാണാനില്ല. ഷെഡ്ഡിലേക്ക് മടങ്ങാൻ കാലുകൾ തിരിച്ചു. വീണ്ടും അവൾ കുറച്ച് സമയം കാത്തു. ദൃഷ്ടി രാമണ്ണൻ വരേണ്ടുന്ന ദിക്കിൽ ഉറച്ച് നിന്നു. അവൾ നിന്നിരുന്ന സ്ഥലവും കൊള്ളില്ല. ചേന്നേൻ ഗ്രാമത്തിലെ പട്ടേൽ

ശിദ്ദേഗൗഡനെ മൂന്ന് വർഷം മുമ്പാണ് അവളുടെ അടുത്തുള്ള പാറ ക്കെട്ടിന്റെ പള്ളയിൽ വെച്ച് കൊലചെയ്തത്. പാറയിൽ കിടത്തി അവന്റെ തല വലിയ കല്ല്കൊണ്ട് ഞെരിച്ച് കൊന്നതാണത്രെ. ഗൗഡൻ പ്രേതമായി ഊ പാറയുടെ അടുത്ത് ഇരുട്ടുള്ള രാത്രികളിൽ ചുറ്റിത്തി രിയുമത്രെ. ചിലപ്പോൾ അവനുച്ചത്തിൽ നിലവിളിക്കുന്നതും തിപ്ടൂ രിൽ നിന്ന് വണ്ടിയിൽ വരുന്നവർ കേട്ടിട്ടുണ്ട്.

നഞ്ചമ്മ ഭയന്നു. ഉടലാകെ ഒരു നിമിഷം വിറച്ചു. പിന്തിരിഞ്ഞ് നടന്ന് കളയാം. അവൾ ചിന്തിച്ചു. പക്ഷേ മകൻ വീട്ടിലെത്തിയില്ല. ഇത്രയും പ്രായമായ താൻ പേടിച്ച് മടങ്ങിയാൽ ആ കൊച്ചു പയ്യൻ ഒറ്റയ്ക്കെങ്ങനെ വരും? അങ്ങനെ ചിന്തിച്ച് കൊണ്ട് വഴിയും നോക്കി അവൾ അവിടെത്തന്നെ നിന്നു. എന്നാൽ ഇരുട്ടിൽ അവൾക്ക് അധിക ദൂരം കാണാനൊത്തില്ല.

പ്രേതം ഒരിടത്ത് തന്നെ നിൽക്കുകയില്ലത്രെ. ചുറ്റുപാടും അലഞ്ഞ് നടക്കുമത്രെ. ഇവിടെ നിന്ന് നേരെ കമ്പൻകുളത്ത് പോയി ഒറ്റയ്ക്ക് മട ങ്ങുന്ന രാമണ്ണനെ പിടിച്ച് കളഞ്ഞാൽ എന്ത് ചെയ്യും? അവൾ ചിന്തിച്ചു. എന്നാൽ അവളുടെ ബുദ്ധി ആശ്വസിപ്പിച്ചു: "ഈ പ്രേതമെന്നൊക്കെ പറയുന്നത് കളവാണ്. അച്ഛനും കല്ലേശൻ ചേട്ടനും ഏതിരുട്ടിലും ഒറ്റയ്ക്ക് പത്ത് നാഴിക വേണമെങ്കിലും പോകുന്നില്ലേ?" അങ്ങനെ സമാ ധാനപ്പെടാൻ ശ്രമിച്ചെങ്കിലും കൊച്ചുകുട്ടിയായ രാമണ്ണന് അപകടം വരാ മെന്ന ഭയം അവളെ കീഴടക്കി.

അപ്പോഴത്തേക്കും ആരോ വരുന്നുണ്ടെന്ന് തോന്നി. അതേ മനു ഷ്യൻ തന്നെയാണ്. തലയിൽ എന്തോ കെട്ടുണ്ടെന്ന് തോന്നുന്നു. സ്കൂളിൽ പോയ കുട്ടിയുടെ തലയിൽ കെട്ടുണ്ടാവാൻ ഇടയില്ല. അത് രാമണ്ണനല്ല. മറ്റാരെങ്കിലും ആയിരിക്കും. അങ്ങനെ ആലോചിച്ച് കൊണ്ടി രിക്കെ വന്നയാൾ ആ വഴിവിട്ട് തോട്ടത്തിന് നേരെ പോയെന്ന് തോന്നി. പിന്നെ എന്തോ കണ്ട് പേടിച്ചതുപോലെ ധൃതിയിൽ നടന്നു. അവൾ ധൈര്യം സംഭരിച്ചുകൊണ്ട് ചോദിച്ചു: "ആരാത്?" ആൾ രൂപം മിണ്ടി യില്ല. "അങ്ങോട്ട് പോകുന്നതാരാണ്?" അവൾ അവിടെത്തന്നെ നിന്നു. "ആരാ, അമ്മയാണോ?" എന്ന് ചോദിച്ചപ്പോഴാണ് അത് രാമണ്ണനാ ണെന്ന് മനസ്സിലായത്.

"ഞാനാണ് മോനേ. നീയെന്തിനാ അങ്ങോട്ട് പോയത്? അവിടെ കല്ലും മുള്ളുമുണ്ടല്ലോ?"

രാമണ്ണൻ അടുത്തു വന്നു. അവന്റെ തലയിൽ വലിയ മൂന്ന് ചക്ക യുണ്ടായിരുന്നു. ഈന്തിൻ പട്ട കൊണ്ട് കെട്ടി, ഉടുത്ത മുണ്ടഴിച്ച് തെരി കയാക്കി അവൻ തലയിൽ വെച്ചിരിക്കുന്നു.

"കുഞ്ഞേ നീയെന്തിനാ അങ്ങോട്ട് പോയത്?" അമ്മ ചോദിച്ചു.

"അവിടെ നോക്കിയപ്പോൾ അകലെ കറുത്ത് കണ്ടു. ഈ പാറ ക്കെട്ടിനടുത്ത് വെച്ചല്ലേ അന്ന് ചെന്നേൻ ഗ്രാമത്തിലെ ശിദ്ദേഗൗഡനെ കൊല ചെയ്തത്? അവൻ പ്രേതമായിരിക്കുമെന്ന് കരുതി അങ്ങോട്ടോ ടിയതാണ്. അയാളാണെന്ന് ഞാനെങ്ങനെ അറിയും?"

"ഇതെവിടെ നിന്ന് കിട്ടി? ഞാനെടുക്കാം. തരൂ."

അവൾ ചുമട് തന്റെ തലയിലെടുത്ത് വെച്ചു.

"അങ്ങവിടെ വഴിയിൽ ഗൗഡന്റെ ഗ്രാമമില്ലേ? അവിടെ ഒരു തോട്ട ത്തിൽ ഒരു പിലാവ് നിറയെ ചക്ക പിടിച്ചിരിക്കുന്നത് കണ്ടു. ഞാൻ കരുതിക്കൂട്ടിത്തന്നെ നേരം ഇരുട്ടിയശേഷം പുറപ്പെട്ടതാണ്. മെല്ലെ വേലി നൂണ് ഈ മൂന്ന് ചക്ക പറിച്ചു. ഈന്തപ്പനയുടെ വള്ളി കമ്പൻ കുളത്ത് നിന്ന് തന്നെ എടുത്ത് സഞ്ചിയിൽ വെച്ചിരുന്നതാണ്. ഇത് മുറിച്ച് കറിവെച്ചാൽ തിന്നാമല്ലോ. ഒരിക്കൽ വയറ് നിറയില്ലേ?"

മകന്റെ സാഹസവും ബുദ്ധിശക്തിയും അവൾക്ക് ചിന്തിക്കാനാ വുന്നതിലധികമായിരുന്നു. കക്കുന്നതും കളവ് പറയുന്നതും പാപമാ ണെന്ന് അവൾ മക്കൾക്ക് പറഞ്ഞു കൊടുത്തിരുന്നു. രാമണ്ണൻ മിഡിൽ സ്കൂളിൽ പഠിക്കുന്നവനാണ് പാപപുണ്യങ്ങളെക്കുറിച്ചുള്ള വിചാരം അവനറിയാത്തതല്ല. എന്നാലിപ്പോൾ അവൾ മകനെ ഉപദേശിക്കാൻ പോയില്ല. രണ്ടുപേരും ധൃതിയിൽ കാലെടുത്ത് വെച്ചു. വീട്ടിൽ കുട്ടികൾ ക്ഷീണിച്ച് കിടക്കുകയാണ്. തങ്ങൾക്കും വിശക്കുന്നുണ്ട്. രാമണ്ണൻ പത്ത് നാഴിക നടന്നിരുന്നു. ചക്കമുറിച്ച് വെച്ചാൽ വയർ തണുക്കും.

അവൾ ഷെഡ്ഡിലെത്തിയപ്പോൾ ഗൃഹനാഥൻ കിടക്ക വിരിച്ച് കിടന്ന് കൂർക്കം വലിക്കുന്നു. വയർ നിറഞ്ഞിട്ടില്ലെങ്കിൽ അദ്ദേഹത്തിന് കൂർക്കം വലിക്കാനാവില്ല. അവൾക്കതറിയാം. രാമണ്ണനും അത്രയ്ക്കറി വുണ്ട്. രണ്ടുപേരും ഒന്നും സംസാരിച്ചില്ല. അദ്ദേഹത്തെ ഉണർത്തിയ തുമില്ല. പാർവതിയും വിശ്വനും ചുരുണ്ടുകൂടി ഉറങ്ങുന്നു. പലാക്കത്തി യെടുത്ത് നഞ്ചമ്മ മൂന്ന് ചക്കയും വേഗം മുറിച്ചു. കരിമുള്ളും മൂക്കും എടുത്തുകളഞ്ഞ് സാമാന്യം മൂത്തിരിക്കുന്ന ചുളയെടുത്ത് അടുപ്പിൽ വെച്ചു. അതിൽ ഒരു പിടി മുളക് പൊടിയിട്ടു.

അത് വെന്തുകൊണ്ടിരിക്കുമ്പോൾ രാമണ്ണൻ ചോദിച്ചു: "അമ്മേ, ഒക്കലിഗ ജാതിക്കാരുടെ റൊട്ടി തിന്നാൽ പാപമുണ്ടാവില്ലേ?"

"മോനെന്തിനാ അങ്ങനെ ചോദിച്ചത്?"

"ഇന്നുച്ചയ്ക്ക് ഞാനൊന്നും തിന്നാതെ മരത്തിനടിയിൽ ഇരിക്ക യായിരുന്നു. വെങ്കലാപുരത്ത് നരസേഗൗഡൻ എന്ന എന്റെ ഒരു ചങ്ങാ തിയുണ്ട്. അവന്റെ കൈയിൽ റൊട്ടി മിച്ചമുണ്ടായിരുന്നു. നീയെന്താ റൊട്ടി തിന്നാത്തത് എന്ന് അവൻ ചോദിച്ചു. ഞാൻ ഒന്നും പറഞ്ഞില്ല. 'തിന്നാലൊന്നും ആവില്ല. ഞാൻ ആരോടും പറകയില്ല. തിന്നോളൂ.' എന്ന് പറഞ്ഞ് അവൻ ഒരു റൊട്ടിയും എള്ളിൻ പൊടിയും തന്നു. ഉള്ളം

കൈ വലിപ്പമുള്ള റൊട്ടി. ഞാൻ തിന്നു കളഞ്ഞു. അവൻ ആരോടും പറയില്ലെന്ന് കൈയടിച്ച് സത്യം ചെയ്തിരിക്കുന്നു."

അമ്മ ഒന്നും പറഞ്ഞില്ല.

"അമ്മ പറയൂ; അത് പാപമാണോ? ഈശ്വരൻ ഒന്നും ചെയ്യില്ലേ?" അവൻ ഒരിക്കൽ കൂടി ചോദിച്ചപ്പോൾ അവൾ പറഞ്ഞു: "വിശ്വൻ മാദേവയ്യന്റെ കിണ്ണത്തിൽ നിന്ന് ഊണ് കഴിക്കാറില്ലേ?"

"അവൻ കുട്ടി. ഞാൻ വലിയവനല്ലേ?"മകന്റെ ചോദ്യത്തിന് എന്ത് മറുപടി പറയണമെന്ന് അവൾക്ക് അറിയില്ലായിരുന്നു. കുട്ടികൾക്കില്ലാത്ത പാപവും പുണ്യവും വലിയവർക്കെങ്ങനെ ഉണ്ടാകാനാണ്? എവിടെ നിന്നുണ്ടാകാൻ? അവളുടെ മനസ്സ് ഈ ചോദ്യങ്ങളെക്കുറിച്ച് ചിന്തിച്ചു. രാമണ്ണനും പിന്നീടൊന്നും ചോദിച്ചില്ല. ചക്കച്ചുള വെന്തശേഷം ഉപ്പിട്ട് താഴെയിറക്കി വിശ്വനെയും പാർവതിയെയും വിളിച്ചുണർത്തി.

"ചക്ക തിന്നുന്നോ?"ഗൃഹനാഥനോട് ചോദിച്ചു. അദ്ദേഹം ഉറക്കച്ചടവോടെ പറഞ്ഞു: "എനിക്ക് വേണ്ട." അദ്ദേഹം കൂർക്കം വലിക്കാൻ തുടങ്ങി. കറി എത്ര രുചികരമായിരുന്നെന്നോ? കുട്ടികൾ വയർ നിറയെ തിന്നു. അമ്മയ്ക്കും മതിയായി. രാത്രി കിടന്നതിന് ശേഷം അവൾ രാമണ്ണനോട് പറഞ്ഞു: "ഇനി ആ തോട്ടത്തിലേക്ക് ഇങ്ങനെ പോകരുത്. ഒരു ദിവസം കളവ് നടന്നുവെന്ന് മനസ്സിലാക്കിയാൽ അവർ കാവലിരിക്കും."

## അഞ്ച്

ആഹാരത്തിന്റെ ദൗർലഭ്യം ഏറിയതോടെ അത് കണ്ടെത്തുവാനുള്ള ശ്രമവും വർധിച്ചു. പൊയ്കയെല്ലാം വറ്റി. അതിന്റെ കറുത്ത അടിനിലം വിണ്ടു കീറി. ചളിമണ്ണ് കിളച്ചാൽ ശതാവരിക്കിഴങ്ങ് കിട്ടുമെന്ന് മുക്കുവന്മാർ കണ്ടു പിടിച്ചു. ഒരു ദിവസം ഒരുവൻ അത് കൊണ്ടു വന്നു. പിന്നെ താമസിച്ചില്ല, നാട് മുഴുവൻ അങ്ങോട്ട് നീങ്ങി. ഓരോരുത്തനും ഓരോ സ്ഥലം കിളയ്ക്കാൻ തുടങ്ങി. പെരുവിരൽ വണ്ണമുള്ള വേരുകൾ പലേടത്തും ഉണ്ടായിരുന്നു. സാമാന്യം നല്ല കിഴങ്ങുണ്ട്. രാവിലെ മുതൽ വൈകുന്നേരം വരെ ഇങ്ങനെ മണ്ണ് കിളച്ചാൽ രാത്രി നാലാൾക്ക് വേണ്ട കിഴങ്ങ് കിട്ടുമായിരുന്നു. നഞ്ചമ്മയും പാർവതിയും കിളയ്ക്കുന്നതിന് ഒരു പിക്കാക്സും കുട്ടയുമെടുത്ത് ഒന്നിച്ചിറങ്ങി. ഇല കുത്തിക്കെട്ടുന്നതിന് പകരം പുതിയ ജോലി. സാരിത്തലപ്പുകൊണ്ട് തല മറച്ചിട്ടുണ്ടെങ്കിലും ചുട്ടുപൊള്ളുന്ന വെയിലിൽ ശരീരം വെന്തു. ആദ്യ ദിവസം കുറേ കിഴങ്ങ് കൊണ്ടു വന്നു. കിണറ്റിൽ നിന്ന് വെള്ളമെടുത്ത് തേച്ച് കഴുകി ഉപ്പും മുളകും ചേർത്ത് വേവിച്ചു. അതിന്റെ നാറ്റം അസഹ്യമായിരുന്നു. മൂക്കിനടുത്ത് പിടിച്ചു കൂട. പക്ഷെ വയർ അത് ശ്രദ്ധി

ച്ചില്ല. ഏതായാലും വേവിച്ച് വെച്ചത് ഒട്ടും ബാക്കിയായില്ല. അടുത്ത ദിവസം വെയിൽ മൂക്കുന്നതിന് മുമ്പ് തന്നെ അമ്മയും മകളും പോകാൻ നിശ്ചയിച്ചു.

അടുത്ത ദിവസം അവർ പുറപ്പെട്ടപ്പോൾ സർവക്കയും ഒന്നിച്ച് കൂടി. മൂന്നുപേരും മണ്ണ് ഒന്നിച്ച് കിളച്ചുകൊണ്ടിരിക്കെ നഞ്ചമ്മ പറഞ്ഞു: "നോക്കൂ, മാദേവയ്യൻ ഗ്രാമം വിട്ട് പോയിക്കളഞ്ഞു. അതാണ് നാട്ടിന് ഈ ഗതി വന്നത്. സന്യാസിമാരുടെ ശാപം നല്ലതല്ലെന്ന് പറയുന്നത് അതുകൊണ്ടാണ്."

"ഏതോ നാശം പിടിച്ച നാല് തെണ്ടികൾ പറഞ്ഞതുകൊണ്ടല്ലേ നാടിന് ഈ ദുർഗതി വന്നുപെട്ടത്?"

"നിങ്ങളുടെ ആളുകൾ തന്നെയാണത്രെ അദ്ദേഹത്തെ അങ്ങനെ പറഞ്ഞത്."

"നഞ്ചമ്മ്യാരേ, നിങ്ങൾക്ക് ഇന്നും ഉള്ളിൽ നടക്കുന്നതെന്താണെന്നറിഞ്ഞിട്ടില്ല. ഞങ്ങളുടെ ജാതിക്കാരോട് അങ്ങനെ പറഞ്ഞുകൊടുത്തത് ഞങ്ങളുടെ വീട്ടുകാരനാണ്. ഇങ്ങനെയുള്ള വലിയ വക്കീലിന്റെ ഞായങ്ങൾ അദ്ദേഹത്തിനല്ലേ അറിയൂ?"

"അദ്ദേഹം ഇനിയും വരുമെന്നാണെനിക്ക് തോന്നുന്നത്. കോവിലിൽ അദ്ദേഹം കുറേ പത്രവും മുത്താറി, അവര, മുളക് തുടങ്ങിയ സാധനങ്ങളും വെച്ച് പോയിരിക്കുകയാണ്. താക്കോൽ അദ്ദേഹത്തിന്റെ കൈയിൽ തന്നെയുണ്ട്."

ഏഴെട്ട് ദിവസം സർവക്ക ഇവരുടെ കൂടെ കിഴങ്ങ് കിളയ്ക്കാൻ പോയി. ഒരു ദിവസം അവൾ ആരും കാണാതെ നഞ്ചമ്മയുടെ ഷെഡ്ഡിൽ അഞ്ച് സേർ മുത്താറിയും ഒരു സേർ അരിയും കൊണ്ട് വന്ന് കൊടുത്തു. "നഞ്ചമ്മ്യാരേ ആരോടും പറയരുതേ. ഞങ്ങളുടെ വീട്ടുകാരൻ രണ്ട് കെട്ട് മുത്താറിയും ഇരുപത്തഞ്ചു സേർ അരിയും കാപ്പിക്കുരുവും എല്ലാം കൊണ്ടുവന്നിരിക്കുന്നു. കോടതിപ്പണിക്ക് തിപ്ടൂരിലേക്ക് പോയിരുന്നത്രെ."

ഈ മുത്താറി ഒളിപ്പിച്ച് വെച്ച്, സൂക്ഷിച്ചുപയോഗിച്ചാൽ സ്കൂളിലേക്ക് നടക്കുന്ന രാമണ്ണനും ഇളയവനായ വിശ്വനും കുറച്ച് ദിവസത്തേക്ക് രാവിലെ റൊട്ടിയുണ്ടാക്കാൻ മതിയാവും. ഈ കിഴങ്ങ് തിന്ന് വയറ്റിൽ ചൂട് തുടങ്ങിയിരിക്കുന്നു. ഒരു ദിവസമെങ്കിലും ചോറ് വെച്ച് ഉപ്പും പുളിയും കൂട്ടി ആഹാരം കഴിക്കാം. സർവക്കയുടെ അനുഭാവം കണ്ട് നഞ്ചമ്മ സന്തോഷിച്ചു. രേവണ്ണശെട്ടിക്ക് പല ദുർഗുണങ്ങളും ഉണ്ടെങ്കിലും അപകടസന്ധിയിൽ ബുദ്ധി ഉപയോഗിക്കാനറിയാം. ഏതെങ്കിലും ഒരു കോടതിക്കഴുവിനെ പിടിച്ച് എന്തോ തട്ടിപ്പ് നടത്തിയിരിക്കണം. ഇല്ലെങ്കിൽ രണ്ട് കെട്ട് മുത്താറിയും ഇരുപത്തഞ്ച് സേർ അരിയും മറ്റും കൊണ്ടുവരാൻ കാശെവിടെ? എന്നാലവൻ കാശുണ്ടാ

ക്കുന്നത് മുഴുവൻ തറവാട് കുളംകോരുന്ന വഴിയിലാണ്. അങ്ങനെ ചിന്തിച്ചുകൊണ്ട് നഞ്ചമ്മ മുത്താറി പൊടിക്കാനിരുന്നു.

അഞ്ചാറ് ദിവസം കഴിഞ്ഞപ്പോൾ ഗ്രാമത്തിലെ വൈശ്യന്മാരും ഇടയന്മാരും മറ്റ് ജാതിക്കാരും തമ്മിൽ ലഹളയുണ്ടായി. മാദേവയ്യൻ, കോവിലിലുള്ള തന്റെ മുറിയിൽ മുത്താറിയും മറ്റ് ധാന്യങ്ങളും സൂക്ഷിച്ച് വെച്ചിരുന്ന വിവരം എങ്ങനെയോ ആളുകളറിഞ്ഞു. നഞ്ചമ്മ സ്വാഭാവികമായും സർവക്കയോട് പറഞ്ഞു. ആ സാധനങ്ങളെല്ലാം തന്റെ വീട്ടിലേക്ക് തന്നെ വരണം എന്ന ആഗ്രഹവും അവൾക്കില്ലാതിരുന്നില്ല. ഇത്തരം സംഗതികളിൽ രേവണ്ണശെട്ടിയുടെ ബുദ്ധി അതിവേഗം പ്രവർത്തിക്കും. ഒരു ദിവസം ഉപേക്ഷിക്കപ്പെട്ട ഗ്രാമത്തിലെ കോവിലിൽ പോയി ആ മുറിയുടെ പൂട്ട് പൊളിച്ച് സാധനങ്ങൾ മുഴുവൻ അടിച്ചെടുക്കണമെന്നവൻ തീരുമാനിച്ചു. എന്നാൽ ഉപേക്ഷിക്കപ്പെട്ട ഗ്രാമത്തിൽ ഒറ്റയ്ക്ക് പ്രവേശിക്കാൻ പേടയുണ്ട്. സുങ്കലമ്മ ഗ്രാമം മുഴുവൻ ചുറ്റി സഞ്ചരിച്ച് കൊണ്ടിരിക്കുകയാണ്.ഈ പണിക്കാണെങ്കിൽ രാത്രികാലത്തേ പോകാനൊക്കൂ. ഈശ്വരൻ പോയി അകത്തെ മുറിയിൽ കടന്ന് പൂട്ട് പൊളിക്കണം. ദേവിയാണെങ്കിൽ ഈശ്വരന്റെ പത്നിയായ പാർവതി തന്നെയല്ലേ? അവളുടെ കോവിലിലേക്ക് പോയാൽ അവൾ വെറുതെ വിടുമോ? ചോര ഛർദിപ്പിക്കും; അവിടെത്തന്നെ തള്ളി വീഴ്ത്തും. എന്നാൽ അവിടെ വെച്ചിരിക്കുന്ന മുത്താറിയും മറ്റ് ധാന്യങ്ങളും സ്വന്തമാക്കാനുള്ള ആഗ്രഹം കൈവെടിയാനും വയ്യ. ഒറ്റയ്ക്ക് പോകുന്നതിലും ഭേദം രണ്ടാളല്ലേ? അയാൾ തന്റെ ബന്ധുവായ പുട്ടണ്ണശെട്ടിയോട് സംഗതി പറഞ്ഞു. അങ്ങിനെ അത് വൈശ്യന്മാരെല്ലാം അറിയാനിടയായി. മാദേവയ്യസ്വാമി നമ്മുടെ ജാതിക്കാരനാണ്. നമ്മളെല്ലാവരും കൂടി ഓഹരിവെച്ചു കളയാം; വിഷയം ഈ പതനത്തിലെത്തി. ഇത് ഇടയന്മാരറിഞ്ഞു. ഒക്കലിഗൻ, ഇടയൻ, ശാലിയൻ, മുക്കുവൻ തുടങ്ങി ഗ്രാമത്തിലെല്ലാവരും അറിഞ്ഞു: "സ്വാമി വൈശ്യരുടെ വീട്ടിൽ നിന്ന് മാത്രമേ ഭിക്ഷ വാങ്ങിയിരുന്നുള്ളൂ? നമ്മുടെ ജാതിക്കാരും ഭിക്ഷ കൊടുത്തിട്ടുണ്ട്. വീതം നമുക്കും കിട്ടണം" ഓരോ ജാതിക്കാരും വാശിപിടിച്ചു. ഈ വാശി വഴക്കായി മാറി; അടിയിലവസാനിച്ചു. അവസാനം ഗ്രാമത്തിലെ പട്ടേൽ ശിവേഗൗഡൻ പഞ്ചായത്ത് നടത്തി, ധാന്യം സകലർക്കും വീതിക്കണമെന്ന തീരുമാനത്തിലെത്തി. എല്ലാവരും സമ്മതിക്കേണ്ടി വന്നു. ഓരോ ആൾക്കും രണ്ട് സേർ മുത്താറി വീതം കിട്ടും.

ഒരു ദിവസം ഉച്ചയ്ക്ക് വീട്ടിനൊരാളെന്ന കണക്കിന് എല്ലാവരും ഒത്ത് ചേർന്ന് ഗ്രാമത്തിൽ പ്രവേശിച്ചു. കോവിലിൽ കടന്നു. നോക്കിയപ്പോൾ മാദേവയ്യന്റെ മുറിക്ക് പൂട്ടുപോലുമില്ല. അകത്ത് കയറി നോക്കി. മുത്താറി നിറച്ച ചാക്കുമില്ല. അവരയുടെ കെട്ടില്ല. മറ്റൊരു കല

ത്തിലുണ്ടായിരുന്ന മുളകും കാണാനില്ല. അലൂമിനിയം പാത്രങ്ങൾ മാത്രം അവിടെ കിടക്കുന്നു.

"ഏതോ നായിന്റെമോൻ ഇതിൽ കൈവെച്ചിരിക്കുന്നു." എല്ലാവരും തീരുമാനിച്ചു. എന്നാൽ ആ'മോനാ'രാണെന്ന് കണ്ടുപിടിക്കാനുള്ള മാർഗം ആർക്കും അറിയില്ലായിരുന്നു. എല്ലാവരും നിരാശരായി പിന്തിരിഞ്ഞു. പൊയ്കയുടെ വെള്ളം വറ്റിയ തറയിൽ കിഴങ്ങ് തീർന്നുപോയിരിക്കുന്നു. പൊയ്കയുടെ തറയിൽ ആളുകൾ കിളയ്ക്കാതെ വിട്ട ഒരിഞ്ച് നിലം പോലും ബാക്കിയുണ്ടായിരുന്നില്ല. അപ്പോൾ ആരോ ഒരുത്തൻ ഒരു ദിവസം മുണ്ടക്കൈതെ മുറിച്ചുകൊണ്ട് വന്ന് അതിന്റെ മുഴകൾ വേവിച്ച് തിന്നുവത്രെ. അതും ശതാവരിക്കിഴങ്ങ് പോലെയാണെന്ന് വിചാരിച്ച് ആളുകൾ ചുറ്റുപാടുമുള്ള മുണ്ടക്കൈതയും പറിച്ചു തുടങ്ങി. ശതാവരിക്കിഴങ്ങാണെങ്കിൽ നിലം കിളച്ച്, അന്വേഷിച്ച് കണ്ടുപിടിക്കണം. പ്രയാസമുള്ള ജോലി. എന്നാൽ മുണ്ടക്കൈതയുടെ മുഴ തടിച്ചതായതുകൊണ്ട് കണ്ടുപിടാക്കാനും വിഷമിക്കേണ്ടിയിരുന്നില്ല. അതുകൊണ്ട് എല്ലാവരും വയർ നിറയെ തിന്നു.

അതു തിന്ന് രണ്ടാം ദിവസം നാട്ടിലെല്ലാവർക്കും പുറത്ത് പോക്ക് തുടങ്ങി. നേരത്തെ തന്നെ അകത്തൊന്നുമില്ലാതെ ഒഴിഞ്ഞൊട്ടിയ വയറുകൾ ഇപ്പോൾ പുറത്ത് പോക്കും തുടങ്ങിയതോടെ പൊളിഞ്ഞ് വീഴാറായി. ഗ്രാമത്തിൽ ആകെ പതിനാറുപേർ അതുകൊണ്ട് മരിച്ചു. മറ്റുള്ളവർ പുറത്തു പോക്കിന്റെ കാരണം മനസ്സിലാക്കി മുണ്ടക്കൈത പറിക്കുന്നത് നിറുത്തിക്കളഞ്ഞു.

## ആറ്

നഞ്ചമ്മയും പാർവതിയും സർവക്കയും പൊയ്കയിൽ ശതാവരിക്കിഴങ്ങ് കണ്ടുപിടിക്കാൻ പോയിരുന്നപ്പോൾ ഒരു ദിവസം പാർവതിക്ക് ഭയങ്കരമായ തലവേദന വന്നു. സാരിത്തലപ്പ് കൊണ്ട് തല മറച്ചിരുന്നെങ്കിലും വെയിലിന്റെ ചൂട് അസഹ്യമായിരുന്നു. "കുഞ്ഞേ, നീ ഷെഡ്ഡിലേക്ക് പൊയ്ക്കോളൂ. ഞാനും നഞ്ചമ്മ്യാരും കഴിയുന്നത്ര കിളച്ചുകൊണ്ട് വരാം." സർവക്ക പറഞ്ഞു. നഞ്ചമ്മയും അങ്ങനെ പറഞ്ഞപ്പോൾ പാർവതി ഒറ്റയ്ക്ക് വീട്ടിലേക്ക് മടങ്ങി.

ചൂടുകൊണ്ട് വിണ്ട മണ്ണ് ചവിട്ടിക്കൊണ്ട് കോവിലിനടുത്തുകൂടെ തിണ്ട് കയറി ഷെഡ്ഡിലേക്ക് പോകുമ്പോൾ തിണ്ടിന്റെ അറ്റത്ത് വെച്ച് നരസി അവളെ കണ്ടു. അവൾ വെള്ളത്തിന് പോയതാണെന്ന് മനസ്സിലായി. "കിഴങ്ങ് കിളച്ച് തീർന്നോ കുഞ്ഞേ?" അവൾ പാർവതിയോട് ചോദിച്ചു.

"ആയില്ല. തലവേദനയായതുകൊണ്ട് ഞാൻ മടങ്ങിയതാണ്."

"ഞങ്ങളുടെ പീടികയിലേക്ക് വരൂ. കുറച്ച് കടല തരാം. തിന്നോളൂ."

പാർവതി ഒന്നും പറഞ്ഞില്ല. ഷെഡ്ഡിലേക്ക് തിരിയേണ്ട സ്ഥലത്തെത്തിയപ്പോൾ അവൾ തന്റെ വഴിക്ക് നിന്നു. "നിനക്കെന്തൊരു നാണം? വരൂ. ഞങ്ങളുടെ ആളുകൾ ഉണ്ടാക്കിയ കടല തിന്നാൽ ദോഷമൊന്നും വരില്ല."നരസി അങ്ങനെ പറഞ്ഞപ്പോൾ ഷെഡ്ഡിനടുത്ത് കളിക്കുകയായിരുന്ന വിശ്വൻ ജ്യേഷ്ഠത്തിയെ കണ്ട് അടുത്ത് വന്നു. നരസി വീണ്ടും കടലയുടെ കാര്യം പറയുന്നത് കേട്ട് അവൻ ശാഠ്യം പിടിച്ചു: "ചേച്ചീ നടക്കൂ. വാങ്ങിക്കൊണ്ട് വരാം." രണ്ടുപേരും പീടികയിലേക്ക് പോയി. നരസി രണ്ടുപേർക്കും ഈ രണ്ട് കൊട്ട വറുത്ത കടലയും ഈരണ്ട് കഷണം വെല്ലവും കൊടുത്തു. വിശ്വൻ തന്റെ വീതമെടുത്ത് കൊറിച്ചു തുടങ്ങി. പാർവതിയും ഒരു നുള്ളെടുത്ത് വായിലിട്ടു. എന്നാൽ പെട്ടെന്ന് അവളുടെ കണ്ണിൽ വെള്ളം നിറഞ്ഞു. "കുഞ്ഞെന്തിനാ കരയുന്നത്?" നരസി ചോദിച്ചപ്പോൾ വിങ്ങിക്കരഞ്ഞു തുടങ്ങി. നരസി അവളുടെ അടുത്ത് വന്ന് പുറം തടവി വീണ്ടും ചോദിച്ചപ്പോൾ അവൾ പറഞ്ഞു: "രാമണ്ണൻ ഒന്നും കഴിക്കാതെ കമ്പൻകുളത്തേക്ക് പോയിരിക്കുന്നു."

നരസി ദുഃഖിതയായി. വീണ്ടും രണ്ട് കൊണ്ട കടലയും ഒരു കഷണം വെല്ലവും പാർവതിയുടെ മടിക്കുത്തിലിട്ടു. "ആ കുഞ്ഞ് വന്നാൽ കൊടുത്തോളൂ."പാർവതിയുടെ കണ്ണീർ നിന്നു. അവൾ നരസമ്മയോട് യാത്ര ചോദിച്ച് വിശ്വന്റെ കൈ പിടിച്ച് ഷെഡ്ഡിലേക്ക് നടന്നു. പൂട്ട് തുറന്ന് അവൾ അകത്തു കടന്നു. ഒരു പായ വിരിച്ച് കിടന്നപ്പോൾ അവൾ പലതും ചിന്തിക്കാൻ തുടങ്ങി. താനിന്ന് വരെ നരസമ്മയോട് സംസാരിച്ചിട്ടില്ല. അവൾ ചീത്തയാണത്രെ. ഇന്ന് അവൾ തന്നെ വിളിച്ചുകൊണ്ട് പോയി കടല തന്നു. താൻ തിന്നത് തെറ്റാണോ എന്തോ? അത് അമ്മയറിഞ്ഞാൽ ചീത്ത പറയും. അമ്മ വന്നാൽ ഇത് പറയരുത്. അവൾ നിശ്ചയിച്ചു. എന്നാൽ രാമണ്ണനുവേണ്ടി സൂക്ഷിച്ച കടല എന്ത് ചെയ്യും? അവൻ വന്നശേഷം ഇതെവിടെ നിന്ന് കിട്ടിയെന്ന് ചോദിച്ചാലെന്ത് ചെയ്യും? ഈ വിശ്വൻ അമ്മ വന്നയുടനെ പറയും. അപ്പോഴെന്ത് ചെയ്യും? അവൾ അരമണിക്കൂറോളം ആലോചിച്ചു. അവസാനം ഒരു പായം തോന്നി. അവൾ മടിക്കുത്തിലുണ്ടായിരുന്ന കടലയും വെല്ലവും വിശ്വന് കൊടുത്തു. "ഇത് നീ തന്നെ തിന്നോളൂ."

"അപ്പോൾ രാമണ്ണനോ?" അവൻ ചോദിച്ചു.

"അവൻ വരുമ്പോഴത്തേക്കും അമ്മ വന്ന് കിഴങ്ങ് പുഴുങ്ങിയിരിക്കും. അവന് വറുത്ത കടലയും വെല്ലവും ഇഷ്ടമല്ല. നീ തിന്നോളൂ."

"കുറച്ച് നിനക്ക്; കുറച്ചെനിക്ക്."വിശ്വൻ പറഞ്ഞെങ്കിലും അവൾ സമ്മതിച്ചില്ല. അവൻ തന്നെ മുഴുവൻ തിന്നു. അവൻ കുടത്തിൽ നിന്ന് വെള്ളം കുടിച്ചു. അവൾ അവനെ അടുത്ത് വിളിച്ച് പറഞ്ഞു: "നോക്കൂ, ഇന്ന് നരസമ്മയുടെ കടയിൽ നിന്ന് ഇത് തിന്നതറിഞ്ഞാൽ അമ്മ അടിക്കും. നീ ആരോടും പറയരുത്."

"എന്തിനാണ് അടിക്കുന്നത്?"

"എനിക്കറിയില്ല. നരസമ്മ ചീത്തയാണെന്ന് എല്ലാവരും പറയുന്നത് കേട്ടില്ലേ? നീ ഇതാരോടും പറയാൻ പാടില്ല."

"ഹൂം."

"അങ്ങനെ നീ സത്യം ചെയ്യണം."

വിശ്വൻ അവളുടെ ഉള്ളം കൈയിൽ തന്റെ കൈകൊണ്ട് അടിച്ച് ഒരു തവണ നുള്ളി പ്രതിജ്ഞ ചെയ്തു. എന്നാൽ അതുകൊണ്ടു മാത്രം അവൾക്ക് വിശ്വാസം വന്നില്ല. അവനെ അടുത്തുള്ള ഗ്രാമദേവതയായ കാളിയമ്മയുടെ കോവിലിലേക്ക് വിളിച്ചുകൊണ്ടുപോയി പൂട്ടിയിട്ടിരിക്കുന്ന വാതിൽപ്പടിമേൽ കൈ വെച്ച് സത്യം ചെയ്യിപ്പിച്ചു. "ഇപ്പോൾ നീ ആണയിട്ടിരിക്കുകയാണ്. അതുകൊണ്ട് നീയിത് പറഞ്ഞാൽ കോവിലിരിക്കുന്ന വേതാളം വന്ന് നിന്നെ വിഴുങ്ങിക്കളയും."

"ഞാൻ പറയില്ല. എനിക്കറിയൂലേ?" അവൻ ദേഷ്യപ്പെട്ടപ്പോൾ അവൾ മൗനം പാലിച്ചു.

വൈകുന്നേരം അമ്മ വന്ന് കിഴങ്ങ് കഴുകി ശുദ്ധമാക്കി വേവിച്ച് വെച്ചു. സൂര്യൻ അസ്തമിച്ചതിന് ശേഷം രാമണ്ണൻ എത്തി. എവിടെയോ പോയിരുന്ന ചെന്നിഗരായരും തിരിച്ച് വന്നു. കിഴങ്ങ് തിന്നാനിരുന്ന വിശ്വൻ പകുതിയായപ്പോൾ തന്നെ വേണ്ടെന്ന് പറഞ്ഞു.

"നീയെന്താ തിന്നിരിക്കുന്നത്?" അമ്മ ചോദിച്ചപ്പോൾ പാർവതിക്ക് ശ്വാസം മുട്ടി.

"ഇന്ന് ഇത് നന്നായിട്ടില്ലമ്മേ. എന്തോ മണക്കുന്നു." വിശ്വൻ പറഞ്ഞു. മറ്റൊരു സംഗതിയും മിണ്ടിയില്ല, എല്ലാവരും തിന്ന് കഴിഞ്ഞ ശേഷം അവൻ ചേച്ചിയെ ഷെഡ്ഡിൽ നിന്ന് പുറത്തേക്ക് വിളിച്ചു കൊണ്ട് പോയി. "ഞാൻ പറഞ്ഞോ?" അവൻ ചോദിച്ചു.

"ഇല്ല. നീ മിടുക്കൻ തന്നെ." അവൾ അവനെ അഭിനന്ദിച്ച് അകത്ത് വന്നു.

## ഏഴ്

ആ പ്രദേശത്തു നിന്നും പ്ലേഗും പിൻവാങ്ങിക്കഴിഞ്ഞു. അവിടെയെല്ലാം ആളുകൾ ഷെഡ്ഡുകളുപേക്ഷിച്ച് വീട്ടിലേക്ക് തിരിച്ചു വന്നു. രാമസമദ്രക്കാരും അങ്ങനെ ചെയ്തു. ഗ്രാമത്തിൽ വന്നതുകൊണ്ട് മാത്രം വെളിയിലുള്ള ജീവിതത്തിൽ നിന്ന് വ്യത്യാസമൊന്നും ഉണ്ടായില്ല. തിന്നാൻ അവിടെയുമില്ല; ഇവിടെയുമില്ല.

നഞ്ചമ്മയ്ക്കൊരുപായം തോന്നി. പണ്ട് അപ്പണ്ണയ്യൻ കുടിൽ കെട്ടി, പിന്നെ തീയിട്ട് ചുട്ട ഗുണ്ടേഗൗഡരുടെ പറമ്പുണ്ട്. അക്കൊല്ലം ക്ഷാമം വന്നത് കാരണം ഒരിടത്തും വിളവില്ലായിരുന്നു. കനാൽ പ്രദേശം ഒഴിച്ച് മറ്റെല്ലാ പ്രദേശവും നികുതിയിൽ നിന്ന് ഒഴിവാക്കപ്പെട്ടിരിക്കുകയാണ്.

അക്കൊല്ലം നികുതി പിരിവിന് പോലും അവർ ഇടയഗ്രാമത്തിലേക്ക് പോയിരുന്നില്ല. വർഷാശനത്തിൽ നിന്ന് പിടിക്കാനായി ഗുണ്ടേഗൗഡർ കൊടുത്തതും കൊടുപ്പിച്ചതുമായ നൂറുറുപ്പികയുടെ ഗതിയെന്ത്?

ചെന്നിഗരായൻ കഴിഞ്ഞ ആറെട്ട് ദിവസമായി നാട്ടിലില്ല. എങ്ങോട്ടാണ് പോയതെന്ന് ആരും അറിഞ്ഞതുമില്ല.

നഞ്ചമ്മ തന്നെ ഇടയഗ്രാമത്തിൽ പോയി ചോദിച്ചു: "ഗൗഡരേ ഇക്കൊല്ലം നികുതിയില്ല. നിങ്ങളുടെ കാശ് അടുത്തകൊല്ലത്തേക്ക് ചേർക്കാം."

"പെങ്ങളേ, അങ്ങനെയാവട്ടെ. ഇപ്പോൾ കാശ് തിരിച്ച് തരാൻ പറഞ്ഞാൽ നീയെവിടെ നിന്ന് കൊണ്ട് വരും?"

"ഇനിയൊരു കാര്യം കൂടി. നിങ്ങളുടെ പറമ്പുണ്ടല്ലോ, അതിന് വേലികെട്ടി ഞാനല്പം പച്ചക്കറി ഉണ്ടാക്കട്ടെ?"

"ആയിക്കോളൂ. എനിക്കെന്താ നഷ്ടം?"

വീട്ടിൽ വന്ന സുമംഗലിയല്ലേ? ഗൗഡർ ഒരു തേങ്ങയും ഒരു സേർ മുത്താറിപ്പൊടിയും അവൾക്ക് നൽകി. അദ്ദേഹത്തെയും അദ്ദേഹത്തിന്റെ സന്തതി പരമ്പരയെയും ആശീർവദിച്ച് അവൾ മടങ്ങുമ്പോൾ ഒരു ചിന്തയുദിച്ചു. ഈ വർഷത്തെ നികുതി സർക്കാർ ഒഴിവാക്കിക്കൊടുത്തിരിക്കുന്നു. എന്നാൽ ശാനുഭോഗരുടെ വർഷാശനം കിട്ടും. യജമാനന്റെ കൈയിൽ മുഴുവൻ വർഷാശനവും കിട്ടിയാൽ അത് തീരുന്നതുവരെ തിപ്ടൂരിലെ ഹോട്ടലിൽ നിന്നിറങ്ങുകയില്ല. കാശ് അദ്ദേഹത്തിന്റെ കൈയിൽ ചെന്ന് ചേരാതിരിക്കാൻ വല്ലതും ചെയ്യണം. ആരുടെ സഹായം ആവശ്യപ്പെടും? കമ്പൻകുളത്ത് പോയി ഷേയ്ക്ദാരെ തന്നെ ശരണം പ്രാപിക്കണം. മറ്റാർക്കും ഇക്കാര്യത്തിൽ സഹായിക്കാൻ സാധിക്കില്ല. അവൾ ഒരു തീരുമാനത്തിലെത്തി.

ഗൃഹനാഥൻ ആറെട്ട് ദിവസമായി നാട്ടിലില്ല. ഗംഗമ്മയും അപ്പണ്ണയ്യനുമില്ല. അവർ കനാൽ പ്രദേശത്തേക്ക് നെല്ല് ശേഖരിക്കാൻ പോയിരിക്കുകയാണ്. നിത്യവും സുഖമായ ഊണ് കിട്ടുമെന്ന് വെച്ച് ഇദ്ദേഹം അമ്മയെയും അനുജനെയും അനുഗമിച്ചിരിക്കണം.

അടുത്ത ദിവസം രാമണ്ണനെക്കൂട്ടി അവൾ കമ്പൻകുളത്ത് പോയി. അമ്മയും മകനും ഷേയ്ക്ദാരുടെ വീട്ടിൽ പോയി കൈകൂപ്പി.

"എന്താ പെങ്ങളേ വന്നത്? ഇക്കൊല്ലം പിരിവില്ല. വിളവിന്റെ കണക്കും എഴുതണ്ട. അടുത്തകൊല്ലം എന്താകുമോ എന്തോ?" അദ്ദേഹം പറഞ്ഞു.

നഞ്ചമ്മ തന്റെ ഭർത്താവിന്റെ കാര്യമൊക്കെ പറഞ്ഞു. എല്ലാ കൊല്ലവും ഇടയഗ്രാമത്തിലെ പട്ടേൽ ഗുണ്ടേഗൗഡരും മറ്റ് രണ്ടുപേരും നികുതി ഇനത്തിൽ തരുന്ന തുക വർഷാശനത്തിൽ നിന്ന് പിരിച്ചെടു

ക്കുന്ന വിവരം അവൾ അറിയിച്ചു. ഇക്കൊല്ലം നികുതിയിളവ് അനുവദിച്ചിരിക്കയാൽ ഉണ്ടായിരുന്ന പുതിയ പ്രശ്നം അവൾ അവതരിപ്പിച്ചു.

“പെങ്ങളേ, ചെന്നിഗരായരുടെ കഥ എനിക്കുമറിയാം. ഈ ഫർക്കയിൽ തന്നെ അദ്ദേഹത്തിന്റെ കാര്യം സംസാരിക്കാത്ത ശാനുഭോഗന്മാരില്ല. എന്നാൽ നിയമപ്രകാരം എനിക്കൊന്നും ചെയ്യാനൊക്കില്ല. വലിയേമാനോട് തന്നെ ഒന്ന് പറഞ്ഞ് നോക്കാം.”

“നിങ്ങൾ തന്നെ എന്തെങ്കിലും ചെയ്ത് കുഞ്ഞുങ്ങളുടെ ആഹാരത്തിന് എന്തെങ്കിലും വഴിയുണ്ടാക്കണം.”

“ഇന്ന് ഏതായാലും നിങ്ങൾ തിപ്ടൂരിലേക്ക് പോകുന്നുണ്ടല്ലോ? ഇവരെയും കൂട്ടിക്കൊണ്ട് പോയി ഏമാനെ കാണിക്കൂ. നിങ്ങൾ തന്നെ എല്ലാം പറയൂ. അയാളുടെ യോഗ്യത അവരൊക്കെ മനസ്സിലാക്കട്ടെ.” ഷെയ്ക്ദാരുടെ പത്നി സൂചിപ്പിച്ചു.

പതിനൊന്ന് മണിക്കുള്ള മുതലിയാർ ബസ്സിൽ തന്റെ കൂടെ തിപ്ടൂരിലേക്ക് പോകാൻ ഷേയ്ക്ദാർ ക്ഷണിച്ചു. അവൾ പ്രയാസപ്പെട്ട് താൻ ബസ്സുകൂലിക്ക് കാശ് കൊണ്ടുവന്നിട്ടില്ലെന്ന് പറഞ്ഞു: “സാരമില്ല. നിങ്ങൾക്ക് നാലണ; കുട്ടിക്ക് പകുതിച്ചാർജ്. ആറണ ഞാൻ തന്നെ കൊടുക്കാം. വരൂ.”

അമ്മയും മകനും അദ്ദേഹത്തിന്റെ വീട്ടിൽ നിന്ന് ഉപ്പുമാവും കാപ്പിയും കഴിച്ചു. ബസ്സ് കയറി പന്ത്രണ്ട് മണി സമയത്ത് ഇവർ താലൂക്കാപ്പീസിലെത്തി. ഉടൻ തന്നെ ഷേയ്ക്ദാർ ഫർക്കാ ഗുമസ്തനെ കണ്ട് അന്വേഷിച്ചു. അവൻ പറഞ്ഞു: “രാമസമുദ്രം ഫർക്കയിലെ വർഷാശനം കൊടുത്തിട്ട് എട്ട് ദിവസം കഴിഞ്ഞല്ലോ സാർ.”

നഞ്ചമ്മയുടെ കരൾ പിടഞ്ഞു.

“പെങ്ങളേ എന്ത് ചെയ്യാനൊക്കും?”ഷേയ്ക്ദാർ ചോദിച്ചു.

“എന്നാൽ അദ്ദേഹം ഈ നാട്ടിൽ തന്നെ ഉണ്ടായിരിക്കണം. സ്വാമീ, മുഴുവൻ കാശും ചെലവായിരിക്കില്ല. നിങ്ങൾ ദയ വിചാരിക്കണം. ഭീഷണിപ്പെടുത്തിയാൽ വല്ലതും തരും.”

“മാധവഭട്ടരുടെ ഹോട്ടലിന്നടുത്ത് തന്നെ അദ്ദേഹം എപ്പോഴും ഉണ്ടായിരിക്കും. നിങ്ങളിപ്പോൾ അവിടെ പോയാൽ മതി. അകത്തിരുന്ന് ഊണ് കഴിക്കുകയായിരിക്കും.” ഫർക്കാഗുമസ്തൻ പറഞ്ഞു.

ആൽത്തറയിലുണ്ടായിരുന്ന ഹോട്ടലിലേക്ക് മൂന്നുപേരും പോയി. നഞ്ചമ്മയും രാമണ്ണനും വെളിയിൽ നിന്നു. ഷേയ്ക്ദാർ ഊണ് മുറിയുടെ വാതിൽക്കൽ നിന്ന് നോക്കിയപ്പോൾ ഗുമസ്തൻ പറഞ്ഞത് ശരിയായിരുന്നു. പലകയിൽ പടിഞ്ഞിരുന്ന് കൊടിയിലയിൽ അദ്ദേഹം ചേനയും വഴുതിനയും നീരുള്ളിയും കൂട്ടിയ സാമ്പാറിൽ കുഴച്ച ചോറ് ഉരുട്ടി വിഴുങ്ങുന്നു. ചോറിന് ചുറ്റും ഉപ്പേരി, കൂട്ടുകറി, ഉപ്പിലിട്ടത്, പപ്പടം, കൊണ്ടാട്ടം മുതലായ വിഭവങ്ങളാണ്. ഷേയ്ക്ദാർ അദ്ദേഹത്തോട്

സംസാരിച്ചില്ല. അദ്ദേഹം പുറത്ത് ഒരു കസേരയിലിരുന്നു. അരമണിക്കൂറോളം നഞ്ചമ്മയും രാമണ്ണനും പുറത്തും ഷേയ്ക്ദാർ അകത്തും കാത്തിരുന്നു. ഭോജനം അവസാനിപ്പിച്ചു ശാനുഭോഗൻ ഇറങ്ങിവന്നു. ഷേയ്ക്ദാരെ കണ്ടയുടനെ, "നമസ്കാരമുണ്ട് മഹാസ്വാമി" എന്നു പറഞ്ഞു.

"ശാനുഭോഗരെന്താ ഇങ്ങോട്ട്?"

"ഇ ഇ ഇവിടെ കുറച്ച് പ പ പണിയുണ്ടായിരുന്നു മഹാസ്വാമീ."

"ആദ്യം അവർക്ക് ഊണിന്റെ കാശ് കൊടുക്കൂ. നിങ്ങളോട് ഒരു കാര്യം പറയാനുണ്ട്."

ചെന്നിഗരായൻ പത്തണ കൊടുത്ത് പുറത്ത് വന്നു. അവിടെ ഭാര്യയും മകനും നിന്നിരുന്നു. ഷേയ്ക്ദാർ പറഞ്ഞു: "നിങ്ങൾക്ക് എതിരെ പോലീസ് വാറണ്ടുണ്ട്. തഹസീൽദാർസാഹേബ് നിങ്ങളെ അറസ്റ്റ് ചെയ്യാൻ പറഞ്ഞിരിക്കുന്നു."

ചെന്നിഗരായൻ വിറച്ചു. "കൃഷിക്കാരുടെ അടുത്ത് നിന്ന് വർഷാശനത്തിൽ പിടിച്ചോളാമെന്ന് പറഞ്ഞ് നികുതി വാങ്ങിയില്ലേ? ഇപ്പോഴിവിടെ വന്ന് വർഷാശനം വാങ്ങി ചെലവ് ചെയ്തില്ലേ? ഇത് ക്രിമിനൽ കേസാണ്."

"തെറ്റ് വന്നുപോയി സ്വാമി. ക്ഷമിക്കണം. ഇനി, ഇനി......."

അദ്ദേഹം പെട്ടെന്ന് അടവ് മാറ്റിച്ചോദിച്ചു: "സ്വാമി, ഇവൾ പറഞ്ഞതാണോ?"

"പറഞ്ഞതാരോ ആവട്ടെ. ഏമാന്റെ ഓഫീസിലേക്ക് വരൂ."

"നി നി നിങ്ങളുടെ കാൽ പിടിക്കാം, സ്വാമീ. പോലീസുകാർക്ക് പിടിച്ചു കൊടുക്കല്ലേ! മാനവും മര്യാദയുമുള്ളവനാണേ!"

"ശരി. നിങ്ങളുടെ കൈയിൽ ഇപ്പോൾ എത്ര കാശുണ്ട്? എല്ലാം എന്നെ ഏല്പിക്കൂ. ഈ നിമിഷം തരണം. ഹൂം."

"തരാം. സ്വാമി. ഉള്ളിലാണേ!"

"സാരമില്ല. എടുത്ത് തരൂ."

ചെന്നിഗരായൻ കുപ്പായം പൊക്കി പാളത്താറിന്റെ കെട്ടയച്ചു. ലങ്കോട്ടിയോടൊപ്പം കെട്ടിയ ഒരു തുണിച്ചുരുൾ പുറത്തെടുത്തു. പത്തുറുപ്പികയുടെ ആറ് നോട്ടും അഞ്ചിന്റെ ഒന്നും ഉണ്ടായിരുന്നു. കാശെണ്ണിയ ഷേയ്ക്ദാർ ചോദിച്ചു. "ബാക്കിയെവിടെ?"

"ചെലവിലായിപ്പോയി സ്വാമീ."

"വീട്ടിൽ ഭാര്യയെയും മക്കളെയും പട്ടിണിക്കിട്ട് താനിവിടെ വന്ന് പന്നിയെപ്പോലെ തിന്നുകയാണ്, അല്ലേ? തനിക്ക് നാണമില്ലേ? വിശന്ന നായയ്ക്ക് ഒരു റൊട്ടി കിട്ടിയാൽ അത് പോലും അതിന്റെ കുഞ്ഞിന് കൊണ്ടുകൊടുക്കും." ശകാരിച്ചുകൊണ്ടു തന്നെ കാശ് നഞ്ചമ്മയുടെ കൈയിൽ കൊടുത്ത് അദ്ദേഹം ചെന്നിഗരായരോട് പറഞ്ഞു: "ശാനു

ഭോഗരുടെ കണക്കെഴുതാൻ നിനക്കറിയല്ല. ഈ സ്ത്രീയാണ് എഴുതു ന്നതെന്ന് എനിക്കറിയാം. ഇനി എപ്പോഴെങ്കിലും ഭാര്യയും മക്കളും കാണാതെ വർഷാശനം വാങ്ങിത്തിന്നാൽ നിന്നെ അറസ്റ്റ് ചെയ്യിച്ച് കളയും. ഞാൻ മാറിപ്പോയാലും പകരം വരുന്ന ഷേയ്ക്ദാരോട് പറഞ്ഞിട്ടേ പോകൂ. ഏമാനോടും പറയും."

ചെന്നിഗരായൻ നിരത്തിൽ തന്നെ കുനിഞ്ഞ് നിന്ന് ബൂട്ട്സിട്ട അദ്ദേ ഹത്തിന്റെ കാലിൽ പിടിച്ചു. "ഏമാനോട് പറയേണ്ട സ്വാമി. ഞാൻ പാവ മാണ്." അദ്ദേഹം നിന്ന് വിറച്ചു. "പെങ്ങളേ. നാല് മണിക്ക് ബസ്സുണ്ട്. അപ്പോഴത്തേക്കും നിങ്ങൾക്ക് വല്ല സാധനങ്ങളും വാങ്ങാനുണ്ടെങ്കിൽ വാങ്ങിക്കോളൂ. എനിക്ക് താലൂക്കാപ്പീസിൽ പോകണം. അതേ ബസ്സിൽ ഞാനും വരാം."ഷേയ്ക്ദാർ സ്ഥലം വിട്ടു. ചെന്നിഗരായൻ മാനഭംഗം സംഭവിച്ചതുപോലെ ആൽത്തറയിൽ കയറിയിരുന്ന് തല, കാൽമുട്ടു കൾക്കിടയിൽ വെച്ച് കുനിഞ്ഞ് കുത്തിയിരുന്നു കളഞ്ഞു. "അമ്മേ, ഞാ നിതുവരേക്കും ഹോട്ടലിൽ നിന്ന് ഊണ് കഴിച്ചിട്ടില്ല. എനിക്ക് ഊണ് വാങ്ങിത്തരൂ." രാമണ്ണൻ പറഞ്ഞു.

"വീട്ടിൽ ചേച്ചിയും വിശ്വനും പട്ടിണികിടക്കുകയാണ്. രാവിലെ ഓരോ റൊട്ടി തിന്നതേയുള്ളൂ."

അവൻ മറുപടി പറഞ്ഞില്ല. മുഖം മാത്രം വാടി. അമ്മയുടെ വയ റ്റിൽ തീയെരിയുന്നു. മകനെ അകത്ത് കൊണ്ടുപോയി അവൾ ചോദിച്ചു: "ഈ കുട്ടിക്ക് ഊണിനെന്താ വില?" അവർ ആറണയെന്ന് പറഞ്ഞു. "അവന് കൊടുക്കൂ." എന്നാൽ അമ്മ ഊണ് കഴിക്കുന്നില്ലെങ്കിൽ തനിക്കും വേണ്ടെന്ന് പറഞ്ഞ് അവൻ ശാഠ്യം പിടിച്ചു. അവളും ഇരുന്നു. വലിയവർക്ക് പത്തണ. നല്ല ആസ്വാദ്യമായ വിധം പാചകം ചെയ്തിരി ക്കുകയാണ്. "സാധനങ്ങളെല്ലാം ഉണ്ടെങ്കിൽ നമുക്കും വീട്ടിലിങ്ങനെ യുണ്ടാക്കാം. നീ വലുതായി ശമ്പളം കൊണ്ടുവരുമ്പോൾ ഞാൻ നന്നായി പാചകം ചെയ്ത് വിളമ്പാം." അവൾ അങ്ങനെ പലതും പറഞ്ഞ് ഊണ് കഴിച്ചു. രണ്ടുപേർക്കും കൂടി ഒരുറുപ്പികയായി. വീട്ടിൽ കുട്ടികൾക്ക് നാലണയ്ക്ക് ഓമപ്പൊടി, നാലണയ്ക്ക് വറുത്ത കടല എട്ട ണയ്ക്ക് മൈസൂർ പാക്ക് എല്ലാം വാങ്ങിക്കെട്ടി. അവൾ അടുത്തുണ്ടാ യിരുന്ന ഒരു വലിയ പീടികയിൽ ചെന്ന് മുത്താറിയുടെ വിലയന്വേഷിച്ചു. ചാക്കിന് മുപ്പതുറുപ്പിക. അതിന് രാമസമദ്രത്തിൽ അമ്പതുറുപ്പികയാണ്. അറുപതുറുപ്പിക കൊടുത്ത് രണ്ട് ചാക്ക് മുത്താറി വാങ്ങി. അത് ബസ്സി ലെടുത്ത് വെപ്പിക്കാൻ പീടികക്കാരനോട് തന്നെ അവൾ പറഞ്ഞു. അതേ ബസ്സിന് ഷേയ്ക്ദാർ വന്നു. അദ്ദേഹം പറഞ്ഞതുകൊണ്ട് ബസ്സുകാ രൻ മുത്താറിക്കെട്ടിന് ചാർജ് ചെയ്തില്ല. ചെന്നിഗരായൻ എങ്ങോട്ട് പോയെന്ന് ആരും അറിഞ്ഞില്ല.

ചെന്നിഗരായൻ അടുത്ത ദിവസം കാൽനടയായി നാട്ടിൽ വന്നു

ചേർന്നു. നഞ്ചമ്മ അദ്ദേഹത്തെ വിഷമിപ്പിച്ചില്ല. രാമണ്ണൻ അച്ഛനെ നിന്ദിക്കുന്ന സ്വരത്തിൽ സംസാരിച്ചു. "കുഞ്ഞേ, അദ്ദേഹം എന്തുചെയ്താലും നിന്റെ അച്ഛനാണ്. നീ നല്ലവനല്ലേ? അങ്ങനെയൊന്നും അദ്ദേഹത്തെ പറയാൻ പാടില്ല." അവൾ മകനെ പറഞ്ഞടക്കി.

വീട്ടിൽ രണ്ട് ചാക്ക് മുത്താറി എത്തിയപ്പോൾ എല്ലാവർക്കും സ്വർഗത്തിൽ നിന്ന് കാമധേനു ഇറങ്ങി വന്ന സന്തോഷമാണ്. ഒന്നും തിന്നാനില്ലാതെ നഞ്ചമ്മ ഉണങ്ങിയ പരുത്തിച്ചെടിപോലെയായിരുന്നു. വളർന്നു വരുന്ന പാർവതിയും രാമണ്ണനും തൊണ്ടൻ കുരങ്ങുകളെപ്പോലെയിരുന്നു. വിശ്വൻ മുമ്പ് മുതൽ തന്നെ നല്ല തടിയുള്ള കുട്ടിയായിരുന്നു. ഇപ്പോഴവനെയും കാണാൻ കൊള്ളില്ല. ഇത് ആ ഒരു കുടുംബത്തിന്റെ മാത്രം സ്ഥിതിയില്ല. നാട്ടിൽ ഒട്ടുമുക്കാലും ആളുകളുടെ സ്ഥിതി ഇങ്ങനെയായിരുന്നു. ബാക്കിയുള്ള കാൽഭാഗം ആളുകൾ നല്ല നിലയിൽ കഴിഞ്ഞു. ഈ കുടുംബത്തിൽ ചെന്നിഗരായരുടെ ശരീരം അല്പമൊന്ന് കറുത്തിട്ടാണെങ്കിലും ഉള്ളതിൽ നന്നായിരുന്നു.

വയർ നിറയെ തിന്നാൻ തുടങ്ങിയാൽ മുത്താറി രണ്ടുമാസം കൊണ്ട് തീർന്നു പോകും. ദിവസത്തിൽ രണ്ട് സേറിലധികം ചെലവ് ചെയ്തുകൂടെന്നവൾ നിശ്ചയിച്ചു. ഇക്കൊല്ലവും മഴ തുടങ്ങിയിട്ടില്ല. കാലം ഇതിലേറെ വഷളാവാമെന്ന് കരുതിയ നഞ്ചമ്മ പാർവതിയോട് പറഞ്ഞു: "രാവിലെ ഒരേ പോലുള്ള ഏഴ് റൊട്ടിയുണ്ടാക്കണം. ഒന്ന് രാമണ്ണൻ കൊണ്ടുപോകട്ടെ. എല്ലാവർക്കും ഓരോന്ന്. ഉച്ചയ്ക്ക് വിശ്വനും നീയും പപ്പാതി തിന്നണം. രാത്രി വരെ ഒന്നുമില്ല. രാത്രി ഒരു സേർ മുത്താറി പൊടിച്ച് കുറുക്കി ഒരേപോലുള്ള അഞ്ച് ഉണ്ടയാക്കണം. മതിയായാലും ഇല്ലെങ്കിലും അഞ്ചാൾക്കും കൂടി അത്ര തന്നെ."

ഇങ്ങനെ വ്യവസ്ഥ ചെയ്ത ആഹാരം കുട്ടികളെ സംബന്ധിച്ചിടത്തോളം ധാരാളമായിരുന്നു. നഞ്ചമ്മ വിശപ്പ് സഹിക്കാൻ ഒരുങ്ങിത്തന്നെയിരുന്നു. ചെന്നിഗരായരുടെ വയറാണ് കഷ്ടപ്പെട്ടത്. അദ്ദേഹം ഭാര്യയോട് ഉറഞ്ഞ് തുള്ളിയപ്പോൾ രാമണ്ണനും പാർവതിയും തിരിഞ്ഞ് നിന്നു. കൂട്ടത്തിൽ ഇളയവനായ വിശ്വനും കൂടി: "നീയച്ഛനല്ലേ? അരികൊണ്ടാ. എനിക്ക് ചോറ് വേണം."

"ഇതിന്റെ അമ്മേടെ.......ഇവനെ പിടിച്ച്....." അദ്ദേഹം ശകാരിച്ചുകൊണ്ട് തോട്ടിൻ കരയിലേക്ക് പുറപ്പെട്ടുപോയി.

പാചകം തുടങ്ങിയ ജോലികൾ മുഴുവൻ പാർവതിക്കേല്പിച്ച് കൊടുത്ത് നഞ്ചമ്മ പറമ്പ് കിളച്ച് ശരിപ്പെടുത്തുന്നതിൽ ഏർപ്പെട്ടു. അപ്പണ്ണയ്യൻ ചുട്ട് കരിച്ച, കരിപിടിച്ച ചുമരുകൾ അതേപടി നിൽക്കുകയായിരുന്നു. ആ ചുമരുകളെല്ലാം ഇടിച്ച് നിരത്തി. അവൾ പറമ്പ് മുഴുവൻ രാവിലെയും വൈകുന്നേരവും കിണറ്റിൽ നിന്ന് വെള്ളം കോരിയൊഴിച്ചു. ഒരു കൊല്ലമായി തീരെ വെള്ളം കാണാതിരുന്ന നിലം ഓരോ

ചാണ് സ്ഥലവും ഓരോ കുടം വെള്ളം കുടിച്ചു. നിലം പതം വെച്ചപ്പോൾ അവൾ തന്നെ ഒറ്റത്ത് കിളയ്ക്കാൻ തുടങ്ങി. പുലയൻ ബേലൂരനോട് പറഞ്ഞ് രണ്ടുറുപ്പികയ്ക്ക് ഒരു വണ്ടി മുള്ള് കൊണ്ടുവന്നു. പറമ്പിൽ നാല് ഭാഗത്തും വരിയായി കള്ളിക്കൊമ്പുകൾ നട്ടുറപ്പിച്ച് രണ്ട് വരി മുള്ള് കെട്ടിയുറപ്പിച്ചു. ഇതിനിടയ്ക്ക് നേർമയായി മറ്റ് മുള്ളുകളും ചേർത്ത് വേലി ഭദ്രമാക്കി. ഒരു വാതിലുണ്ടാക്കി അതിന് ചങ്ങലയിട്ട് പൂട്ടുന്നതിനുള്ള സൗകര്യവും ഏർപ്പെടുത്തി. കുറച്ച് സ്ഥലത്ത് ചെഞ്ചീരയും നട്ടശേഷം അവൾ സ്വയം കമ്പൻ കുളത്ത് ചന്തയ്ക്ക് പോയി പയറിന്റെയും വഴുതിനയുടെയും വിത്തുകൾ കൊണ്ടു വന്നു. മണ്ണ് മാന്തി വഴുതിന വിത്തിട്ടു. അതോടൊപ്പം കുഴികുത്തി പയർ വിത്ത് വിതച്ചു. ഒന്നും തിന്നാനില്ലെങ്കിൽ പച്ചക്കറിയെങ്കിലും പറിച്ച് തിന്നാമല്ലോ. മഴ മഹാരാജാവ് ഉപേക്ഷിച്ച് പോയാലും കിണറ്റിലെ ഗംഗാദേവി മാത്രം അപ്രത്യക്ഷമായില്ല. അവൾ രാവിലെയും വൈകുന്നേരവും വെള്ളം കോരിയൊഴിച്ചു. ഈയിടയ്ക്ക് സർവക്കയുടെ മകൾ രുദ്രാണിക്ക് ഛർദിയും പുറത്തുപോക്കും തുടങ്ങി. രണ്ട് ദിവസം കൊണ്ട് ആ കുട്ടി ക്ഷീണിച്ചവശയായി. ആ കുട്ടി മരിച്ചു. അവൾക്ക് ഛർദിയും പുറത്തുപോക്കും തുടങ്ങിയ വിവരം നഞ്ചമ്മ അറിഞ്ഞിരുന്നില്ല. ആരും അറിഞ്ഞിരുന്നില്ല. അറിഞ്ഞയുടൻ തന്നെ നഞ്ചമ്മ സർവക്കയുടെ വീട്ടിൽ പോയി. അപ്പോഴത്തേക്കും ശവം മാറ്റിൽ കിടത്തി നാലാളുകൾ നാല് മൂലയ്ക്ക് പിടിച്ചു കൊണ്ടുപോകുകയായിരുന്നു. രേവണ്ണശെട്ടി തലകുനിച്ച് മകളുടെ ശവത്തിന്റെ പിറകെ നടന്നു. ആ ജാതിക്കാരുടെ സമ്പ്രദായമനുസരിച്ച് ശവത്തിന് പിറകെ ഒരാൾ കൈ നിറയെ മലർവാരിയെറിഞ്ഞ് കൊണ്ട് നടക്കുന്നുണ്ടായിരുന്നു. സർവക്ക വീട്ടു പടിയിൽ തലയിടിച്ചുകൊണ്ട് കണ്ണീർ ചൊരിഞ്ഞുകൊണ്ടേയിരുന്നു അവൾ ഉച്ചത്തിൽ നിലവിളിച്ചില്ല.

രുദ്രാണി പാർവതിയെക്കാൾ നാല് വയസ്സിന് മൂത്തതാണ്. കല്യാണം കഴിഞ്ഞിരുന്നെങ്കിൽ ഇപ്പോൾ തന്നെ ഒന്ന് രണ്ട് കുട്ടികളുടെ അമ്മയാകേണ്ടിയിരുന്ന പെണ്ണ്. സർവക്കയെപ്പോലെ തന്നെ നല്ല വളർച്ചയുള്ള സ്ത്രീയാണ്. മുറ്റിത്തഴച്ച തലമുടി, പിന്നിൽ നിന്ന് നോക്കിയാൽ അമ്മയും മകളുമെന്ന വ്യത്യാസം മനസ്സിലാവില്ല. നഞ്ചമ്മ അടുത്ത് പോയിരുന്ന് വാലായ്മയുള്ള സർവക്കയുടെ കൈ പിടിച്ചു: "ഇങ്ങനെ തല തല്ലിയിട്ടെന്ത് ഫലം? ഇങ്ങനെ ചെയ്യരുത്. കുഞ്ഞിനെന്തായിരുന്നു?" അവളുടെ ആശ്വാസവചനത്തിന് മറുപടിയായി കുഞ്ഞിനെ നഷ്ടപ്പെട്ട ആ അമ്മ ദുഃഖഭാരത്തോടെ പറഞ്ഞു നിർത്തി: "അതിന്റെ അച്ഛന്റെ നശിച്ച രോഗം."

ശവം മറവ് ചെയ്ത് രേവണ്ണശെട്ടി തിരിച്ച് വരുന്നതുവരെയും നഞ്ചമ്മ അവിടെ തന്നെ കുത്തിയിരുന്നു. ചുറ്റുപാട് നിന്നും അനേകം

സ്ത്രീകളും പുരുഷന്മാരും അവിടെ വന്ന് നിന്നിരുന്നു. അതിശക്തിയിൽ വരുന്ന കല്ലിന്റെ ഒച്ച കേൾക്കുമ്പോൾ ജന്മവാസന കൊണ്ട് പക്ഷികൾ പേടിച്ച് പറന്ന് പോകുന്നത് പോലെ രേവണ്ണശെട്ടി അവിടെ എത്തിയ ഉടൻ സ്ത്രീകളെല്ലാം അവരവരുടെ വീട്ടിലേക്ക് പോയി. പുരുഷന്മാർ മാത്രം അവശേഷിച്ചു. നഞ്ചമ്മയും വീട്ടിലേക്ക് പോയി. സർവക്കയുടെ വീട്ടിനടുത്താണ് നഞ്ചമ്മ പച്ചക്കറി നട്ടിരുന്ന പറമ്പ്. അവൾ സർവക്കയെ അവിടെ വിളിച്ചുകൊണ്ടുപോയിരുത്തി അടുത്ത ദിവസം മുതൽ സമാധാനിപ്പിച്ചുകൊണ്ടിരുന്നു. ജീവിതം ആർക്കെങ്കിലും ശാശ്വതമാണോ? യമദേവൻ വിളിക്കുമ്പോൾ എപ്പോഴായാലും പോകണം. അമ്മയോ മകളോ, നാം പെറ്റതോ, നമ്മെ പെറ്റതോ, ഇതെല്ലാം വെറും മായ. തനിക്കറിയാവുന്ന മട്ടിൽ അവൾ സമാശ്വസിച്ചു. എന്നാൽ സർവക്കയുടെ ദുഃഖം മാത്രം തണുത്തില്ല. അവൾ സ്വയം നഞ്ചമ്മയുടെ പറമ്പിൽ വന്നിരിക്കും ഒന്നും സംസാരിക്കില്ല. നഞ്ചമ്മ തന്റെ വീട്ടിലെ കിണറിൽ നിന്ന് വെള്ളം കോരി ഒക്കത്തും വലംകൈയിലും ഓരോ കുടം എടുത്ത് ചീരയുടെ ചാലിലും വഴുതിനയുടെ തടത്തിലും ഒഴിക്കും. ഇടയ്ക്കവൾ എന്തെങ്കിലും പറഞ്ഞാലും സർവക്ക മിണ്ടില്ല. ഒരു ദിവസം വൈകുന്നേരം നഞ്ചമ്മ ചീരത്തടങ്ങളിൽ വെള്ളമൊഴിക്കുമ്പോൾ സർവക്ക പറഞ്ഞു: "ഉണ്ടാക്കിയ അച്ഛൻ തന്നെ മകളെ കൊന്നു തലവിധി! എന്ത് ചെയ്യും?"

"എന്താ സർവക്ക പറയുന്നത്?"

"പോട്ടെ."

"എന്താണെന്ന് പറയൂ. ഞാനാരോടും പറയില്ല. നിങ്ങളാണെ സത്യം."

"കോടതിയിൽ സാക്ഷി പറഞ്ഞ് വീട്ടുകാരൻ രണ്ട് ചാക്ക് മുത്താറിയും ഇരുപത്തഞ്ച് സേർ അരിയും എല്ലാം കൊണ്ട് വന്നു എന്ന് ഞാൻ പറഞ്ഞിരുന്നില്ലേ? നിങ്ങൾക്കും കുറച്ച് മുത്താറി കൊണ്ടുതരുന്നില്ലേ?"

"ഹൂം."

"അത് കോടതിയിലേതല്ലത്രെ. ആ പരദേശി കാസ്സിംബഡ്ഡി നായിന്റെമോനുണ്ടല്ലോ. അവന്റെ ഭാര്യയും മക്കളുമെല്ലാം മലയാളദേശത്താണത്രെ. അവന്റെ കൈയിൽ നിന്നും നമ്മുടെ വീട്ടുകാരൻ കാശ് വാങ്ങിയിരുന്നത്രെ."

"കാശ് വാങ്ങിയാലെന്താ?"

"ഞാനും നിങ്ങളും ശതാവരിക്കിഴങ്ങ് കിളയ്ക്കാൻ പൊയ്കയിൽ പോയിരുന്നില്ലേ? അപ്പോൾ നമ്മുടെ വീട്ടുകാരൻ തന്നെ അവനെ ഞങ്ങളുടെ ഷെഡ്ഡിലേക്ക് വിളിച്ചുകൊണ്ട് വന്നിരുന്നുവത്രെ. രുദ്രാണി ഗർഭിണിയായിപ്പോയി."

സർവക്ക പറഞ്ഞത് കൃത്യമായി സങ്കൽപ്പിക്കുന്നതിനുപോലും

നഞ്ചമ്മയ്ക്ക് പ്രയാസമായിരുന്നു. ഇത്തവണ ഗ്രാമത്തിലുണ്ടായിരുന്ന ക്ഷാമം എത്രയോ സ്ത്രീകളെ മാനം വിറ്റ് ഒരു നേരത്തെ ആഹാരം സമ്പാദിക്കുവാൻ നിർബന്ധിച്ചിട്ടുണ്ടെന്നവൾ കേട്ടിരുന്നു. എന്നാൽ അച്ഛൻ തന്നെ മകളെക്കൊണ്ട് ഇങ്ങനെ ചെയ്യിച്ചുവെന്ന് വിശ്വസിക്കാൻ അവൾക്ക് പെട്ടെന്ന് സാധിച്ചില്ല.

"താലികെട്ടിയ ഭർത്താവിനെക്കുറിച്ച് ഞാനെന്താ കളവ് പറയുമോ? അച്ഛനെന്ന് പറയുന്ന സൂളേമോൻ ഇങ്ങനെ പറഞ്ഞുവെന്ന് അവളെ ങ്ങനെ സമ്മതിച്ചു? ശിവഗരക്കാർ തന്നെ ചോദിക്കാൻ വന്നിരുന്നു. കല്യാണം ഉറപ്പിക്കാമെന്ന് ഞാനെത്രയോ തവണ പറഞ്ഞു. പിന്നെ മതിയെന്ന് ഇദ്ദേഹം പറഞ്ഞു."

"എന്നിട്ടെന്തായി?"

"ഞാനറിഞ്ഞതേയില്ല. മൂന്ന് മാസമായപ്പോൾ മനസ്സിലായി. സൂളേ, നിന്റെ തെറ്റാണ്. എന്ന് പറഞ്ഞ് ഇദ്ദേഹം അവളെ അടിച്ചു. 'ഇല്ലമ്മേ, അച്ഛൻ തന്നെ സാരമില്ല, പേടിക്കണ്ട എന്ന് പറഞ്ഞ് കാസ്സിംബയ്യിയെ അകത്താക്കി വാതിലടച്ചതാണ്.' അവൾ ആണയിട്ട് സത്യം ചെയ്തു. പിന്നെന്ത് ചെയ്യാൻ കഴിയും? ഇദ്ദേഹം തന്നെ നരസിയുടെ അടുത്ത് ചെന്ന് മരുന്ന് കൊണ്ട് വന്ന് മൂന്ന് ദിവസം കൊടുത്തു. വെറും ചോര യൊഴുകിത്തുടങ്ങി. നിന്നതേയില്ല. എന്റെ കുഞ്ഞ് മരിച്ചു."

നഞ്ചമ്മ മൂകയായി. സർവക്ക വീണ്ടും ഒരു തവണ ഉറക്കെ നില വിളിച്ച് കണ്ണീർ തുടച്ചുകൊണ്ടിരുന്നപ്പോൾ നഞ്ചമ്മ പാർവതിയെക്കു റിച്ച് ഓർത്തുപോയി. അവൾക്ക് പന്ത്രണ്ട് വയസ്സ് തികയുകയാണ്. ഈ ക്ഷാമം വന്നിരുന്നില്ലെങ്കിൽ, വയറ്റിലിടാൻ വേണ്ടതുണ്ടായിരുന്നെങ്കിൽ അവളിപ്പോൾ തന്നെ വയസ്സറിയിക്കുമായിരുന്നു. യദൃച്ഛയാ മുമ്പ് തന്നെ ഋതുമതിയായാൽ എന്താണൊരു ഗതി? ഈ ക്ഷാമകാലത്ത് എങ്ങനെ കല്യാണം കഴിപ്പിക്കും? എത്ര തന്നെ ദാരിദ്ര്യമുണ്ടെങ്കിലും പുല്ലും വെള്ളവുമുള്ള ഒരിടം കണ്ടുപിടിച്ച് കെട്ടണമെങ്കിൽ എഴുനൂറോ എണ്ണൂറോ ഉറുപ്പികയില്ലാതെ നടക്കില്ല. രാവിലെയും വൈകുന്നേരവും എന്തെങ്കിലും വയറ്റിലിടാൻ തന്നെ ബുദ്ധിമുട്ടുന്ന ഈ അവസരത്തിൽ എണ്ണൂറുറുപ്പിക എവിടെ നിന്നുണ്ടാക്കും?

"നഞ്ചമ്മ്യാരെ, നിങ്ങളാരോടും പറയരുത്."

"ഈശ്വരനാണെ പറയില്ല സർവക്ക. നിങ്ങളുടെ മാനവും മര്യാ ദയും പോലെത്തന്നെയാണ് എന്റേതും."

"ഈ ഭർത്താവിന്റെ കൂടെയുള്ള താമസം ഉപേക്ഷിച്ച് അമ്മാ ത്തേക്ക് ഓടിക്കളയാമെന്ന് തോന്നുന്നു. എന്നാലവിടെ പോയി ചേട്ട ത്തിയമ്മമാരുടെ കീഴിൽ കഴിയണം. നമ്മളെന്തിനാ ജീവിച്ചിരിക്കുന്നത്? പറയൂ."

സർവക്ക ഇപ്പോൾ ചോദിച്ച പ്രശ്നം നഞ്ചമ്മ സ്വയം പലതവണ

ചോദിച്ചതാണ്. തന്റെ ജീവിതത്തിൽ എന്തുണ്ടായി? ഭർത്താവിന്റെ സ്നേഹമാണോ ചേട്ടത്തിയമ്മയുടെ അനുഭാവമാണോ? അമ്മാത്തെ സുഖമാണോ? എന്നിട്ടും താൻ മരിക്കാതെ ജീവിച്ചു. കുട്ടികളുണ്ടായി. ഇപ്പോൾ താനെന്തിന് ജീവിച്ചിരിക്കുന്നു എന്ന ചോദ്യത്തിന് മറുപടിയായി കുട്ടികൾ മുമ്പിൽ നിൽക്കുന്നു. പറമ്പിലെ പച്ചക്കറിക്ക് വെള്ളമെഴിച്ച്, ഭർത്താവ് വർഷാശനത്തിന്റെ കാശ് തട്ടിത്തിന്നാതിരിക്കാൻ കാവലിരുന്ന്, രാവിലെയും വൈകുന്നേരവും പ്ലാശിലകോട്ടി, കുഞ്ഞുങ്ങൾക്ക് ഒരു റൊട്ടിയും മുത്താറിക്കുറുക്കിന്റെ പകുതിയുണ്ടയും, അതുമല്ലെങ്കിൽ ഒരു പിടി ഇലക്കറിയും, ദ്വാരം വീണ അലുമിനിയം പാത്രത്തിന് കീറത്തുണിയിട്ടടച്ച് അതിൽ വിളമ്പുന്നതിന് വേണ്ടി മാത്രം ജീവിച്ചിരിക്കയാണോ? അത്ര തന്നെ. ജീവിതത്തിൽ മറ്റെന്തുണ്ട്? അവൾ വിചാരിച്ചു.

## എട്ട്

പ്ലേഗിന്റെ ദേവത തീരെ വിട്ടുപോയ ശേഷം ചിലർക്കെല്ലാം ചർമരോഗം പിടിപെട്ടു. എവിടെ നോക്കിയാലും ചൊറിയും, ചിരങ്ങും, കുരുവും. ആളുകൾ ഇരുന്നും നിന്നും മേലാകെ പരപര ചൊറിഞ്ഞുകൊണ്ടിരുന്നു. തുടകളിലും കാൽ വണ്ണകളിലും കുരു ഉണ്ടായിരുന്നവർ മുടന്തി നടന്നു. ചൂട് പിടിപ്പിച്ച് അതുണക്കുന്നതുവരെയും അവരുടെ വേദന വിവരണാതീതമാണ്. ചൊറി പിടിച്ചവരുടെ ദേഹമാസകലവും പ്രത്യേകിച്ച് വിരലുകൾക്കിടയിലും ചലം ഒട്ടിപ്പിടിച്ച് കിടക്കുന്നു.

നഞ്ചമ്മയുടെ വീട്ടിലും ചൊറി ആദ്യം രാമണ്ണനെ ബാധിച്ചു. അതിനുശേഷം പാർവതി, വിശ്വൻ എന്നിവരിലൂടെ അമ്മയുടെ അടുത്തെത്തി. ഇളവെയിലിൽ നിന്ന് ചൂടാക്കുക; അല്ലെങ്കിൽ അടുപ്പിൽ തീയെരിച്ച് തീയുടെ മുമ്പിൽ നിന്ന് ചൊറിയുള്ള ഭാഗം തീയിൽ കാട്ടി 'ഹാ' എന്ന് പറയാറാവും വരെ ചൂടാക്കുക; ഇതാണ് ചികിത്സ. ഓരോ ദിവസവും രാവിലെ എഴുന്നേൽക്കുമ്പോൾ ഉള്ളം കൈയിൽ കാരാപ്പഴം പോലെ വെളുത്ത് പൊള്ളി വന്നിട്ടുണ്ടായിരിക്കും. അവയെ വെറുതെ വിടാൻ കുട്ടികൾക്ക് മനസ്സ് വരില്ല. എന്തെങ്കിലും ചെയ്ത് ഉടച്ച് ചലം പുറത്തെടുത്തുകളയുന്നതാണ് ഒരു ജോലി. അങ്ങനെ വന്ന ചലം ചുറ്റുവട്ടത്തിൽ പരന്ന് അവിടെയും വ്രണം ഉണ്ടാകും. ആദ്യം ഭയങ്കരമായി ചൊറിച്ചിൽ തോന്നും. സഹിക്കാനാവാതെ മാന്തും. അപ്പോഴുണ്ടാകുന്ന എരിച്ചിൽ അസഹ്യമായിരിക്കും. വിശ്വനാണെങ്കിൽ ഉച്ചത്തിൽ നിലവിളിച്ച് കളയും. രാമണ്ണനും പാർവതിക്കും ചിലപ്പോൾ കരച്ചിൽ തടുക്കാനാവില്ല. ഇതുവരെയും വീട്ടുജോലിയെല്ലാം പാർവതിയുടെ തലയിലായിരുന്നു. രണ്ട് കൈയിലും ചൊറി നിറഞ്ഞശേഷം അവൾക്ക് പാത്രം

തേക്കാൻ കഴിയാതായി. കുറ്റി പിടിച്ച് ആട്ടുകല്ല് തിരിക്കാനായില്ല. ഇത്രയും നാൾ കഷ്ടപ്പെട്ട് അധ്വാനിച്ച് തെഴുത്ത് വന്നിരുന്ന പച്ചക്കറി തൈകൾ ഉണങ്ങുന്ന അവസ്ഥാവിശേഷം വന്നുചേർന്നു.

നാട്ടുകാർ നാഗദേവതയ്ക്ക് വഴിപാട് നേർന്നു. നഞ്ചമ്മ തുടർച്ചയായി എട്ട് ദിവസം പച്ചവെള്ളത്തിൽ കുളിച്ചു. കുട്ടികളെയും തണ്ണീർ സ്നാനം ചെയ്യിച്ച് തിമ്മേഗൗഡന്റെ വീട്ടിൽ നിന്ന് വാങ്ങിക്കൊണ്ട് വന്ന അര മുരുടപ്പാൽ പുറ്റിന് അഭിഷേകമായി ഒഴിച്ച് കുട്ടികളെക്കൊണ്ട് സാഷ്ടാംഗം നമസ്കരിപ്പിച്ചു. എന്നിട്ടും നാഗദേവത പ്രസന്നയായില്ല. പുണ്ണും ചൊറിയും ഉഗ്രമായിക്കൊണ്ടിരുന്നു.

ഇവർക്കെല്ലാം ചൊറി പിടിച്ച് കുഴങ്ങി ഒരു മാസത്തോളമായപ്പോൾ ചെന്നിഗരായരെയും ബാധിച്ചു. ആദ്യം പൊള്ളി വീണപ്പോൾ തന്നെ അദ്ദേഹം ബഹളം തുടങ്ങി. നാട്ടിനാകെ ചൊറി പിടിച്ചെങ്കിലും പട്ടേൽ തുടങ്ങിയ സമ്പന്നരുടെ വീടുകളിൽ ഇതെത്തിയിരുന്നില്ല. ഗംഗമ്മയ്ക്കും അപ്പണ്ണയ്യനും ചൊറി ബാധിച്ചതേയില്ല. കൈവിരലുകളുടെ ഇടയിൽ ചലം ഒലിക്കുന്ന വ്രണത്തോടു കൂടി ചെന്നിഗരായൻ അമ്മയുടെ വീട്ടിൽ പോയപ്പോൾ ഗംഗമ്മ പറഞ്ഞു: "ശൃംഗേരിയിലെ ഗുരു, ജാതിയിൽ നിന്ന് ബഹിഷ്കരിച്ചതാണ്. ആ സൂള അതിന് പ്രായശ്ചിത്തം ചെയ്തിട്ടില്ല. ദൂരത്തായാലും മാറ്റും ശുദ്ധവുമില്ല. മാറ്റില്ല, മര്യാദയില്ല. ദൂരത്തായവൾ ചീരത്തടം തൊട്ട് വെള്ളമൊഴിച്ചാൽ നാഗദേവത കോപിക്കാതിരിക്കുമോ? ആ സൂളയെക്കൊണ്ട് നിനക്കും കിട്ടി. ചിന്നയ്യാ, അവളെ വിട്ടില്ലെങ്കിൽ നിന്റെ ചൊറി ഒരിക്കലും ഭേദമാവില്ല."

തന്നെ ഉപേക്ഷിച്ചു കളയുമെന്ന് പറഞ്ഞാൽ ഭാര്യ പേടിക്കില്ല. അത് ചെന്നിഗരായർക്കറിയാം. അവളെ ഉപേക്ഷിച്ചാൽ താൻ ആഹാരത്തിനെന്ത് ചെയ്യും? അവളാണെങ്കിൽ ഷെയ്ക്ദാരോട് പോയി പറയുകയും ചെയ്യും. അതുകൊണ്ട് ഇദ്ദേഹം ഈ അഭിപ്രായം കണക്കിലെടുത്തില്ല. എന്നാൽ ഈ ചൊറിക്ക് എന്തെങ്കിലും ഒരു പ്രതിവിധിയുണ്ടാകണം. അമ്മയും മകനും അണ്ണാജോയിസരെ ചെന്നു കണ്ടു. അദ്ദേഹം എന്തോ ഒരു ഉപായം പറഞ്ഞുകൊടുക്കുന്നതിനിടയിൽ അയ്യാശാസ്ത്രിയും സ്ഥലത്തെത്തി. ശാസ്ത്രി വയസ്സിൽ മൂത്തതാണ്. ആരുടെയെല്ലാം വീടുകളിൽ ഏതെല്ലാം ആചാരങ്ങളാണ് നടപ്പുണ്ടായിരുന്നതെന്ന് അദ്ദേഹത്തിനറിയാം. "ഗംഗമ്മേ, നിന്റെ ഭർത്താവുണ്ടായിരുന്ന കാലത്ത് നാഗപൂജ നടത്തിയിരുന്നതോർമയില്ലേ? അദ്ദേഹം മരിച്ചശേഷം ഒരിക്കലെങ്കിലും നീ നടത്തിയിട്ടുണ്ടോ? അപ്പോൾ ചൊറിയും ചിരങ്ങും പിടിച്ച് കഷ്ടപ്പെടാതിരിക്കുമോ?"

ഗംഗമ്മയ്ക്ക് നല്ല ഓർമയുണ്ട്. അത് വളരെയേറെ ഭക്തിയും ശ്രദ്ധയും വഹിച്ച് ചെയ്യേണ്ട കർമം. ഏതോ ഒരു ഷഷ്ഠി ദിവസം വീട്ടുകരെല്ലാം തോട്ടത്തിൽ പോകണം. തലേന്നാൾ തന്നെ ആണുങ്ങൾ

ചെന്ന് തോട്ടത്തിൽ ഒരു ചെറിയ കിണർ കുഴിച്ചിരിക്കണം. പൂജ ദിവസം ആ കിണറ്റിൽ നിന്ന് വെള്ളമെടുത്ത് വടയും ലഡ്ഡുവും പായസവും ചോറും സാമ്പാറും പുളിശ്ശേരിയും ഉണ്ടാക്കണം. രണ്ട് പുരോഹിതന്മാർ, അവരുടെ പത്നിമാർ, ഒരു വിധവ, ഒരു വിധുരൻ, ഒരു ബ്രഹ്മചാരി ഇത്രയും ആളുകളെ പുറത്ത് നിന്ന് സദ്യയ്ക്ക് ക്ഷണിക്കണം. ഗോതമ്പ് മാവും അരിമാവും കൂട്ടിക്കുഴച്ച് അതുകൊണ്ട് പത്തിവിടർത്തി നിൽക്കുന്ന നാഗദേവതയുണ്ടാക്കി അതിന് സകല പൂജകളും അർപ്പിച്ച് ഈ ബ്രാഹ്മണ സുമംഗലികൾ, വിധുരൻ, വിധവ, ബ്രഹ്മചാരി എന്നിവർക്ക് ശ്രാദ്ധത്തിനെന്നപോലെ വിഭവ സമൃദ്ധമായ സദ്യനൽകി ഓരോ വെള്ളിയുറുപ്പികയെങ്കിലും ദക്ഷിണയും പുരുഷന്മാർക്ക് ദോത്തിയും സ്ത്രീകൾക്ക് സാരിയും റൗക്കത്തുണിയും ബ്രഹ്മചാരിക്ക് ഒറ്റ മുണ്ടും ഒറ്റപ്പൂണൂലും ദക്ഷിണയായി നൽകണം. പിന്നീടവർ പ്രസാദ രൂപമായി ഊണ് കഴിച്ചശേഷം നാഗദേവതയ്ക്ക് മഹാദീപാരാധന നടത്തി, അതിനെയും അവിടെക്കൊണ്ടുപോയി ബാക്കിയുള്ള അരി, പരിപ്പ്, ഗോതമ്പു മാവ് തുടങ്ങിയവയും കിണറ്റിലിട്ട് കിണർ മൂടി മൂവന്തിനേരത്ത് തിരിഞ്ഞ് നോക്കാതെ ഗ്രാമത്തിലേക്ക് തിരിച്ച് വരണം. "ഇത്രയും ചെയ്താൽ ചൊറിയും കുരുവും പറപറക്കും. നിന്റെ ഭർത്താവുണ്ടായിരുന്നപ്പോൾ നിങ്ങൾക്കെപ്പോഴെങ്കിലും ഇങ്ങനെ ഉണ്ടായിരുന്നോ? നിങ്ങൾ ചെയ്യുന്ന കർമങ്ങളെല്ലാം വിട്ടുകളഞ്ഞു. അപ്പോൾ ഇങ്ങനെയൊക്കെ വരും." അയ്യാശാസ്ത്രി ചിരങ്ങ് പിടിച്ച തന്റെ കൈ ചൊറിഞ്ഞ്കൊണ്ട് അഭിപ്രായപ്പെട്ടു. എന്തുവന്നാലും ശരി; നാഗപൂജ നടത്തിക്കളയാമെന്ന് ഗംഗമ്മ തീരുമാനിച്ചു.

അണ്ണാജോയിസർ പറഞ്ഞു: "ഇനി ബാക്കിയുള്ളതിനെക്കുറിച്ച് ചിന്തിക്കേണ്ടതില്ല. ബ്രാഹ്മണരായി ഞാനും ഇളയച്ഛനും; പിന്നെ ഇളയമ്മയും എന്റെ ഭാര്യയും; ബ്രഹ്മചാരിയായി നമ്മുടെ നരസിംഹനുണ്ടല്ലോ;വിധവയായി വേണമെങ്കിൽ കൊണ്ടേടൻ ഗ്രാമത്തിൽ നിന്ന് എന്റെ അനിയത്തിയെ വിളിക്കാം. രങ്കാപുരത്ത് നിന്ന് എന്റെ ഭാര്യയുടെ ജ്യേഷ്ഠനെ വിളിച്ചാൽ വിധുരനുമായി. ബാക്കിയെല്ലാം നീ ഒരുക്കിക്കോളൂ."

ഉടൻ തന്നെ തന്റെ തറവാട്ടിന്റെ വകയായി ഈ മഹൽ കർമം അനുഷ്ഠിക്കുന്നതായി പറഞ്ഞ് ഗംഗമ്മ വീട്ടിൽ വന്നു. "ചെന്നയ്യാ, പകുതി ചെലവ് തരണമെന്ന് നിന്റെ ഭാര്യയോട് പറ." അവനെ പറഞ്ഞയച്ചു. ഭർത്താവിന്റെ വിവരണമെല്ലാം കേട്ട് നഞ്ചമ്മ ഏകദേശം കണക്ക് കൂട്ടി. ഇതിനാകെ മൊത്തം നൂറുറുപ്പികയെങ്കിലും വേണം. പകുതിയെന്ന് വെച്ചാൽ അമ്പതുറുപ്പിക. കൂടാതെ ഇതൊടൊപ്പം ഈ ജോയിസന്മാർ തന്റെ ബഹിഷ്കാര പ്രായശ്ചിത്തം പൊക്കിയെടുത്ത് കാശ് ചോദിക്കും. തൽക്കാലം വയറ്റുപ്പിഴപ്പ് തന്നെ മുട്ടിയ ഈ അവസ്ഥയിൽ ഇതിനെല്ലാം

കാശെവിടെ? നാഗദേവതയുടെ പൂജ വേണ്ടെന്ന് വെക്കാൻ തീരുമാനിച്ചു. എന്നാൽ ചൊറിയും കുരുവുമാണ് ഇവിടെ പ്രശ്നം. നാഗദേവത മുഷിഞ്ഞാൽ, കോപിച്ചാൽ, ആരുടെയെങ്കിലും പ്രാണൻ അപഹരിച്ചേക്കാം. അവൾ പേടിച്ചു.

മരുമകളുടെയും അവരുടെ മക്കളുടെയും ഗതിയെന്തായാലും വേണ്ടില്ല; തനിക്കും അപ്പണ്ണയ്യനും ചൊറിപിടിച്ചാൽ എന്തുചെയ്യും? ഗംഗമ്മ ചിന്തിച്ചു. കൂട്ടിന് ചെന്നിഗരായനെയും കൂട്ടി നദീതടപ്രദേശമായ അക്കിഹെമ്പാൾ എന്ന സ്ഥലത്തേക്ക് ദേശാടനം തുടങ്ങി. "ഈശ്വര കാര്യമാണേ, ധർമം തരണേ!" എന്ന് പറഞ്ഞ് നാട്ടുമ്പുറത്ത് വീടുവീടാന്തരം യാത്ര ചെയ്തു. കാശില്ലെങ്കിൽ വേണ്ട; രണ്ട് സേർ നെല്ലെങ്കിലും കൊടുത്തില്ലെങ്കിൽ അവർക്കും പാപം തട്ടും. ഇങ്ങനെ നെല്ല് ശേഖരിച്ച് അത് വിറ്റ് ഒരു മാസം കൊണ്ട് നൂറുറുപ്പിക സമ്പാദിച്ച് നാട്ടിൽ വന്ന് മൂന്നു പേരും കൂടി തോട്ടത്തിൽ നാഗപൂജനടത്താനുള്ള ദിവസം നിശ്ചയിച്ചു.

ചൊറി ഭയങ്കരമായി ബാധിച്ചിരുന്നുവെങ്കിലും രാമണ്ണൻ സ്കൂളിൽ പോകുന്നത് നിർത്തിയിരുന്നില്ല. ഇംഗ്ലീഷ് രണ്ടാം ക്ലാസ്സിൽ പഠിക്കുന്നു. അവന്റെ സ്കൂളിൽ ഇങ്ങനെ ചൊറി പിടിച്ച കുട്ടികൾ കുറച്ചൊന്നുമായിരുന്നില്ല. ഗ്രാമാന്തരങ്ങളിലെല്ലാം പ്ലേഗ് ദേവത വിളയാടിയതു പോലെ ഇപ്പോൾ സർവത്ര നാഗദേവതയുടെ വിളയാട്ടമാണ്. ചൊറി പിടിച്ചവരെയെല്ലാം മാസ്റ്റർ വേറെ തന്നെ ഇരുത്തിയിരുന്നു. ഒരു ദിവസം സ്കൂൾ ഹെഡ്മാസ്റ്റർ തന്നെ കുട്ടികളുടെ ആ വിഷമം കാണാനാവാതെ പോയി സർക്കാർ ആസ്പത്രിയിലെ ഡോക്ടറോട് പറഞ്ഞു. ഗ്രാമപഞ്ചായത്തിലെ ചെയർമാനും അധികാരസ്ഥാനങ്ങളിലേക്കെഴുതി. മിൽക് ഇഞ്ചക്ഷൻ ട്യൂബുകൾ വരുത്തി. ഡോക്ടർ എല്ലാ കുട്ടികൾക്കും രണ്ട് ദിവസം സൂചി വെച്ചു. ഓയിൽമെന്റ് പുരട്ടിയില്ലെങ്കിലും ഇഞ്ചക്ഷൻ എടുത്ത ശേഷം കുട്ടികളുടെ ചൊറി ഉണങ്ങി. ചർമത്തിന്മേൽ നിന്ന് പൊറ്റ പോലും ചില ദിവസങ്ങൾ കൊണ്ട് ഉണങ്ങിപ്പോയി.

രാമണ്ണൻ അമ്മയോട് പറഞ്ഞു: "ആ ഇഞ്ചക്ഷൻ കുത്തുമ്പോൾ നല്ല വേദനയുണ്ട്. എന്നാലുണ്ടല്ലോ, എന്റെ ചൊറിയെല്ലാം സുഖപ്പെട്ടു. നിങ്ങളെല്ലാം ഒരു ദിവസം വരൂ. ആസ്പത്രിയിൽ നിന്ന് സൂചി വെപ്പിച്ചാൽ മതി."

ഒരു ദിവസം പാർവതിയെയും വിശ്വനെയും കൂട്ടി നഞ്ചമ്മ ആസ്പത്രിക്ക് പോയി. തന്റെ വിഷമങ്ങളെല്ലാം പറഞ്ഞപ്പോൾ ഡോക്ടർ കാശില്ലാതെ തന്നെ സൂചി കുത്തി. വീണ്ടും നാല് ദിവസം കഴിഞ്ഞ് പോയി ഒരു സൂചികൂടി കുത്തിപ്പിച്ച് വന്നു. അതോടെ ഇവരുടെ സുഖക്കേട് ഗുണപ്പെടാൻ തുടങ്ങി. ഒരു ദിവസം രാമണ്ണൻ പറഞ്ഞു: "അമ്മേ, ഞങ്ങളുടെ ഹെഡ്മാസ്റ്റർ പറഞ്ഞു, കഴിഞ്ഞ വർഷം മഴയുമില്ല കൃഷിയുമില്ല.

ആർക്കും പാലും മോരുമില്ല. ഒന്നും തിന്നാനില്ലാതെ കിട്ടിയ കിഴങ്ങും മറ്റും തിന്ന് രക്തം ദുഷിച്ചത് കൊണ്ടാണ് ചൊറി വന്നിരിക്കുന്നത്; നാഗ ദേവതയൊക്കെയെന്ന് പറയുന്നത് ശരിയല്ലത്രെ. നാട്ടുകാരാണെങ്കിൽ ഇങ്ങനെ ഇഞ്ചക്ഷൻ എടുത്താൽ സുഖപ്പെടുമത്രെ."

അങ്ങനെയിരിക്കെ ഗംഗമ്മയും അപ്പണ്ണയ്യനും ചെന്നിഗരായനും പോയി ജോയിസർക്ക് ദോത്തിയും സാരിയും ദക്ഷിണയും മറ്റും കൊടുത്ത് ശ്രദ്ധാഭക്തിപുരസ്സരം ഭോജനം നടത്തി. നഞ്ചമ്മ കുട്ടികളോ ടൊപ്പം പോയി മരുന്ന് വാങ്ങിയിരുന്നുവെന്നറിഞ്ഞപ്പോൾ ഗംഗമ്മ പറഞ്ഞു: "ദേവത തന്നെ വന്നിരിക്കുമ്പോൾ ഈ സൂള മരുന്ന് കഴി ക്കുന്നു. മേലാകെ ചീഞ്ഞ് ചാവും അവൾ. നോക്കിക്കോ. നാഗദേവത യെന്ന് വെച്ചാൽ എന്താ ഇവൾ വിചാരിച്ചത്?"

നഞ്ചമ്മയും അവളുടെ കുട്ടികളും സുഖപ്പെട്ട് ശരീരത്തിലെ കല പോലും മാഞ്ഞതിന് ശേഷം ഗ്രാമത്തിലെ മറ്റനേകം ആളുകൾ ഓരോ രുത്തരായി കമ്പൻ കുളത്ത് പോയി. ഒരിഞ്ചക്ഷന് അഞ്ചുറുപ്പിക.

## ഒമ്പത്

ജ്യേഷ്ഠവും ആഷാഢമാസവും കഴിഞ്ഞെങ്കിലും ഒരു തുള്ളി മഴ വീണില്ല. ഈ വർഷവും മുൻകൊല്ലത്തെപ്പോലെ തന്നെ ക്ഷാമം വരു മെന്നുറപ്പായി. കഴിഞ്ഞകൊല്ലം പഴയ ധാന്യ സൂക്ഷിപ്പുണ്ടായിരുന്ന വമ്പ ന്മാരായ ആളുകളും ഇത്തവണ ഭയപ്പെട്ട് തുടങ്ങി. ആകാശത്തിൽ കാർമേഘങ്ങൾ ഇടയ്ക്ക് പ്രത്യക്ഷപ്പെടും. എന്നാൽ എങ്ങ് നിന്നോ വരുന്ന കാറ്റ് അവയെ തള്ളിനീക്കിക്കളയും. ഇത്തവണ മൂന്ന് പറ മഴ യാണെങ്കിൽ ഒമ്പത് പറക്കാറ്റ് എന്ന് പഞ്ചാംഗത്തിൽ തന്നെ എഴുതി യിട്ടുണ്ടായിരുന്നു. കാറ്റേതായാലും വല്ലാതെ വീശുന്നുണ്ട്. എന്നാൽ അതിന്റെ മൂന്നിലൊരു ഭാഗം പോയിട്ട് നൂറിലൊരംശം പോലും മഴ കിട്ടി യില്ല. ചിരങ്ങ് സുഖപ്പെട്ടതിന് ശേഷം നഞ്ചമ്മ പകൽ മുഴുവൻ പറ മ്പിൽ ജോലി ചെയ്യുന്നു. ഈയിടെയായി ദിവസത്തേക്ക് ഒറ്റ സേർ മുത്താ റികൊണ്ട് എല്ലാവരുടെയും ആഹാരം നടക്കണം. വയറ് നിറയുന്നതു വരെ ഇലക്കറികളും, വഴുതിനയും പയറും മറ്റും വേവിച്ച് തിന്നുന്നു. ഈ വിദ്യ മറ്റൊരു കുടുംബത്തിനും ചെയ്യാൻ തോന്നിയിരുന്നില്ല. രാത്രി കാലത്ത് തന്റെ പറമ്പിൽ കളവ് നടക്കുന്നത് സ്വാഭാവികമാണെന്ന വൾക്കറിയാമായിരുന്നു. രാത്രിതോറും നാല് തവണ എഴുന്നേറ്റ് കുട്ടി കളെയും കൂട്ടി അവൾ പോയി നോക്കും. കഴിഞ്ഞകൊല്ലം മഴയില്ലാതി രുന്നതുകൊണ്ട് ഇത്തവണ തെങ്ങുകളും തൂക്കം പിടിച്ച് നിന്നു. തോട്ട മുടമകൾ തന്നെ ഇളനീരും കരിക്കും പറിച്ച് തിപ്ടൂരിൽ കയറ്റി

വിൽക്കാൻ തുടങ്ങിയതുകൊണ്ട് തേങ്ങാക്കള്ളന്മാർക്ക് അതും ഇല്ലാതായി.

ഒരു പാതിരാവിൽ പെട്ടെന്ന് മഴ വീഴാൻ തുടങ്ങി. ആകാശത്ത് നിന്ന് ആലിപ്പഴം പോലെ മഴ കോരിച്ചൊരിഞ്ഞു തുടങ്ങി. കാലവർഷത്തിന്റെ കാലം കഴിഞ്ഞ് തുലാവർഷം പോലും അവസാനിക്കേണ്ട ഈ സമയത്ത് പെട്ടെന്ന് കാലവർഷത്തിനെപ്പോലും അതിശയിക്കുന്ന തരത്തിൽ ഉഗ്രമായി മഴ പെയ്തു. കിടന്നുറങ്ങിയിരുന്ന നാട്ടുകാരൊക്കെ ഉണർന്നു. എല്ലാവരും വീടുകളിൽ നിന്നും വെളിയിൽ വന്നു. തീരെ കാറ്റില്ല. വെറും മഴ. ആകാശം കട്ടപിടിച്ച ഇരുട്ടാണ്. ഭൂമിയുടെ മേൽ പട പട വെള്ളം ചൊരിയുന്നതൊഴിച്ചാൽ അതിന് മറ്റ് യാതൊരു ജോലിയുമില്ലെന്ന് തോന്നി. ഇത്രയും നാൾ ഇല്ലാതിരുന്ന കാർമേഘങ്ങൾ ഒറ്റ ദിവസത്തിൽ ആകാശത്തിൽ എവിടെ വെച്ച്, എപ്പോൾ, എങ്ങിനെ സമ്മേളിച്ചു? ഗ്രാമദേവനായ ചോളേശ്വരന്റെ കൃപ തന്നെ. അല്ലെങ്കിൽ കാലം കഴിഞ്ഞതിനുശേഷം മഴ എങ്ങനെ വരാൻ? അരമണിക്കൂറിനകത്ത് ഗ്രാമത്തിലെ പെരുവഴി നിറഞ്ഞ് വെള്ളം ഊക്കോടെ പ്രവഹിക്കാൻ തുടങ്ങി. ഈ മഴയുടെ ശക്തിയിൽ പറമ്പിലെ ചീരയും വഴുതിനയും പയറും മറ്റും ഒലിച്ചുപോകുമെന്നോർത്ത് നഞ്ചമ്മ വിഷമിച്ചു. എന്നാൽ മറ്റൊരു വിധത്തിൽ അവൾക്ക് സന്തോഷമായി. നാട്ടിലാകെ മഴവന്ന് വിളവുണ്ടായാൽ തങ്ങൾക്ക് തിന്നാനുള്ള മുത്താറി കിട്ടും. കുത്തിയൊലിച്ച് പോയ തന്റെ പറമ്പിലെ ചെടികൾ വീണ്ടും വിത്തിട്ട് വളർത്താവുന്നതേയുള്ളൂ. തൽക്കാലം ധാന്യങ്ങൾ വിളഞ്ഞാൽ മതി.

മഴ തീരെ ഇല്ലാതിരുന്നതുകൊണ്ട് ആരും വീടുകളുടെ മേൽപ്പുര ശരിപ്പെടുത്തുന്ന കാര്യം ആലോചിച്ചില്ല. കൂടാതെ ഭയങ്കരമായ കാറ്റ് കാരണം വർഷത്തിന്റെ ആരംഭത്തിൽ തന്നെ ഓടുകൾ പറന്നുപോയിരുന്നു. അന്ന് രാത്രി ചോരാത്ത ഒറ്റ വീടില്ല. വീട് ചോർന്ന് കൊള്ളട്ടെ. ചുമരിടിഞ്ഞ് വീഴട്ടെ. തൽക്കാലം മഴ കിട്ടിയാൽ മതി. എല്ലാവരും അങ്ങനെയാണ് ചിന്തിച്ചത്.

പുലരാറായപ്പോൾ മഴ നിന്നു. എല്ലാവരും രാവിലെ എഴുന്നേറ്റ് അവരുടെ പറമ്പുകളിലേക്കും വയലുകളിലേക്കും നടന്നു. ഒറ്റ രാത്രി കൊണ്ട് ഗ്രാമത്തിലെ പൊയ്കയിൽ പകുതിയോളം വെള്ളം നിറഞ്ഞിരിക്കുന്നു. എന്നുവെച്ചാൽ, നാട്ടിൻ പുറങ്ങളിലും മഴപെയ്തിരിക്കണം. വഴിക്ക് മാദേവയ്യൻ വരുന്നു. ഈ നാട് വിട്ടുപോയ സ്വാമി ഇനിയൊരിക്കലും തിരിച്ചു വരില്ലെന്ന് അവൾ കരുതിയിരുന്നു. “സ്വാമീ, ഞങ്ങളെയെല്ലാം വിട്ട് ഇത്രയും നാൾ നിങ്ങൾ പോയിക്കളഞ്ഞല്ലോ?”

“പെങ്ങളേ, കാശിക്ക് പോയിരുന്നു. ഇത്രയും നാൾ അവിടെ കഴിഞ്ഞു. എന്തോ വീണ്ടും ഇങ്ങോട്ട് വരാൻ തോന്നി; വന്നു. മാദേവയ്യൻ വൈകിയിരുന്നു. ഞാൻ തന്നെ വന്ന് നിങ്ങളെ വിളിച്ചാലോയെന്ന്

തോന്നിയതാണ്. അപ്പോഴത്തേക്കും മഴ വന്നുകളഞ്ഞു."

അദ്ദേഹം ഇത് പറയുമ്പോളത്തേക്കും സർവക്ക എന്തിനോ അവിടെയെത്തി. മാദേവയ്യൻ ഗ്രാമത്തിലെത്തിയിരിക്കയാണത്രെ. അദ്ദേഹം വന്നതും മഴ വന്നിരിക്കുന്നു. അദ്ദേഹം പോയിട്ടെത്ര നാളായി? അവളുടെ മനസ്സിൽ പെട്ടെന്ന് സ്മരണ ഒളിവീശി. ഞങ്ങളുടെ വൈശ്യജാതിക്കാർ അദ്ദേഹത്തിന് ഭിക്ഷാന്നം കൊടുക്കില്ലെന്ന് പറഞ്ഞു. മാദേവയ്യൻ മുഷിച്ചലോടെ ഇറങ്ങിപ്പോയി. അന്ന് മുതൽ മഴയില്ല. ഇന്നലെ രാത്രി സ്വാമി ഇവിടെ വന്നു. മഴയും വന്നു. സാധു സന്യാസികളെന്ന് വെച്ചാൽ ഈ ഞങ്ങളുടെ ജാതിക്കാരെന്താ വിചാരിച്ചത്? സർവക്ക അടുത്ത് വന്ന് മാദേവയ്യന്റെ പാദത്തിൽ സാഷ്ടാംഗം വീണു. "സ്വാമീ, ഞങ്ങളുടെ നാട് വിട്ട് മുഷിഞ്ഞ് പോയതെന്തിനാണ്?" നഞ്ചമ്മ ചോദിച്ചു.

"എങ്ങോട്ടെങ്കിലും പോകണമെന്ന് തോന്നി. എന്നെപ്പോലെ തന്നെ മറ്റൊരാളെ കൂട്ടിന് കിട്ടി. വിശ്വനാഥന്റെ പാദങ്ങൾ കാണാൻ കാശിക്ക് പോയി. അവിടെ ഒരു സന്യാസിമഠം ഉണ്ട്. നമ്മുടെ നാട്ടിൽ നിന്ന് ഏത് സന്യാസിമാർക്ക് വേണമെങ്കിലും അവിടെ പോയി ഒരു വിഷമവുമില്ലാതെ കഴിഞ്ഞുകൂടാം. ഇവിടെ ഞാൻ പാടിക്കൊണ്ടിരുന്ന ഭജനമില്ലേ, അവിടെയും അത് പാടിക്കൊണ്ടിരുന്നു. എങ്കിലും എത്രയായാലും അത് നമ്മുടെ നാടല്ല; നമ്മുടെ ആൾക്കാരുമല്ല. മഠക്കാർ മാത്രം നമ്മുടെ ആൾക്കാരാണ്. അങ്ങനെ ഇങ്ങോട്ട് വരാൻ തോന്നി; വന്നു."

"സ്വാമീ, നിങ്ങളുടെ മുത്താറിയും അവരയും കട്ടുകൊണ്ട് പോയിരിക്കുന്നത്രെ. നിങ്ങൾ നോക്കിയോ?" സർവക്ക ചോദിച്ചു.

"രാത്രി തീപ്പെട്ടിക്കൊള്ളിയുരച്ച് നോക്കി, സാധനമുണ്ടായിരുന്നില്ല. ചുറ്റുപാടും ക്ഷാമമമായിരുന്നല്ലോ? വയറ്റിലിടാനില്ലാത്തവരാരോ തിന്നിരിക്കാം. ആര് തിന്നാലും മണ്ണിൽ പോകും; അല്ലേ?"

നഞ്ചമ്മയോട് ഒരു സേർ മാവ് കടം ചോദിക്കാൻ വന്നിരുന്ന സർവക്ക അതും വാങ്ങി പുറപ്പെട്ടു പോയി. അവരുടെ വീട്ടിലേക്ക് ആരോ വിരുന്നുകാർ വന്നിരുന്നു. സർവക്ക പോയശേഷം മാദേവയ്യൻ പറഞ്ഞു: "നിങ്ങളുടെ അച്ഛനെ ഞാൻ കണ്ടു."

"എവിടെ?" നഞ്ചമ്മ ആകാംക്ഷയോടെ ചോദിച്ചു. അവളുടെ അച്ഛൻ കണ്ഠീജോയിസർ പെട്ടെന്ന് ഒളിച്ച് പോയി, ഇപ്പോൾ പന്ത്രണ്ട് വർഷം കഴിഞ്ഞു. പന്ത്രണ്ട് വർഷം കഴിഞ്ഞാൽ മുഖം കാണിക്കും. ജീവിച്ചിരിപ്പുണ്ടോ, മരിച്ചിരിക്കുന്നോ എന്ന് അവൾ പല തവണ ആലോചിച്ചിട്ടുണ്ട്.

"കാശിയിലാണ് കണ്ടത്, പെങ്ങളേ. ഒരു മാസം മുമ്പ് ഒരു ദിവസം രാവിലെ എഴുന്നേറ്റ് നദീതീരത്ത് പോയതാണ്. 'ഹനുമാൻ ഘട്ട്' എന്നാണ് ആ സ്നാനഘട്ടത്തിന്റെ പേർ. നമ്മുടെ പ്രദേശക്കാരായ

ബ്രാഹ്മണർ ആരൊക്കെയോ ഉണ്ടായിരുന്നു. നമ്മുടെ ദേശക്കാർ മാത്ര മല്ല, ഭാരതത്തിലെ എല്ലാഭാഗത്തുനിന്നുമുള്ള ആളുകൾ കാശിയിലേക്ക് ദിവസവും വന്നുകൊണ്ടിരിക്കുന്നു. അവർ ശ്രാദ്ധകർമങ്ങൾ ചെയ്യുക യായിരുന്നു. നിങ്ങളുടെ അച്ഛൻ ഉറക്കെ മന്ത്രം ചൊല്ലുന്നു. ഞാൻ തന്നെ അദ്ദേഹത്തോട് പോയി സംസാരിച്ചു. അതിനുശേഷം രണ്ട് ദിവസം കഴിഞ്ഞ് താൻ താമസിക്കുന്ന സന്യാസീ മഠത്തിൽ വന്നു. അദ്ദേഹം സങ്കോചപ്പെട്ട്, ഭയപ്പാടോടെ ചോദിച്ചു: "എന്നെ അറസ്റ്റ് ചെയ്യാൻ പോലീസുകാരുടെ ഉത്തരവ് ഇപ്പോഴുമുണ്ടോ?" സംഗതിയെന്താണെന്ന് ഞാൻ ചോദിച്ചു: "ഞങ്ങളുടെ ഗ്രാമത്തിലെ ശാനുഭോശരാമണ്ണൻ ചത്തില്ലേ? അത്." അദ്ദേഹം പറഞ്ഞു. എനിക്കതൊന്നും അറിഞ്ഞുകൂ ടായിരുന്നു. എനിക്കറിയമായിരുന്നത് പറഞ്ഞു. "സ്വാമി, കോടതിയിൽ നടന്ന കേസ്സിൽ നിങ്ങൾ ജയിച്ചിരുന്നത്രെ. ജയിച്ചതിന് ശേഷം നിങ്ങ ളെന്തിന് നാട് വിട്ട് ഓടിപ്പോയി?" അദ്ദേഹം ഉത്തരം പറഞ്ഞില്ല. "ഞാൻ നാടുവിട്ട് പന്ത്രണ്ടുകൊല്ലം തികയാൻ പോകുന്നു. ഞാനങ്ങോട്ട് തിരിച്ചു പോകുന്നു." എന്ന് പറഞ്ഞു. പിന്നെ അദ്ദേഹത്തെ കാണാൻ കിട്ടിയ തേയില്ല. താമസിക്കുന്നതെവിടെയാണെന്ന് എന്നോട് പറഞ്ഞതുമില്ല."

നഞ്ചമ്മയ്ക്ക് ഇപ്പോഴെല്ലാം മനസ്സിലായി. കോടതിയിൽ നിന്ന് വന്ന ശാമണ്ണൻ പറഞ്ഞ് നടന്നിരുന്നു: "ആ നായിന്റെ മോനെ കൈയിൽ കിട്ടട്ടെ. ജഡ്ജി തന്നെ അവനെ തൂക്കിലേറ്റും."അത് പേടിച്ചാണ് അദ്ദേഹം ഇങ്ങനെ പരദേശിയായി നടന്നത്. ഇത്തരം കേസുകൾക്ക് പന്ത്രണ്ടു കൊല്ലത്തെ ആയുസ്സാണത്രെ. അതിനുശേഷം സർക്കാരിൽ നിന്ന് ആ റിക്കാർഡുകളെല്ലാം ചുട്ട് കളയുമത്രെ. ഇങ്ങനെ വീടും കുടിയും വിട്ട് ദേശാന്തരങ്ങളിൽ അലഞ്ഞു നടക്കാനായിരിക്കും എന്റെ അച്ഛന്റെ തലയിലെഴുതിയിരിക്കുന്നത്. അവൾ ചിന്താഭാരത്തോടെ അന്തർമുഖിയായി. അപ്പോഴത്തേക്കും ചെന്നിഗരായൻ വീട്ടിൽ വന്നു. മാദേവയ്യനെ കണ്ട അദ്ദേഹത്തിനും വലിയ സന്തോഷമായി. അദ്ദേഹം പാടുമായിരുന്ന തത്വങ്ങളും ഭജനകളും പാട്ടുകളും കേട്ടുകൊണ്ട് സുഖ മായി അദ്ദേഹത്തിന് സമയം കഴിച്ചുകൂട്ടാം. മാദേവയ്യൻ ഇതുവരെയ്ക്കും എവിടെയായിരുന്നു എന്നും മറ്റും ചോദിച്ചറിഞ്ഞശേഷം ചെന്നിഗരാ യർക്ക് പെട്ടെന്ന് കാശിയെക്കുറിച്ച് കേട്ടപ്പോൾ ഒരു ചോദ്യം ചോദി ക്കാൻ തോന്നി. അദ്ദേഹം കാശിയെക്കുറിച്ച് പലരിൽ നിന്നും പലതും കേട്ടിരുന്നു. എന്നാൽ മാദേവയ്യനെപ്പോലെ അവിടെ തന്നെ ഒന്നര ക്കൊല്ലം താമസിച്ച് എല്ലാം മനസ്സിലാക്കിയ ആരെയും ഇതുവരേയ്ക്കും കണ്ടുകിട്ടിയില്ല.

"സ്വാമീ, അവിടെ മഹാരാജാക്കന്മാർ ദിവസേന സദ്യകൾ നടത്താ റുണ്ടത്രെ. സദ്യയ്ക്ക് ഓരോ ലഡ്ഡുവും അതുകഴിഞ്ഞാൽ ഓരോ ഉറു പ്പിക ദക്ഷിണയും കൊടുക്കുമത്രെ. നേരാണോ?" അവിടെ മഹാരാജാ

ക്കന്മാരുടെ ധർമശാലകൾ ധാരാളമുണ്ട്. പോയവർക്കെല്ലാം ഓരോ ധർമ ശാലയിലും മുമ്മൂന്ന് ദിവസം വെറുതെ ഊണ് കൊടുക്കുന്നു. കൂടാതെ ആഘോഷ ദിവസങ്ങളിൽ സദ്യ നൽകുന്നു. ചില സന്ദർഭങ്ങളിൽ ഓരോ ലഡ്ഡുവും കിട്ടും; കൂടാതെ ഓരോ ഉറുപ്പിക ദക്ഷിണയായും നൽകുന്നു."

"എന്നാൽ പിന്നെ അവിടെത്തന്നെ പോയിക്കൂടിക്കളയാം."

"ശാനുഭോഗരേ, കാശിയിൽ ഭിക്ഷക്കാർക്കാണോ കുറവ്? അവിടെ പോയി ഇരിക്കണമെന്ന് ആഗ്രഹിക്കുന്നവർ കുറവാണെന്ന് തോന്നു ന്നുണ്ടോ? ഇങ്ങനെ എല്ലാവർക്കും വെറുതെ ഊണ് കൊടുക്കാൻ ഏത് രാജാവിനെക്കൊണ്ട് കഴിയും?"

"ഥൂ. ആ രാജാവിന്റെ അമ്മേടെ യോഗ്യത! എന്റെ ചെരുപ്പെടുത്ത് കൊടുക്കണം. അതാണവന്റെ ഐശ്വര്യം? അവനെന്ത് മഹാരാജാവ്?" മാദേവയ്യൻ അതിന് മറുപടി നൽകിയില്ല. വിശദീകരണങ്ങളും നൽകി യില്ല. കുറച്ച് സമയം അവിടെയിരുന്ന് അദ്ദേഹം പുറപ്പെട്ടു. "നിങ്ങളുടെ കോവിലിലുണ്ടായിരുന്ന ധാന്യവും മറ്റും കളവായിരിക്കുന്നത്രെ. ഇന്നേക്ക് ആവശ്യമുള്ള മാവും പരിപ്പും മുളക് പൊടിയും തരാം. ഇല്ലെ ങ്കിൽ ഞങ്ങളുടെ വീട്ടിൽ തന്നെ ഭിക്ഷ കഴിച്ചോളൂ." നഞ്ചമ്മ ക്ഷണിച്ചു.

അദ്ദേഹം ഒരു നിമിഷം ചിന്തിച്ച് പറഞ്ഞു: "ഈ ഗ്രാമത്തിൽ താമ സിക്കാൻ വന്നതാണ്. ചുറ്റുപാടുമുള്ള നാട്ടിൻപുറങ്ങളിൽ പൊക്കണ സഞ്ചി തൂക്കി ഞാൻ ഭിക്ഷാടനം നടത്തും. ജാതിക്കാരുടേതായ ഒന്നും ഞാൻ വെക്കില്ല. ഭിക്ഷയ്ക്ക് ഇവിടെത്തന്നെ വന്നേക്കാം." അദ്ദേഹം ഇറങ്ങിപ്പോയി.

അദ്ദേഹം കോവിലിൽ ചെന്ന് അരമണിക്കൂർ കഴിഞ്ഞിരിക്കില്ല. വൈശ്യ ജാതിക്കാരായ സകല ആണുങ്ങളും ഓരോരുത്തരായി വന്നു ചേർന്നു. രേവണ്ണശെട്ടി, ശെട്ടപ്പ, മരുളപ്പശെട്ടി, ലിങ്കദേവറു എല്ലാവരും ഒന്നിച്ച് വന്ന് മാദേവയ്യന് മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചു. രേവണ്ണ ശെട്ടി പറഞ്ഞു: "സ്വാമീ, നിങ്ങൾ മഹാത്മാവാണ്. ഞങ്ങളുടെ നാടി നോട് ദേഷ്യപ്പെട്ട് നിങ്ങൾ പോയി. ഈ ഗ്രാമത്തിൽ പിന്നെ മഴ വന്നില്ല. വിളവുണ്ടായില്ല. ഇന്നലെ രാത്രി നിങ്ങൾ വന്നു. മഴയും വന്നു. ഞങ്ങൾ നിങ്ങളെ ദുഷിച്ചു; പാപം ചെയ്തു. നിങ്ങൾ അതെല്ലാം മറന്ന് അടിയ ങ്ങളുടെ വീട്ടിലേക്ക് ദിവസേന ഭിക്ഷാന്നത്തിന് വരണം."

മാദേവയ്യൻ അക്കാര്യം മറന്നിരുന്നു. ഇപ്പോളിവർ ഇങ്ങനെ പറ യുന്നു. താൻ ഗ്രാമം വിട്ടതുകൊണ്ടാണോ ഇവിടെ മഴപെയ്യാത്തത്? വെറും രാമസമദ്രത്തിൽ മാത്രമാണോ മഴപെയ്യാത്തത്? ഈ പ്രദേ ശമാകെ മഴയുണ്ടായിട്ടില്ല. തമിഴ്, തെലുങ്ക്, പ്രദേശങ്ങളിലും മഴയില്ലാ യിരുന്നുവെന്ന് അദ്ദേഹം തീവണ്ടിയിൽ വരുമ്പോൾ കണ്ടിരുന്നതാണ്. ഇന്നലെ താൻ നാട്ടിലെത്തിയതിനും മഴപെയ്തതിനും തമ്മിലെന്തായി രിക്കും ബന്ധം? ശിവ ശിവ! ആ ഗ്രാമത്തിന് പുറത്തുള്ള ഉൾനാടുക

ളിൽ മഴ പെയ്തിരിക്കുന്നു. അദ്ദേഹം പറഞ്ഞു: “ഞാൻ മഹാത്മാവല്ല. മഴയും വിളവും ഇല്ലാതാകുന്നതും അതുപോലെ ഉണ്ടാവുന്നതും ശിവന്റെ ഇച്ഛയ്ക്കനുസരിച്ചാണ്. ജനങ്ങളുടെ പാപപുണ്യങ്ങൾക്കനു സരിച്ച് ശിവൻ നൽകുന്നതാണ്. നമ്മളുടെ മുത്താറിക്കുറുക്ക് നാം ഉണ്ടാ ക്കണം.'' എന്നാൽ അദ്ദേഹം അവരുടെ അപേക്ഷ സ്വീകരിച്ചില്ല. നിത്യവും ഉച്ചയ്ക്ക് തങ്ങളുടെ വീടുകളിൽ നിന്ന് ഭിക്ഷാന്നം സ്വീക രിച്ച് തങ്ങളെ ധന്യരാക്കണമെന്ന് അവർ വീണ്ടും തൊഴുത് പറഞ്ഞു. മാദേവയ്യൻ വേണ്ടെന്ന് പറഞ്ഞില്ല. ഇപ്പോൾ ഗ്രാമത്തിൽ എല്ലാവരുടെ വീട്ടിലും ആഹാരത്തിന് പ്രയാസമാണെന്നദ്ദേഹം കേട്ടിരുന്നു. എങ്കിലും അദ്ദേഹം ഉച്ചയ്ക്ക് ഭിക്ഷാന്നം വാങ്ങി കോവിലിൽ കൊണ്ട് വന്ന് ഇരുന്ന് തിന്നും. നഞ്ചമ്മയുടെ വീട്ടിലേക്ക് രാത്രി വരുമെന്ന് അദ്ദേഹം പറഞ്ഞു. അവളുടെ മകൻ വിശ്വൻ കുറേക്കാലമായി മാദേവയ്യനെ ഏറെക്കുറെ മറന്നിരിക്കുകയായിരുന്നു. അവൻ സ്കൂളിലേക്ക് പോകുന്നുമുണ്ട്. അതു കൊണ്ട് അദ്ദേഹം ഉണ്ണുമ്പോൾ കൂടെ ഇരിക്കുന്നതിന് സൗകര്യമില്ല. അത് സ്കൂൾ സമയമാണ്.

മാദേവയ്യൻ നാട് വിട്ട് പോയതുകൊണ്ട് മഴയും വിളവും ഉണ്ടാ യില്ല. ഇന്നലെ രാത്രി അദ്ദേഹം തിരിച്ചുവന്നതു കൊണ്ടാണ് മഴ വന്ന തെന്ന വാർത്ത നാടാകെ പരന്നു. ഇടയൻ, കുശവൻ, ആശാരി, തോൽ കൊല്ലൻ തുടങ്ങിയവർ കോവിലിൽ വന്ന് അദ്ദേഹത്തെ വന്ദിച്ചു. പട്ടേൽ ശിവേഗൗഡനെപ്പോലുള്ള ചിലർ മാത്രം അത് വിശ്വസിച്ചില്ല. അന്ന് രാത്രി മാദേവയ്യനൊറ്റയ്ക്ക് കോവിലിൽ കിടക്കുകയായിരുന്നു. പാതി രാത്രിയായപ്പോൾ ആരോ ഒരാൾ വന്ന് 'സ്വാമീ, സ്വാമീ' എന്ന് വിളിച്ചു ണർത്തി. മാദേവയ്യൻ എഴുന്നേറ്റ് തീപ്പെട്ടിയുരച്ച് നോക്കി. വന്നിരുന്നത് പട്ടേൽ ശിവേഗൗഡന്റെ വീട്ടിലെ അടിമവേലക്കാരനായ ഗൊറവനാണ്. അവൻ അദ്ദേഹത്തിന്റെ കാലിൽ തൊട്ട് നമസ്ക്കരിച്ച് പറഞ്ഞു: “മഹാ സ്വാമീ, അടിയനെ ശപിക്കല്ലേ! അടിയന്റെ യാതൊരു തെറ്റുമില്ല!”

“എന്താ, എന്താണ് സംഗതി? എഴുന്നേൽക്കൂ.”

“അങ്ങയുടെ മുത്താറിയും അവരയും എല്ലാം തന്നെ നമ്മുടെ ഗൗഡർ ഒരു ദിവസം രാത്രി ഈ ഉപേക്ഷിച്ച ഗ്രാമത്തിൽ വന്ന് ചുമട്ടു കാരെക്കൊണ്ട് എടുപ്പിച്ച് കൊണ്ടുപോയിക്കളഞ്ഞു. അദ്ദേഹം തന്നെ പൂട്ട് പൊളിച്ചു. ഞാൻ ചുമന്ന് കൊണ്ടുപോയി അദ്ദേഹത്തിന്റെ ഷെഡ്ഡിൽ ഇട്ടു. അടിയന്റെ കുടിലിലേക്ക് കൊണ്ടു പോയിട്ടില്ല.”

“ആട്ടെ, സാരമില്ല. നിന്റെ തെറ്റൊന്നുമില്ല.''

“അടിയനിങ്ങനെ പറഞ്ഞെന്ന് ആരോടും പറയല്ലേ.”

“ഇല്ല. പറയില്ല.”അദ്ദേഹം വാഗ്ദാനം ചെയ്ത ശേഷം അവൻ പുറ പ്പെട്ടുപോയി. പട്ടേൽ ശിവേഗൗഡൻ ഏത് തരക്കാരനാണെന്ന് മാദേവ യ്യൻ അറിയാത്തതല്ല. ഉപേക്ഷിച്ചുപോയ ഗ്രാമത്തിൽ, അമ്പലത്തിന്റെ

പൂട്ട് പൊളിച്ച് മുത്താറി കളവ് ചെയ്തിരിക്കുകയാണ്. ഇത്തരക്കാരി ലൊരാളുടെ പിൻബലമില്ലെങ്കിൽ, തിന്നാനൊന്നുമില്ലാത്ത കള്ളന്മാർ ഇത് ചെയ്യുകയില്ലെന്ന് അദ്ദേഹവും ഊഹിച്ചിരുന്നു.

അടുത്ത ദിവസം രാവിലെ ഏകദേശം പത്തുമണിയായപ്പോൾ ഒരു വിശേഷ സംഭവം നടന്നു. പത്ത് നൂറ് പക്ഷികൾ ഒരേ സമയത്ത് കര ഞ്ഞതുപോലൊരു ആരവം കേട്ടു. വയലിലും പറമ്പിലുംകളിമണ്ണിലൂടെ നടക്കുകയായിരുന്ന ആളുകൾ തലപൊക്കി നോക്കി. ആകാശത്ത് വെളുത്ത വലിയൊരു ഗരുഡപ്പക്ഷിയെപ്പോലൊരു സാധനം പറന്നു പോകുന്നു. ചിറകനക്കുന്നില്ല. എന്നാൽ കൊക്കില്ല. അതിന് വാല് പോലെ എന്തോ ഒരു സാധനം ഉണ്ട്. ചിറക് വിരുത്തിയതുപോലെ ഇരു ഭാഗത്തും എന്തോ ഒന്ന് കാണാം.ഗ്രാമത്തിലെത്തിയപ്പോൾ അതിൽ നിന്ന് ഒരു സാധനം താഴെ വീണു. കൊടുങ്കാറ്റിന് പറന്നുപോകുന്ന കരിയില പോലെ ഗ്രാമത്തിന് മുകളിൽ മുഴുവൻ തെറിച്ചു വീണ കട ലാസുകൾ ഏതോ നോട്ടീസുകളായിരുന്നു. പണ്ടൊരിക്കലും വിമാനം കണ്ടിട്ടില്ലാത്ത ആളുകൾക്ക് പോലും ആ പോയത് വിമാനമാണെന്ന് മനസ്സിലായി. നഞ്ചമ്മ താഴെ വീണ ഒരു നോട്ടീസെടുത്ത് വായിച്ചു തുടങ്ങി.

“മൈസൂർ രാജ്യം ഭരിക്കുന്ന മഹാപ്രഭുവായ മഹാരാജ രാജ ശ്രീ മഹാരാജാവിന്റെ ബഹുമാനപ്പെട്ട സർക്കാർ അച്ചടിപ്പിച്ചതാണ്. ഇപ്പോൾ യുദ്ധം നടന്നുകൊണ്ടിരിക്കുകയാണത്രെ. യൂറോപ്പിൽ ജർമനിക്കാർ മുന്നോട്ടാഞ്ഞ് കയറുകയാണ്. ജപ്പാൻകാർ ഭാരതത്തെ മുഴുവൻ വിഴു ങ്ങാനായി വരികയാണ്. നമ്മുടെ മൈസൂർ രാജ്യത്തിന് മുകളിലും ബോംബ് വന്ന് വീഴാം. വിമാനങ്ങൾ വരുമ്പോൾ ജനങ്ങൾ വെളിയിൽ വന്ന് നോക്കാൻ പാടില്ല. നിന്നേടത്ത് തന്നെ കമിഴ്ന്ന് കിടക്കണം. ശത്രു ക്കളെ അടിച്ചോടിക്കുവാൻ യുദ്ധനിധിയിലേക്ക് ജനങ്ങൾ സംഭാവന ചെയ്യണം.” അവസാനം ‘വിജയം’ എന്നും അടിച്ചിരുന്നു.

ഇത് കഴിഞ്ഞ് അടുത്തയാഴ്ച ഷേയ്ക്ദാർ രാമസമദ്രത്തിൽ വന്നു. യുദ്ധനിധിയിലേക്ക് സംഭാവന ചെയ്യണമെന്ന് സർക്കാരിൽ നിന്ന് ഉത്ത രവായിരിക്കുന്നു. മഴയും വിളവും ഇല്ലാത്തതുകൊണ്ട് അതേ സർക്കാ രാണ് നികുതിയിളവ് ചെയ്തത്. എന്നാലിപ്പോൾ ബ്രിട്ടീഷ് ചക്ര വർത്തിക്ക് കാശില്ലാതെ യുദ്ധം ജയിക്കാൻ സാദ്ധ്യമല്ല. സാധിക്കുന്നിട ത്തോളം ജനങ്ങൾ ഉടൻ തന്നെ കൊടുക്കണം. ഷേയ്ക്ദാർ തന്നെ വന്നിരിക്കുന്നു. പിന്നെന്ത് ചെയ്യും? ശിവേഗൗഡൻ, കാസ്സിംബഡ്ഡി തുട ങ്ങിയവരിൽ നിന്നും ഷേയ്ക്ദാർ പറഞ്ഞ സംഖ്യ തന്നെ ലഭിച്ചു. ഗ്രാമ ത്തിന് വെളിയിൽ വ്യാപാരം നടന്നിരുന്നു. നരസി അഞ്ചുറുപ്പിക കൊടുത്തു. ആകെക്കൂടി രാമസമദ്രത്തിൽ നിന്നും നൂറുറുപ്പിക പിരിഞ്ഞു

കിട്ടി. "നിങ്ങളുടെ ഗ്രാമത്തിന്റെ മാനം രക്ഷപ്പെട്ടു." ഷേയ്ക്ദ്രാർ പോകുമ്പോൾ പറഞ്ഞു.

അടുത്തദിവസം രാമണ്ണൻ സ്കൂളിൽ നിന്ന് വരുമ്പോൾ അവന്റെ ഷർട്ടിന് 'V' എന്ന ആകൃതിയിൽ അച്ചടിച്ച അടയാളമുള്ള ഒരു വർണ്ണക്കടലാസ് മൊട്ടു സൂചികൊണ്ട് കുത്തിയിരുന്നു. അവൻ വീട്ടിൽ വന്ന് പറഞ്ഞു. "അമ്മേ, ഞങ്ങളുടെ സ്കൂളിൽ എല്ലാ കുട്ടികളും ഇത് കുത്തി ഘോഷയാത്രയായി പോയി. ഇത് കണ്ടോ ഞാനന്ന് പറഞ്ഞ് തന്നിരുന്നില്ലേ, ഇംഗ്ലീഷിലെ വി എന്ന അക്ഷരം? "വി" എന്നാൽ വിക്റ്ററി എന്നർത്ഥം. യുദ്ധത്തിൽ നമുക്ക് വിജയമുണ്ടാകട്ടെയെന്ന്. അതിന് എല്ലാ കുട്ടികളും ഈരണ്ടണ കൊണ്ടുവരണമെന്ന് ഹെഡ്മാസ്റ്റർ പറഞ്ഞിരിക്കുന്നു......" അവൻ വാശിപിടിച്ചു കൊണ്ടേയിരുന്നു. അമ്മ രണ്ടണ എവിടെ നിന്ന് കൊണ്ടുവരുമെന്ന് ചിന്തിച്ചുകൊണ്ടിരുന്നു.

# അദ്ധ്യായം പതിനൊന്ന്

ഇത്രകാലമായിട്ടും കമലുവിന് മക്കളുണ്ടായില്ല. താൻ പോറ്റി വളർത്തിയ പൗത്രനിലൂടെ വംശം വളർന്നില്ലെന്ന് കണ്ട അക്കമ്മയുടെ മനസ്സുരുകി. മക്കളില്ലെങ്കിൽ പോട്ടെ. അവൾ തന്റെ ഭർത്താവിനെയും മുത്തശ്ശിയെയും സന്തോഷത്തോടെ കഴിയാനെങ്കിലും അനുവദിക്കുന്നുണ്ടോ?

രാമസമദ്രത്തിൽ മഴയും വിളവും ഇല്ലാതിരുന്ന കാലത്ത് നാഗലാപുരത്തും സ്ഥിതി അത് തന്നെയായിരുന്നു. എന്നാൽ കല്ലേശൻ സമർത്ഥനായ ഗൃഹനാഥനാണ്. ഒരു കൊല്ലത്തേക്ക് വേണ്ടതിലധികം ധാന്യങ്ങൾ അവൻ പതിവായി മിച്ചംവെക്കും. കഴിഞ്ഞ തവണ മഴ പറ്റിക്കുമെന്ന് തോന്നിയ ഉടൻ തന്നെ അവൻ വയലിൽ വരക് വിതച്ചു. മഴയുണ്ടായിരുന്നില്ലെങ്കിലും വയലിൽ നിന്ന് മൂന്ന് കണ്ടി വരക് കിട്ടി. വീട്ടിൽ മുത്താറി ധാരാളമുണ്ടായിരുന്നു. അല്പം ബുദ്ധിമുട്ട് നേരിട്ടത് നെല്ലിനാണ്. എങ്കിലും ഉള്ളത് ധാരാളം മതി. വരകിന്റെ ചോറ് കൊള്ളാം. എന്നാൽ കല്ലേശന് അത് പിടിക്കില്ല; വായുവുണ്ടാകും. സ്വതവെ നല്ല സുഖമില്ലാത്ത അവന് ഇത് കഴിച്ചാൽ ഇടത്തെ കൈ വിറയ്ക്കാൻ തുടങ്ങും. അതുകൊണ്ടവൻ തിന്ന് കൂടാ. വീട്ടിലുള്ള ഒരു ചാക്ക് നെല്ലു കുത്തിയാൽ അത്യാവശ്യം വേണ്ട അമ്പത്തഞ്ച് സേർ അരി കിട്ടും. ദിവസത്തിൽ ഒരു കൊണ്ട അരി വെച്ചാൽ മുത്താറിക്കുറുക്കോടൊപ്പം അവന് മതിയാകുമായിരുന്നു. ഇത്രയും പ്രായമായെങ്കിലും കിഴവിയായ തനിക്ക് വരകിന്റെ ചോറ് കൊണ്ട് യാതൊരു പ്രയോജനവുമില്ല. താനും കമലുവും അത് തന്നെ തിന്നാമെന്ന് അക്കമ്മ തീരുമാനിച്ചു.

രണ്ട് തരം ചോറുണ്ടാക്കി ഒന്ന് തന്റെ ഭർത്താവിനും മറ്റൊന്ന് തനിക്കും വിളമ്പിയത് കണ്ട് കമലു രോഷാകുലയായി. തനിക്കെന്താ ഭർത്താവിനെക്കാൾ കുറവ്? അതാണവളുടെ ചോദ്യം. നാഗലാപുരത്ത് വന്ന് പന്ത്രണ്ടുകൊല്ലമായെങ്കിലും താൻ ഹാസനത്തിലെ നഗരത്തിൽ പിറന്ന് വളർന്നവനാണെന്ന ഭാവം അവളെ വിട്ടുമാറിയില്ല. അതുകൊണ്ട് ശാഠ്യം പിടിച്ചിട്ടെന്ന വണ്ണം ഇന്ന് വരെ ഒരിക്കലും മുത്താറിക്കുറുക്ക് കൈകൊണ്ട് തൊട്ടിട്ട് പോലുമില്ല. അപ്പോൾ പിന്നെ ഈ വരകിന്റെ അന്നം തൊണ്ടയിലൂടെ എങ്ങനെ ഇറങ്ങും? ഒരു ദിവസം അക്കമ്മ പാചകമെല്ലാം കഴിച്ച് പറമ്പിൽ പറങ്കിമാവിൻ ചുവട്ടിൽ ഇരുന്നു. കല്ലേശൻ പിക്കാക്സെടുത്ത് പച്ചക്കറിത്തടം കിളച്ചുകൊണ്ടിരിക്കുകയായിരുന്നു.

മുത്താറിയും അരിയും മറ്റ് ധാന്യങ്ങളും ധാരാളമുള്ളപ്പോഴും ഇല്ലാത്തപ്പോഴും പറമ്പ് നിറയെ അവൻ പച്ചക്കറി നട്ടുവളർത്തും. ജന്മനാ അവന് വെറുതെയിരിക്കാൻ സാധ്യമല്ല. അവൻ കുറേ മണ്ണ് കിളച്ച് മുകളിൽ കോരിയിട്ടു. കുഴിയിൽ ചാണകവും വളവും ചെമ്മണ്ണും ഇട്ടു. അതിന് മുകളിൽ പഴയമണ്ണിട്ട് നിറച്ചു. തടത്തിൽ രണ്ട് കുടം വെള്ളമെടുത്തൊഴിച്ചു. ഊണ് കഴിച്ചശേഷം ചെയ്യാനുള്ള പണിയെന്തെന്ന് തീരുമാനിച്ചശേഷം അവൻ പറഞ്ഞു: "മുത്തശ്ശീ, ഊണ് വിളമ്പിക്കോളൂ."

കല്ലേശൻ, ഒരു കുടം വെള്ളം കോരി കിണറ്റിൻ കരയിലെ കല്ലിൽ നിന്ന് കാലും മുഖവും കഴുകുകയായിരുന്നു. അക്കമ്മ അകത്ത് പോയി. അവിടെ കമലു വെള്ളിത്തളികയിൽ ചോറ് വിളമ്പി ഇരുന്നുണ്ണുകയാണ്. ഭർത്താവിന് വേണ്ടി ഉണ്ടാക്കിയ അരിയുടെ ചോറെല്ലാം അവളുടെ തളികയിലാണ്. ചോറ് വെച്ച ചെറിയ ചരുവം ഒഴിഞ്ഞ് കിടക്കുന്നു. തനിക്ക് വേണ്ടത്ര നെയ്യൊഴിച്ച് കുഴച്ച് അവൾ ഉണ്ണുകയാണ്. അകത്ത് വന്ന അക്കമ്മ മൂകയായി നിന്ന് പോയി. കമലു, മുത്തശ്ശി വന്ന് നിന്നത് അറിഞ്ഞിട്ടില്ലാത്ത ഭാവത്തിൽ അവരെ അവഗണിച്ച് തന്റെ ഊണ് തുടർന്നു. അപ്പോഴത്തേക്കും കല്ലേശനും അകത്ത് വന്നു. ഈ രംഗം കണ്ട ഉടൻ അവന് സകലതും മനസ്സിലായി. അവൻ അടുക്കളയിൽ ചെന്ന്, അടുപ്പിലുണ്ടായിരുന്ന ഒരു വലിയ വിറക് കൊള്ളിയെടുത്ത് അവളുടെ പുറത്തും കൈകളിലും തുടകളിലും ഓങ്ങിയടിക്കാൻ തുടങ്ങി.

"അവൾ തിന്നോട്ടെ. അങ്ങനെ അടിക്കണ്ട." അക്കമ്മ തടുക്കാൻ ചെന്നു. അവൻ ഇടത്തെ കൈ കൊണ്ട് ഊക്കിൽ തള്ളിയപ്പോൾ കിഴവി ചുമരിനടുത്ത് പോയി ഇരിക്കക്കുത്തനെ വീണുപോയി.

"എന്നെ അടിക്കുന്നോ? വീട്ടിലെ ചോറ് തിന്നാനാണോ അടിക്കുന്നത്? ഭാര്യയ്ക്ക് ഒരു പിടി ചോറ് കൊടുക്കാൻ വകയില്ലാതെ, വരക് ചോറ് തിന്നാൻ പറയുന്നോ? അടിക്കാൻ മാത്രമറിയാം. നാണമില്ലേ?" കമലു ചോദിച്ചു.

കല്ലേശന് കോപം ഇരട്ടിച്ചു. മുഖം നോക്കാതെ അടിച്ച്, വിറക് കൊള്ളി ഒടിഞ്ഞു. ഉള്ളം കൈയിൽ ആര് തറച്ച് ചോരവന്നു. കമലുവിന്റെ മേലാകെ വിയർത്തൊഴുകി; രക്തം പൊടിഞ്ഞു. ഒടിഞ്ഞു വീണ വിറക് കൊള്ളി അവിടെത്തന്നെ കളഞ്ഞ് അവൻ വെളിയിലിറങ്ങി; ഷർട്ടിട്ടു. അവൻ ഊണ് കഴിക്കാതെ ഇറങ്ങിപ്പോയി. ഇങ്ങനെ അവൻ വീട് വിട്ട് പോകുന്നത് ഇതാദ്യമല്ല. ഇന്ന സ്ഥലത്തേക്കാണ് പോകുന്നതെന്ന് ആർക്കും ഉറപ്പിച്ച് പറയാനാവില്ലെങ്കിലും എങ്ങോട്ടാണെന്ന് അക്കമ്മയ്ക്കറിയാം. മറുവൻ ഗ്രാമത്തിലെ ദേവദാസി ദേവിയുടെ വീട്ടിലേക്കോ ഹൂസൂറിനടുത്തെ കൺകെട്ടിക്കളിക്കാരുടെ ജാതിയിൽ പെട്ട മുനിയുടെ വീട്ടിലേക്കോ അല്ലെങ്കിൽ നാഗലാപുരത്ത് തന്നെ പുട്ടിയുടെ വീട്ടിലേക്കോ അതേ ഗ്രാമത്തിലെ പോലീസ് കോൺസ്റ്റബിൾ മമ്മിസായി

പ്പിന്റെ മൂന്നാം ഭാര്യയുടെ അടുത്തേക്കോ അത് പോലെ മറ്റുവല്ലേട ത്തേക്കോ അവൻ പോകും. അവൻ അവിടെയെങ്ങാനും വെച്ച് ഊണ് കഴിക്കും. എവിടെപ്പോയാലും ഒരു ദിവസത്തിലധികം അവനവിടെ നിൽക്കില്ല.

അവൻ പോയ ഉടനെ കമലു അക്കമ്മയുടെ നേരെ തിരിഞ്ഞു: "കിഴവിസ്സൂളേ, നിന്റെ മോന്റെ മോനോട് പറഞ്ഞ് എന്നെ ഇങ്ങനെ അടി പ്പിച്ചില്ലേ? നിന്റെ വയർ അന്നം കാണാതെ പോട്ടെ. നിന്റെ ശവം തെണ്ടി പ്പട്ടികൾ തിന്നട്ടെ........." അവൾ ആശീർവദിച്ചു.

അക്കമ്മ ഒന്നും മിണ്ടിയില്ല. എത്രനന്നായി പാചകം ചെയ്ത് വെച്ചാലും, ഉച്ചനേരത്ത് എല്ലാവരും സന്തോഷത്തോടെ ഇരുന്നുണ്ണു മെന്ന് ഈ വീട്ടിൽ ഉറപ്പില്ല. ചിലപ്പോൾ കല്ലേശൻ അകാരണമായി ദേഷ്യ പ്പെടും. ഇല്ലെങ്കിൽ അവന്റെ ഭാര്യ ഇങ്ങനെ ദേഷ്യം പിടിപ്പിക്കും. എന്തെ ങ്കിലും ഒന്ന് നടക്കും. എന്നാൽ ഇന്ന് നടന്നത് അല്പം കൂടുതലാണ്. അവർ എഴുന്നേറ്റ് വെളിയിൽ വന്ന്, വീണ്ടും പറങ്കിച്ചെടിയുടെ ചോട്ടിൽ ഇരുന്നു.

കല്ലേശൻ ഭാര്യയെ അടിക്കുമ്പോൾ കൈക്രിയയോടൊപ്പം മന്ത്രോച്ചാരണവും ചെയ്യുന്നുണ്ടായിരുന്നു. അടിയുടെ ഒച്ച അയൽ വക്കത്തെ നാലുവീടുകളിൽ മാത്രമേ കേൾക്കൂ. എന്നാലവന്റെ ശകാര ത്തിന്റെ ഒച്ച ഇരുപതുവീടുകൾ വരെ കേൾക്കാം. അവൻ ഇന്ന് ഷർട്ടിട്ട് വെളിയിൽ ഇറങ്ങിയ ഉടനെ ശാനുഭോഗൻ രാമണ്ണന്റെ മരുമകൾ വന്നു. ഏറെക്കുറെ കമലുവിന്റെ പ്രായക്കാരി. അവളും കമലുവും കഴിഞ്ഞ അഞ്ചാറ് വർഷമായി വലിയ വിശ്വാസത്തിലാണ്. രണ്ട് പേരും ഒന്നിച്ച് പൊയ്കയിൽ പോകും. അവൾ പലപ്പോഴും കമലുവിന്റെ വീട്ടിൽ പോകും. കഴിഞ്ഞ രണ്ട് കൊല്ലമായി ശാമണ്ണന്റെ ഭാര്യ മരിച്ചത് കാരണം മരുമകൾ പുട്ടഗൗരിയാണ് ഗൃഹനായിക. അവളുടെ ഭർത്താവാണെ ങ്കിൽ അവൾ പറഞ്ഞതുപോലെ കേൾക്കും. അങ്ങനെ അവൾ കമലു വിന്റെ ഉപദേശക ആയിരിക്കുകയാണ്. അവൾ തന്റെ വീട്ടിൽ അപ്പപ്പോൾ വരുന്നതിനെ കല്ലേശൻ ഒരിക്കലും മനഃപൂർവം എതിർത്തിട്ടില്ല. അവൾ വീട്ടിൽ വരാൻ പാടില്ലെന്ന് അക്കമ്മ പറഞ്ഞിരുന്നു. എന്നാലവൾ ശാഠ്യം പിടിച്ചിട്ടെന്ന പോലെ വരികയും കമലുവിനോട് സംസാരിക്കുകയും അവളെ തന്റെ വീട്ടിലേക്ക് വിളിച്ച് കൊണ്ട് പോകുകയും ചെയ്തുകൊ ണ്ടിരുന്നു. തന്റെ മരുമകളുടെ മനസ്സ് ദുഷിപ്പിച്ച്, എന്നും വഴക്കുണ്ടാക്കി തമാശകാണുവാനാണ് ശാമണ്ണൻ അവന്റെ മരുമകളെ അയയ്ക്കുന്ന തെന്ന് അക്കമ്മ സംശയിച്ചു. ആ സംശയം തന്നെയാണ് ശരിയെന്ന് കല്ലേശനും അറിയാം. എന്നാലവളുടെ സന്ദർശനത്തെ എതിർക്കാൻ അവൻ ഈയിടെയായി ഉത്സാഹം കാണിച്ചില്ല. എന്തുകൊണ്ടാണെന്ന് അക്കമ്മയ്ക്ക് മനസ്സിലായതുമില്ല. ആ പുട്ടഗൗരിയുടെ സംസർഗം ഒഴി

വാക്കിയാൽ ഇവൾ കുറേയേറെ ശരിയായ വഴിക്ക് വരുമായിരുന്നു വെന്നും അവർ വിശ്വസിച്ചിരുന്നു.

അന്ന് കല്ലേശൻ പുറപ്പെട്ട് പോയശേഷം പുട്ടഗൗരി വന്നു. കമലു തന്റെ കിടപ്പ് മുറിയിൽ ചെന്ന് പായ വിരിച്ച് പുതച്ച് കിടന്നിരുന്നു. അടിയേറ്റ ഭാഗങ്ങളിൽ അവൾ തന്നെ ഉപ്പ് കൊണ്ട് ചൂട് പിടിപ്പിച്ച്, തന്റെ ചങ്ങാതിയെ ആശ്വസിപ്പിച്ചു. കൂടാതെ സ്വന്തം വീട്ടിൽ നിന്നും ഒരേ പാത്രത്തിൽ ചോറും കറിയും കൊണ്ട് വന്ന് അവളെ ആഹാരം കഴിപ്പിച്ചു. ഈ വീടിന് ഇതിലും വലിയ അപമാനം വരാനുണ്ടോ? "കല്ലേശൻ ജോയിസന്റെ വീട്ടിൽ ഭാര്യയ്ക്ക് കൊടുക്കാൻ ചോറില്ല. ഞാൻ പോയി കൊടുത്തിരിക്കുകയാണ്." പുട്ടഗൗരി നാല് വീട്ടിൽ പാത്രം കാണിച്ച ശേഷമേ സ്വന്തം വീട്ടിൽ കയറിയുള്ളൂ.

കല്ലേശൻ അടുത്ത ദിവസം രാവിലെ വീട്ടിൽ മടങ്ങിയെത്തി. അതിനകം ഭാര്യ എഴുന്നേറ്റ് വെളിയിൽ പോയി വന്ന്, മുഖം കഴുകി, കാച്ചിയുണ്ടാക്കിക്കുടിച്ച് വീണ്ടും കോപഗൃഹത്തിൽ കിടന്നിരുന്നു. അപ്പോഴാണത്രെ അവൾ കണ്ടത്. തലേന്നാൾ അടിച്ചപ്പോൾ അവളുടെ കാതിലെ രണ്ട് കമ്മലുകൾ മുറിഞ്ഞ് പൊട്ടിപ്പോയിരിക്കുന്നു. ഇതിന്റെ കഷ്ണങ്ങൾ കിഴവി അറിയാതെ തൂത്ത് കളഞ്ഞതാണോ? അല്ല, മകന്റെ മകൾക്ക് എത്തിച്ചുകൊടുക്കാൻ ഒഴിപ്പിച്ച് വെച്ചിരിക്കുകയാണോ? "ഞാൻ അങ്ങനെ കള്ളിയൊന്നുമല്ല" അക്കമ്മ പ്രസ്താവിച്ചു. "എനിക്ക് കല്യാണത്തിന് ഉണ്ടാക്കിച്ചുതന്നതാണ്. ഉടനെ എന്റെ കമ്മൽ ഉണ്ടാക്കിത്തന്നില്ലെങ്കിൽ കാണാം. എന്റച്ഛന് ഞാൻ കത്തെഴുതും." കമലു അടിച്ച് വീക്കി.

വീട്ടിൽ തിരിച്ചു വന്ന സമയത്ത് കല്ലേശന്റെ കോപം ഇറങ്ങിക്കഴിഞ്ഞിരുന്നു. അന്ന് രാവിലെ അക്കമ്മ അടിച്ച് വാരിക്കളഞ്ഞ കുപ്പ മുഴുവൻ അവൻ തെരഞ്ഞു. ഭാര്യ പറയുന്നത് പോലെ അക്കമ്മ കമ്മലെടുത്ത് ഒളിപ്പിച്ച് വെച്ചിരിക്കുകയാണെന്ന് അവന് വിശ്വസിക്കാനായില്ല. താൻ പുറത്ത് മാത്രം അടിക്കേണ്ടതായിരുന്നു; കാതിൽ അടിക്കരുതായിരുന്നു. അവൻ പശ്ചാത്തപിച്ചു.

രണ്ട് മാസം കമലു വെറും കാതോടെ നടന്നു. അവൾ ഇങ്ങനെ വെറും കാതോടെ നടക്കുന്നത് മാനക്കേടാണെന്ന് അവന് തോന്നി. കല്ലേശൻ ഒരുവിധം പ്രയാസപ്പെട്ട് എഴുപതുറുപ്പികയുണ്ടാക്കി, വെളുത്ത കല്ല് വെച്ച ഒരു ജോഡി കമ്മൽ വാങ്ങി അവൾക്ക് കൊടുത്തു.

## രണ്ട്

സുമാർ ഒരു വർഷം കഴിഞ്ഞു. മഴയില്ലാത്ത നാട്ടിൽ കുടിക്കുന്ന വെള്ളത്തിന് പോലും വിഷമമായി. ഗ്രാമത്തിലെപ്പോഴും ആളുകൾ അരനാ

ഴിക കടന്നാണ് പൊയ്കയിൽ നിന്ന് വെള്ളം കൊണ്ടു വരുന്നത്. പൊയ്ക വരണ്ടതിന് ശേഷം നടുപ്പൊയ്കയിൽ നാല് കിണറുകൾ ഉണ്ടാക്കിയിരിക്കുകയാണ്. മുമ്പ് തന്നെ കുറേ ദൂരം നടക്കേണ്ടിയിരുന്നു. ഇപ്പോൾ ഗ്രാമത്തിൽ നിന്ന് കൂടുതൽ ദൂരം പോകേണ്ടി വന്നു. ഒരു ദിവസം ഉച്ചയ്ക്ക് കമലു പൊയ്കയിലേക്ക് പോയതായിരുന്നു. ഏകാദശിയായിരുന്നതുകൊണ്ട് അക്കമ്മ ഗ്രാമത്തിന് പുറത്തുള്ള കേശവേശ്വരന്റെ കോവിലിൽ പോയിരിക്കുന്നു. പുട്ടഗൗരി ഒരു കുടം തലയിലും മറ്റൊന്ന് കൈയിലും പിടിച്ച് കല്ലേശന്റെ വീട്ടിൽ കയറി. അവൾ കമലമ്മയെ വിളിച്ച് കൊണ്ട് അകത്ത് കയറിയെങ്കിലും അവിടെയാരും ഉണ്ടായിരുന്നില്ല. പറമ്പിലാകെ പോയി നോക്കി. ആരുമില്ല. തിരിഞ്ഞ് വെളിയിലിറങ്ങാനുള്ള വാതിൽ അടച്ചിരിക്കുന്നു. ഇതെന്ത് കഥ? അവൾ തിരിഞ്ഞുനോക്കിയപ്പോൾ പറമ്പിലേക്കിറങ്ങുന്ന വാതിലും ആരോ അടച്ചു. അകത്തിരുട്ട്. അവൾ 'അയ്യയ്യോ! എന്ന് നിലവിളിക്കാൻ തുടങ്ങിയെങ്കിലും മുഴുവനാക്കുന്നതിനു മുമ്പ് ആരോ വായ അമർത്തിപ്പൊത്തിക്കളഞ്ഞു.

വീട്ടിലേക്ക് പോകുമ്പോൾ അവളുടെ നെഞ്ച് വല്ലാതെ ഇടിച്ചുകൊണ്ടിരുന്നു. കല്ലേശൻ ജോയിസർ അത്തരക്കാരനാണെന്ന് എത്രയോ ആളുകൾ പറയാറുണ്ടായിരുന്നു. ഗ്രാമത്തിന് പുറത്ത് അവനെന്ത് വേണമെങ്കിലും കാണിക്കട്ടെ. ബ്രാഹ്മണസ്ത്രീയായ തന്നെ, അതും അവന്റെ ഭാര്യയെ വെള്ളത്തിന് വിളിക്കാൻ പോയപ്പോൾ ഇങ്ങനെ വീട്ടിനകത്തിട്ട്, ഉറക്കെ നിലവിളിക്കാനാവാത്തവണ്ണം വായ അടച്ച് കളയുകയോ? അവളുടെ കൈകാലുകൾ വിറച്ചുകൊണ്ടിരുന്നു. ജുഗുപ്സ കാരണം ശരീരം അടിമുടി എരിപൊരികൊണ്ടു.

അവൾ ഇനിയും വീട്ടിലെത്തിയിട്ടില്ല. കല്ലേശന്റെ വീട്ടിനടുത്തുള്ള നാലഞ്ചാളുകൾ അവളോട് ചോദിച്ചു: "നിങ്ങൾ നിലവിളിച്ചല്ലോ! എന്തു പറ്റി?"

അവളുടെ അമ്മാവൻ ശാമണ്ണനും ഭർത്താവ് നഞ്ചുണ്ടയ്യനും വീട്ടിൽ തന്നെ ഉണ്ടായിരുന്നു.

"ഒന്നുമില്ല. അവിടെ പൂച്ച ചാടിവീണുകളഞ്ഞു."

"ഇതെന്താ ഒച്ച കേൾക്കുന്നതെന്നുവെച്ച് ഞങ്ങൾ ഓടിവന്നു. നിരത്തിലേക്കുള്ള വാതിൽ അകത്ത് നിന്ന് സാക്ഷയിട്ടിരിക്കുന്നു."

പിന്നെന്ത് പറയണമെന്ന് അവൾക്കറിയില്ലായിരുന്നു. "ഹും. കമലമ്മ പറമ്പിലായിരുന്നു." അവൾ പറഞ്ഞു. ആളുകൾ പിരിഞ്ഞുപോയി. അതേ സമയത്താണ് അവരുടെ വീടിന് മുമ്പിലൂടെ കല്ലേശന്റെ ഭാര്യ കമലമ്മ വെള്ളം ചുമന്ന് കൊണ്ട് പൊയ്കയിൽ നിന്ന് വീട്ടിലേക്ക് മടങ്ങിയത്. ശാമണ്ണന് സംശയമായി. അയാൾ അകത്തുപോയി ചോദിച്ചു: "സത്യം പറ. ആരെങ്കിലും വേണ്ടാതീനം കാണിച്ചുവോ? എങ്കിൽ ഞാന

വനെ തൂക്കിലേറ്റിക്കളയും. പറയൂ. പേടിക്കാതെ പറയൂ."

"കമലമ്മ ഉണ്ടോ എന്നറിയാൻ ഞാൻ പറമ്പിലോളം ചെന്നു. ആരും ഉണ്ടായിരുന്നില്ല. ഞാൻ തിരിച്ച് വരികയായിരുന്നു. അപ്പോൾ കല്ലേശൻ ജോയിസർ ചോദിച്ചു: "നീയെന്തിനാ ഞങ്ങളുടെ വീട്ടിൽ വന്നത്?" ഞാൻ പേടിച്ച് പോയി. നിലവിളിച്ച് പറമ്പിലൂടെ ഓടി, കാലികൾ വരുന്ന വാതിലിലൂടെ പുറത്ത് കടന്നു.അവൻ എന്നെ ഇങ്ങനെ നീയെന്നും മറ്റും വിളിച്ച് സംസാരിക്കുമോ?" മരുമകളുടെ വിശദീകരണം പൂർണമായും സ്വീകാര്യമാണോ എന്നതല്ല പ്രശ്നം. അത് സംശയിച്ച് കുഴപ്പമുണ്ടാക്കിയാൽ തന്റെ കുടുംബത്തിന്റെ മാനം പോകുമെന്ന് അദ്ദേഹത്തിന്റെ ബുദ്ധി ഉപദേശിച്ചു. അദ്ദേഹത്തിന്റെ മകൻ നഞ്ചുണ്ടന് മാത്രം ഒന്നും മനസ്സിലായില്ല. "ആ നായിന്റെ മോൻ അങ്ങനെ പറഞ്ഞോ? ഇനി ഒരിക്കലും അങ്ങോട്ട് പോകണ്ട." അവൻ ഭാര്യയോടാജ്ഞാപിച്ചു.

ശാമണ്ണൻ, കല്ലേശന്റെ വീട്ടിൽ വന്നപ്പോൾ കമലമ്മ അവിടെ ഉണ്ടായിരുന്നു. അക്കമ്മ ഇനിയും വന്നിട്ടില്ല. അതിനകം കല്ലേശൻ എങ്ങോട്ടോ പുറപ്പെട്ടുപോയിരുന്നു. "എന്റെ മരുമകൾ വെള്ളത്തിന് പോകാൻ നിന്നെ വിളിക്കാനായി വന്നിരുന്നു. അപ്പോൾ നിന്റെ ഭർത്താവ് മര്യാദകെട്ട് അവളോട് സംസാരിച്ചുവത്രെ. അവന്റെ പേരിൽ കേസ് കൊടുത്ത് വേണമെങ്കിൽ ശിക്ഷിപ്പിക്കാം. പോട്ടെന്ന് വെച്ച് മിണ്ടാതിരിക്കുകയാണ്. നീ മേലാൽ ഞങ്ങളുടെ വീട്ടിൽ വരരുത്. എന്റെ മരുമകൾ നിന്റെ വീട്ടിലും വരില്ല." അദ്ദേഹം കമലമ്മയോട് ദൃഢമായി പറഞ്ഞ് ഇറങ്ങിപ്പോയി.

കല്ലേശൻ രണ്ട് ദിവസം നാട്ടിലേക്ക് വന്നില്ല. മൂന്നാം ദിവസം രാത്രി പത്തുമണിക്ക് വീട്ടിലെത്തി. അക്കമ്മ എഴുന്നേറ്റ് ചോറും പുളിരസവും ഉണ്ടാക്കി വിളമ്പി. ശാമണ്ണൻ തന്നെക്കുറിച്ച് എന്തെങ്കിലും വഴക്കടിച്ചുവോ എന്ന് ചോദിച്ചതിന് അവൾ മരുമകൾ കേൾക്കാത്തവണ്ണം മന്ത്രിച്ചു: "മിനിഞ്ഞാന്ന് അവൾ വന്നപ്പോൾ എന്റെ വീട്ടിലെന്തിന് വന്നുവെന്ന് ചോദിച്ച് നീ പറഞ്ഞയച്ചുവത്രെ. എന്റെ മരുമകളെ അവനിങ്ങനെ പറയാമോ? ഇനി മേലാൽ അവൾ അവന്റെ വീട്ടിൽ പോകരുത്; നമ്മുടെ വീട്ടിൽ അവന്റെ ഭാര്യയും വരരുത് എന്ന് പറഞ്ഞ് പോയത്രെ. പോട്ടെ. ഒരു ശനി ഒഴിഞ്ഞു. ഇക്കാര്യം നാല് വർഷത്തിന് മുമ്പ് നീ പറഞ്ഞിരുന്നുവെങ്കിൽ അവൾ ഇവിടെ വന്ന് ഈ കുരങ്ങച്ചാർക്ക് കള്ള് കുടിപ്പിക്കുമായിരുന്നില്ല. ഈ പെണ്ണ് അല്പമെങ്കിലും മര്യാദയ്ക്ക് നടക്കുമായിരുന്നു."

ശാമണ്ണൻ കുഴപ്പമൊന്നും ഉണ്ടാക്കിയിട്ടില്ലെന് ഉറപ്പായപ്പോൾ കല്ലേശന്റെ മനസ്സിന് സമാധാനമായി. അവൻ ഒരു കാര്യം നേടിയിരുന്നു. അത് അക്കമ്മയ്ക്കറിയില്ല. അവന്റെ ഭാര്യയും മനസ്സിലാക്കിയിരിക്കില്ല.

പുട്ടഗൗരിയുടെയും കമലുവിന്റെയും സമ്പർക്കം പൂർണമായി നിലച്ചു. ഒരു ദിവസം അവർ രണ്ടുപേരും പൊയ്കയിലെ കിണറിൽ

പരസ്പരം കണ്ടുമുട്ടി. കമലു സംസാരിച്ചെങ്കിലും അവൾ ഇങ്ങോട്ട് മുഖം തിരിക്കാതെ നടന്നു കളഞ്ഞു. ഇനി താനും അവളും തമ്മിൽ ഒരിക്കലും സംസാരിക്കില്ല; എന്നെന്നേക്കുമായി അതവസാനിച്ചുവെന്ന് ആറെട്ടു ദിവസം കൊണ്ട് അവൾക്കുറപ്പായിരിക്കുന്നു. അടുത്ത സുഹൃത്ത് നഷ്ടപ്പെട്ടുപോയ ദുഃഖത്തോടൊപ്പം അവളെ ദുഃഖിപ്പിച്ച മറ്റൊരു കാരണം കൂടി ഉണ്ടായിരുന്നു. എന്നാൽ അതാരോടും പറയാൻ പറ്റില്ല പറയാതിരിക്കാനും കഴിയില്ല.

ആറെട്ട് ദിവസം മനസ്സ് പുകഞ്ഞ് കൊണ്ട് അവൾ കഴിച്ചു കൂട്ടി. ഒരു ദിവസം രാവിലെ അവൾ എഴുന്നേറ്റ് ശാമണ്ണന്റെ വീട്ടിൽ പോയി. ആ നേരത്ത് അവിടെ നഞ്ചുണ്ടനോ ശാമണ്ണനോ ഉണ്ടായിരിക്കില്ലെന്ന് അവൾക്കറിയാം. അവൾ നേരെ പോയി പുട്ടഗൗരിയുടെ മുമ്പിൽ നിന്നു: "അദ്ദേഹം എന്തെങ്കിലും വേണ്ടാത്തത് പറഞ്ഞിരിക്കാം. അതിന് നാം തമ്മിലുള്ള സ്നേഹബന്ധം അവസാനിപ്പിക്കണോ?"

എന്ത് പറയണമെന്ന് പുട്ടഗൗരിക്ക് പെട്ടെന്ന് തോന്നിയില്ല. എങ്കിലും അവൾ പറഞ്ഞു: "വേണ്ടാത്ത വാക്ക്! മതി മതി. നിന്റെ സ്നേഹവും വേണ്ട; നിന്റെ വീട്ടിലേക്ക് വരുന്നുമില്ല. ഇപ്പോൾ നീ വന്നത് എന്റെ അമ്മാവനറിഞ്ഞാൽ നിന്റെ കാൽ ഒടിച്ച് കളയും. പൊയ്ക്കോളൂ. ചുമ്മാതെ പൊയ്ക്കോ."

"പോകാം. എന്റെ കമ്മലും കാശും തരൂ."

"എന്ത് കമ്മൽ? എന്ത് കാശ്?" ഒന്നും അറിയാത്തവളെപ്പോലെ അവൾ ചോദിച്ചു.

"ഇതെന്താ ഇങ്ങനെ പറയുന്നത്? ഒരു കൊല്ലം മുമ്പ് എന്റെ ഭർത്താവ് എന്നെ അടിച്ചദിവസം നിനക്ക് ഞാൻ അഴിച്ച് തന്നിരുന്നില്ലേ? വെള്ളത്തിന് പോകുമ്പോൾ കുടത്തിൽ നിറച്ച് കൊണ്ടുവന്ന് നിനക്ക് ഞാൻ തന്ന അരി, കാപ്പിപ്പൊടി ഇവയ്ക്കെല്ലാം കൂടി ആകെ പതിനഞ്ചുറുപ്പിക നീ തരേണ്ടതല്ലേ?"

"കമലമ്മേ ഇല്ലാത്തത് പറഞ്ഞാലുണ്ടല്ലോ, നിന്റെ നാവിൽ പുഴു വീഴും. നീ പൊയിക്കോളൂ. ഞങ്ങളുടെ വീട്ടിൽ ഒരു നിമിഷം നീ നിൽക്കരുത്. എന്റെ അമ്മാവൻ ഇപ്പോൾ വരും."

കമലുവിന് കോപം കൊണ്ട് അടിമുടി വിറച്ചു. ചുണ്ടുകൾ വിറച്ച്, കുറച്ചിട അവൾക്ക് ഒന്നും സംസാരിക്കാനായില്ല. പഴയ കാലത്തെ കനപ്പെട്ട കമ്മലാണ്. ചുരുങ്ങിയത് എൺപതുറുപ്പികയെങ്കിലും ആകും. മറ്റെല്ലാം കൂടി പതിനഞ്ചുറുപ്പിക. ഈ സൂള രണ്ടും തട്ടിത്തെറിപ്പിക്കാൻ പ്ലാനിടുകയാണ്. ഇങ്ങനെ കാശ് തട്ടുന്നതിന് വേണ്ടി നിന്റെ ഭർത്താവ് അതുമിതും പറഞ്ഞെന്ന് എന്നോട് തട്ടിവിട്ടതാണ്. ഈ സൂളയ്ക്ക് എന്റെ കാശ് വിട്ട് കൊടുത്താൽ ഞാൻ ഹാസനക്കാരിയല്ല എന്ന് നിശ്ചയിച്ചുറച്ച് അവൾ ചുറ്റും കണ്ണോടിച്ചു. കുളിമുറിയിൽ ഉണ്ടായിരുന്ന വലിയ

കുട്ടകം അവളുടെ ദൃഷ്ടിയിൽപ്പെട്ടു. താൻ ചെയ്യുന്നതെന്താണെന്നോ അതിന്റെ ഫലമെന്താണെന്നോ അവൾക്ക് ബോധ്യമുണ്ടായിരുന്നില്ല. കുളിമുറിയിൽ ചെന്ന് കുട്ടകം ഉന്തിത്തള്ളി അതിലുള്ള വെള്ളം മറിച്ച്, അവൾ രണ്ടുകൈകൊണ്ടും അത് പൊക്കിയെടുത്തു. "എന്റെ കാശ് തന്ന് നിന്റെ കുട്ടകം എടുത്തു കൊണ്ട് വന്നോളൂ." അവൾ നടന്നു: പുട്ടഗൗരി വിടുമോ? "എടീ കള്ളസ്സൂളേ, വീട്ടിൽ കയറി കുട്ടകം കൊണ്ട് പോകുന്നോ?" അവൾ തടഞ്ഞു നിർത്തി ചോദിച്ചു. എന്നാൽ കമലു നല്ല നിറമുള്ള പെണ്ണാണ്. അവളെ തള്ളിതാഴെയിട്ട് വീട്ടിൽ നിന്ന് പുറത്ത് കടന്ന്, കുട്ടകത്തിന്റെ അടിയിലുണ്ടായിരുന്ന കരി സാരമില്ലെന്ന് വെച്ച് അവൾ സാധനം തലയിലേറ്റി അതി ധൃതിയിൽ വീട്ടിലേക്ക് ഓടി ക്കളഞ്ഞു.

കല്ലേശന്റെ ഭാര്യ വലിയ കുട്ടകം തലയിൽ വെച്ച് ഓടിപ്പോകു ന്നത് പെരുവഴിയിൽ നിന്നിരുന്ന അനേകം ആളുകൾ നോക്കി. എന്നാൽ അതിലാർക്കും വലിയ വിശേഷമൊന്നും തോന്നിയില്ല. അവൾ വീട്ടി ലെത്തിയപ്പോൾ ഭർത്താവ് വീട്ടിലില്ലായിരുന്നു. കുട്ടകം വീട്ടിനകത്ത് വെച്ച്, നിരത്തിലേക്കുള്ള വാതിൽ അവൾ അടച്ചുകളഞ്ഞു. അക്കമ്മയ്ക്ക് ഒന്നും മനസ്സിലായില്ല. "എന്താണിത്? ആരുടെ വീട്ടിലെ കുട്ടകമാണിത്?" ആ ചോദ്യത്തിന് അവൾ മറുപടിയൊന്നും നൽകിയില്ല. "കള്ള നായിന്റെമോൾ, എന്റെ കാശ് തട്ടാൻ വേണ്ടി തട്ടിപ്പ് നടത്തുകയാണ്. നമ്മുടെ വീട്ടുകാരന്റെ ദേഷ്യം ആർക്കാണറിഞ്ഞുകൂടാത്തത്? എന്തിന് വന്നുവെന്ന് ചോദിച്ചിരിക്കും? കാശ് പിടുങ്ങാൻ അവൾ അതൊരു കാര ണമാക്കുകയാണ്. കുട്ടകം ചോദിക്കാൻ ഈ വീട്ടിലേക്ക് വരട്ടെ. ആ തട്ടിപ്പുകാരി സൂളയ്ക്ക് ഞാൻ ആരാണെന്ന് കാണിച്ചു കൊടുത്തേ ക്കാം." അവൾ പിറുപിറുക്കുന്നത് അക്കമ്മയ്ക്ക് കേൾക്കാമായിരുന്നു. എന്നാൽ സംഗതി പിടികിട്ടിയില്ല.

അര നാഴിക കഴിഞ്ഞില്ല. നിരത്തിൽ ബഹളമായി.

"ഞങ്ങളുടെ വീട്ടിലെ കുട്ടകം കട്ടോണ്ട് വന്നോ കള്ളീ?"ശാമണ്ണൻ ചീറിയണഞ്ഞു. പത്തുമുപ്പതാളുകൾ കൂട്ടംകൂടി വരുന്ന ശബ്ദം കേൾക്കാമായിരുന്നു. ശാമണ്ണൻ മുൻഭാഗത്തെ വാതിലിൽ മുട്ടി. "അദ്ദേഹം വീട്ടിൽ വരുന്നതുവരെ വാതിൽ തുറക്കണ്ട." കമലു അങ്ങനെ പറഞ്ഞെങ്കിലും മുമ്പും പിമ്പും അറിയാത്ത അക്കമ്മ വാതിൽ തുറന്ന് കളഞ്ഞു. വീട്ടിന് മുമ്പിൽ ആളുകൾ ഉത്സവത്തിനെന്നപോലെ കൂടിയി രിക്കുകയാണ്. "അക്കമ്മേ, നിങ്ങളുടെ മരുമകൾ ഞങ്ങളുടെ വീട്ടിലെ കുട്ടകം എടുത്തോണ്ട് വന്നിരിക്കുന്നു. തന്നേക്കൂ!" ശാമണ്ണൻ പറഞ്ഞു.

"എന്റെ കാശ് കിട്ടാതെ ഞാൻ തരില്ല." കമലു അകത്ത് നിന്ന് ചീറി.

ഒന്നും മനസ്സിലാകാതെ അക്കമ്മ പറഞ്ഞു: "ഞങ്ങളുടെ കല്ലേശൻ വെളിയിൽ പോയിരിക്കുകയാണ്. ആരെങ്കിലും പോയി വിളിച്ചുകൊണ്ട് വരിൻ. അവൻ വരുന്നതുവരെ എനിക്കൊന്നും പറയാനാവില്ല." രണ്ട് പേർ ഓടി. കുറച്ച് സമയത്തിനകം കല്ലേശൻ വന്നു. ഭാര്യയുടെ വേല യെക്കുറിച്ച് അവനെ വിളിച്ചുകൊണ്ട് വന്നവർ തന്നെ പറഞ്ഞിരുന്നു. അവൾ ചെയ്തതിന്റെ കാരണമൊന്നും അറിയാതെ അവൻ വീട്ടിനകത്ത് കയറി ഭാര്യയോട് ചോദിച്ചു: "എന്ത് പണിയാ ഇത്?"

"ആ കള്ളസ്സൂള എന്റെ കാശ് പറ്റിച്ചിരിക്കുന്നു."

"ഏത് കാശ്? എവിടെന്നു കിട്ടിയ കാശെന്ന് ചോദിക്കൂ."ശാമണ്ണൻ പറഞ്ഞു.

"എന്റെ ഒരു ജോഡി കമ്മലും പതിനഞ്ചുറുപ്പികയും തരണം."

"എന്ത് കമ്മൽ? ആരുടെ അപ്പന്റെ കമ്മൽ?"

"എന്റെ കമ്മൽ തന്നെ. അത് പൊട്ടിപ്പോയിരിക്കുന്നു. നന്നാക്കി ത്തരാമെന്ന് പറഞ്ഞ് നിങ്ങളുടെ മരുമകൾ വാങ്ങിക്കൊണ്ട് പോയി."

"നിന്റെ കമ്മൽ പൊട്ടിയിരുന്നുവെങ്കിൽ നിന്റെ ഭർത്താവിന്റെ കൈവശം കൊടുത്ത് നന്നാക്കാമായിരുന്നു. അവളുടെ കൈയിലെന്തി നാണ് കൊടുത്തത്? ഏത് വകയിൽ പതിനഞ്ചുറുപ്പികയായി?"

"അവൾ എന്നോട് അരിയും കാപ്പിപ്പൊടിയും വാങ്ങിയതാണ്."

"കേട്ടില്ലേ? ഇതാരെങ്കിലും വിശ്വസിക്കുമോ?" ശാമണ്ണൻ പ്രശ്നം, നിരത്തിൽ സമ്മേളിച്ച സദസ്സിന് മുമ്പിൽ സമർപ്പിച്ചു.

"ആരെന്ത് വിശ്വസിക്കാനാ? എന്റെ കാശ് പറ്റിക്കാൻ വേണ്ടി അവൾ കള്ളം പറഞ്ഞു. എന്റെ ഭർത്താവ് എന്നെ അതുമിതും പറഞ്ഞുവെന്ന് ഓരോ ഹേതുവുണ്ടാക്കി അവളെന്നെ തെറ്റിദ്ധരിപ്പിച്ചു. എന്റെ ഭർത്താവ് അവളെ എന്താ പറഞ്ഞത്? അവളെത്തന്നെ ഇങ്ങോട്ട് വിളിക്കിൻ. അവൾ സ്വന്തം മക്കളുടെ തലയിൽ കൈവെച്ച് സത്യം ചെയ്യട്ടെ."

"മക്കളില്ലാത്ത മച്ചീ, നീ ആരുടെ തലയിൽ കൈവെച്ച് ആണ യിടും?"

പറഞ്ഞ് പറഞ്ഞ് പ്രശ്നം നീങ്ങുന്നതെങ്ങോട്ടാണെന്ന് കല്ലേശൻ മനസ്സിലാക്കി. സത്യം ചെയ്യണമെന്ന് വന്നാൽ രണ്ടും കൽപ്പിച്ച് ഗൗരി സത്യം തന്നെ പറഞ്ഞാലോ? അവൻ ഞെട്ടി. "കുട്ടകം എവിടെ?" അവൻ അക്കമ്മയുടെ നേരെ തിരിഞ്ഞ് ചോദിച്ചു.

"അടുക്കളയിൽ കൊണ്ട് വെച്ചിരിക്കുന്നു." അവൻ മിണ്ടാതെ അകത്ത് പോയി. അതെടുത്ത് കൊണ്ട് വന്ന് മുമ്പിൽ വെച്ചു. കമലുവും വിലങ്ങനെ നിന്നു.

"എന്റെ കാശും കമ്മലും തരുന്നത് വരെ അത് കൊടുക്കാൻ പാടില്ല."

കല്ലേശൻ അവളെ ചവിട്ടിയകറ്റി.

"കള്ളസ്സൂള! പിടിച്ച്, തലയിലെ രോമം പൊരിയുന്നത് വരെ ചെരിപ്പ് കൊണ്ടടിക്കണം." ശാമണ്ണൻ അവിടെയുണ്ടായിരുന്ന അദ്ദേഹത്തിന്റെ കാവൽക്കാരനോട് കുട്ടകം എടുത്തുകൊണ്ട് പോകാൻ പറഞ്ഞു.

ആൾക്കൂട്ടം സാവധാനത്തിൽ വീട്ടിന് മുമ്പിൽ നിന്ന് പിരിഞ്ഞു. എന്നാൽ ഗ്രാമത്തിൽ ഇത്തരം വേഷം നടന്നാൽ ആളുകൾ അതുപേക്ഷിച്ച് അത്രവേഗം തങ്ങളുടെ പാട്ടിന് പോവില്ല. കല്ലേശന്റെ വീട്ടിന് മുമ്പിലുള്ള തിരിവ് കടന്ന് പോയി അവരെല്ലാവരും ചേർന്ന് അന്നത്തെ സംഭവത്തെക്കുറിച്ചുള്ള തമാശകൾ അയവിറക്കിത്തുടങ്ങി. സംഗതിയൊന്നും അറിഞ്ഞിട്ടില്ലാത്ത പലരും ഇപ്പോൾ വന്ന് ചേർന്നു തുടങ്ങി. കല്ലേശന്റെ വീടിന്റെ മുൻവാതിലടച്ചു. പശുവിനെ കെട്ടുന്ന ഒരു കയർ അവന്റെ കൈയിൽ കിട്ടി. അത് മടക്കിപ്പിടിച്ചു. കുറ്റം സമ്മതിക്കാനായി പോലീസുകാർ കള്ളനെ തല്ലുന്നതുപോലെ കയർ വീശി ഭാര്യയുടെ ശരീരത്തിലാകെ അടിച്ച് തുടങ്ങി. ഈ സമയത്ത് തടുക്കാൻ ചെന്നാൽ അതേ കയർ കൊണ്ട് തനിക്കും കിട്ടുമെന്ന് അറിയാമായിരുന്ന അക്കമ്മ മിണ്ടാതെ പിൻവാതിലിലൂടെ പോയി ആലയിൽ കുത്തിയിരുന്നു. "കമ്മൽ എന്തിനാണ് അവളുടെ കൈയിൽ കൊടുത്തത്?" പത്തിരുപത് അടി കിട്ടിയപ്പോൾ അവൾ വായ തുറന്നു. "നമ്മുടെ രങ്കമണിക്ക് കൊടുക്കാനായി വെച്ചതാണ്." രങ്കമണി, കമലുവിന്റെ ഏറ്റവും ഇളയ അനുജത്തിയാണ്. ഇപ്പോൾ കല്യാണപ്രായമായിരിക്കുന്നു.

"അരിയും കാപ്പിപ്പൊടിയും നീ എന്തിന്, എങ്ങനെ കൊടുത്തു?" അവൾ വായ തുറന്നില്ല. വീണ്ടും പത്ത് പന്ത്രണ്ട് അടി വാങ്ങിയശേഷം അവൾ പറഞ്ഞു: "വെള്ളത്തിന് പോകുമ്പോൾ കുടത്തിൽ ഇട്ട് കൊണ്ട് പോയതാണ്."

കല്ലേശൻ കയർ കളഞ്ഞു. അടുക്കളയിൽ ചെന്ന് ഒരു വിറകുകൊള്ളി കൊണ്ടുവന്നു. അതു കണ്ടപ്പോൾ അവൾ ചീറി: "അയ്യമ്മോ! എന്നെ കൊല്ലുന്നേ! ഞാൻ ചത്തേ! അവരുടെ വീടിന്റെ മറ്റേത്തെരുവിൽ കൂട്ടംകൂടിനിന്നിരുന്ന ആൾക്കാർ ഒച്ചയുണ്ടാക്കാതെ വന്ന് വീടിന് മുമ്പിൽ സമ്മേളിച്ചു. 'ഠേ, ഠേ' എന്ന് വിറകുകൊള്ളി പതിക്കുന്ന ശബ്ദം, അവളുടെ നിലവിളി, ശാപം, ഇടയ്ക്കിടെ കല്ലേശൻ ഉച്ചരിച്ചുകൊണ്ടിരുന്ന 'മദർചോദ്, ബാം ചോദ്'കൾ, ഇവ പുറത്ത് നിന്നിരുന്ന എല്ലാവരുടെയും കാതിൽ വന്നലച്ചു. വാതിൽ പൊളിച്ച് അകത്ത് കടന്ന് അവനെ പിടിച്ച് മാറ്റണമെന്ന് അകലെയുള്ള വീടുകളിൽ നിന്ന് വന്നവരിൽ ചിലർക്ക് തോന്നി. ഇത് യാതൊരു പ്രത്യേകതയുമില്ലാത്ത, സാധാരണ സംഭവമാണെന്ന് അറിയാമായിരുന്ന തൊട്ടയൽക്കാർ അവരെ ആംഗ്യം കാട്ടി തടുത്തു.

വിറക് കൊള്ളി പൊട്ടിയത് കൊണ്ടോ അവന് മതിയെന്ന് തോന്നിയത് കൊണ്ടോ കല്ലേശൻ അടി നിർത്തി. കരയുന്നതിന് പോലും ശക്തി

യില്ലാതെ വീണ് കിടന്ന അവളുടെ പുറം, കൈ, തോൾ തുടങ്ങി ശരീരത്തിന്റെ എല്ലാ ഭാഗത്ത് നിന്നും രക്തം വരുന്നുണ്ട്. അവളുടെ കാതിൽ നിന്ന് താൻ കഴിഞ്ഞകൊല്ലം ഉണ്ടാക്കിച്ചുകൊടുത്ത രണ്ട് കമ്മലുകളും അവൻ അഴിച്ചെടുത്തു. അവൻ മച്ചിന്മേൽ കയറി തന്റെ പെട്ടിയിൽ വെച്ച് പൂട്ടി. താക്കോൽ പൂണുനൂലിൽ കെട്ടി അവൻ മുൻവാതിൽ തുറന്ന് പുറത്തിറങ്ങി. വീടിന് മുമ്പിൽ നിന്നിരുന്ന ആൾക്കൂട്ടത്തെ കണ്ട് അവൻ കോപം പൂണ്ടു: "ഇവിടെയെന്താ, കരടികളിയുണ്ടോ? എന്താ നിന്ന് നോക്കുന്നത്?" അവന്റെ ചോദ്യത്തിന്റെ മട്ടും മാതിരിയും കണ്ടപ്പോൾ തന്നെ ആളുകൾ പേടിച്ച് സ്ഥലം വിട്ടു.

ഉച്ചത്തിൽ നിലവിളിച്ച് തുടങ്ങിയ കമലു പിന്നീട് രണ്ട് മണിക്കൂറോളം തേങ്ങിക്കരഞ്ഞു. ഭർത്താവിന്റെ കൈ ചീഞ്ഞ്, കാൽ മുറിഞ്ഞ് പോകാനും ജയിലിലിട്ട് തൂക്കിലേറ്റാനും അവൾ ശപിച്ചു. അവസാനം അന്ന് രാവിലെ മുതൽ നടന്ന സംഭവങ്ങളെക്കുറിച്ച് അവൾ വീണ്ടുവിചാരം ചെയ്ത് തുടങ്ങി. ആ കള്ളസ്സൂള എന്റെ കമ്മലും പതിനഞ്ചുറുപ്പികയും തട്ടിയെടുത്തെങ്കിലും അവളുടെ വീട്ടിൽ നിന്ന് കുട്ടകം ചുമന്ന് കൊണ്ട് വരരുതായിരുന്നു. അത് നിമിത്തം കഴിഞ്ഞകൊല്ലം നടന്ന രഹസ്യസംഭവങ്ങൾ ഇപ്പോൾ പരസ്യമായി. കൂടാതെ ഈ ദാരിദ്ര്യവാസി സൂളേമോൻ എന്നെ തല്ലിച്ചതച്ചു. എന്നാൽ ഇങ്ങനെ അടിച്ചതിന് അവനെ ഒരു പാഠം പഠിപ്പിക്കണം. മിണ്ടാതിരുന്നാൽ ഇനിയും ഒരു ദിവസം ഇതിലും കൂടുതൽ അടിക്കും. അന്തകൻ. സൂളേമോൻ. അവൾ ഉറച്ചു.

## മൂന്ന്

കല്ലേശൻ അന്ന് മുഴുവൻ മറുവൻ ഗ്രാമത്തിൽ ദേവിയുടെ വീട്ടിൽ കഴിഞ്ഞു. അടുത്ത ദിവസം രാവിലെ നാട്ടിലേക്ക് പുറപ്പെട്ടു. തോട്ടത്തിലെ മുണ്ടക്കൈതത്തോട്ടിലൂടെ വരുമ്പോൾ അഞ്ചാറ് കല്ലുകൾ അതിശക്തിയിൽ അവന്റെ ശരീരത്തിൽ വന്ന് വീണു. ആരായിരിക്കും? അവൻ തിരിഞ്ഞ് നോക്കി. അപ്പോൾ മറുഭാഗത്ത് നിന്ന് മറ്റൊരു കല്ല് വന്നു വീണു. "ഏതവനാടാ? നിന്റമ്മേടെ......" അവൻ ഒന്ന് ചീറി. കല്ലുകളുടെ വരവ് നിന്നു. താൻ സ്വയം അങ്ങോട്ട് കയറി ആക്രമിക്കുകയാണോ? അവൻ അറച്ച് നിന്നു. അനേകം ആളുകൾ ഒന്നിച്ച് തന്റെ മേൽ ചാടി വീണാലോ എന്ന് അവൻ ഭയന്നു. ഒന്നും ചെയ്യാതെ പോയാലോ? ആരാണിത് ചെയ്തതെന്നോ എന്തിന് ചെയ്തുവെന്നോ മനസ്സിലാവില്ല. ഏതായാലും നേരം പുലർന്നിരിക്കുന്നു. അവൻ അല്പം ധൈര്യം സംഭരിച്ച് മുണ്ടക്കൈതയുടെ ഇടയിലൂടെ നുഴഞ്ഞ് നോക്കി. വേലിയുടെ മറവിൽ ഒളിച്ചിരുന്നവരുടെ മുഖം അവൻ കണ്ടു. അവൻ തങ്ങളെ തിരിച്ചറിഞ്ഞു

വെന്ന് മനസ്സിലാക്കിയ അവർ വേലിക്കിടയിലൂടെ നുഴഞ്ഞ് ഓടിക്കളഞ്ഞു.

അവർ ശാമണ്ണന്റെ വേലക്കാരാണ്. ഗ്രാമത്തിലെ തോട്ടം കാവൽക്കാർ. ഒരു പ്രകോപനവുമില്ലാതെ അവർ കല്ലെറിഞ്ഞു. അവർക്ക് തന്നോട് യാതൊരു ദേഷ്യവുമില്ല. ഇത് ശാമണ്ണന്റെ കുതന്ത്രമാണെന്ന് മനസ്സിലായി. ഈ ശാനുഭോഗന്റെ ബുദ്ധി തന്നെ ഇങ്ങനെയാണ്. ഒറ്റയ്ക്ക് നേരിട്ട് എന്തെങ്കിലും ചെയ്യുവാനുള്ള ധൈര്യമില്ല. അവൻ പിന്നിൽ നിന്ന് ചെയ്യിക്കുകയാണ്. അച്ഛനുണ്ടായിരുന്നപ്പോൾ ഒരു ദിവസം തങ്ങളുടെ വീടിന് ഇതേ പോലെ കല്ലെറിഞ്ഞു. അത് കൊണ്ടല്ലേ, അച്ഛൻ പട്ടാപ്പകൽ പോയി അവന്റെ വീടിന്റെ മേൽപ്പുരയിലെ ഓട് തകർത്തുകളഞ്ഞത്? എന്നാൽ അച്ഛനെപ്പോലെ പ്രതികാരം ചെയ്യാനുള്ള നെഞ്ചൂക്കം തനിക്കില്ലെന്ന് കല്ലേശനറിയാം. ഈ ശാമണ്ണൻ എന്തിനിങ്ങനെ ചെയ്യിച്ചു? ഇന്നലെ എന്റെ ഭാര്യ കുട്ടകം എടുത്തുകൊണ്ടു വന്നതിനാവാൻ തരമില്ല. അത് ഞാൻ തന്നെ തിരിച്ച് കൊടുത്തതാണല്ലോ? അവന്റെ മരുമകളെ ഞാൻ എന്ത് ചെയ്യുന്നുവെന്ന് അവൻ മനസ്സിലാക്കിയിരിക്കണം. തൊള്ള തുറന്ന് വഴക്കിന് വന്നാൽ അവന്റെ കുടുംബത്തിന് തന്നെയാണ് അപമാനം. അതുകൊണ്ട് ഇങ്ങനെ പ്രതികാരം ചെയ്യാൻ പുറപ്പെട്ടിരിക്കുകയാണ്. സൂളേമോൻ. ഇവനോട് കൈയൂക്കും കൊണ്ട് പോകാൻ പാടില്ല. സൂത്രവിദ്യകൊണ്ട് പറ്റിക്കണം. ആ പുട്ടഗൗരിയുടെ ഗുലുമാലിന് പോകാതിരുന്നാൽ മതിയായിരുന്നു. അവൾ അത്രയ്ക്ക് സുന്ദരിയൊന്നുമല്ല. എങ്കിലും കുറേ നാളായി മനസ്സിലുണ്ടായിരുന്നൊരാഗ്രഹം. അത് സാധിച്ചു. അവൻ ചിന്താധീനനായി വീട്ടിലെത്തി. അവിടെ മറ്റൊരു സംഭവം കാത്തു നിൽക്കുകയായിരുന്നു. അക്കമ്മ പറഞ്ഞു: "നീ ഇന്നലെ എവിടെയാ പോയത്? അവൾ ഇന്നലെ മുഴുവൻ എന്നെ പേടിപ്പിച്ചു. ഞാൻ കിണറ്റിൽ ചാടും; നിന്നേം നിന്റെ മോനേം കഴുമരത്തിൽ കേറ്റും എന്നൊക്കെ അവൾ പറഞ്ഞു. രാത്രി ഞാൻ ഒരു പോള കണ്ണടച്ചില്ല. പാട്ടക്കാരൻ പൊന്നനെ വിളിച്ച് വീട്ടിൽ കാവലിരുത്തി."

കമലു കോപഗൃഹത്തിലായിരുന്നു. "എന്താ സൂളേ?" കല്ലേശൻ ചോദിച്ചപ്പോൾ അവൾ ക്രോധത്തോടെ മറുപടി പറഞ്ഞു: "നിന്നെ കൊലമരത്തിൽ കേറ്റും." ഉടൻ ഒരു വിറക്കൊള്ളിയെടുക്കാൻ തോന്നിയതാണ്. എന്നാൽ തലേദിവസം ഭയങ്കരമായി അടിച്ചിട്ടും അവൾ ഒട്ടും കൂസാതിരിക്കുന്നത് കണ്ട അവൻ ആ ചിന്ത കൈവെടിഞ്ഞു. കൂടാതെ മുമ്പൊരിക്കൽ അവൾ കിണറ്റിൽ ചാടിയ കഥയും ഓർത്തു. ഉടനെ അവനൊരുപായം തോന്നി. അവൻ ചോദിച്ചു: "നീ കിണറ്റിൽ ചാടുന്നോ?"

"ഹും."

"എന്നാൽ വാ." അവൻ അവളുടെ കൈ പിടിച്ച് പരപരാ വലിച്ചു. പറമ്പിലുള്ള കിണറ്റിൻകരയിലേക്ക് കൊണ്ട് പോയി. "എന്തെങ്കിലും ഏറ്റക്കുറച്ചിൽ വന്ന് പെട്ടാൽ നമുക്ക് കുഴപ്പമാണ്," എന്ന് പറഞ്ഞ് അക്കമ്മ തടുക്കാൻ ചെന്നു. അവൻ കിണറ്റിൻകരയിലുണ്ടായിരുന്ന പുതിയ കയറിന്റെ കുരുക്ക് വലുതാക്കി അവളുടെ കക്ഷത്തിലൂടെയിട്ട് മുറുക്കി. അവൾ പിടഞ്ഞ് കൊണ്ടിരിക്കെ തന്റെ രണ്ടുകാലുകളും കിണറിന്റെ ആൾമറയിൽ ചവിട്ടി. പുതുതായി ഇട്ടിരുന്ന കപ്പിയിലൂടെ അവളെ സാവധാനം കിണറ്റിനകത്താക്കി. അവൾ 'അയ്യയ്യമ്മോ!' എന്ന് നിലവിളിച്ചുകൊണ്ടിരിക്കെത്തന്നെ അവൻ കയർ അയച്ചു വിട്ടു. അവളുടെ കാലുകൾ വെള്ളത്തിലായി. മുട്ട് മുങ്ങി; നിലവിളിയുടെ ഒച്ച കൂടി. അവൻ പെട്ടെന്ന് കയറയച്ച് തല മുഴുവൻ ഒരു തവണ മുക്കി വീണ്ടും കക്ഷം വരെ പൊക്കിയെടുത്തു. അവൾ വിറയ്ക്കുന്നുണ്ടായിരുന്നു.

"കിണറ്റിൽ ചാടുന്നോ?" മുകളിൽ നിന്ന് അവൻ വിളിച്ച് ചോദിച്ചു.

"ഇല്ലേ!"

"നീ എന്ന് വിളിച്ച് സംസാരിക്കുമോ?"

"ഇല്ല! ഇല്ലില്ലേ! നിങ്ങളുടെ കാല് പിടിക്കാം; മേല്പ്പോട്ട് വലിക്കണേ!"

ആൾമറയിൽ രണ്ട് കാലും ചവിട്ടി അവൻ ശക്തിയായി വലിക്കാൻ നോക്കി. തനിക്കൊറ്റയ്ക്ക് വലിക്കാൻ സാധിക്കുന്ന ഭാരമല്ലാ അതെന്ന് അവന് മനസ്സിലായി. മറ്റൊരു പുരുഷൻ കൂടി വേണമെന്ന് തോന്നി. എന്നാൽ പുറത്തുള്ളവരെ വിളിക്കുന്നത് കുഴപ്പമാണ്. എന്നാൽ ഇതിനകം ആരോ മുൻഭാഗത്തെ വാതിലിൽ മുട്ടി. "നിൽക്കൂ. വാതിൽ തുറക്കേണ്ട." അവൻ അക്കമ്മയോട് വിളിച്ചു പറഞ്ഞു. അപ്പോഴത്തേക്കും വാതിലിൽ മുട്ടിയ ആൾ വിളിച്ച് പറഞ്ഞു: "അമ്മേ, കല്ലേശാ! വാതിൽ തുറക്കൂ! അത് തന്റെ മകൻ കണ്ഠിയുടെ സ്വരമാണ്. അക്കമ്മ ഉടൻ എഴുന്നേറ്റ് പോയി വാതിൽ തുറന്നു. അദ്ദേഹം അകത്ത് കടന്ന ശേഷം അവർ വീണ്ടും വാതിലടച്ചു. ഇടത്തെ ചുമലിൽ മുമ്പിലും പിമ്പിലുമായി തുങ്ങിക്കിടക്കുന്ന വളരെ ഭാരമുള്ള ഒരു പൈമ്പച്ചാക്കും വലതു കൈയിൽ ഒരു സഞ്ചിയും. അദ്ദേഹം ഭാണ്ഡം നിലത്ത് വെച്ചു. മകനോട് സുഖവിവരം അന്വേഷിക്കുന്നതിന് മുമ്പായിത്തന്നെ അക്കമ്മ പറഞ്ഞു: "നീ ഒന്നിങ്ങോട്ട് വരൂ. ഒന്നും സംസാരിക്കണ്ട." അച്ഛനും മകനും ചേർന്ന് കമലുവിനെ വലിച്ച് പൊക്കി. നനഞ്ഞ സാരിയോടെ മുറിയിൽ കയറിയ അവൾ പിന്നീടൊന്നും മിണ്ടിയില്ല. ഒച്ചയോ ബഹളമോ ഉണ്ടാക്കിയില്ല.

രണ്ടുപേരും സുഖവിവരങ്ങൾ അന്വേഷിച്ചു. ജോയിസർ സന്യാസിയെപ്പോലെ താടി വളർത്തിയിരിക്കുന്നു. താനിത്രയും നാൾ കാശിയിലായിരുന്നുവെന്നദ്ദേഹം പറഞ്ഞു. എന്തിന് പോയി എന്ന ചോദ്യ

ത്തിന് മറുപടി ഉണ്ടായിരുന്നില്ല. ഇങ്ങോട്ട് വരുന്ന വഴിക്ക് ശാമണ്ണൻ ജീവിച്ചിരിപ്പുണ്ടോ എന്ന് അടുത്തുള്ള ഒന്ന് രണ്ട് ഗ്രാമങ്ങളിൽ അന്വേഷിച്ചിട്ടാണ് ഗ്രാമത്തിൽ പ്രവേശിച്ചത്.

"എന്തിനാ നീ താടി നീട്ടിയിരിക്കുന്നത്?" സന്യാസിയായിരിക്കയാണോ?" അമ്മ ചോദിച്ചു.

"വെറുതെ വെച്ചതാണ്. എടോ കല്ലേശാ, നീ പോയി നാവുതിയനെ വിളിച്ചോണ്ട് വാ."

നാവുതിയൻ വന്നു. കണ്ഠീജോയിസർ പഴയപടി തലയിൽ കെട്ടിവെക്കാനുള്ള കുടുമ ബാക്കിവെച്ച്, താടിയും മറ്റും വൃത്തിയായി വടിച്ച് കളഞ്ഞു. പന്ത്രണ്ട് കൊല്ലം കഴിഞ്ഞെങ്കിലും അദ്ദേഹത്തിന്റെ ശരീരത്തിന് യാതൊരു മങ്ങലും ഏറ്റിരുന്നില്ല. ഒട്ടും മെലിഞ്ഞിട്ടില്ല. ആരോഗ്യപൂർണമായ ശരീരം. കുളിച്ച് വന്ന് സന്ധ്യാവന്ദനവും ജപവും കഴിച്ചു. ജപം അദ്ദേഹം പുതുതായി കാശിയിൽവെച്ച് പഠിച്ചതായിരിക്കണം. പാചകം കഴിഞ്ഞ് ഊണ് വിളമ്പുമ്പോൾ അക്കമ്മ ചോദിച്ചു: "കണ്ഠീ, നീ പോയിട്ട് പന്ത്രണ്ടു വർഷം കഴിഞ്ഞു. അത് കൊണ്ട് നീ ഗ്രാമത്തിൽ കയറുന്നതിനുമുമ്പ് ഏതെങ്കിലും അമ്പലത്തിൽ കയറി മുഖദർശനം കഴിക്കേണ്ടതായിരുന്നു."

"കാശിയിൽ നിന്ന് ഞാൻ ഗംഗാദേവിയെത്തന്നെ കൊണ്ട് വന്നിരിക്കുകയാണ്. ദേവിയുടെ കൂടെയുള്ളപ്പോൾ മറ്റൊന്നും ആവശ്യമില്ല. ശരി. നമുക്ക് ഗംഗാ സമാരാധന നടത്തണം."

"ഇക്കാലത്ത് സമാരാധന നടത്തുക എളുപ്പമല്ല. കഴിഞ്ഞ കൊല്ലം മുഴുവൻ മഴയില്ലായിരുന്നു. ഇപ്പോൾ വീട്ടിൽ ഒരു വസ്തുവില്ല." കല്ലേശൻ പറഞ്ഞു.

"ഞാൻ കാശ് കൊണ്ട് വന്നിട്ടുണ്ട്. അതിനെന്ത് ചെലവ് വരും?"

കണ്ഠീജോയിസർ തിരിച്ച് വന്നതറിഞ്ഞ് അനേകം പേർ വന്ന് കുശല പ്രശ്നം നടത്തി. പന്ത്രണ്ട് വർഷം കാശിയിൽ താമസിച്ച് വന്ന അദ്ദേഹം ഇപ്പോൾ പഴയതിലും വലിയ പണ്ഡിതനായിരിക്കുന്നു. കാശിയാത്ര നടത്തണമെന്നാഗ്രഹിച്ച് അത് സാധിക്കാത്ത ചിലർ അദ്ദേഹത്തിന്റെ കാലിൽ വീണ് നമസ്കരിച്ചു. അവർക്ക് ജോയിസർ ഓരോ കാലഭൈരവച്ചരട് കൊടുത്തു. എട്ട് ദിവസത്തിനകം ആർഭാടപൂർവം ഗംഗാസമാരാധന നടന്നു. ഗ്രാമത്തിലെ സകലരും വന്നെങ്കിലും സമാരാധനയ്ക്ക് ശാമണ്ണനോ അദ്ദേഹത്തിന്റെ വീട്ടുകാരോ വന്നില്ല.

അതിനിടയ്ക്ക് ജോയിസർ ഗ്രാമം മുഴുവൻ നടന്ന് തന്റെ പഴയ ചില സുഹൃത്തുക്കളെ കണ്ട് നാട്ടിലെ വിശേഷങ്ങളൊക്കെ മനസ്സിലാക്കി. ഗംഗാസമാരാധന കഴിഞ്ഞ ദിവസം രാത്രി നിലാവെളിച്ചത്ത്, പറമ്പിൽ കിണറ്റിനടുത്തിരുന്ന് അച്ഛൻ മകനോട് ചോദിച്ചു: "കല്ലേശാ, നീ അടിച്ച ദേഷ്യം കാരണം അവൾ കമ്മലെടുത്ത് ഒളിപ്പിച്ചുവെച്ച്,

സ്വന്തം അനുജത്തിക്ക് കൊടുത്തയക്കണമെന്ന് കരുതിയിരുന്നുവത്രെ. ഇതിന് ആ ശാമണ്ണന്റെ മരുമകൾ സഹായിച്ചുവത്രെ."

"നേരാണോ?"

"ഹും."

"അവളെ നീ അപമാനിച്ചുവോ?"

"നമ്മുടെ വീട്ടിൽ വരേണ്ടെന്ന് പറഞ്ഞു."

"ഞാൻ കാശിയിൽ പോയി വന്നവനാണ്. ഉണ്ടാക്കിയ അച്ഛൻ. എന്നോട് സത്യം പറയണം. നമ്മുടെ വീട്ടിൽ വരേണ്ടെന്ന് പറഞ്ഞതേയുള്ളൂ? മറ്റെന്തെങ്കിലും സംഭവിച്ചുവോ?"

"നിങ്ങളോടാരാ പറഞ്ഞത്?"

"നാട്ടിൽ മറ്റൊരു കഥയാണ് കേൾക്കുന്നത്. സത്യം പുറത്തു പറയാൻ ശാമണ്ണന് കുറവാണത്രെ."

"ഹും." കല്ലേശൻ മൂളി. തലതാഴ്ത്തി അവൻ പറഞ്ഞു: "ഇവളുടെ തലതിരിച്ച് വിടാനായി ആ ശാമണ്ണൻ മരുമകളെ ഇങ്ങോട്ട് അയച്ചുകൊണ്ടിരുന്നു. അത്തരക്കാരെ പിന്നെന്ത് ചെയ്യും?"

"നോക്കൂ. പുരുഷൻ തനിക്ക് തോന്നിയ ഏത് പരാക്രമവും കാട്ടി ജയിക്കാം. എന്നാൽ ഈയൊരു കാര്യത്തിൽ നിഷ്ഠ കൂടിയേ കഴിയൂ. അതയഞ്ഞുപോയാൽ അവന് മറ്റൊന്നും ജയിക്കാനാവില്ല. നീ ചെയ്തത് തെറ്റാണ്."

കല്ലേശന് നാണമായി. എന്നാൽ തന്റെ പണി ശരിയാണെന്ന് വരുത്താൻ അവൻ പറഞ്ഞു: "നിങ്ങൾ നാട്ടിലേക്ക് വന്ന ദിവസം ഞാൻ മറുവൻ ഗ്രാമത്തിൽ നിന്ന് വരികയായിരുന്നു. ശാമണ്ണൻ തന്റെ ജോലിക്കാരെ അയച്ച് എനിക്ക് നേരെ കല്ലെറിഞ്ഞു. അവൻ ഈ ജാതി പണിയെടുക്കാമോ?"

"എടാ സൂളേമോനേ, നമ്മുടെ വീട്ടിന് കല്ലെറിഞ്ഞത് അവന് ഇങ്ങനെയൊക്കെയായി. കണ്ഠി ചത്ത് പോയെന്നാണോ ഇവൻ വിചാരിച്ചത്? ഞാൻ നോക്കിക്കോളാം." അദ്ദേഹം തീരുമാനിച്ചു. അതെന്താണെന്ന് മാത്രം പറഞ്ഞില്ല.

രണ്ട് ദിവസം കഴിഞ്ഞു. അന്ന് വെള്ളിയാഴ്ച ആയിരുന്നു. നാഗലാപുരം ചന്ത. ചുറ്റുപാടുമുള്ള നാടുകളിലെ ആളുകൾ മുഴുവൻ ചന്തയ്ക്ക് പോകാതിരിക്കില്ല. ഉച്ചയ്ക്ക് മൂന്ന്മണി സമയത്ത് ശാനുഭോഗശാമണ്ണൻ സ്വന്തം വീട്ടിൽ നിന്ന് പുറപ്പെട്ട് ചന്തയിലേക്ക് പോവുകയാണ്. വെളുത്ത പാളത്താറും കുപ്പായവും രണ്ടാം മുണ്ടുമാണ് വേഷം. നെറ്റിയിൽ കറുത്തപൊട്ട്. ശാനുഭോഗസ്ഥാനത്തിന്റെ ഗർവം പ്രകടിപ്പിച്ച് കൊണ്ടാണ് നടത്തം. ഈ അവസരം പാർത്തിട്ടാണോ എന്നറിയില്ല, കണ്ഠീജോയിസർ അദ്ദേഹത്തിന്റെ മുമ്പിൽ പെട്ടെന്ന് പ്രത്യക്ഷപ്പെട്ടു. പാളത്താറും കാഷായ നിറത്തിലുള്ള കുപ്പായവും ധരിച്ച് നെറ്റിയിൽ

ത്രിപുണ്ഡ്രവും കഴുത്തിൽ ജപമാലയുമായി വന്ന അദ്ദേഹത്തിന്റെ കൈയിൽ വലിയ ഒരു കലമുണ്ടായിരുന്നു. അതിൽ നിന്ന് വമിച്ചിരുന്ന ദുർഗന്ധം ആ പരിസരത്തിലുള്ളവരുടെ മൂക്ക് പൊളിക്കുന്നതായിരുന്നു.

"എന്റെ മകന്റെ മേലും നീ കല്ലെറിയിച്ചോടാ, പെൺകൂസൻ സൂളേ മോനേ?" ഈ ചോദ്യത്തോടൊപ്പം അദ്ദേഹം കലം പൊക്കി ശാമണ്ണന്റെ തലയിലൂടെ അഭിഷേകം ചെയ്യുന്ന മട്ടിൽ ഒന്നിച്ചൊഴിച്ച് കളഞ്ഞു. അതിന്റെ നിറവും മണവും, സാധനം എന്താണെന്ന് ചുറ്റുപാടുമുള്ള വർക്കെല്ലാം മനസ്സിലാക്കാൻ പാകത്തിലായിരുന്നു. മനുഷ്യമലം തന്നെ. ഈ വസ്തു ഇത്രയേറെ, അദ്ദേഹം എവിടെ വെച്ച് എങ്ങനെ ശേഖ രിച്ചു? അതെങ്ങനെ ഒരേ പാകത്തിൽ കലക്കിവെച്ചു? കൊണ്ടുവന്നതെ ങ്ങനെ? അദ്ദേഹം പന്ത്രണ്ട് വർഷം ആരാധിച്ച കാശിവിശ്വേശ്വരന് മാത്രമേ അറിയൂ. എല്ലാം പകർന്ന് കഴിഞ്ഞപ്പോൾ ശാമണ്ണന്റെ വെളുത്ത കുപ്പായത്തിലൂടെ അത് ചുറ്റും ഇറങ്ങി, ഒട്ടിപ്പിടിച്ച് തുടങ്ങി. കലം തന്റെ വൈരിയുടെ തലയിൽ അടിച്ചുടച്ച് കണ്ഠീജോയിസർ ആൾക്കൂട്ടത്തിൽ അപ്രത്യക്ഷനായി.

## നാല്

പിന്നെ ഒരു മാസം കണ്ഠീജോയിസർ നാഗലാപുരത്തുണ്ടായിരുന്നില്ല. ഏത് നാട്ടിലായിരുന്നുവെന്ന് ആർക്കും അറിയില്ല. കല്ലേശൻ മൂന്ന് നാല് ദിവസത്തിലൊരിക്കൽ ഏതോ നാട്ടിൽ പോയി വരുമായിരുന്നു. അച്ഛനെ കണ്ട് ഇവിടുത്തെ സംഗതികൾ അറിയിക്കാനായിരിക്കണം അവൻ പോകുന്നതെന്ന് പലരും ഊഹിച്ചു. എന്നാൽ അവൻ പോകുന്നത് രാത്രി കാലത്തായതുകൊണ്ട് ആരും അവനെ പിന്തുടരാനുള്ള ധൈര്യം കാണി ച്ചില്ല. അവൻ തിരിച്ച് വരുന്നത് എപ്പോഴും പകലായിരുന്നു. അതറിയേണ്ട കാര്യമില്ല. കഴിഞ്ഞ പന്ത്രണ്ട് വർഷം ഇവിടെ ഇല്ലാതിരുന്ന കണ്ഠീ ജോയിസരാണെങ്കിൽ ഒരു പുരാണ പുരുഷനായിരുന്നു. ഇപ്പോൾ നാട്ടിൽ വന്ന് ഗംഗാസമാരാധന നടത്തി മൂന്ന് ദിവസത്തിനകം ആ നാട്ടിൽ ആരും ചെയ്യാതിരുന്ന ഒരു സാഹസം ചെയ്തു കളഞ്ഞു. ശാമണ്ണൻ ആ നിമിഷം വീട്ടിലേക്കോടിച്ചെന്ന് കുളിമുറിയിൽ കയറി, വാകപ്പൊടി തേച്ച് ചകിരിനാര് കൊണ്ട് ഉരച്ച് തലയും മേലും കഴുകിക്കളഞ്ഞു. അദ്ദേ ഹത്തിന് സംഭവിച്ചതെന്താണെന്ന് യഥാർത്ഥത്തിൽ പത്തിരുപത് പേർ മാത്രമേ കണ്ടിരുന്നുള്ളൂ. വീട്ടിലേക്കോടി വരുമ്പോൾ അദ്ദേഹത്തെ അധി കമാർക്കും തിരിച്ചറിയാൻ കഴിഞ്ഞിരുന്നില്ല. മൂന്ന് നാല് പേർ മാത്രം അദ്ദേഹത്തെ തിരിച്ചറിഞ്ഞു. എന്നാൽ നാട്ടുകാർ മുഴുവൻ പ്രത്യക്ഷ ത്തിൽ കണ്ടതുപോലെ, കണ്ഠീജോയിസർ തലയിലൊഴിച്ചതും ശാമ ണ്ണന്റെ വായിലേക്ക് കൂടി അത് ഒലിച്ച് ചെന്നതും മുഹറം ഉത്സവകാ

ലത്തെ പുലിവേഷക്കാരന്റെ മട്ടിൽ അദ്ദേഹത്തിന്റെ ശരീരത്തിൽ വലിയ വരകൾ ഉണ്ടായതും വളരെ ആകർഷകമായി വർണിച്ച് തുടങ്ങി.

കണ്ഠീജോയിസനെതിരെ കേസ് കൊടുക്കാൻ കഴിയില്ലേ? ശാമണ്ണൻ ആലോചിച്ചു. എന്നാൽ ഈ ആക്രമണം നടന്നുകൊണ്ടിരിക്കുമ്പോൾ അത് നേരിട്ട് കണ്ട ആരെയും അദ്ദേഹം കൃത്യമായി ഓർക്കുന്നില്ല. അവനെത്തന്നെ ഇങ്ങനെ ചെയ്തു എന്ന് താനായിട്ട് ആരോടെങ്കിലും പറയുന്നതും കുറച്ചിലാണ്. കൂടാതെ ആരും ഇക്കഥ അദ്ദേഹത്തിന്റെ മുമ്പിൽ വെച്ചു സംസാരിക്കാറുമില്ല. താൻ സ്വയം ഇതിനെ തോണ്ടിയെടുത്ത് കൂടുതൽ പ്രചരിപ്പിക്കുന്നത് വിവേകമായിരിക്കില്ലെന്ന് അദ്ദേഹത്തിന് തോന്നി. പോരാത്തതിന് പണ്ടൊരിക്കൽ ഈ കണ്ഠീജോയിസനെതിരെ കേസ് കൊടുത്ത് നരസീപുരത്ത് പോയി വട്ടം കറങ്ങിയെങ്കിലും അവസാനം കേസ് തള്ളിപ്പോയി. അന്ന് അയാളുടെ കൈയിൽ നിന്ന് അടിവാങ്ങിക്കെട്ടിയതും അയാൾ മറന്നില്ല. 'ഈ സൂളേമോൻ ചത്ത് പോയെന്നല്ലേ ഞാൻ വിചാരിച്ചത്. അവന്റെ മകൻ കല്ലേശന്റെ ഭാര്യയെ അകറ്റിനിർത്തിയിരുന്നുവെങ്കിൽ ഒന്നും സംഭവിക്കുമായിരുന്നില്ല. ഇനി ഈ വയസ്സുകാലത്ത് എന്തെല്ലാം വിഷമങ്ങളിൽ ചെന്ന് കുടുങ്ങുമോ, ആവോ?'

ഈ ചിന്തയോടൊപ്പം മറ്റൊരു വസ്തുത കൂടി അദ്ദേഹത്തിന്റെ മനസ്സിനെ കരണ്ട് കൊണ്ടിരുന്നു. കണ്ഠീജോയിസന്റെ മകൻ കല്ലേശൻ അച്ഛനെപ്പോലെ തന്നെ കള്ളനാണ്. കഷ്ടകാലം വന്നാൽ സൂത്രം പ്രയോഗിക്കും. ധൈര്യവും ഉണ്ട്. നമ്മുടെ മകൻ നഞ്ചുണ്ടനോ? അസ്സൽ പേടിക്കൊടലൻ സൂളേമോൻ. ഇനി അങ്ങോട്ട് കയറി ആക്രമിക്കുന്ന കാലമൊക്കെ കഴിഞ്ഞ് പോയി.

ഒരു മാസം കഴിഞ്ഞ് കണ്ഠീജോയിസർ നാട്ടിലേക്ക് മടങ്ങി. അദ്ദേഹത്തോട് ആരും ഇക്കാര്യം നേരിട്ട് സംസാരിച്ചില്ല. അദ്ദേഹവും ഒന്നും പറഞ്ഞില്ല. കഴുത്തിൽ ജപമാലയിട്ട്, നെറ്റിയിൽ ത്രിപുണ്ഡ്രം ചാർത്തി നിരത്തിലൂടെ നടന്നാൽ ഇപ്പോഴും ജനങ്ങൾ അദ്ദേഹത്തിന് ആദരാതിരേകത്തോടെ വഴിമാറിക്കൊടുക്കും.

# അദ്ധ്യായം പന്ത്രണ്ട്

അക്കൊല്ലം വളരെക്കുറച്ചേ മഴ കിട്ടിയുള്ളൂ. എങ്കിലും മുത്താറിക്കൃഷി നടന്നു. യൂറോപ്പിൽ ഇംഗ്ലീഷുകാരും ജർമൻകാരും തമ്മിൽ ഉഗ്രൻ യുദ്ധം നടക്കുകയാണത്രെ. ഇവിടെ ബർമയിലും യുദ്ധം നടക്കുന്നുണ്ടെന്ന് പറയുന്നു. സർക്കാർ ആഹാരധാന്യങ്ങൾക്ക് റേഷൻ ഏർപ്പെടുത്തിയിരിക്കുന്നുവത്രെ. ഒരു ദിവസം ഷെയ്ക്ദാർ ഗ്രാമത്തിൽ വന്ന് റേഷൻ എന്നാൽ എന്താണെന്ന് വിശദീകരിച്ച് കൊടുത്തു. അടുത്ത തവണ മുതൽ വിളവെടുപ്പ് കണക്കെഴുതുമ്പോൾ വിളവിന്റെ മതിപ്പ്കണക്ക് എഴുതേണ്ട ക്രമവും വിവരിച്ചുകൊടുത്തു. ഒരേക്കർ വയലിൽ നൂറ് കണ്ടി മുത്താറി വിളയുമെന്ന് തോന്നിയാൽ അതിന് പതിനാറണ എന്നെഴുതണം. നാലരക്കണ്ടിയായാൽ പന്ത്രണ്ടണ. മൂന്ന് കണ്ടിക്ക് എട്ടണ. ഇങ്ങനെ മുത്താറി, നെല്ല്, മുതിര, അവര മുതലായ എല്ലാ വിളവുകളുടെയും മതിപ്പ് കണക്ക് ചേർക്കണം. സർക്കാരിൽ നിന്ന് ഇതിന്റെ അടിസ്ഥാനത്തിൽ ഓരോ കൃഷിക്കാരന്റെയും വിളവ് നിശ്ചയിക്കുകയും പതിവ് പോലെ അവന്റെ വീട് വിട്ട് ചെലവ് കഴിച്ച്, വിത്തിന് നീക്കി വെച്ച് ബാക്കിയുള്ളത് സർക്കാർ നിരക്കിൽ വിലയ്ക്കെടുക്കുകയും ചെയ്യും. എന്ന് വെച്ചാൽ കണക്കെഴുതുന്ന ശാനുഭോഗന് പുതിയ അധികാരം കിട്ടിയെന്നർത്ഥം.

നഞ്ചമ്മ ഒരു ദിവസം ഇടയ ഗ്രാമത്തിൽ പോയി ഗുണ്ടേഗൗഡരോട് പുതിയ കണക്കിനെക്കുറിച്ച് പറഞ്ഞു. "ഞങ്ങൾ കഷ്ടപ്പെട്ട് ഉണ്ടാക്കിയ ധാന്യം ആ നായിന്റെ മകൾക്ക് കൊടുക്കണോ?"

"സർക്കാർ അങ്ങനെ നിയമം ഉണ്ടാക്കിയിരിക്കുകയാണ്. അല്ലെങ്കിൽ പോലീസ് വരുമത്രെ."

ആർക്കെന്ത് ബുദ്ധിമുട്ടായാലും ഇടയഗ്രാമത്തിന് ഹാനിയാകരുതെന്ന് നഞ്ചമ്മ ആഗ്രഹിച്ചു. ഗ്രാമത്തിന് വല്ല അപകടവും പറ്റിയാൽ അത് ഗുണ്ടേഗൗഡരുടെ പട്ടേൽ സ്ഥാനത്തിന് തന്നെ കുറവാണ്. തന്റെ കുടുംബത്തെ രക്ഷിച്ച ഗ്രാമമാണ്. അവിടെ വിഷമമൊന്നും ഉണ്ടാക്കരുത്. അതവൾ സഹിക്കില്ല. ആ ഗ്രാമത്തിൽ എല്ലാവർക്കും ചെമ്മരിയാടുണ്ട്. എല്ലാകൊല്ലവും വയലിൽ ചെമ്മരിയാടുകളെ കെട്ടിയിടുന്നത് കൊണ്ട് മിക്കവർക്കും ഏക്കറൊന്നിന് നൂറ് കണ്ടിയിൽ കൂടുതൽ വിളവ് കിട്ടുന്നുണ്ട്. താൻ കൊടുക്കുന്ന മതിപ്പ് കണക്കിൽ കുറച്ച് കാണിച്ചാൽ

മതി. പക്ഷേ ശാനുഭോഗരുടെ മതിപ്പ് ശരിയാണോ എന്ന് നോക്കുവാൻ തഹസീൽദാർ ഏമാൻ തന്നെ വരുമത്രെ. ഷേയ്ക്ദാർ പറഞ്ഞതാണ്.

നഞ്ചമ്മയും ഗുണ്ടേഗൗഡരും ചർച്ചചെയ്ത് ഒരു തീരുമാനത്തിലെത്തി. ഈ ഗ്രാമത്തിലെ വിളവ് ഏകദേശം എട്ടണ, ഒമ്പതണ എന്ന കണക്കിന് അവൾ രജിസ്റ്ററിൽ മതിപ്പ് കാണിക്കണം. ഗ്രാമത്തിലെ കൃഷിക്കാരെല്ലാം ചേർന്ന് നൂറുറുപ്പികയോളം പിരിച്ചെടുക്കുക. ഷേയ്ക്ദാർക്കും മുകളിലുള്ളവർക്കും കൊടുത്ത് ശരിപ്പെടുത്തുക. സർക്കാരിൽ നിന്ന് ധാന്യം കൊണ്ട് പോകാൻ വരുമ്പോൾ സർക്കാർ നിരക്കിൽ പത്തോ പന്ത്രണ്ടോ കണ്ടി കൊടുക്കുക.

അക്കൊല്ലം അങ്ങനെ തന്നെ കഴിഞ്ഞു. നൂറുറുപ്പിക രൊക്കം കൊടുത്തു. പന്ത്രണ്ട് കണ്ടി മുത്താറി സർക്കാരിന് വിലയ്ക്കും കൊടുത്തു. നാല്പത് കുടുംബമുള്ള ഇടയഗ്രാമക്കാർ അങ്ങനെ രക്ഷപ്പെട്ടു. ഈ ഗ്രാമക്കാരാണെങ്കിൽ മുമ്പ് മുതൽക്കേ ശാനുഭോഗന് മഷിക്കാണിക്ക കൊടുത്തിരുന്നതാണ്. ഇപ്പോൾ അതോടൊപ്പം ഓരോ വീട്ടിൽ നിന്നും പത്ത് സേർ മുത്താറിയെന്ന കണക്കിന് പിരിച്ച് കൊടുക്കാൻ തുടങ്ങി. കൺട്രോൾ വന്നത് കാരണം അടിയേറ്റത് രാമസമദ്രത്തിനും ലിങ്കാപുരത്തിനുമാണ്. വിളവ് മതിപ്പ് കണക്ക് ഉണ്ടാക്കുന്നതെങ്ങനെയെന്ന് രാമസമദ്രം പട്ടേൽ ശിവേഗൗഡനോ, ലിങ്കാപുരം പട്ടേൽ പുരദപ്പനോ അറിയില്ലായിരുന്നു. നഞ്ചമ്മ ഈ രണ്ട് ഗ്രാമങ്ങളിലെയും വിളവ് കണക്ക് യഥാർത്ഥത്തിൽ ഉള്ളത് പോലെ എഴുതി. വിരിപ്പ് കൃഷി കഴിഞ്ഞതും ഒരു ദിവസം ഷേയ്ക്ദാർ, അദ്ദേഹത്തിന്റെ രണ്ട് ശിപായികൾ, രണ്ട് പോലീസ് കോൺസ്റ്റബിൾമാർ ഇത്രയും പേർ ഗ്രാമത്തിൽ വന്നു. ഷേയ്ക്ദാരുടെ നിർദേശപ്രകാരം ശിപായിമാർ ഓരോ വീട്ടിലും കടന്ന് പരിശോധിച്ചു. മച്ച്, മാളിക, പത്തായം, മൂട, കലം, കുട്ടകം തുടങ്ങി ഓരോന്നും പരിശോധിച്ചു. മുത്താറി നിറച്ച പുൽപ്പത്തായങ്ങളുടെ അകത്ത് നീളമുള്ള മുളവടി കുത്തിയിറക്കുന്നു. അതിന്റെ നീളവും വീതിയും കണക്കാക്കുന്നു. വീട്ടിൽ ആകെ ഇത്ര ധാന്യമുണ്ടെന്ന് ഏകദേശം കണക്കാക്കി, തനിക്ക് തോന്നിയത് അളന്ന് കെട്ടിയെടുപ്പിക്കുന്നു; എല്ലാം കൊണ്ട് വന്ന് മാദേവയ്യന്റെ കോവിലന്റെ മുമ്പിൽ കൂട്ടിയിടുന്നു. മച്ചിൽ കയറിയ ഷേയ്ക്ദാരുടെ ശിപായി ഗൃഹനാഥനിൽ നിന്ന് അവിടെ വെച്ച് തന്നെ ഇരുപതോ നാല്പതോ അമ്പതോ ഉറുപ്പിക വാങ്ങി താഴെ വരുന്നു: "ആകെ രണ്ട് ചാക്ക് സേർ." അവൻ പറയുന്നു. പിന്നെ അവൻ ഷേയ്ക്ദാർക്ക് കൊടുത്തതും സ്വന്തം കീശയിലാക്കിയതും കണക്കാക്കുന്നു. തനിക്ക് കിട്ടിയതിൽ നിന്ന് ഷെയ്ക്ദാർ പോലീസുകാർക്കും മാമൂൽ കൊടുക്കേണ്ടിയിരുന്നു.

ഇതൊക്കെയായിട്ടും ഒരൊറ്റ ദിവസം കൊണ്ട് രാമസമദ്രത്തിൽ നിന്ന് നാനൂറും ലിങ്കാപുരത്ത് നിന്ന് നൂറും ചാക്ക് മുത്താറി കെട്ടി

ക്കൊണ്ട് ഷേയ്ക്ദാർ പോയി. പട്ടേൽ, ശാനുഭോഗർ എന്നിവരുടെ മുമ്പിൽ വെച്ച് അവർ കൊടുത്ത രശീതി ഹാജരാക്കി, ബന്ധപ്പെട്ട അധി കാരികൾക്ക് മാമൂൽ കൊടുത്ത് കൃഷിക്കാർ അതിന്റെ പണം വാങ്ങേ ണ്ടിയിരുന്നു. മുത്താറി അളക്കുന്ന ശിപായിമാർ തങ്ങൾ കൊണ്ടുവന്ന സർക്കാർ വക സേർ ഉപയോഗിക്കുന്നത് വഴിയും ഒരു ചാക്കിന് ഏഴെട്ട് സേർ വീതമെങ്കിലും അധികം അളന്നിരുന്നു.

ഇത് കഴിഞ്ഞ് പതിനഞ്ച് ദിവസത്തിന് ശേഷം ഒരു ദിവസം പട്ടേൽ ശിവേഗൗഡൻ നഞ്ചമ്മയെ വിളിക്കാൻ കോൽക്കാരനെ പറഞ്ഞയച്ചു. പട്ടേൽ പറഞ്ഞയച്ചാൽ ശാനുഭോഗൻ പോകണോ, ശാനുഭോഗൻ പറഞ്ഞയച്ചാൽ പട്ടേൽ പോകണോ എന്നത് അവരവരുടെ സ്വത്ത്, വലിപ്പം, ദർപ്പം തുടങ്ങിയവയെ ആശ്രയിച്ചിരിക്കുന്നു. ശിവേഗൗഡൻ പറഞ്ഞയയ്ക്കും; ചെന്നിഗരായൻ പോകും; അതായിരുന്നു നാളിത് വരെ പതിവ്. എന്നാൽ ഇന്ന് അയാൾ നഞ്ചമ്മയെയാണ് വിളിപ്പിക്കുന്നത്. അവൾക്ക് ദേഷ്യം വന്നു. എന്നാൽ അവൾ ക്ഷമാപൂർവം കോൽക്കാര നോട് പറഞ്ഞു: "എന്തെങ്കിലും പണിയുണ്ടെങ്കിൽ അദ്ദേഹം തന്നെ ഒന്നി വിടെ വന്ന് പോകട്ടെ."

അല്പ സമയത്തിനകത്ത് പട്ടേൽ തന്നെ വന്നു. അയാളുടെ പിന്നി ലായി വന്ന കോൽക്കാരൻ പടിവാതിൽക്കൽ നിന്നു. തുണിയെടുത്ത് വിരിച്ച പനയോലപ്പായിൽ ഇരുന്ന് ഗൗഡൻ സംഭാഷണം ആരംഭിക്കേ ണ്ടത് എങ്ങനെയെന്ന് അഞ്ച് നിമിഷം ചുഴിഞ്ഞാലോചിച്ചു. അവസാനം ചോദിച്ചു: "ഇടയഗ്രാമത്തിൽ നിന്ന് പന്ത്രണ്ട് കണ്ടിമാത്രമേ എടുത്തി ട്ടുള്ളൂവത്രെ. ഞങ്ങളുടെ ഗ്രാമത്തിന് നാനൂറ് ചാക്ക് എങ്ങനെ കൊണ്ട് പോയി?"

"പട്ടേലരേ, എനിക്കെന്തറിയാം?"

"പെങ്ങളേ, എന്തറിയാമെന്ന് നീ തന്നെ പറയണം. നീയല്ലേ കണ ക്കെഴുതുന്നത്?"

"പട്ടേലരേ നീയെന്നും മറ്റും വിളിക്കാൻ ഞാൻ നിങ്ങളുടെ വീട്ടിൽ പിച്ചയ്ക്ക് വന്നതല്ല. കുറച്ച് മര്യാദയോടെ സംസാരിക്കണം." നഞ്ചമ്മ അതും പറഞ്ഞ് അടുക്കളയിൽ കയറി.

"ചെന്നിഗരായനെ ജനിച്ച അന്ന് മുതലെനിക്കറിയാം."

"എന്നാൽപ്പിന്നെ അദ്ദേഹത്തോട് തന്നെ ചോദിച്ചോളൂ. നിങ്ങളുടെ വീട്ടിലേക്ക് വരാൻ കോൽക്കാരനോട് പറഞ്ഞയച്ചില്ലേ? നിങ്ങളുടെ പട്ടേൽസ്ഥാനമെന്ന് വെച്ചാൽ വലിയ സിംഹാസനമാണെന്നാണോ വിചാരം?"

ശിവേഗൗഡന് മുഖത്തടിയേറ്റ മട്ടായി. അയാളൊരിക്കലും ഈ സ്ത്രീയോട് നേരിട്ട് സംസാരിച്ചിട്ടില്ല. വീടും കുടിയും വിട്ട്, ഇല പറിച്ച് കുത്തിക്കെട്ടി വിറ്റ്, ഭർത്താവിന്റെ ശാനുഭോഗക്കണക്കെല്ലാം എഴുതി

ക്കൊണ്ടിരിക്കുന്ന ഇവളുടെ അഹന്ത! ഗൗഡന് മേലാകെ മുറിഞ്ഞു.

"ഞങ്ങളുടെ ഗ്രാമത്തിലെ വിളവെടുപ്പ് കണക്കെഴുതുമ്പോൾ, എന്താ പെണ്ണുങ്ങളേ, കുറച്ച് കാണിക്കാത്തത്?"

"അത് ചോദിക്കാൻ നിങ്ങളാരാ?" നഞ്ചമ്മ അകത്ത് നിന്ന് തന്നെ മറുചോദ്യം ചോദിച്ചു.

"പെണ്ണുങ്ങൾ സർക്കാർ കണക്കെഴുതുമോ എന്ന് എനിക്കൊന്ന റിയണം. സർക്കാരിനോട് തന്നെ ചോദിക്കട്ടെ."ശിവേഗൗഡൻ എഴുന്നേറ്റ് പോയി. നാടാകെ രാജാവിനെപ്പോലെ വിലസിയിരുന്ന അയാൾ അന്ന് പരാജയത്തിന്റെ കയ്പ്പെന്തെന്ന് അറിഞ്ഞു. അതും ഇത്രയും കാലം തന്റെ അഹങ്കാരപൂർണമായ ഭരണത്തിൻകീഴിൽ ജീവിച്ച് ഈ സ്ത്രീ തന്നെ പറഞ്ഞയച്ചിരിക്കുകയാണ്. സ്വന്തം അളിയൻ സിവലിങ്കനെ കൂട്ടിന് വിളിച്ച് അയാൾ നേരെ കമ്പൻകുളത്ത് പോയി ഷേയ്ക്ദാരെ കണ്ടു. പെണ്ണുങ്ങൾ സർക്കാർ കണക്കെഴുതാമോ എന്ന കാര്യം അന്വേ ഷിച്ചു. ഷേയ്ക്ദാർക്ക് ചോദ്യത്തിന്റെ ആന്തരാർത്ഥം പിടികിട്ടി. ആ ഫർക്കയിലേക്ക് അദ്ദേഹം വന്ന് ആറ് മാസമേ ആയിട്ടുള്ളൂവെങ്കിലും മുമ്പുണ്ടായിരുന്ന ഷേയ്ക്ദാർ ഓരോ ഫർക്കയിലെയും ഉള്ളുകള്ളികൾ വിസ്തരിച്ച് പറഞ്ഞ് കൊടുത്തിരുന്നു. അദ്ദേഹം തന്ത്രപൂർവം സംസാരിച്ചു. ശിവേഗൗഡന്റെ ആക്ഷേപത്തിന്റെ പശ്ചാത്തലം അയാളെ ക്കൊണ്ട് തന്നെ പറയിച്ചു. ശാനുഭോഗരുടെ വിളവെടുപ്പ് രജിസ്റ്ററിൽ എസ്റ്റിമേറ്റ് അധികമായാൽ അദ്ദേഹത്തിന് ലാഭമുണ്ട്; കുറച്ച് കാണിച്ചാലും ലാഭ മുണ്ട്. അതുകൊണ്ട് ഷേയ്ക്ദാർ ശാനുഭോഗരെ എന്തിന് കൈയൊഴി ക്കണം? അദ്ദേഹം വിശദീകരിച്ചു: "ശിവേഗൗഡരേ, ആ അമ്മ്യാരാണ് കണക്കെഴുതുന്നതെന്ന് ഡെപ്പിടി കമ്മീഷണർ സായ്വിനു പോലും അറിയാം. മുഴുവൻ തുംകൂർ ഡിസ്ട്രിക്റ്റിൽ തന്നെ ആരും അത്ര നന്നായി എഴുതുന്നില്ലെന്ന് അദ്ദേഹം ഹുസൂർ ജമാബന്ദിയിൽ പറഞ്ഞതാണ്. പെണ്ണുങ്ങൾ കണക്കെഴുതിക്കൂടെന്ന് സർക്കാർ നിയമമൊന്നുമില്ല."

പരാജയപ്പെട്ട മുഖവുമായി ശിവേഗൗഡനും അളിയനും നാട്ടിലേക്ക് മടങ്ങി. വഴിക്ക് വെച്ച് ശിവേഗൗഡൻ അളിയനോട് ചോദിച്ചു: "അളിയാ, ആ നായിന്റെ മോൻ ഷേയ്ക്ദാർ ഗ്രാമത്തിൽ വരുമ്പോൾ ഈ നായി സ്സൂള ഉപ്പുമാവും കാപ്പിയും കൊടുക്കുന്നതുകൊണ്ടല്ലേ, അവളെ ഇങ്ങനെ താങ്ങിയത്?"

"വെറും ഉപ്പുമാവും കാപ്പിക്കും ഇങ്ങനെ താങ്ങുമോ? അവൻ വരു മ്പോഴെല്ലാം ഇവൾ അവന്റെ കൂടെ കിടക്കവിരിച്ച് കിടക്കുന്നുണ്ട്."

"നായിസ്സൂള, നായിസ്സൂള." ശിവേഗൗഡൻ ഈ മന്ത്രോച്ചാരണ ത്തിലൂടെ കോപശമനം വരുത്തി. എന്നാൽ നാട്ടിലെത്തിയപ്പോൾ അതേ കാര്യം മറ്റാരുടെയെങ്കിലും മുമ്പിൽ വെച്ച് പറയാൻ അവനോ, അവന്റെ അളിയൻ സിവലിങ്കനോ ധൈര്യമുണ്ടായില്ല.

സിവലിങ്കന്റെ അഹന്ത കണ്ട് നഞ്ചമ്മയ്ക്ക് മുമ്പ് മുതലേ അവ ജ്ഞയുണ്ട്. അത് പട്ടേൽ സ്ഥാനത്തിന്റെ മാത്രം അഹന്തയായിരുന്നില്ല. കാസിം ബഡ്ഡിയുടെ ഇടപാടിനുള്ള പണം മുഴുവൻ ഇവന്റേതായിരുന്നുവെന്ന് ഇപ്പോൾ നാട് മുഴുക്കെ അറിയാം. അന്യനാട്ടുകാരനായ കാസിംബഡ്ഡിക്ക് ഈ നാട്ടിൽ സ്ഥലം വാങ്ങി, വീട് കെട്ടി, ധാരാളം സ്വത്തുണ്ടാക്കാമെന്ന മോഹം ഉണ്ടായിരുന്നില്ല. തന്റെ വീതമായ പലിശ എണ്ണിയെടുത്ത്, അവൻ സ്വന്തം സ്ഥലമായ മലബാറിലേക്ക് അയച്ച് കളയും. ആദ്യമൊക്കെ ഇവരുടെ പലിശക്കച്ചവടം പൊന്ന്, വെള്ളി, ചെമ്പ്, പിച്ചള എന്നീ ലോഹസാമഗ്രികളായിരുന്നു. ഇപ്പോൾ ഈ ലോഹ ഉരുപ്പടികൾ നഷ്ടപ്പെട്ടവർ തങ്ങളുടെ കൊച്ച് പറമ്പുകളും പണയം എഴുതി, ഒരു പൈസ പലിശയ്ക്ക് കടം വാങ്ങിത്തുടങ്ങിയിരിക്കുകയാണ്. പണയം ശിവേഗൗഡന്റെ പേരിലായിരിക്കും. മൂന്ന് മാസത്തെ പൈസ നിരക്കിലുള്ള പലിശ ആദ്യം തന്നെ കുറച്ചിട്ടാണ് കൊടുക്കുക. എന്നുവെച്ചാൽ ഒരായിരം ഉറുപ്പികയ്ക്ക് പണയാധാരമെഴുതിയാൽ ഏറെക്കുറെ അഞ്ഞൂറുറുപ്പിക കിട്ടും. ഇതിനും പുറമെ പന്ത്രണ്ട് ശതമാനം പലിശ കോടതിയിൽ പോയാലും കിട്ടും. കഴിഞ്ഞ കുറച്ച് കൊല്ലങ്ങളായി, വിശേഷിച്ച് മഴയും വിളവും ഇല്ലാതായ കഴിഞ്ഞ രണ്ട് കൊല്ലങ്ങളിൽ ശിവേഗൗഡൻ വളരെയധികം വളർന്ന് കഴിഞ്ഞിരുന്നു. അയാളെ അല്പമൊന്ന് താഴ്ത്തിക്കെട്ടാൻ ആ ഗ്രാമത്തിലാർക്കും കഴിയാത്ത സംഗതിയാണ്. നഞ്ചമ്മയ്ക്കും അതറിയാം. എന്നാൽ അയാൾ തന്നെയും ഭരിക്കാൻ തുടങ്ങിയിരിക്കയാണെന്ന് കണ്ടപ്പോൾ അവൾ, അയാൾക്ക് ശരിയായ മറുപടി കൊടുത്ത് പറഞ്ഞയച്ചു. സപ്ലൈവകുപ്പ് വഴി കൺട്രോൾ ഏർപ്പെടുത്തിയ ശേഷം ഷേയ്ക്ദാർ അപ്പപ്പോൾ ഗ്രാമത്തിൽ വരേണ്ടിയിരുന്നു. പട്ടേൽ അദ്ദേഹത്തെ കാണാൻ പോയതും അവൾ അറിഞ്ഞു. അയാൾക്ക് കിട്ടേണ്ടത് കിട്ടി എന്ന് വിചാരിച്ച് അവൾ മൗനം പൂണ്ടു.

## രണ്ട്

മഴ വന്നു. വിളവുണ്ടായി. പക്ഷേ ധാന്യങ്ങളുടെ വിലമാത്രം കുറഞ്ഞില്ല. യുദ്ധം നടന്ന് കൊണ്ടേയിരുന്നു. ശാനുഭോഗന്റെ പതിവ് കണക്കുകളുടെ കൂടെ കൺട്രോൾ, വിളവ്, ധാന്യശേഖരണം തുടങ്ങിയ പുതിയ കണക്കുകൾ കൂടി ഇപ്പോൾ എഴുതണം. സർക്കാരിൽ നിന്ന് വർഷാശനത്തോടൊപ്പം ശാനുഭോഗന്മാർക്ക് പ്രത്യേക അലവൻസ് കൊടുക്കാൻ തുടങ്ങി. നഞ്ചമ്മയുടെ ശാനുഭോഗസ്ഥാനത്തിന്റെ പഴയ വർഷാശനം നൂറ്റിരുപതായിരുന്നു; എന്നാലിപ്പോൾ നൂറുറുപ്പിക കൂട്ടിയിരിക്കുന്നു. അധികരിച്ച കണക്കുകളുടെ തിരക്കുണ്ടായിരുന്നത് കാരണം അവൾക്ക്

ഇല കുത്തിക്കെട്ടാനുള്ള ഒഴിവ് സമയം കിട്ടിയില്ല. പാർവതി വീട്ടുജോലി ചെയ്ത് കൊണ്ട്, ഒഴിവ് സമയം പറമ്പിലെ പച്ചക്കറിക്ക് വെള്ളമൊഴിച്ചു. ഗുണ്ടേഗൗഡരുടെ വീട്ടിൽ നിന്ന് മടക്കിക്കൊണ്ടുവന്ന പശുക്കളുടെ ശുശ്രൂഷയും അവൾക്ക് തന്നെ. രാമണ്ണൻ ഇപ്പോൾ മിഡിൽ സ്കൂളിൽ മൂന്നാം ഫോറത്തിലാണ്. അവന്റെ ക്ലാസ്സിൽ ഒന്നാമൻ അവൻ തന്നെ. അമ്മയുടെ പുതിയ കണക്ക് പുസ്തകങ്ങളിൽ വരയിടുന്നത് തുടങ്ങി ചാക്കും സേറും കൂട്ടുകയും കുറയ്ക്കുകയും ചെയ്യുന്ന കണക്കുകൾ വരെ തെറ്റില്ലാതെ അവൻ ചെയ്തു. അമ്മയുടെ കണക്കുകൾ നോക്കി ഇടയ്ക്കുള്ള തെറ്റുകൾ കണ്ട് പിടിച്ച് അവൻ കാണിക്കുന്നു. ഒരു തവണ ഷേയ്ക്ദാർ തന്നെ അവനെ വിളിപ്പിച്ച് തന്റെ കണക്ക് പുസ്തകത്തിന്റെ പകർപ്പ് എടുപ്പിച്ചിരുന്നു. മകൻ ബുദ്ധിമാനാണെന്നതിൽ നഞ്ചമ്മയ്ക്ക് വലിയ അഭിമാനം തോന്നി. ഭാവിയിൽ രാമണ്ണൻ ശാനുഭോഗൻ ആയി ത്തീരണമെന്ന് അവൾ തീരെ ആഗ്രഹിച്ചില്ല. ഹൈസ്കൂൾ വരെയെ ങ്കിലും പഠിക്കണം. ചുരുങ്ങിയത് ഒരു ഷേയ്ക്ദാരെങ്കിലും ആവണം. ഈശ്വരകാരുണ്യമുണ്ടെങ്കിൽ എന്ത് കൊണ്ട് സാധിക്കില്ല? രാമണ്ണന് നല്ല ബുദ്ധിയുണ്ട്. അവൾ ചിന്തിച്ച് കൊണ്ടിരുന്നു.

വിശ്വൻ കർണാടകം മൂന്നാം ക്ലാസിലാണ്. അവനോളം വികൃതി യായി ആ ഗ്രാമത്തിൽ തന്നെആരുമില്ല. അത്ര തന്നെ ധൈര്യശാലിയു മാണ്. ഗ്രാമത്തിലെ പൊയ്കയിൽ മുതിർന്നവരെപ്പോലെ അമ്പതും അറു പതും മാർ ദൂരം നീന്തും. ഒറ്റയ്ക്ക് തന്നെ ശ്മശാനത്തിനടുത്ത് ചുറ്റി നടക്കും. തേൻ കൂട് അന്വേഷിക്കും. കിട്ടിയാൽ അതിൽ നിന്ന് പാള യിൽ തേൻ പിഴിഞ്ഞെടുത്ത് വീട്ടിൽ കൊണ്ടുവരും. സംസാരം, ധൈര്യം, അന്തസ്സ് എല്ലാറ്റിനും അവൻ കണ്ഠീജോയിസൻ മുത്തച്ഛൻ തന്നെ. ഇപ്പോൾ അവനും മാദേവയ്യനും തമ്മിലുള്ള അടുപ്പം കൂടുതൽ വളർന്നി രിക്കുന്നു. അദ്ദേഹം തത്വഗാനങ്ങൾ പാടുമ്പോൾ അവൻ നന്നായി ശ്രുതി മീട്ടും; തുടി കൊട്ടും. അദ്ദേഹത്തിന്റെ ഭിക്ഷാന്നത്തിൽ പങ്കുചേരുന്നത് എന്റെ പതിവായിത്തീർന്നിരിക്കുന്നു.

ഇപ്പോൾ നഞ്ചമ്മയുടെ കുടുംബത്തിൽ തിന്നാനും കുടിക്കാനും യാതൊരു വിഷമവുമില്ല. ആഹാരധാന്യങ്ങളുടെ കണക്ക് കൂടി വെക്ക ണമെന്നായതോടെ മറ്റ് ശാനുഭോഗന്മാർക്കും പട്ടേലന്മാർക്കും വരുമാനം കൂടിയിട്ടുണ്ട്. അങ്ങനെ അവളുടെ സമ്പാദ്യവും അധികരിച്ചിരിക്കുന്നു. വീട്ടിൽ ഇപ്പോൾ എല്ലാവർക്കും ഈരണ്ട് ജോഡി ഉടുപ്പുകൾ ഉണ്ട്. രാത്രി, കുളിർകാലത്ത് പുതയ്ക്കാൻ ഇടയഗ്രാമത്തിൽ നിന്ന് നാല് കമ്പി ളികൾ അവൾ വാങ്ങിയിരിക്കുന്നു. എന്നാൽ ഒരു ചിന്ത അവളെ പ്രയാ സപ്പെടുത്തുന്നുണ്ട്. പാർവതിക്ക് പതിമൂന്ന് വയസ്സ് തികയുകയാണ്. രണ്ട് വർഷത്തെ വറുതിയില്ലായിരുന്നുവെങ്കിൽ, നല്ല ആഹാരം കിട്ടിയി രുന്നുവെങ്കിൽ അവൾ ഇതിനകം ഋതുവാകുമായിരുന്നു. വയറ്റിലൊന്നു

മില്ലാതെ, മെലിഞ്ഞുണങ്ങിയ അവൾ, ഇപ്പോൾ രണ്ടുനേരവും ആഹാരവും രാവിലെ റൊട്ടിയും തൈരും കഴിക്കുന്നു. അവളുടെ കല്യാണം കഴിഞ്ഞിട്ടില്ല. കല്യാണത്തിന് മുമ്പ് ഋതുവായാലെന്ത് ചെയ്യും? നഞ്ചമ്മയുടെ ഉള്ള് വേവുകയായിരുന്നു.

കല്യാണം കുട്ടിക്കളിയാണോ? എത്ര തന്നെ അരിഷ്ടിച്ചാലും എഴുനൂറോ എണ്ണൂറോ ഉറുപ്പിക വേണം. വരാന്വേഷണം നടത്തി, മുമ്പിൽ നിന്ന് ചെയ്യിക്കാൻ ഒരു പുരുഷൻ വേണം. തന്റെ ഭർത്താവ് ഏതുമാതിരിക്കാരനാണെന്ന് അവൾക്കറിയാം. ഈശ്വരനിങ്ങനെ നടത്തിക്കുമോ എന്തോ? ഈ ചിന്ത സദാസമയവും അവളെ പീഡിപ്പിച്ച് കൊണ്ടിരുന്നു.

തിപ്ടൂരിനടുത്ത് തിരുമക്കൊണ്ടൻ ഗ്രാമത്തിൽ ഒരു വരനുണ്ടെന്ന് ആരോ പറഞ്ഞു. പോയി നോക്കി വരാൻ അവൾ ഭർത്താവിനെ നിയോഗിച്ചു. കൂട്ടിന് ആ നാട്ടിൽ പുതുതായി വന്ന വെങ്കടേശയ്യ മാസ്റ്ററെയും അവൾ അയച്ചു. പോയി രണ്ടാം ദിവസം മടങ്ങി വന്ന മാസ്റ്റർ പറഞ്ഞു: "പെങ്ങളേ, ഈ ശാനുഭോഗരെയും കൂട്ടിപ്പോയാൽ വരനെ കിട്ടുകയില്ല. ഞങ്ങൾ അവരുടെ വീട്ടിൽ പോയി ജാതകം ചോദിച്ചു. വധുവിന്റെ ജാതകം ആദ്യം കൊണ്ടുകൊടുക്കണമെന്നവർ പറഞ്ഞു; കൊടുത്തു. ഊണ് കഴിക്കാൻ പറഞ്ഞു.'ഞങ്ങൾ കന്യാദാനം ചെയ്യാൻ വന്നവരാണ്. ദൈവസഹായം കൊണ്ട്, അത് നടക്കുന്നത് വരെ നിങ്ങളുടെ വീട്ടിൽ നിന്ന് ഞങ്ങൾ ഗംഗോദകം പോലും സ്വീകരിക്കാൻ പാടില്ലെന്നല്ലേ സമ്പ്രദായം?' എന്ന് ഞാൻ ചോദിച്ചു. പക്ഷേ ശാനുഭോഗർ അതൊന്നും ശ്രദ്ധിച്ചില്ല. പാടില്ലെന്ന് ഞാൻ അദ്ദേഹത്തോട് തുറന്ന് പറഞ്ഞു. എങ്കിലും അതൊന്നും വകവെക്കാതെ എഴുന്നേറ്റ് പോയി, കാലും മുഖവും കഴുകി ഊണിനിരുന്ന് കളഞ്ഞു. ഞാൻ മാത്രം കഴിച്ചില്ല. അദ്ദേഹത്തിന്റെ ഊണ് കഴിഞ്ഞശേഷം ചെറുക്കന്റെ അച്ഛന്റെ അനുജൻ പുറത്ത് വന്നു. 'കന്യകയുടെ അച്ഛൻ തന്നെ ഞങ്ങളുടെ വീട്ടിൽ നിന്ന് ഊണ് കഴിച്ചു കളഞ്ഞു. ഇനി കല്യാണക്കാര്യം സംസാരിക്കാൻ പാടില്ല. സമ്പ്രദായം നിങ്ങൾക്കറിയാമല്ലോ?' അയാൾ എന്നോട് പറഞ്ഞു. മാസ്റ്ററുടെ വാക്ക് കേട്ട നഞ്ചമ്മയ്ക്ക് സങ്കടവും കോപവും സഹിക്കാനായില്ല. അവിടെത്തന്നെ പായിൽ നീണ്ട് കിടന്ന് ക്ഷീണം തീർക്കുകയായിരുന്ന ഭർത്താവിനോട് അവൾ ശുണ്ഠിയെടുത്തു: "മാസ്റ്റർ പറഞ്ഞിട്ടും നിങ്ങൾ എന്ത് കൊണ്ടങ്ങനെ ചെയ്തു?"

"വയർ വിശക്കുമ്പോൾ പിന്നെന്ത് ചെയ്യുമെന്നാണ് നീ പറയുന്നത്?" അദ്ദേഹം തിരിച്ച് ചോദിച്ചു. മലത്തിൽ കല്ലേറിഞ്ഞ് മുഖത്ത് തെറിപ്പിക്കരുതെന്ന് ഒരു ചൊല്ലുണ്ട്. അവൾ അദ്ദേഹത്തോട് മറ്റൊന്നും ചോദിച്ചില്ല. മുമ്പിൽ നിന്ന് ഈ പെണ്ണിന്റെ കല്യാണം ആരു കഴിപ്പിക്കും? അവൾ ചിന്താധീനയായി.

അവളുടെ നിർഭാഗ്യത്തിന് അന്ന് രാത്രി തന്നെ പാർവതി ഋതു

വായിക്കളഞ്ഞു. അത് അപ്രതീക്ഷിതമായിരുന്നു. എങ്കിലും നഞ്ചമ്മയുടെ ഹൃദയം തുടിച്ചുകൊണ്ടിരുന്നു. ഋതുവായ പെൺകുട്ടിയെ ആരെങ്കിലും കല്യാണം കഴിക്കുമോ? തിപ്ടൂർ പോലെ വലിയ നഗരങ്ങളിൽ, വലിയ വരുടെ വീടുകളിൽ, ഈയിടെയായി വയസ്സറിയിച്ച പെൺകുട്ടികളുടെ കല്യാണം നടക്കാറുണ്ടത്രെ. അങ്ങനെ പറയുന്നത് കേട്ടിട്ടുണ്ട്. എന്നാൽ അത് വലിയ വീടുകളിലെ കാര്യം. നാം എത്രയായാലും പാവങ്ങളാണ്. കൂടാതെ തനി നാട്ടിൻപുറക്കാർ. പെൺകുട്ടി കല്യാണത്തിന് മുമ്പ് വയ സ്സറിയിച്ചാൽ പിന്നെ ജീവിച്ചിരിക്കാനാവില്ല. ഗ്രാമത്തിലെ ജോയിസന്മാർ പണ്ടു തന്നെ, തന്നെയും തന്റെ മക്കളെയും ജാതിയിൽ നിന്ന് പുറത്താ ക്കിയിരുന്നു. ഒരു പക്ഷേ, കാശുണ്ടാക്കി വരനെ കണ്ടുപിടിച്ചാലും അവർ പിഴ പിടുങ്ങാതെ കല്യാണം നടത്തിത്തരില്ല. കൂടാതെ ഇത് മനസ്സിലാ ക്കിയാൽ വലിയ കുഴപ്പം സംഭവിക്കും. കാര്യം നാലുപേർ അറിഞ്ഞാൽ, അവളെ കാണാൻ വരുന്ന പുരുഷന്റെ വീട്ടുകാരുടെ കാതിൽ മന്ത്രിച്ച്, വിവാഹം മുടക്കിക്കളയും. നഞ്ചമ്മ ഒരു മണിക്കൂറോളം മൗഢ്യം ബാധി ച്ചതുപോലെ ഇരുന്ന് കളഞ്ഞു. ചെന്നിഗരായൻ സുഖമായി കിടന്ന് ഉറ ങ്ങുകയായിരുന്നു. അദ്ദേഹത്തോട് പറഞ്ഞാൽ കാഹളത്തിന്റെ വായിൽ മന്ത്രിക്കുന്നതിന് സമമാണ്.

അവൾ ഒരു തീരുമാനത്തിലെത്തി. ആരോടും പറയരുതെന്ന് അവൾ ശട്ടം കെട്ടി. പാർവതിയെ തന്റെ കിടക്കയുടെ അടുത്ത് തന്നെ അവൾ കിടത്തി. രാവിലെ അവളെ വീട്ടുജോലിക്ക് വിളിച്ചില്ല. വയറ് വേദനയാണെന്ന് പറഞ്ഞ്, ഒരിടത്ത് കിടക്കവിരിച്ച് കിടക്കാൻ അവളോട് ഉപദേശിച്ചു. രാമണ്ണനോട് മാത്രം സംഗതി പറഞ്ഞു. അവൻ സമർത്ഥ നാണ്; ആരോടും വായ തുറക്കില്ല.

എന്നാൽ വിശ്വന് ബോധമില്ല. അവനോടോ, ചെന്നിഗരായരോടോ ഒരു സംഗതിയും പറഞ്ഞില്ല. മക്കൾ ആരോഗ്യത്തോടെയിരിക്കുന്നോ, രോഗം കൊണ്ട് വലയുന്നോ എന്നൊന്നും ചെന്നിഗരായൻ ഒരിക്കലും അന്വേഷിച്ചിട്ടില്ല. എന്നാൽ വിശ്വൻ ചേച്ചിയെ തൊട്ട്, അവളുടെ വയറു വേദന എങ്ങനെയുണ്ടെന്ന് അന്വേഷിച്ചു. അവൻ അതേപടി അടുക്കള യിൽ ചെന്നു. മകൾ വീട്ടുജോലി ഏറ്റെടുത്തതിന് ശേഷം, നഞ്ചമ്മ ദൂര ത്താകുമ്പോൾ ശുദ്ധം പാലിച്ച് അകന്നിരിക്കാറുണ്ട്. ചിത്രത്തോടൊപ്പം ഒരു സാളഗ്രാമവും വെച്ചിരിക്കുകയാണ്. അതിന്റെ കാര്യത്തിൽ അവൾ ശുദ്ധം പാലിച്ചു വന്നു. 'ദൂര'ത്തായ ചേച്ചിയെ തൊട്ട വിശ്വൻ ഇപ്പോൾ ഈ മുറിയിൽ വന്നിരിക്കുന്നു. നഞ്ചമ്മ മാറ്റുടുത്ത, സാളഗ്രാമം എടുത്ത് ശുദ്ധമായ ഒരു ചെമ്പ് മുരുടയിട്ട് ഉത്തരത്തിൻ മുകളിൽ വെച്ച് കളഞ്ഞു. ബാക്കി സംഗതികളിൽ മാറ്റും ശുദ്ധവും അവൾക്ക് പ്രശ്നമല്ല. ഈ സാളഗ്രാമം വെച്ച് കൊണ്ടിരിക്കുന്നത് പ്രയാസമേറിയ കാര്യം തന്നെ.

രാമണ്ണൻ നിത്യവും കമ്പൻകുളത്ത് പൊയ്ക്കൊണ്ടിരുന്നു. നഞ്ചമ്മ

അവനോട് പറഞ്ഞ് എള്ള് കൊണ്ട് വരുവിച്ചു. താൻ തന്നെ ഒരു ദിവസം ഇടയഗ്രാമത്തിൽ പോയി, ഈശ്വരകാര്യമാണെന്ന് പറഞ്ഞ്, നാല് വീടുകളിൽ നിന്ന് പത്തിരുപത് തേങ്ങ കൊണ്ടുവന്നു. ആരും അറിയാതെ പാർവതിയെ അടുക്കളയിൽ ഇരുത്തി, വെല്ലം ചേർത്ത എള്ള് പൊടിയും തേങ്ങയും വെല്ലവും തീറ്റിച്ചു. ഇപ്പോൾ വെണ്ണയുടെ നിരക്ക് സേറിന് പത്തണയാണ്. അതും രാമണ്ണൻ സ്വകാര്യമായി കമ്പൻകുളത്ത് നിന്ന് കൊണ്ട് വന്നു കൊടുത്തു. അത്ര തന്നെ രഹസ്യമായി നഞ്ചമ്മ മകൾക്ക് നെയ്യ് കൊടുത്തുകൊണ്ടിരുന്നു. അവൾ വയസ്സറിയിച്ചിരിക്കുന്ന കാര്യം പൊത്തിവെക്കാം. എന്നാൽ ആ സമയത്ത് ചെയ്യേണ്ട ശുശ്രൂഷകൾ ചെയ്തില്ലെങ്കിൽ കുട്ടിയുടെ ആരോഗ്യവും ശക്തിയും എന്തായിത്തീരും? ആ ചിന്ത അവളിൽ എപ്പോഴും ഉണർന്ന് പ്രവർത്തിച്ചു.

മറ്റുള്ളവർക്ക് തരിമ്പും സൂചന കിട്ടാത്തവണ്ണം ഇങ്ങനെ അഞ്ച് മാസം കഴിഞ്ഞു. എന്നാൽ പാർവതിയുടെ ശരീരത്തിലും മുഖത്തും ഉണ്ടായിക്കൊണ്ടിരുന്ന പരിവർത്തനങ്ങൾ, അവൾ വയസ്സറിയിച്ചുവെന്ന് മനസ്സിലാക്കാൻ മാത്രം സഹായകമായിരുന്നു. അമ്മയെപ്പോലെ തന്നെ നല്ല ഉയരമുള്ള ശരീരം. വീതികൂടിയ ചുമലുകൾ; വട്ടമുഖം. അരിഷ്ടിച്ചാണെങ്കിലും എള്ള്, തേങ്ങ, നെയ്യ്, ഉലുവ തുടങ്ങിയ സാധനങ്ങൾ കിട്ടുന്നുണ്ട്. ആഴ്ചയ്ക്കൊരു തവണ എണ്ണതേച്ച് കുളിക്കുന്നു. മുമ്പത്തെപ്പോലെ ഇപ്പോൾ പച്ചക്കറിത്തടങ്ങളിൽ പോകുന്നില്ല. ശരീരം വെളുത്തിരിക്കുന്നു. അവളുടെ രൂപസൗകുമാര്യം പൊത്തിവെക്കാവുന്നതാണോ? രഹസ്യമായി നൽകി വന്ന ശുശ്രൂഷ നിർത്തിയാലോ? കുട്ടിയുടെ ആരോഗ്യം അധികനാൾ ബാക്കിയാവില്ല. നഞ്ചമ്മ ധർമ സങ്കടത്തിലകപ്പെട്ടു. മകളുടെ ആരോഗ്യപൂർണമായ ശരീരസൗഷ്ഠവം കണ്ട് ഒരു നിമിഷം തന്റെ സ്ഥിതി എന്താണെന്ന് അവളോർക്കും. യഥാർത്ഥത്തിൽ ഇവളുടെ കല്യാണം കഴിയുമോ? ഞങ്ങളുടെ മാനവും മര്യാദയും ബാക്കിയാവുമോ? മനസ്സ് ചിന്താഭാരം കൊണ്ട് തളർന്നു.

പാർവതി നല്ല വിവേകമുള്ള പെൺകുട്ടിയാണ്. അമ്മയുടെ മനസ്സിലുള്ള പ്രശ്നം എന്താണെന്ന് അവൾക്ക് നന്നായറിയാം. അത് തന്റെ ജീവിതത്തെക്കുറിച്ചുള്ള പ്രശ്നമാണ്. തന്റെ കല്യാണം നടക്കണം. പണ്ട് കാലത്ത് കല്യാണത്തിന് മുമ്പ് പെൺകുട്ടികൾ വയസ്സറിയിച്ചാൽ കണ്ണ്കെട്ടി കാട്ടിൽ തള്ളിക്കളയുമത്രെ. വല്ലവിധവും അമ്മ തന്റെ കല്യാണം കഴിക്കും. എന്നാൽ കിട്ടുന്ന ചെറുക്കൻ ഏത് തരക്കാരനായിരിക്കുമോ ആവോ? തന്റെ അച്ഛനെപ്പോലെയായിരിക്കുമോ? ഇളയച്ഛനെപ്പോലെയോ? അമ്മാവൻ കല്ലേശൻ ജോയിസരെപ്പോലെയായിരിക്കുമോ? രേവണ്ണശെട്ടി, ശിവേഗൗഡൻ.......അവൾ ഗ്രാമത്തിലെ ചില പുരുഷന്മാരെക്കുറിച്ചോർത്തു. അത്തരം പുരുഷന്മാർ തനിക്ക് വേണ്ടെന്ന്

അവളുടെ മനസ്സ് മന്ത്രിച്ചുകൊണ്ടിരുന്നു. വേണ്ടതെന്താണെന്നും വേണ്ടാത്തതെന്താണെന്നും അമ്മയോട് തനിക്ക് പറയാം. എന്നാൽ തന്റെ ഇഷ്ടപ്പടി വരനെ കണ്ടുപിടിക്കാനുള്ള ശേഷി തങ്ങൾക്കില്ല. ആ ബോധം അവൾക്കെന്നും ഉണ്ട്. താൻ ജനിച്ചിരുന്നില്ലെങ്കിൽ നന്നായിരുന്നു. ഇപ്പോൾ ചത്ത് പോയാലും ഒരു തരത്തിൽ നല്ലതാണ്. മരിക്കുകയെന്ന് വെച്ചാൽ അമ്മയെയും രാമണ്ണനെയും വിട്ട് യാത്രയാവുകയാണ്. അതോർത്തപ്പോൾ മരിക്കണമെന്ന വിചാരം അവളുടെ മനസ്സിൽ നിന്ന് മാഞ്ഞു. ചെറുക്കൻ ഏത് തരക്കാരനെങ്കിലുമാവട്ടെ. കുടുംബജീവിതം നയിച്ചേ ഒക്കൂ. അമ്മ ജീവിക്കുന്നില്ലേ, അതുപോലെ. തലവര നല്ലതാണെങ്കിൽ കൊള്ളാവുന്ന വരനെ കിട്ടിയേക്കാം. ഈ ഗ്രാമത്തിൽ സ്കൂൾ മാസ്റ്റർ വെങ്കടേശയ്യൻ ഭാര്യയെ തല്ലുന്നില്ല; ചവിട്ടുന്നില്ല. പുകവലിയോ മുറുക്കാനോ ഒന്നുമില്ല. ഒരിക്കലും നാവിൽ നിന്ന് ചീത്തവാക്ക് വരുന്നില്ല. അങ്ങനെയുള്ള ഒരാളെ കിട്ടിയാൽ മതി. അങ്ങനെ അനേകം ചിന്തകളും ആഗ്രഹങ്ങളും മനസ്സിനകത്ത് കത്തിക്കൊണ്ടിരുന്നു.

ഒരു ദിവസം വൈകുന്നേരം വീട്ടിലെത്തിയ ചെന്നിഗരായൻ ഭാര്യയോട് ചോദിച്ചു: "പാർവതി വയസ്സറിയിച്ചുവോ?"

ഈ ചോദ്യം ചോദിക്കുമ്പോൾ പാർവതി മുമ്പിൽ തന്നെയുണ്ടായിരുന്നു. നഞ്ചമ്മയ്ക്ക് ശുണ്ഠി വന്നു. "നിങ്ങൾക്ക് തല ശരിയല്ലേ? ആരാ അങ്ങനെ പറഞ്ഞത്?"

"നിന്റെ മകൾ ഈയിടെയായി എന്തുകൊണ്ടാ പച്ചക്കറിത്തോട്ടത്തിൽ വരാത്തത്? എപ്പോഴും വീട്ടിൽ കുത്തിയിരിക്കയാണല്ലോ. വയസ്സറിയിച്ചിട്ടുണ്ടോടോ എന്ന അണ്ണാജോയിസർ ചോദിച്ചു."

"നിങ്ങളെന്ത് മറുപടി പറഞ്ഞു?"

"എനിക്കറിയില്ല. വീട്ടിൽ പോയി അവളുടെ അമ്മയോട് ചോദിച്ച് പറയാമെന്ന്."

"ഇല്ലെന്ന് പറയാമായിരുന്നില്ലേ?"

"എനിക്കെന്തറിയാം?" അദ്ദേഹം ക്ഷോഭിച്ചു.

"ഇനിയും വയസ്സറിയിച്ചിട്ടില്ല. ഇപ്പോൾ വീട്ടിൽ ഇല തുന്നിക്കെട്ടുന്ന പണി തന്നെ വേണ്ടുവോളമുണ്ടല്ലോ എന്ന് പറഞ്ഞോളൂ." നഞ്ചമ്മ ഉപായം സൂചിപ്പിച്ചു. അങ്ങനെ പാർവതിയുടെ അച്ഛൻ നിശ്ശബ്ദനായി.

എന്ന് വെച്ചാൽ ഗ്രാമത്തിലെ മറ്റു ബ്രാഹ്മണർക്ക് എത്രയോമുമ്പ് തന്നെ സംശയം തുടങ്ങിയിരിക്കുന്നുവെന്നർത്ഥം. എത്ര തന്നെ രഹസ്യമായി സൂക്ഷിച്ചാലും ഇത്തരം കാര്യങ്ങൾ അധിക ദിവസം മൂടിവെക്കാൻ പ്രയാസമാണ്. വള്ളിയിൽ മുല്ലപ്പൂമൊട്ട് വിരിയുമ്പോൾ അതിനെ എത്ര തന്നെ മൂടിവെച്ചാലും എല്ലാവരും അറിയും. അതുപോലെ ഋതുവായി സാമാന്യം നല്ല ശുശ്രൂഷ ലഭിക്കുന്ന പെൺകുട്ടികളുടെ കാര്യവും ആളുകൾ അറിയാതിരിക്കില്ല.

# മൂന്ന്

രണ്ടാം ദിവസം ഉച്ചയ്ക്ക് അവരുടെ വീടിന് മുമ്പിൽ ഒരു കമാന വണ്ടി വന്ന് നിന്നു. കാളയുടെ കഴുത്തിൽ മണികെട്ടിയ ചങ്ങലയുണ്ട്. കാള അഴിച്ച് നുകം ഇറക്കി വെക്കുന്നതിന് മുമ്പായിത്തന്നെ പിൻഭാഗത്ത് കൂടെ ഒത്ത ഉയരമുള്ള, കൊഴുത്തു തടിച്ച ഒരു വ്യക്തി ഇറങ്ങി. നെറ്റിയിൽ ത്രിപുണ്ഡ്രം, കഴുത്തിൽ ജപമാല. അദ്ദേഹത്തെ പാർവതി ഇതിന് മുമ്പ് കണ്ടിരുന്നില്ല. എന്നാൽ നുകം ഇറക്കിയതിന് ശേഷം അക്കമ്മ ഇറങ്ങി. അക്കമ്മ നാല് വർഷം മുമ്പൊരിക്കൽ ഇവിടെ വന്നതാണ്. ഇപ്പോൾ അവരുടെ മുതുക് പണ്ടത്തേതിലും കൂനിയിരിക്കുന്നു. "അമ്മേ മുത്തശ്ശി വന്നു." പാർവതി വിളിച്ചു പറഞ്ഞ ഉടൻ നഞ്ചു എഴുന്നേറ്റ് ഓടി വന്നു. മുമ്പിൽ അച്ഛൻ നിൽക്കുന്നു. "നഞ്ചൂ, നീ പണ്ട് കണ്ടതിൽ നിന്നും വല്ലാതെ മെലിഞ്ഞിരിക്കുന്നു. നമ്മുടെ വീട്ടിൽ പെറ്റത് ഇവളെയാണോ?" അദ്ദേഹം ചോദിച്ചു. തന്റെ മുത്തശ്ശനെക്കുറിച്ച് പാർവതി തുടങ്ങി എല്ലാ കുട്ടികളും കേട്ടിരുന്നു. ഇപ്പോൾ അദ്ദേഹത്തെ കാണുവാനുള്ള ഭാഗ്യവും ലഭിച്ചു. അക്കമ്മ മുറുക്കും ഓമപ്പൊടിയും കൊണ്ട് വന്നിരുന്നു. മുത്തശ്ശൻ മകൾക്കും പൗത്രിക്കും സാരിയും രണ്ട് ആൺകുട്ടികൾക്കും ഷർട്ടും നിക്കറും തയ്ച്ചുകൊണ്ടു വന്നിട്ടുണ്ട്. കൂടാതെ ഒരു പാത്രം ഗംഗാജലവും. സ്കൂളിൽ നിന്ന് വന്ന വിശ്വന് അത്യുത്സാഹം.

"അച്ഛാ, നിങ്ങൾ നാട് വിട്ട് പോയി പന്ത്രണ്ടോ പതിമൂന്നോ കൊല്ലമായില്ലേ? ആദ്യം നിങ്ങൾ ഒരു ക്ഷേത്രത്തിൽ കയറി, അവിടെ ഞങ്ങളെ വിളിപ്പിക്കാമായിരുന്നില്ലേ?"

"കാശിക്ക് പോയവർക്ക് അതൊന്നും വേണ്ട. കൂടാതെ എന്റെ കൂടെ ഗംഗയുമുണ്ടല്ലോ?" അദ്ദേഹം മിണ്ടാതെ, പറയാതെ ഇത്രയും കാലം എന്തിന് കാശിക്ക് പോയി? ആ പ്രശ്നം വന്നപ്പോൾ കണ്ഠീ ജോയിസർ കൃത്യമായ മറുപടി നൽകിയില്ല. "എന്തുകൊണ്ടോ, വിശ്വേശ്വരന്റെ സന്നിധാനത്തിൽ ചെന്ന് ഇരിക്കണമെന്ന് തോന്നി. ഇറങ്ങിപ്പൊയ്ക്കളഞ്ഞു. ഞാനെവിടെയായാലെന്താ?"

അക്കമ്മ അന്ന് മുഴുവൻ തന്റെ പൗത്രിയോട് നാട്ടുവിശേഷങ്ങൾ പറഞ്ഞുകൊണ്ടിരുന്നു. കണ്ഠീജോയിസർ ഗ്രാമത്തിലെ രണ്ട് ജോയിസന്മാരുടെയും വീടുകളിൽ ചെന്ന്, തന്റെ പന്ത്രണ്ട് വർഷത്തെ കാശിയിലെ അനുഭവം വിവരിച്ച്, താംബൂലവും തേങ്ങയും സ്വീകരിച്ചു.

അമ്മയും മകനും ഇപ്പോൾ വന്നിരിക്കുന്നതെന്തിനാണെന്ന് അക്കമ്മ തന്നെ പറഞ്ഞു: "ആ മച്ചിസ്സൂളയുടെ വയറ്റിൽ ഒരുകുഞ്ഞ് പിറക്കില്ല. കല്യാണം കഴിഞ്ഞ് പതിനാറു വർഷമായി. അതിനിത്രയേ ആവൂ. ഈ വംശം കുറ്റിയറ്റുപോയാൽ ഞങ്ങൾക്കാര് പിണ്ഡം വെക്കും? കല്ലേശന് ഒരു കല്യാണം കൂടി വേണമെന്ന് നിശ്ചയിച്ചിരിക്കയാണ്."

"അതിന് ചേട്ടൻ സമ്മതിച്ചിരിക്കുന്നോ? "

"ഹും. സമ്മതിക്കാതിരിക്കാൻ എന്ത് കാര്യം? അവൻ തന്നെയാണ് ഞങ്ങളെ വണ്ടി ഏർപ്പാട് ചെയ്ത് ഇങ്ങോട്ടയച്ചത്."

"അതിന് ഞാനെന്ത് പറയാനാ? എനിക്കെന്തറിയാം?"

"പാർവതിയെ കൊടുത്തേക്കു. ഒറ്റ ദിവസം കൊണ്ട് ധാരകഴിച്ച് വിട്ടേക്കാം." അക്കമ്മ ഇങ്ങനെ പറഞ്ഞപ്പോൾ പാർവതി മുമ്പിൽ തന്നെ ഉണ്ടായിരുന്നു. ഇത് കേട്ട് അവൾക്ക് പെട്ടെന്നൊന്നും പറയാൻ തോന്നി യില്ല. അനിരീക്ഷിതമായ ഈ അഭിപ്രായപ്രകടനം നഞ്ചമ്മയെ സ്തബ്ധ യാക്കി. അക്കമ്മ തന്നെ തുടർന്നു: "കണ്ഠി കാശിയിൽ നിന്ന് മൂവാ യിരം ഉറുപ്പികയും ഇരുപതു പൊൻ മോതിരങ്ങളും കൊണ്ട് വന്നിട്ടുണ്ട്. കാശു മുഴുവൻ നമ്മുടെ കുഞ്ഞിന് തന്നെ കിട്ടും. റാണിയെപ്പോലെ ജീവിക്കാം."

"മുത്തശ്ശി, പാർവതിക്ക് വയസ്സെത്ര? ചേട്ടന് വയസ്സെത്രയായി? അവനാണെങ്കിൽ അമ്മാവൻ; ഇവൾ മരുമകൾ. അവന് ഒരു മകനുണ്ടാ യിരുന്നെങ്കിൽ ഇവളെ കെട്ടിക്കാമായിരുന്നു."

"ആൺകുട്ടി ഉണ്ടായിരുന്നെങ്കിൽ വേറെ കല്യാണമെന്തിനാ? അന ന്തിരവളെ എത്രയാളുകൾ കല്യാണം കഴിക്കുന്നു? അവന് അത്രയൊക്കെ വയസ്സായോ? ഇപ്പോഴും നല്ല രാജകുമാരനെപ്പോലെ തടിച്ചുരുണ്ടിരി ക്കുന്നു."

"ചേട്ടത്തിയമ്മ അടങ്ങിയിരിക്കുമോ?"

"പിന്നെന്ത് ചെയ്യും? ഇവൾക്കൊരു കുഞ്ഞുണ്ടാവട്ടെ. വേണമെ ങ്കിൽ ഇവളുടെ പാദസേവ ചെയ്തുകൊണ്ടിരിക്കണം. അല്ലെങ്കിൽ പഴയ ചേല ചുറ്റി അവളുടെ അച്ഛന്റെ വീട്ടിൽ പോകട്ടെ."

പെട്ടെന്ന് തരാമെന്നോ ഇല്ലെന്നോ പറയാൻ അവൾക്ക് കഴിഞ്ഞില്ല. അവളുടെ മനസ്സ് പ്രക്ഷുബ്ധമായിരിക്കുന്നു. അക്കമ്മ വീണ്ടും പറഞ്ഞു: "നീ തന്നെ കണ്ടില്ലേ? നാട്ടിൽ തിന്നാനും കുടിക്കാനും എന്താ ഒരു കുറവ്? കല്ലേശൻ ബുദ്ധിമുട്ടി കണ്ടം കൃഷിചെയ്യുന്നു. അത്രയും നല്ല വീട്. കണ്ഠി മൂവായിരം കൊണ്ട് വന്നിട്ടുണ്ട്. വേണമെങ്കിൽ അത് മുഴു വൻ കൊടുത്ത്, പൊന്ന് വാങ്ങി ഇവളെ അണിയിക്കും. ഒരു തരത്തിൽ മകളുടെ മകൾ; മറ്റൊരു തരത്തിൽ മരുമകൾ. കല്ലേശന് മക്കളുണ്ടാ കാതെ ചത്ത് പോയാൽ എനിക്കെങ്ങനെ സൽഗതിയുണ്ടാവും? എന്തോ, നിങ്ങളുടെ അമ്മയുടെ വയറ്റിൽ പിറന്നതിന് നിങ്ങൾ രണ്ടും ബാക്കി യായി. ഞാൻ പോറ്റി വളർത്തി. ഇപ്പോൾ ഞാൻ തന്നെ വന്ന് ചോദി ക്കുന്നു. അവനത്ര അകലത്തൊന്നുമല്ല. കൊടുത്തേക്കൂ."

നഞ്ചമ്മയുടെ കരൾ കത്തിക്കാളി. എന്നാൽ മനസ്സിന്റെ അഗാധ തയിൽ നിഷേധം തലപൊക്കി. അവൾ ഒന്നും ഉരിയാടിയില്ല. അന്ന് രാത്രി ഊണ് കഴിഞ്ഞശേഷം കണ്ഠീജോയിസർ തന്നെ മകളോട്

ഇക്കാര്യം ചർച്ച ചെയ്തു. അപ്പോൾ ചെന്നിഗരായരും ഉണ്ടായിരുന്നു. അദ്ദേഹത്തിന് അമ്മാവനെ പണ്ട് തന്നെ ഭയമാണ്. തനിക്ക് സിവലിങ്കനിൽ നിന്ന് ശാനുഭോഗസ്ഥാനം പിടിച്ചുവാങ്ങിത്തന്നത് അദ്ദേഹമാണ്. അക്കമ്മ പൗത്രിയുടെ മകളോടു പറഞ്ഞതെല്ലാം അദ്ദേഹം ആവർത്തിച്ചു. അദ്ദേഹം മരുമകന്റെ നേരെ തിരിഞ്ഞു: "ചിന്നയ്യാ, നീയെന്ത് പറയുന്നു? നാട്ടിൽ ഇത്രയേറെ സ്വത്തും മകൾക്ക് കിട്ടും. ഇപ്പോൾ മറ്റെവിടെയെങ്കിലും വരനെ അന്വേഷിച്ച് കല്യാണം കഴിപ്പിക്കാൻ നിന്നെക്കൊണ്ടാവുമോ? നീ ചുമ്മാതെ മൂളിക്കള!"

ചെന്നിഗരായൻ എന്തിന് വേണ്ടെന്ന് പറയണം? "ആയിക്കോട്ടെ. ഈ സൂ........." ശാനുഭോഗർ നാവ് കടിച്ചു.

"ഇവളോട് നിങ്ങൾ തന്നെ പറഞ്ഞോളൂ. എനിക്കൊരെതിർപ്പുമില്ല."

"നിന്റെ ഭർത്താവും സമ്മതിച്ചു. നീയെന്തു പറയുന്നു നഞ്ചൂ?"

നഞ്ചമ്മയ്ക്ക് ഇപ്പോഴും കൃത്യമായ മറുപടി ഇല്ലായിരുന്നു. "അതിരിക്കട്ടെ. നാളെ എല്ലാം ആലോചിച്ച് സംസാരിക്കാമല്ലോ." അവൾ പറഞ്ഞു.

"ഇതിൽ ചിന്തിക്കാനെന്തുണ്ട്? ഞങ്ങളെല്ലാം സമ്മതിച്ചാൽ പിന്നെ നിശ്ചയിച്ചത് പോലെ തന്നെയാണ്. നാട്ടിൽ പോയി എല്ലാം ഒരുക്കിക്കളയാം. ഇനി നാട്ടിൽ എട്ട് ദിവസത്തിൽ കല്യാണക്കാര്യം അവസാനിപ്പിക്കണം." കണ്ഠീജോയിസർ വിധി പ്രസ്താവിച്ചു.

"നിങ്ങളേതായാലും നാല് ദിവസം ഇവിടെയുണ്ടല്ലോ? നമുക്ക് സംസാരിക്കാം."

"ഇവിടെ താമസിക്കാൻ നേരമില്ല. നാട്ടിൽ പോയി കല്യാണത്തിന് സാധനങ്ങൾ ഒരുക്കണം. നീ ചില്ലിക്കാശ് ചെലവ് ചെയ്യണ്ട." അക്കമ്മ പറഞ്ഞു.

അക്കമ്മ ഉപ്പുമാവും മറ്റുള്ളവർ ഊണും കഴിച്ചു. എല്ലാവരും കിടന്നു. അതിഥികൾ രണ്ടുപേരും ഉടൻ ഇറങ്ങി. ചെന്നിഗരായൻ നേരത്തെ തന്നെ കൂർക്കം വലിച്ചു തുടങ്ങിയിരിക്കുന്നു. കുട്ടികളും കിടന്നു. അക്കമ്മയുടെ അടുത്ത് കിടന്നിരുന്ന നഞ്ചുവിന്റെ കൺപോള മാത്രം അടഞ്ഞില്ല. വളരെ പെട്ടെന്നാണ് കല്യാണാലോചന വന്നത്. ഇത് സമ്മതിക്കണോ? വേണ്ടെന്ന് വെക്കണോ? ആലോചിക്കുന്നതിനു മുമ്പായി അവർ തീരുമാനത്തിലെത്തിയിരിക്കുന്നു. അവർ പറയുന്നതു പോലെ നാഗലാപുരത്ത് ഉണ്ണാനും ഉടുക്കാനും ഒരു കുറവുമില്ല. നെയ്യും മോരുമില്ലാതെ അവർ ഒരിക്കലും ഉണ്ണാറില്ല. ഒരു കൊല്ലത്തേക്ക് വേണ്ടുന്ന മുത്താറിയും നെല്ലും മറ്റും വിളയുന്നു. എല്ലാറ്റിനും പുറമെ മൂവായിരം ഉറുപ്പിക ഇവൾക്ക് കിട്ടും. മൂവായിരമെന്നു വെച്ചാൽ ചില്ലറക്കാശാണോ? ഇത്രയും ഉറുപ്പിക ഒന്നിച്ച് തങ്ങൾ കൈ കൊണ്ട് തൊട്ടി

ട്ടുപോലുമില്ല. നമ്മുടെ കുട്ടി പിറന്ന് ഇന്ന് വരെ അനുഭവിച്ചിരിക്കുന്ന സുഖമെന്താണ്? തിന്നാനുണ്ടെങ്കിൽ ഉടുക്കാനില്ല ഉടുക്കാനുണ്ടെങ്കിൽ തിന്നാനില്ല. അവളുടെ ചിന്ത അല്പ സമയം ആ വഴിക്ക് നീങ്ങി. എന്നാൽ ആ മഹാമാരി, ആദ്യഭാര്യ ജീവിച്ചിരിക്കുമ്പോൾ, അതും തന്റെ ചേട്ടന്, പെണ്ണ് കൊടുക്കാമോ? പ്രശ്നം സ്വയം ഉദിച്ച് പൊന്തി. ചേട്ടൻ തന്നെക്കാൾ ഏഴ് വയസ്സ് മൂത്തവനാണ്. എന്ന് വെച്ചാൽ പാർവതിക്കും അവനും തമ്മിൽ ഇരുപത്തി രണ്ട് വയസ്സിന്റെ വ്യത്യാസം. മുപ്പത് വയസ്സിന്റെ വ്യത്യാസമുള്ളവർ തമ്മിൽ കല്യാണം കഴിക്കുന്നതായി കണ്ടിട്ടുണ്ട്. മക്കളില്ലാത്ത കാരണം പറഞ്ഞ് ഒന്നാംഭാര്യ ഇരിക്കെ ത്തന്നെ രണ്ടാമതൊരുത്തിയെ കൊണ്ടുവരുന്നതും ദുർലഭമല്ല. എന്നാൽ ചേട്ടനെന്ത് കൊണ്ട് മക്കളുണ്ടായില്ല? അവന്റെ നടപടി ദൂഷ്യം കൊണ്ട് തന്നെയല്ലേ? അഥവാ അവൾ മച്ചിയാണോ? ഒന്നുറപ്പാണ്. അവൾ തനിക്ക് കാട്ടാളത്തി തന്നെ. എന്നാൽ ഇവന് കൊടുത്താൽ എന്റെ കുഞ്ഞ് സുഖമായിരിക്കുമോ? ഈ ചോദ്യത്തിനുത്തരം കണ്ട് പിടിച്ച്, നാളെ രാവിലെ എഴുന്നേറ്റാൽ മുത്തശ്ശിക്കും അച്ഛനും വ്യക്തമായി മറുപടി കൊടുക്കണം. ഇത്തരം പരിതസ്ഥിതിയിൽ തന്റെ സുഖ ദുഃഖങ്ങൾ ആരോട് ചർച്ച ചെയ്യും? എങ്ങനെ തീരുമാനിക്കും. വീട് നിറയെ ധാന്യം; അതിന് പുറമെ മൂവായിരം ഉറുപ്പിക എന്ന് കേട്ട ഉടനെ പെണ്ണിന്റെ അച്ഛൻ എന്ന് പറയുന്ന ജന്തു വായ തുറന്ന് കളഞ്ഞു. കുട്ടികളുടെ കല്യാണക്കാര്യം അച്ഛനും അമ്മയും കൂടി ആലോചിച്ച് തീരുമാനിക്കണം. ഇല്ലാത്ത ആ ഭാഗ്യത്തെക്കുറിച്ച് ആഗ്രഹിച്ച് വെറുതെ എന്തിന് ദുഃഖം വരുത്തിവെക്കണം? പെട്ടെന്ന് അവൾ മാദേവയ്യനെക്കുറിച്ചോർത്തു. അദ്ദേഹത്തോട് ചോദിച്ച് ഒരു തീരുമാനത്തിലെത്തുന്നതാണ് വിവേകമെന്ന് അവളുറച്ചു. അവൾ മെല്ലെ എഴുന്നേറ്റു. ഇരുട്ടത്ത് തന്നെ പുറത്ത് വന്നു. ഒച്ചയുണ്ടാക്കാതെ വാതിലടയ്ക്കുമ്പോൾ അവളുടെ തൊട്ട് പിറകിൽ പാർവ്വതിയും ഉണ്ട്. അവൾ അത്ഭുതപ്പെട്ടില്ല. ഒച്ചയുണ്ടാക്കരുതെന്ന് അവൾക്ക് സൂചന നൽകി; ശബ്ദമുണ്ടാക്കാതെ വാതിലടച്ച് അവൾ മുന്നോട്ട് നടന്നു. പാർവതി അനുഗമിച്ചു.

കോവിലിൽ വന്ന് മാദേവയ്യൻ എഴുന്നേൽപ്പിച്ചു. അദ്ദേഹം ദീപം കൊളുത്തി. പാർവതിയുടെ കണ്ണിൽ നിന്ന് കണ്ണീർ പ്രവഹിക്കുന്നു. ആ വെളിച്ചത്തിൽ അദ്ദേഹം അത് കണ്ടു. മാദേവയ്യൻ പറഞ്ഞു. "എന്താ കുട്ടീ, അമ്മാവനെ കല്യാണം കഴിക്കാൻ പറ്റില്ലെന്ന് പറഞ്ഞാണോ കരയുന്നത്?"

"സ്വാമീ, നിങ്ങളിതെങ്ങിനെ മനസ്സിലാക്കി?" നഞ്ചമ്മ ചോദിച്ചു.

"സന്ധ്യയ്ക്ക് നിങ്ങളുടെ അച്ഛൻ വന്നിരുന്നു. എന്നോടെല്ലാം പറഞ്ഞു. നീയെന്ത് വിചാരിക്കുന്നു?"

"എനിക്കൊന്നും മനസ്സിലാകുന്നില്ല. അതുകൊണ്ടാണ് ഇങ്ങോട്ട്

വന്നത്."

അതിനകം രാമണ്ണനും അവിടെ എത്തിച്ചേർന്നു. "വീട് അങ്ങനെ തന്നെ വിട്ട് നീയെന്തിനാ വന്നത്?" അമ്മ ചോദിച്ചു.

"പുറത്ത് നിന്ന് ഒച്ചയില്ലാതെ വീട് പൂട്ടി വന്നതാണ്. എനിക്കും ഉറക്കം വന്നിരുന്നില്ല. നിങ്ങൾ ഇങ്ങോട്ടാണ് വന്നതെന്ന് എനിക്ക് മനസ്സിലായി." അവൻ താക്കോൽ കാണിച്ചു.

"ചേച്ചിയുടെ കല്യാണക്കാര്യത്തിൽ നീ എന്തു പറയുന്നു മോനെ?" മാദേവയ്യൻ ചോദിച്ചു.

"അത് വേണ്ട സ്വാമീ. കല്ലേശനമ്മാവൻ നരസിയുടെ വീട്ടിൽ......" പറയാൻ തുടങ്ങിയ വാചകം അവൻ പൂർത്തിയാക്കിയില്ല; മുതിർന്നവരുടെ മുമ്പിൽ വെച്ച് പറയരുതെന്ന് മനസ്സിലാക്കിയ അവൻ പെട്ടെന്ന് നിറുത്തി. "അമ്മാവന് കൊടുക്കേണ്ടച്ഛ!"

മാദേവയ്യൻ പറഞ്ഞു: "പെങ്ങളേ, നിന്റെ മനസ്സിലുള്ളത് തന്നെയാണ് ഞാനും പറയുന്നത്. ചേട്ടനെന്ന് വെച്ച് പെണ്ണ് കൊടുക്കേണ്ടതില്ല. എന്റെ അഭിപ്രായത്തിൽ ഈ പരിസരത്തിലാരും വേണ്ട. വിവേകമുള്ള ഒന്നെങ്കിലും ഉണ്ടോ? സർക്കാരുദ്യോഗത്തിലുള്ളവരാണ് നല്ലത്. എത്രബുദ്ധിമുട്ടായാലും ഒരു സ്കൂൾ മാസ്റ്റർക്ക് കൊടുക്കൂ. മര്യാദക്കാരനായിരിക്കും. മറ്റൊക്കെ തലയില്ലാത്ത വകയാണ്."

പാർവതിയുടെ മനസ്സിലുള്ളത് തന്നെയാണ് മാദേവയ്യൻ പറഞ്ഞത്. അദ്ദേഹത്തിന്റെ വാക്കാണ് ശരിയെന്ന് നഞ്ചമ്മയ്ക്ക് തോന്നി. അവൾ സ്വരം താഴ്ത്തിപ്പറഞ്ഞു: "എന്നാൽ പെണ്ണിന് പ്രായമായി......വയസ്സറിയിച്ചാൽ എന്താണൊരു ഗതി?"

"ഇപ്പോൾ വലിയ പട്ടണങ്ങളിൽ അതൊന്നുമില്ലത്രെ. അങ്ങനെയുള്ള സ്ഥലത്ത് നിന്ന് തന്നെ ആരെയെങ്കിലും കണ്ടുപിടിച്ച് കൊടുക്കൂ. ഇപ്പോൾ ഏതായാലും സർക്കാർ വക വിളവെടുപ്പ് കണക്ക് കൈയിലുണ്ടല്ലോ? നിങ്ങളുടെ അധീനത്തിലുള്ള നാട്ടിൻപുറങ്ങളിൽ നിന്ന് മാത്രം സംഭാവനയെടുത്താൽ അഞ്ഞൂറോ അറുനൂറോ ഉറുപ്പികയ്ക്ക് ഒരു പ്രയാസവുമില്ല."

"വലിയ നാട്ടിൽ ധാരാളം സ്ത്രീധനം ചോദിക്കുന്നുവത്രെ. സ്വാമീ പെണ്ണിന്റെ കല്യാണം കഴിപ്പിച്ച് രക്ഷപ്പെടാൻ എനിക്ക് കഴിയുമെന്ന് തോന്നുന്നു."

"അമ്മേ, ഞാൻ ഏതായാലും വലിയ ക്ലാസ്സിൽ പഠിക്കുന്നു. ചേച്ചിക്ക് ഞാൻ പാഠം പറഞ്ഞുകൊടുക്കാം. അവൾക്ക് ലോവർ സെക്കണ്ടറി പരീക്ഷ പ്രൈവറ്റായി പാസാകാം. എന്നാൽ സ്കൂൾ മിസ്റ്റ്രസ്സാവാം. കല്യാണം കഴിഞ്ഞില്ലെങ്കിൽ കഴുതയുടെ വാല്, കുതിരയുടെ കുടുമ!" രാമണ്ണൻ പറഞ്ഞു.

"അതൊക്കെ പിന്നെ നോക്കാം. ഇപ്പോൾ വേണമെങ്കിൽ വെങ്കടേ

ശൻ മാസ്റ്ററോട് ഒന്നു ചോദിക്കാം. അതിന് ശേഷം നിങ്ങളുടെ അച്ഛന് മറുപടി കൊടുത്താൽ മതി."

അമ്മ പറഞ്ഞതനുസരിച്ച് രാമണ്ണൻ മാസ്റ്ററെ വിളിച്ചുകൊണ്ട് വരാൻ പോയി. ആരെയും ഉണർത്തരുത്. ആർക്കും മനസ്സിലാകയുമരുത് എന്ന് അമ്മ പ്രത്യേകം താക്കീത് നൽകിയിരുന്നു. കുറച്ച് സമയത്തിനകം മാസ്റ്റർ വന്നു. പാർവതി എഴുന്നേറ്റ് പോയി തൂണിന്റെ മറവിൽ ഇരുന്നു. ഉള്ള സംഗതിയെല്ലാം വിസ്തരിച്ച് പറഞ്ഞ് കേട്ടതിന് ശേഷം മാസ്റ്റർ അഭിപ്രായപ്പെട്ടു: "പെങ്ങളേ, അരസിക്കര, ബാണാവർ തുടങ്ങിയ പ്രദേശങ്ങളിൽ, ഉൾനാടുകളിൽപ്പോലും പെൺകുട്ടികൾ കല്യാണത്തിന് മുമ്പ് വയസ്സറിയിക്കുന്നുണ്ട്. ആരും അത് പറഞ്ഞ് നടക്കുന്നില്ലന്നേയുള്ളൂ. അതിന് നിങ്ങൾ പേടിക്കേണ്ടതില്ല. വേണമെങ്കിൽ ഞാൻ തന്നെ വരാന്വേഷണം നടത്തിക്കളയാം. പ്രൈമറിസ്കൂൾ മാസ്റ്ററെന്ന് പറയുമ്പോൾ ശമ്പളം കുറവാണ്. അങ്ങനെയുള്ളവരെ കിട്ടും. നിങ്ങൾ കാശുണ്ടാക്കിക്കോളൂ. അഞ്ഞൂറോ അറുനൂറോ മതിയാവും."

"മാഷേ, ചെറുക്കൻ യോഗ്യനായിരിക്കണം. വിവരക്കേട് ഇല്ലാത്തവനാകണം. ശമ്പളം കുറഞ്ഞാലെന്താ? പെണ്ണിന് ഇല കുത്തിക്കെട്ടാനറിയാമല്ലോ? വീട്ടിലിരുന്ന് അത് കൊണ്ട് തന്നെ മാസത്തിൽ ചുരുങ്ങിയത് പതിനഞ്ചുറുപ്പികയെങ്കിലും സമ്പാദ്യമുണ്ടാകും."

"അതെനിക്കറിയില്ലേ? പാർവതിയുടെ കൈപിടിക്കുന്നവർ ആരായാലും ഭാഗ്യവാനാണ്."

ഏതായാലും അമ്മാത്തേക്ക് പെണ്ണിനെ തിരിച്ച് നൽകേണ്ടെന്ന് തീരുമാനിക്കപ്പെട്ടു. "എനിക്ക് വേണ്ടെന്ന് പാർവതി ശാഠ്യം പിടിക്കട്ടെ. 'പെണ്ണ് ഇങ്ങനെ പറയുന്നു; ഞാനെന്ത് ചെയ്യാനാണ്? ഋണബന്ധമില്ല എന്ന് നിങ്ങൾ ഒഴിഞ്ഞുമാറിക്കോളൂ. പെണ്ണിനെ തരുന്നില്ലെന്ന് അറുത്തുമുറിച്ചു പറയണ്ട." മാസ്റ്റർ ഉപദേശിച്ചു.

മൂന്ന് പേരും വന്ന് ഒച്ചയുണ്ടാക്കാതെ വാതിൽ തുറന്ന് കിടന്നു.

രാവിലെ എഴുന്നേറ്റ ഉടനെ തങ്ങൾ പുറപ്പെടുകയാണെന്ന് പറഞ്ഞുകൊണ്ട് ജോയിസർ ധൃതിയിൽ ചോദിച്ചു: "നഞ്ചൂ, ഇനി എട്ട് ദിവസത്തിൽ വിവാഹം നടക്കണം. ഇവിടെ നിന്റെ വീട്ടിൽ വെച്ച് നടത്തുന്നോ? അല്ല, അവിടെത്തന്നെ മതിയോ?"

"അച്ഛാ, കല്യാണം കഴിക്കേണ്ട പെണ്ണിനോട് ഒരു വാക്ക് ചോദിച്ചിട്ട് എന്തെങ്കിലും ഒരു തീരുമാനമെടുക്കാം. നമ്മൾ തന്നെ സംസാരിച്ചാൽ പോരല്ലോ?"

"അവളോടെന്ത് ചോദിക്കാനാ? നിന്റെ കല്യാണം നടത്തിയത് നിന്നോട് ചോദിച്ചിട്ടാണോ? കുഞ്ഞേ, ഇങ്ങ് വരൂ." കണ്ഠീജോയിസർ പൗത്രിയെ വിളിച്ച് ചോദിച്ചു: "നീയെന്ത് പറയുന്നു?"

പാർവതി പെട്ടെന്നൊന്നും പറഞ്ഞില്ല. മുത്തച്ഛൻ തന്നെ ഒരു തവണ കൂടി ചോദിച്ചപ്പോൾ എനിക്ക് വേണ്ടെന്ന് മാത്രം പറഞ്ഞു.

"എന്തുകൊണ്ട്?"

"എനിക്കിഷ്ടമില്ല. അത് വേണ്ട മുത്തച്ഛാ." അവൾ അടുക്കളയിൽ കയറിക്കളഞ്ഞു.

"നഞ്ചൂ. ഇവളെന്താ ഇങ്ങനെ പറയുന്നത്?"

"അവൾക്കിഷ്ടമില്ലെങ്കിൽ പിന്നെ വേണ്ടെന്ന് വെച്ചേക്കാം."

കണ്ഠീജോയിസർക്ക് ദേഷ്യം വന്നു. അദ്ദേഹം അടുക്കളയിൽ ചെന്ന് പാർവതിയുടെ മുമ്പിൽ നിന്നു. അദ്ദേഹം വീണ്ടും ചോദിച്ചു: "എന്തുകൊണ്ട് വേണ്ട?"

"എനിക്ക് ഇഷ്ടമല്ല. എന്നെ നിർബന്ധിക്കേണ്ട." അവൾ പറഞ്ഞവസാനിപ്പിക്കുന്നതിനു മുമ്പായി അദ്ദേഹം അവളുടെ മുഖത്ത് തന്നെ അടിച്ചു കളഞ്ഞു. പാർവതിയെ അവളുടെ അമ്മ പോലും ഒരിക്കലും അടിച്ചിരുന്നില്ല. ശബ്ദം കേട്ട ഉടൻ നഞ്ചമ്മ അകത്ത് വന്ന് പറഞ്ഞു: "അച്ഛാ. ആ പെണ്ണിനെ എന്തിനാ അടിക്കുന്നത്? നിങ്ങൾക്ക് ഇഷ്ടമുള്ളതൊക്കെ നടക്കണമെന്ന് നിങ്ങൾക്ക് ശാഠ്യമുണ്ട്. എന്റെ കല്യാണം തന്നെ മുമ്പും പിമ്പും ആലോചിച്ചിട്ടാണോ നടത്തിയത്? ചേട്ടന്റെ കല്യാണവും ശരിക്ക് ചിന്തിച്ച് നടത്തിയതാണോ? കുട്ടികളുണ്ടാവുന്നതും ഇല്ലാതിരിക്കുന്നതും തലയിലെഴുത്താണ്. എന്നാൽ പെണ്ണിന്റെ സ്വഭാവം മനസ്സിലാക്കി കല്യാണം കഴിച്ചിരുന്നെങ്കിൽ അവന് നല്ലൊരു ഭാര്യയെയെങ്കിലും കിട്ടുമായിരുന്നു."

"ഇപ്പോൾ നിനക്കെന്തു പറ്റി?"

"ഇനി പറ്റാനെന്തുണ്ട്? നിങ്ങളുടെ മരുമകനും അദ്ദേഹത്തിന്റെ അമ്മയും ചേർന്ന് നശിപ്പിച്ചു. കുടുംബം ഈ സ്ഥിതിയിലായി. ഞാൻ കഷ്ടപ്പെട്ട് പണിയെടുത്തിരുന്നില്ലെങ്കിൽ ഈ കുട്ടികൾ തിന്നാനില്ലാതെ ചാകുമായിരുന്നു."

"അതുകൊണ്ട് തന്നെ, തിന്നാനുണ്ടെന്ന് വെച്ചാണ് കല്ലേശന് കൊടുക്കാൻ പറഞ്ഞതും."

"നിങ്ങളാരെന്ത് പറഞ്ഞാലും പെണ്ണ് വേണ്ടെന്ന് പറഞ്ഞ സ്ഥിതിക്ക് ഞാൻ തരില്ല. അവന് കല്യാണം കൂടിയേ കഴിയൂ എന്നുണ്ടെങ്കിൽ മറ്റെങ്ങാനും പെണ്ണന്വേഷിച്ചോട്ടെ."

"അങ്ങനെയാണോ? നീ എന്റെ മോളല്ല. ഞാൻ അച്ഛനുമല്ല. ബാംഛോത് നായിന്റെ മോളേ!" കണ്ഠീജോയിസർ പുറത്ത് കടന്നു. "അമ്മേ, വരൂ. ഈ ചെറുപ്പൂത്തിയുടെ വീട്ടിൽ നിന്ന് ഒരു തുള്ളിവെള്ളം പോലും കുടിക്കരുത്." അദ്ദേഹം വസ്ത്രം മാറ്റി, വീടിന് മുമ്പിൽ തന്നെ നിർത്തിയിരുന്ന വണ്ടിയിൽ കയറി ഇരുന്നു. വന്ന കാര്യം നടക്കാത്തതിൽ അക്കമ്മയ്ക്കും ദ്വേഷ്യമുണ്ട്. അവരും സാരിയുടെ കെട്ടും മറ്റുമെ

ടുത്ത് വണ്ടിയിൽ പോയിരുന്നു. വണ്ടിക്കാരൻ കാളകെട്ടുന്നതിന് മുമ്പായി നഞ്ചമ്മ പുറത്തു വന്നു: "വിധിച്ചിട്ടില്ലായിരിക്കാം; നടന്നില്ല. അതിന് ദേഷ്യപ്പെട്ട് പോകണോ? ഇന്നത്തെ കഴിഞ്ഞ് പോയാൽ പോരേ?"

അക്കമ്മയാണ് അതിന് മറുപടി പറഞ്ഞത്. "നിന്നെ പോറ്റിവ ളർത്തി, പേറ് നോക്കിയതിന് നല്ല സമ്മാനം എനിക്ക് തന്നു."

കണ്ഠീജോയിസരും മിണ്ടാതിരുന്നില്ല. "എന്നെ വെറുതെ സംസാ രിപ്പിക്കേണ്ട. നീ മോളല്ല; ഞാൻ അച്ഛനുമല്ല എന്ന് പറഞ്ഞില്ലേ?"

നഞ്ചമ്മ നിശ്ശബ്ദയായി.

## നാല്

എട്ട് ദിവസം കഴിഞ്ഞ് ഒരു ദിവസം ഉച്ചതിരിഞ്ഞപ്പോൾ നഞ്ചമ്മയും പാർവതിയും ഒന്നിച്ച് തിരികല്ലിന്റെ പിടിയിൽ പിടിച്ച് മുത്താറിപൊടി ക്കുകയായിരുന്നു. വീട്ടിൽ വേറെയാരുമില്ല. ആരോ അകത്ത് വന്നെന്ന് തോന്നി. നഞ്ചമ്മ തിരിഞ്ഞ് നോക്കി. നരസിയാണ്. അവൾ ഇന്നോളം ഒരിക്കലും ഈ വീട്ടിൽ വന്നിട്ടില്ല. അവളുടെ പീടികയുടെ മുമ്പിലൂടെ കടന്നുപോകുമ്പോഴും നഞ്ചമ്മ സ്വയം അവളോട് സംസാരിച്ചിരുന്നില്ല. നരസി കുശലം ചോദിക്കും: "അമ്മ്യാരെങ്ങോട്ടാ? ഇടയഗ്രാമത്തിലേ ക്കാണോ?" നഞ്ചമ്മ മൂളുകമാത്രം ചെയ്യും. ഇപ്പോൾ അവൾ വന്നിരി ക്കുകയാണ്. വീട്ടിൽ വന്ന് കയറുന്നവരോട് സംസാരിക്കണം. കൂടാതെ നരസിയും താനുമായി ഒരു ശണ്ഠയും ഉണ്ടായിട്ടില്ല. എന്നാൽ അവളുടെ സ്വഭാവം സ്നേഹബന്ധത്തിന് കൊള്ളുമായിരുന്നില്ല.

നഞ്ചമ്മ ഇരിക്കാൻ പറഞ്ഞശേഷം നരസി തൂണിൽ ചാരിയിരുന്നു. പാർവതി എഴുന്നേറ്റ് അടുക്കളയിൽ പോയിക്കളഞ്ഞു. എന്തെങ്കിലും വളരെ പ്രധാനമായ കാര്യമില്ലെങ്കിൽ അവൾ വീട്ടിൽ വരുമായിരുന്നില്ല. നഞ്ചമ്മ അന്വേഷിച്ചു: "എന്താ വന്നത്?"

"അമ്മ്യാരോട് ഒരു കാര്യം പറയാൻ വന്നതാ. നിങ്ങളുടെ പാർവ തിക്കുഞ്ഞിനെ നിങ്ങളുടെ ചേട്ടന് കൊടുക്കുന്നുണ്ടത്രെ."

"അത് നേരാണോ? നിന്നോടാരാ പറഞ്ഞത്?"

"ശിങ്കേൻ ഗ്രാമത്തിൽ ഞങ്ങളുടെ ഒരു ബന്ധുവുണ്ട്. അവരുടെ ബന്ധുക്കൾ നാഗലാപുരത്താണ്. നാഗലാപുരത്ത് ഇങ്ങനെയൊരു സംസാരം ഉണ്ടത്രെ."

തങ്ങളുടെ വീട്ടിനകത്തെ കാര്യങ്ങൾ അവളോട് പറയാൻ നഞ്ചമ്മയ്ക്ക് വൈമനസ്യമുണ്ട്: "അതൊക്കെ നുണയാണ്."

"നിങ്ങളുടെ അച്ഛനും മുത്തശ്ശിയും വന്നിരുന്നില്ലേ? ഇതിനായിരി ക്കുമെന്ന് എനിക്ക് അന്നേ തോന്നി. എതായാലും നുണ തന്നെ ആവട്ടെ.

ഞാനിങ്ങനെ പറഞ്ഞൂന്ന് നിങ്ങളാരോടും പറയരുത്. നിങ്ങൾ ആങ്ങ ളയും പെങ്ങളും രമ്യതയിൽ കഴിയുന്നതിൽ എനിക്ക് കണ്ണുകടിയൊ ന്നുമില്ല. ആ സ്വാമിക്ക് കുഞ്ഞിനെ മാത്രം കൊടുക്കണ്ട."

എന്ത് സമാധാനം പറയും? ഒന്നും തിരിയാതെ നഞ്ചമ്മ അവളുടെ മുഖത്ത് മിഴിച്ചു നോക്കി. നരസി തുടർന്നു: "അങ്ങനെയുള്ളോർക്ക് കൊടുക്കുന്നതിന് പകരം കിണറ്റിൽ പിടിച്ച് തള്ളിയാൽ മതി. സുഖ മായി ചത്തോളും."

"ചേട്ടൻ ഇപ്പോഴും നിന്റെ വീട്ടിൽ വരാറുണ്ടോ?"

"നാല് കൊല്ലമായിട്ടില്ല. ഞാൻ തന്നെ ചവിട്ടി ദൂരത്താക്കിയതാ. സൂളയുടെ അടുത്ത് പോലും ആ സ്വാമി സത്യസന്ധത കാട്ടില്ല."

നഞ്ചമ്മ മിണ്ടിയില്ല. പ്രായമായ പെൺകുട്ടി പാർവതി അടുക്കള യിൽ ഉണ്ട്. അവൾ കേൾക്കുമാറ് ഈജാതി വർത്തമാനം പറയരുത്. എന്നാൽ ഈ വിവേകം നരസിക്ക് ഉണ്ടായിരിക്കില്ലല്ലോ: "അത് പോട്ടെ നരസമ്മ.......ആ സംഗതിയേ വേണ്ട."

"ആ സ്വാമിക്ക് എന്നോട് യാതൊരു ദേഷ്യവുമില്ല. എത്രയോ ആളു കൾ വരുന്നു; എത്രയോ ആളുകൾ പോകുന്നു. ഞാൻ ആരോടും ദേഷ്യ പ്പെടാറില്ല; ദേഷ്യപ്പെട്ടാലും അതോർക്കാറില്ല. പാർവതിക്കുഞ്ഞ് എന്റെ മോളെപ്പോലെയാണ്. ഏതെങ്കിലും അച്ഛന് പിറന്ന, കൊള്ളാവുന്ന ഒരു ത്തന് പിടിച്ച് കൊടുക്കിൻ. എന്റെ അടുത്ത് കിടന്ന് നട്ടപ്പാതിരയ്ക്ക്, ഞാനുറങ്ങുമ്പോൾ പെട്ടികയിലെ കാശ് കട്ടെടുത്ത് കീശയിലാക്കി പോയ സ്വാമിയാണത്." നഞ്ചമ്മയ്ക്ക് മറുപടി ഇല്ലായിരുന്നു. താൻ വന്ന കാര്യം സാധിച്ചുവെന്ന മട്ടിൽ അവൾ എഴുന്നേറ്റ് യാത്ര പറഞ്ഞു: "അമ്മ്യാരേ, ഞാൻ പോകട്ടെ. കേട്ടപ്പോൾ സഹിച്ചില്ല. നിങ്ങളോട് പറയണമെന്ന് തോന്നി. അതോണ്ട് വന്നതാ."

അവൾ പോയശേഷം പാർവതി പുറത്ത് വന്നു; തിരികല്ലിന്റെ കുറ്റി യിൽ പിടിച്ച് തിരിച്ച് തുടങ്ങി. അമ്മയും മകളും ഒരേ കല്ലിന്റെ പിടിയി ലാണ് പിടിച്ചിരിക്കുന്നത്. കല്ല് തിരിഞ്ഞ് കൊണ്ടിരുന്നു. അവരുടെ മനസ്സ് ഒരേ വിഷയത്തെക്കുറിച്ച് ചിന്തിച്ചുകൊണ്ടിരുന്നു. ഈ കല്യാണം വേണ്ടെന്ന് പറഞ്ഞ് മടക്കി അയച്ചത് നന്നായിപ്പോയെന്ന് രണ്ടുപേർക്കും തോന്നി. എന്നാലത് തുറന്ന് പറഞ്ഞില്ല.

## അഞ്ച്

നഞ്ചമ്മ ഉറപ്പിച്ചു. ഇത്തവണ മകളുടെ കല്യാണം നടത്തണം. എന്നാൽ കാശ് ആദ്യം ഉണ്ടാക്കണം. വരാന്വേഷണം തുടങ്ങിക്കഴിഞ്ഞ് യദൃച്ഛയാ ഒത്ത് കിട്ടിയാൽ, കൈയിൽ കാശില്ലാഞ്ഞാൽ അപമാനമാണ് ഫലം. അതായി അവളുടെ ചിന്ത. ഇപ്പോൾ കൺട്രോൾ കണക്ക് കൂടി വന്ന

തിന് ശേഷം നികുതിയിൽ നിന്ന് മൂൻകൂർ എഴുതിവാങ്ങി, ഇടയഗ്രാമത്തിൽ നിന്ന് മുത്താറി കൊണ്ട് വരുന്ന പരിപാടി വേണ്ടി വരാറില്ല. കൂടാതെ കണക്ക് അധികം എഴുതേണ്ടി വന്നതിന് സർക്കാരിൽ നിന്ന് പ്രത്യേകമായിത്തന്നെ കൊല്ലത്തിൽ നൂറുറുപ്പിക കൊടുക്കുന്നുണ്ട്. ആകെക്കൂടി ഇരുനൂറ്റി ഇരുപതുറുപ്പിക തന്റെ കൈയിൽ കിട്ടുമെന്ന് ഉറപ്പാണ്. എന്നാൽ വർഷാന്തക്കണക്ക് ശരിയാക്കാൻ യജമാനൻ തന്നെ തിപ്ടൂരിൽ പോയി ആരുമാരും അറിയാതെ വർഷാശനവും വിശേഷ വർഷാശനവും കൈക്കലാക്കി ചെലവഴിച്ച് കളഞ്ഞാൽ? ആ ചിന്തയും അവൾക്കുണ്ടായി. ഒരു ദിവസം ഗുണ്ടേഗൗഡർ വന്നപ്പോൾ അദ്ദേഹമടക്കം നികുതി രശീതിയെഴുതി. അവൾ ഭർത്താവിനോട് ഒപ്പ് വെക്കുവാൻ പറഞ്ഞു.

"ഞാൻ ഒപ്പ് വെക്കുന്നില്ല."

"ഗൗഡരേ, മകളുടെ കല്യാണം നടക്കണം. ഈ കാശ് നിങ്ങൾ തന്നെ സൂക്ഷിക്കണം. നിങ്ങൾ തന്നെ പറഞ്ഞ് ഒപ്പും വെപ്പിക്കണം." നഞ്ചമ്മ വിശദമായി കേൾപ്പിച്ചശേഷം ഗൗഡർ പറഞ്ഞു: "എടോ ചെന്നയ്യാ, അതിൽ ഒപ്പ് വെക്കുന്നോ ഇല്ലേ? നിന്നെപ്പിടിച്ച് രണ്ടിടിക്കട്ടെ?"

"നിങ്ങളും ഇവളും ചേർന്ന് എനിക്ക് ഒറ്റപൈസ കിട്ടാതാക്കുന്നതെന്തിനാ? ഞാൻ ഒപ്പ് വെക്കില്ല. നിങ്ങളെന്ത് ചെയ്യും?"

"ഇടിക്കും. നീ ഞങ്ങളുടെ ഗ്രാമത്തിൽ കാലുകുത്തുന്നതൊന്നു കാണണം." ഗൗഡർ തന്റെ വടിയെടുത്ത് എഴുന്നേറ്റ് നിന്നു. ചെന്നിഗരായൻ ഉടൻ തന്നെ എല്ലാ കടലാസ്സിലും ഒപ്പ് വെച്ച് കൊടുത്തു. പക്ഷേ അദ്ദേഹത്തിന്റെ കോപം ആറിത്തണുത്തില്ല: " ഈ ചെരുപ്പൂത്തിയുടെ മോളെ......"ശാനുഭോഗർ ശകാരിച്ച് കൊണ്ടിറങ്ങിപ്പോയി.

നഞ്ചമ്മ ഗൗഡരോട് പറഞ്ഞു: "നോക്കൂ, ഇപ്പോൾ ഇരുനൂറുറുപ്പികയായി. കല്യാണത്തിന് അറുനൂറോ എഴനൂറോ ഉറുപ്പിക വേണം. ഇനി എന്ത് ചെയ്യുമെന്ന് എനിക്കറിയില്ല. നിങ്ങളേഗതി."

"ലക്ഷ്മിയെപ്പോലുള്ള പെൺകുഞ്ഞ്. ഞങ്ങളുടെ ജാതിയിലായിരുന്നെങ്കിൽ എപ്പഴേ വന്ന്, അരപ്പട്ടയും താലവും മാലയും എല്ലാം സമർപ്പിച്ച് പെണ്ണിനെ കൊണ്ട് പോകുമായിരുന്നു. നിങ്ങളുടേത് മഹാ പൊട്ട ജാതിയാ."

"നീ പച്ചക്കറിക്കോ, പരിപ്പിനോ മറ്റുധാന്യങ്ങൾക്കോ ബുദ്ധിമുട്ടേണ്ട. ചെറുക്കനെ കണ്ട് വെച്ചോളൂ. ഞങ്ങളുടെ ഗ്രാമത്തിൽ നിന്ന് ഓരോ വീടിന് അഞ്ചും പത്തും പിരിവെടുത്ത് ഞാൻ തരും. നാല്പത് വീടുള്ള ഗ്രാമം. ഒരു കല്യാണത്തിന് ഗ്രാമത്തിലെ ശാനുഭോഗർക്ക് മുന്നൂറ് ഉറുപ്പിക പിരിവെടുത്ത് കൊടുക്കാനാവില്ലേ? കൺട്രോളിന്റെ കണക്കിൽ നീ ഞങ്ങളുടെ നാട്ടുകാരുടെ തല കാത്തിട്ടില്ലേ? ആകെക്കൂടി നിനക്ക് അഞ്ഞൂറ് ഉറുപ്പികയായില്ലേ? എങ്ങനെയെങ്കിലും അരി

ഷ്ടിച്ച് സംഗതി നടത്തൂ."

ഗൗഡരിൽ നിന്ന് ഇത്ര ഉറപ്പ് ലഭിച്ചതോടെ അവളുടെ ചിന്താഭാരം ഇറക്കിവെച്ചത്പോലെയായി. ഇനി വല്ലവിധേനയും വരാന്വേഷണം ഉടനെ നടത്തണമെന്ന് അവൾ ഉറപ്പിച്ചു. ഗ്രാമത്തിലേക്ക് മടങ്ങുമ്പോൾ ഗുണ്ടേഗൗഡർ പാർവതിയെ പുറത്ത് വിളിച്ചു. അദ്ദേഹം ആശീർവദിച്ചു: "നീ നല്ല ചേലുള്ള പെണ്ണാണ് മോളേ. നല്ല, കൊള്ളാവുന്ന ചെറുക്കനെത്തന്നെ കിട്ടും. പേടിക്കണ്ട."

വരാന്വേഷണത്തിന് സ്വന്തം ജ്യേഷ്ഠന്റെ സഹായം ആവശ്യപ്പെടാൻ അവൾ ആലോചിച്ചതായിരുന്നു. എന്നാൽ അവൻ തന്നെ വരനായേക്കാമെന്ന് പറഞ്ഞ് മുന്നോട്ട് വന്നു; അക്കാരണത്താൽ അച്ഛനും മുത്തശ്ശിയും ദേഷ്യത്തിലുമാണ്. അതുകൊണ്ട് മറ്റാരെയെങ്കിലും വിളിക്കാതെ പണി നടക്കില്ല. അതിലും വിശേഷിച്ച് വിശ്വസിക്കാൻ കൊള്ളാവുന്നവരായിരിക്കണം. ഇല്ലെങ്കിൽ മാന്യനായ ഒരു വരൻ കിട്ടുമെന്ന് ഉറപ്പിക്കാൻ സാദ്ധ്യമല്ല. നഞ്ചമ്മ എല്ലാ ഭാരവും വെങ്കടേശയ്യൻ മാസ്റ്ററുടെ തലയിൽ വെച്ച് കൊടുത്തു. "കന്യാദാനം ചെയ്ത പുണ്യം നിങ്ങൾക്കും കിട്ടും. നിങ്ങൾ തന്നെ ഇതിന് വഴി കണ്ടുപിടിക്കണം."

മാസ്റ്റർ പലനാട്ടിലും നടന്നു. കാര്യം നടന്നില്ല. അരസിക്കരയ്ക്കടുത്ത് ഒരു ഗ്രാമത്തിൽ വലിയൊരു ജമീന്ദാർ ഉണ്ടത്രെ. അദ്ദേഹത്തിന്റെ രണ്ടാമത്തെ മകന് ഈ പെണ്ണിനെ ആകാമെന്ന് അദ്ദേഹം തന്നെ പറഞ്ഞയച്ചു. വെങ്കടേശയ്യൻ പറഞ്ഞു: "പെങ്ങളേ, ഞാൻ അദ്ദേഹത്തിന് ഉറപ്പൊന്നും കൊടുത്തിട്ടില്ല. എനിക്ക് തോന്നുന്നത് ചെറുക്കന് എന്തോ ഒരു കുറവുണ്ടെന്നാണ്. ഇല്ലെങ്കിൽ ഇത്ര വലിയ ജമീന്ദാർ ഈ പാവപ്പെട്ട കുടുംബത്തിൽ നിന്ന് പെണ്ണ് കൊണ്ടുപോകുമോ?"

"ഉണ്ടായിരിക്കണം. വിവാദത്തിനും വിവാഹത്തിനും സമന്മാരേ കൊള്ളൂ എന്നൊരു ചൊല്ലുണ്ടല്ലോ? അത്ര വലിയ വീട്ടിലേക്ക് നമ്മുടെ കുഞ്ഞിനെ കൊടുക്കണ്ട." നഞ്ചമ്മയും സമ്മതിച്ചു.

ഇങ്ങനെ നാല് മാസം തെരച്ചിൽ നടത്തിയശേഷം ഒരു വിവരം കിട്ടി. പണ്ട് ഇവരുടെ ശാനുഭോഗക്കണക്കുകൾ എഴുതിക്കൊടുത്തിരുന്ന, നഞ്ചമ്മയ്ക്ക് കണക്ക് പഠിപ്പിച്ച് കൊടുത്ത തിമലാപുരത്തെ ദേവരസയ്യനിലൂടെ വന്ന വാർത്ത. അദ്ദേഹത്തിന്റെ ഭാര്യവഴിക്ക് അകന്ന ബന്ധമുള്ള ഒരു ചെറുക്കനാണത്രെ. പേര് സൂര്യനാരായണൻ. എസ്സ്.എസ്സ്. എൽ. സി. വരെ പഠിച്ച് മിഡിൽ സ്കൂൾ മാസ്റ്ററായിരിക്കുകയാണ്. ഇരുപത്തിയേഴ് വയസ്സ്. വിവാഹം കഴിഞ്ഞ് ഇപ്പോൾ നാല് മാസം മുമ്പ് ഭാര്യ മരിച്ച് പോയത്രെ. മൂന്ന് വയസ്സായ ഒരു പെൺകുട്ടിയുമുണ്ട്. അയാൾക്ക് അമ്മയും അച്ഛനുമില്ല. ഇപ്പോൾ കുഞ്ഞിനെ അയാൾ തന്നെയാണ് പോറ്റുന്നത്. സ്കൂളിൽ പോകുമ്പോൾ കൂടെ വിളിച്ച് കൊണ്ടുപോയി അവിടെ ഇരുത്തുന്നു. നല്ല ലക്ഷണമൊത്ത ചെറുപ്പ

ക്കാരൻ. അറുപതുറുപ്പിക ശമ്പളമുണ്ട്. ഇപ്പോൾ കഷ്ടത്തിലായിരിക്കുന്നു. പൊന്ന് പോലത്തെ സ്വഭാവം. “പെങ്ങളേ, ഇക്കാര്യത്തിൽ സംശയിക്കണ്ട. പെണ്ണ് കൊടുക്കാനൊത്തോളൂ. നല്ല വിവേകശാലി. നിന്റെ മകൾ സുഖമായി കഴിയും. അവന്റെ പെൺകുഞ്ഞിനെ നിന്റെ മകൾ, പക്ഷഭേദം കൂടാതെ സ്വന്തം കുഞ്ഞിനെപ്പോലെ നോക്കിനടത്തണം.” ദേവരസയ്യൻ തന്റെ മകനോട് പറഞ്ഞയച്ചതാണ്. അദ്ദേഹത്തിന് ഇത്ര ദൂരം നടന്ന് വരാൻ കഴിയാതെ വന്നിരിക്കുകയാണ്.

ദേവരസയ്യൻ ബുദ്ധിമാനാണെന്ന കാര്യം നഞ്ചമ്മയ്ക്ക് നേരിട്ടറിയാവുന്നതാണ്. അദ്ദേഹത്തിന്റെ വാക്ക് വിശ്വസിച്ചില്ലെങ്കിൽ പിന്നെ ആരുടെ വാക്ക് വിശ്വസിക്കും? “ഈ ചെറുക്കനെ നിങ്ങൾ കണ്ടിട്ടുണ്ടോ?” നഞ്ചമ്മ ചോദിച്ചു.

“എനിക്ക് ശരിയായി അറിയില്ല. ഞങ്ങളുടെ അമ്മയുടെ നാട്ടിലെ തന്നെ അകന്ന ബന്ധുവാണത്രെ. അവനിപ്പോൾ ഗുബ്ബിതാലൂക്കിൽ ബാളേക്കര മിഡിൽ സ്കൂളിൽ മാസ്റ്ററാണത്രെ. നിങ്ങൾ പറഞ്ഞയച്ചാൽ പെണ്ണ് കാണാൻ അവൻ വരും.”

നഞ്ചമ്മ പോയി വെങ്കടേശയ്യനോട് ചോദിച്ചു. അദ്ദേഹം തന്നെ ദേവരസയ്യന്റെ മകനോടൊപ്പം തിമലാപുരത്ത് പോയി വരനെക്കുറിച്ച് എല്ലാവിവരങ്ങളും മനസ്സിലാക്കി ഗ്രാമത്തിലേക്ക് മടങ്ങി. “നഞ്ചമ്മേ, അയാളെ എനിക്കും അറയാം. ഞാൻ ഗുബ്ബി താലൂക്കിൽ കഡബയിൽ ആയിരുന്നപ്പോൾ ശമ്പളത്തിന് താലൂക്കാപ്പീസിൽ പോകാറുണ്ടായിരുന്നു. എത്രതവണ ഞങ്ങൾ കണ്ട് സംസാരിച്ചിട്ടുണ്ട്. വളരെ നല്ല മനുഷ്യൻ. പാവം. ഭാര്യ ഇങ്ങനെ ആയെന്ന് ഞാനറിഞ്ഞതേയില്ല. രണ്ടാം കല്യാണം എന്നതൊഴിച്ചാൽ അങ്ങനെയൊരു വരനെ കിട്ടുക സത്യത്തിൽ പ്രയാസമാണ്.”

നഞ്ചമ്മ പാർവതിയോട് ചോദിച്ചു. അമ്മയ്ക്ക് സമ്മതമായാൽ മതിയെന്നും തന്നോടൊന്നും ചോദിക്കേണ്ടെന്നും അവൾ പറഞ്ഞു. ഭർത്താവിന്റെ പേരിൽ ഒരു കുറിപ്പെഴുതി, കോൽക്കാരനെ വിളിച്ച് അവൾ തിമലാപുരത്തേക്ക് കൊടുത്തയച്ചു.

ഇത് കഴിഞ്ഞ് പതിനഞ്ച് ദിവസത്തിൽ ദേവരസയ്യനും അദ്ദേഹത്തിന്റെ ഭാര്യയും മകനും സൂര്യനാരായണനോടൊപ്പം പെണ്ണ് കാണാൻ വണ്ടിയിൽ വന്നു. വരന് ഇരുപത്തേഴിൽ കൂടുതൽ വയസ്സായിട്ടില്ലെന്ന് മുഖം കണ്ടാൽ തന്നെ അറിയാമായിരുന്നു. അന്തസ്സുറ്റ പ്രകൃതം. മിതമായ സംസാരം. അയാളുടെ മൂന്ന് വയസ്സ് പ്രായമായ മകൾ ഒരു നിമിഷവും അച്ഛനെ പിരിഞ്ഞിരിക്കുന്നില്ല. വെങ്കടേശയ്യമാസ്റ്റർ വന്നു. ഇദ്ദേഹം സൂര്യനാരായണനെക്കാൾ വളരെ പ്രായം കൂടിയ ആളാണ്. അവർ രണ്ടുപേരും സംസാരിച്ചു. നഞ്ചമ്മ ഉച്ചയ്ക്ക് പായസമടക്കമുള്ള സദ്യ നൽകി. പെണ്ണ് കാണേണ്ട സമയം ആയപ്പോഴത്തേക്കും സൂര്യ

നാരായണന്റെ മകൾ രത്ന, നഞ്ചമ്മയുമായി ഇണങ്ങിക്കഴിഞ്ഞു. നഞ്ചമ്മ അതിനെ ഒക്കത്തെടുത്ത് നടക്കുകയായിരുന്നു. അടുക്കളയിൽ തന്നെ ഇരുന്ന പാർവതിയുടെ മടിയിലും കുഞ്ഞ് ഇരുന്ന് കളിച്ചു. അവസാനം അവൾ വിശ്വന്റെ കൈക്ക് പിടിച്ച് പെരുവഴിയിലേക്ക് കളിക്കാൻ പോയി. അവൾ ആരോടും ഇങ്ങനെ അടുക്കാറില്ല. "ഇവരെ കണ്ട് അരമണിക്കൂറിൽ തന്നെ അവൾ ഇണങ്ങിക്കളഞ്ഞു." സൂര്യനാരായണൻ പറഞ്ഞു.

പെണ്ണുകാണൽ കഴിഞ്ഞു. സൂര്യനാരായണൻ നഞ്ചമ്മയോട് പറഞ്ഞു: "എന്റെ ജാതകം കൊണ്ടുവന്നിട്ടുണ്ട്. വേണമെന്നുണ്ടെങ്കിൽ രണ്ട് ജാതകവും നിങ്ങൾ തന്നെ ആരെയെങ്കിലും കാണിച്ചോളൂ. എനിക്ക് അതിലുള്ള വിശ്വാസം നഷ്ടപ്പെട്ടിരിക്കുന്നു. ആദ്യത്തെ കല്യാണത്തിന് ജാതകം നോക്കിയ രണ്ട് മൂന്ന് ജോത്സ്യന്മാർ, ഇത്രയും നന്നായി പൊരുത്തപ്പെടുന്ന ജാതകമേയില്ലെന്ന് പറഞ്ഞിരുന്നതാണ്. എന്നിട്ട് കല്യാണം കഴിഞ്ഞ് നാല് കൊല്ലത്തിൽ ഈ ദുരന്തം സംഭവിച്ചു. എന്റെ കാര്യങ്ങളെല്ലാം ദേവരസമ്മാവൻ നിങ്ങളോട് പറഞ്ഞതാണല്ലോ. നിങ്ങളുടെ സ്ഥിതിഗതികളും അദ്ദേഹം പറഞ്ഞിട്ടുണ്ട്. നിങ്ങൾക്ക് വേണമെങ്കിൽ വേറെ ആരോടെങ്കിലും അന്വേഷിക്കാം. നിങ്ങൾക്ക് സമ്മതമാണെങ്കിൽ ചോറും ഒരു കറിയും മാത്രം വെച്ച് ഒരു ദിവസം ധാര നടത്തിക്കളയാം. എന്റെ കുഞ്ഞിനെ പക്ഷഭേദം കൂടാതെ നോക്കണം; സ്വന്തം കുഞ്ഞെന്നവണ്ണം നിങ്ങളുടെ മകൾ ശുശ്രൂഷിക്കണം. അത് മാത്രമേ എനിക്ക് പറയാനുള്ളൂ."

ജാതകം പരിശോധിക്കാൻ മാസ്റ്റർക്ക് തന്നെ കുറച്ചൊക്കെ അറിയാം. ദേവരസയ്യനും കുറേ അറിയാം. രണ്ടുപേരും കൂടി ഗണിച്ച് നോക്കി. ഗൃഹപ്പൊരുത്തം, യോനിപ്പൊരുത്തം, നാഡിപ്പൊരുത്തം ഇവയൊക്കെയുണ്ട്. ആകെക്കൂടി ഇരുപത്തിമൂന്ന് പൊരുത്തങ്ങൾ യോജിച്ചു വന്നിരിക്കുന്നു. ഇതിലും മെച്ചപ്പെട്ട പൊരുത്തം സാധാരണയായി കാണില്ല. വെങ്കടേശയ്യൻ, സൂര്യനാരായണനെ തന്റെ വീട്ടിലേക്ക് ക്ഷണിച്ച് കൊണ്ട് പോയി. അപ്പോൾ ദേവരസയ്യൻ ചെന്നിഗരായരോട് ചോദിച്ചു: "ശാനുഭോഗരേ, നിങ്ങളെന്ത് പറയുന്നു?"

"ഞാനെന്തു പറയാൻ? ഇവൾ എന്നോടന്വേഷിച്ചിട്ടാണോ ഇതൊക്കെ ചെയ്യുന്നത്?"

"നിങ്ങളാണ് ഗൃഹനാഥൻ. കാര്യങ്ങൾ അവൾ നിവൃത്തിച്ചോട്ടെ. എന്നാലും യജമാനസ്ഥാനം നിങ്ങൾക്ക് തന്നെയാണല്ലോ?"

"ഇവളിത്രയൊക്കെ ചാടുന്നുണ്ടല്ലോ; കാശിന് ഇവളെന്തു ചെയ്യും?"

"നീ എന്ത് ചെയ്യുമെന്ന് നിങ്ങൾ തന്നെ ഭാര്യയോട് ചോദിക്കിൻ."

"കാശിന് എന്ത് ചെയ്യുമെടീ സൂ........." ഭാര്യയുടെ നേരെ തിരിഞ്ഞ് അദ്ദേഹം ചോദിക്കാൻ ഒരുങ്ങിയതാണ്. പക്ഷേ സ്വന്തം നാവിനെക്കുറിച്ച് നാണം തോന്നിയ അദ്ദേഹം ചോദ്യം തിരുത്തി: "നീ കാശ് എവി

ടുന്ന് ഉണ്ടാക്കും?"

"ഇക്കൊല്ലത്തെ വർഷാശനത്തിന്റെ കാശ് ഗുണ്ടേഗൗഡരുടെ അടുത്തുണ്ട്. പുറമെ ഇടയ ഗ്രാമത്തിൽ നിന്ന് തന്നെ കുറച്ച് പിരിവെടുത്ത് തരാമെന്നും അദ്ദേഹം പറഞ്ഞിട്ടുണ്ട്."

തന്നെ നിർബന്ധിച്ച് രശീതികളിൽ ഒപ്പ് വെപ്പിച്ച കാര്യം ശാനുഭോഗൻ സ്മരിച്ചു: "അവനൊരു തെണ്ടിസ്സൂളേമോൻ!"

നഞ്ചമ്മ മിണ്ടിയില്ല. സ്വഭാവം അറിയാമായിരുന്നതുകൊണ്ട് ദേവരസയ്യനും ഒന്നും പറഞ്ഞില്ല.

വെങ്കടേശയ്യൻ തന്റെ വീട്ടിലേക്ക് മാദേവയ്യനെ ക്ഷണിച്ച്, വരനെ കാണിച്ച് കൊടുത്തു. അവിടെ നിന്ന് മൂന്ന് പേരും നഞ്ചമ്മയുടെ വീട്ടിലേക്ക് പോയി. കല്യാണം ഉറപ്പിച്ചു. ധാര നടക്കുന്ന ദിവസം തന്നെ 'ലഗ്നപത്രിക'യെന്ന ചടങ്ങും കഴിക്കാമെന്നും ഒരു മാസത്തിൽ വിവാഹം കഴിച്ച് കൊടുക്കണമെന്നും സൂര്യനാരായണൻ പറഞ്ഞു. "നിങ്ങൾ വലിയ ചെലവൊന്നും ചെയ്യണ്ട. പെണ്ണിന് വേണ്ടതൊക്കെ ഞാൻ കൊണ്ടുവരാം. വരോപചാരത്തിന് ഒരു ജോഡിയിൽ ദോത്തി, ചെമ്പ് മുരുട, ചെമ്പിന്റെ ആചമനക്കരണ്ടി ഇത്രയും കൊണ്ട് വന്നാൽ മതി." അയാൾ പറഞ്ഞു. യാത്രപുറപ്പെട്ടപ്പോൾ അയാൾ നഞ്ചമ്മയെയും ചെന്നിഗരായരെയും നമസ്കരിച്ചു. വഴിയിൽ വിശ്വനോടൊപ്പം കളിക്കുകയായിരുന്ന കുഞ്ഞിനെയും വിളിച്ച് നമസ്ക്കരിപ്പിച്ചു. പിന്നെ കുട്ടിയെ എടുത്ത് നടന്നു. കാളയെ കെട്ടി വണ്ടി പുറപ്പെട്ടെങ്കിലും ദേവരസയ്യനും അദ്ദേഹത്തിന്റെ മകനും സൂര്യനാരായണനും ഗ്രാമത്തിന് വെളിയിലോളം നടന്ന് തന്നെ പോയി. വെങ്കടേശയ്യമാസ്റ്ററും മാദേവയ്യനും ഗ്രാമത്തിൽ അതിർത്തിവരെ പോയി അവരെ യാത്രയാക്കി വന്നു.

## ആറ്

കല്യാണം നിശ്ചയിക്കപ്പെട്ടു. മുഹൂർത്തം നിശ്ചയിച്ച് വിവാഹം നടത്തുന്നതിന് പുരോഹിതന്റെ സഹായം വേണം. സ്ഥലത്തെ രണ്ട് പുരോഹിതന്മാരും കൂടി തന്നെ ജാതിയിൽ നിന്ന് ബഹിഷ്കരിച്ചിരിക്കുകയാണ്. തന്റെ അച്ഛന്റെ സഹായം ആവശ്യപ്പെടാമെന്ന് വെച്ചാൽ അദ്ദേഹം ദേഷ്യപ്പെട്ട് പോയിരിക്കുകയാണ്. സ്ഥലത്തെ പുരോഹിതനെ വശപ്പെടുത്തിയില്ലെങ്കിൽ അവർ എന്തെങ്കിലും കുഴപ്പങ്ങളുണ്ടാക്കും. വധുവും അവളുടെ അമ്മയും ബഹിഷ്കരിക്കപ്പെട്ടവരാണെന്ന് അവൻ വരനെ അറിയിച്ചേക്കാം. കൂടാതെ പലതരത്തിലുള്ള ഏഷണികളും പറഞ്ഞ് പ്രശ്നങ്ങൾ കുത്തിപ്പൊക്കും. വരൻ നല്ല സ്വഭാവക്കാരൻ തന്നെ; പ്രായോഗികമതിയുമാണ്. എങ്കിലും ഇത്തരം കാര്യങ്ങളിൽ ആരുടെ മനസ്സ് എങ്ങനെ തിരിയുമെന്ന് പറയാനാവില്ല.

ഈ രണ്ട് പുരോഹിതന്മാരെയും തന്റെ വഴിക്ക് പിടിച്ചടുപ്പിക്കുക യെന്നത് ഇപ്പോൾ തീരെ പ്രയാസമില്ലാത്ത കാര്യമാണ്. വിളവെടുപ്പ് കണക്ക് നിലവിൽ വന്നതിന്ശേഷം തങ്ങളുടെ സ്വത്തിൽ നിന്നുള്ള ആദായം കുറച്ച് കാണിക്കാനായി എത്രയോ ആളുകൾ ഇവളുടെ വീട്ടിൽ വന്ന്, വിനയം പ്രദർശിപ്പിച്ച് ബഹുമാനിക്കാൻ തുടങ്ങിയിരിക്കുന്നു. ഇന്നു വരെയും ജോയിസർ നേരിട്ട് വന്നിരുന്നില്ലെങ്കിലും സ്വത്ത് നോക്കിനട ത്തുന്ന കൃഷിക്കാർ മുഖേന, വളഞ്ഞ വഴിയിൽ പറഞ്ഞയച്ചിരുന്നു. കണ ക്കുകൾ മുഴുവൻ എഴുതുന്ന യഥാർത്ഥ ശാനുഭോഗത്തിയാണ് നഞ്ചമ്മ യെന്ന് അവർക്കും അറിയാത്തതല്ല. നഞ്ചമ്മ തന്നെ ജോയിസരുടെ വീട്ടിൽ പോയാലോ എന്ന് ചിന്തിച്ചുകൊണ്ട് വൈകുന്നേരമാക്കി. അവ സാനം കോൽക്കാരനെ വിളിച്ച് അവൾ പറഞ്ഞു: "ഞാൻ വിളി ക്കുന്നെന്നു പറഞ്ഞ് അണ്ണാജോയിസരെയും അയ്യാശാസ്ത്രിയെയും കൂട്ടിക്കൊണ്ടുവരൂ."

ഏറ്റവും വലിയ ധാർഷ്ട്യമാണെന്ന് പറയാവുന്ന ഒരു നടപടിയാ യിരുന്നു അത്. അവർ ശൃംഗേരിജഗദ്ഗുരുവിന്റെ പ്രതിനിധികളാണെ ന്നാണ് വെപ്പ്. അവിടെ ഇവരെപ്പോലുള്ള പാവങ്ങൾ പോയി പടിവാ തിൽക്കൽ നിൽക്കണം. നിലം തൊട്ട് നമസ്കരിക്കണം. അതാണ് സമ്പ്ര ദായം. അതുകൊണ്ട് അവർ കോൽക്കാരന്റെ കൂടെ വരുമോ എന്ന് അവൾ സംശയിച്ചിരുന്നു. ഒരുപക്ഷേ വന്നില്ലെങ്കിൽ പിന്നെ എന്ത് ചെയ്യ ണമെന്ന് അവൾ മനസ്സിൽ പ്ലാനിട്ടിരുന്നു. എന്നാൽ അങ്ങനെ സംഭവി ച്ചില്ല. പത്ത് നിമിഷം കൊണ്ട് അയ്യാശാസ്ത്രിയും അഞ്ച് നിമിഷം കൂടി ക്കഴിഞ്ഞ് കോൽക്കാരന്റെ കൂടെ അണ്ണാജോയിസരും വന്നു.

"മായിഗാ, നീ വരാന്തയിലിരുന്നോളൂ." അവൾ അധികാരസ്വര ത്തിൽ കോൽക്കാരനോട് പറഞ്ഞു. ആഗതർക്ക് അവൾ പലകയിട്ടു കൊടുത്തു. അവർ തന്നെ കുശലപ്രശ്നമാരംഭിച്ചു: "മകളുടെ കല്യാണം നിശ്ചയിച്ചിരിക്കുന്നെന്ന് കേട്ടു. വളരെ സന്തോഷം." അവൾ പറഞ്ഞു.

"അതിന് തന്നെയാണ് ഞാൻ വരാൻ പറഞ്ഞത്. ജാതകം നോക്കണം; മുഹൂർത്തം നിശ്ചയിക്കണം; കല്യാണത്തിനുള്ള ഒരു പണിയും നടന്നിട്ടില്ല. ഇപ്പോൾ എന്റെ അച്ഛൻ കാശിയിൽ നിന്ന് മട ങ്ങിയിരിക്കുകയാണെന്നറിയാമല്ലോ! കല്യാണം കഴിയുന്നതുവരെ ഇവി ടെത്തന്നെ താമസിച്ച്, എല്ലാം നടത്തിത്തരണമെന്ന് പറഞ്ഞാൽ അദ്ദേഹം കുതിരപ്പുറത്ത് കയറി ഇവിടെ വരും. എന്നാൽ സ്ഥലപുരോ ഹിതന്മാരായ നിങ്ങൾ ഇവിടെയുള്ളപ്പോൾ അതിന്റെ ആവശ്യമില്ലെന്ന് വെച്ച് ഞാൻ പറഞ്ഞയച്ചതാണ്. നിങ്ങൾ പറകയാണെങ്കിൽ ഞാൻ അദ്ദേ ഹത്തെ വിളിപ്പിക്കാം."

"ഛെ,ഛെ! എന്തിന് വരണം? നമ്മുടെ ഗ്രാമത്തിലെ വിവാഹം നട ത്തിക്കേണ്ടത് ഞങ്ങളുടെ കർത്തവ്യമല്ലേ? വരന്റെ ജാതകം തരൂ." അയ്യാ ശാസ്ത്രി പറഞ്ഞു. ഇപ്പോൾ വിളവെടുപ്പ് കണക്ക് നഞ്ചമ്മയുടെ

കൈയിൽ ഉണ്ടെന്നത് മാത്രമല്ല കാരണം. അവളുടെ അച്ഛൻ കണ്ഠീ ജോയിസർ തന്നെ നാട്ടിൽ വന്ന് താമസമാക്കിയാൽ ഈ രണ്ടുപേർക്കും കഷ്ടകാലം വന്നുചേരും. അദ്ദേഹം പൗരോഹിത്യത്തിൽ അതിസമർത്ഥനാണെന്ന് മാത്രമല്ല, ദേഷ്യം വന്നാൽ ആരെയാണെങ്കിലും പിടിച്ച് ഇടിക്കുന്നതിന് മടിക്കാത്ത തടിമാടനുമാണെന്ന് അവർക്ക് രണ്ടുപേർക്കും അറിയാം. പന്ത്രണ്ട് കൊല്ലമായി സ്ഥലത്തില്ലാതിരുന്ന കണ്ഠീജോയിസർ ഇപ്പോൾ സ്ഥലത്തെത്തിയിരിക്കുകയാണെന്ന വസ്തുതയും അവർക്കറിയാം. വീട്ടിലുണ്ടായിരുന്ന പഞ്ചാംഗം വാങ്ങി ഗണിച്ച് ജാതകം പൊരുത്തമുള്ളതാണെന്ന് അവർ പറഞ്ഞു. ഇരുപത്താറാം തീയതി വിവാഹത്തിന് മുഹൂർത്തമുണ്ടെന്നും അവർ അഭിപ്രായപ്പെട്ടു. "വിവാഹത്തെക്കുറിച്ച് ഒരു ചിന്തയും വേണ്ട. അറ്റകൈയ്ക്ക് വരന്റെ ഭാഗത്ത് നിന്ന് പുരോഹിതന്മാരാരും വന്നില്ലെങ്കിലും ഞങ്ങൾ രണ്ടുപേരും കൂടി കൈകാര്യം നിവർത്തിച്ച് തരാം, കേട്ടോ." അവർ ഉറപ്പ് കൊടുത്തു.

"കൂടാതെ ഇതേ തിരക്കിനിടയിൽ തന്നെ രാമണ്ണന് ഒരിഴ പൂണൂനൂൽ ഇട്ടുകളയാമെന്നും വിചാരിക്കുന്നു. ധാരയുടെ ദിവസം തന്നെ അതും കഴിക്കാൻ പാടില്ലേ?"

അവർ ഗണിച്ചു. "ധാരയ്ക്ക് തലേദിവസം വെച്ചോളൂ."

കാര്യം ഇത്ര എളുപ്പത്തിൽ നടക്കുമെന്ന് നഞ്ചമ്മ കരുതിയിരുന്നില്ല. ഇനി കാശുണ്ടാക്കണം; സാധന സാമഗ്രികൾ ശേഖരിക്കണം. അടുത്ത ദിവസം അവൾ ഇടയഗ്രാമത്തിലേക്ക് പോയി. ഗുണ്ടേഗൗഡർ ഗ്രാമത്തിലെ സകല വീട്ടുകാരെയും വിളിച്ച് സംഭാവനത്തുക നിർദേശിച്ചു. നഞ്ചമ്മ തന്നെ പട്ടികയെഴുതി. ആകെ ഇരുനൂറ്റി എഴുപതുറുപ്പികയായി. കൂടുതൽ വേണ്ട മുപ്പത് തന്റെ വക ഇരിക്കട്ടെ എന്ന് ഗൗഡർ പറഞ്ഞു. "പെങ്ങളേ നികുതിയുടെ വകയിൽ ഇരുനൂറ് ഉറുപ്പിക ഇപ്പോൾ തന്നെ കൊണ്ടുപൊയ്ക്കോളൂ. ഈ മൂന്നൂറ്, ആറെട്ട് ദിവസത്തിൽ ഞാൻ തന്നെ വാങ്ങിക്കൊണ്ടുവരാം. തോട്ടമുള്ളവരോട് അഞ്ചോ പത്തോ തേങ്ങ കൊണ്ടുവരാനും പറയാം. ആകെ നൂറ്റമ്പത് തേങ്ങ മതിയാവില്ലേ?"

"മതിയാവും ഗൗഡരേ."

"ഇനി സാധനങ്ങളൊക്കെ കൊണ്ടുവരാൻ തിപ്ടൂരിലേക്ക് പോകണം. നിനക്ക് ആവശ്യം വരുമ്പോൾ പറഞ്ഞയച്ചോളൂ. എന്റെ കാളവണ്ടി അയച്ചുതരാം. വെല്ലം അല്പം അധികം തന്നെ കൊണ്ട് വന്നോളൂ."

നഞ്ചമ്മ ഗ്രാമത്തിലേക്ക് മടങ്ങി. ഇനി സാധനങ്ങളുടെ പട്ടികയാവണം. വരന്റെ ഭാഗത്ത് നിന്ന് എത്ര പേർ വരുമെന്നറിയില്ല. അയാൾക്ക് അടുത്ത ബന്ധുക്കളാരുമില്ലത്രെ. പോരാത്തതിന് ഇതു രണ്ടാം കല്യാണവുമാണ്. പത്തു പതിനഞ്ചിലധികം ആളുകൾ വരില്ല. തന്റെ ഭാഗത്തു നിന്ന് നാഗാലാപുരക്കാരല്ലാതെ വേറെയാരുമില്ല. ഈ ഗ്രാമത്തിൽ നിന്ന്

വീട്ടിന് ഒരാളെന്ന കണക്കിന് ക്ഷണിക്കണം. സാധനങ്ങളുടെ പട്ടിക അല്പം കൂടുതലായിത്തന്നെ ഉണ്ടാക്കി. അതിന് ശേഷം തുണിയും പൊന്നും വെള്ളിയും എത്രയാവാമെന്ന് അവൾ കണക്കാക്കി. വെങ്കടേശയ്യമാസ്റ്ററെ കൂട്ടി അവൾ തിപ്ടൂരിൽ പോയി. വണ്ടിയിൽ രാമണ്ണനെയും കൂട്ടിനിരുത്തി. വരന് കസവുകരയുള്ള ദോത്തിയും സിൽക്ക് ഷർട്ട്, പരുത്തിത്തുണിയുടെ കോട്ട്, കസവു തലപ്പാവ്. കൂടാതെ ഒരു വെള്ളി മുരുടയും ആചമനക്കരണ്ടിയും. പെണ്ണിന് മുപ്പതും ഇരുപതും ഉറുപ്പിക വില വരുന്ന ഓരോ സാരി. രാമണ്ണനും വിശ്വനും നല്ല ഉടുപ്പുകളൊന്നുമില്ല. അവർക്ക് ഈരണ്ട് ഷർട്ടു വാങ്ങി. കുടാതെ വിശ്വന് നിക്കറും രാമണ്ണന് രണ്ട് മുണ്ടും. ഉപനയനത്തിന് ഭിക്ഷാപാത്രം വേണം. അവൾ ഒരു കൊച്ച് വെള്ളിത്തളിക വാങ്ങി. യജമാനന് എട്ടുറുപ്പികയ്ക്കു ഒരുജോഡി വെള്ളദോത്തിയും ഷർട്ടും. തനിക്ക് തന്റെ പഴയ കല്യാണസാരിയുണ്ട്. ഇനി ഇപ്പോൾ ഒന്നും വേണ്ടെന്നവൾ തീരുമാനിച്ചു. "നഞ്ചമ്മേ, സാധനങ്ങളെല്ലാം കൊണ്ടുവന്നല്ലോ? ഇനി ഒന്നും വേണ്ടെന്ന് തോന്നിയാലും നൂറ് നൂറ്റമ്പത് ഉറുപ്പിക കരുതിക്കൊള്ളണം. കരുതലോടെ കാശ് ചെലവ് ചെയ്യണം." മാസ്റ്റർ ഉപദേശിച്ചു.

അവൾ ഒരുകുറിപ്പെഴുതി കോൽക്കാരന്റെ കൈയിൽ കൊടുത്ത് നാഗലാപുരത്തേക്ക് പറഞ്ഞയച്ചു. പുലർച്ചെ, കോഴികൂവുന്നതിന് മുമ്പ് എഴുന്നേറ്റുപോയ കോൽക്കാരൻ രാത്രി തിരിച്ച് വന്നു പറഞ്ഞു : "അവരാരും വരുന്നില്ലത്രെ."

"ആരാ അങ്ങനെ പറഞ്ഞത്?"

"നിങ്ങളുടെ അച്ഛൻ തന്നെ."

"പിന്നെന്ത് പറഞ്ഞു?"

"ഞാൻ ചോദിച്ചപ്പോൾ പെണ്ണ് തരില്ലെന്നവൾ പറഞ്ഞില്ലേ? അതിനെ വേറെ എവിടെ കൊടുത്താലും മേലാക്കം കൂടില്ലെന്ന് അദ്ദേഹം പറഞ്ഞു."

അച്ഛന്റെ സ്വാഭാവം അവൾക്കറിയാം. തന്റെ വാശി നടക്കണം. ആ ശാഠ്യത്തിന് മുമ്പിൽ അമ്മ, മകൾ, സ്നേഹം, അനുകമ്പ ഇതൊന്നും പ്രശ്നമല്ല.

"മുത്തശ്ശി എന്ത് പറഞ്ഞു?"

"അവർ എന്നോട് മിണ്ടിയതേയില്ല."

നഞ്ചമ്മ വല്ലാതെ വേദനിച്ചു. അച്ഛന്റെ സ്വഭാവം അവൾക്ക് പുത്തനല്ല. എന്നാൽ തന്നെ പെറ്റ അന്ന് മുതൽ പോറ്റി വളർത്തി, വിവാഹവും പ്രസവവും നടത്തിത്തന്ന മുത്തശ്ശി വരാതിരുന്നാൽ എന്ത് ചെയ്യും? അവളുടെ കരൾ പിടഞ്ഞു. താൻ തന്നെ ഒരു ദിവസം പോയി വിളിച്ചുകൊണ്ട് വന്നാലോ? അവൾ ചിന്തിച്ചു. എന്നാൽ വണ്ടിയിൽ പോകാനൊരു ദിവസം, വരാനൊരു ദിവസം. അങ്ങനെ രണ്ട് ദിവസം വേണം. കല്യാണ

ത്തിനാണെങ്കിൽ ഇനി പതിമൂന്ന് ദിവസം മാത്രമേയുള്ളു. പണി ഒന്നും നടന്നിട്ടില്ല. വിറകിന് ഏർപ്പാട് ചെയ്തിട്ടില്ല. മുറുക്ക്, ജിലേബി തുടങ്ങിയ പലഹാരങ്ങൾക്ക് വേണ്ട മാവൊന്നും ആയിട്ടില്ല. അവൽ വേണം. മലർ വറുത്തിട്ടില്ല. മുളക് പൊടിക്കണം. വാദ്യക്കാരെ ഏർപ്പാട് ചെയ്യണം.

ഒരു കുറിപ്പ് കൂടി എഴുതി നാളെയോ മറ്റന്നാളോ വീണ്ടും കോൽക്കാരനെ അയച്ചുകളയാം. അതായിരിക്കും ശരി എന്നവൾ തീരുമാനിച്ചു. "ഇനി രണ്ട് മൂന്ന് ദിവസം കഴിഞ്ഞ് ഒരിക്കൽ കൂടി നീ പോയി വരണം. എന്നാൽ നീയിപ്പോൾ അവിടെ പോയതും അവർ വരില്ലെന്ന് പറഞ്ഞതും ആരോടും മിണ്ടിപ്പോകരുത്."

കോൽക്കാരൻ രണ്ടാം പ്രാവശ്യവും പോയി. എന്നാൽ അവർ വന്നില്ല. വിണ്ടും പോയതിന് കണ്ഠീ ജോയിസർ അവനെ വിരട്ടി അയച്ചു. ഈ സംഗതി ഒരാളും അറിഞ്ഞുപോകരുതെന്ന് നഞ്ചമ്മ അവനെ തെര്യപ്പെടുത്തി. അവളുടെ അച്ഛനും അവളും തമ്മിൽ വിരോധത്തിലാണെന്ന് എങ്ങാനും സൂചന കിട്ടിപ്പോയാൽ ഗ്രാമപുരോഹിതന്മാർ വാൽപൊക്കുമെന്ന് അവൾ അകമേ ഭയന്നു.

അവൾക്ക് അടുത്തബന്ധുക്കളെന്നു പറയാൻ ആരുമില്ല. അവൾ അന്ന് വരെ അമ്മായിയെ ക്ഷണിച്ചിരുന്നില്ല. അവൻ സ്വയം ഇങ്ങോട്ട് വന്നതുമില്ല. എന്നാൽ അവൾ എന്തൊക്കെയോ സാധനങ്ങൾ കൊണ്ടുവന്നുവെന്നും എന്തെല്ലാം കൊണ്ടുവരാനുണ്ടെന്നും വിശദമായിത്തന്നെ മകൻ ചെന്നയ്യൻ മുഖേന അവൾ മനസ്സിലാക്കിയിരുന്നു. കല്യാണം അടുത്തുവെന്നായപ്പോൾ നഞ്ചമ്മ തന്നെ അമ്മായിയുടെ വീട്ടിൽ ചെന്ന് പറഞ്ഞു: "അമ്മേ, നിങ്ങളും അപ്പണ്ണയ്യനും അവിടെ വരണം. എല്ലാം മുമ്പിൽ നിന്ന് നടത്തിക്കേണ്ടവരല്ലേ നിങ്ങൾ?"

"കിറുക്ക് പിടിച്ച കള്ളത്താടകേ, ഇത്രയും ദിവസം സാധനങ്ങൾ കൊണ്ടുവരാനും വരന്റെ നിശ്ചയത്തിനും നീ എന്നെ വിളിച്ചുവോ? ലോകത്ത് ഒരിടത്തും ആണില്ലാതായിപ്പോയോ? ആ ഭാര്യ മരിച്ചവന്, രണ്ടാം കല്യാണത്തിന് നീയെന്തിന് സമ്മതിച്ചു?"

"അമ്മേ, ലോകത്ത് ആയിരക്കണക്കിന് ആണുങ്ങളുണ്ടാവും. അവർക്ക് കൊടുക്കാനും മറ്റും എനിക്ക് ശക്തിയില്ല. നിങ്ങളും അപ്പണ്ണയ്യനും വരണം." അവൾ വാഗ്വാദത്തിന് നിൽക്കാതെ ഇറങ്ങിപ്പോയി.

ചെന്നിഗരായർക്കും ഭാര്യയോട് ദേഷ്യമുണ്ടായിരുന്നു. കല്ലേശന് പെണ്ണ് കൊടുക്കില്ലെന്ന് ശാഠ്യം പിടിച്ച് അമ്മാവനിൽ നിന്ന് ലഭിക്കുമായിരുന്ന സഹായം ഇല്ലാതാക്കിയത് ഇവളാണ്. ഇപ്പോൾ കല്യാണം നിശ്ചയിച്ചശേഷം യാതൊന്നിനും അദ്ദേഹത്തോട് അന്വേഷിച്ചില്ല. ചോദിച്ചിരുന്നുവെങ്കിൽ അദ്ദേഹത്തിൽ നിന്ന് തടസ്സങ്ങൾ മാത്രമേ ഉണ്ടാകൂ എന്ന് അവൾ അനുഭവത്തിൽ നിന്ന് പഠിച്ചിരുന്നു. തന്നെ അവഗണിച്ചതിന് പ്രതികാരം ചെയ്യാൻ അദ്ദേഹം തക്കം പാർത്തിരിക്കയായിരുന്നു.

അപ്പണ്ണയ്യൻ അതേ ദിവസം ഇവരുടെ വീട്ടിൽ വന്നു. ചേട്ടത്തിയമ്മയുടെ നിർദേശാനുസരണം അടുക്കളയിൽ ഒരു വലിയ അടുപ്പുണ്ടാക്കുന്നത് മുതൽ കോൽക്കാരന്മാരെ കൂട്ടി, ഉള്ള കമ്പും മുളയും ഉപയോഗിച്ച് ഒരു പന്തൽ കെട്ടി ഉയർത്തുന്നതുവരെയുള്ള ജോലികൾ അവൻ ചെയ്തു. രണ്ടുതവണ ഇടയഗ്രാമത്തിൽ ചെന്ന് അവിടെ ശേഖരിച്ചുവച്ചിരുന്ന തേങ്ങയും മറ്റും വണ്ടിയിൽ കയറ്റിക്കൊണ്ട് വന്നു. ഗംഗമ്മ ഉപനയനദിവസം വന്നു. ജോലിയൊന്നും ഇല്ലെന്നറിഞ്ഞത് കൊണ്ടോ ഈർഷ്യകാരണമോ അവർ മിണ്ടാതെ അടുക്കളയിൽ ഇരുന്നതേയുള്ളൂ.

വരപക്ഷത്ത് നിന്നും അധികമാളുകൾ വന്നിരുന്നില്ല. തിമലാപുരത്തെ ദേവരസയ്യനും ധാര ഒഴിച്ച് കൊടുക്കുന്നതിന് അദ്ദേഹത്തിന്റെ ഭാര്യയും അദ്ദേഹത്തിന്റെ മകനും മരുമകളും മൂന്ന് പൗത്രന്മാരും വരന്റെ രണ്ട് സഹപ്രവർത്തകരും ഒരു പുരോഹിതനും മാത്രമേ വരന്റെ പാർട്ടിയിൽ ഉണ്ടായിരുന്നുള്ളൂ. കല്യാണത്തിന് യാതൊരു വിഘ്നവും ഉണ്ടായിരുന്നില്ല. എല്ലാം വിഘ്നങ്ങളൊന്നും കൂടാതെ നടന്നുകൊണ്ടിരുന്നു. ധാരയ്ക്ക് വരനെയും വധുവിനെയും വിളിച്ചുകൊണ്ട് വരുന്നതിന് മുമ്പ് മണ്ഡപത്തിൽ കന്യകയും അച്ഛനും അമ്മയും കൂടി ചില ചടങ്ങുകൾ നടത്തേണ്ടതുണ്ട്. "ചെന്നിഗരായാ, നീ വേഗം മണ്ഡപത്തിലേക്ക് വരണം." ജോയിസർ വിളിച്ചു. എന്നാൽ അദ്ദേഹം ആരും കാണാതെ അടുക്കളയിൽ കുത്തിയിരുന്നു. "നേരം വൈകുന്നു. വേഗം എണീക്കണം." നഞ്ചമ്മ തന്നെ അടുത്ത് ചെന്ന് പറഞ്ഞു.

"നിന്റെ മകളുടെ കല്യാണമല്ലേ? നീ തന്നെ നടത്തിക്കോ. ഞാൻ മണ്ഡപത്തിൽ വരുന്നില്ല." അദ്ദേഹം പറഞ്ഞു. അവൾക്ക് ഒന്നും മനസ്സിലായില്ല. അവിടെയുണ്ടായിരുന്ന മാസ്റ്റർ ചോദിച്ചു: "എന്താ ശാനുഭോഗരേ, എന്ത് പറ്റിയെന്ന് പറയൂ."

"യജമാനത്തിയല്ലേ, ഇവൾ? സാധനങ്ങൾ കൊണ്ട് വരാൻ പോകുമ്പോൾ ഇവൾ എന്നോട് വല്ലതും അന്വേഷിച്ചോ?"

യജമാനൻ നിങ്ങൾ തന്നെ. നിങ്ങളുടെ പേരിലാണ് ഇതെല്ലാം നടക്കുന്നത്. നേരം വൈകി. എണീക്കിൻ."

"ഇതാ കണ്ടില്ലേ? എനിക്കിവൾ കൊണ്ട് വന്ന ദോത്തി? ഒരു ജോഡി കസവ് ദോത്തിയെങ്കിലും കൊണ്ട് വരാമായിരുന്നില്ലേ? ഇതും ഉടുത്ത് ഞാൻ മണ്ഡപത്തിൽ വരില്ല." അദ്ദേഹം ശാഠ്യം പിടിച്ചു. അദ്ദേഹം ഒരു പോയിന്റ് കൂടി ഉന്നയിച്ചു. കല്യാണത്തിന് ഉണ്ടാക്കിയ ലഡ്ഡുവും മുറുക്കും പക്കാവടയും മറ്റും ഇരുട്ടറയിൽ വെച്ചിരിക്കുന്നു! അതിന്റെ മേൽനോട്ടവും മറ്റും ഉത്തരവാദിത്വമുള്ള ഒരു സ്ത്രീയെ ഏൽപ്പിക്കുകയാണ് ഏത് കല്യാണവീട്ടിലും പതിവ്. ഈ പലഹാരമുറിയുടെ താക്കോൽ നഞ്ചമ്മ, മാസ്റ്ററുടെ പത്നിയെ ഏൽപ്പിച്ചിരിക്കുക

യാണ്. കുറച്ച് മാത്രമേ ഉണ്ടാക്കിയുള്ളൂ. ബന്ധുക്കൾ പോകുമ്പോൾ അവർക്ക് കൊടുത്തയക്കണം. ഗ്രാമത്തിലെ സുമംഗലികൾക്ക് കൊടുക്കുന്നത് കൂടാതെ കല്യാണത്തിന് ഓടിച്ചാടി സഹായിച്ചവർക്കെല്ലാം കുറേശ്ശെ കൊടുക്കണം. ലഡ്ഡുവും മുറുക്കും വിതരണം മുഴുവൻ നഞ്ചമ്മ അവളെ ഏൽപ്പിച്ചിരുന്നു. ചെന്നിഗരായൻ ചോദിച്ചു: "പലഹാരമുറിയുടെ താക്കോൽ അവൾ എന്തുകൊണ്ട് എന്റെ കൈയിൽ തന്നില്ല?"

നഞ്ചമ്മ സംസാരിച്ചു: "അതെല്ലാം നോക്കി നടത്തുന്നത് പെണ്ണുങ്ങളാണ്. താക്കോൽ കൈയിൽ വെച്ച് നിങ്ങളെന്ത് ചെയ്യാനാ?"

"ഞാനാണ് യജമാനൻ. അതെന്റെ കൈയിൽ വേണം."

നഞ്ചമ്മ തടഞ്ഞെങ്കിലും മാസ്റ്റർ വേഗം പോയി ഭാര്യയുടെ കഴുത്തിലെ ചരടിൽ മുറുക്കിയിട്ടിരുന്ന താക്കോൽ വാങ്ങിക്കൊണ്ട് വന്ന് ശാനുഭോഗരെ ഏൽപ്പിച്ചു. അദ്ദേഹം പോയി മുറിയുടെ വാതിൽ തുറന്നു. അവിടെ ഉണ്ടായിരുന്ന ഒരു കുട്ട നിറയെ ലഡ്ഡു, മുറുക്ക് തുടങ്ങിയവയെല്ലാം എടുത്തിട്ടു. എല്ലാവരും നോക്കിക്കൊണ്ടിരിക്കെ, അദ്ദേഹം കുട്ട ചുമന്ന് കൊണ്ട് വന്ന് ശാനുഭോഗരുടെ വലിയ പെട്ടിയിൽ അത് വെച്ച് പൂട്ടി. "ഇതെന്തിനാ ചെന്നയ്യാ?" അയ്യാശാസ്ത്രി ചോദിച്ചു.

"കല്യാണം കഴിഞ്ഞാൽ എനിക്ക് തിന്നണ്ടേ?" അദ്ദേഹം അതും പറഞ്ഞ് അകത്ത് പോയി. തന്റെ ആദ്യത്തെ പോയിന്റിൽ പിടിച്ച് ഇരുന്ന് കളഞ്ഞു: "എനിക്കെന്തുകൊണ്ട് കസവുദോത്തി കൊണ്ടു വന്നില്ല?"

"നോക്കൂ, ഇപ്പോൾ ഇത്രയും തന്നെ ചെലവായി. ഞാനൊരു പുതിയ സാരി വാങ്ങിയിട്ടില്ല. നിങ്ങൾക്ക് വിലപിടിച്ച ദോത്തി എവിടുന്ന് കൊണ്ട് വരും?"

"എന്നാൽ ഞാൻ മണ്ഡപത്തിലേക്ക് വരില്ല."

മൂഹൂർത്തത്തിൽ നടക്കേണ്ട വിവാഹത്തിന് വരനെ ക്ഷണിക്കാൻ എന്ത് കൊണ്ടാണ് ആരും വരാത്തതെന്ന് വരപക്ഷത്തെ പുരോഹിതൻ ആളയച്ച് അന്വേഷിച്ചു. വരന്റെ പാർട്ടി തൽക്കാലം മാസ്റ്ററുടെ വീട്ടിൽ തങ്ങിയിരിക്കുകയായിരുന്നു. ഇവിടെ വധൂഗൃഹത്തിൽ ഗൃഹനാഥൻ തന്നെ ശുണ്ഠിയെടുത്ത് കുത്തിയിരിക്കുകയാണ്. ഇവിടുത്തെ ചടങ്ങുകൾ അവസാനിക്കാതെ വരനെ ക്ഷണിക്കാൻ പോകാമോ? മാസ്റ്റർ സമാധാനിപ്പിക്കാൻ ശ്രമിച്ചു. നടന്നില്ല. മാദേവയ്യൻ വന്നു. അദ്ദേഹവും തോറ്റു. പുരോഹിതന്മാർ വന്ന് സംസാരിച്ചു. അവർക്ക് ഈ തമാശ ഒരത്ഭുതമായിരുന്നു. സംഗതിയറിഞ്ഞ ദേവരസയ്യനും വന്നെങ്കിലും പ്രയോജനപ്പെട്ടില്ല. വാതിലിനടുത്ത് ഇരുന്നിരുന്ന ഗുണ്ടേഗൗഡർ തന്റെ ഊന്നുവടി എടുക്കുകയായിരുന്നു. അത് കൂടിയായാൽ ഇദ്ദേഹത്തിന്റെ വാശി കൂടിയേക്കുമെന്ന് ശങ്കിച്ച നഞ്ചമ്മ ഗൗഡരെ സമാധാനിപ്പിച്ചിരുത്തി. "എടോ ചെന്നയ്യാ, മിണ്ടാതെ എണീറ്റ് മണ്ഡപത്തിൽ വരുന്നോ? പിടിച്ച് രണ്ട് ഇടി തരട്ടെ?" ഇതെല്ലാം നോക്കി നിന്ന അപ്പണ്ണയ്യൻ ചോദിച്ച് കളഞ്ഞു.

"ആ നായിന്റെമോൻ എന്നെ ഇങ്ങനെ പറയാമോ? വല്യേട്ടനെന്ന് വെച്ചാൽ അച്ഛന് സമാനനാണ്. അവൻ എന്റെ കാൽ പിടിച്ച് മാപ്പ് ചോദിക്കണം." ചെന്നിഗരായൻ ഒരു പുതിയ ഉപാധികൂടി ഉന്നയിച്ചു.

"അപ്പണ്ണയ്യാ, ഒന്ന് മിണ്ടാതിരിക്കൂ." നഞ്ചമ്മ അവനെ പറഞ്ഞടക്കി. എന്നാൽ ഗംഗമ്മ ഇടപെട്ടു. "അവനാണ് യജമാനൻ. അവന് കസവിന്റെ ദോത്തിയില്ല. പിന്നെങ്ങനെ ധാര ഒഴിക്കും? നിനക്കിത്രയും അറിഞ്ഞൂടെ? ഇപ്പത്തന്നെ ഒരു ജോഡി വേഗം വരുത്തിക്കൊട്."

തന്നെ പിന്താങ്ങുന്ന ഒരാളെ കിട്ടിയതും ചെന്നിഗരായൻ ഒന്നുകൂടി ഉറച്ചു. "ഹൂം. ഇപ്പത്തന്നെ തിപ്ടൂരിലേക്ക് ആളയച്ച് വാങ്ങിക്കൊണ്ടാ. അതുവരേക്കും ഞാൻ ഇതേപോലെ ഇരുന്നോളാം."

"ഉറുപ്പികയുടെ കെട്ടഴിക്കെടീ. പെട്ടിയിൽ വെച്ച് താക്കോൽ അരക്കയറിൽ കെട്ടി നടക്കുന്നില്ലേ?" ഗംഗമ്മ വെല്ലുവിളി നടത്തി. അതും തനിക്കനുകൂലമായ കാര്യമാണെന്ന് ചെന്നിഗരായന് മനസ്സിലാകാതിരുന്നില്ല.

ദേഷ്യപ്പെട്ടാൽ സംഗതി എല്ലാം അബദ്ധമാകും. എന്നാൽ ഒരു തന്ത്രവും നടക്കുന്നുമില്ല. "കല്യാണം കഴിഞ്ഞ ഉടനെ തിപ്ടൂരിൽ പോയി ദോത്തികൊണ്ട് തരാം." നഞ്ചമ്മ ഈശ്വരനെപ്പിടിച്ച് ആണയിട്ടു. യജമാനൻ സമ്മതിച്ചില്ല. ദോത്തി ഇപ്പോൾ കിട്ടണം. അദ്ദേഹത്തിന്റെ ഒരൊറ്റ ശാഠ്യം. നഞ്ചമ്മ ഒന്നും തിരിയാതെ വിഷമിച്ചു. അവൾ ഒരു മൂലയിൽ നിന്ന് കണ്ണീർ തുടച്ചു. മുറ്റത്ത് കല്യാണമണ്ഡപത്തിനടുത്തിരുന്ന മാദേവയ്യൻ എല്ലാം അറിയുന്നുണ്ട്. അദ്ദേഹം എഴുന്നേറ്റ് തന്റെ കോവിലിൽ പോയി തിരിച്ച് വന്നു. ശാനുഭോഗരെ വിളിച്ചു. "ചെന്നയ്യാ, ഇരുപതുറുപ്പികയുണ്ട്. ഇതെടുത്ത് വെച്ചോളൂ. ദോത്തി പിന്നെ വാങ്ങിക്കോളൂ."

ശാനുഭോഗർ വെളിയിൽ വന്നു. "എനിക്ക് കാശ് വേണ്ട. ദോത്തി തന്നെ വേണം."

ദേവരസയ്യൻ നഞ്ചമ്മയെ ഒറ്റയ്ക്ക് വിളിച്ചു: "പെങ്ങളേ, ഒരു പണി ചെയ്യൂ. വരന് വേണ്ടി കൊണ്ടുവന്നിരിക്കുന്ന ദോത്തി ഇയാൾക്ക് കൊടുത്തേക്കൂ. ഞങ്ങൾ വരന് കൊടുക്കാനായി ഒരു ജോഡി രാജാമിൽ ദോത്തി കൊണ്ട് വന്നിരിക്കുന്നു. അത് നിനക്ക് തരാം. വരന് അത് കൊണ്ട് കൊടുത്താൽ മതി. നിങ്ങൾ ഇതെന്തിന് തന്നുവെന്ന് അവൻ ചോദിക്കുകയും മറ്റുമില്ല."

"ഇദ്ദേഹത്തിന്റെ ബുദ്ധി കണ്ടില്ലേ, അമ്മാവാ? ഏതായാലും അങ്ങനെ ചെയ്യാം. നമുക്കെങ്കിലും മര്യാദവേണ്ടേ? ഏതെങ്കിലും ഒരു കാലത്ത് അയാൾ നമ്മുടെ പെണ്ണിനോട് 'നിന്നെ, വെള്ളമുണ്ട് തന്ന് ധാരയാക്കിത്തന്നതല്ലേ'യെന്ന് ചോദിച്ചാൽ അവൾക്ക് കുറവാവില്ലേ?"

"പെങ്ങളേ, അവൻ അങ്ങനെ പറയുന്ന സ്വഭാവക്കാരനല്ല. ഒരു

പക്ഷേ അങ്ങനെ പറഞ്ഞാലും ഇപ്പോഴെന്ത് ചെയ്യാനൊക്കും? നിന്റെ ഭർത്താവിന്റെ സകലസംഗതികളും ഞാൻ അവനോട് പറഞ്ഞിട്ടുണ്ട്. ഈ ലോകത്ത് പലതരക്കാരുണ്ട്. ഇപ്പോൾ ഈ ഒരൊറ്റ വഴിയേ ഉള്ളൂ. ഞാൻ പറഞ്ഞത് പോലെ ചെയ്യൂ."

നഞ്ചമ്മ അകത്ത് പോയി വരന് വാങ്ങിവെച്ചിരുന്ന ദോത്തികൊണ്ട് വന്ന് യജമാനന്റെ മുമ്പിൽ സമർപ്പിച്ചു: "എണീക്കണേ! ഇതുടുക്കണേ!"

"ഒറ്റയോ, ജോഡിയോ?" അദ്ദേഹം ചോദിച്ചു.

"ജോഡി തന്നെ സംശയിക്കണ്ട."

ചെന്നിഗരായർക്ക് തൃപ്തിയായി. ഒന്ന് ഉടുത്തു. മറ്റൊന്ന് വളരെ ഭംഗിയിൽ പുതച്ചു. ഇപ്പോൾ മൂന്ന് പണി ഒറ്റയടിക്ക് ശരിപ്പെട്ടു. ഭാര്യയോടുള്ള പക തീർത്തു. ഉടുക്കാൻ കസവ് മുണ്ട് കിട്ടി. കല്യാണം കഴിഞ്ഞാൽ ഇവൾ വീട്ടുകാർക്ക് വേണ്ടി ലഡ്ഡുവും മുറുക്കും ബാക്കി വെക്കുമോ എന്നെങ്ങനെ അറിയാം? ഒരു കുട്ട നിറയെ പലഹാരങ്ങൾ സൂക്ഷിച്ചിട്ടുണ്ട്. ജയിച്ച ഭാവത്തിൽ അദ്ദേഹം മണ്ഡപത്തിൽ കയറി വന്നു. പെണ്ണിന്റെ അച്ഛൻ പുതിയ കസവുമുണ്ടും വരൻ സാധാരണ വെള്ളമുണ്ടും ഉടുത്ത് കൊണ്ട്. പിന്നീടൊരു വിഘ്നവും കൂടാതെ ധാര നടന്നു. ധാരയുടെ സമയത്തിന് കൃത്യമായി സൈക്കിളിൽ വന്നെത്തിയ ഷേയ്ക്ദാർ വരനും ദേവരസയ്യനെ വിളിച്ച് സംഗതി അന്വേഷിച്ചു. അദ്ദേഹം രഹസ്യം പറയാതെ മൂടിവെച്ചു: "ചെന്നിഗരായരുടെ കല്യാണസമയത്തെ പഴയ ദോത്തിയാണ്."

ധാരയുടെ സമയത്തിന് കൃത്യമായി വീടിന് മുമ്പിൽ ഒരു സവാരി വണ്ടി വന്ന് നിന്നു. അതിൽ നിന്ന് അക്കമ്മ ഇറങ്ങി. രാമണ്ണൻ ഓടിപ്പോയി അമ്മയെ വിവരമറിയിച്ചു. അത് വരേക്കും ഒരു വിധം മൂകവേദന അനുഭവിച്ചിരുന്ന നഞ്ചുവിന് വലിയ സമാധാനമായി. നേരെ അകത്ത് വന്ന അക്കമ്മ പറഞ്ഞു: "നീ നിശ്ചയമായും പോകരുതെന്ന് കല്ലേശനും കണ്ഠിയും പറഞ്ഞു. എന്റെ കുഞ്ഞുമോളുടെ കല്യാണത്തിന് പോയേ തീരുവെന്ന് പറഞ്ഞ് ഞാൻ പുറപ്പെട്ട് വന്നു. കല്യാണം നടന്ന് കൊണ്ടിരിക്കുന്നു. ഇത് ഉടനെ പാർവതിക്ക് അണിയൂ." അക്കമ്മ തന്റെ പൊതിയിൽ നിന്ന് സ്വർണത്തിന്റെ ഒരു തലപ്പൂവ് കൊടുത്തു. അത് അക്കമ്മ സുമംഗലിയായിരുന്ന കാലത്ത് ധരിച്ചിരുന്ന ആഭരണമായിരുന്നു. ഇന്ന്വരെയും നഷ്ടപ്പെടാതെ അവർ സൂക്ഷിച്ചിരിക്കയാണ്. അവർ അകത്ത് പോയി, ചുകന്ന വൽക്കലമുടുത്ത്, ശുദ്ധം പാലിച്ച് ഇരുന്നു. അവരെപ്പോലെ തന്നെ ശുദ്ധംപാലിക്കാനായി മാറ്റുടുത്തിരുന്ന ഗംഗമ്മ അവരോട് സംസാരിച്ചതേയില്ല. അക്കമ്മയും മിണ്ടിയില്ല. വാതിലിനടുത്ത് നിന്ന് ധാര നടക്കുന്നത് അവർ കണ്ടു. ഇടയ്ക്ക് നഞ്ചമ്മ അകത്ത് വന്നപ്പോൾ അക്കമ്മ അവളുടെ ചെവിയിൽ മന്ത്രിച്ചു: "കൊള്ളാം; വളരെ നന്നായി. ഈ ചെറുക്കൻ നല്ല രാജകുമാരനെപ്പോലെയുണ്ട്. ഇംഗ്ലീഷ്

സ്കൂൾ മാസ്റ്റർ എന്ന് വെച്ചാലെന്താ? ചെറിയ പണിയാണോ? വളരെ ചെറുപ്പം. ഒരു കുഞ്ഞുണ്ടെങ്കിലെന്താ?"

ധാര നടന്നു. സൂര്യനാരായണന്റെ കുഞ്ഞ് വിശ്വന്റെ കൂടെ കളിക്കുകയായിരുന്നു. രത്ന ഇപ്പോൾ വിശ്വന്റെ സ്വന്തം ജ്യേഷ്ഠത്തിയുടെ മകൾ ആവുകയാണല്ലോ? "അവരെ ഇപ്പോൾ തന്നെ കല്യാണം കഴിപ്പിച്ച് കളയാം." വെങ്കടേശയ്യമാസ്റ്റർ അത് പറഞ്ഞപ്പോൾ വിശ്വൻ നാണിച്ച് കുഞ്ഞിന്റെ കൂട്ടുകെട്ട് ഉപേക്ഷിച്ചുകളഞ്ഞു. "ഇന്ന് തന്നെ നടത്തിക്കളയിൻ. അവളെ ഇവിടെത്തന്നെ വിട്ട് പോകാമല്ലോ?" സൂര്യനാരായണൻ പറഞ്ഞു.

അടുത്തദിവസമാണ് സൽക്കാരം. ധാര കഴിഞ്ഞ ദിവസം വൈകുന്നേരം മാസ്റ്ററും അദ്ദേഹത്തിന്റെ പത്നിയും നഞ്ചമ്മയെ ഒറ്റയ്ക്ക് വിളിച്ചു പറഞ്ഞു: "നഞ്ചമ്മേ, നിങ്ങൾ തെറ്റിദ്ധരിക്കരുത്. പെണ്ണ് വയസ്സറിയിച്ചിരിക്കുന്നുവെന്ന് വരന്റെ ആളുകൾ എങ്ങനെയോ മനസ്സിലാക്കിയിരിക്കുന്നു."

നഞ്ചമ്മ ഇത് കേട്ട് പരിഭ്രമിച്ചു. "പരിഭ്രമിക്കേണ്ട കാര്യമില്ല. സൂര്യനാരായണൻ തിപ്ടൂർ, തുംകൂർ പോലുള്ള വലിയ നാടുകൾ കണ്ടവനാണ്. ട്രെയിനിംഗിന് മൈസൂറിലും ഒരു കൊല്ലം ഉണ്ടായിരുന്നു. ഈ വലിയ നാട്ടിലെല്ലാം പതിനാറും പതിനേഴും കഴിഞ്ഞാണ് കല്യാണം കഴിക്കുന്നത്. സൽക്കാരം കഴിഞ്ഞ് അടുത്ത ദിവസം തന്നെ നിഷേകവും കഴിച്ചയയ്ക്കുന്നു. ബാംഗ്ലൂരിൽ പന്തല്പൂജ, ധാര, സൽക്കാരം, ഇതെല്ലാം ഒരേ ദിവസം നടത്തി, അവസാനിപ്പിച്ച് കളയുന്നു. എന്നോട് സൂര്യനാരായണൻ തന്നെ പറഞ്ഞതാണ്. നാളെ സൽക്കാരം നടക്കുമല്ലോ? നാളെ രാത്രി തന്നെ നിഷേകവും കഴിപ്പിച്ച് അവരുടെ ഒപ്പം തന്നെ പെണ്ണിനെയും അയച്ചാൽ അവർ കൂട്ടിക്കൊണ്ട് പോകും. അല്ലെങ്കിൽ അതിന് വേണ്ടി മാത്രം നിങ്ങൾ പ്രത്യേകം ചെലവ് ചെയ്യേണ്ടി വരും. സദ്യയ്ക്കും കുറേ ചെലവാകും. ഇതോടൊപ്പം തന്നെ എല്ലാം അവസാനിപ്പിക്കുന്നതാണ് നല്ലത്. വേണമെങ്കിൽ ഞാൻ തന്നെ കമ്പൻകുളത്ത് പോയി ഒരു ജോഡി കിടക്കയും വിരിയും കൊണ്ടുവരാം."

എന്നുവെച്ചാൽ മകൾ ഉടൻ വീട്ടിൽ നിന്ന് പോകുമെന്നർത്ഥം. നഞ്ചമ്മയുടെ കരളെരിഞ്ഞു. കൂടാതെ മനസ്സിൽ മറ്റൊരു ഭയം കൂടിയുണ്ട്. മകൾ വയസ്സറിയിച്ചിരിക്കുന്നുവെന്ന് അവൾ ആരോടും പറഞ്ഞിരുന്നില്ല. ഈ ജോയിസരോ മറ്റാരെങ്കിലുമോ വരന്റെ ആൾക്കാരെ അറിയിച്ചിരിക്കും. ഭാഗ്യത്തിന് അവൻ ഇത് വലിയ തെറ്റാണെന്ന് ഭാവിച്ച് കുഴപ്പത്തിന് നിന്നില്ല. ഇപ്പോൾ താൻ നിഷേകം നടത്താൻ സമ്മതിച്ചാൽ പെണ്ണ് വയസ്സറിയിച്ചതായി പ്രഖ്യാപിക്കുന്നതിന് തുല്യമാണ്. താൻ ഇത്രയും കാലം അത് മറച്ച് വെച്ചുവെന്ന് സകലരും കരുതും. കരുതിയാലെന്താ? എങ്കിലും അവളുടെ ബുദ്ധി, ഇതാരും അറിയരുതെന്ന

ഭയജന്യമായ ആദ്യനിശ്ചയത്തിൽ ഉറച്ച് നിന്നു. ഇപ്പോൾ പെട്ടെന്ന് ആ നിശ്ചയം മാറ്റുക സാദ്ധ്യമായിരുന്നില്ല. കല്യാണം കഴിഞ്ഞ് രണ്ട് മൂന്ന് മാസത്തിന് ശേഷം ഒരു തവണ പാർവതി പുറത്താകുമ്പോൾ വയസ്സറിയിച്ചുവെന്ന് പറഞ്ഞ് വെളിയിലിരുത്തി പതിവ് ചിട്ടകൾക്കനുസാരമായി നാല് സുമംഗലികളുടെ മുമ്പിൽ വെച്ച് ആരതി നടത്തി, പതിനാറാം ദിവസം നിഷേകം കഴിപ്പിച്ച് പെണ്ണിനെ അയയ്ക്കുന്നതാണ് ശരിയെന്ന് അവളുടെ പ്രായോഗികബുദ്ധി ഉപദേശിച്ചു. ഇപ്പോൾ ഈ തീരുമാനം പെട്ടെന്ന് മാറ്റുക സാദ്ധ്യമല്ല." കുട്ടി വയസ്സറിയിച്ചത് നേരാണ്. വലിയ നാടുകളിൽ അങ്ങനെ ചെയ്യുന്നുവെന്ന് വെച്ച് ഇവിടെ അത്ര എളുപ്പമല്ല. ഈ നാട്ടിലെ പുരോഹിതന്മാരെപ്പറ്റി നിങ്ങൾക്കും അറിയാം. നമ്മുടെ യജമാനന്റെ വിവേകത്തെക്കുറിച്ചും പ്രത്യേകം പറയേണ്ടതില്ല, അദ്ദേഹം വല്ല ഭ്രാന്തും തട്ടിവിടും. ഞാൻ അദ്ദേഹത്തെയും അറിയിച്ചിട്ടില്ല. ഇനി മൂന്ന് മാസം കൂടി കഴിഞ്ഞ് നടത്തിക്കളയാം."

"അങ്ങനെ തന്നെ ചെയ്തോളൂ. സൂര്യനാരായണൻ നിർബന്ധിച്ചിട്ടില്ല. നിങ്ങൾക്ക് അനാവശ്യമായി ഇരട്ടിച്ചെലവ് വേണ്ടല്ലോ എന്ന് കരുതി പറഞ്ഞെന്നേയുള്ളൂ. കൂടാതെ അയാൾ കുഞ്ഞിനെയും ശുശ്രൂഷിച്ച് ഇനിയും മൂന്ന് മാസം സ്വയം പാചകം ചെയ്ത് സ്കൂളിൽ പോകണം. അത് പ്രയാസമുള്ള കാര്യമാണ്."

"കുഞ്ഞിനെ നമ്മുടെ വീട്ടിൽ തന്നെ താമസിപ്പിക്കാൻ നിങ്ങൾ പറയണം."

പരിതസ്ഥിതി വിശദീകരിച്ചപ്പോൾ സൂര്യനാരായണൻ സമ്മതിച്ചു. അയാൾക്ക് ഉൾനാട്ടിലെ സ്ഥിതി നന്നായറിയാം. കല്യാണം കഴിഞ്ഞ ഉടനെ കുഞ്ഞിനെ വിട്ടുപോകാൻ അയാൾ ഇഷ്ടപ്പെട്ടില്ല. അതത്ര ഭംഗിയല്ലെന്നും അയാൾ തീരുമാനിച്ചു. അടുത്ത ദിവസം സൽക്കാരം കഴിഞ്ഞ് വധുവിനെ ഏൽപ്പിച്ച് കൊടുക്കുമ്പോൾ നഞ്ചമ്മയുടെയും അക്കമ്മയുടെയും കൂടെ നിന്ന് രാമണ്ണനും കരയുന്നുണ്ടായിരുന്നു. രണ്ട് പേരും ഒന്നിച്ച് വളർന്നവർ. അതിരറ്റ പരസ്പര വാത്സല്യം. എല്ലാ സംഗതിയും അറിയുമെങ്കിലും രാമണ്ണൻ അമ്മയുടെ അടുത്ത് പോയി ചോദിച്ചു: "അമ്മേ, പാർവതിയുടെ വീട്ടിൽ നിന്ന് പോകയാണോ?"

"മോനേ, അവൾ പെണ്ണല്ലേ?" അമ്മ സമാധാനിപ്പിച്ചു.

അപ്പണ്ണയ്യനും പെട്ടെന്ന് കരച്ചിൽ വന്നുപോയി. അവൻ ഈ വീട്ടിൽ സാധാരണയായി വരാറേയില്ല. പാർവതിയോട് അധികം സംസാരിച്ചിട്ടില്ല. അവൾ പച്ചക്കറിത്തോട്ടത്തിൽ വെള്ളമൊഴിക്കുമ്പോൾ ചിലപ്പോൾ അവൻ ചോദിക്കും: "എനിക്ക് കുറച്ച് ചീര തരാമോ?"

"ഇളയച്ഛാ, നിങ്ങൾക്ക് വേണ്ടത് പറിച്ചോളൂ." അവൾ പറയും. ഇതിൽ കൂടുതലായി ആ ഇളയച്ഛനും മകളും തമ്മിൽ സംസാരിച്ചിട്ടേയില്ല. ഇപ്പോൾ കണ്ടോ, അവൻ സ്വയം കല്യാണവീട്ടിൽ വന്ന്

അദ്ധ്വാനിക്കുകയാണ്. നഞ്ചമ്മയെകൂടാതെ, കഴിഞ്ഞ നാല് ദിവസം ഇവിടെ രാത്രിയും പകലും ഉറക്കമിളച്ച് അദ്ധ്വാനിക്കുന്നത് അവൻ മാത്ര മാണ്: എന്തൊക്കെയാണ് ചെയ്യേണ്ടതെന്ന് ചേട്ടത്തിയമ്മ, മാസ്റ്ററുടെ ഭാര്യ, അക്കമ്മ, ചിലപ്പോൾ ജോയിസർ എന്നിവരെല്ലാം അവന് നിർദേ ശങ്ങൾ നൽകും. അടുക്കളയിലെ ചരുവമെടുത്ത് വെള്ളം വാർക്കുന്നത് മുതൽ ഇലയെടുത്ത്, ചാണകം തളിച്ച് വരന്റെ താൽക്കാലിക വസതി യിൽ കുട്ടകത്തിൽ വെള്ളം നിറയ്ക്കുന്നത് വരെ, ഒരു നല്ല കൂലിക്കാര നെക്കാളും ഭംഗിയായി അവൻ ചെയ്തു. കന്യാദാനം കഴിഞ്ഞ് പാർവതി വന്ന് നമസ്കരിച്ചപ്പോൾ അവന്റെ കണ്ണിൽ നിന്ന് കണ്ണീർ അവളുടെ തലയിൽ ഉതിർന്ന് വീണു.

അടുത്തദിവസം വരന്റെ പാർട്ടിയെ യാത്രയാക്കുമ്പോൾ ഗ്രാമ ത്തിന് പുറത്ത്, ദേവിയുടെ കാവ് വരെ വധൂവരന്മാരെ പരസ്പരം കൈപിടിച്ച് നടത്തി. മുമ്പിൽ വാദ്യമേളക്കാർ. പിന്നിൽ മറ്റുള്ളവരുടെ കൂടെ രത്നയെയും എടുത്ത് നഞ്ചമ്മ നടന്നു. ഗ്രാമദേവതയ്ക്ക് പൂജ കഴിപ്പിച്ച്, നമസ്കരിച്ച് അവർ വണ്ടിയുടെ അടുത്തേക്ക് നടന്നു. സൂര്യ നാരായണൻ പത്നിയുടെ കൈവിടുന്നതിന് മുമ്പ് കൈ മെല്ലെ അമർത്തി, അവൾ മാത്രം കേൾക്കാൻ പാകത്തിൽ പറഞ്ഞു. “മൂന്ന് മാസത്തിൽ ഞാൻ വന്ന് വിളിച്ച് കൊണ്ട് പോകും.” വീർപ്പ് മുട്ടിയതു പോലെ നിന്നിരുന്ന പാർവതി മിണ്ടാതെ തലതാഴ്ത്തി. അവൾ എന്തെ ങ്കിലും പറയുമെന്നു അവൻ പ്രതീക്ഷിച്ചിരുന്നതുമില്ല.

അമ്മായി, അമ്മാവൻ, ചെറിയമ്മാവൻ, പുരോഹിതൻ, വെങ്കടേശ യ്യമാസ്റ്റർ, മാദേവയ്യൻ തുടങ്ങി എല്ലാവരെയും അവൻ നമസ്കരിച്ചു. ഇതിനകം തന്നെ അവൻ മാദേവയ്യനുമായി സാമാന്യം പരിചയപ്പെട്ടി രുന്നു; കുറഞ്ഞൊന്ന് സ്നേഹിക്കാൻ തുടങ്ങിയിരുന്നു. വരന്റെ പാർട്ടി യിൽ പെട്ട ആളാണെങ്കിലും തങ്ങളുടെയും കൂടി ബന്ധുവായ ദേവര സയ്യനെയും അദ്ദേഹത്തിന്റെ പത്നിയെയും പാർവതി നമസ്കരിച്ചു. അവർ വണ്ടി കയറി. തിമലാപുരത്ത് പോയി അവിടെ പന്തൽ പൊളി ക്കുകയെന്ന ചടങ്ങ് അവസാനിപ്പിച്ച് ബാളെക്കരയ്ക്ക് പോകണം. സൂര്യ നാരായണൻ പരിപാടിയിട്ടു.

## അദ്ധ്യായം പതിമൂന്ന്

വിവാഹം സമംഗളം നടന്നതിൽ നഞ്ചമ്മയ്ക്ക് അവാച്യമായ സന്തോഷമുണ്ട്. അതിന് സഹായിച്ച എല്ലാവരെയും അവൾ കൃതജ്ഞതയോടെ സ്മരിച്ചു. വരന്റെ പാർട്ടിയിൽ ആളുകൾ അധികമില്ലാതിരുന്നതുകൊണ്ട് അരി, പരിപ്പ്, മുളക്പൊടി തുടങ്ങിയ സാധനങ്ങൾ ധാരാളം മിച്ചം വന്നു. അത് കണ്ണിൽ പെട്ടാൽ ഭർത്താവ് ദിവസേന ചോറും സാമ്പാറും കൊടുക്കണമെന്ന് പറഞ്ഞ് ബുദ്ധിമുട്ടിക്കും. മൂന്ന് മാസത്തിൽ നിഷേകം കഴിയേണ്ടതുണ്ട്. അതിന് ഈ സാധനങ്ങൾ ആവശ്യമായി വരും. അവൾ സാധനങ്ങൾ അദ്ദേഹം കാണാതെ സൂക്ഷിച്ച് വെച്ചു. മിച്ചം വന്ന എണ്ണ പാട്ടയിൽ തന്നെ മൂടി ഒരിടത്ത് ഒളിച്ചുവെച്ചു. നിഷേകത്തിന് സാധനങ്ങൾ വാങ്ങാൻ ഇരുപതുറുപ്പിക വേണ്ടിവരും. കിടക്കയും വിരിയും കൂടി അമ്പത് ഉറുപ്പിക വേണം. മകൾക്ക് സമ്മാനിക്കാൻ പാത്രങ്ങൾക്കെന്ത് ചെയ്യും? അമ്മായി ഗംഗമ്മയുടെ വീട്ടിൽ തന്റേതായ പാത്രങ്ങൾ കുറേയുണ്ട്. എന്നാൽ അവർ അതൊന്നും തരില്ല. ഇപ്പോൾ പുതിയ പാത്രങ്ങൾ വാങ്ങാൻ കാശില്ല. തല്ക്കാലം വീട്ടിലുള്ള ചില പാത്രങ്ങൾ കൊടുത്തയയ്ക്കുക. പിന്നീട് കാശുള്ളപ്പോൾ എന്തെങ്കിലും വാങ്ങിക്കൊടുക്കാം. പാത്രങ്ങളും മറ്റും തന്നില്ലെന്ന് പറഞ്ഞ് കുഴപ്പമുണ്ടാക്കുന്ന കൂട്ടത്തിലല്ല സൂര്യനാരായണൻ.

പാർവതി കൈ നിറയെ കരിവള അണിഞ്ഞിരിക്കുന്നു. കഴുത്തിൽ കരിമണി (മാംഗല്യസൂത്രം), കാതിൽ വെളുത്ത കല്ലുവെച്ച കമ്മൽ. മൂക്കിൽ, സൽകാര ദിവസം ഭർത്താവ് കൊണ്ടുവന്ന് കൊടുത്ത വെളുത്ത കല്ല് വെച്ച മൂക്കുത്തി. മൂക്ക് പുതുതായി കുത്തിയതാണ്; അതുകൊണ്ട് മൂക്കുത്തി ആകർഷകമായൊരു ഭാരമായി തൂങ്ങിക്കിടന്നു. അവളുടെ മുഖം ഇത്ര വട്ടമൊത്തതാണെന്ന് കമ്മലും മൂക്കുത്തിയും അണിയുന്നതുവരെ നഞ്ചമ്മയ്ക്ക് തന്നെ തോന്നിയിരുന്നില്ല. കാൽവിരലുകളിലും മോതിരം അണിഞ്ഞു.

ഒരു ദിവസം വീട്ടിൽ വന്ന സർവക്ക പറഞ്ഞു:"പാർവതിയമ്മ ഇപ്പോൾ നല്ല ചേലുണ്ട്. വളരുന്ന പെണ്ണാണ്. ഒറ്റയ്ക്ക് തോട്ടിലേക്കും മറ്റും അയയ്ക്കരുതേ." അവൾ ഉപദേശിച്ചു.

"കമ്മലും മൂക്കുത്തിയും ഇട്ടപ്പോൾ ചേച്ചി എത്ര സുന്ദരിയായിരിക്കുന്നു! ഷേയ്ക്ദാരുടെ ഭാര്യയെപ്പോലെ കൈയിൽ പൊൻവളയിട്ടാൽ

നന്നായി ചേരും. അല്ലേ അമ്മേ?" രാമണ്ണൻ ചോദിച്ചു.

"നീ ഷേയ്ക്ദാരായാൽ അതുണ്ടാക്കി കൊടുക്കാം." നഞ്ചമ്മ മകനോട് പറഞ്ഞു.

പാർവതിക്കും കണ്ണാടിയിൽ തന്റെ മുഖം കാണുമ്പോൾ എന്തോ ഒരു പുതുമ അനുഭവപ്പെടും. ഇനി രണ്ടു മൂന്ന് മാസത്തിനകം അമ്മയുടെ വീട് വീട്ടുപോകേണ്ടിവരുമെന്ന് ഓർക്കുമ്പോൾ പെട്ടെന്ന് മ്ലാനവദനയാകും. ഒരു ദിവസം അമ്മ പറഞ്ഞു: "മോളേ, നിന്റെ ഭർത്താവ് വളരെ നല്ലവനാണ്. ഇത്ര ചേർച്ചയുള്ള ഒരു കല്യാണം നടക്കാനില്ല. നിനക്കേതായാലും അടുക്കളപ്പണി നന്നായറിയാം. ആ കുഞ്ഞിനെ നോക്കുന്ന കാര്യത്തിൽ യാതൊരു പക്ഷഭേദവുമരുത്. നിന്റെ ഭർത്താവിനും സന്തോഷമായിരിക്കും. അമ്മ മരിച്ച അനാഥ ശിശുവാണ്. അതിന്റെ കണ്ണീര് വീണാൽ നമുക്കെല്ലാം പാപം തട്ടും."

"ഞാനങ്ങനെ ചെയ്യുമോ അമ്മേ?" മകൾ ചോദിച്ചു.

"നല്ല ചേലുള്ള കുഞ്ഞാണ്. വലുതായാൽ നമ്മുടെ വിശ്വനെക്കൊണ്ട് കല്യാണം കഴിപ്പിച്ച് കളയാം. അല്ലേ അമ്മേ?" രാമണ്ണൻ ചോദിച്ചു.

"ഇവൻ കുരുത്തംകെട്ടോനാണ്. ഉഷാറായി പഠിച്ച് ഹൈസ്കൂൾ പരീക്ഷ പാസ്സായില്ലെങ്കിൽ പാർവതിയുടെ യജമാനൻ പെണ്ണ് കൊടുക്കുമോ?"

"അല്ലമ്മേ. വികൃതിക്കുട്ടികൾക്ക് ബുദ്ധി അധികമാണെന്നാണ് ഞങ്ങളുടെ ഹെഡ്മാസ്റ്റർ പറയുന്നത്."

"എന്നാൽ പിന്നെ നീയിത്ര പച്ചപ്പാവമായിട്ടും സ്കൂളിൽ ഒന്നാമനാവുന്നതെങ്ങനെ?" ചേച്ചി ചോദിച്ചു.

"വികൃതിയായിരുന്നെങ്കിൽ ഇതിലും കൂടുതൽ മാർക്ക് കിട്ടുമായിരുന്നോ എന്തോ?" അനുജൻ മറുപടി പറഞ്ഞു.

അവർ ഇങ്ങനെ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ വിശ്വൻ മാദേവയ്യന്റെ മഠത്തിൽ വെള്ളത്തിന്റെ പാത്രം തപ്പുകയായിരുന്നു.

കല്യാണം കഴിഞ്ഞ് മാസം ഒന്നായി. സൂര്യനാരായണൻ തന്റെ സുഖവിവരം അറിയിച്ചുകൊണ്ട് അമ്മാവന്റെ പേരിൽ കത്തയച്ചിരുന്നു. നഞ്ചമ്മ ഒരു കാര്യം ഓർത്തു. പാർവതിയുടെ കല്യാണം ഭംഗിയായി കഴിഞ്ഞാൽ കാവിലെ ദേവിക്ക് പായസവും ചോറും വഴിപാട് കഴിക്കാൻ നേർന്നിരുന്നു. ഗ്രാമദേവതയായ കാളിയമ്മയുടെ വഴിപാട് ഏറെ നാൾ വെച്ച് താമസിപ്പിക്കരുതെന്ന് വിചാരിച്ച് അവൾ അത് വേഗം കഴിക്കുവാൻ നിശ്ചയിച്ചു. കൂടാതെ അതിന് വലിയ ചെലവുമില്ല. വീട്ടിൽ അരിയുണ്ട്. വെല്ലം, തേങ്ങ, തൈർ എല്ലാമുണ്ട്. കാളിയമ്മയ്ക്ക് കാണിക്കവെക്കാൻ ആവശ്യമായ റൗക്കത്തുണിയും വീട്ടിലുണ്ട്. മറ്റന്നാൾ വെള്ളിയാഴ്ചയാണ്. അവൾ രാമണ്ണനോട് അന്നേ ദിവസം ലീവെടുക്കാൻ

പറഞ്ഞു. "ഞങ്ങൾ കാവിലേക്ക് പോവുകയാണ്. നിങ്ങൾ വീട്ടിൽ ഉണ്ടാ യിരിക്കുമല്ലോ? കൂടെ വരണം." നഞ്ചമ്മയുടെ അപേക്ഷ ചെന്നിഗരാ യൻ സ്വീകരിച്ചു. ഗംഗമ്മയും അപ്പണ്ണയ്യനും കുറച്ച് നാളായി നാട്ടിലില്ല. ഗണ്ടസി ഭാഗത്തുള്ള ഉൾനാടുകളിലേക്ക് പോയിരിക്കയാണ്. വെള്ളി യാഴ്ച കാവിൽ വരുന്നുണ്ടെന്ന് കാവിലെ പൂജാരി കാളന് നഞ്ചമ്മ വിവരം കൊടുത്തു. അന്നവൾ പുലർച്ചെ എഴുന്നേറ്റ് വെള്ളം ചൂടാക്കി. അവൾ കുളിച്ച് അടുക്കളയിൽ പ്രവേശിച്ച ശേഷം പാർവതി വിശ്വനെ അലക്കിയത് ഉടുപ്പിച്ചു. അവളും അലക്കിയത് ഉടുത്തു. രാമണ്ണന്റെ കുളിയും കഴിഞ്ഞശേഷം ചെന്നിഗരായൻ കുളിമുറിയിൽ പ്രവേശിച്ചു. മൂന്ന് സേർ അരി നഞ്ചമ്മ വേവിച്ചു. അതിൽ പകുതി ശർക്കരപ്പാവിലിട്ട് പാകം വരുന്നതുവരെയും അടുപ്പത്ത് വെച്ചു. അതിൽ ഏലത്തരി, തേങ്ങ, നിലക്കടല, അണ്ടിപ്പരിപ്പ് എല്ലാം ചേർത്ത് ഇളക്കി. ബാക്കിയുള്ള ചോറ് കടുക്, തേങ്ങ, കറിവേപ്പില എന്നിവ ചേർത്ത് തൈരിട്ട് കലക്കി രണ്ട് വലിയ പാത്രങ്ങളിൽ നിറച്ച്, തോർത്തുകൊണ്ട് വായ മുറുക്കിക്കെട്ടി. മഞ്ഞൾ, കുങ്കുമം, അരളിപ്പൂവ് ഇവ ഓരോ തളികയിൽ ഒരുക്കിവെച്ചു. പാർവതിയുടെ കല്യാണത്തിന് അവളുടെ ഭർത്താവ് കൊണ്ട് വന്നിരുന്ന എൺപതുറുപ്പിക വിലയുള്ള വലിയ സാരിയുടുക്കാൻ അവളോട് പറഞ്ഞു. മഞ്ഞൾ പൂശിയ കവിൾ, കുങ്കുമ വരക്കുറിയിട്ട നെറ്റി, മനോ ഹരമായി ചീകിയ തലമുടി, പൂവ്, കമ്മൽ, മൂക്കുത്തി, കൽമോതിരം തുടങ്ങിയവ അണിഞ്ഞ് വലിയ സാരിയുടുത്ത് പാർവതി മഞ്ഞളും കുങ്കു മവും നിറച്ച തളിക കൈയിലെടുത്ത് പെരുവഴിയിലൂടെ നടക്കുമ്പോൾ സകലരും അവളെ നോക്കി. കൂടെ പോവുകയായിരുന്ന നഞ്ചമ്മ മകൾക്ക് കണ്ണേറ് തട്ടുമെന്ന് ഭയന്നു. നെറ്റിയിൽ ഗോപീചന്ദനമിട്ട്, മാറ്റു ടുത്ത് രാമണ്ണൻ രണ്ട് പാത്രവും എടുത്ത് നടന്നു. വിശ്വന്റെ കൈയിൽ തേങ്ങ. ചെന്നിഗരായൻ ഏറ്റവും പിറകിലായി അവരെ അനുഗമിച്ചു.

പൂജാരി കാളൻ ഇവർക്ക് വേണ്ടി കാത്തിരിക്കയായിരുന്നു. നഞ്ചമ്മ മകളെ ശ്രീകോവിലിന്റെ അകത്ത് കൂട്ടിക്കൊണ്ട് പോയി. മകളെക്കൊണ്ട് തന്നെ ദേവിയുടെ പാദപൂജ നടത്തിച്ചു. മഞ്ഞളും കുങ്കുമവും അരളി പ്പൂക്കളും ദേവിക്ക് അർപ്പിച്ചു. രാമണ്ണൻ കോവിലിന് മുമ്പിലുള്ള മര ത്തിൽ കയറി ശേഖരിച്ച കുറേ ചുവന്ന പൂക്കൾ കൂടി ചാർത്തിക്കഴി ഞ്ഞപ്പോൾ, ശ്രീകോവിലാകെ നിറയുമാറ് പത്മാസനസ്ഥയായ ദേവി സർവവും വിഴുങ്ങുന്ന ചണ്ഡിയെപ്പോലെ കാണപ്പെട്ടു. അവർ ദേവി യുടെ മടിയിൽ പുതിയ റൗക്കത്തുണി സമർപ്പിച്ചു. പൂജാരി കാളൻ വലിയ തിരിയിട്ട് കത്തിച്ച് ദീപാരാധന നടത്തി. ദീപം തൊട്ട് വന്ദിച്ച് എല്ലാവരും സാഷ്ടാംഗം നമസ്ക്കരിച്ചു. കാളന് ദക്ഷിണ കൊടുത്തു. ദേവിക്ക് നിവേദിച്ച വിശേഷപ്പെട്ട നിവേദ്യങ്ങൾ വാഴയിലക്കീറുകളിൽ നിറച്ച് കൊടുത്ത് അവർ കോവിലിന് വെളിയിൽ വന്നു. അവിടെ പ്രസാ

ദത്തിനാണെന്ന് പറഞ്ഞ് കൂടി നിന്നവർക്ക് ഓരോ പിടി വാരിക്കൊടുത്തു. അത് കഴിഞ്ഞ് അവർ കോവിലിന് പിൻഭാഗത്തുള്ള കൊച്ചു കുളത്തിലേക്ക് പോയി. കുളക്കരയിലിരുന്ന് നഞ്ചമ്മ എല്ലാവർക്കും വാഴയിലയിൽ പ്രസാദം കൊടുത്തു. ചെന്നിഗരായൻ തുടങ്ങി സകലർക്കും മതിയായി. നഞ്ചമ്മ കഴിച്ചു. എന്നിട്ടും വീട്ടിലേക്ക് കൊണ്ടുവരാൻ മാത്രം കുറച്ച് മിച്ചംവന്നു. ചെന്നിഗരായൻ അതേപടി പൊയ്കയുടെ തിണ്ടിന്റെ മറവിലേക്ക് നടന്നു. അമ്മയും മക്കളും വീണ്ടും അമ്പലത്തിൽ കയറി വരാന്തയിൽ അല്പസമയം വിശ്രമിച്ചു. അവർ ഒരിക്കൽ കൂടി വാതില്പാളിയിലൂടെ ദേവീദർശനം നടത്തി പടിമേൽ നെറ്റിവെച്ച് കുമ്പിട്ട് വീട്ടിലേക്ക് മടങ്ങി. പിന്തിരിഞ്ഞ് വരുമ്പോഴും വഴിയിൽ കണ്ട പെണ്ണുങ്ങളും കുട്ടികളും മറ്റും പാർവതിയെ കണ്ണ് നിറയെ നോക്കിക്കൊണ്ടിരുന്നു. "അല്ലല്ലപ്പാ, കല്യാണം കഴിഞ്ഞ പുതിയ പെണ്ണ്! ഇങ്ങനെ അണിഞ്ഞൊരുങ്ങി എന്തിനാ വിളിച്ചോണ്ട് വന്നത്? കണ്ണേറ് തട്ടൂലേ?" ചില സ്ത്രീകൾ ചോദിച്ചു. നഞ്ചമ്മയ്ക്ക് അത് ശരിയാണെന്ന് തോന്നി.

അന്നുച്ചയ്ക്ക് വീട്ടിൽ പാചകം ചെയ്തില്ല. അമ്പലത്തിൽ നിന്ന് കൊണ്ടുവന്നിരുന്ന പ്രസാദം തന്നെ മൂന്ന് മണിയാവാറായപ്പോൾ കുറേശ്ശെ കഴിച്ചു. വീട്ടിലെത്തിയ ഉടൻതന്നെ പാർവതി തന്റെ കല്യാണസാരി അഴിച്ച് വെച്ച് ഒരു സാധാരണ കരയുള്ള സാരിയുടുത്തു. നെറ്റിയിലെ കുങ്കുമവും കാതിലെ കമ്മലും തലയിലെ പൂവും എല്ലാം അതുപോലെ തന്നെ ഇരുന്നു. അവൾക്ക് എന്തുകൊണ്ടോ ഉറക്കം വന്നു. രാമണ്ണൻ ഇരുന്ന് ഇംഗ്ലീഷ് പാഠം എഴുതാൻ തുടങ്ങി. വിശ്വൻ സ്കൂളിലേക്ക് പോയി. ചെന്നിഗരായൻ പോയി മാദേവയ്യന്റെ കോവിലിലെ വരാന്തയിൽ കിടന്നു. നഞ്ചമ്മയോട് സംസാരിക്കുന്നതിന് സർവക്ക വന്നിരിക്കുന്നു. പായയിൽ കിടക്കുന്ന പാർവതിയെ കണ്ടപ്പോൾ അവൾ തന്റെ മകൾ രുദ്രാണിയെ ഓർത്തു. തന്റെ ഭർത്താവ് തന്നെ, അങ്ങനെ ചെയ്തിരുന്നില്ലെങ്കിൽ അവളുടെ കല്യാണം കഴിഞ്ഞ് ഇപ്പോൾ ഒരു കുഞ്ഞെങ്കിലും ഉണ്ടാകുമായിരുന്നു. അവളുടെ അന്തരംഗം എരിഞ്ഞു.

അല്പസമയത്തിനകത്ത് പാർവതി ഉണർന്നു. അവളുടെ കണ്ണ് അല്പം ചുകന്നിരുന്നു. "അമ്മേ, ആകെ കുളിരുന്നു. തീ കായണമെന്ന് തോന്നുന്നു." അവൾ എഴുന്നേറ്റിരുന്നു. വേനൽക്കാലം തുടങ്ങാറായിരിക്കുന്നു. ഇപ്പോഴെന്ത് കുളിര്? നഞ്ചമ്മ അടുത്ത് വന്ന് മകളുടെ നെറ്റിയിൽ കൈവെച്ച് നോക്കി. പനിയുണ്ട്. കുളിരും പനിയുമാണ്. സർവക്ക പെട്ടെന്ന് പറഞ്ഞു: "നഞ്ചമ്മേ, ഇന്ന് രാവിലെ ഈ പുതിയ പെണ്ണിനെ എന്തിന് വിളിച്ചോണ്ട് പോയി? അതും കല്യാണസാരി ഉടുത്തോണ്ട്? എല്ലാവരുടെയും കണ്ണ് ഒരുപോലെയാണോ? കണ്ണേറ് എടുത്തേക്കിൻ."

നഞ്ചമ്മ ചൂലിന്റെ പകുതിയെടുത്തു. അതിൽ പുരപ്പുല്ല് കത്തിച്ച് വച്ച് മകൾക്ക് ഉഴിഞ്ഞ് മൂലയിലെറിഞ്ഞു. അത് പൊട്ടിത്തെറിച്ച്, പടക്കം

പോലെ ശബ്ദമുണ്ടാക്കിക്കൊണ്ട് കത്തിജ്ജ്വലിച്ച് ചാമ്പലായി. "അത് കണ്ണേറ് തന്നെ. കണ്ടില്ലേ പടപടപൊട്ടുന്നത്?" സർവക്ക താൻ പറഞ്ഞത് സമർത്ഥിച്ചു. പാർവതി ഇരുന്നേടത്ത് തന്നെ ഇരുന്നു. വൈകുന്നേരം സർവക്ക സ്വന്തം വീട്ടിലേക്ക് പോയതിന് ശേഷം നഞ്ചമ്മ പാചകത്തിന് അടുക്കളയിൽ ചെന്നു. ഇരിക്കാനാവാതെ പാർവതി കമ്പിളി പുതച്ച് ചുരുണ്ട് കൂടിക്കിടന്നു. രാമണ്ണൻ തലയണയ്ക്കടുത്തിരുന്ന് അവളുടെ മുഷിച്ചിൽ മാറ്റുകയായിരുന്നു. രാത്രി ആയപ്പോൾ അവളുടെ കുളിരും പനിയും കുറച്ച് അധികമായി. പാചകം കഴിഞ്ഞ അടുപ്പിൽ നഞ്ചമ്മ ജീരകം, ഗ്രാമ്പു, തുളസി തുടങ്ങിയ സാധനങ്ങൾ ചേർത്ത് കഷായം വെച്ച് അവൾക്ക് കൊടുത്തു. നന്നായി വിരിച്ച് അവളെ പുതപ്പിച്ച് കിടത്തി. എല്ലാവരുടെയും കണ്ണ് ഒരേപോലെ അല്ല. കല്യാണ സാരി ഉടുത്തൊരുങ്ങാൻ പറഞ്ഞത് തെറ്റായിപ്പോയി. അവൾ ചിന്താധീനയായി.

രാത്രി മുഴുവൻ പാർവതിക്ക് ചുട്ടുപൊള്ളുന്ന പനിയായിരുന്നു. ശരീരം മുറിയുന്നുവെന്ന് അവൾ ഇടയ്ക്കിടെ പറഞ്ഞുകൊണ്ടിരുന്നു. മുഖം തിണർത്തു; കണ്ണ് ചുകന്നു. നഞ്ചമ്മ ഒരിക്കൽ കൂടി കഷായം കുടിപ്പിച്ചു. പുലരാൻ നേരത്ത് പാർവതി മയങ്ങിക്കിടന്നു. അമ്മയ്ക്കും ഉറക്കം വന്നിരുന്നു. രാവിലെ അവൾ ഉണർന്നപ്പോൾ സൂര്യൻ ഉദിച്ചിരുന്നു. പാർവതിയുടെ പനി അല്പം കുറഞ്ഞെങ്കിലും തീർത്തും വിട്ടിരുന്നില്ല. "മേലും കൈയും മുറിഞ്ഞ് വീഴുന്നെന്ന് തോന്നുന്നു. വല്ലാത്ത വേദന." അവൾ പിടഞ്ഞു."പനിയുടെ ചൂട് കൊണ്ടാണ് മോളേ. ഇപ്പോൾ പനി കുറയുന്നുണ്ട്. നന്നായി പുതച്ച് കിടന്നോളൂ. ഞാൻ വെള്ളം ചൂടാക്കാം. കുറച്ച് കഴിഞ്ഞ് എഴുന്നേറ്റ് മുഖം കഴുകാം." അവൾ ഇടത് ഭാഗത്തേക്ക് തിരിഞ്ഞ് നോക്കി. രാമണ്ണൻ ഇപ്പോഴും ഉറങ്ങുകയാണ്. എല്ലാ ദിവസവും കോഴി കൂവുമ്പോൾ എഴുന്നേറ്റ് മണ്ണെണ്ണവിളക്ക് കത്തിച്ച് വായിക്കാനിരിക്കുന്ന അവൻ ഇപ്പോഴും കിടന്നിരിക്കുന്നു. "കുഞ്ഞേ, എന്താ നീ എണീക്കാത്തത്?'' അവൻ പുതപ്പിനുള്ളിൽ നിന്ന് തന്നെ മറുപടി പറഞ്ഞു: "അമ്മേ, എനിക്ക് കുളിരുന്നു; പനിയുമുണ്ട്." അവൾ പരിഭ്രമത്തോടെ പുതപ്പ് നീക്കി. അവന്റെ മുഖവും പാർവതിയുടേത് പോലെ തന്നെ ആയിരിക്കുന്നു. മുഖം തിണർത്തിട്ടുണ്ട്. കണ്ണ് തീക്കനൽപോലെ എരിയുന്നു. രണ്ടുപേർക്കും ഒരേ സമയത്ത് പനിയും കുളിരും പിടിക്കുന്നു. എന്തുകൊണ്ട്? അങ്ങനെ ചിന്തിച്ച് കൊണ്ട് അവൾ വെള്ളം ചൂടാക്കുന്നതിന് തീപൂട്ടി. ചൂട് വെള്ളത്തിൽ അവൾ തന്നെ രണ്ടുപേരുടെയും മുഖം കഴുകിച്ചു. അടുത്തടുത്തായി വിരിച്ച് അവരെ കിടത്തി. പിന്നെ ചുക്കും മുളകും ചേർത്ത് കഷായം തിളപ്പിച്ചു. നേരത്തെ തന്നെ പൊടിയരിക്കഞ്ഞി വച്ചിരുന്നു. അവർ വേണ്ടെന്ന് പറഞ്ഞെങ്കിലും നിർബന്ധിച്ച് കഞ്ഞി കുടിപ്പിച്ചു. കുളിരും പനിയും

വരും; പോകും. എന്നാൽ രാമണ്ണന് പരീക്ഷയടുത്ത കാലമാണ്. പാർവ്വതിക്ക് കണ്ണേറാണെന്ന് പറയാം. രാമണ്ണനെന്തുകൊണ്ട് പനിവന്നു? അവൻ അലക്കിയ മുണ്ടുടുത്ത്, തോർത്ത് പുതച്ച് കാവിലേക്ക് വന്നതാണ്. അവനും പുതുതായി ഉപനയ്നം കഴിഞ്ഞ കുട്ടിയാണ്. എന്നാൽ ആൺകുട്ടികൾക്ക് ശരീരത്തിൽ 'പുതുമ'യുണ്ടോ? കല്യാണക്കാലത്ത് അവൻ കുറേ അധ്വാനിച്ചതാണ്. അതിനുശേഷം പഴയതുപോലെ തന്നെ ദിവസേന വെയിലത്ത് നടന്ന് സ്കൂളിൽ പോയിവരുന്നു. അടുത്ത ഒരു മാസം കൊണ്ട് പരീക്ഷ കഴിയും. അതുകഴിഞ്ഞാൽ പിന്നെ വേനലൊഴിവാണ്. ഒന്നരമാസം അടങ്ങിക്കഴിയാം.

വൈകുന്നേരമായപ്പോൾ പാർവതിയുടെ പനി വീണ്ടും അധികരിച്ചു. കണ്ണുകൾ ഗ്രാമദേവത കാളിയമ്മയുടെ കനൽക്കണ്ണുകൾ പോലെയിരുന്നു. രണ്ട് കാതുകളിലും പ്രകാശം ചൊരിയുന്ന കമ്മലുകൾ. മൂക്കിൽ തിളങ്ങുന്ന മൂക്കുത്തി. അവളുടെ മുഖം നോക്കിയാൽ ഭയപ്പെട്ട് പോകും. നഞ്ചമ്മ കമ്മലും മൂക്കുത്തിയും അഴിച്ച് പെട്ടിയിൽ വെച്ച് കളഞ്ഞു. രാത്രിയായപ്പോൾ പാർവതി പറഞ്ഞു: "അമ്മേ, എന്റെ വലത്തെ തുടയിൽ കഴലയിട്ടതുപോലെ തോന്നുന്നു."

കല്യാണത്തിന് ശേഷം അവൾ അധികം ജോലി ചെയ്തിരുന്നില്ല. എങ്ങും നടന്നിട്ടുമില്ല. ഇന്നലെ അമ്പലത്തിലേക്ക് നടന്നുപോയതു കൊണ്ട് കാൽ വേദനിച്ച് ഇങ്ങനെ ആയതാണോ? നഞ്ചമ്മ ചിന്തിച്ച് തുടങ്ങി. എന്നാൽ കാവ് ഗ്രാമത്തിന്റെ തൊട്ട് മുൻവശത്താണ്. പത്ത് നാഴിക നടന്നാലും തളർന്ന് പോകുന്നവളല്ല പാർവതി. എന്നാൽ ഇപ്പോൾ എന്തുകൊണ്ട് കഴല ഉണ്ടായി? എന്തെങ്കിലുമാവട്ടെ. അവൾ ഉപ്പ് ചൂടാക്കി തുടയിൽ ചൂട് വെച്ചു. ഒരിക്കൽകൂടി കഞ്ഞിയും കഷായവും കുടിപ്പിച്ച് നന്നായി പുതപ്പിച്ച് കിടത്തി. രാമണ്ണന്റെ പനിയും അതേപോലെ തുടർന്നു. ഒട്ടും ഞരങ്ങാതെ, ശബ്ദമുണ്ടാക്കാതെ അവൻ അടങ്ങിക്കിടന്നു. ചെന്നിഗരായൻ, മാദേവയ്യന്റെ കോവിലിൽചെന്ന് ഭജനം കേട്ടുകൊണ്ട് രാത്രി ഏഴുമണിവരെ ഇരുന്നശേഷം വീട്ടിൽ വന്നു. വിശ്വൻ കുറച്ചുമുമ്പുതന്നെ മടങ്ങി എത്തിയിരുന്നു. അവർക്ക് രണ്ടു പേർക്കും ഉച്ചയ്ക്കുണ്ടാക്കിയ ആഹാരം തന്നെ വിളമ്പി. നഞ്ചമ്മയ്ക്ക് ആഹാരം വേണ്ടായിരുന്നു. കൂടാതെ ഇന്നലെ രാത്രിയും ഉറക്കമില്ലാതിരുന്ന അവളുടെ കൺപോളകൾ അടഞ്ഞുതുടങ്ങി. ഒരിക്കൽ കൂടി മക്കളുടെ നെറ്റി തൊട്ട് നോക്കി. പരിശോധിച്ച ശേഷം ശരിക്ക് പുതച്ച് അവൾ അവരുടെ തലയ്ക്കടുത്തായി ചുരുണ്ട് വീണു, കുറച്ചുനേരം ഉറക്കം വന്നില്ല. അതുകഴിഞ്ഞ് നന്നായി ഉറങ്ങി.

അങ്ങനെ ഉറങ്ങിക്കിടക്കവെ അവളൊരു സ്വപ്നം കണ്ടു. തലേന്നാൾ അവൾ ഗ്രാമദേവതയുടെ കാവിൽപോയ രംഗം. ദേവിയുടെ മുഖം പനിപിടിച്ച പാർവതിയുടെ മുഖം പോലെ വലിഞ്ഞ് മുറുകി, തിണർത്തി

രിക്കുന്നു. അവളുടെ രണ്ട് കാതിലെയും കമ്മലുകൾ കത്തുന്നു. കണ്ണുകളിൽ തീയാണ്. പത്മാസനസ്ഥയായി, മുറിയാകെ നിറഞ്ഞിരിക്കുന്ന ദേവിയുടെ രണ്ട് തുടകളിലായി പാർവതിയും രാമണ്ണനും പെറ്റ് വീണ കുഞ്ഞുങ്ങളെപ്പോലെ നഗ്നരായി കിടക്കുന്നു. അടുത്ത് ചെന്ന് രണ്ടു പേരുടെയും ശരീരത്തിൽ ഓരോ കമ്പിളി പുതയ്ക്കാൻ അവൾ ശ്രമിക്കുന്നു. ശ്രീകോവിലിന്റെ പടികടന്ന് അകത്ത് ചെല്ലാൻ അവൾക്ക് സാധിക്കുന്നില്ല. വാതിൽ അടച്ചിട്ടില്ല; മുമ്പിൽ യാതൊരുവിധ തടസ്സവും കാണാനില്ല. എന്നാൽ അവൾ അകത്ത് പോവുന്നതിനെ ഏതോ ഒരു ശക്തി തടയുന്നു. അവളുടെ ശ്രമം തുടർന്നുകൊണ്ടേയിരുന്നു. ആരോ 'അയ്യോ' എന്ന് ഞരങ്ങിയ ശബ്ദം കേട്ടു. സ്വപ്നം അവിടെ വെച്ച് മുറിഞ്ഞു. അവളുണർന്നു. ഞരങ്ങിയത് രാമണ്ണനാണ്. ചെറുതായി കത്തിയിരുന്ന വിളക്കിന്റെ തിരി അവളുയർത്തി. അവൾ അവന്റെ നെറ്റിയിൽ കൈ വെച്ചു. "എന്താ കുഞ്ഞേ?"

"തുടക്കൂടിൽ ഇരുവശത്തും കഴലയിട്ടിരിക്കുന്നമ്മേ. നല്ല വേദനയുണ്ട്."

അവൾ ഞെട്ടിത്തെറിച്ചു. എന്നുവെച്ചാൽ പാർവതിയുടെ കഴലയും സാധാരണകഴലയല്ല. പ്ലേഗ് വന്ന് വീർത്തതാണോ? എന്നാൽ പരിസരത്തെങ്ങും അതിന്റെ സൂചനപോലുമില്ല. ഗ്രാമത്തിൽ എലി ചത്ത് വീണിട്ടില്ല. പുതപ്പ് നീക്കി രാമണ്ണന്റെ കഴല അവൾ തൊട്ട് നോക്കി. അവൻ സങ്കോചപ്പെട്ടു. എങ്കിലും പനിയുടെ മയക്കത്തിൽ അവൻ വെറുതെ കിടന്നു. രണ്ട് തുടക്കൂടുകളിലും ചക്കക്കുരുവിന്റെ വലിപ്പത്തിൽ വീർത്ത് വന്നിരിക്കുന്നു. അവൾ തൊട്ടപ്പോൾ അവൻ നിലവിളിച്ചു. പരിഭ്രാന്തയായി അവൾ അഞ്ച് നിമിഷം വെറുതെയിരുന്നു. എന്നിട്ട് ഭർത്താവിന്റെ അടുത്ത് വന്ന് ചുമൽ പിടിച്ച് കുലുക്കി. "പാർവതിക്കും രാമണ്ണനും കഴല ഇട്ടിരിക്കുന്നു. പ്ലേഗോ മറ്റോ ആയിരിക്കുമോ? ഒന്ന് എണീറ്റ് നോക്കാമോ?" മൂന്ന് തവണ അവൾ കുലുക്കി വിളിച്ചു. "നാളെ രാവിലെ നോക്കിയാൽ മതി. എനിക്കുറക്കം വരുന്നു." അദ്ദേഹം പുതപ്പ് വലിച്ച് മൂടി. പോയി മാദേവയ്യനെ വിളിച്ച് കൊണ്ടുവന്നാലോ? അവൾ ചിന്തിച്ചു. ഒറ്റയ്ക്ക് പോകാനവൾ ഭയന്നു. ഇരുട്ടിനെ അവളൊരിക്കലും ഭയപ്പെട്ടിരുന്നില്ല. എന്നാൽ ഇപ്പോൾ അവൾ പേടിച്ചിരിക്കുന്നു. "കുഞ്ഞേ, സാമിയെ വിളിച്ചോണ്ട് വരണം. വരൂ, പോകാം." അവൾ പറഞ്ഞു. "ഞാൻ തന്നെ വിളിച്ചോണ്ട് വരാം." വിശ്വൻ പാതി തുറന്ന കണ്ണുമായി വേഗം എഴുന്നേറ്റ് വാതിലിനടുത്ത് പോയി സാക്ഷ നീക്കി.

"പുറത്ത് കൂരാക്കൂരിരുട്ടാണ്. നില്ക്കൂ. ഞാനും വരാം." അവൾ പറഞ്ഞ് തീരുന്നതിന് മുമ്പായിത്തന്നെ അവൻ വാതിൽ തുറന്ന് വെളിയിലേക്ക് ഓടി. പാതിരാത്രി കഴിഞ്ഞിരിക്കുന്നു. ഗ്രാമം ചത്തതുപോലെ ഉറങ്ങിക്കിടക്കുന്നു.

നിമിഷങ്ങൾക്കകം മാദേവയ്യൻ വിശ്വന്റെ കൈ പിടിച്ച് വന്നു. നഞ്ചമ്മ കുട്ടികളുടെ രോഗത്തിന്റെ വിശദവിവരങ്ങൾ അറിയിച്ചു. "ഇത് പ്ലേഗാണോ? മനസ്സിലാവുന്നില്ല. ഞാൻ പേടിച്ചുപോയിരിക്കുന്നു. നിങ്ങൾ തന്നെ നോക്കണം."

അയ്യൻ രണ്ടുപേരുടെയും കൈകൾ പിടിച്ച് നോക്കി. രാമണ്ണന്റെ കഴലയിൽ കൈവെച്ച് നോക്കി. "വൈകുന്നേരം ശാനുഭോഗർ വന്നപ്പോൾ കുട്ടികളുടെ സുഖക്കേടിനെ പറ്റി ഒന്നും പറഞ്ഞതേയില്ല."

"അതിനെക്കുറിച്ച് ചിന്തിച്ചിട്ട് അദ്ദേഹത്തിനെന്ത് കാര്യം? ഇപ്പോൾ ഇവർക്കെന്ത് പറ്റി?"

"ഇന്നലെ വൈകുന്നേരം കോവിലിലിരുന്ന് പൊറഞ്ചേരി ഗുരുവണ്ണനും കുറബർ ഹട്ടി പുട്ടയ്യനും സംസാരിക്കുന്നുണ്ടായിരുന്നു. അവരുടെ ചേരിയിൽ എലി ചത്ത് വീണിട്ടുണ്ടത്രെ. രണ്ട് ദിവസമായെന്നാ പറഞ്ഞത്."

നഞ്ചമ്മയുടെ പ്രാണൻ പറന്നു. നെഞ്ചിടിപ്പ് നിലച്ചു. ഒരു നിമിഷം ഭ്രാന്തിയെപ്പോലെ അവളിരുന്നു. പിന്നെ പെട്ടെന്ന് വിങ്ങിപ്പൊട്ടിക്കരഞ്ഞു തുടങ്ങി. "പെങ്ങളേ, സമാധാനമായിരിക്കൂ. നീ ഇങ്ങനെ കരഞ്ഞ് കുത്തിയിരുന്നാൽ കുഞ്ഞുങ്ങളെ ആർ നോക്കും?" മാദേവയ്യന്റെ ആശ്വാസവചനം കൊണ്ട് അവളുടെ കരച്ചിൽ നിന്നില്ല. "സാമീ, ഈ നാശംപിടിച്ച പ്ലേഗ് ബാധിച്ചാൽ പിന്നെ ആരെങ്കിലും ബാക്കിയാകുമോ?" അതൊരു രോദനമായിരുന്നു. അതുകേട്ട രാമണ്ണൻ പറഞ്ഞു:"അമ്മേ, മരുന്ന് കുടിച്ചാൽ സുഖമാവില്ലേ? എന്തിനാ കരയുന്നത്? സമാധാനമായിരിക്കൂ." അവൾക്ക് ധൈര്യം വീണ്ടുകിട്ടിയെന്ന് തോന്നി. പാർവതിക്ക് സംസാരിക്കാനുള്ള ശക്തി തീരെയില്ല.

മാദേവയ്യൻ പറഞ്ഞു: "പ്ലേഗ് പിടിച്ചിട്ടും എത്രയോ ആളുകൾ രക്ഷപ്പെട്ടിട്ടുണ്ട്. ഒരു തവണ പിടിച്ചവർക്ക് പിന്നെ പ്ലേഗ് വരില്ലത്രെ."

അവൾക്ക് അല്പം സമാധാനം തോന്നി. ശരിയാണ്. അവളുടെ ജ്യേഷ്ഠൻ കല്ലേശന് പ്ലേഗ് ബാധിച്ചിരുന്നു. എന്നിട്ട് അവൻ ജീവിച്ചിരിപ്പില്ലേ? അതോർത്തതോടെ അവളുടെ വിഷമം കുറേ കുറഞ്ഞു. ചെന്നിഗരായരുടെ കൂർക്കം വലിയൊഴികെ സർവം നിശ്ശബ്ദം. വിശ്വൻ തന്റെ കിടക്കയിൽ മിണ്ടാതെ ഇരിക്കുന്നു. "മോനെന്തിനാ വെറുതെയിരിക്കുന്നത്? കിടന്നോളൂ." മാദേവയ്യൻ തന്നെ അവനെ കിടക്കാൻ നിർബന്ധിച്ചു. കുറച്ചുകഴിഞ്ഞപ്പോൾ രാമണ്ണനും മയങ്ങി. ഈ സന്ദർഭത്തിൽ മാദേവയ്യന് കോവിലിലേക്ക് പോകാൻ പറ്റില്ലായിരുന്നു. ഇവിടെ ഇരുന്ന് എന്ത് പറയണമെന്ന് അറിയില്ല. താൻ മിണ്ടാതിരുന്നാലും ഈ പെൺകുട്ടിക്ക് ധൈര്യമായിരിക്കുമല്ലോ ആശ്വാസം കിട്ടുമല്ലോ എന്നുവെച്ച് അദ്ദേഹം ഇരുന്നേടത്ത് തന്നെ ഇരുന്നു. അല്പം കഴിഞ്ഞപ്പോൾ നഞ്ചമ്മ പറഞ്ഞു: "സാമീ, കുറച്ചുമുമ്പ് ഞാനൊരു സ്വപ്നം കണ്ടു. ദേവിയുടെ

കാവിൽ, ദേവിയുടെ തുടയിൽ രാമണ്ണനും പാർവതിയും ഉടുപ്പൊന്നുമി ല്ലാതെ കിടന്നിരിക്കുന്നു. അവർക്കൊരു കമ്പിളിയെങ്കിലും പുതയ്ക്കാ മെന്ന് വെച്ച് ഞാൻ അകത്ത് കടക്കാൻ നോക്കി. എന്നാൽ പടി കട ക്കാൻ സാധിച്ചില്ല. മുമ്പിൽ ചുമരില്ല, കല്ലില്ല. എങ്കിലും എന്തോ തട ഞ്ഞതുപോലെ തോന്നി. എന്താ ഇതിന്റെ അർത്ഥം?"

"കുട്ടികൾ ദേവിയുടെ മടിയിൽ കിടന്നിരിക്കയായിരുന്നല്ലോ? അമ്മ യുടെ കാരുണ്യം വേണ്ടുവോളമുണ്ടെന്നർത്ഥം. ഈ രോഗവും അമ്മ യുടെ വിളയാട്ടം തന്നെ. എന്നുവെച്ചാൽ അവൾ പാലിച്ചുകൊള്ളുമെ ന്നർത്ഥം."

നഞ്ചമ്മ ആശ്വസിച്ചു. "എന്നാൽ എന്തുകൊണ്ട് എന്നെ അകത്ത് വിട്ടില്ല?"

മാദേവയ്യന് അതിന് മറുപടി ഉണ്ടായിരുന്നില്ല. ഈശ്വരൻ കാത്ത് രക്ഷിക്കുന്ന കുഞ്ഞുങ്ങളുടെ അടുത്ത് പോകാൻ മനുഷ്യന് എന്ത് അ വകാശമെന്നായിരിക്കുമെന്നോ? അദ്ദേഹത്തിന് ആ മറുപടി തോന്നി. എന്നാൽ വായ തുറന്ന് പറഞ്ഞില്ല. അതിനെക്കുറിച്ച് നഞ്ചമ്മയും ചിന്തിച്ചു തുടങ്ങി. എന്തോ അശുഭസൂചന ഉള്ളതായി അവൾക്ക് തോന്നി. എന്നാലത് അംഗീകരിക്കാൻ അവളുടെ മനസ്സ് വിസമ്മതിച്ചു. അവളതിനെ അനുകൂലമായ വിധത്തിൽ വ്യാഖ്യാനിക്കാൻ ശ്രമിച്ചു: "എന്റെ മടിയിലിരിക്കുന്ന കുഞ്ഞുങ്ങളെ തൊടാൻ നിനക്കെന്ത് അധി കാരം? എന്റെ മടിയിൽ ഇരിക്കുന്നതുവരെയും കുഞ്ഞുങ്ങൾക്ക് സുഖ മായിരിക്കും. അതല്ലേ അതിന്റെ അർത്ഥം?"

"തന്നെ പെങ്ങളേ."

"സ്വാമീ, രോഗം ബാധിച്ചത് നേരാണെങ്കിൽ നമ്മൾ ഇവർക്ക് എന്തെങ്കിലും മരുന്ന് കൊണ്ടുവന്ന് കൊടുക്കണ്ടേ?"

"മരുന്ന് കൊടുക്കാതെ ഒക്കുമോ?"

"എന്റെ മടിയിലിരിക്കുന്ന കുഞ്ഞിന് നീ എന്തിന് മരുന്ന് കൊടുത്തു എന്ന് ദേവി ദേഷ്യപ്പെടുമോ?"

"അതും ഒരു പ്രശ്നം തന്നെ."

മരുന്ന് കൊടുക്കണോ വേണ്ടയോ എന്ന പ്രശ്നത്തെക്കുറിച്ച് അവർ കുറേനേരം തലപുകഞ്ഞ് ചിന്തിച്ചു. അവസാനം മാദേവയ്യൻ തന്നെ പറഞ്ഞു: "പെങ്ങളേ, ചൊറിപിടിച്ച കാലത്ത് നാഗപൂജ നടത്തി. ഗുണം കിട്ടിയോ? നീ പോയി സൂചിവെപ്പിച്ചില്ലേ? ഇപ്പോഴും അങ്ങനെ ചെയ്യാം. നാളെത്തന്നെ ഡാക്റ്ററെ വിളിപ്പിക്കാം. അല്ലെങ്കിൽ വണ്ടി ഏർപ്പാട് ചെയ്ത് ഇവരെ കമ്പൻകുളത്തേക്ക് കൊണ്ടുപോകാം."

അതാണ് ശരിയെന്നവൾ തീരുമാനിച്ചു. ഉടൻ തന്നെ കോൽക്കാ രനെ വിളിച്ച് ഒരു വണ്ടിക്ക് പറഞ്ഞയച്ചാലോ? മാദേവയ്യൻ പറഞ്ഞു: "ഇങ്ങനെ പനിയുള്ളപ്പോൾ കുഞ്ഞുങ്ങളെ വണ്ടിയിലിരുത്തിക്കൊണ്ട്

പോകുന്നത് ശരിയല്ല. ഡാക്റ്ററെ ഇങ്ങോട്ട് തന്നെ വിളിപ്പിക്കണം. വണ്ടി അയയ്ക്കണം. വേണ്ടെങ്കിൽ വണ്ടിയുടെ കൂടെ ഞാനും പോയി വരാം."

കോഴി കൂവുന്നത് വരെ മിണ്ടാതെ കുത്തിയിരുന്ന മാദേവയ്യൻ കോൽക്കാരനെ വിളിച്ചുകൊണ്ടുവന്നു. അവൻ പോയി ഒന്നര ഉറുപ്പിക വാടക തീർച്ചയാക്കി ഒരു വണ്ടി ഏർപ്പാട് ചെയ്തു. നേരം ഉദിക്കുന്നതിന് മുമ്പായിത്തന്നെ മാദേവയ്യൻ അതിലിരുന്ന് കമ്പൻകുളത്തേക്ക് പോയി.

രാവിലെ രണ്ടുപേർക്കും പനി ഒന്നുകൂടി അധികരിച്ചു. പാർവതിയുടെ വലത്തെ തുടക്കൂടിൽ മാത്രമേ ആദ്യം കഴല ഉണ്ടായിരുന്നുള്ളു. ഇപ്പോൾ രണ്ട് കക്ഷത്തിലും വേദന തുടങ്ങിയിരിക്കുന്നു. മുഖം മുഴുവൻ തിണർത്തിരിക്കുന്നു; കണ്ടാൽ ഭയപ്പെടും. മാരിയമ്മയുടെ മുഖം പോലെയിരിക്കുന്നു. നല്ല ബോധമില്ല; അർധനിദ്രാവസ്ഥയിലാണ് കിടപ്പ്. ചൂടു കഞ്ഞി കുടിപ്പിക്കാനായി അടുത്തുചെന്ന് വിളിച്ചപ്പോൾ പാർവതിക്ക് നന്നായി ബോധം തെളിഞ്ഞു. "കൈയും കാലും വല്ലാതെ തളർന്ന് പോയിരിക്കുന്നു."

"മോളേ പനിവരുമ്പോൾ അങ്ങനെയാണ്. കുറച്ച് കഞ്ഞികുടിച്ചോളൂ. ശരിപ്പെടും."

"വേണ്ട."

"ഇല്ലെങ്കിൽ ശരീരം ക്ഷീണിച്ച് പോകും. കുറച്ച് കുടിച്ചോളൂ മോളേ."

അമ്മയുടെ നിർബന്ധത്തിന് അവൾ വഴങ്ങി. വായിൽ വീണത് അവൾ വിഴുങ്ങി. പിന്നെ കിടന്ന് കണ്ണടച്ചു. രാമണ്ണനെ ഉണർത്തിയപ്പോൾ അവന് നല്ല ബോധമുണ്ടായിരുന്നു. "അമ്മേ, ഡാക്റ്റർ എപ്പോൾ വരും?"

"ഒമ്പത്, പത്ത് മണിയോടെ വരും മോനേ."

"വരുമോ ഇല്ലയോ? പ്ലേഗുള്ള ഗ്രാമത്തിലേക്ക് വരാൻ ഡാക്റ്റർമാർ പേടിക്കും. ഇപ്പോഴുള്ളത് മുമ്പത്തെ ഡാക്റ്ററല്ല."

"നോക്കാം. കുറച്ച് ക്ഷമിക്കൂ." അമ്മ പറഞ്ഞതുപോലെ അവൻ കഞ്ഞികുടിച്ച് കിടന്നു. അവന്റെ രണ്ട് കഴലകളും ഇപ്പോൾ കുറേക്കൂടി ചീർത്ത് വന്നിരിക്കുന്നു. ഭയങ്കര വേദന. സഹിക്കാനാവാതെ അവൻ ഇടയ്ക്കിടെ അമ്മയെ വിളിച്ച് ഞരങ്ങിത്തുടങ്ങി. രാവിലെ എഴുന്നേറ്റ് തോട്ടിൻകരയ്ക്ക് പോയ ചെന്നിഗരായൻ ഇനിയും വീട്ടിൽ മടങ്ങിയെത്തിയിട്ടില്ല. വിശ്വന് ഒന്നും ചെയ്യാനും തോന്നിയില്ല. അവൻ വെറുതെ അമ്മയുടെ പിന്നാലെ അടുക്കളയിൽ നിന്ന് നടുമുറിയിലേക്കും, ഇവിടെ നിന്നങ്ങോട്ടും നടന്നുകൊണ്ടിരുന്നു. അപ്പോഴത്തേക്കും 'കിണ്ണം മുട്ടുന്ന' ബേലൂരൻ തുടി മുട്ടിക്കൊണ്ട് എന്തോ ഉച്ചത്തിൽ പറയുന്ന ശബ്ദം കേട്ടു. നഞ്ചമ്മ മുറ്റത്ത് പോയി നിന്നു. 'ഢമ്മഢക്ക ഢമ്മഢക്ക!' അകലെ

നിന്നും തുടിയുടെ ശബ്ദം. ബേളൂരൻ നഞ്ചമ്മയുടെ വീട്ടുമൂലയിൽ എത്തി. അവൻ കൊട്ട് നിർത്തി, ഉച്ചത്തിൽ വിളിച്ച് പറഞ്ഞു: "പിളേഗമ്മ ഗ്രാമത്തിൽ എത്തിയിരിക്കുന്നു. സകലമാന നാട്ടുകാരും ഗ്രാമം വിടണം. ഓലപ്പുര കെട്ടി ഉടൻ ഗ്രാമം ഒഴിച്ച് പോകണമെന്ന് പഞ്ചായത്ത് ചേർന്ന് തീരുമാനിച്ചിരിക്കുന്നു. വരുന്ന വെള്ളിയാഴ്ചയ്ക്കുള്ളിൽ... ഡമ്മഢക്ക ഡമ്മഢക്ക..." ബേളൂരൻ മുമ്പോട്ട് നീങ്ങി.

ഗ്രാമത്തിൽ പ്ലേഗ് ദേവത വന്നിരിക്കുന്ന കാര്യം നഞ്ചമ്മ പാതിരാത്രിവരെയും അറിഞ്ഞിരുന്നില്ല. ഒരു പക്ഷേ തന്റെ വീട്ടിൽ ഇതാദ്യമായാണ് പ്ലേഗമ്മ വരുന്നത്. ഗ്രാമദേവതയ്ക്ക് വഴിപാട് അർപ്പിക്കാൻ പാർവതിയെയും വിളിച്ചുകൊണ്ട് പോയതാണ്. പുതുതായി കല്യാണം കഴിഞ്ഞ പെണ്ണ്. നല്ല അഴകുള്ള കുട്ടി. ദേവിയുടെ ദൃഷ്ടി ആദ്യം തന്നെ അവളുടെ മേലാണോ പതിച്ചത്? എന്നാൽ ഗ്രാമദേവതയായ കാളിയമ്മയും പ്ലേഗിന്റെ ദേവതയായ സുങ്കൽദേവിയും ഒരാളല്ലല്ലോ. ഗ്രാമത്തിൽ സുങ്കൽദേവി വരാതെ തടയുന്നതിനാണല്ലോ ഗ്രാമദേവതയെ കുടിയിരുത്തിയിരിക്കുന്നത്? ഗ്രാമത്തിൽ എല്ലാവരെക്കാളും ആദ്യം പാർവതിയെ തന്നെ എന്തുകൊണ്ട് പിടികൂടി? അവളുടെ പിന്നാലെ, അവളുടെ തൊട്ട് താഴെയുള്ള അനുജൻ രാമണ്ണനെ പിടിച്ചു. ഈ കേൾക്കുന്നത് നേരാണോ? നാശം പിടിച്ച പ്ലേഗ് രണ്ട് മൂന്ന് കൊല്ലത്തിലൊരിക്കൽ എന്തുകൊണ്ട് വന്നുകൊണ്ടിരിക്കുന്നു? ഈ രോഗം സുഖപ്പെടുത്താൻ മരുന്നില്ലെന്നോ? ഈ അവസാനത്തെ പ്രശ്നം തോന്നിയതോടെ അവൾ സ്വയം ധൈര്യപ്പെട്ടു. അവൾ ഒരു തീരുമാനത്തിലെത്തി. "മരുന്ന് നിശ്ചയമായും ഉണ്ട്. ഡാക്റ്റർ വന്നാലുടനെ ഗുണപ്പെടുത്തും. ഏതായാലും വേഗം ഷെഡ്ഡ് ഉണ്ടാക്കി ഗ്രാമം വിട്ട് കളയാം."

പതിനൊന്ന് മണിയോടെ മാദേവയ്യന്റെ വണ്ടി തിരിച്ച് വന്നു. കൂടെ ഡാക്റ്ററുണ്ടായിരുന്നില്ല. "കമ്പൻകുളം ഭാഗത്തും എലി ചത്ത് വീഴുന്നുണ്ടത്രെ. കുത്തിവെപ്പ് നടത്താനായി അവിടമെല്ലാം സഞ്ചരിക്കേണ്ടതുണ്ട്. ഡാക്റ്റർക്ക് ഇപ്പോൾ വരാനാവില്ലത്രെ. രോഗം ബാധിച്ചവരെ കൂട്ടിക്കൊണ്ട് പോകാൻ പറഞ്ഞു."

"അയ്യാസാമീ, ഇങ്ങനെ പനിക്കുന്ന കുട്ടികളെ എങ്ങനെ വിളിച്ചോണ്ട് പോകും?"

"വണ്ടിക്ക് മേല്പുരയുണ്ട്. അടിയിൽ നല്ലവണ്ണം വൈക്കോലിട്ട് അതിന്മേൽ കിടക്ക വിരിച്ച് കിടത്താം. പിന്നെന്ത് ചെയ്യാനൊക്കും?" നഞ്ചമ്മ താമസിച്ചില്ല. വണ്ടിക്കാരൻ തന്നെ കുറേ വൈക്കോലെടുത്ത് നിരത്തി. അവൾ അതിന്മേൽ കിടക്ക വിരിച്ചു. ഒരിക്കൽ കൂടി കഞ്ഞി ചൂടാക്കി രണ്ടുപേരെയും കുടിപ്പിച്ചു. വണ്ടിക്കാരനും സ്വാമിയും കൂടി കുഞ്ഞുങ്ങളെ ഓരോരുത്തരായി കൂട്ടിക്കൊണ്ട് പോയി വണ്ടിയിൽ കിടത്തി, കമ്പിളി പുതച്ചു. താനും അവരുടെ കൂടെ പോകണോ എന്ന്

അല്പനേരം ശങ്കിച്ചിരുന്ന ചെന്നിഗരായൻ അവസാനം പുറപ്പെട്ടു. വിശ്വനോട് മാസ്റ്ററുടെ വീട്ടിൽ ഇരിക്കാൻ പറഞ്ഞ് നഞ്ചമ്മ വണ്ടിയുടെ മുൻഭാഗത്ത് കിടക്കുന്ന കുട്ടികളുടെ തലയ്ക്കടുത്തായി ഇരുന്നു. മാദേവയ്യനും ചെന്നിഗരായരും വണ്ടിയുടെ പിന്നിലായി നടന്നു. കുലുങ്ങിക്കുലുങ്ങി, കുണ്ടും കുഴിയും നിറഞ്ഞ ചെത്ത്വഴിയിൽ കേറിയും ഇറങ്ങിയും കമ്പള്ളിക്കുന്ന് കയറിയിറങ്ങി ഇടയഗ്രാമത്തിലൂടെ ചുറ്റി, പാപ്പാസ്കള്ളി ഊടുവഴിയിലൂടെ പോയി വണ്ടി കമ്പൻകുളത്തെത്തുമ്പോൾ ഒരു മണിയായിരുന്നു. ഡാക്റ്റർ വീട്ടിലേക്ക് പോയിരിക്കുന്നു. ആസ്പത്രിയുടെ മുമ്പിൽ വണ്ടി നിറുത്തി. കുട്ടികളെ നോക്കാൻ ചെന്നിഗരായരോട് പറഞ്ഞ് സ്വാമിയെ കൂട്ടി നഞ്ചമ്മ ഡാക്റ്ററുടെ വീട്ടിലേക്ക് പോയി. ഊണുകഴിഞ്ഞ് വിശ്രമിക്കുന്ന സമയം. അദ്ദേഹത്തിന് ആദ്യം അല്പം നീരസം തോന്നി. പിന്നെ വേഗം താക്കോലെടുത്ത് ആസ്പത്രിക്ക് വന്നു. രോഗികളെ വണ്ടിയിൽ നിന്ന് തന്നെ അദ്ദേഹം പരീക്ഷിച്ചു. "ഇത്ര അധികമാകുന്നതുവരെ എന്താ മിണ്ടാതിരുന്നത്?"

"സ്വാമീ, ഞങ്ങൾക്കിതറിയില്ല. കഴല കണ്ടത് പോലും ഇന്നലെ രാത്രിയാണ്. വെറും കുളിരും പനിയും ആണെന്നാണ് വിചാരിച്ചത്."

"ഇപ്പോൾ ഇനോക്കുലേഷൻ ചെയ്യാൻ പാടില്ല. മരുന്ന് തരാം. എടുത്ത് നാട്ടിലേക്ക് പെയ്ക്കോളൂ. കുപ്പി കൊണ്ടുവന്നിട്ടുണ്ടോ?"

"ഇല്ല സ്വാമീ. ഞങ്ങൾക്കൊന്നും അറിയില്ല."

"ആസ്പത്രിക്ക് കുപ്പിയില്ലാതെ വന്നാലെന്തു ചെയ്യും?" ഡാക്റ്റർ അങ്ങനെ ചോദിച്ചുകൊണ്ട് ആസ്പത്രിയുടെ വാതിൽ തുറന്ന് ഒരൊഴിഞ്ഞ കുപ്പിയെടുത്ത് അതിൽ നിറയെ മരുന്നൊഴിച്ച് കൊടുത്തു. "രണ്ടാൾക്കും ദിവസത്തിൽ മൂന്ന് നേരം കൊടുക്കൂ. ഇന്നും നാളെയും. മറ്റന്നാൾ വീണ്ടും വരണം."

അദ്ദേഹം പിന്നൊന്നും പറഞ്ഞില്ല. എന്തെങ്കിലും ചോദിക്കണമെന്ന് അവർക്ക് തോന്നിയതുമില്ല. കാളയെ കെട്ടി വണ്ടി ഗ്രാമത്തിലേക്ക് തിരിച്ച് പുറപ്പെട്ടു. വീണ്ടും ആടിയും കുലുങ്ങിയും ഗ്രാമത്തിലെത്തുമ്പോൾ മണി നാലരയാവാറായിരിക്കുന്നു. വീട്ടിലെത്തി നോക്കുമ്പോൾ വിശ്വൻ, മാസ്റ്ററുടെ ഭവനത്തിലേക്ക് പോയിരുന്നില്ല. ഒരു വാതിൽ മാത്രം തുറന്നിട്ട് ഒരു പായ വിരിച്ച് അവനതിൽ കിടന്നിരിക്കയാണ്. രാവിലെ അമ്മയുണ്ടാക്കിക്കൊടുത്ത അടുപ്പിൽ ചുട്ട റൊട്ടിയല്ലാതെ മറ്റൊന്നും അവന്റെ വയറ്റിൽ എത്തിയിട്ടില്ല. കൂടാതെ അവനും കൈയും കാലും മുറിയുന്നതായി തോന്നി. കുറേശ്ശെയായി പനിയും വരുന്നുണ്ട്. അവന്റെ കണ്ണും മുഖവും കണ്ട നഞ്ചമ്മ ഓടി വന്ന് നെറ്റിതൊട്ട് നോക്കി. രോഗം അവനെയും ബാധിച്ചിരിക്കുന്നു. ഇരുന്ന ഇരുപ്പിൽ അവൾ അവന്റെ മുഖം നേഞ്ചോട് ചേർത്ത് കെട്ടിപ്പിടിച്ച് ഉച്ചത്തിൽ നിലവിളിച്ചു. "സ്വാമീ, ഈ നാശം പിടിച്ച മാരി എന്റെ എല്ലാ മക്കളെയും

കൊണ്ടുപോകാൻ വന്നതാണ്. കണ്ടില്ലേ, വിശ്വനും പനിവന്നു."

പാർവതിയും രാമണ്ണനും ഇപ്പോഴും വണ്ടിയിൽ തന്നെയുണ്ട്. അങ്ങോട്ടുമിങ്ങോട്ടും പത്ത് നാഴിക വിഷമം പിടിച്ച വണ്ടിയാത്ര നടത്തിയതാണ്. അവരാകെ തളർന്ന്, പകുതിയും ബോധമറ്റിരിക്കുന്നു. രണ്ടുപേരും കൂടി അവരെ അകത്ത് കൊണ്ടുവന്ന് കിടത്തി. മാദേവയ്യൻ പറഞ്ഞു: "പെങ്ങളേ, നീ ഇവരെ രണ്ടുപേരെയും നോക്കിക്കോളൂ. ഈ കാള വല്ലാതെ ക്ഷീണിച്ചിരിക്കുന്നു. ഞാൻ വേറൊരു വണ്ടി ഏർപ്പാട് ചെയ്ത് വിശ്വനെ ഇപ്പോൾ തന്നെ കമ്പൻകുളത്ത് കൂട്ടിപ്പോകാം. ഇവന് രോഗം മൂർച്ഛിച്ചിട്ടില്ല. ഇപ്പോൾ തന്നെ പോകണം."

കൂടുതലെന്തെങ്കിലും പറയാനുള്ള അറിവ് അവൾക്കില്ലായിരുന്നു. മാദേവയ്യൻ കോവിലിൽ ചെന്ന് പെട്ടിയിലുണ്ടായിരുന്ന കാശെല്ലാം എടുത്തു. ഇവിടെ വന്ന്, നഞ്ചമ്മയ്ക്ക് വേണ്ടിവന്നാൽ ഇരിക്കട്ടെ എന്ന് പറഞ്ഞ് പത്തുറുപ്പിക കൊടുത്തു. ബാക്കി ഇരുപത് ഉറുപ്പികയോളമുണ്ട്. അതദ്ദേഹം കുപ്പായക്കീശയിലിട്ടു. അതിനകം വണ്ടിക്കാരൻ വീട്ടിൽ പോയി മുത്താറിക്കുറുക്ക് തിന്ന് പുതിയൊരു ജോഡി കാളകളെ കൊണ്ടുവന്നിരിക്കുന്നു. അതേ വണ്ടിയിൽ വേറെ കിടക്കവിരിച്ച്, അതിൽ വിശ്വനെ കിടത്തി കൂടെ താനുമിരുന്ന് അയ്യാസ്വാമി യാത്രയായി.

അവർ കമ്പൻകുളത്തെത്തുമ്പോൾ ഇരുട്ടു പരന്ന് കഴിഞ്ഞിരുന്നു. ഡാക്റ്ററുടെ വീട്ടിനടുത്തേക്ക് തന്നെ വണ്ടി തെളിച്ചു. അദ്ദേഹം അകത്ത് ചെന്ന് അന്വേഷിച്ചു. വെളിയിൽ വന്ന ഡാക്റ്റർ പറഞ്ഞു: "ഇങ്ങനെ പ്ലേഗ് പിടിച്ച രോഗികളെ എന്തിനാ ഗ്രാമത്തിനകത്ത് കൊണ്ടുവരുന്നത്?"

"ഏമാനേ, അങ്ങുന്ന് ആസ്പത്രിയുടെ അടുത്തില്ലാതിരുന്നത് കൊണ്ടാണ്."

"ഞാനെന്താ രാപകൽ അവിടെ വേണോ? എടോ കരിയാ, ഇങ്ങ് വാ. ആസ്പത്രിയിൽ ചെന്ന് വാതിൽ തുറന്ന് മേശപ്പുറത്തുള്ള വലിയ കുപ്പികൾ കണ്ടിട്ടുണ്ടല്ലോ? വലതുഭാഗത്ത് രണ്ടാമത്തേതിലുള്ള കുപ്പിയിൽ നിന്ന് ഇവർക്ക് മൂന്ന് ഔൺസ് കൊടുക്ക്." അദ്ദേഹം വാലിയക്കാരനെ സംഗതി ഏല്പിച്ച് അകത്ത് പൊയ്ക്കളഞ്ഞു.

ആസ്പത്രിയോളം ഇവരുടെ കൂടെ വന്ന കരിയന് സ്വാമിയുടെ കാവിവസ്ത്രം കണ്ട് ഭക്തി ജനിച്ചിരിക്കണം. അവൻ പറഞ്ഞു: "സാമീ, ഈ മരുന്നുകൊണ്ട് ഒരു ഗുണവുമില്ല. തിപ്ടൂരിൽ ഹേമാദി കഷായം എന്നൊന്ന് കിട്ടും. മൂന്നുറുപ്പികയ്ക്ക് ഒരു കുപ്പി. വെങ്കടാചലശെട്ടിയുടെ പീടികയിലുണ്ട്. ടൗണിലെ വലിയ നിരത്തിൽ, വീടിന്റെ മുമ്പിൽ തന്നെയാണ് പീടിക. ഈ കുഞ്ഞിന് അത് കൊടുക്കിൻ. രോഗം അധികമാവില്ല. ഗുണമാവും."

"ഡാക്ടരങ്ങനെ പറഞ്ഞതോ?"

"അദ്ദേഹം അങ്ങനെ പറയും. നിങ്ങൾ ഞാൻ പറഞ്ഞതുപോലെ

ചെയ്തോളൂ. വേണെങ്കിൽ ഈ വെള്ളോം തരാം. ഇതോണ്ട് പ്രയോജ നമൊന്നുമില്ല."

ഉടൻതന്നെ തിപ്ടൂരിൽ പോകാൻ അയ്യാസ്വാമി തീരുമാനിച്ചു. വണ്ടിക്കാരൻ പരുങ്ങിക്കളിച്ചു. "എടോ, മനുഷ്യരുടെ പ്രാണൻ പോകു മ്പോൾ നീ പിന്നോക്കം പോകേണ്ട. നിനക്കും കുടിയിൽ കുഞ്ഞുകുട്ടി കളുണ്ട്. അതോർത്തോ." മാദേവയ്യൻ അതു പറഞ്ഞപ്പോൾ ഭയവും ഔദാര്യവും നന്മയും കലർന്ന സമ്മിശ്രവികാരത്തോടെ അവൻ സമ്മ തിച്ചു. കമ്പൻകുളത്ത് നിന്ന് തിപ്ടൂരിലേക്ക് ഒരൊറ്റ നിരത്താണ്. ബസ്സും അതിലൂടെ പോകുന്നുണ്ട്. പത്ത് പതിനൊന്ന് നാഴിക ദൂരമുണ്ട്. കുട്ടിക്ക് വിശക്കുന്നുവെന്ന് തോന്നിയ മാദേവയ്യൻ ഒരു പാക്കറ്റ് ബിസ്കറ്റ് വാങ്ങി അടുത്ത് വെച്ചു. കാളയെ കെട്ടി ഉടൻ പുറപ്പെട്ടു.

പാതിരാവ് കഴിയുന്ന നേരത്ത് വണ്ടി തിപ്ടൂരിലെത്തി. വെങ്കടാ ചലശെട്ടിയുടെ പീടിക എവിടെയാണെന്ന് മാദേവയ്യന് അറിയാം. ഈ നേരത്ത് പൂട്ടിയിരിക്കും. എന്നാൽ ശെട്ടിയുടെ പീടികയും വീടും ഒന്ന് തന്നെ. അദ്ദേഹം വണ്ടിയിൽ നിന്ന് ഇറങ്ങിപ്പോയി വാതിലിൽ മുട്ടി. ശെട്ടി തന്നെ ഉണർന്ന് വെളിയിൽ വന്നു. മാദേവയ്യൻ പറഞ്ഞത് കേട്ട് ശെട്ടി പറഞ്ഞു: "ഹേമാദികഷായം ഒന്ന് മാത്രമേ ആയുർവേദത്തിൽ വിധിച്ചിട്ടുള്ളൂ. നമ്മുടേത് നേരിട്ട് മദിരാശിയിലെ വെങ്കടാചാർലു കമ്പ നിയിൽ നിന്നു കൊണ്ടു വരുന്ന മരുന്നാണ്. രോഗം അതിക്രമിക്കുന്ന തിനു മുമ്പ് തന്നെ കൊടുത്താൽ നന്ന്. മൂർച്ഛിച്ചതിന് ശേഷം കൊടു ത്താൽ സുഖപ്പെടാം; പെടാതിരിക്കാം. നിങ്ങൾക്ക് എത്ര കുപ്പി വേണം?"

"ഒരു രോഗിക്ക് എത്ര തവണ കൊടുക്കണം?"

"ഒരു തവണ നാല് സ്പൂൺ. അങ്ങനെ ദിവസത്തിൽ നാല് തവണ. ഒരു കുപ്പി മൂന്ന് ദിവസത്തേക്ക് മതി. മൂന്ന് ഉറുപ്പികക്ക് ഒരു കുപ്പി."

മാദേവയ്യന്റെ അടുത്ത് ഇരുപത് ഉറുപ്പികയുണ്ടായിരുന്നു. പതിനെട്ട് ഉറുപ്പികയെടുത്ത് ആകെ ആറ് കുപ്പി മരുന്ന് വാങ്ങി. ശെട്ടി പറഞ്ഞു: "കുട്ടിക്ക് ഇപ്പോൾ തന്നെ നാല് സ്പൂൺ കൊടുക്കൂ. നല്ല തേൻപോലെ മധുരമുള്ളതാണ്. പ്ലേഗുള്ള ഗ്രാമത്തിലേക്ക് മാത്രം കൂട്ടിക്കൊണ്ട് പോക രുത്. രോഗമുള്ള വീട്ടിലേക്കും കൊണ്ടുപോകരുത്. ഗ്രാമത്തിന് പുറത്ത് തന്നെ എങ്ങാനും വെച്ചേക്കണം."

ഇത്രയും പറഞ്ഞ് ശെട്ടി അകത്തുപോയി വാതിലടച്ച് കിടന്നു. ഉടൻതന്നെ വണ്ടി കെട്ടുന്നതിന്, കാളകൾ തളർന്ന് പോയിരിക്കുന്നു. കൂടാതെ മാദേവയ്യനും വണ്ടിക്കാരനും ക്ഷീണിച്ചിട്ടുണ്ട്. ഈ സമയത്ത് വല്ലതും കഴിക്കാൻ കിട്ടണമെങ്കിൽ റെയിൽവെ സ്റ്റേഷനടുത്തുള്ള ഹോട്ട ലിൽ പോകണം. വണ്ടി അങ്ങോട്ട് തിരിച്ചു. ഒരു പാത്രം കാപ്പി വാങ്ങി. ആദ്യം വിശ്വന് മരുന്നുകൊടുത്തു. പിന്നെ കാപ്പി കുടിപ്പിച്ചു. വടയും

പക്കാവടയും അല്ലാതെ മറ്റൊന്നും അവിടെ ഉണ്ടായിരുന്നില്ല. അദ്ദേഹം എട്ടണയ്ക്ക് വാങ്ങി പൊതിയാക്കി. അദ്ദേഹവും വണ്ടിക്കാരനും കൂടി അത് തിന്നു. എന്തോ ഓർത്തിട്ടെന്നപോലെ വണ്ടിക്കാരൻ പറഞ്ഞു: "സാമീ, നമുക്കും ഗ്രാമം വിടണം; ഷെഡ്ഡ് കെട്ടണം. കാളകൾ ക്ഷീണിച്ചിരിക്കുന്നു. എങ്കിലും അങ്ങ് തീരെ തളർന്നിട്ടുമില്ല. അതുകൊണ്ട് മെല്ലെ നമുക്ക് പുറപ്പെട്ട് കളയാം."

"അത് തന്നെയാണ് നല്ലത്."

കാളയെ നുകത്തിൽ കെട്ടി. വിശ്വന് പനിയുണ്ടെങ്കിലും ബോധം ഇല്ലാതായിട്ടില്ല. അയ്യാസ്വാമി അവന്റെ തുടക്കൂടിലും കക്ഷത്തിലും അപ്പപ്പോൾ തൊട്ടുനോക്കും. നോവുന്നുണ്ടോ എന്ന് ചോദിക്കും. അവൻ ഇല്ലെന്ന് പറയും. അദ്ദേഹത്തിന് ധൈര്യമായി. പഴുത്ത് വരുന്നതിന് മുമ്പ് തന്നെ മരുന്ന് കൊടുത്തിരിക്കുന്നു; അതുകൊണ്ട് രോഗം മുളയിൽ തന്നെ നുള്ളിക്കളഞ്ഞുവെന്ന ഉറപ്പോടെ അദ്ദേഹം വണ്ടിയിലിരുന്നു. ഇടയ്ക്ക് അതിന്റെ വശത്ത് ചാരി കണ്ണടച്ച് ഉറക്കം തൂങ്ങിത്തുടങ്ങി. ക്ഷീണിച്ച കാളകൾ സാവധാനം കാലെടുത്ത് വെച്ചു. കമ്പൻകുളം കഴിയുംവരെ ബസ്സു പോകുന്ന നിരത്താണ്. അതുകൊണ്ട് വണ്ടിക്കാരനും വണ്ടിയുടെ മുൻഭാഗത്തെ വാതിൽ പാളിയിൽ ചാരി കണ്ണടച്ച് കൊണ്ടുതന്നെ ഞൊട്ടയിട്ടുകൊണ്ടിരുന്നു.

രാവിലെ സൂര്യോദയത്തിന് മുമ്പായി അവർ പകുതിവഴി സഞ്ചരിച്ചിരുന്നു. വഴിവക്കിലുള്ള ഒരു ചിറയ്ക്കടുത്ത് വണ്ടി നിറുത്തി മാദേവയ്യൻ വിശ്വന്റെ വായ കഴുകിച്ചു. അദ്ദേഹം കുപ്പിയിൽ നിന്ന് നേരിട്ട് ഒരു തവണ മരുന്ന് കുടിപ്പിച്ചു. പനി വിട്ടിട്ടില്ല. എങ്കിലും പഴുപ്പെങ്ങും കാണാനില്ല. അദ്ദേഹത്തിന് നല്ല ധൈര്യം തോന്നി. അദ്ദേഹം വിശ്വന് തിന്നാൻ രണ്ട് ബിസ്ക്കറ്റ് കൊടുത്തു. അവർ രണ്ടുപേരും ചിറയുടെ പിറകിലുള്ള കുഴിവരെ പോയി തിരിച്ചുവന്ന് വണ്ടികെട്ടി. അങ്ങനെ സഞ്ചരിച്ചുകൊണ്ടിരിക്കെ അദ്ദേഹത്തിന് ഒരു ചിന്ത ഉദിച്ചു: "ഏതായാലും എല്ലാവരും ഗ്രാമംവിടുകയാണ്. വിശ്വനെ ഗ്രാമത്തിലേക്ക് കൊണ്ടുപോകാനേ പാടില്ല. ഗ്രാമത്തിനു പുറത്ത് തിണ്ടിന്മേലുള്ള കോവിൽ എന്റേതാണല്ലോ. വണ്ടി അങ്ങോട്ട് തെളിച്ച് ഇവനെ അവിടെ കിടത്തിക്കളയാം. ഗ്രാമത്തിൽ പോയി എന്റെ കമ്പിളിയും പായയും തലയിണയും കൊണ്ടു വന്നാൽ മതി."

അദ്ദേഹം അത് തന്നെ ചെയ്തു. പതിനൊന്ന് മണിയോടെ വണ്ടി പൊയ്കയുടെ തിണ്ടിന്മേലുള്ള കോവിലിലെത്തി. വിശ്വനെ അവിടെ ഇറക്കി. വീണ്ടും മരുന്ന് കുപ്പി അവന്റെ വായിൽ പിടിപ്പിച്ച് കുടിപ്പിച്ചു. താൻ വരുന്നത് വരെയും അവിടെത്തന്നെ നില്ക്കാൻ വണ്ടിക്കാരനോട് അദ്ദേഹം പറഞ്ഞു. നാല് കുപ്പി മരുന്നെടുത്ത് അദ്ദേഹം ഗ്രാമത്തിൽ കടന്നു.

## രണ്ട്

ഗ്രാമത്തിൽ സകല വീട്ടുകാരും മുള, കവുങ്ങ് മുതലായ സാധനങ്ങൾ ചുമന്നുകൊണ്ട് ഷെഡ്ഡുണ്ടാക്കാൻ ഗ്രാമം വിട്ട് പോകയായിരുന്നു. ഷെഡ്ഡുണ്ടാക്കിക്കഴിയുന്നതിന് മുമ്പ് തന്നെ ചിലർ വീട്ടുപാത്രങ്ങളും ധാന്യങ്ങളും കെട്ടിയെടുത്ത് ധൃതിയിൽ ഗ്രാമം ഉപേക്ഷിച്ചു. മാദേവയ്യൻ എത്തിയ സമയത്ത് രാമണ്ണനും പാർവതിക്കും ഏറെക്കുറെ ബോധമില്ലാത്ത അവസ്ഥയാണ്. എന്നാൽ പഴുപ്പ് വേദനിക്കുന്നുണ്ടെന്നറിയാൻ മാത്രം ബോധം പാർവതിക്കുണ്ടായിരുന്നു. അവൾ ദീനസ്വരത്തിൽ 'അയ്യയ്യമ്മോ' എന്ന് കരഞ്ഞുകൊണ്ടിരുന്നു. മാദേവയ്യൻ ഒറ്റയ്ക്ക് വന്നതുകണ്ട് നഞ്ചമ്മ പരിഭ്രമിച്ചു. അദ്ദേഹം അത് ശ്രദ്ധിച്ചു. "പേടിക്കണ്ട പെങ്ങളേ. വണ്ടി തിപ്ടൂരിലോളം പോയി. വിശ്വന് പനി ഇപ്പോഴും ഉണ്ട്. എന്നാൽ പഴുപ്പുണ്ടായിട്ടില്ല. നല്ലൊരു മരുന്ന് കൊണ്ടുവന്നിട്ടുണ്ട്. അവനെ ചിറക്കരയിലെ കോവിലിൽ കിടത്തിയിരിക്കയാണ്. പ്ലേഗുള്ള ഗ്രാമത്തിലേക്ക് കൊണ്ടുപോകേണ്ടെന്ന് അവർ എന്നോട് പറഞ്ഞിരുന്നു. ഈ മരുന്ന് ഇവർക്ക് രണ്ടുപേർക്കും ദിവസത്തിൽ നാല് തവണ വീതം കൊടുക്കൂ." അവൾ കുപ്പിയുടെ മൂട് തുറന്നു. അദ്ദേഹം പറഞ്ഞത്ര മരുന്ന് വായ്ക്കുഴലിൽ ഒഴിച്ച് അവൾ രണ്ടുപേർക്കും കൊടുത്തു. പാത്രം പിടിച്ച് കുടിക്കാനുള്ള ശക്തിയോ ബോധമോ അവർക്കുണ്ടായിരുന്നില്ല. "ഇതൊരൊറ്റ മരുന്നാണ്. ഈശ്വരൻ രക്ഷിക്കുമെങ്കിൽ ഇതുകൊണ്ട് രക്ഷിക്കണം." മാദേവയ്യൻ ചോദിച്ചു: "ഉടൻ ഗ്രാമം വിടണം. നിങ്ങളൊന്നും ചെയ്തിട്ടില്ലേ?"

"ഞാൻ ഇവിടെത്തന്നെ ഇരിക്കയാണ്. ഈ ബഹളത്തിനിടയിൽ ഞങ്ങളെ നോക്കാൻ ആര് വരും?"

"ചെന്നയ്യനെവിടെ?"

"അറിയില്ല. രാവിലെ എട്ടുമണിയോടെ പോയതാണ്. ഇനിയും വന്നിട്ടില്ല."

"എന്റെ കോവിലിൽ പോയി കമ്പിളിയും മറ്റുമെടുത്ത് ഞാൻ ചിറക്കരയിലെ കോവിലിൽ കൊണ്ട് വെക്കയാണ്. നീ വിശ്വനെക്കുറിച്ച് ചിന്തിക്കയേ വേണ്ട. ഈ കുട്ടികളെ നോക്കിക്കോളൂ. അവൻ ഇങ്ങോട്ട് ഗ്രാമത്തിൽ കയറേണ്ട. കോൽക്കാരനെ വിളിച്ച് നിങ്ങൾക്കൊരു കുടിലുണ്ടാക്കാൻ ഞാൻ പറയാം." മാദേവയ്യൻ കൈവശമുണ്ടായിരുന്ന മരുന്നു കുപ്പികൾ അവളെ ഏല്പിച്ചു. വിശ്വന് കഞ്ഞിയുണ്ടാക്കാൻ അരസ്സേറോളം പൊടിയരി അദ്ദേഹം കൊണ്ടുപോയി. പാർവതിയും രാമണ്ണനും രക്ഷപ്പെടുമെന്ന കാര്യത്തിൽ നഞ്ചമ്മയ്ക്ക് ധൈര്യം പോര. ബാക്കിയായാൽ ദൈവകൃപ. രണ്ടുപേർക്കും തുടക്കൂടുകളിലും കക്ഷങ്ങളിലും പഴുപ്പ് വീർത്ത് വലുതായിരിക്കുന്നു. പനി ഇടയ്ക്കിടെ കയറിക്കൊണ്ടിരിക്കുന്നു. പാർവതി ഇടയ്ക്ക് കണ്ണ് തുറന്ന് നോക്കും.

എന്നാൽ അവൾ മറ്റെങ്ങോ നോക്കുന്നത് പോലിരുന്നു. തിണർത്ത് തടിച്ച മുഖം കണ്ടാൽ ഭയം തോന്നും. രാമണ്ണൻ അധികമൊന്നും ഞരങ്ങാതെ, അടങ്ങിക്കിടന്നു. അവന്റെ പഴുപ്പ് ഓരോന്നും ഉരുളക്കിഴങ്ങോളമുണ്ട്. അവർ രണ്ടുപേരും പുലർന്നതിന് ശേഷം ഒരൊറ്റ വാക്ക് സംസാരിച്ചിട്ടില്ല. മാദേവയ്യൻ കൊണ്ടുവന്ന മരുന്ന് വളരെ നല്ലതായിരിക്കാം. തിപ്ടൂരിൽ നിന്ന് കൊണ്ടുവന്നതാണ്. കമ്പൻകുളത്തെ ഡാക്റ്റർ എന്ത് പറഞ്ഞോ ആവോ? വിശ്വന്റെ കാര്യത്തിൽ ഒരു ചിന്തയും അരുതെന്ന് അദ്ദേഹം തന്നെ പറഞ്ഞതാണ്. ഒരു തവണ വിശ്വനെ കാണണം. എന്നാൽ താൻ പോയാൽ ഇവിടെ കുട്ടികളുടെ അടുത്ത് ആരാണുള്ളത്?

ആ സമയത്താണ് മാസ്റ്ററുടെ ഭാര്യ വന്നത്. അവരുടെ കൈവശം ഒരു പാത്രമുണ്ടായിരുന്നു. മാസ്റ്റർ രാവിലെ വന്ന് ഇവരെ നോക്കി പോയതാണ്. അവൾ പറഞ്ഞു: "നോക്കൂ. വീട്ടിൽ വെച്ച ആഹാരം രണ്ട് പാത്രത്തിലാക്കി കൊടുക്കാൻ പാടില്ലെന്നാണ് ചിട്ട. അതുകൊണ്ട് ചോറും കറിയും ഒന്നിച്ച് ഒരു പാത്രത്തിൽ കൊണ്ടുവന്നിരിക്കയാണ്. ഇത് ഞാനിവിടെ വെച്ച് പോകാം. നമ്മുടെ യജമാനൻ സാധനങ്ങൾ കെട്ടിക്കൊണ്ടിരിക്കയാണ്. കുട്ടികൾക്കിപ്പോൾ എങ്ങനെയുണ്ട്?" "ഒരു വ്യത്യാസവുമില്ല. രാവിലെ മുതൽ മിണ്ടിയിട്ടില്ല."

"നിങ്ങളുടെ കോൽക്കാരനെയും മറ്റ് നാലുപേരെയും അയയ്ക്കൂ. ഞങ്ങളുടെ യജമാനൻ നിങ്ങൾക്കും ഒരു ചെറിയ ഷെഡ്ഡ് കെട്ടിക്കുന്നുണ്ട്. നിങ്ങൾ കുട്ടികളെയും കൂട്ടി വന്നാൽ മതി. സാധനങ്ങൾ ഞങ്ങൾ തന്നെ കെട്ടിക്കൊണ്ട് വരാം. ശാനുഭോഗരെവിടെ?"

"എങ്ങ് പോയോ, ആരറിഞ്ഞു?"

അവൾ ധൃതിയിൽ ഇറങ്ങിപ്പോയി. ഷെഡ്ഡിന് ആവശ്യമായ മുളയും കവുങ്ങിൻ തണ്ടും നഞ്ചമ്മയുടെ വീട്ടിൽ തട്ടിന്മേലുണ്ട്. ഓല മാത്രമെ വേണ്ടതുള്ളൂ. ഇപ്പോഴത് ഗ്രാമത്തിലെല്ലാവർക്കും അത്യാവശ്യമായി വന്നിരിക്കുന്നു. അതുകൊണ്ട് അല്പം വിഷമമുണ്ടാവാം. ഒരു വണ്ടി ഏർപ്പാട് ചെയ്തയച്ചാൽ ഇടയഗ്രാമത്തിൽ നിന്ന് ആവശ്യമുള്ളത്ര വരുത്താം. ആ ഗ്രാമവും ഉപേക്ഷിക്കപ്പെടുകയാണോ എന്നറിയില്ല. ഏത് കാര്യത്തിനും മുമ്പിൽ നിന്ന് പ്രവർത്തിക്കാനാരുണ്ട്? നഞ്ചമ്മ എഴുന്നേറ്റ് ഒരു തവണ കൂടി രണ്ടുപേർക്കും കുഴലിൽ ഹേമാദികഷായം ഒഴിച്ച് കുടിപ്പിച്ചു. അവൾ കഞ്ഞി വേണോ എന്ന് ചോദിച്ചത് അവർക്കു മനസ്സിലായതുപോലുമില്ല. മരുന്നിപ്പോൾ കൊടുത്തതല്ലേയുള്ളൂ? അരമണിക്കൂർ കഴിയട്ടെ. അവൾ ക്ഷമിച്ചു. അതിനകം ചെന്നിഗരായൻ വീട്ടിലെത്തി. അദ്ദേഹത്തിന്റെ തലയിൽ നനച്ച രണ്ട് മുണ്ടും ഒരു കുപ്പായവുമുണ്ടായിരുന്നു. ഉടുത്തിരുന്ന കൗപീനം പകുതി നനഞ്ഞ് തന്നെ കിടന്നു. നെറ്റിയിൽ ഭസ്മവുമുണ്ട്. അദ്ദേഹം തോട്ടത്തിലെ കിണറിൽ നിന്നോ

പൊയ്കയുടെ തൂമ്പിൽ നിന്നോ വസ്ത്രം അലക്കി, കുളിക്കാൻ പോയ താണെന്ന് സ്പഷ്ടം. അദ്ദേഹം സന്ധ്യാവന്ദനവും കഴിച്ചിരിക്കുന്നു വെന്ന് നെറ്റിയിലെ ഭസ്മത്തിൽ നിന്ന് മനസ്സിലാക്കാം. സന്ധ്യാവന്ദന യ്ക്കിരുന്നാൽ 'ഓം തൽസത തതത ഓം തൽസവിത തത തത' എന്ന് പകുതി വിഴുങ്ങി സംസാരിക്കുന്ന മട്ടിൽ നൂറ്റെട്ടോ ആയിരത്തെട്ടോ ഗായത്രി ജപിക്കാതെ എഴുന്നേല്ക്കില്ല. ഇന്നദ്ദേഹം പുറത്തുപോയിരുന്ന സമയം കണക്കിലെടുത്താൽ ആയിരത്തെട്ട് ഗായത്രി ജപിച്ചിരിക്കുന്നു വെന്ന് ഉറപ്പാണ്.

"വീട്ടിൽ കുട്ടികൾ ചാവാൻ കിടക്കുന്നു. ഗ്രാമത്തിൽ സകലരും സ്ഥലം വിടുകയാണ്. തുണി ഇന്ന് തന്നെ അലക്കേണ്ടിയിരുന്നോ?"

"ഇഴുകിയ ഈ ദോത്തി എത്ര ദിവസമുടുക്കണം? നാല് ദിവസ മായി നീ അലക്കിത്തന്നിട്ട്. നീ ഒരേ സാരി എത്ര ദിവസമായി ഉടു ക്കുന്നു? നീ ബ്രാഹ്മണജാതിയിലാണോ പിറന്നത്?"

അദ്ദേഹത്തോട് വാദിച്ച് പ്രയോജനമില്ലെന്ന് തോന്നിയതുകൊണ്ട വൾ മിണ്ടാതിരുന്നു. യജമാനൻ അടുക്കളയിൽ കടന്നു; മാസ്റ്ററുടെ വീട്ടിലെ ചരുവം അദ്ദേഹത്തിന്റെ കണ്ണിൽ പെട്ടു. മൂടിയെടുത്തു. അടു ത്തുണ്ടായിരുന്ന ഒരലൂമിനിയം പ്ലേറ്റിൽ വിളമ്പി മുരുടയിൽ വെള്ളമെ ടുത്ത് വലത്തെ കൈയിൽ വെള്ളമൊഴിച്ച് പരിഷോചനം കഴിച്ചു. "ചിത്രായ നമഃ ചിത്രഗുപ്തയ നമഃ സർവ ഭൂതേ ഭ്യോ നമഃ" എന്ന് അഞ്ച് തവണ നുള്ളി വെച്ച് വിധിയാംവണ്ണം ആരംഭിച്ച ഭോജനം അദ്ദേഹം സാവകാശം അവസാനിപ്പിച്ചു. ചെന്നിഗരായരുടെ വിശപ്പിനെ ക്കുറിച്ച് മാസ്റ്ററുടെ ഭാര്യക്കെന്തറിയാം? അവൾ കൊണ്ടുകൊടുത്തിരുന്ന ചോറ് അദ്ദേഹത്തിന് മതിയായില്ല. ഊണ് അവസാനിപ്പിച്ച് കുടിക്കു നീർ വീഴ്ത്തി, പുറത്തുവരുന്ന സമയത്ത് മാദേവയ്യൻ വീണ്ടും വന്നു. അപ്പോൾ പാർവതി മേല്പോട്ടും കീഴ്പോട്ടും ശ്വാസം വലിക്കുന്നുണ്ട്. എന്ത് ചെയ്യണമെന്നറിയാതെ നഞ്ചമ്മ അവളുടെ ചുമലിൽ കൈവെച്ച് ഇരുന്നിരിക്കയാണ്. മാദേവയ്യൻ പറഞ്ഞു: "ചെന്നയ്യാ, നിങ്ങൾ നേരെ പോയി ചിറക്കരയിലെ കോവിലിൽ ഇരിക്കൂ. നടുവിലെ മുറിയിൽ വിശ്വനെ കിടത്തിയിരിക്കുന്നുണ്ട്. പുറച്ചേരി നഞ്ചന്റെ ചെറുക്കൻ ആട് മേയ്ക്കുന്നുണ്ട്. അവനെ അവിടെ നിർത്തിയിട്ടാണ് ഞാൻ വന്നത്. നിങ്ങൾ പോയി അവിടെ വെറുതെ ഇരുന്നാൽ മതി. മറ്റൊന്നും ചെയ്യണ്ട."

"ഒറ്റയ്ക്ക് അവിടെയിരിക്കാൻ മുഷിയില്ലേ?"

അയ്യന് ശുണ്ഠി വന്നു. "നീ മനുഷ്യനോ മൃഗമോ? പറഞ്ഞത് ചെയ്യാമോ?" അദ്ദേഹത്തിന് ഒരിക്കലും ആരോടും ശുണ്ഠി വരാറില്ല. ആ വാക്ക് കേട്ട ശാനുഭോഗർ സ്തബ്ധനായിപ്പോയി." ഹും. ഞാൻ പോകാം. കുറച്ച് പുകയില തരൂ. ഊണ് കഴിച്ച് മുറുക്കാതെ എങ്ങനെ

പോകും?"

"അപ്പോൾ ഊണും കഴിഞ്ഞോ? ആരാ പാചകം ചെയ്തത്? ഇവൾ തന്നെയല്ലേ?"

"മാസ്റ്ററുടെ ഭാര്യ ഇവിടെ അല്പം ചോറ് കൊണ്ട് വെച്ചതാണ്." നഞ്ചമ്മ പറഞ്ഞു.

"അവിടെത്തന്നെ എന്റെ സാധനങ്ങളെല്ലാം കൊണ്ടുപോയി വെച്ചിരിക്കയാണ്. എന്റെ മുറുക്കാൻ സഞ്ചിയും അവിടെയുണ്ട്. എത്ര വേണോങ്കിലും മുറുക്കിത്തുപ്പിക്കോളൂ."മാദേവയ്യൻ ഇത്രയും പറഞ്ഞപ്പോൾ ശാനുഭോഗർ വരാന്തയിലെ അയക്കോലിൽ ഇട്ടിരുന്ന തന്റെ മുണ്ടെടുത്ത് ഉണങ്ങാൻ പാകത്തിൽ തലയിലൂടെയിട്ട് നടന്നു.

"പെങ്ങളേ, നീ ഷെഡ്ഡിന്റെ കാര്യം വല്ലതും ചെയ്തോ?"

"ഷെഡ്ഡിന്റെ കാര്യം എന്തോ ആവട്ടെ. ഇവളിങ്ങനെ ഏങ്ങിവലിക്കയാണ്. ഇതൊന്ന് നോക്കൂ."

മാദേവയ്യൻ അടുത്ത് പോയി പാർവതിയുടെ മൂക്കിനടുത്ത് കൈവെച്ച് നോക്കി. ശ്വാസനം ഒരേ ക്രമത്തിൽ നടക്കുന്നില്ല. "എപ്പോഴാണ് കഞ്ഞികൊടുക്കുന്നത്?"

"കുടിക്കുന്നേയില്ല."

"വയറ്റിലൊന്നും ചെല്ലാത്തതുകൊണ്ടാണ് ഇങ്ങനെ ആവുന്നത്. ആദ്യം ഇത്തിരി കഞ്ഞിയുണ്ടാക്കിക്കൊടുക്ക്. അപ്പോഴത്തേക്കും ഞാൻ നിങ്ങൾക്ക് ഓല കൊടുത്തയയ്ക്കാൻ ഇടയഗ്രാമത്തിലേക്ക് പറഞ്ഞയയ്ക്കാം." അദ്ദേഹം അതുംപറഞ്ഞ് ഇറങ്ങി. മാസ്റ്റർക്ക് ഒരു മകനുണ്ട്. വിശ്വനെക്കാൾ രണ്ട് മൂന്ന് വയസ്സ് മൂത്തതാണ്. നല്ല ചുറുചുറുക്കുള്ള പയ്യൻ. മാദേവയ്യൻ മാസ്റ്ററുടെ വീട്ടിൽ പോയി അവനോട് പറഞ്ഞു: "മോനേ, നിനക്ക് ഇടയഗ്രാമത്തിലേക്ക് ഒറ്റയ്ക്ക് പോയി വരാമോ?"

"ഓഹോ, ഓടിവരാമല്ലോ!"

"ഗുണ്ടേഗൗഡരുടെ വീട്ടിലേക്ക് പോകണം. ശാനുഭോഗരുടെ വീട്ടിൽ മൂന്ന് കുട്ടികൾക്കും പ്ലേഗ് പിടിച്ച് കിടപ്പിലാണെന്ന് ഗൗഡരോട് പറയണം. ഷെഡ്ഡുണ്ടാക്കാൻ ഓലയില്ല. കുറ്റിയും കോലും എല്ലാമുണ്ട്. ഒരു വണ്ടി ഓല നിറച്ച് അയച്ച് തരണമെന്ന് പറ. രണ്ട് വേലക്കാരും വേണമെന്ന് പറ. നഞ്ചമ്മ കരഞ്ഞുകൊണ്ടിരിക്കയാണെന്നു കൂടി പറയണം."

"ഓഹോ. എല്ലാം ഓർമവെച്ച് പറഞ്ഞേക്കാം."

ഉടൻ പുറപ്പെടാൻ മാസ്റ്ററും പറഞ്ഞു. മാദേവയ്യൻ നഞ്ചമ്മയുടെ വീട്ടിലേക്ക് വന്നു. അകത്ത് അടുപ്പിന്മേൽ കഞ്ഞി തിളയ്ക്കുന്നുണ്ട്. ഗുണ്ടേഗൗഡൻ ഉടൻതന്നെ ഓല കൊടുത്തയയ്ക്കുമെന്നും കൂടെ കൂലിക്കാരെയും വിടുമെന്നും മാദേവയ്യന് പൂർണവിശ്വാസമുണ്ടായിരുന്നു. അതിന് മുമ്പായി മുളയെടുത്ത് പുറത്ത് വെക്കുന്നതാണ് നല്ലത്. രാത്രി

തന്നെ ഷെഡ്ഡുണ്ടാക്കിക്കഴിഞ്ഞാൽ നാളെ പുലരുമ്പോഴത്തേക്കും ഈ വീട് വിട്ട് പൊയ്ക്കളയാം. ഗ്രാമത്തിൽ നിന്ന് പുറത്തിറങ്ങാതെ ഈ കുട്ടികളുടെ രോഗം സുഖപ്പെടില്ല. അദ്ദേഹം ചിന്തിച്ചു. അദ്ദേഹം തന്നെ മച്ചിൽ കയറി. മുള കൊണ്ടുണ്ടാക്കിയ ആ മച്ചിൽ ഒരു മൂലയ്ക്ക് കുറേ മുളയുണ്ടായിരുന്നു. എല്ലാം പൊടി മൂടിക്കിടക്കുന്നു. കഞ്ഞി എടുത്തു കൊണ്ട് വന്ന നഞ്ചമ്മയോട് അദ്ദേഹം പറഞ്ഞു: "ആ കുട്ടികളുടെ തല യിൽ കൂടി പുതപ്പിടൂ. പൊടി വീഴും. ഞാൻ ഈ മുള താഴെ ഇട്ടേക്കാം." അധികം ശബ്ദമുണ്ടാക്കാതെ അദ്ദേഹം ഓരോ മുളയും എടുത്ത് താഴെ വെച്ചു. ഏണിയിലൂടെ ഇറങ്ങി അദ്ദേഹം ധൃതിയിൽ അവയെടുത്ത് വെളി യിലിട്ടു. അത് കഴിയുന്നതുവരെയും നഞ്ചമ്മ പൊടിവീഴുമെന്ന് വിചാ രിച്ച് കഞ്ഞി മൂടിവെച്ചിരിക്കയായിരുന്നു. ഇപ്പോൾ അവൾ വീണ്ടും അകത്ത് ചെന്നു. ചരുവത്തിലുള്ള കഞ്ഞി ഒരു പാത്രത്തിലാക്കി, വായ്ക്കുഴലോടൊപ്പം പാർവതിയുടെ അടുത്ത് വന്നു. പുതപ്പ് മാറ്റി. അവ ളുടെ ശ്വാസഗതി കൂടുതൽ സാവധാനത്തിലായിരിക്കുന്നു. വായ്ക്കുഴ ലിന്റെ വായ ചുണ്ടുകൾക്കിടയിലൂടെ വായിൽ കടന്നെങ്കിലും ഒഴിച്ച്കൊ ടുത്ത കഞ്ഞി അവൾ ഇറക്കിയില്ല. "സാമീ, മുള അവിടെയിരിക്കട്ടെ. ഒന്നിങ്ങ് വരൂ." അവൾ വിളിച്ചതുകേട്ട് അദ്ദേഹം അടുത്തു വന്നു. അദ്ദേഹം അവളുടെ മുഖം നോക്കി. സംശയിച്ചു. "പഴുപ്പ് എങ്ങനെയു ണ്ടെന്ന് ഒന്ന് നോക്കൂ. ഞാൻ കൈകഴുകി വരാം." അദ്ദേഹം പൊടി നിറഞ്ഞ തന്റെ കൈ കഴുകുന്നതിന് കുളിമുറിയിലേക്ക് പോയി.

നഞ്ചമ്മ കൈയിട്ട് നോക്കി. വലത്തെ തുടയിലെ പഴുപ്പ് പൊട്ടി, സർവത്ര ചലം പരന്നിരിക്കുന്നു. "സാമീ, വലത്തെ പഴുപ്പ് പൊട്ടിയിരി ക്കുന്നു. വന്ന് നോക്കണേ."

അദ്ദേഹം വന്ന് പുതപ്പ് മാറ്റി നോക്കി. കുരു പൊട്ടിയതുപോലെ വെളുത്ത ചലം ഒഴുകുന്നു. അതിന് ചുറ്റുമായി ചുകന്ന ഒരു ദ്രവം വമി ച്ചുകൊണ്ടിരിക്കുന്നു. കുരു പൊട്ടിയതുപോലെ ചോരയും ചലവും ഒഴു കുകയാണ്. സാരി നീക്കി മറ്റേ ഭാഗത്തെ പഴുപ്പ് നോക്കി. അത് പൊട്ടുന്ന ലക്ഷണമാണ്. അദ്ദേഹത്തിന് മനസ്സിലായി. അദ്ദേഹം സാരി ശരിപ്പെ ടുത്തി മാറ് വരെ പുതപ്പിച്ചു. "എന്താ സാമീ?" അവൾ വിമൂഢയായി ചോദിച്ചു.

"ഈശ്വരേച്ഛ എന്താണെന്നെങ്ങനെ അറിയാം?"

അവൾക്കും കുറേശ്ശെ മനസ്സിലായി. പാർവതിയുടെ ശ്വാസഗതി അല്പം വേഗതയിലായി. നഞ്ചമ്മ ഇന്ന് വരെ മരണം നേരിട്ട് കണ്ടി ട്ടില്ല. പരിക്ഷീണമായിരുന്ന ശ്വാസഗതി ഇപ്പോൾ വളരെ വേഗതയിലാ യിരിക്കുന്നു. അത് എന്തിന്റെ സൂചനയാണെന്ന് അവൾക്ക് മനസ്സിലാ യില്ല. കണ്ണിലെ തെളിച്ചം മങ്ങിപ്പോകുന്നതും അവൾക്ക് ശ്രദ്ധിക്കാനോ മനസ്സിലാക്കാനോ സാധിച്ചില്ല. മാദേവയ്യന് എല്ലാമറിയാം. എന്നാൽ

എന്ത് പറയും? എന്ത് പറയാതിരിക്കും? അദ്ദേഹം മിണ്ടാതിരുന്നതേയുള്ളൂ. എങ്ങനെ പറയണമെന്ന് അദ്ദേഹത്തിനറിയില്ല. അവസാനം ഒരു തീരുമാനത്തിലെത്തിയ മട്ടിൽ അദ്ദേഹം ചോദിച്ചു: "നിങ്ങളുടെ അച്ഛൻ കാശിയിൽ നിന്ന് ഗംഗാജലം കൊണ്ടുവന്നിരുന്നത് ഇവിടെയുണ്ടോ?"

"എന്തിന്?" നഞ്ചമ്മയ്ക്ക് സൂചന പിടികിട്ടി.

"ഇപ്പോൾ പരിഭ്രമിക്കരുത്. ഒരു പക്ഷേ ഇവളുടെ പ്രാണൻ ഈ ഗംഗാദേവി രക്ഷിച്ചേക്കാം. അകത്ത് പോയി വേഗം കൊണ്ടുവരൂ."

നഞ്ചമ്മ ഓടിപ്പോയി ഗംഗാജലം കൊണ്ടുവന്നു. അരിവാൾ കൊണ്ട് അതിന്റെ അരക്കിട്ട മൂടി പൊട്ടിച്ചു. "മകളുടെ തല സാവധാനം പൊക്കി നിന്റെ മടിയിൽ വെക്കൂ. നീ ശരിക്കിരിക്കൂ. ഞാനൊഴിക്കാം."

അദ്ദേഹം തന്നെ പാർവതിയുടെ ശിരസ്സ് മെല്ലെ പൊക്കി അമ്മയുടെ മടിയിൽ വെച്ചു. അടുത്തുണ്ടായിരുന്ന വായ്ക്കുഴലിൽ കഞ്ഞി പറ്റിയിരിക്കുന്നു. അത് തുടച്ചുകളഞ്ഞു. വായ്ക്കുഴലിൽ അദ്ദേഹം ഗംഗാജലം ഒഴിച്ച് അവളുടെ കൈയിൽ കൊടുത്തു. "സാവധാനം വായിൽ ഒഴിച്ച് കൊടുക്കൂ. ഞാൻ ചുണ്ട് പിടിച്ച് അല്പം സൗകര്യപ്പെടുത്താം."

നഞ്ചമ്മയുടെ കൈ വിറച്ചു. കൈയിലുണ്ടായിരുന്ന വായ്ക്കുഴലിലെ ഗംഗാജലം മറിഞ്ഞു. മാദേവയ്യൻ തന്നെ അവളുടെ കൈപിടിച്ച് വായ്ക്കുഴലിന്റെ വായ ഒരുവിധം പല്ലിനകത്ത് തള്ളി, വെള്ളം അങ്ങോട്ട് ഒഴിച്ചു. അതിവേഗത്തിലായിരുന്ന പാർവതിയുടെ ശ്വാസഗതി ഇപ്പോൾ വീണ്ടും ശാന്തമായിരിക്കുന്നു. കണ്ണുകൾ പകുതി തുറന്നിരിക്കുന്നെങ്കിലും അവളുടെ ഭാഗത്തേക്ക് ചരിഞ്ഞിരിക്കുന്ന അമ്മയുടെ മുഖം ആ കണ്ണുകളിൽ പതിഞ്ഞില്ല. അമ്മയുടെ മടിയിലാണ് തന്റെ തല ഇരിക്കുന്നതെന്ന ബോധവും അവൾക്കുണ്ടായിരുന്നില്ല. സാവധാനത്തിലായിത്തുടങ്ങിയിരുന്ന ശ്വാസഗതി കൂടുതൽ മന്ദഗതിയിലായി, അവസാനം ഒരു തവണ ശ്വാസം പുറത്ത് വന്നു. പിന്നെ അകത്തേക്ക് ശ്വാസം കഴിച്ചില്ല. അകത്തുള്ളതെല്ലാം ഒരൊറ്റ പ്രാവശ്യംകൊണ്ട് വെളിയിലാക്കുന്നതിനുവേണ്ടി പകുതി തുറന്ന വായ പിന്നെ അടഞ്ഞില്ല.

"സാമീ...!" നഞ്ചമ്മ തേങ്ങിക്കരഞ്ഞുകൊണ്ട് മകളുടെ നെഞ്ചിന്മേൽ തലവെച്ചു. ഇപ്പോൾ ആശ്വാസവചനങ്ങൾക്ക് അർത്ഥമില്ലെന്ന് മാദേവയ്യന് അറിയാം. അടുത്ത ജോലി എന്താണെന്ന് അദ്ദേഹം ഓർത്തു. അദ്ദേഹം ഉടൻ എഴുന്നേറ്റ് മാസ്റ്ററുടെ വീട്ടിലേക്ക് ഓടിപ്പോയി. വീട്ടുസാമാനങ്ങൾ കെട്ടി, അവസാനത്തെ കെട്ട് വണ്ടിയിൽ നിറയ്ക്കുകയായിരുന്ന അദ്ദേഹത്തെ പാർവതിയുടെ മരണവാർത്ത ഞെട്ടിപ്പിച്ചു.

"ഇപ്പോൾ വെറുതെ നില്ക്കാനാവില്ല. സന്ധ്യയോടടുത്തു. വിറക് ശേഖരിക്കണം. പോകാം. നിങ്ങൾ ജാതിക്കാരെല്ലാം കൂടി ആദ്യം ശവസംസ്ക്കാരം നടത്തൂ."

മാസ്റ്റർ ഓടി വന്നു. അദ്ദേഹത്തിന്റെ പത്നിയും പിന്നാലെ വന്നു.

നഞ്ചമ്മ ഇപ്പോഴും മകളുടെ മാറിൽ തല ചായ്ച്ച് വിങ്ങിക്കരയുന്നു. മാദേവയ്യൻ അടുത്തു വന്നു. “പെങ്ങളേ, ഇത് ശവമാണ്. ഇതിനെ വിടൂ. നീ രാമണ്ണനെ നോക്കൂ. അവന് കഞ്ഞി കൊടുക്കാതെ നീ ഇങ്ങനെ ഇരുന്നാലോ? എണീക്കൂ. അങ്ങോട്ട് നോക്കൂ.”

“സാമീ, പാർവതീ,...”

“പാർവതിയമ്മ ശിവന്റെ അടുത്ത് പൊയ്ക്കഴിഞ്ഞു. ഇനി രാമണ്ണനെ നോക്കൂ.”

അദ്ദേഹം പാർവതിയുടെ തലയെടുത്ത് താഴെ വെച്ചു. മാസ്റ്റർ ഇനിയും താമസിക്കരുതെന്ന് വെച്ച് ശവത്തിന്റെ കൈയും കാലും മടക്കി. നഞ്ചമ്മ പെട്ടെന്ന് കരച്ചിൽ നിറുത്തി. പെട്ടെന്ന് സംസാരവും നിന്നു പോയതുപോലെ തോന്നി. അവൾ എഴുന്നേറ്റ് അടുക്കളയിൽ ചെന്ന് കഞ്ഞി വീണ്ടും ചൂടാക്കി. അതുകൊണ്ടു വന്ന് വായ്ക്കുഴലിൽ ഒഴിച്ച് രാമണ്ണന്റെ തലയെടുത്ത് തന്റെ മടിയിൽ വെച്ചു. അവന് എത്രമാത്രം ബോധം ഉണ്ടെന്ന് അവൾക്ക് മനസ്സിലാക്കാനായില്ല. ഒഴിച്ച് കൊടുത്ത കഞ്ഞിവെള്ളം അകത്ത് കടന്നു. അവൾക്ക് ധൈര്യം തോന്നി. അതേ വായ്ക്കുഴലിൽ ഹേമാദി കഷായം ഒഴിച്ച് കുടിപ്പിച്ച് നന്നായി പുതപ്പിച്ചു. കക്ഷത്തിലും തുടയുടെ ഇടയിലും തൊട്ട് നോക്കി. ഒന്നും ഉടഞ്ഞിട്ടില്ല. പഴുപ്പ് ഉടഞ്ഞാലെന്താവുമെന്നോ ഉടയാഞ്ഞാലെന്താവുമെന്നോ അവൾക്കറിയില്ല. പഴുപ്പ് പൊട്ടിയാൽ നിശ്ചയമായും രോഗി മരിക്കുമോ? പൊട്ടാതിരിക്കുമ്പോഴൊക്കെ രക്ഷപ്പെടുമോ? അതിനെക്കുറിച്ചൊന്നും അവൾക്ക് ശരിയായ വിവരമുണ്ടായിരുന്നില്ല. അവിടെയുള്ള ആർക്കും തന്നെ ഇതൊന്നും അറിയില്ല. എന്നാൽ പഴുപ്പ് പൊട്ടിയതിന് ശേഷമാണ് പാർവതി മരിച്ചത്. രാമണ്ണന്റെ പഴുപ്പ് പൊട്ടിയിട്ടില്ല. അവന്റെ ശ്വാസഗതിയും ക്രമം തെറ്റിയിട്ടില്ല. അതുകൊണ്ട് അവൾക്ക് അല്പം ധൈര്യം തോന്നി. ഇനി തിരിച്ച് കിട്ടാൻ യാതൊരു സാദ്ധ്യതയുമില്ലാത്തവണ്ണം പ്രാണൻ പോയിക്കഴിഞ്ഞ മകളുടെ ശരീരം അവളുപേക്ഷിച്ചു. ഇപ്പോൾ തന്റെ കൈയിൽ കിട്ടിയിരിക്കുന്ന മകന്റെ തല പിടിച്ചുകൊണ്ട് അവൾ മൂകയായി ഇരുന്നു.

കുടിൽ കെട്ടാൻ വേണ്ടി മാദേവയ്യൻ തട്ടിന്മേലുണ്ടായിരുന്ന മുളകളും കുറ്റികളും മറ്റും എടുത്ത് താഴെ ഇറക്കിയിരുന്നു. ചട്ടം ഉണ്ടാക്കുന്നതിന് അവ മതിയാകും. മാസ്റ്റർ പോയി രണ്ട് പുരോഹിതന്മാരോടും പറഞ്ഞു. ഗ്രാമത്തിലെ മറ്റ് മൂന്ന് ബ്രാഹ്മണർക്കും വിവരമറിയിച്ചു. എല്ലാവരും ഗ്രാമം വിടാനുള്ള തിരക്കിലാണ്. എന്നാൽ ഒരു കുട്ടി മരിച്ച് കിടക്കുന്നു; ശവം ഉടൻ ദഹിപ്പിച്ചില്ലെങ്കിൽ സമയം രാത്രിയാകും. പിന്നെ പുലരുന്നതുവരെ കാത്തിരിക്കണം. ജാതിക്കാരെല്ലാം ഓടിയെത്തി. ഇനി ചെന്നിഗരായൻ വരണം. വിശ്വൻ അമ്പലത്തിനകത്ത് ഒറ്റയ്ക്കാവും. ആരാണൊരു കൂട്ട്? താൻ ഇവിടെത്തന്നെ നില്ക്കണമെന്ന് മാദേവയ്യൻ

തീരുമാനിച്ചു. ആരെയെങ്കിലും പിടിച്ച് വിശ്വനെ ശ്രദ്ധിക്കുന്നതിന് ഏർപ്പാട് ചെയ്യണമെന്ന് അദ്ദേഹം കരുതി. അമ്പലത്തിനടുത്തേക്ക് നടന്ന അദ്ദേഹത്തിന്, പറ്റിയ ഒരാളെയും കണ്ടുകിട്ടിയില്ല. ഗ്രാമത്തിന് വെളിയിലുള്ള തന്റെ പീടികയുടെ വാതിൽക്കൽ നരസി ഇരിക്കുന്നു. അവൾ തന്നെ മാദേവയ്യനോട് ചോദിച്ചു: "ശാനുഭോഗരുടെ വീട്ടിലെ പാർവതിയമ്മ പോയ്പ്പോയെന്ന് കേട്ടു. നേരാണോ?"

മാദേവയ്യൻ അവളുടെ സഹായം ആവശ്യപ്പെട്ടു. സംഗതി പറഞ്ഞു. "നീ ഏതായാലും ഗ്രാമം വിട്ട് പോകുന്നില്ല. പീടികയുടെ വാതിലടച്ച് വരൂ. ഞാൻ മടങ്ങിവരുന്നതുവരെ ആ കുഞ്ഞിനെ നോക്കണം."

നരസി വാതിലടച്ച് പൂട്ടി. അവൾ അദ്ദേഹത്തിന് പിന്നിലായി നടന്നു. മാദേവയ്യന്റെ മുറുക്കാൻ സഞ്ചിയിൽ നിന്ന് ചുണ്ണാമ്പ് ഡപ്പിയെടുത്ത് ചെന്നിഗരായൻ ആറാമത്തെ വെറ്റിലയിൽ ചുണ്ണാമ്പ് തേക്കുകയായിരുന്നു. അദ്ദേഹം ശ്രീകോവിലിൽ പോയി ഒരു കൈവിളക്ക് കൊണ്ടുവന്ന് അടുത്ത് വെച്ച് നരസിയോട് പറഞ്ഞു: "നേരം ഇരുട്ടിയാൽ ഈ വിളക്ക് കത്തിച്ചോളൂ. ഈ കുപ്പിയുണ്ടല്ലോ, ഇതിൽ നിന്ന് മുമ്മൂന്ന് മണിക്കൂർ കൂടുമ്പോൾ ഇത്ര മരുന്ന് കൊടുക്കൂ. കുഞ്ഞ് വിശക്കുന്നുണ്ടെന്ന് പറഞ്ഞാൽ ഇതിൽ പൊടിയരിയുണ്ട്. കഞ്ഞിയുണ്ടാക്കി കൊടുക്കൂ."

"ഞാനെല്ലാം ചെയ്തോളാം. നിങ്ങൾ പൊയ്ക്കോളൂ."

വിശ്വൻ അനക്കമില്ലാതെ കിടക്കുന്നു. മാദേവയ്യൻ ചെന്നിഗരായരോട് പറഞ്ഞു: "പാർവതിയമ്മ നമ്മെവിട്ട് പൊയ്ക്കളഞ്ഞു. നിങ്ങൾ നടക്കൂ. ഇനി ബാക്കി പണിയൊക്കെ നടത്തണം."

"അതെന്തിനാ പൊയ്ക്കളഞ്ഞത്?"

"അത് ചോദിക്കാൻ നിങ്ങൾ വരണം." അദ്ദേഹത്തിന്റെ കൈപിടിച്ച് മാദേവയ്യൻ നടന്നു.

അവരെത്തുമ്പോഴത്തേക്കും വീട്ടിന് മുമ്പിൽ ചട്ടം•ഉറപ്പിച്ച് വെച്ചിരിക്കുന്നു. അണ്ണാ ജോയിസർ തന്നെ മുമ്പിൽ നിന്ന് എല്ലാം നിർദേശിക്കുന്നുണ്ട്. അയ്യാശാസ്ത്രിക്ക് ശവമെന്ന് വെച്ചാൽ മുമ്പ് മുതലേ പേടിയാണ്. അദ്ദേഹം ചെത്തുവഴിക്ക് പുറത്ത് നിന്ന് സംസാരിക്കുകയാണ്. നഞ്ചമ്മ തന്റെ മകൾ മരിച്ചിട്ടേയില്ലെന്ന മട്ടിൽ; അല്ലെങ്കിൽ ഈ വീട്ടിൽ നടക്കുന്ന ശവസംസ്ക്കാരത്തിനുള്ള തയ്യാറെടുപ്പിനും തനിക്കും ഒരു ബന്ധവുമില്ലെന്ന മട്ടിൽ രാമണ്ണന്റെ മുഖം തന്നെ നോക്കി ഭൂതബാധയേറ്റവളെപ്പോലെ ഇരിക്കയാണ്.

"ഇതിന്റെ ശരിയായ അവകാശി സത്യത്തിൽ ഇവളുടെ ഭർത്താവാണ്. അദ്ദേഹത്തെ അറിയിക്കാതെ സംസ്ക്കാരം നടത്താമോ?" അണ്ണാ ജോയിസർ ചോദിച്ചു.

"ഇപ്പോഴെങ്ങനെ അറിയിക്കും? അതും പ്ലേഗ് പിടിച്ച് മരിച്ച ശവം.

കുറേ വെച്ചിരുന്നാൽ ശരീരമാകെ കറുപ്പടിക്കും. അതിന്റെ ഉത്തരവാദിത്വം ഞാനേറ്റു. ഞാനാണ് മുമ്പിൽ നിന്ന് കല്യാണം കഴിപ്പിച്ചത്. അദ്ദേഹത്തിന് ഞാൻ കത്തെഴുതിക്കോളാം. ഇപ്പോൾ താമസിപ്പിക്കരുത്." മാസ്റ്റർ മറുപടി പറഞ്ഞു.

മാസ്റ്ററുടെ ഭാര്യ പാർവതിക്ക് മഞ്ഞളും കുങ്കുമവും പൂശി വീട്ടിലുണ്ടായിരുന്ന ഒരു റൗക്കത്തുണി പുതച്ചു. അയ്യൻ തലേ ദിവസം അവളുടെ കൈവശം കൊടുത്തിരുന്നതിൽ ബാക്കിയുണ്ടായിരുന്ന അഞ്ചു റുപ്പിക നഞ്ചമ്മ മാസ്റ്ററുടെ കൈയിൽ വെച്ച് കൊടുത്തു. ശവം കെട്ടിയെടുത്ത് കൊണ്ടുപോകുമ്പോൾ മാസ്റ്ററുടെ ഭാര്യ കണ്ണീർചൊരിഞ്ഞു. എന്നാൽ നഞ്ചമ്മ കരഞ്ഞില്ല. "ഈ സൂള എന്തിനാ ചത്തത്?" ചെന്നിഗരായൻ കണ്ണീർ തുടച്ചു.

ഇവർ പോകുമ്പോഴത്തേക്കും പൊയ്കയ്ക്ക് പിറകിലെ കാവിനടുത്ത് വിറക് കൂട്ടിയിട്ടിരുന്നു. പാർവതി കല്യാണം കഴിഞ്ഞ കുട്ടിയായിരുന്നതുകൊണ്ട് പ്രത്യേക കർമങ്ങളോടുകൂടി ദഹനം നടത്തേണ്ടിയിരുന്നു. അണ്ണാജോയിസർക്ക് പര, അപര കർമങ്ങളെല്ലാം അറിയാം. അയ്യാശാസ്ത്രി ശവമഞ്ചത്തോടൊപ്പം നടന്നെങ്കിലും തിണ്ടിൽ നിന്നിറങ്ങുന്നതിനു മുമ്പുതന്നെ പിറകിൽ നിന്നുകളഞ്ഞു. അവിടെ ദഹനം നടന്ന് രണ്ടാളുയരത്തിൽ തീ കണ്ടതിന് ശേഷവും അവിടെത്തന്നെ നിന്നു; ശവം ചുമന്നിരുന്നവർ ശ്മശാനത്തിലെ കിണറ്റിൽ നിന്ന് വെള്ളമെടുത്ത് കുളിച്ച് വരുന്നതുവരെയും അദ്ദേഹം കാത്തിരുന്നു. അവസാനം എല്ലാവരും ഒന്നിച്ച് തിരിച്ച് വരുമ്പോൾ അവരെ നിറുത്തി ചോദിച്ചു: "തല വേഗം ഉടഞ്ഞോ?"

"ഹും."

"ചെന്നയ്യാ, ശവം ചുമന്നവർക്ക് എത്ര ദക്ഷിണ കൊടുത്തു?"

"എട്ടണ."

"നോക്കൂ. ഞാനും കൂടെ വരേണ്ടതായിരുന്നു. ഇത്രയും ദൂരം വന്നു. അവിടെ വന്നാൽ ഈ സന്ധ്യാസമയത്ത് പച്ചവെള്ളത്തിൽ കുളിക്കണം. ശരീരസുഖം പോര. അതുകൊണ്ടാണ് വരാഞ്ഞത്. എന്റെ ദക്ഷിണ തന്നേക്കൂ."

ഇതുകേട്ട മാസ്റ്റർക്ക് ശരീരമാകെ രോഷംകൊണ്ട് കത്തി. എന്നാൽ അണ്ണാജോയിസർ 'കൊടുത്തേക്കൂ' എന്ന് പെട്ടെന്ന് പറഞ്ഞുകളഞ്ഞു. ചെന്നിഗരായൻ തന്റെ ഒക്കത്ത് ഇറുക്കിയിരുന്ന കാശിൽ നിന്ന് എട്ടണ നാണ്യമെടുത്ത് വൃദ്ധനായ ശാസ്ത്രിക്ക് കൊടുത്തു. അദ്ദേഹത്തിന് വളരെ സന്തോഷമായി.

"അടിയന്തിരവും മറ്റും ഇവിടെവെച്ച് തന്നെ നടത്തുന്നോ?..." അദ്ദേഹം ചോദിച്ചു.

"അടിയന്തിരം നടത്തേണ്ടത് പെണ്ണിന്റെ ഭർത്താവിന്റെ ഉത്തരവാദിത്തമല്ലേ? അതിവർക്ക് ചെയ്യാമോ?" മാസ്റ്റർ മറുപടി പറഞ്ഞു.

"ഓ ശരി ശരി. മറന്ന് പോയി." ആ അഞ്ചുപേരോടൊപ്പം ശാസ്ത്രിയും തിരിച്ച് നടന്നു.

## മൂന്ന്

പാർവതിയുടെ ശവം എടുത്ത് പോയശേഷം വീട്ടിൽ നഞ്ചമ്മയോടൊപ്പം മാദേവയ്യൻ മാത്രം അവശേഷിച്ചു. മാസ്റ്ററുടെ വീട്ടിലെ സാധനങ്ങളെല്ലാം പുറത്ത് ഷെഡ്ഡിലെത്തിക്കഴിഞ്ഞിരുന്നു. ഇനിയും കുറേ സാധനങ്ങൾ വീട്ടിലുണ്ട്. അത് നോക്കിവരാമെന്ന് പറഞ്ഞ് മാസ്റ്ററുടെ ഭാര്യ അങ്ങോട്ട് പോയി. ഇടയഗ്രാമത്തിലേക്ക് പോയിരുന്ന അവരുടെ മകൻ, അവർ പോയി അഞ്ച് നിമിഷത്തിൽ തിരിച്ചുവന്നു. അവൻ വിശദവിവരം അറിയിച്ചു: "നാളെ രാവിലെ ഉദിച്ച് രണ്ട് മാർ പൊങ്ങിയാൽ രണ്ട് വണ്ടി നിറയെ ഓലയും കൊണ്ട് രണ്ടാൾ വരുമത്രെ. ദേവിയുടെ കാവിനടുത്ത് കാത്തിരിക്കണം പോലും."

രാമണ്ണന്റെ ശ്വാസഗതി മന്ദഗതിയിൽ നടക്കുകയാണ്. "ഒരിക്കൽ കൂടി മരുന്ന് കൊടുത്തിരുന്നോ പെങ്ങളേ?" അയ്യൻ ചോദിച്ചു. പാർവതി മരിച്ച് അല്പം കഴിഞ്ഞപ്പോൾ രണ്ട് വായ്ക്കുഴൽ മരുന്ന് കൊടുത്തിരുന്നു. എങ്കിലും നഞ്ചമ്മ വീണ്ടും വായ്ക്കുഴലെടുത്ത് മരുന്നൊഴിച്ച് കുടിപ്പിക്കാൻ പോയി. അവൻ വായ തുറന്നില്ല. നിർബന്ധിച്ച് താടിയെല്ല് പിടിച്ച് കുഴലിന്റെ വായ അകത്തേക്ക് തള്ളി മരുന്ന് ചെരിച്ച് കൊടുത്തു. എന്നാൽ അത് അകത്ത് ചെന്നില്ല. "സാമീ, അവൻ മരുന്ന് കുടിക്കുന്നില്ല." അവൾ പറഞ്ഞു.

"പനി ഇറങ്ങുന്നെന്ന് തോന്നുന്നു. നോക്കൂ."

അദ്ദേഹം അടുത്തുവന്ന് ആദ്യം നെറ്റിയിൽ തൊട്ടുനോക്കി. പനി ഇറങ്ങുകയായിരുന്നു. പ്ലേഗ് ബാധിച്ചവരുടെ പനി ഏറുകയും കുറയുകയും ചെയ്യുക സാധാരണമാണ്. എന്നാലിപ്പോൾ പനി തീരെ കുറഞ്ഞതായി തോന്നി. പനി തീരെ പോവുകയെന്ന് വെച്ചാൽ സുഖക്കേട് ഭേദമാവുന്നതിന്റെ ലക്ഷണമാണ്. "പെങ്ങളേ, രണ്ടാളെ പിടിച്ചു. ഒന്ന് ബലിയായിത്തീർന്നു. രാമണ്ണൻ രക്ഷപ്പെടുമെന്ന് തോന്നുന്നു. പനി ഇറങ്ങിയിട്ടുണ്ട്." അതുകേട്ട നഞ്ചമ്മയ്ക്ക് മരിച്ച പാർവതിക്ക് ജീവൻ തിരിച്ചുകിട്ടിയ ആശ്വാസം. "അതെങ്കിലും ആയാൽ കാളിയമ്മയ്ക്ക് പുതിയ സാരിയുടുപ്പിച്ച് എഴുന്നള്ളത്ത് നടത്തും." അവൾ പറഞ്ഞു. രോഗിയുടെ ശരീരതാപം അനുനിമിഷം കുറയുകയാണ്. സുമാർ അഞ്ച് നിമിഷം വരെ മാദേവയ്യന് പോലും ഇത് നല്ല ലക്ഷണമെന്നാണ് തോന്നിയത്. കുറച്ച് കഴിഞ്ഞപ്പോൾ സംശയം തോന്നി. അദ്ദേഹം പുതപ്പിനകത്ത്

കൈയിട്ട് അവന്റെ കാലുകൾ തൊട്ട് നോക്കി. തണുക്കുകയാണ്. "കുറച്ച് വെണ്ണീർ വേണം. എവിടെയുണ്ട്?" അദ്ദേഹം ചോദിച്ചു.

"അടുക്കളയിൽ അടുപ്പിലേ ഉള്ളൂ."

അദ്ദേഹം തന്നെ എഴുന്നേറ്റ് ഓടിപ്പോയി ഒരു പിടി വെണ്ണീർ കൊണ്ടുവന്ന് രാമണ്ണന്റെ രണ്ട് കാലിലും ഇട്ട് തിരുമ്മാൻ തുടങ്ങി. അഞ്ച് നിമിഷം തിരുമ്മിയെങ്കിലും വീണ്ടും ചൂട് കയറിയില്ല. അതിന്റെ കാരണം അദ്ദേഹം തുറന്ന് പറഞ്ഞതുമില്ല. പുതപ്പ് നീക്കി നോക്കിയപ്പോൾ തുടയിലും കക്ഷത്തിലുമുള്ള പഴുപ്പുകൾ വീർത്ത് നില്ക്കുന്നു. ഒന്നും പൊട്ടിയിട്ടില്ല. വീണ്ടും പുതപ്പ് ശരിപ്പെടുത്തി വലത്തെ കൈ പിടിച്ച് നാഡിമിടിപ്പ് പരീക്ഷിച്ചു. അത്യന്തം പരിക്ഷീണമായിരിക്കുന്നു; ഉണ്ടെന്നും ഇല്ലെന്നും ഉള്ള മട്ടിൽ മിടിക്കുന്നുണ്ട്. അവനും ഗംഗാജലം കൊടുക്കണം. അത് അമ്മയോട് തുറന്ന് പറയുവാനുള്ള മനക്കരുത്ത് അദ്ദേഹത്തിനില്ലായിരുന്നു. എന്നാൽ അറിഞ്ഞ്കൊണ്ട് അങ്ങനെ വേണ്ടെന്ന് വെക്കാമോ? മിണ്ടാതിരുന്നാൽ കുട്ടി വായ്ക്ക് വെള്ളമില്ലാതെ മരിക്കും. പ്രാണൻ പറന്നുപോകുമ്പോൾ വായിൽ വെള്ളമൊഴിച്ചാലെന്ത്? ഇല്ലെങ്കിലെന്ത്? എല്ലാം നമ്മുടെ വിഭ്രാന്തി. ഇങ്ങനെ ചിന്തിച്ചെങ്കിലും അവസാനം 'എന്റെ കുഞ്ഞിന്റെ വായിൽ ഞാൻ വെള്ളമൊഴിച്ചില്ല' എന്ന ഖേദം അമ്മയ്ക്കൊരിക്കലും മാറില്ല. അത് കൂടി കണക്കിലെടുത്ത് അദ്ദേഹം അടുത്തുണ്ടായിരുന്ന ഗംഗാജലത്തിന്റെ പാത്രം കൈയിലെടുത്തു. വായ്ക്കുഴലിൽ ഉണ്ടായിരുന്ന മരുന്ന് തുടച്ചുകളഞ്ഞു. അതിൽ ഗംഗാജലം നിറച്ചു. അദ്ദേഹം അവളുടെ കൈയിൽ കൊടുത്ത് കുട്ടിയുടെ ചുണ്ടുകൾ വിടർത്തി. "പെങ്ങളേ, ഇതൊഴിച്ച് കൊടുക്കൂ." അവൾക്കു കാര്യം മനസ്സിലായി.

"രാമണ്ണനും പോകയാണോ സാമീ!" അതൊരു നിലവിളിയായിരുന്നു.

"ഇപ്പോൾ കരയരുത്. ഞാൻ പറഞ്ഞതുപോലെ ചെയ്യൂ." പേരിന് കുഴൽ അവളുടെ കൈകൊണ്ട് തൊടുവിച്ച് അദ്ദേഹം തന്നെ ഗംഗാജലം ഒഴിച്ച് കൊടുത്തു. അതിൽ എത്ര ഭാഗം അകത്ത് കടന്നുവെന്നോ എത്ര പുറത്ത് പോയെന്നോ അവരറിഞ്ഞില്ല. ഇടത്തെ കൈ മൂക്കിനടുത്ത് പിടിച്ച്, വലത്തെ കൈകൊണ്ട് നാഡി പിടിച്ച് മാദേവയ്യൻ രോഗിയുടെ മുഖം തന്നെ നോക്കിക്കൊണ്ടിരുന്നു. നഞ്ചമ്മ ഭൂതബാധയേറ്റതുപോലെ, തന്റെ രണ്ടാമത്തെ കുഞ്ഞിന്റെ മുഖത്ത് നിന്ന് ദൃഷ്ടികൾ പറിക്കാതെ ഇരുന്നു. രണ്ടുപേരും എത്രതന്നെ ജാഗ്രതയോടെ നോക്കിക്കൊണ്ടിരുന്നെങ്കിലും പ്രാണൻ അവസാനമായി പുറത്ത് വരുന്നതെപ്പോഴാണെന്ന് ആർക്കും അറിയില്ല. മാദേവയ്യന്റെ വിരലുകൾ നാഡിമിടിപ്പ് പരീക്ഷിച്ചു; സ്പന്ദനം താഴോട്ടിറങ്ങി മാഞ്ഞുകൊണ്ടിരുന്നു. നാഡീസ്പന്ദനം ഇനി മുകളിൽ വരാത്തവണ്ണം പാതാളത്തിലേക്ക് ഇറങ്ങി

പ്പോയി.

ഇപ്പോൾ അയ്യൻ സംസാരിച്ചേ ഒക്കൂ. ഉള്ള സംഗതി പറഞ്ഞ് ശവത്തിന്റെ കൈയും കാലും മടക്കണം. സമയം വൈകിയാൽ കൈയും കാലും 'മരംകെട്ടി'പ്പോകും; മടക്കാനാവില്ല. എന്നാൽ എങ്ങനെ സംസാരിക്കും? അവൾക്ക് കാര്യം അറിയാത്തതല്ല. ബുദ്ധിയിലൂടെ കാര്യം ഗ്രഹിച്ച് കഴിഞ്ഞിരിക്കുന്നു; പക്ഷേ അത് മനസ്സിലേക്കിറങ്ങിച്ചെല്ലാൻ കൂട്ടാക്കുന്നില്ല. പാർവതി മരിച്ചപ്പോൾ ചെയ്തതുപോലെ ഇപ്പോൾ അവൾ കരയുന്നില്ല. രാമണ്ണന്റെ മാറിൽ അവൾ തലവെച്ചില്ല. അവന്റെ കൈപോലും പിടിച്ചില്ല. തലമാത്രം അവളുടെ മടിയിൽ തന്നെയിരുന്നു.

ഈ നേരത്ത് പാർവതിയുടെ ശവസംസ്ക്കാരം കഴിഞ്ഞ് അവർ മടങ്ങുന്നുണ്ടാകും. ഇപ്പോൾ തന്നെ അവരെ വിവരം അറിയിക്കണം. പിന്നെ വിറക് ശേഖരിച്ച് കൊടുത്തയയ്ക്കണം. ഇപ്പോൾ തന്നെ നേരം ഇരുട്ടിയിരിക്കുന്നു. ഈ നേരത്ത് ശവം ചുമന്ന് കൊണ്ടുപോയി ചുടുമോ, അല്ല പുലരുന്നത് വരെ കാത്ത് നിൽക്കുമോ? ഏതായാലും കൈയും കാലും മടക്കിയേ ഒക്കൂ. "പെങ്ങളേ, പ്രാണൻ ശിവന്റെ പാദത്തിലെത്തിയാൽ പിന്നെ ഈ കൂട്ടിലെന്താണ് ഉള്ളത്? ഞാൻ കൈയും കാലും മടക്കട്ടേ?"

"നിങ്ങളുടെ ജോലി നിങ്ങൾ ചെയ്തോളൂ, സാമീ." അമ്മ അത് പറഞ്ഞ് മകന്റെ തല സാവധാനം താഴെ വെച്ചു. അവൾ ദൂരെ മാറി നിന്നു. മാദേവയ്യൻ ബാക്കി പണികൾ ചെയ്ത് പുതപ്പ് വലിച്ച് മൂടി. അതിനകം പുറത്ത് നിന്ന് മാസ്റ്ററും ചെന്നിഗരായരും അവിടെ എത്തി.

"മാസ്റ്ററേ, രാമണ്ണന്റെ ശ്വാസവും നിന്നു. ഇനി ബാക്കി ജോലികൾ ചെയ്തോളൂ." അയ്യൻ പറഞ്ഞു.

"അയ്യോ ഈശ്വരാ!"

"ഈശ്വരന്റെ അടുത്തേക്ക് തന്നെയാണ് പോയത്. ഇനി എന്ത് പറഞ്ഞിട്ടും ഫലമില്ല. പുരോഹിതന്മാരെ വിളിക്കിൻ."

മാസ്റ്റർ അണ്ണാജോയിസരുടെ ഷെഡ്ഡിലേക്ക് ഓടി. അതിനകം ജോയിസരുടെ വീട്ടുകാരെല്ലാം ഗ്രാമത്തിലെ ഭവനം ഉപേക്ഷിച്ച് ഷെഡ്ഡിലേക്ക് സാധനങ്ങൾ എത്തിച്ച് കഴിഞ്ഞിരുന്നു. ചെന്നിഗരായർക്ക് ഒന്നും മനസ്സിലായില്ല. അദ്ദേഹത്തിന്റെ കണ്ണിൽ വെള്ളം നിറഞ്ഞ് നിന്നു. രാമണ്ണന്റെ ശവത്തിനു മുമ്പിൽ വന്ന് കണ്ണീർ ഒലിപ്പിച്ച് കൊണ്ട് അദ്ദേഹം കുത്തിയിരുന്ന് കളഞ്ഞു.

മാസ്റ്റർ അണ്ണാജോയിസരോടൊപ്പം തിരിച്ച് വന്നു. മാദേവയ്യൻ ജോയിസരോട് ചോദിച്ചു: "സ്വാമീ, രാത്രി ഇനിയുള്ള കാര്യങ്ങളെല്ലാം നടക്കുമോ? പുലരുന്നത് വരെ ശവം ഇങ്ങനെത്തന്നെ വെക്കണോ?"

"രാത്രികാലത്തെങ്ങനെ നടത്തും?"

മാസ്റ്റർ ഇടപെട്ടു: "പണ്ട് ഭയങ്കര രോഗം വന്നിരുന്നില്ലേ? കോളറ.

ആ സമയത്ത് രാവുമില്ല; പകലുമില്ല. ചത്ത് വീഴുന്നതിനനുസരിച്ച് ഉടൻ എടുത്ത് കൊണ്ടുപോയി ചുടുമായിരുന്നു. എല്ലാവർക്കും വേണ്ടത്ര വിറക് പ്രത്യേകം ഇല്ലാതിരുന്നതുകൊണ്ട് രണ്ടും മൂന്നും ശവം ഒന്നിച്ചിട്ട് തീ കൊടുക്കുമായിരുന്നു. ഗ്രാമത്തിൽ മാരിവിളയാട്ടം നടക്കുമ്പോൾ ഈ ആചാരങ്ങളും മറ്റും കൃത്യമായി അനുഷ്ഠിക്കാനാവില്ല. നമുക്ക് സംസ്ക്കാരം ഇപ്പോൾ തന്നെ നടത്തിക്കളയാം."

ഈ നിർദേശം ജോയിസർ അംഗീകരിച്ചു. നേരത്തെ വന്നിരുന്ന ചുമട്ടുകാരെ തന്നെ വിളിക്കാൻ ജോയിസർ പോയി. വീട്ടിനു മുമ്പിൽ മുള ധാരാളമായി കൂട്ടിയിരിക്കുന്നു. മാസ്റ്റർ വാഹനം ഒരുക്കുന്നതിന് നിന്നു. വിറക് ശേഖരിച്ച് അയയ്ക്കാൻ മാദേവയ്യൻ പുറപ്പെട്ടു.

രാമണ്ണൻ ഉപനയനം കഴിഞ്ഞ കുട്ടിയാണ്. കല്യാണം കഴിഞ്ഞ ചേച്ചിക്ക് എല്ലാ സംസ്കാര കർമങ്ങളും നടത്തിയത് പോലെ അവന്റെ ദഹനവും വിധിപ്രകാരം നടക്കണം. ശവം ചുമട്ടുകാർ എത്തി. മാദേവയ്യൻ കുറച്ച് സമയം കഴിഞ്ഞ് തിരിച്ചുവന്നു. "സൂരേഗൗഡന്റെ മൈതാനത്ത് കൊള്ളി, ചകിരി, ചിരട്ട എല്ലാം വേണ്ടത്രയുണ്ട്. ആവശ്യമുള്ളത്ര കൊണ്ടു പൊയ്ക്കോളൂ. ഞങ്ങൾ നാടുവിടുകയാണ് എന്നയാൾ പറഞ്ഞിരിക്കുന്നു. അയാളുടെ വണ്ടിയും തന്നു. അയാളുടെ മകനും അയാളും മറ്റ് ഒന്നുരണ്ടുപേരും ചേർന്ന് വണ്ടിയിൽ വിറക് നിറയ്ക്കുകയാണ്. അവർ നേരെ ശ്മശാനത്തിലേക്ക് വണ്ടി തെളിക്കും. നിങ്ങൾ നടന്നോളൂ."

എല്ലാം തീർന്നു. ഇനി ശവം എടുത്ത് വെളിയിൽ കൊണ്ടുവന്ന് ചട്ടത്തിൽ കിടത്തി മുറുക്കണം. വായിൽ അരിമണികൾ ഇടണം. അത് കഴിഞ്ഞ് ചുമന്ന് കൊണ്ടുപോവുക. എന്നാൽ മാദേവയ്യൻ നഞ്ചമ്മയെ കണ്ടില്ല. അദ്ദേഹം നഞ്ചമ്മയെ അന്വേഷിച്ചു. ആർക്കും അറിയില്ല. ബഹളത്തിൽ ആരും അവളെ ശ്രദ്ധിച്ചിരുന്നില്ല.

"വല്ല തോട്ടിലോ കിണറ്റിലോ. ...എന്ത് കഥയോ? പോയി നോക്കിൻ." ജോയിസർ ഉടൻ താക്കീത് ചെയ്തു.

"ഇവിടെത്തന്നെ വെളിക്കിറങ്ങിയതാവാം." മാസ്റ്റർ ഊഹിച്ചു.

മാദേവയ്യന് തോന്നിയത് മറ്റൊന്നാണ്. "നിങ്ങൾ അവിടെയെല്ലാം പോയി നോക്കിക്കോളൂ. ഞാൻ തിണ്ടിന്മേലുള്ള എന്റെ കോവിലിൽ പോയി നോക്കിക്കോളാം. ഇളയ കുട്ടി അവിടെയുണ്ടല്ലോ. നഞ്ചമ്മ അങ്ങോട്ട് പോയിരിക്കണം." അദ്ദേഹം അതും പറഞ്ഞ് ധൃതിയിൽ ചുവട് വെച്ചു. ഇടയ്ക്ക് ഓടി. ഗ്രാമത്തിലൂടെ നടന്ന്, തിണ്ടിലൂടെ കുറേ ഓടി നടുത്തിണ്ടിന് മുകളിലുള്ള അദ്ദേഹത്തിന്റെ കോവിലിലേക്ക് നടന്നു. വാതിൽ തുറന്ന് അകത്ത് കടന്നപ്പോൾ അദ്ദേഹത്തിന്റെ ഊഹം ശരിയായിരുന്നു. വിശ്വൻ കമ്പിളിയിൽ കിടന്നിരിക്കുന്നു. അവന്റെ തല നരസിയുടെ മടിയിലാണ്. നഞ്ചമ്മ തൂണിൽ ചാരിയിരുന്ന് കുഞ്ഞിനെ

ത്തന്നെ നോക്കുന്നു. അവളുടെ കണ്ണിൽ വെള്ളമില്ല; ഭൂതബാധയേറ്റതു പോലുള്ള കണ്ണുകൾ.

നരസി മാദേവയ്യനോട് പറഞ്ഞു: "നഞ്ചമ്മേ ഇരുട്ടത്ത് ഓടി വന്നതാണ്. ഞാൻ കുഞ്ഞിന് കഞ്ഞികൊടുക്കുകയായിരുന്നു. വന്ന ഉടനെ മകന്റെ തലയെടുത്ത് മടിയിൽ വെച്ചു. അതിന് ശേഷം എന്തോ വിചാരിച്ച്, എന്റെ അടുത്തുവന്ന് വിളിച്ചു: "നരസമ്മേ, ഈ കുഞ്ഞ് എന്റേതല്ല. എന്റേതാണെന്ന് അറിഞ്ഞാൽ ആ പാപി സൂളേമോൻ ഈശ്വരൻ ഇതിനെയും കൊണ്ടുപോകും. നിനക്ക് തന്നേക്കാം. ഏതായാലും നിനക്ക് മക്കളില്ല. നീ തന്നെ പോറ്റിക്കോളൂ. ഇവിടെ എന്റെ അടുത്ത് നീ ഇരിക്കൂ. നിന്റെ മടിയിൽ വെക്കൂ. എനിക്കും ഈ കുഞ്ഞിനും ഒരു സംബന്ധവുമില്ല. ഇതെന്റെ മോനല്ല. ഞാനിതിന്റെ അമ്മയല്ല. അതാണെനിക്ക് പറയാനുള്ളത്." അവർ പറഞ്ഞു. "കുഞ്ഞിനെ എന്റെ മടിയിൽവച്ച് ഇപ്പോൾ ദൂരെ പോയി ഇരുന്നിരിക്കയാണ്. കണ്ടില്ലേ?"

"നരസമ്മേ, അങ്ങനെത്തന്നെ ചെയ്യൂ. രാമണ്ണനും പോയി. ഞങ്ങൾ ഇനി ബാക്കി ജോലി തീർത്ത് വരാം. നീ രണ്ടുപേരെയും നോക്കണം. ആണുങ്ങളെ വല്ലവരെയും ഇങ്ങോട്ടയയ്ക്കട്ടെ?"

"ഞാനുള്ളപ്പോൾ എന്തു പേടി? ഒരുത്തനും വേണ്ട."

"പനി എങ്ങനെയുണ്ട്?"

കുഞ്ഞിന്റെ നെറ്റിയിൽ തൊട്ട് നോക്കി മാദേവയ്യൻ ചോദിച്ചു: "തുടക്കൂടിൽ നോവുന്നെന്നോ മറ്റോ പറഞ്ഞോ?"

"ഇപ്പം കുറച്ചുമുമ്പേ സംസാരിച്ചു. ഞാൻ തന്നെ തുടക്കൂടിൽ നോക്കി ചോദിച്ചു. ഒന്നുമില്ലത്രെ. പനി ഉറഞ്ഞ് തുള്ളികത്തുന്നുണ്ട്."

"ഏതായാലും ഈരണ്ട്, മുമ്മൂന്ന് മണിക്കൂർ കൂടുമ്പോൾ മരുന്ന് കൊടുക്കണം." മാദേവയ്യൻ ഗ്രാമത്തിലേക്ക് ധൃതിവച്ച് പുറപ്പെടുന്നതിന് മുമ്പ് നഞ്ചമ്മയോട് പറഞ്ഞു: "പേടിക്കണ്ട. പഴുപ്പുണ്ടായിട്ടില്ല. മരുന്ന് ഫലിച്ചിരിക്കണം."

മാസ്റ്റർ ഗ്രാമത്തിന് പുറത്ത് സ്ത്രീകൾ മലവിസർജനത്തിന് പോകാറുള്ള കുറ്റിക്കാടിനടുത്ത് ചെന്ന് 'നഞ്ചമ്മേ' എന്ന് ഉച്ചത്തിൽ വിളിച്ച് മടങ്ങിയിരുന്നു. മറ്റുള്ളവർ അവിടെത്തന്നെ ഇരുന്ന് ഈ വീടിന് വന്ന് ചേർന്ന കാലക്കേടിനെ പറ്റി സംസാരിക്കുകയായിരുന്നു. മാദേവയ്യൻ വന്ന ഉടനെ പറഞ്ഞു: "നഞ്ചമ്മ കോവിലിലുണ്ട്. നിങ്ങൾ ഇനി ബാക്കിപ്പണി ചെയ്തോളൂ." നാല് പേർ ചട്ടം പൊക്കിയെടുത്തു. കൂടെ ചെന്നിഗരായൻ പുറപ്പെട്ടു. അവിടെ ബാക്കിയുണ്ടായിരുന്ന ഹേമാദികഷായത്തിന്റെ കുപ്പികളും കൈയിൽ കിട്ടിയ ഒരു കിടക്കയും രണ്ട് കമ്പിളികളും ചേർത്ത് പിടിച്ച് വീട്ടുവാതിൽ പൂട്ടി മാദേവയ്യൻ ഗ്രാമത്തിന് മുമ്പിലുള്ള തിണ്ടിന്മുകളിലൂടെ കോവിലിനടുത്തേക്ക് നടന്നു. രണ്ടാമത്തെ ശവം ഇതിനകം ശ്മശാനത്തിൽ എത്തിച്ചിരിക്കണം. രണ്ടാമത്തെ

പട്ടടയിലെ തീ, തോട്ടത്തിലെ തെങ്ങുകൾക്കിടയിലൂടെ കാണാമായിരുന്നു. തിണ്ടിൽ നിന്ന് ഇറങ്ങുന്നേടത്ത് വൃദ്ധ പുരോഹിതനായ അയ്യാശാസ്ത്രി ഒറ്റയ്ക്ക് നടുകുനിച്ച് നിന്നിരിക്കുന്നത് ആ ഇരുട്ടിലും കാണാമായിരുന്നു.

## നാല്

രാവിലെ എട്ട് മണിയോടെ ഇടയ ഗ്രാമത്തിൽ നിന്ന് രണ്ട് വണ്ടി ഓലയും കൂടെ രണ്ട് വേലക്കാരും വന്നു. ഉപേക്ഷിക്കപ്പെട്ട ഗ്രാമത്തിനകത്ത് അവർ കടന്നില്ല. രാമസമദ്രത്തിലെ കോൽക്കാരൻ ശാനുഭോഗരുടെ വീട്ടിന് മുമ്പിലുണ്ടായിരുന്ന മുളകൾ വണ്ടിയിൽ നിറച്ച് കൊണ്ടുവന്നു. ദേവിയുടെ കോവിലിന്റെ പിറകിലെ കാവിനടുത്തുള്ള മൈതാനത്തിൽ ഉച്ചയോടെ അവർ ഒരു ഷെഡ്ഡ് പണിതു. മാസ്റ്റർ തന്നെ ചിറക്കരയിലെ കോവിലിൽ നിന്ന് നഞ്ചമ്മയുടെ വീടിന്റെ താക്കോൽ വാങ്ങി. അവളുടെ വീട്ടുസാധനങ്ങൾ വണ്ടിയിൽ കയറ്റി അയച്ചു. അന്ന് വൈകുന്നേരത്തിനകം ഗ്രാമം പൂർണമായും ഉപേക്ഷിക്കപ്പെടും.

വിശ്വന് പനി ഒരേ നിലയിൽ തുടരുകയാണ്. എന്നാൽ അവന് പഴുപ്പുമാത്രം ഉണ്ടായിരുന്നില്ല. പാർവതിക്കും രാമണ്ണനും പനി വന്ന് ഇരുപത്തിനാല് മണിക്കൂറിൽ പഴുപ്പ് കണ്ടതാണ്. വിശ്വന് പനി വന്ന് രണ്ട് ദിവസമായെങ്കിലും പഴുപ്പ് കണ്ടില്ല. മാദേവയ്യൻ നല്കിയ മരുന്നിന്റെ ശക്തിയായിരിക്കണം. പനി വന്ന് അധികം താമസിയാതെ പുതിയ മരുന്ന് കൊടുത്തതുകൊണ്ടാവാം, കൂടുതൽ അപകടമൊന്നും ഉണ്ടായില്ല. മഹാമാരി പ്രവേശിച്ചു വീട്ടിൽ മരണം ഇത്രയും കൊണ്ട് നില്ക്കുമെന്ന് പറയാനാർക്കും കഴിയില്ല. മാദേവയ്യൻ പറഞ്ഞു: "നഞ്ചമ്മേ, ഇത് പരമേശ്വരന്റെ കോവിലാണ്. ഇതിനകത്ത് മഹാമാരി പ്രവേശിക്കില്ല. അതുകൊണ്ടാണ് വിശ്വന് പഴുപ്പ് വരാഞ്ഞത്. ഇവന്റെ കാര്യത്തിൽ പേടിക്കേണ്ടതില്ല."

നഞ്ചമ്മ ഒന്നും സംസാരിച്ചില്ല. അവൾ കല്ല് പോലെ, വളരെ അകലെ നിന്ന് വിശ്വനെ നോക്കിയിരിക്കയാണ്. പുലരുന്നതുവരെ അവൾ കണ്ണടച്ചില്ല. നേരം പുലർന്നപ്പോഴത്തേക്കും മാദേവയ്യൻ ക്ഷീണിച്ച് അവശനായിപ്പോയിരുന്നു. കഴിഞ്ഞ രണ്ട് ദിവസവും അദ്ദേഹം ഒന്നും കഴിച്ചിരുന്നില്ല. മിനിഞ്ഞാന്ന് രാത്രി വണ്ടിയിലിരുന്ന് അല്പമൊന്ന് മയങ്ങിയതൊഴിച്ചാൽ അദ്ദേഹം കണ്ണടച്ചിട്ടില്ല. അദ്ദേഹത്തിന്റെ കൃത്യമായ വയസ്സ് ഈ നാട്ടിലാർക്കും അറിയില്ല. എങ്കിലും എഴുപത്തഞ്ച് കഴിഞ്ഞിരിക്കുന്നുവെന്നതിൽ സംശയമില്ല. അദ്ദേഹം രണ്ട് ദിവസമായി തുടർച്ചയായി അധ്വാനിക്കുകയാണ്. തൂണിൽ ചാരിയിരുന്ന അദ്ദേഹം സ്വയം അറിയാതെ വെറും തറയിൽ കിടന്നു. അദ്ദേഹം അതേപടി ഉറങ്ങി. "അമ്യാരേ, എനിക്ക് ഈശ്വരൻ കുട്ടികളെ തന്നില്ല. കുട്ടികളി

ല്ലെന്ന് ഞാൻ ദുഃഖിക്കുകയായിരുന്നു. കുട്ടികളുണ്ടായാലും ദുഃഖം തന്നെ!" നരസി മൗനം ഭഞ്ജിച്ചു.

നഞ്ചമ്മ സംസാരിച്ചില്ല. അപ്പോഴാണ് മാസ്റ്റർ വന്ന് മാദേവയ്യന്റെ കൈവശമുണ്ടായിരുന്ന നഞ്ചമ്മയുടെ വീടിന്റെ താക്കോൽ വാങ്ങിക്കൊണ്ട് പോയത്. നഞ്ചമ്മ ഒരേ ഇരുപ്പാണ്. പിന്നെന്ത് പറയണമെന്ന് നരസിക്കും അറിയില്ല. എന്നാൽ അവൾ മുടങ്ങാതെ കുഞ്ഞിന് മരുന്ന് കൊടുത്തുകൊണ്ടിരുന്നു. അതിന്റെ തല അവളുടെ മടിയിൽ നിന്ന് മാറ്റിയില്ല. കുറച്ചുകഴിഞ്ഞപ്പോൾ മാസ്റ്ററുടെ ഭാര്യ വന്നു. അവരുടെ കണ്ണിൽ കണ്ണീർ തുളുമ്പി. എങ്കിലും നഞ്ചമ്മ കരഞ്ഞില്ല. "എണീക്കൂ. ഞങ്ങളുടെ ഷെഡ്ഡിലേക്ക് പോകാം. തുണി മാറ്റിക്കോളൂ. ഞാനല്പം ഉപ്പുമാവുണ്ടാക്കിയിട്ടുണ്ട്. നിങ്ങൾ ഇന്നലെ മുഴുവൻ ഒന്നും കഴിച്ചില്ലല്ലോ?"

നഞ്ചമ്മ വരുന്നില്ലെന്ന് തലയാട്ടി. മാസ്റ്ററുടെ ഭാര്യ തിരിച്ച്പോയി. അവർ ഒരു ചരുവത്തിൽ ഉപ്പുമാവ് കൊണ്ടുവന്നു. നഞ്ചമ്മ മുഖം കഴുകാൻ പോലും എഴുന്നേറ്റില്ല. "ശാനുഭോഗരെവിടെ?" നരസി ചോദിച്ചു.

"രാത്രി ശ്മശാനത്തിൽ നിന്ന് വന്നശേഷം ഞങ്ങളുടെ ഷെഡ്ഡിന് പുറത്ത് ഒരു ചാക്ക് വിരിച്ച് കിടന്നിരുന്നു. ഇപ്പോൾ അദ്ദേഹത്തിന് കുറച്ച് ഉപ്പുമാവ് കൊടുത്ത് വന്നതാണ്."

"കുഞ്ഞ് ഇവിടെയാണെന്ന് അദ്ദേഹത്തിനറിയില്ലേ?"

"അറിയാം. ഞങ്ങളുടെ യജമാനൻ പറഞ്ഞിരുന്നു. ഇപ്പോൾ വരും."

"അമ്യാരേ, ഈ നരസി വേണ്ടാത്ത വർത്തമാനം പറഞ്ഞെന്ന് വിചാരിക്കരുത് കേട്ടോ. എന്നെപ്പോലെ ഒരു സൂളയ്ക്ക് മക്കളുണ്ടായാൽ അവരുടെ സുഖവും ദുഃഖവും നോക്കാൻ ഒരുത്തനും വരില്ല. അവറ്റ ആർക്ക് ജനിച്ചതാണെന്ന് ആരറിയുന്നു? അപ്പോൾ പിന്നെന്തിന് വരണം? ഈ ചെന്നയ്യൻ തനിക്ക് പിറന്ന മകനെ കാണാൻ വരാതെ അവിടെ ഇരുന്ന് ഉപ്പുമാവ് തിന്നുന്നു!"

ഒന്നും സംസാരിക്കേണ്ടെന്ന് നഞ്ചമ്മ നരസിയോട് ആംഗ്യം കാണിച്ചു. മാസ്റ്ററുടെ ഭാര്യ നഞ്ചമ്മയോട് പറഞ്ഞു: "നോക്കൂ, ഈ ഗ്രാമദേവതയായ കാളീദേവിയും സുങ്കൽ ദേവിയും ഒന്നും നല്ലവരല്ല. ഇവർ നശിപ്പിക്കുകയല്ലാതെ രക്ഷിക്കില്ല. ഏത് വിഷമത്തിലും ശൃംഗേരി ശാരദാദേവി പരിഹാരമുണ്ടാക്കിത്തരും. വിശ്വന് സുഖമായാൽ ഇക്കൊല്ലം നവരാത്രിക്ക് നിന്റെ സന്നിധിയിൽ വന്ന് കുങ്കുമാർച്ചന നടത്താമെന്ന് വഴിപാട് നേർന്നോളൂ. നിശ്ചയമായും സുഖപ്പെടും. നിങ്ങൾക്ക് ഇപ്പോൾ പുലയാണല്ലോ. നിങ്ങളൊന്നും ചെയ്യണ്ട. ഞാൻ വീട്ടിൽ പോയി മാറ്റുടുത്ത് നിങ്ങളുടെ പേരിൽ നാലണ ഉഴിഞ്ഞ് വെക്കാം."

നഞ്ചമ്മ വേണ്ടെന്ന് തലയാട്ടി.

"അതെന്താ അങ്ങനെ പറയുന്നത്?"

"ഒരു ഈശ്വരനും ഒന്നും ചെയ്യില്ല. ഈശ്വരനെന്നൊക്കെ പറയു

ന്നത് വെറും കള്ളം. ആയുസ്സുണ്ടെങ്കിൽ ജീവിക്കും. ഇല്ലെങ്കിൽ പോട്ടെ."

നരസി പറഞ്ഞു: "നഞ്ചമ്യാരേ, ദേഷ്യം പിടിച്ച് സംസാരിക്കരുത്. തെറ്റായിപ്പോയെന്ന് പറയൂ. വഴിപാട് ഉഴിഞ്ഞ് വെക്കൂ."

"ഒരു തെറ്റും പറ്റിയിട്ടില്ല. ഏത് ഈശ്വരനും വഴിപാട് കൊടുക്കണ്ട." നഞ്ചമ്മ ഉറച്ച് പറഞ്ഞു. വീണ്ടും അവർ രണ്ടുപേരും നിർബന്ധിച്ചു. 'നിങ്ങൾക്ക് തോന്നിയതുപോലെ ചെയ്തോളൂ.' അവൾ അർധ സമ്മതം നല്കി. മാസ്റ്ററുടെ ഭാര്യ ഇറങ്ങിപ്പോയി. ഈ നേരത്ത് കോവിലിനടുത്തേക്ക് അനേകം ഗ്രാമീണർ ഓരോരുത്തരായി എത്തിക്കൊണ്ടിരുന്നു. എല്ലാവർക്കും അവരവരുടെ ഷെഡ്ഡ് വ്യവസ്ഥപ്പെടുത്തുന്ന തിരക്കാണ്. നഞ്ചമ്മയെ സമാധാനിപ്പിക്കാൻ വന്ന ഗ്രാമവാസികൾ വളരെ വിഷമിച്ചു. പാർവതിയുടെ സൗന്ദര്യവും ഗുണഗണങ്ങളും അവർ പ്രശംസിച്ചു; രാമണ്ണന്റെ ബുദ്ധിശക്തിയെ വാഴ്ത്തി. ജീവിച്ചിരുന്നെങ്കിൽ ഭാവിയിൽ തഹസീൽദാർ ആകുവാനുള്ള ബുദ്ധിയുള്ളവനായിരുന്നു. ഇത്രയും ബുദ്ധിയുള്ളവർ ഈ ലോകത്ത് ജീവിച്ചിരിക്കരുത്; തന്റെ അടുത്ത് തന്നെ ഉണ്ടായിരിക്കണമെന്ന് വെച്ചാണ് ശിവൻ പിടിച്ചുകൊണ്ടുപോയത്. ഈ പുതിയ പെണ്ണിനെ പുതിയ സാരിയുടുപ്പിച്ച് കോവിലിൽ കൊണ്ട് പോകേണ്ടിയിരുന്നില്ല. 'അമ്മ'യുടെ കണ്ണ് ആദ്യം തന്നെ പതിച്ചത് ആ കുട്ടിയുടെ മേലാണ്. ഓരോരുത്തരും അവർക്കറിയാവുന്നതുപോലെ സംസാരിച്ചു. ഗ്രാമത്തിൽ വേറെയും ആറെട്ട് പേർക്ക് പ്ലേഗ് ബാധിച്ചിരുന്നുവത്രെ. ഇന്നലെ രാത്രി നാലുപേരും ഇന്ന് രാവിലെ രണ്ടുപേരും മരിച്ചുവത്രെ. ഗ്രാമത്തിന് വെളിയിൽ അമ്പലത്തിലായിരുന്ന നഞ്ചമ്മയോ നരസിയോ ഇതറിഞ്ഞില്ല. വന്നവരൊക്കെ ഓരോരുത്തരായി മടങ്ങി. സർവക്ക ഒറ്റയ്ക്ക് നഞ്ചമ്മയുടെ കൂടെ അവശേഷിച്ചു. നഞ്ചമ്മയും സർവക്കയും എല്ലാ സുഖദുഃഖങ്ങളിലും പരസ്പരം സഹായിക്കുന്ന മിത്രങ്ങളാണ്. സർവക്ക പ്രായമായ മകൾ മരിച്ച ദുഃഖം അനുഭവിച്ചവളാണ്. തന്റെ മകളുടെ മരണത്തോടൊപ്പം അവൾ നരസിയെയും ഓർമിച്ചു. അതേ നരസി ഇപ്പോൾ ഇവിടെ ഇരിക്കയാണ്. നഞ്ചമ്മയുടെ കുട്ടി അവളുടെ മടിയിൽ കിടക്കുന്നു. അത് തന്റെ കുഞ്ഞല്ലെന്ന മട്ടിൽ നഞ്ചമ്മ അകലെ ഇരിക്കുന്നു. നരസിയുടെ പേര് കേട്ടാൽ പോലും സർവക്കയുടെ ശരീരമാകെ എരിയും. മറ്റൊരു സന്ദർഭമായിരുന്നെങ്കിൽ സർവക്ക അവളെ ചെരുപ്പ് കൊണ്ടടിക്കുമായിരുന്നു. എന്നാലിപ്പോൾ അവൾ ഒന്നും തിരിയാതെ മിണ്ടാതിരിക്കയാണ്. നഞ്ചമ്മയെ വിട്ടുപോകാൻ അവൾക്ക് മനസ്സ് വന്നില്ല. എന്തെങ്കിലും സംസാരിക്കാൻ തോന്നിയതുമില്ല.

അതിനകം കുട്ടി ഉറക്കെ ശ്വാസം കഴിക്കാൻ തുടങ്ങി. പനി വല്ലാതെ അധികരിച്ചിരിക്കണം. "അമ്മ്യാരേ, പനിയുടെ ചൂട് കൊണ്ട് എന്റെ തുട പോലും പൊള്ളുന്നു. കുഞ്ഞ് ഉറക്കെ ശ്വാസം കഴിക്കുന്നു

മുണ്ട്. എനിക്ക് പേടിയാവുന്നു. നോക്കൂ." നരസി പറഞ്ഞു.

"ഞാൻ കൈകൊണ്ട് തൊടില്ല. സർവക്കാ, നിങ്ങൾ തന്നെ നോക്കൂ." നഞ്ചമ്മ ചുണ്ടനക്കി.

സർവക്ക അടുത്തുപോയി കുഞ്ഞിന്റെ പുതപ്പിനകത്ത് കൈയിട്ട് നോക്കി. ശരീരം വിയർത്തിരിക്കുന്നു. അവളുടെ ഉള്ളംകൈ മുഴുവൻ നനഞ്ഞിരിക്കുന്നു. അവൾക്ക് ഇതിന്റെ അർത്ഥം മനസ്സിലായില്ല. സാധാരണ സമയത്തായിരുന്നെങ്കിൽ നഞ്ചമ്മയ്ക്ക് മനസ്സിലാകുമായിരുന്നോ എന്തോ? എന്നാലിപ്പോൾ ഒന്നും തിരിഞ്ഞില്ല. നരസി മാദേവയ്യനെ വിളിച്ചു. അദ്ദേഹം ഗാഢനിദ്രയിലാണ്. സർവക്ക തന്നെ അദ്ദേഹത്തിന്റെ ചുമൽ പിടിച്ച് കുലുക്കിയപ്പോൾ അദ്ദേഹം എഴുന്നേറ്റിരുന്നു. കുറച്ചിട കണ്ണ് മിഴിച്ച് ചുറ്റും നോക്കിയശേഷം അദ്ദേഹത്തിന് സർവക്കയുടെ വാക്കുകൾ മനസ്സിലായി. അദ്ദേഹവും കുഞ്ഞിന്റെ മാറത്ത് കൈവെച്ച് നോക്കി: "ശരീരം വിയർത്തിരിക്കുന്നു. പനി ഇറങ്ങാൻ തുടങ്ങുമ്പോൾ ഇങ്ങനെ ആവാറുണ്ട്. മുഴയോ പഴുപ്പോ ഒന്നും ഇല്ല. നഞ്ചമ്മേ, വിശ്വൻ രക്ഷപ്പെട്ടു. ഒരു ജീവൻ ബാക്കിയായി."

നഞ്ചമ്മ നിശ്ശബ്ദയായി കുട്ടിയെ തന്നെ നോക്കിയിരിക്കയാണ്. "തല്ക്കാലം ശിവൻ കണ്ണ് തുറന്നിരിക്കുന്നു." സർവക്ക പറഞ്ഞു. നിരന്തരം വിയർത്തുകൊണ്ടിരുന്നു. അല്പസമയത്തിനകം പനി തീരെ കുറഞ്ഞു. അതിനിടയ്ക്ക് രേവണ്ണശെട്ടി അവിടെ എത്തി. നഞ്ചമ്മ ഇന്ന് വരെ ഒരിക്കലും അയാളോട് മിണ്ടിയിട്ടില്ല. കുഞ്ഞിന്റെ ശരീരം വിയർത്തിരിക്കുന്നുവെന്ന് കേട്ട് ശരീരം തൊട്ടുനോക്കി. "രക്ഷപ്പെട്ടു." അയാൾ പറഞ്ഞു: "നഞ്ചമ്മേ, ഈ ഗ്രാമത്തിന് മുഴുവൻ ബുദ്ധി ഉപദേശിക്കാനുള്ള വിവകം നിങ്ങൾക്കുണ്ട്. നിങ്ങളെ സമാധാനിപ്പിക്കാൻ ഇവിടെ ആരാ ഉള്ളത്?" അയാൾ തന്റേതായ രീതിയിൽ സംസാരിച്ചു. രേവണ്ണ ശെട്ടി ഭാര്യയുടെ നേരെ തിരിഞ്ഞു: "സാമീ, രണ്ട് ദിവസമായി യാതൊന്നും കഴിച്ചിട്ടില്ലെന്ന് തോന്നുന്നു. വീട്ടിൽ ചെന്ന് മുത്താറിക്കുറുക്ക് ഉണ്ടാക്കിക്കൊണ്ട് വരൂ." അയാൾ അതും പറഞ്ഞ് ഭാര്യയെ കൂട്ടി വീട്ടിലേക്ക് പോയി. മാദേവയ്യൻ നിർബന്ധിച്ച് നഞ്ചമ്മയെ എഴുന്നേല്പിച്ച് മുഖം കഴുകിച്ചു. മാസ്റ്ററുടെ ഭാര്യ കൊണ്ടുവന്നിരുന്ന ഉപ്പുമാവ് പാത്രത്തിൽ തന്നെ ഉണ്ടായിരുന്നു. "ഇനി മേലിൽ വിശ്വന്റെ കാര്യം നോക്കേണ്ടത് നീയാണ്. ജോലി ചെയ്യാൻ ശക്തിയില്ലെങ്കിൽ പറ്റുമോ? നീയിത് കഴിക്കൂ." മാദേവയ്യന്റെ ഉപദേശം അവൾ അനുസരിച്ചില്ല. അവസാനം മാദേവയ്യൻ പേടിപ്പിച്ചു. നരസി നിർബന്ധിച്ചു. നഞ്ചമ്മ ഒരു സ്പൂൺ ഉപ്പുമാവെടുത്ത് വായിലിട്ടു. അതിറക്കാനാവാതെ എഴുന്നേറ്റു പോയി അവൾ തുപ്പിക്കളഞ്ഞു. അവൾ പാത്രം നീക്കി. അയ്യൻ തന്റെ സാധനസാമഗ്രികളുടെ നടുവിൽ നിന്നും ഒരു കൊച്ച് ഡപ്പി തെരഞ്ഞുപിടിച്ച് അതിലുണ്ടായിരുന്ന കറുത്ത പൊടി രണ്ട് നുള്ള് അവൾക്ക്

കൊടുത്തു. "ഇത് കഴിച്ചോളൂ."

"ഇതെന്താ സാമീ?"

"ശിവന്റെ പ്രസാദം. കാശിയിൽ നിന്ന് കൊണ്ടുവന്നതാണ്. അല്പം ബാക്കിയുണ്ട്. ഇത് കഴിച്ചോളൂ. നിന്റെ കഷ്ടകാലം തീരും. കുട്ടി ഏതായാലും വിയർക്കുകയാണ്. പനി ഇറങ്ങുന്നുണ്ട്." നഞ്ചമ്മ ഒന്നും പറയാതെ അത് വിഴുങ്ങി. ഒരുതരം കയ്പും ചവർപ്പും മധുരവും കലർന്ന മിശ്രിതം. അവൾ വീണ്ടും തൂണിൽ ചാരി കുഞ്ഞിനെയും നോക്കി ഇരുന്നു. ആ സമയത്ത് ചെന്നിഗരായൻ സ്ഥലത്തെത്തി.

"ഇത്രയും നേരം എവിടെയായിരുന്നു ശാനുഭോഗരേ?" നരസിയാണ് ചോദിച്ചത്.

"വരാൻ പുറപ്പെട്ടതാണ്. സമാധാനിപ്പിക്കാൻ വേണ്ടി ഓരോ ആളും എന്നെ പിടിച്ച് നിർത്തിയതല്ലേ? അങ്ങനെ ഇരുന്നു."

"പഷ്ട്, പഷ്ട്. ഉണ്ടാക്കിയ പുരുഷൻ!" അത് പറഞ്ഞ നരസിയെ അദ്ദേഹം കുറച്ച് നേരം തുറിച്ച് നോക്കി.

"നരസമ്മേ, ഒന്നും സംസാരിക്കണ്ട." മാദേവയ്യൻ പറഞ്ഞു.

പത്ത് നിമിഷം കൂടി കഴിഞ്ഞു. നഞ്ചമ്മ ഉറക്കം തൂങ്ങി. തൂണിൽ ചാരിയിരുന്ന അവൾ അതേപടി കാൽമുട്ടിൽ തലവെച്ച് ഇരുന്നു. തലേന്ന് രാത്രി താൻ ചുമന്ന് കൊണ്ടുവന്നിരുന്ന കിടക്ക അവളുടെ അടുത്തുവിരിച്ച് മാദേവയ്യൻ അവളെ ചുമലിൽ പിടിച്ച് കിടത്തി. ഒരു പഴയ ഷാൾ എടുത്ത് പുതപ്പിച്ചു. അടുത്ത നിമിഷം തന്നെ അവർ ഗാഢനിദ്രയിലാണ്ടു.

"അയ്യാസാമീ, നിങ്ങൾ നഞ്ചമ്മയ്ക്കെന്താ കൊടുത്തത്?" നരസി ചോദിച്ചു.

"ഉറക്കം വരാനുള്ള മരുന്ന്. കാശിയിൽ ഇത് കഴിക്കാറുണ്ട്. ഞാൻ വരുമ്പോൾ കുറച്ച് കൊണ്ടുവന്നു. പഴയത് ഇത്തിരി ഉണ്ടായിരുന്നു."

"എനിക്കിത്തിരി തരൂ." ചെന്നിഗരായൻ ആവശ്യപ്പെട്ടു.

"അത് ആണുങ്ങൾ തിന്നാറില്ല. നഞ്ചമ്മ ഇനി നാളെ വരെ ഉറക്കമുണരില്ല. നിങ്ങൾ ഇവിടെത്തന്നെ ഇരുന്നോളൂ. നിങ്ങൾക്ക് ആഹാരം ഇവിടെ എത്തിച്ച് തരാൻ മാസ്റ്ററുടെ ഭാര്യയോട് ഞാൻ പറഞ്ഞയയ്ക്കാം." മാദേവയ്യൻ ചെന്നിഗരായരെ സമാധാനിപ്പിച്ചു.

"നരസമ്മേ, ഇനി പേടിക്കാനില്ല. കുഞ്ഞിനെ താഴെ കിടത്തിക്കോളൂ. നീ വീട്ടിൽ പോയി എന്തെങ്കിലും കഴിച്ച് വരൂ. നീയും രാത്രി മുഴുവൻ ഉറങ്ങിയിട്ടില്ല. നീ വീട്ടിൽ പോയി കിടന്നോളൂ."

"സാമീ, ഈ കുഞ്ഞൊന്ന് ബാക്കിയായി കിട്ടിയാൽ മതി. ഞാൻ രണ്ട് ദിവസം കൂടി ഇതേപടി ഇരിക്കാം."

"നീ വീട്ടിൽ പോയി എന്തെങ്കിലും കഴിച്ച് കുറച്ച് ഉറങ്ങിയിട്ട് വരൂ."

അദ്ദേഹം ഒരു കൊച്ച് കമ്പിളി മടക്കി വിരിച്ചു. കുഞ്ഞിനെ അതിൽ

കിടത്തി നരസി എഴുന്നേറ്റ് വീട്ടിൽ പോയി. നഞ്ചമ്മ ഉറക്കമുണർന്ന തേയില്ല. ഉച്ചസമയത്ത് ഇടയഗ്രാമത്തിലെ ഗുണ്ടേഗൗഡർ തുടങ്ങി അനേകം ആളുകൾ കോവിലിനടുത്ത് വന്നു. ഉറക്കെ സംസാരിച്ച് ഒച്ച യുണ്ടാക്കരുതെന്ന് മാദേവയ്യൻ പറഞ്ഞതുകൊണ്ട് എല്ലാവരും ചെന്നി ഗരായരെ പുറത്തേക്ക് വിളിച്ചുകൊണ്ടുപോയി. ആശ്വസിപ്പിച്ചു. "ഞങ്ങ ളെക്കൊണ്ട് ആവുന്നതെല്ലാം ചെയ്തു. ആ സൂളേമോനേ രക്ഷിക്കാൻ മാത്രം സാധിച്ചില്ല." അത് പറയുമ്പോൾ ചെന്നിഗരായരുടെ കണ്ണിൽ നിന്ന് വെള്ളം ഒഴുകിക്കൊണ്ടിരുന്നു.

നാട്ടിലെ ദുരന്തങ്ങളെക്കുറിച്ച് സൂര്യനാരായണന് മാസ്റ്റർ കത്തെ ഴുതി. "സുഖം തന്നെ." എന്നെഴുതേണ്ടുന്ന സ്ഥലത്ത് മാസ്റ്റർ കറുത്ത മഷി തേച്ച് കാർഡ് തപാൽ പെട്ടിയിലിട്ടു.

## അഞ്ച്

രണ്ട് കുട്ടികൾ മരിച്ച് ഇന്നേക്ക് ആറ് ദിവസം കഴിഞ്ഞു. നഞ്ചമ്മ തന്റെ ഷെഡ്ഡിലേക്ക് പോയിരിക്കുന്നു. ഇപ്പോൾ ഷെഡ്ഡിൽ അവളും ചെന്നിഗ രായരും മാത്രമേയുള്ളൂ. വിശ്വന് പനി തീരെ മാറിയിരിക്കുന്നു. അവൻ ഉന്മേഷവാനായിരിക്കുന്നു. "പുലയുള്ള വീട്ടിൽ അവൻ വരണ്ട. പത്ത് ദിവസം കഴിയുന്നതുവരെ എന്റെ കോവിലിൽ തന്നെ താമസിക്കട്ടെ." മാദേവയ്യൻ അങ്ങനെ പറഞ്ഞതുകൊണ്ട് അവനെ അവിടെത്തന്നെ ആക്കിയിരിക്കയാണ്. ഇവിടെ വിളിച്ച് കൊണ്ടുവരുവാൻ നഞ്ചമ്മയ്ക്ക് ധൈര്യമില്ല. രാവിലെയും ഉച്ചയ്ക്കും അവൾ കോവിലിൽ പോകും. അവൾക്ക് പുലയുള്ളതുകൊണ്ട് ഇപ്പോളവൾ കോവിലിനകത്ത് കടക്കാ റില്ല. വിശ്വനും പുലയുണ്ട്. എന്നാലവൻ കുട്ടിയാണ്. എണീറ്റിരിക്കാ നുള്ള ശക്തിയുണ്ടെങ്കിലും അവനെ മാദേവയ്യൻ എപ്പോഴും പിടിച്ച് കിട ത്തിക്കളയും. കോവിലിന്റെ വാതിൽക്കലിരുന്ന് അവനെ നോക്കി, അയ്യ നോടുപോലും സംസാരിക്കാതെ അവൾ ഷെഡ്ഡിലേക്ക് മടങ്ങിക്കളയും

പാർവതിക്കും രാമണ്ണനും വേണ്ടി കൊണ്ടുവന്നിരുന്ന ഹേമാദി കഷായം, പനി മാറിയിട്ടുണ്ടെങ്കിലും മാദേവയ്യൻ അവനെ കുടിപ്പിക്കു ന്നുണ്ട്.

പെറ്റമ്മയുടെ മുമ്പിൽ വെച്ച് മക്കൾ മരിക്കാൻ കാരണം? അവളെ ഈ ചിന്ത സദാ പീഡിപ്പിച്ചു. എത്രതന്നെ ചിന്തിച്ചിട്ടും അവൾക്ക് അതിന് ഉത്തരം കിട്ടിയില്ല. ഒരു ദിവസം മാദേവയ്യനോട് തന്നെ ചോദിച്ചു. അദ്ദേഹം പറഞ്ഞു:" പെങ്ങളേ, ഇത് ഈശ്വരന്റെ മായയാണ്. കൃഷ്ണൻ ബാലനായിരുന്നപ്പോൾ അവൻ സ്വന്തം അമ്മയെ പല തരത്തിൽ പരീ ക്ഷിച്ചുവത്രെ. അവൻ ഉപവാസം കിടന്നാൽ അവളും പട്ടിണി കിടക്കും. അവൻ പാല് കുടിക്കുന്നത് വരെ അവൾ വെള്ളം പോലും കുടിക്കില്ല. അമ്മയുടെ ഈ സ്നേഹം പരീക്ഷിക്കണമെന്ന് വെച്ച് ഒരു ദിവസം

അവൻ ചോദിച്ചത്രെ: "അമ്മേ ഞാൻ മരിച്ചുപോയാൽ നീ എന്ത് ചെയ്യും?"

"കുഞ്ഞേ, നിന്നെ വിട്ട് ഞാൻ ജീവിക്കുമോ? നിന്റെ കൂടെ ഞാനും മരിക്കും." അവൾ പറഞ്ഞു.

"നേരാണോ?" അവൻ ചോദിച്ചു.

"നിന്നാണെ സത്യമാണ് കുഞ്ഞേ." അവൾ സത്യം ചെയ്തു.

"ഒരു ദിവസം അവൻ അടുത്തുണ്ടായിരുന്ന ഒരു കയത്തിൽ കാൽ വഴുതി വീണുകളഞ്ഞു. ഒരു തവണ മുങ്ങി; പിന്നെ നിവർന്ന് അവൻ വിളിച്ച് പറഞ്ഞു: 'അമ്മേ, എന്നെ കയറ്റണേ! നീ വെള്ളത്തിലേക്ക് ചാടൂ. ഞാൻ ചാവുന്നേ. രക്ഷിക്കണേ!' അവൻ വെള്ളം കുടിച്ചു. അമ്മ കരയിൽ തന്നെ നിന്ന് ചീറിക്കരഞ്ഞു. 'ഓടി വരണേ! എന്റെ കുഞ്ഞിനെ രക്ഷിക്കണേ.' ആരും വന്നില്ല. ഉടുത്ത സാരിയഴിച്ച് ഒരറ്റം പിടിച്ച് മറ്റേ അറ്റം അവനെറിഞ്ഞ് കൊടുത്തു. എന്നാൽ അതവന് കിട്ടിയില്ല. അമ്മേ! അമ്മേ! എന്ന് വിളിച്ചുകൊണ്ട് അവൻ വെള്ളത്തിൽ മുങ്ങിക്കളഞ്ഞു. അവൻ മരിച്ചു. അമ്മ സാരി ചുറ്റി, കരയിലിരുന്ന് കരഞ്ഞുകൊണ്ടേയിരുന്നു. വളരെ നേരം കരഞ്ഞു. താനും വെള്ളത്തിൽ ചാടി ആത്മഹത്യ ചെയ്തേക്കാമെന്ന് വെച്ച് കരയിൽ എഴുന്നേറ്റ് നിന്നു. എന്തുകൊണ്ടോ മരിക്കാനവൾക്ക് പേടിയായി. വെള്ളത്തിൽ മാത്രം അവൾ ചാടിയില്ല. മകനെ വിഴുങ്ങിയ ഗംഗാദേവിയെ അവൾ ശകാരിച്ചു. തലയ്ക്കടിച്ച് കരഞ്ഞു. കരയിൽ തന്നെ ഇരുന്നു. എന്നിട്ടും വെള്ളത്തിൽ ചാടിയില്ല. ഒരു ദിവസം കഴിഞ്ഞു. രണ്ട് ദിവസം കഴിഞ്ഞു. അവൾ ദിവസവും വന്ന് കയത്തിന്റെ കരയിലിരുന്ന് കരഞ്ഞുകൊണ്ടേയിരുന്നു. വെള്ളത്തിൽ മാത്രം ചാടിയില്ല. മൂന്നാംദിവസം കൃഷ്ണൻ സ്വയം വെള്ളത്തിൽ നിന്ന് എഴുന്നേറ്റ് വന്നു. 'അമ്മേ, ഇതാണോ നിന്റെ പ്രേമം? ഞാൻ ചത്തെങ്കിലും നീ ചത്തില്ലല്ലോ? അതുകൊണ്ട് മേലാൽ അമ്മയുടെ കൺമുന്നിൽ വെച്ച് സ്വന്തം മക്കൾ മരിക്കട്ടെ.' അവൻ ശപിച്ചു. അതുകൊണ്ടാണത്രെ ഇങ്ങനെ ആവുന്നത്."

ഇക്കഥ കേട്ട നഞ്ചമ്മയ്ക്ക് കൃഷ്ണമാതാവിനോട് എന്തെന്നില്ലാത്ത അരിശം തോന്നി. അവൾ അന്ന് ദൃഢനിശ്ചയത്തോടെ കയത്തിൽ കൂപ്പ് കുത്തിയിരുന്നെങ്കിൽ ഈ പ്രപഞ്ചത്തിൽ അമ്മയുടെ കൺമുന്നിൽ വെച്ച് മക്കൾ മരിക്കുകയേ ഇല്ലായിരുന്നു. എത്രയായാലും യശോദ മനുഷ്യസ്ത്രീയാണല്ലോ. ശ്രീകൃഷ്ണനാണെങ്കിൽ ഈശ്വരൻ. മനുഷ്യമാതാക്കളുടെ വാത്സല്യം പരീക്ഷിക്കുന്നതിന് അവനിങ്ങനെ ചെയ്തു. ദേവമാതാവായിരുന്നെങ്കിൽ ഒരുപക്ഷേ മരിച്ചുകളയുമായിരുന്നോ എന്തോ? എന്നാൽ ദേവതകൾക്ക് മൃത്യുവില്ല. അവളുടെ മകനും മരണമില്ല. അപ്പോൾ പിന്നെ ഈ കഥയേ നടക്കില്ല.

അവൾ ഷെഡ്ഡിലേക്ക് തിരിച്ച് വന്ന ശേഷവും മനസ്സ് ഇതിനെക്കു

റിച്ച് തന്നെ ചിന്തിച്ചുകൊണ്ടിരുന്നു. ഇത് കെട്ടുകഥയാണോ, അല്ല സത്യമാണോ? അവളുടെ മനസ്സിൽ ഈ ചോദ്യം ഉയർന്നു. ഒരു പക്ഷേ കഥയായിരിക്കാം. പാർവതിയും രാമണ്ണനും മരിച്ചിരിക്കയാണ്. താനെന്തുകൊണ്ട് മരിച്ചില്ല? ആ ചോദ്യവും മനസ്സിലുയർന്നു. അതോടെ അവളത്ഭുതപ്പെട്ടു. അവരുടെ കൂടെ താനും മരിക്കണമെന്ന ദൃഢമായ നിശ്ചയം മനസ്സിലുദിച്ചതാണ്. അപ്പോൾ സുമാർ രാത്രി എട്ട് മണിയായിരിക്കും. ചെന്നിഗരായൻ പുകയില നുണഞ്ഞുകൊണ്ട് ഷെഡ്ഡിന് വെളിയിലുള്ള കല്ലിന്മേലിരിക്കുന്നു. നഞ്ചമ്മ അകത്ത് കിടക്ക വിരിച്ച് കിടന്നുകളഞ്ഞു. ഉറക്കം മാത്രം വന്നില്ല. താനിന്ന് മരിക്കണം. പാർവതിയെയും രാമണ്ണനെയും പിന്തുടരണം. ഈ ചിന്ത അവളെ ബലമായി ബാധിച്ചു. താൻ ദൃഢചിത്തയായി മരണത്തെ വരിക്കയാണെങ്കിൽ ഈശ്വരൻ തന്നെ ജീവിപ്പിക്കുകയും തന്റെ രണ്ട് മക്കളെയും തിരിച്ച് നൽകുകയും ചെയ്യുമെന്ന ശുഭവിശ്വാസവും അവളുടെ മനസ്സിൽ ഉദിച്ചു. അവൾ കണ്ടിരുന്ന യക്ഷഗാന നാടകങ്ങളിലും പഠിച്ചിരുന്ന പാട്ടുകളിലും വായിച്ചിരുന്ന പുരാണങ്ങളിലും ഇങ്ങനെ സംഭവിച്ചിരുന്നു. എന്തുകൊണ്ട് ഇവിടെയും അങ്ങനെ സംഭവിക്കില്ല? എന്നാൽ രണ്ട് മക്കളും ഒരേ ദിവസം മരിച്ചന്ന് തുടങ്ങി അവൾക്ക് ഈശ്വരനിലും പുരാണത്തിലും വിശ്വാസം നശിച്ചുപോയിരിക്കുന്നു. യശോദ കൃഷ്ണന്റെ കൂടെ മരിക്കാൻ തയ്യാറായോ ഇല്ലയോ എന്നത് എന്റെ പ്രശ്നമല്ല. ഇപ്പോൾ എന്റെ കുട്ടികൾ മരിച്ചിരിക്കയാണ്. ഈ ആറ് ദിവസവും അവരില്ലാതെ ഞാൻ നരകയാതന അനുഭവിച്ചു. എനിക്ക് നരകം വേണ്ട. ഞാനും മരിക്കണം.

അതിനകം അവളുടെ ഭർത്താവ് അകത്ത് വന്ന് കിടന്നിരുന്നു. അദ്ദേഹത്തിന്റെ കൂർക്കംവലി സ്പഷ്ടമായി കേൾക്കാമായിരുന്നു. നഞ്ചമ്മ എഴുന്നേറ്റു. അപ്പോൾ പത്ത് പതിനൊന്ന് മണിയായിക്കാണും. അവൾ ഷെഡ്ഡിന്റെ വാതിലടച്ച് പുറത്തുവന്നു. എങ്ങോട്ട് പോകണം? എങ്ങനെ ചാകണം? ഈ ചിന്ത ഇനിയും വ്യക്തമായിട്ടില്ല. എങ്കിലും അവൾ തിണ്ടിറങ്ങി; അവളുടെ രണ്ട് മക്കളെയും ചാരമായി മാറ്റിയ ശ്മശാനത്തിന് നേരെ അവളറിയാതെ നീങ്ങി. ശവം ചുടുമ്പോൾ അവൾ പോയിരുന്നില്ല. സ്ത്രീകൾ ശ്മശാനത്തിൽ പോകാൻ പാടില്ലത്രെ. ഇപ്പോൾ അവൾ നേരെ അങ്ങോട്ട് പോയി. ഒരു പേടിയുമില്ല. ശങ്കയോ സങ്കോചമോ ഇല്ല. ഭൂതപ്രേത പിശാചുക്കളെ കുറിച്ചുള്ള ചിന്ത മനസ്സിലെത്തിനോക്കിയില്ല. ആ ഇരുട്ടിലും രണ്ട് പട്ടടകൾ പ്രത്യേകം കാണാമായിരുന്നു. അവളുടെ രണ്ട് മക്കളല്ലാതെ ഈയിടെയായി വേറെ ബ്രാഹ്മണരൊന്നും മരിച്ചിരുന്നില്ല. അതുകൊണ്ട് ഇക്കാണുന്ന രണ്ട് പട്ടടകൾ അവളുടെ മക്കളുടേത് തന്നെ. അതിൽ രാമണ്ണന്റേത് ഏതെന്നോ പാർവതിയുടേത് ഏതെന്നോ തിരിച്ചറിയാൻ മാത്രം അവൾക്ക് കഴിഞ്ഞില്ല. അത് മനസ്സിലായിട്ടെന്ത് കാര്യം എന്നവൾക്ക് തോന്നി. മൂന്നാം ദിവസം രണ്ടി

ടത്തു നിന്നും 'ചാരം വാരുന്ന' ക്രിയ കഴിഞ്ഞിരുന്നു. എങ്കിലും അവൾ കുനിഞ്ഞ് രണ്ടിൽ നിന്നും ഓരോ പിടി ചാരം വാരി സാരിത്തലപ്പിൽ കെട്ടിവെച്ചു. ശ്മശാനത്തിനടുത്തായി ഒരു കിണറുണ്ട്. ശവം ദഹിപ്പിച്ച തിന് ശേഷം ശവം ചുമന്നവരും സംസ്കാരകർമ്മം നടത്തിയവരും മറ്റും അതിൽ നിന്നാണ് കുളിക്കാറ് പതിവ്. മറ്റുള്ളവയെപ്പോലെ ഈ കിണർ അധികമാരും ഉപയോഗിക്കാറില്ല. അതുകൊണ്ട് വെള്ളം കുറേശ്ശെ ചീത്ത യായിരിക്കും. തനിക്ക് കിണറിൽ ചാടണം. പടവുകൾക്കെതിരിലുള്ള ചവിട്ടുകല്ലിൽ നിന്ന് എടുത്ത് ചാടണം. അവൾ കണ്ണടച്ചു. നാട്ടുവെ ളിച്ചം പോലും ഇല്ലാത്ത ഗാഢാന്ധകാരം അവളെ വലയം ചെയ്തു. നാഡിയും ഞരമ്പും വലിഞ്ഞുമുറുകി. ഒരു നിമിഷം ബോധം അറ്റു. ശരീരമാകെ നിയന്ത്രണാതീതമായി വിറച്ചു. കിണറിലെ വെള്ളം കലങ്ങി; ഓളങ്ങൾ ഭിത്തിയിൽ പോയടിച്ചു. എന്നാൽ ക്രമേണ ഞരമ്പുകൾ അയ ഞ്ഞുവന്നു. ശരീരത്തിന്റെ വിറയൽ നിന്നു. ഒരു ചിന്തയും വികാരവുമി ല്ലാതെ എല്ലാ പ്രവർത്തനങ്ങളും നിലച്ചു; അവളുടെ മനസ്സ് ശൂന്യമായി. മരണം എന്നുവെച്ചാൽ ഇതാണോ? ഇത്രയ്ക്കേയുള്ളു? അവിടെ ആരു മില്ല. പാർവതിയില്ല; രാമണ്ണനില്ല; അവസാനം ഞാനുമില്ല. ഒന്നുമില്ല. ഒരു ചുവടിന്റെ പകുതി മുന്നോട്ട് വെച്ചാൽ പിന്നെ വെള്ളത്തിൽ കൂപ്പ് കുത്താം. ഇനി അത് മാത്രം ചെയ്താൽ മതി. തീരെ പ്രയാസമില്ലാത്ത, ശ്രമം ആവശ്യമില്ലാത്ത, നിരായാസമായി വെക്കാവുന്ന ഒരൊറ്റ ചുവട്.

ആ ചുവട് വെക്കുന്നതിന് മുമ്പ് ഒരു നിമിഷം ഈ ഗ്രാമത്തിൽ ബാക്കിയുള്ളവരുടെ സ്മരണ ഓടിയെത്തി. ഇനി രണ്ടുപേർ ബാക്കി യുണ്ട്. ഭർത്താവ്. അദ്ദേഹത്തിന് സ്വന്തം ചിന്തയേ ഉള്ളൂ. വിശ്വൻ? വിശ്വന്റെ ഓർമ വന്ന ഉടനെ മനസ്സ് ഇളകി മറിഞ്ഞു. അവൻ പ്ലേഗ് മഹാമാരിയുടെ ബാധയേറ്റ് മരിച്ചില്ല. ജീവിച്ചിരിക്കുന്നു. അവനെ ആർ പോറ്റും? അവന് മാദേവയ്യൻ തന്നെ രക്ഷ എന്ന് മനസ്സ് മന്ത്രിച്ചു. മക്കൾ മരിച്ച ദുഃഖം കൊണ്ട് നഞ്ചമ്മ ആത്മഹത്യചെയ്തുവെന്ന് മനസ്സിലാ യാൽ മാദേവയ്യൻ ഒരിക്കലും അവനെ കൈവിടില്ല. അവൾ ധൈര്യ പ്പെട്ടു. എന്നാൽ താനില്ലാതിരുന്നാൽ അവൻ അനാഥനാവും. അദ്ദേഹം എത്രതന്നെ ഉപചരിച്ചാലും അവന് അമ്മയുള്ളത് പോലെ ആകുമോ? പാർവതിക്കും രാമണ്ണനും രോഗം ബാധിച്ചപ്പോൾ എന്തുകൊണ്ട് തന്നെയും ബാധിച്ചില്ല? വിശ്വനെ പോറ്റുന്നതിനായി എന്നെ ഈശ്വരൻ രക്ഷിച്ചതാണോ? ഞാൻ തന്നെ അവനെ സംരക്ഷിക്കണമെന്നു വെച്ച് അവനെ ജീവിപ്പിച്ചിരിക്കയാണോ? വിശ്വന്റെ മുഖം അവളുടെ ഓർമയി ലെത്തി. പാർവതിയുടെ നിറഞ്ഞ വട്ടമുഖം; രാമണ്ണന്റെ ബുദ്ധിശക്തി; രണ്ടും അവനുണ്ട്. അവർക്ക് രണ്ടുപേർക്കും വേണ്ടി അവൻ ജീവിച്ചിരി ക്കുന്നു. താൻ പ്രാണത്യാഗം ചെയ്താൽ അവനെന്ത് ഗതി?

ഈ ചിന്തയോടെ അവൾ ചവിട്ടുകല്ലിൽ കുത്തിയിരുന്നു. താൻ

കല്യാണം കഴിഞ്ഞ് ഈ നാട്ടിൽ വന്നതും ഈ മക്കളുണ്ടായതും എല്ലാം അവളുടെ ഓർമയിലെത്തി. ഇടയ്ക്ക് അനുഭവിച്ച സുഖവും ദുഃഖവും. മഴയും വിളവുമില്ലാതെ ഗ്രാമത്തിനാകെ വന്നുപെട്ട വറുതി. പാർവതിയും രാമണ്ണനും എത്ര സമാധാനത്തോടെ വിശപ്പ് സഹിക്കുമായിരുന്നു! അത്രയും നല്ലവരായതുകൊണ്ട് തന്നെയാണ് ഈശ്വരൻ വിളിച്ചുകൊണ്ടുപോയത്. വിശ്വനാണെങ്കിൽ വിശപ്പ് സഹിക്കാനാവാതെ, തന്നെ പിടിച്ച് അടിക്കുമായിരുന്നു. അവന്റെ സ്വഭാവം തന്നെ അങ്ങനെയാണ്. ധൈര്യം, ദേഷ്യം, എടുത്തുചാട്ടം, തീറ്റ എല്ലാറ്റിനും മുമ്പിൽ. എന്നാൽ അച്ഛനെപ്പോലെ തന്റെ വയർമാത്രം നിറയ്ക്കുന്ന നീചബുദ്ധിയല്ല. പറമ്പിൽ അലഞ്ഞ് നടക്കുമ്പോൾ വല്ല കാട്ടുപഴവും കിട്ടിയാൽപോലും അതമ്മയ്ക്കും ചേട്ടനും ചേച്ചിക്കും കൊടുക്കാതെ അവനൊരിക്കലും തിന്നിട്ടില്ല. അവനെയിങ്ങനെ അനാഥനാക്കി ഞാൻ മരിച്ചാൽ കിട്ടുന്ന പുണ്യമെന്താണ്? ഇപ്പോൾ ചത്ത് ആ ലോകത്തിൽ ചെന്നാലും അവിടെ പാർവതിയും രാമണ്ണനും എന്നോട് ചോദിക്കും: ''അമ്മേ, നിങ്ങൾ വിശ്വനെ വിട്ടുവന്നല്ലേ? അവന്റെ ഗതി എന്താണ്? നിങ്ങൾക്ക് ഇത്രയും ബുദ്ധിയില്ലാതെ പോയോ?" അവരോടെന്ത് പറയും?

താനറിയാതെ തന്നെ അവൾ ചവിട്ടുകല്ലിൽ നിന്ന് പിന്നോക്കം വച്ചു. കല്ലും മുള്ളും സൂക്ഷിച്ച്, വന്ന വഴിയിൽ തന്നെ അവൾ ശ്മശാനത്തിലെത്തി. പാർവതിയെയും രാമണ്ണനെയും സംസ്ക്കരിച്ച പട്ടടകൾക്കിടയിൽ അവൾ കുറച്ചിട നിന്നു. അവിടെ നിന്ന് പുറപ്പെട്ട്, തോട്ടത്തിലൂടെ നടന്ന് അവൾ പൊയ്കയുടെ തിണ്ടിൽ കയറി. എന്നാൽ ഷെഡ്ഡിലേക്ക് പോകാതെ അവൾ ഇടത്തോട്ട് തിരിഞ്ഞ് കോവിലിലേക്ക് കാലുകൾ നീട്ടിവെച്ചു. തിണ്ടിന്മേലുള്ള നടപ്പാത ആ ഇരുട്ടിലും സ്പഷ്ടമായി കാണാം. കാളവണ്ടികൾക്ക് പോകാനും വരാനും കഴിയുന്ന വീതിയേറിയ തിണ്ടാണ് അത്. കോവിലിനടുത്തെത്തിയപ്പോൾ മാദേവയ്യൻ അകത്തിരുന്ന് പാടുന്നത് കേൾക്കാമായിരുന്നു. അവൾ അകത്ത് പോയപ്പോൾ ആവണക്കെണ്ണയൊഴിച്ച വിളക്ക് അമ്പലത്തിന്റെ നടുമുറിയിൽ കത്തുകയായിരുന്നു. വിശ്വൻ കിടക്കയിൽ കിടന്നുറങ്ങുന്നു. അവന് കമ്പിളി പുതപ്പിച്ച് അതേ കിടക്കയുടെ ഒരു വശത്തിരുന്നാണ് അദ്ദേഹം പാടുന്നത്. വലത്തെ കൈയിൽ ശ്രുതിപ്പെട്ടിയുമുണ്ട്.

"വള്ളവും വെള്ളവുമുള്ളേടത്തൊരു
വള്ളി പടർന്നു
വള്ളി പൂത്തു, വള്ളി കായ്ചു, കായ പഴുത്തു
വള്ളിയോടൊരു വാക്കുരിയാടാതെ
പഴമൊരു നാളടർന്ന് പോയി..."

വാതിൽക്കൽ വന്ന് നിന്ന രൂപം മാദേവയ്യന്റെ ശ്രദ്ധയിൽപെട്ടു. അദ്ദേഹം അങ്ങോട്ട് തിരിഞ്ഞുനോക്കി. അവളെ തിരിച്ചറിഞ്ഞു.

"സന്ധ്യക്ക് വന്നിരുന്നല്ലോ? പിന്നെന്തിനാ ഇപ്പോൾ വീണ്ടും വന്നത്? താൻ കുഞ്ഞിനെക്കുറിച്ച് ചിന്തിക്കണ്ട. വിശ്വൻ നല്ല കല്ല് പോലെയുണ്ട്. ഇനിമേൽ അവനെ വിശ്വണ്ണൻ എന്ന് വിളിക്കണ്ട. ഗുണ്ടണ്ണാ എന്ന് വിളിച്ചാൽ മതി. നല്ല 'ഗുണ്ട്' പോലെയുണ്ട്."

മാദേവയ്യന്റെ നാവുകൊണ്ട് അനുഗ്രഹിച്ചാൽ അത് തന്നെ വലിയ കാര്യം. അദ്ദേഹത്തിന്റെ വാക്ക് സത്യമാണ്. മേലാൽ അവനെ ഗുണ്ടണ്ണാ എന്ന് തന്നെ വിളിച്ചേക്കാം. അവൾ മനസ്സിലുറപ്പിച്ചു. "ഞാൻ പോകുന്നു. വെറുതെ വന്നു."

"ഇപ്പോഴെന്തിന് വന്നു?"

"വെറുതെ."

"വേണമെങ്കിൽ ഇവിടെ ഇരുന്നോളൂ. എന്നാൽ പെങ്ങളേ, ആളുകളുടെ നാവ് ഒരുപോലെയല്ല. നീ വീട്ടിലേക്ക് പോയ്ക്കോളൂ."

"ഞാൻ പോകുന്നു." അവളിറങ്ങി.

"ഞാൻ കുറച്ച് ദൂരം വരെ വരാം. അവിടെ നില്ക്കൂ."

"വേണ്ട, വേണ്ട. കുഞ്ഞൊറ്റയ്ക്ക് കിടക്കയല്ലേ?" അവൾ അതും പറഞ്ഞ് ധൃതിയിൽ നടന്നു. അവൾ തിണ്ടിന്മേലെത്തി. ഷെഡ്ഡിന്റെ സമീപത്തെത്തുന്നതിന് മുമ്പ് സാരിത്തലപ്പിൽ കെട്ടിയിരുന്ന ചാരം അവളുടെ ഓർമയിലെത്തി. തിണ്ടിന്റെ ഇടതുവശത്തിറങ്ങി സാരിത്തലപ്പിലെ കെട്ടഴിച്ച് പൊയ്കയിലെ വെള്ളത്തിൽ അത് കലക്കി. "ഗംഗാമാതാവേ, ഇത് നിന്റെ ഉദരത്തിൽ ലയിക്കട്ടെ." അവൾ വീണ്ടും തിണ്ട് കയറി നടന്നു. ഷെഡ്ഡിലെത്തിയ ഉടനെ അവൾ കിടന്നു.

## ആറ്

അന്ന് രാവിലെ എഴുന്നേറ്റ ഉടനെ അവൾ അമ്പലത്തിൽ പോയി വിശ്വനാഥനെ കണ്ട് മടങ്ങി ഷെഡ്ഡിൽ ഇരിക്കയായിരുന്നു. ഇന്ന് ഏഴാം ദിവസമാണ്. മുറപ്രകാരം ശേഷക്രിയകൾ തുടങ്ങുകയാണെങ്കിൽ രാമണ്ണന്റെ ശേഷക്രിയകൾ ആരംഭിക്കേണ്ടത് ഇന്നാണ്. എന്ത് ചിട്ടയോ ശേഷക്രിയയോ? ആ വക കാര്യങ്ങൾക്ക് അവൾ വലിയ പരിഗണന നല്കിയില്ല. ആരും അവളെ ഓർമിപ്പിച്ചതുമില്ല. പാർവതിയെ സംബന്ധിച്ചിടത്തോളം ശേഷക്രിയകൾ അവളുടെ ഭർത്താവ് നടത്തണം.

മണി പന്ത്രണ്ടോടടുത്തു. ഉച്ചനേരം. നഞ്ചമ്മ കാൽമുട്ടിൽ തല വെച്ച് ഷെഡ്ഡിനകത്ത് ഇരിക്കുകയായിരുന്നു. ചെന്നിഗരായൻ എങ്ങോ പോയിരിക്കുന്നു. വെളുത്ത തുണിയുടുത്ത ആരോ ഒരാൾ കയറിവന്നുവെന്ന് തോന്നി. അവൾ തലയുയർത്തി നോക്കി. സൂര്യനാരായണൻ വന്നിരിക്കുന്നു. പാർവതിയുടെ ഭർത്താവ്. ഇടത്തെ കൈയിൽ രത്നക്കുഞ്ഞുണ്ട്. ചുമലിൽ തൂക്കിയ ഒരു വലിയ സഞ്ചി; വലത്തെ കൈ

യിൽ ഭാരമുള്ള വലിയൊരു ചൂരൽക്കുട്ട. നഞ്ചമ്മ ഇരിക്കാനൊന്നും പറഞ്ഞില്ല. മരുമകൻ വന്നിരിക്കുന്നു. അവൾ ആദരാതിരേകത്തോടെ എഴുന്നേറ്റ് അകത്ത് പോയില്ല. സൂര്യനാരായണൻ രത്നയോട് പറഞ്ഞു: "മുത്തശ്ശിയുടെ അടുത്ത് പോകൂ."

കുഞ്ഞിന് മുത്തശ്ശിയെ മറക്കാറായിട്ടില്ല. അത് നേരെ വന്ന് അവളുടെ ചുമലിൽ തൊട്ടു. അവൾ അതിന്റെ കൈ പിടിച്ച് മടിയിലിരുത്തി. സൂര്യനാരായണൻ കുട്ടയുടെ മൂടിയെടുത്ത് സാധനങ്ങൾ ഓരോന്നായി പുറത്തെടുത്തിട്ടു. "ഇതെടുത്ത് അകത്ത് വെക്കിൻ. ഈ ചൂടിൽ വാടിപ്പോകും." സുഗന്ധം ചൊരിയുന്ന മുല്ലപ്പൂവിന്റെ ഒരു പൊതി. തളിർവെറ്റില ഒരു കെട്ട്, മധുര നാരങ്ങ, ഒരു പടല വാഴപ്പഴം, ഹോട്ടലിലെ പലഹാരങ്ങളുടെ ഒരു പൊതി. ഇതെല്ലാം നോക്കിക്കൊണ്ടിരുന്ന നഞ്ചമ്മയ്ക്ക് സഹിക്കാനായില്ല. രത്നയെ കെട്ടിപ്പിടിച്ച് ഒരു തവണ വിങ്ങിപ്പൊട്ടി. വിഷണ്ണനായ സൂര്യനാരായണൻ തലയുയർത്തി നോക്കി. നഞ്ചമ്മ കുഞ്ഞിനെ അവിടെത്തന്നെ വിട്ട് എഴുന്നേറ്റ് അടുക്കളയിലേക്ക് പൊയ്ക്കളഞ്ഞു. അവനൊന്നും മനസ്സിലായില്ല. തേങ്ങുന്ന ശബ്ദം മാത്രം കേട്ടുകൊണ്ടിരുന്നു.

"അമ്മേ, എന്താ വിശേഷങ്ങൾ? കരയുന്നതെന്തിനാ?" അവൻ ചോദിച്ചു.

അവൾ മറുപടി പറഞ്ഞില്ല. സ്വയം എഴുന്നേറ്റ് പോയി അടുക്കളയിൽ കയറി എന്തെങ്കിലും പറയാൻ അവന് സങ്കോചം തോന്നി. അവൻ ഇതികർത്തവ്യതാമൂഢനായി അവിടെത്തന്നെ ഇരുന്നു. എന്നാൽ അവന്റെ മനസ്സിലും അസ്പഷ്ടമായ ഭയാശങ്കകൾ രൂപം പൂണ്ടു. അങ്ങനെ അരമണിക്കൂർ കഴിഞ്ഞിരിക്കും. സൂര്യനാരായണൻ വീണ്ടും ചോദിച്ചു: "അമ്മേ, എന്നോടെന്തെങ്കിലും തുറന്ന് പറയരുതോ?" നഞ്ചമ്മ മിണ്ടിയില്ല. അവൾ അവിടെ നിന്നിറങ്ങി ഷെഡ്ഡിന് വെളിയിൽ പോയി. അയൽവക്കത്തെ ഷെഡ്ഡിനടുത്ത് കളിക്കുകയായിരുന്ന ഒരു പയ്യനെ അവൾ വിളിച്ചു. "കുഞ്ഞേ, മാസ്റ്ററുടെ ഷെഡ്ഡിൽ പോയി ഞാൻ വിളിച്ചുവെന്ന് പറഞ്ഞ്, മാസ്റ്ററെ ഇപ്പോൾ തന്നെ കൂട്ടിക്കൊണ്ടു വരൂ." കുട്ടി ഓടിപ്പോയി. അഞ്ച് നിമിഷത്തിൽ മാസ്റ്റർ വന്നു. "എന്തിനാ വിളിച്ചത്?" മാസ്റ്റർ ചോദിച്ചതിന് മറുപടിയായി നഞ്ചമ്മ പറഞ്ഞു: "ഞങ്ങളുടെ ഷെഡ്ഡിൽ പോയി നോക്കൂ." അവൾ അത് പറഞ്ഞ് ഉടൻ തന്നെ തിണ്ടിലൂടെ നടന്ന് അമ്പലത്തിലേക്ക് പോയി.

ഒന്നും മനസ്സിലാകാതെ മാസ്റ്റർ ഷെഡ്ഡിൽ വന്ന് നോക്കി. സൂര്യനാരായണൻ മൂഢനെപ്പോലെ അവിടെ ഇരിക്കുന്നു. അവന്റെ മുമ്പിൽ പഴം, പൂവ്, വെറ്റില, പലഹാരപ്പൊതികൾ.

രത്നക്കുഞ്ഞ് അച്ഛന്റെ കൈപിടിച്ച് നിൽക്കുന്നു. "നിങ്ങളെപ്പോഴെത്തി? എന്റെ കത്ത് കിട്ടിയില്ലേ?"

"ഏത് കത്ത്? ഇല്ലല്ലോ?"

"ഇന്നേക്ക് അഞ്ചു ദിവസമായി കത്തിട്ടിട്ട്."

"ഞങ്ങടെ ഗ്രാമത്തിൽ ആഴ്ചയ്ക്കൊരു ദിവസമേ തപാൽ വരാറുള്ളൂ." മാസ്റ്റർ ഒന്നും പറയാതെ നിന്നു.

"എനിക്കൊന്നും മനസ്സിലാവുന്നില്ലല്ലോ? വെങ്കടേശയ്യരേ, നിങ്ങൾ സംഗതി പറയൂ." സൂര്യനാരായണൻ ധൃതിവെച്ചു.

"ഞാനെങ്ങനെ അത് പറയും?"

"സാരമില്ല. പറഞ്ഞോളൂ." അത് പറഞ്ഞപ്പോൾ അവന്റെ സ്വരം വിറച്ചു.

"പാർവതിയമ്മയും രാമണ്ണനും പോയ്ക്കഴിഞ്ഞു. ഇന്നേക്ക് ഏഴ് ദിവസമായി."

"എന്താ?" അവൻ തുറന്ന വായ അടക്കാനാവാതെ ചോദിച്ചു.

"പ്ലേഗാണ്. ഗ്രാമത്തിലെത്തിയ മഹാമാരി ആദ്യം ഈ വീട്ടിലാണ് കയറിയത്. ചേച്ചിയും അനുജനും ഒരേ ദിവസം ഒന്നിന് പിറകെ മറ്റൊന്നായി ഇറങ്ങിപ്പോയി. വിശ്വൻ കുറേശ്ശെയായി സുഖപ്പെട്ട് വരികയാണ്." അദ്ദേഹം എല്ലാം വിസ്തരിച്ചു.

സൂര്യനാരായണൻ മൂകനായിരുന്ന് എല്ലാം ശ്രദ്ധിച്ചു. മാസ്റ്റർ ദുരന്തകഥ മുഴുവൻ പറഞ്ഞ് അവസാനിപ്പിച്ചു.

"കഷ്ടകാലം. തലേലെഴുത്ത് മാറ്റാനൊക്കുമോ?" സൂര്യനാരായണന് സഹിക്കാനായില്ല. അവൻ എത്രതന്നെ നിയന്ത്രിച്ചെങ്കിലും ഹൃദയാന്തരാളത്തിൽ നിന്ന് തേങ്ങലുയർന്നു. തേങ്ങിക്കരഞ്ഞുകൊണ്ടിരുന്ന അവന് ശ്വാസം കഴിക്കാൻ തന്നെ വിഷമമായി. അച്ഛൻ കരയുന്നത് കണ്ട രത്നയും കരഞ്ഞുതുടങ്ങി. അതിന് വല്ലതും മനസ്സിലായിട്ടാണോ ആവോ?

"ഞാനൊരു ശനിപിടിച്ചോനാണ്." സൂര്യനാരായണൻ കുഞ്ഞിനെ കെട്ടിപ്പിടിച്ച്, അതിന്റെ പുറത്ത് തന്റെ മുഖം ഒളിപ്പിച്ചു.

പിന്നെന്ത് പറയണമെന്ന് മാസ്റ്റർക്ക് അറിയുമായിരുന്നില്ല. പത്ത് നിമിഷത്തോളം വെറുതെ ഇരുന്നശേഷം അദ്ദേഹം പറഞ്ഞു: "എണീക്കൂ. ഞങ്ങടെ വീട്ടിലേക്ക് പോകാം."

"വേണ്ട. ഇപ്പോഴൊന്നും വേണ്ട. ഞാൻ തിരിച്ച് പോകുന്നു."

"പുറപ്പെടുകയോ? വരൂ. കുഞ്ഞിനെന്തെങ്കിലും കൊടുക്കണ്ടേ?" അയാൾ അവനെ നിർബന്ധിച്ച് എഴുന്നേല്പിച്ചു. ഷെഡ്ഡിന്റെ വാതിലടച്ചു. മുത്താറിക്കല്ലിന്മേൽ വെച്ചിരുന്ന പൂട്ടെടുത്ത് പൂട്ടി. അവരുടെ ഷെഡ്ഡിൽ പോയശേഷം പുലയുള്ള രത്നയ്ക്ക് ഒരു പ്ലാശിലയിൽ മാസ്റ്ററുടെ ഭാര്യ ചോറ് വിളമ്പിക്കൊടുത്തു. സൂര്യനാരായണൻ ഒരു കോപ്പ കാപ്പി പോലും തൊട്ടില്ല. രത്നയുടെ ഊണ് കഴിഞ്ഞശേഷം അവൻ തന്നെ ഇലയെടുത്ത് ചാണകമിട്ട് ശുദ്ധമാക്കി. "നടക്കൂ. അമ്പലത്തിൽ

പോയി കുഞ്ഞിനെ കണ്ട് വരാം." അവൻ പറഞ്ഞു. രണ്ടുപേരും ചിറക്കരയിലേക്ക് നടന്നു. സൂര്യനാരായണൻ രത്നയെ എടുത്തു.

അവർ അമ്പലത്തിൽ പോകുന്ന സമയത്ത് നഞ്ചമ്മ ഷെഡ്ഡിലേക്ക് തിരിച്ചുവന്നിരുന്നു. അവൾ മാസ്റ്ററുടെ വീട്ടിലേക്ക് ഒരു കുട്ടിയെ പറഞ്ഞയച്ച് താക്കോൽ കൊണ്ടുവരുവിച്ചു. അന്നുവരെയും ചെന്നിഗരായരുടെ ഊണ് മാസ്റ്ററുടെ വീട്ടിൽ തന്നെയായിരുന്നു. അദ്ദേഹത്തിന്റെ ഭാര്യ ഷെഡ്ഡിൽ കൊണ്ടുവെക്കുന്ന ചോറ് നഞ്ചമ്മയ്ക്ക് തോന്നിയാൽ ഒരു പിടി തിന്നുമായിരുന്നു. അല്ലെങ്കിൽ എല്ലാം പട്ടിക്ക് ഇട്ടുകൊടുക്കും. അവൾ വാതിൽ തുറന്ന് അകത്തു വന്നു. സൂര്യനാരായണൻ കൊണ്ടുവന്ന് കൂട്ടിയിരിക്കുന്ന പൂവും പഴവും പലഹാരങ്ങളും അവൾ കണ്ടു. അത് നോക്കാനാവാതെ അവൾ മുഖം തിരിച്ച് അകത്ത് കടന്നു. ശാനുഭോഗരുടെ കണക്ക് പുസ്തകങ്ങൾ വെക്കുന്ന വലിയ പെട്ടിയിൽ പാർവതിയുടെ കല്യാണസാരിയും സൂര്യനാരായണൻ തന്നെ കൊടുത്ത കമ്മലും മൂക്കുത്തിയും വെള്ളി വളകളും ഉണ്ടായിരുന്നു. അവളെല്ലാം പുറത്തെടുത്ത് ഒരു വെള്ളത്തോർത്ത്കഷണത്തിൽ കെട്ടിവെച്ചു.

ഒരുമണിയാകാറായപ്പോൾ അവർ അമ്പലത്തിൽ നിന്ന് തിരിച്ച് വന്നു. സൂര്യനാരായണൻ വെറുതെ നില്ക്കുകയായിരുന്നു. മാസ്റ്റർ തന്നെ പറഞ്ഞു: "അദ്ദേഹം പോകയാണത്രെ. നാളെ എല്ലാം ഏർപ്പാട് ചെയ്ത് മറ്റന്നാൾ ഒൻപതാം ദിവസം മുതലെങ്കിലും ശേഷക്രിയകൾ തുടങ്ങണം." നഞ്ചമ്മ അതിന് മറുപടി പറഞ്ഞില്ല. താൻ കെട്ടിവെച്ചിരുന്ന പൊതിയെടുത്ത് കൊണ്ടുവന്ന് അദ്ദേഹത്തിന്റെ മുമ്പിൽ വെച്ചു. "ഇത് അവളുടെ തുണിയും ആഭരണങ്ങളുമാണ്. നിങ്ങൾക്കുള്ളത്. സഞ്ചിയിലിട്ടോളൂ."

അവന്റെ കണ്ണുകളിൽ വെള്ളം നിറഞ്ഞു: "അമ്മേ, എന്റെ എല്ലാം നഷ്ടപ്പെട്ട സ്ഥിതിക്ക് ഞാനിത് കൊണ്ടുപോയി എന്ത് ചെയ്യാനാ? എനിക്ക് വേണ്ട."

"ധാരയൊഴിച്ച് കഴിഞ്ഞാൽ ആ നിമിഷം മുതൽ അവൾ നിങ്ങളുടെതാണ്. അവളുടെ പൊന്നും തുണിയും ഈ വീട്ടിൽ വെച്ച് എന്ത് ചെയ്യണം? അത് കാണുമ്പോൾ എനിക്ക് സഹിക്കാനാവുന്നില്ല."

മാസ്റ്റർ പറഞ്ഞശേഷം അയാൾ അതെടുത്ത് തന്റെ സഞ്ചിയിലിട്ടു. അയാൾ നിന്നേടത്ത് നിന്ന് കുനിഞ്ഞ് നിലം തൊട്ട് അമ്മായിയെ നമസ്ക്കരിച്ചു. കുഞ്ഞിനെയും കമിഴ്ത്തിക്കിടത്തി സാഷ്ടാംഗം നമസ്ക്കരിപ്പിച്ചു. ഒരു കൈയിൽ സഞ്ചിയും മറ്റേ കൈയിൽ കുഞ്ഞിന്റെ കൈയും പിടിച്ച് സാവധാനം നടന്നു. ബസ്സ് വരുന്ന റോഡ് വരെ മാസ്റ്റർ അനുഗമിച്ചു.

ഇപ്പോൾ ഈ നിരത്തിൽ ആകെ മൂന്ന് ബസ്സുകൾ ഓടുന്നുണ്ട്. മുതലിയാർ ബസ്സ് കൂടാതെ സി.പി.സി. കമ്പനി വക രണ്ടെണ്ണം കൂടി

യുണ്ട്. നിരത്തിലെത്തി പത്ത് നിമിഷത്തിൽ അവർക്ക് തിപ്ടൂർ ഭാഗത്തേക്കുള്ള ബസ്സ് കിട്ടി. അവരെ ബസ്സ് കയറ്റി തിരിച്ച് വരുന്ന സമയത്ത് നഞ്ചമ്മ മാസ്റ്ററുടെ ഷെഡ്ഡിലായിരുന്നു. മാസ്റ്റർ അവളോട് പറഞ്ഞു: "പാർവതിയമ്മയുടെ ശേഷക്രിയ അദ്ദേഹം തന്നെ മറ്റന്നാൾ മുതൽ ചുരുങ്ങിയതോതിൽ നടത്തും. രാമണ്ണൻ ഉപനയനം കഴിഞ്ഞ കുട്ടിയാണ്. ഒരു പേരിനെങ്കിലും ശേഷക്രിയ കഴിക്കണം. ഈ പുരോഹിതന്മാരുടെ കൈയിൽ പെട്ടാൽ അവർ തല മൊട്ടയടിച്ച് കളയും. മനുഷ്യന്റെ സുഖവും ദുഃഖവും അവർക്ക് പ്രശ്നമല്ല. ഇതിന്റെ മേൽനോട്ടം മുഴുവൻ എനിക്ക് തന്നേക്കൂ. ഇരുപത്തഞ്ചുറുപ്പിക കൊണ്ട് എല്ലാം അവസാനിപ്പിച്ച് കളയാം. ഇവിടെ നമ്മളെന്ത് ചെയ്തിട്ടും അങ്ങ് പോയ ആത്മാവിന് ഒന്നും കിട്ടാനില്ല. നമ്മുടെ കർമം എന്ന നിലയ്ക്ക് നാം വല്ലതും ചെയ്യണം. "

"കാശിന് ബുദ്ധിമുട്ടുണ്ട്. നിങ്ങൾ തന്നെ ഒരു തവണ ഇടയഗ്രാമത്തിലേക്ക് പോയി വരണം ഇത്തരം സന്ദർഭത്തിൽ അദ്ദേഹം ഇല്ലെന്ന് പറയില്ല. അടുത്തകൊല്ലത്തെ നികുതിയിൽ പിടിച്ച് കളയാം" മാസ്റ്റർ അപ്പോൾ തന്നെ ഗ്രാമത്തിലേക്ക് പോയി. നഞ്ചമ്മ തന്റെ ഷെഡ്ഡിലേക്ക് വന്നു.

## ഏഴ്

അന്ന് വൈകുന്നേരം സവാരി വണ്ടിയിൽ അക്കമ്മയും കല്ലേശനും വന്നു. അക്കമ്മ നിറുത്താതെ കരയുകയായിരുന്നുവെന്ന് വണ്ടിയിൽ നിന്നിറങ്ങുമ്പോൾ തന്നെ മനസ്സിലായി. കല്ലേശന്റെ മുഖം മ്ലാനമായിരുന്നു. ഷെഡ്ഡിന്റെ അകത്ത് വന്നുകയറിയ അക്കമ്മ കരഞ്ഞുകൊണ്ട് പറഞ്ഞു: "നഞ്ചാ, ഞങ്ങളൊക്കെ ചത്തുപോയോ?" ഇന്നേക്ക് ഏഴ് ദിവസമായില്ലേ? ഞങ്ങളെ അറിയിക്കണ്ടേ?"

തന്റെ അമ്മവീട്ടിലെ അടുത്ത ബന്ധുക്കളെ കണ്ട നഞ്ചമ്മയ്ക്ക് കരച്ചിൽ വന്നു. എന്നാൽ അവൾ സ്വയം നിയന്ത്രിച്ചുകൊണ്ട് പറഞ്ഞു: "എന്തെങ്കിലും നല്ല കാര്യം അറിയിക്കാനുണ്ടായിരുന്നോ? എന്ത് അറിയിക്കാൻ?"

"സുഖദുഃഖങ്ങളിൽ ഞങ്ങളും കൂടി പങ്കാളികളാകേണ്ടതല്ലേ? ഞങ്ങളത്രയ്ക്ക് അകന്ന് പോയോ? ശരി, എണീക്കൂ. ഒന്നുരണ്ടുമാസം നാട്ടിൽ കൂടാം. ഇതെല്ലാം കുറച്ച് മറക്കട്ടെ." കല്ലേശൻ പറഞ്ഞു.

നഞ്ചമ്മ ഉടൻ തന്നെ അമ്മ വീട്ടിലേക്ക് പോകാനുള്ള സാദ്ധ്യത ഇല്ലായിരുന്നു. വിശ്വൻ സുഖപ്പെട്ട് വരുന്നതേയുള്ളൂ. മറ്റന്നാൾ മുതൽ വളരെ ചുരുങ്ങിയ തോതിലാണെങ്കിലും രാമണ്ണന്റെ ശേഷക്രിയ നടത്തണം. അമ്മ വീട്ടിലേക്ക് പോകുന്നതിന് എന്തുകൊണ്ടോ അവളിഷ്ടപ്പെട്ടില്ല. അവളങ്ങോട്ട് പോയിട്ട് വർഷങ്ങൾ കഴിഞ്ഞിരിക്കുന്നു. എന്നാൽ

കല്ലേശൻ നിർബന്ധിച്ചു. അവനും അക്കമ്മയും കോവിലിൽ ചെന്ന് വിശ്വനെ കണ്ട് വന്നു. ശേഷിച്ചിരിക്കുന്ന ആ കുഞ്ഞിനെ കെട്ടിപ്പിടിച്ച് കണ്ണീരൊഴുക്കി അക്കമ്മ മടങ്ങി.

പതിനൊന്നാം ദിവസം പുല കഴിയുന്നതുവരെ രണ്ടുപേരും അവിടെ താമസിച്ചു. അക്കമ്മയ്ക്കും കല്ലേശനും മൂന്നാം ദിവസം തന്നെ പുല പോയതുകൊണ്ട് അക്കമ്മ ഇതേ ഷെഡ്ഡിൽ പാചകം തുടങ്ങി. കല്ലേശൻ, രേവണ്ണശെട്ടിയുടെ ഷെഡ്ഡ് അന്വേഷിച്ച് പോയി. അക്കമ്മ നഞ്ചുവിനോട് പറഞ്ഞു: "കണ്ഠി ഇപ്പോഴും നാട്ടിലില്ല. പണ്ടൊരു കുതിര ഉണ്ടായിരുന്നില്ലേ? അവൻ കാശിക്ക് പോയി നാല് കൊല്ലത്തിൽ അത് മരിച്ചുപോയി. ഇപ്പോൾ മറ്റൊരു കുതിരയെ വാങ്ങിയിരിക്കുകയാണ്. അവൻ എങ്ങാണ്ടൊക്കെ ചുറ്റിക്കറങ്ങുന്നു. കാശിയിൽ നിന്ന് ഏതാണ്ടൊക്കെ പുതിയ മന്ത്രങ്ങളും തന്ത്രങ്ങളും പഠിച്ചിരിക്കുന്നത്രെ. മാരണം, മന്ത്രം എന്നൊക്കെ പറഞ്ഞ് ചെന്നരായ പട്ടണം, ശാന്തിഗ്രാമം, ഹാസൻ, അർക്കൽ ഗൂഡ് തുടങ്ങിയ ദിക്കുകളിൽ നിന്ന് ആളുകൾ വിളിച്ചോണ്ട് പോകുന്നു. അവൻ നാടുവിട്ട്പോയിട്ട് ഇരുപത് ദിവസമായി."

അവർ തുടർന്നു: "ഇടയഗ്രാമത്തിലെ നിങ്കേഗൗഡൻ എന്ന് പറയുന്നോന്റെ മോളെ നമ്മുടെ ഗ്രാമത്തിലെ കോയിചിക്കണ്ണന്റെ അനിയൻ കെട്ടിയതറിയാമല്ലോ? നിങ്കേഗൗഡൻ ഇന്നലെ ഞങ്ങടെ നാട്ടിലേക്ക് വന്നിരുന്നത്രെ. ഇന്ന് രാവിലെ ചിക്കണ്ണൻ തന്നെവന്ന് പറഞ്ഞു: 'നിങ്ങളുടെ മോന്റെ മോളെ രണ്ട് കുട്ട്യോളും പൊയ്പോയാലും നിങ്ങള് പോകുന്നില്ലേ?' ഈ കേൾക്കുന്നത് സത്യമാണോ? വീണ്ടും അന്വേഷിച്ചു. നമ്മുടെ ബന്ധുക്കളാണ് പറഞ്ഞത് എന്നവൻ പറഞ്ഞു. കല്ലേശൻ അപ്പോത്തന്നെ പൊന്നനോട് പറഞ്ഞ് വണ്ടിക്ക് കാളയെ കെട്ടി. ഉടൻ പുറപ്പെട്ടു."

"ചേട്ടന് മറ്റെങ്ങും പെണ്ണന്വേഷിച്ചില്ലേ?"

"കണ്ഠി ഒരു ദിക്കിൽ പറഞ്ഞുവെച്ചിരുന്നു. ആനക്കരയ്ക്കടുത്ത് ആലൻഹള്ളിയിൽ. ഈ പിരാന്തത്തി അത് മനസ്സിലാക്കി. അവളുടെ സ്വകാര്യത്തിൽ അച്ഛന് കത്തെഴുതി. അവളുടെ അച്ഛൻ വന്ന് കല്ലേശന്റെ കൈ പിടിച്ച് കണ്ണീരൊഴുക്കി. 'നിന്റെ കഷ്ടകാലത്ത് സ്വന്തം മോനെപ്പോലെ ഞാൻ നിന്നെ ശുശ്രൂഷിച്ചു. ഈശ്വരൻ തന്നില്ല; അതുകൊണ്ട് കുഞ്ഞുങ്ങളുണ്ടായില്ല. നീ ഇനിയൊരു കല്യാണം കഴിക്കരുത്' എന്ന് പറഞ്ഞു. അതുവരേക്കും കല്യാണം നടത്തുമെന്ന് പറഞ്ഞ അവൻ മനസ്സ് മാറ്റിക്കളഞ്ഞു. എനിക്ക് കല്യാണമേ വേണ്ടെന്ന് ശാഠ്യം പിടിച്ച് കളഞ്ഞു. ഞാനും കണ്ഠിയും എത്ര പറഞ്ഞിട്ടും കേട്ടില്ല."

മാസ്റ്ററുടെ നേതൃത്വത്തിൽ രാമണ്ണന്റെ ശേഷക്രിയ ഇരുപത്തിയഞ്ചുറുപ്പിക കൊണ്ടവസാനിപ്പിച്ചു. പുല കഴിഞ്ഞശേഷം നഞ്ചമ്മ വിശ്വനെ എടുത്തുകൊണ്ടുവന്നു. അവനിപ്പോൾ കുറേശ്ശെ നടക്കുന്നുണ്ട്.

നല്ല തടിവെച്ച് കാളക്കുട്ടനെപ്പോലെ വളർന്നിരുന്ന അവൻ ഇപ്പോൾ ഉണങ്ങിച്ചുളിഞ്ഞ പശുക്കിടാവിനെപ്പോലിരിക്കുന്നു. അവൻ വന്നദിവസം രാവിലെ തന്നെ ഗ്രാമത്തിൽ നിന്ന് കൊണ്ടുവന്നിരുന്ന വണ്ടി തിരിച്ച്പോയിരുന്നു. ഇപ്പോൾ കല്ലേശൻ വീണ്ടും പറഞ്ഞു: "നഞ്ചൂ, ഒരു സവാരി വണ്ടി വാടകയ്ക്കെടുക്കാം. നമുക്ക് നാട്ടിലേക്ക് പോകാം."

പോകരുതെന്ന് അവളുടെ മനസ്സ് പറഞ്ഞു. എന്നാൽ ശാഠ്യം പിടിക്കരുത്. ചേട്ടത്തിയമ്മ ഒരു ദുഷ്ടയായിരിക്കാം. പക്ഷേ ചേട്ടൻ തന്നോടൊരു ദുഷ്ടതയും കാട്ടിയിട്ടില്ല. പെണ്ണ്കൊടുക്കണമെന്ന് ആവശ്യപ്പെട്ടു. ഞാൻ പറ്റില്ലെന്ന് പറഞ്ഞു. ആ ദേഷ്യം കാരണം അവർ കല്യാണത്തിന് വന്നില്ല. ഇപ്പോൾ അവർ തന്നെ വന്ന് വിളിക്കുകയാണ്. എന്തുകൊണ്ട് പോയിക്കൂടാ? എന്നാൽ നികുതിപിരിവിന്റെ കാലം വന്നിരിക്കുന്നു. ഇത്രയും നാൾ അക്കാര്യം ശ്രദ്ധിച്ചിരുന്നില്ല. താൻ അമ്മവീട്ടിലേക്ക് പോയാൽ ഭർത്താവ് ഒറ്റയ്ക്ക് ഇവിടെ താമസിക്കില്ല. സർക്കാർ പണി നടക്കുകയുമില്ല. അവൾ പറഞ്ഞു: "മുത്തശ്ശി ഇവിടെത്തന്നെ താമസിക്കട്ടെ. ഈ ഗഡു പിരിച്ച് കഴിഞ്ഞാൽ ഞാൻ മുത്തശ്ശിയുടെ കൂടെ വരാം. പിന്നെ പത്ത് പതിനഞ്ച് ദിവസം താമസിച്ച് അടുത്ത ഗഡു പിരിക്കാൻ തുടങ്ങുന്ന സമയത്തിന് തിരിച്ച് വന്നേക്കാം."

കല്ലേശൻ ഒറ്റയ്ക്ക് കാൽനടയായി നാട്ടിലേക്ക് തിരിച്ചു.

## അദ്ധ്യായം പതിനാല്

ഇത്തവണ ഗണ്ടസിക്കടുത്തുള്ള ഉൾനാടുകളിൽ തെണ്ടിത്തിരിയാൻ പോയ ഗംഗമ്മയും അപ്പണ്ണയ്യനും ഒന്നരമാസം കഴിഞ്ഞ് നാട്ടിലേക്ക് തിരിച്ചു. ഗ്രാമത്തിൽ നിന്ന് പത്ത് നാഴിക അകലെ വെച്ച് തന്നെ എല്ലാവരും ഗ്രാമം ഉപേക്ഷിച്ചിരിക്കയാണെന്ന വാർത്ത അവർ അറിഞ്ഞു. ഗ്രാമത്തിലെത്തിയാൽ കുറ്റിയും കോലും ഓലയും ശേഖരിക്കണം; കുടിൽ ഉണ്ടാക്കണം. പാത്രങ്ങളും മറ്റും ഇപ്പോൾ ഉപേക്ഷിക്കപ്പെട്ട ഗ്രാമത്തിലെ കോവിലിൽ വെച്ച് പൂട്ടിയിരിക്കയാണ്. അത് തുറന്ന് സാധനങ്ങൾ കൊണ്ടുവരാമോ എന്ന കാര്യത്തിൽ സംശയവുമുണ്ട്. ഈ വിഷമങ്ങളൊഴിവാക്കുന്നതിന് അവർ വീണ്ടും പടിഞ്ഞാറോട്ട് തിരിച്ച് നടന്നു. മുമ്പൊരിക്കലും പോയിട്ടില്ലാത്ത ഹമ്പനഘട്ട, ഹാറന ഹള്ളി തുടങ്ങിയ പ്രദേശങ്ങളിൽ അലഞ്ഞ് നടന്ന് അവർ സാവകാശം ഗ്രാമത്തിലേക്ക് തിരിച്ചു. അപ്പോൾ മാസം മൂന്ന് കഴിഞ്ഞിരുന്നു. രണ്ട് മഴ പെയ്ത് കഴിഞ്ഞു. എല്ലാവരും ഷെഡ്ഡുകളിൽ നിന്ന് ഗ്രാമത്തിലേക്ക് തിരിച്ചുവന്നിരിക്കയാണ്.

തന്റെ മകന്റെ രണ്ടുകുട്ടികൾ ഒരേ ദിവസം മരിച്ചുവെന്ന് കേട്ട ഗംഗമ്മ രോഷാകുലയായി. മരുമകളെ ശകാരിക്കണമെന്ന് തോന്നി. എന്നാൽ അവളുടെ മുമ്പിൽ നിന്ന് വായ തുറക്കാൻ അവർ ഭയപ്പെട്ടു. മരുമകളുടെ വീട്ടിലേക്ക് പോയപ്പോൾ അവരറിയാതെ കരഞ്ഞുപോയി. “ആ ഭാര്യ മരിച്ചവന് പെണ്ണ് കൊടുത്താൽ ബാക്കിയാവുമോ? അന്ന് എന്നോടൊരു വാക്ക് ചോദിച്ചിട്ടാണോ നീ കല്യാണം നിശ്ചയിച്ചത്?” അവർ ദുഃഖം പ്രകടിപ്പിച്ചു. ആ കുട്ടികൾ ജീവിച്ചിരുന്നപ്പോൾ ഈ മുത്തശ്ശിയുമായി അടുത്ത സമ്പർക്കമൊന്നും ഉണ്ടായിരുന്നില്ല. കാരണം അവർ ഇടയ്ക്കിടെ ഗ്രാമം വിട്ട് പോകും; ഗ്രാമത്തിലുണ്ടായിരിക്കുമ്പോൾ ഇവരുടെ വീട്ടിൽ വരില്ല. കുട്ടികൾ അവരുടെ വീട്ടിലും പോയിരുന്നില്ല. ചില ദിവസങ്ങളിൽ പച്ചക്കറിത്തോട്ടത്തിനടുത്തോ, കുളത്തിന് സമീപമോ വെച്ച് പാർവതിയെ കണ്ടാൽ അവർ ചോദിക്കും: “നിന്റെ അമ്മ നികുതി പിരിക്കാൻ ഇടയഗ്രാമത്തിലേക്ക് പോയോ? മഷിക്കാണിക്ക എത്ര കിട്ടി?”

“മുത്തശ്ശീ, എനിക്കെന്തറിയാം?” അവൾ മറുപടി പറയും. മുത്തശ്ശിയും പേരക്കിടാവും തമ്മിലുള്ള സ്നേഹബന്ധം ഇതിലധികം വളർന്നിരുന്നില്ല.

"നീ ഇംഗ്ലീഷ് പഠിച്ച് ഷേയ്ക്ദാരാവുന്നോ? അപ്പോൾ എനിക്കൊരു ചുകന്ന പട്ടുസാരി മേടിച്ച് തരുമോ?" രാമണ്ണനോടുള്ള ചോദ്യമാണ്. അവൻ ആയിക്കോട്ടെ എന്ന് പറയും. ആ സംഭാഷണം അതോടെ അവസാനിക്കും. എങ്കിലും എന്തുകൊണ്ടോ ആ കുട്ടികളുടെ സ്മരണ ഗംഗമ്മയെ പീഡിപ്പിച്ചുതുടങ്ങി. മൂന്നുനാലു ദിവസം കുട്ടികളുടെ കാര്യം ഓർത്തോർത്ത് മരുമകളെ ശകാരിക്കുന്നതിലൂടെ തന്റെ ദുഃഖം പ്രകടിപ്പിച്ച്, കോവിലിൽ വന്നവരോട് തന്റെ പ്രയാസം രേഖപ്പെടുത്തിക്കൊണ്ട് കഴിഞ്ഞു.

ഏറ്റവും ദുഃഖിതനായത് അപ്പണ്ണയ്യനാണ്. പാർവതിയുടെ കല്യാണത്തിന് അവൻ മെയ്യും കൈയും മറന്ന് അധ്വാനിച്ചിരുന്നു. അതുകൊണ്ടായിരിക്കാം അവന് അവളോട് അതിയായ വാത്സല്യം തോന്നിയിരുന്നു. രാമണ്ണൻ ക്ലാസിലൊന്നാമനായി പഠിക്കുന്നുണ്ടെന്ന് അറിഞ്ഞതുകൊണ്ട് അവനെക്കുറിച്ച് അഭിമാനം തോന്നിയിരുന്നു. ഷേയ്ക്ദാർക്ക് തന്നെ കണക്കെഴുതിക്കൊടുത്ത കുട്ടിയാണവൻ. ഇംഗ്ലീഷ് പഠിച്ച് ഭാവിയിൽ ഷേയ്ക്ദാരാവാം. അവനോട് അധികം സംസാരിച്ചിട്ടില്ല. എങ്കിൽ പോലും തന്റെ സ്വന്തം മക്കളാണെന്ന വിചാരം എങ്ങനെയോ വളർന്നു വന്നിരുന്നു. അപ്പണ്ണയ്യൻ ചേട്ടത്തിയമ്മയുടെ മുമ്പിൽ നിന്ന് കണ്ണീർ വാർത്തു: "പാപി സൂളേ മക്കളാണ് നമ്മൾ. പോറ്റാൻ വിധിച്ചിട്ടില്ല."

ഇത്തവണ നല്ല മഴ കിട്ടി. വിളവ് നന്നായി. വിളവിന്റെ കണക്ക് എഴുതിക്കഴിഞ്ഞിരിക്കുന്നു. ഒരു ദിവസം മാസ്റ്ററുടെ പത്നി നഞ്ചമ്മയുടെ അടുത്ത് വന്നു: "നോക്കൂ, ഞാൻ നിങ്ങളുടെ വിശ്വന്റെ പേരിൽ ഒരു വഴിപാട് നേർന്നിരുന്നില്ലേ? ശൃംഗേരി ശാരദാദേവിയുടെ ദർശനം കഴിച്ച് കുങ്കുമാർച്ചന നടത്താമെന്ന്. ഉഴിഞ്ഞ് വെച്ച കാശ് ഞങ്ങളുടെ വീട്ടിലെ ഈശ്വരമണ്ഡപത്തിനകത്തുണ്ട്. ഇനി നവരാത്രിക്ക് എട്ട് ദിവസമേയുള്ളൂ. നിങ്ങൾ കുഞ്ഞിനെയും കൂട്ടി പോയി വന്നേക്കൂ. ഞാൻ അന്ന് ഉഴിഞ്ഞ് വിട്ടദിവസം തന്നെ കുഞ്ഞിന്റെ പനി മാറിയിരുന്നു. വഴിപാട് ഇനി താമസിപ്പിക്കണ്ട."

ശൃംഗേരിക്ക് പോകാൻ നഞ്ചമ്മ നിശ്ചയിച്ചു. ദേവിയുടെ ശക്തി എന്തായിരിക്കും? അത് മറന്നാൽ ഇനിയും വല്ല ആപത്തും വരാം. എനിക്കിനി ഒരു കതിരേ ഉള്ളൂ. വിശ്വൻ. പോയ്ക്കളയാം. മാസ്റ്റർ വഴി പറഞ്ഞു കൊടുത്തു. തിപ്ടൂരിൽ നിന്ന് വണ്ടി കയറി തരീക്കരയിൽ ഇറങ്ങണം. ഇടയ്ക്ക് ബീരൂരിൽ വെച്ച് വണ്ടി മാറിക്കയറണം. രാത്രി തരീക്കര സ്റ്റേഷനിൽ കിടന്നുറങ്ങി രാവിലെ പുറപ്പെടുന്ന ചെറിയ തീവണ്ടിയിൽ നരസിംഹരാജപുരത്തേക്ക് പോകണം. അവിടെ നിന്ന് ശൃംഗേരിക്ക് ബസ്സുണ്ട്. അത് കൊപ്പത്തിലൂടെയാണ് പോകുന്നത്. തിപ്ടൂരിൽ നിന്ന് തരീക്കരക്ക് ഒരാൾക്ക് പതിനഞ്ചണ. അവിടെ നിന്ന് നരസിംഹരാജപുരത്തേക്ക് ആറേമുക്കാലണ. പിന്നെ ബസ്സിന് രണ്ടുറുപ്പിക. ശൃംഗേരി

യിൽ തീർത്ഥയാത്രക്കാർക്ക് താമസത്തിന് സത്രമുണ്ട്. മഠത്തിൽ രണ്ടു നേരം സദ്യ ഉണ്ടായിരിക്കും.

ഏതായാലും വിശ്വനെയും കൂട്ടി പുറപ്പെടാൻ നിശ്ചയിച്ചു. എന്നാൽ ട്രെയിനിൽ യാത്ര ചെയ്യുന്നതിനും വിദൂരസ്ഥലങ്ങളിലേക്ക് പോകുന്നതിനും വിവരമുള്ള ഒരാൾ കൂടെ വേണം. ഇപ്പോൾ അത്രയ്ക്ക് കാശുണ്ടാക്കുന്നതും പ്രയാസമേറിയ കാര്യമാണ്. കുങ്കുമാർച്ചനയ്ക്ക് അഞ്ചുറുപ്പിക കൊടുക്കണം. അപ്പണ്ണയ്യൻ താനാവശ്യപ്പെടാതെ തന്നെ ഒരു ദിവസം വന്ന് സ്വകാര്യമായി പറഞ്ഞു: "ആരോടും പറയണ്ട. എന്റെ കൈവശം ഇരുപതുറുപ്പികയുണ്ട്. ഞാൻ തരാം. പിന്നീട് ചോദിക്കുമ്പോൾ തിരിച്ച് തന്നാൽമതി. കൂടെ ഞാനും വരാം."

ഭിക്ഷയെടുക്കുമ്പോൾ കിട്ടിയ മുത്താറി അവർ അപ്പപ്പോൾ വിൽക്കുമായിരുന്നു. ചിലപ്പോൾ അപ്പണ്ണയ്യൻ അമ്മ അറിയാതെ കുറേശ്ശെ വിറ്റുകളയും. അങ്ങനെ മുറുക്കുന്നതിനുള്ള കാശുണ്ടാക്കാം.

ഇരുപത് ഉറുപ്പിക എല്ലാറ്റിനും തികയില്ല. മകളുടെ കല്യാണത്തിനും പിന്നീട് നടന്ന കാര്യങ്ങൾക്കുമായി നഞ്ചമ്മ ഉള്ളത് മുഴുവൻ ചെലവ് ചെയ്ത് കഴിഞ്ഞിരിക്കുന്നു. ഇടയഗ്രാമക്കാരോട് എത്ര തവണ ചോദിക്കും? അപ്പണ്ണയ്യൻ അഭിപ്രായപ്പെട്ടു: "ഇവിടെ നിന്ന് തിപ്ടൂരിലോളം നടന്ന് പോകാം. നരസിംഹരാജപുരം വരെ ട്രെയിൻ ആവാം. പിന്നീടുള്ള ബസ്സ് വേണ്ടെന്ന് വെച്ച് നടന്ന് കളയാം. എന്നാൽ ഇരുപത് ഉറുപ്പിക മതി."

കാശുമതി. നഞ്ചമ്മയും വിശ്വനും അപ്പണ്ണയ്യനും പുറപ്പെടാൻ തീരുമാനിച്ചു. എന്നാൽ ചെന്നിഗരായൻ വിടുമോ? താനും കൂടെ വരുന്നെന്ന് ശാഠ്യം പിടിച്ചു. കാശെവിടെനിന്ന് ഉണ്ടാക്കും? കൂടാതെ അദ്ദേഹം ഇവരെപ്പോലെ നടക്കുമെന്നും ഉറപ്പില്ല. "ഞാനെങ്ങനെയെങ്കിലും കാശുണ്ടാക്കും. നീയത് അന്വേഷിക്കണ്ട." അദ്ദേഹം പറഞ്ഞു.

"ആർക്കെങ്കിലും നികുതി രസീതി എഴുതിക്കൊടുത്ത് കാശു വാങ്ങാൻ പാടില്ല." അവൾ തടസ്സം ഉന്നയിച്ചു. അദ്ദേഹം അതിനും സമ്മതിച്ചു. കാശെവിടെ നിന്ന് ഉണ്ടാക്കിയാലും അദ്ദേഹത്തിന്റെ ചെലവ് അദ്ദേഹം സ്വയം നോക്കിക്കോളും. മറ്റ് മൂന്ന് പേരുടെ ചെലവ് വേറെ. നഞ്ചമ്മ അഞ്ച് സേർ മലർ പൊടിച്ചു. ഭിക്ഷാടനം ചെയ്ത് കൊണ്ടുവന്നതിൽ നിന്ന് അപ്പണ്ണയ്യൻ അമ്മ കാണാതെ എട്ട് സേർ നെല്ല് കൊണ്ടുവന്ന് കൊടുത്തു. നഞ്ചമ്മ അവിൽ ഉണ്ടാക്കിച്ച് പൊതി ഞ്ഞുകെട്ടി. ഗംഗമ്മയ്ക്കും തീർത്ഥയാത്രയ്ക്ക് പോകണമെന്നുണ്ട്. എന്നാൽ ഈ മരുമകളുടെ കൂടെ പോകേണ്ടെന്ന് വെച്ചു. മകനോടും പോകേണ്ടെന്ന് പറഞ്ഞു. ചെലവ് മുഴുവൻ ചേട്ടത്തിയമ്മ വഹിക്കും. പിന്നെന്തുകൊണ്ട് പോയിക്കൂടാ? അതായിരുന്നു അവന്റെ ന്യായം.

പ്ലേഗ് സുഖപ്പെട്ട ശേഷം കഴിഞ്ഞ ആറ് മാസമായി നഞ്ചമ്മ വിശ്വന്

പാലും നെയ്യും കൊടുത്ത് ശുശ്രൂഷിച്ചുവന്നു. അവൻ മുമ്പ് തന്നെ നല്ല ശരീരശേഷിയുള്ളവനാണ്. ഒരു ദിവസം പുലർച്ചെ, എന്നുവെച്ചാൽ അവൾ പണ്ട് പ്ലാശില കൊണ്ടുവരാൻ പുറപ്പെടുന്ന നേരത്തിനും മുമ്പ് നഞ്ചമ്മയും വിശ്വനും അപ്പണ്ണയ്യനും റൊട്ടിയും ചട്ടിണിയും കെട്ടിപ്പൊതിഞ്ഞ് പുറപ്പെട്ടു. ബസ്സുകാരെ പരിചയമുള്ളതുകൊണ്ട് താൻ തിപ്ടൂരിലേക്ക് ബസ്സിൽ വരാമെന്നും അവിടെ വെച്ച് കാണാമെന്നും ചെന്നിഗരായൻ പറഞ്ഞു. റൊട്ടിയുടെ പൊതി, മലർപ്പൊടി, അവിൽ, വെല്ലം, പുളി, നാലുതേങ്ങ, രണ്ടുസേർ അരി, രണ്ട് പാത്രം, ഒന്ന് രണ്ട് തുണിത്തരങ്ങൾ ഇത്രയും സാധനങ്ങൾ ഒരു ചാക്കിലിട്ട് കെട്ടി. അപ്പണ്ണയ്യൻ തലയിൽവെച്ച് നടന്നു. തന്റെ രണ്ട് സാരി, റൗക്ക, വിശ്വന്റെ ഉടുപ്പുകൾ, രണ്ട് പുതപ്പുകൾ, ഒരു ജമുക്കാളം ഇത്രയും കെട്ടി കക്ഷത്തിലിറുക്കി, മറ്റൊരു കൈയിൽ വിശ്വനെയും പിടിച്ച് നഞ്ചമ്മ നടന്നു. നേരം പുലരുമ്പോഴത്തേക്കും അവർ മൂന്ന് നാഴികയോളം നടന്നിരുന്നു. വിശ്വൻ അമ്മയുടെ കൈവിട്ട് ഇളയച്ഛനെക്കാൾ മുമ്പിൽ ഓടിക്കൊണ്ടിരുന്നു. "അമ്മ കണ്ടില്ലേ, നിന്നെക്കാൾ ശക്തിയില്ലേ എനിക്ക്?" അവൻ ചോദിക്കും. ആറ് നാഴിക നടന്നശേഷം വഴിവക്കിലെ ഒരു ചിറയ്ക്കരികിൽ അവർ ഇരുന്നു. റൊട്ടിയും ചട്ടിണിയും കഴിച്ചു. രണ്ട് മൂന്ന് നാഴിക കൂടി നടന്നപ്പോൾ വിശ്വന്റെ നടത്തം സാവധാനത്തിലായി. ഇപ്പോൾ അവൻ വീണ്ടും അമ്മയുടെ കൈപിടിച്ച് ചുവട് വെച്ച് തുടങ്ങി. കാൽ വേദനിക്കുന്നെന്ന് പറയാൻ അവന്റെ അഭിമാനം സമ്മതിച്ചില്ല. അവരുടെ പിന്നിൽ നിന്ന് വന്ന ബസ്സ് പൊടി പറത്തിക്കൊണ്ട് ഓടിപ്പോയി.

"അവൻ പിന്നിലെ സീറ്റിൽ ഇരിക്കുന്നുണ്ടായിരുന്നു. കണ്ടോ?" അപ്പണ്ണയ്യൻ ചോദിച്ചു.

"ഇല്ല."

"അമ്മേ, ബസ്സുകാർ അച്ഛനെ വെറുതെ ഇരുത്തുന്നല്ലോ? എന്നേം അങ്ങനെ ഇരുത്തില്ലേ?" വിശ്വൻ ചോദിച്ചു.

"ഹും. വെറുതെ ഇരുത്തുന്നു! അവന്റൊരു ബഡായി! അവന്റെ അമ്മേടെ..." അപ്പണ്ണയ്യൻ പറഞ്ഞു.

"എന്തെങ്കിലും ആയിക്കോട്ടെ." നഞ്ചമ്മ അങ്ങനെ സമാധാനിപ്പിക്കാൻ ശ്രമിച്ചെങ്കിലും അപ്പണ്ണയ്യൻ തുടർന്നു: "നിങ്ങളെന്ത് വേണമെങ്കിലും പറഞ്ഞോളൂ. നമ്മുടെ ചെന്നയ്യനുണ്ടല്ലോ, നീചനാണ്. സൂളേമോൻ. ചെറുപ്പത്തിലേ അങ്ങനെയാണ്. താനായി തന്റെ പാടായി. ഇങ്ങനത്തെ നായിന്റെ മക്കളെ ചെരുപ്പെടുത്ത് കൊടുക്കണം. ഇവന്റെ അമ്മേടെ..."

"അപ്പണ്ണയ്യാ, നമ്മൾ അമ്പലത്തിലേക്ക് പോകയല്ലേ? ചീത്ത വാക്ക് പറയാൻ പാടില്ല. അക്കാര്യം മിണ്ടണ്ട."

നഞ്ചമ്മ വിശ്വനോട് പറഞ്ഞു: "കുഞ്ഞേ, ഞാൻ നിനക്ക് പറഞ്ഞു

തന്ന ഭജ ഗോവിന്ദം ഭജഗോവിന്ദം എന്ന പാട്ട് ഓർമയില്ലേ? അത് പാടൂ, കേൾക്കട്ടെ. നമ്മൾ പോകുന്ന ശൃംഗേരി മഠത്തിലെ ശങ്കരാചാര്യർ ഉണ്ടാക്കിയതാണത്."

വിശ്വൻ നീട്ടിവലിച്ച്, സാവധാനത്തിൽ പാടാൻ തുടങ്ങി. അവന് തെറ്റുമ്പോൾ അമ്മ തിരുത്തിക്കൊണ്ടിരുന്നു. അപ്പണ്ണയ്യന് വായിലെന്തെങ്കിലും വേണം. ഒന്നും തോന്നാഞ്ഞപ്പോൾ കീശയിൽ നിന്ന് മുറുക്കാൻ സഞ്ചിയെടുത്ത് ഒരു വെറ്റില കീറി, അതിൽ ചുണ്ണാമ്പ് തേച്ച് ഒരു പൂള് അടയ്ക്കയോടൊപ്പം വായിലിടും. ഒരു കഷണം പുകയിലയും പൊട്ടിച്ച് വായ നിറയ്ക്കും. വായ നിറയെ താംബൂലരസവുമായി വഴി നീളെ തുപ്പിക്കൊണ്ട് അവൻ നടന്നു.

തിപ്ടൂരിൽ ട്രെയിൻ എത്തുന്നത് ഒരുമണിക്കാണ്. ഇടയ്ക്ക് അല്പം വിശ്രമിച്ചിരുന്നെങ്കിലും നിരത്ത് വിട്ട് കുറുക്കുവഴികൾ പിടിച്ചിരുന്നത് കൊണ്ട് അവർ പന്ത്രണ്ട്മണിക്ക് തന്നെ സ്റ്റേഷനിലെത്തി. മൂന്നു പേരും റൊട്ടിയും ചട്ടിണിയും കഴിച്ചു. അപ്പോഴത്തേക്കും അരയാൽത്തറയ്ക്ക് അടുത്തുള്ള മാധവഭട്ടരുടെ ഹോട്ടലിൽ നിന്ന് ഊണു കഴിച്ച് ചെന്നിഗരായൻ അവിടെയെത്തി. അപ്പണ്ണയ്യൻ രണ്ടര ടിക്കറ്റ് വാങ്ങി വന്നു. ചെന്നിഗരായൻ തന്റെ ടിക്കറ്റ് മാത്രം വാങ്ങി.

രാത്രി തരീക്കര സ്റ്റേഷനിലെ കുഴൽ വെള്ളം എടുത്ത് മൂന്നുപേരും റൊട്ടിയും ചട്ടിണിയും കഴിച്ചു. ചെന്നിഗരായൻ നാട് കാണാനാണെന്നും പറഞ്ഞ് സ്ഥലം വിട്ടു. "അവനിപ്പോൾ എവിടെയാണ് പോകുന്നതെന്നറിയാമോ?" അപ്പണ്ണയ്യൻ ചോദിച്ചു. "എവിടെ വേണമെങ്കിലും പോകട്ടെ. നമുക്ക് അക്കാര്യം വേണ്ട." നഞ്ചമ്മ പറഞ്ഞു. ജമുക്കാളം വിരിച്ച് സ്റ്റേഷന്റെ ഒരു മൂലയിൽ വിശ്വനോടൊപ്പം നഞ്ചമ്മ കിടന്നു. ഇവരുടെ തലയ്ക്കലായി ഒരു ചാക്ക് വിരിച്ച്, ചകലാസ് പുതച്ച് തന്റെ പൊതി തലയണയാക്കി അപ്പണ്ണയ്യൻ കിടന്നു. ഉടൻതന്നെ മൂന്നുപേർക്കും നല്ല ഉറക്കം വന്നു. ഊണു കഴിഞ്ഞ് തിരിച്ച് വന്ന ചെന്നിഗരായൻ അനുജന്റെ അടുത്തായി ഒരു മുണ്ട് വിരിച്ച് ശയനം കൊണ്ടു.

അടുത്ത ദിവസം രാവിലെ അവർ പൊതിയഴിച്ചു. ഇനിയും പത്ത് റൊട്ടി ബാക്കിയുണ്ട്. രണ്ട് ദിവസം മുമ്പ് ഉണ്ടാക്കിയതാണ്. ഇപ്പോൾ നല്ല ഉറപ്പുണ്ട്. അത് വെള്ളത്തിൽ മുക്കി പതംവരുത്തി തിന്നാം. എന്നാൽ ചട്ടിണി പുളിച്ചിരിക്കുന്നു. ഹോട്ടലിൽ ചെന്ന് ഒരണയ്ക്ക് സാമ്പാർ കൊണ്ടുവരാമെന്ന് അപ്പണ്ണയ്യൻ പറഞ്ഞു. അപ്പോഴത്തേക്കും ചെന്നിഗരായൻ മുഖം കഴുകി ഹോട്ടലിൽ പ്രവേശിച്ചിരുന്നു. വിശ്വൻ ഉറക്കെ കരയുകയായിരുന്നു. നഞ്ചമ്മ പറഞ്ഞു. "ഒരണയ്ക്ക് സാമ്പാർ കൊണ്ടുവരൂ. വിശ്വന് ഒരിഡ്ഡലിയും രണ്ട് ദോശയും വാങ്ങിക്കോളൂ. ആകെ മൂന്നണയാവും."

നരസിംഹരാജപുരത്തെ ചെറിയ തീവണ്ടി പുറപ്പെട്ടപ്പോൾ വിശ്വന് അതിരറ്റ ആഹ്ലാദം തോന്നി. ജനലിലൂടെ നോക്കിയാൽ എത്രയെത്ര

മരങ്ങൾ! എണ്ണിത്തീർക്കാനാവാത്ത അനേകം പെരുമരങ്ങൾ ഇടതൂർന്ന് വളർന്നുനില്ക്കുന്നു. അവയിൽ പടർന്ന് നില്ക്കുന്ന പച്ചപിടിച്ച വള്ളികൾ. മഴക്കാലം കഴിഞ്ഞതേയുള്ളൂ. ആശ്വിനമാസം. സർവത്ര മരങ്ങളും വള്ളികളും കാന്തി ചൊരിയുന്നു. വിശ്വൻ നോക്കിക്കൊണ്ടിരിക്കെ ഒരു വലിയ മൃഗം നടന്നുപോയി. തന്റെ പുസ്തകത്തിൽ കണ്ടിരുന്ന ചിത്രം അവനോർമിച്ചു. അത് ആനയാണെന്ന് അവൻ തിരിച്ചറിഞ്ഞു.

"അമ്മേ, ഈ കാടെന്ന് പറയുന്നത് ഇത് തന്നെയാണോ?" അവൻ ചോദിച്ചു. കാട് ഇത് തന്നെ. അമ്മയും അത് ശ്രദ്ധിച്ചു. എന്നാൽ അവളും ഇത്രയ്ക്ക് സാന്ദ്രമായ വൃക്ഷലതാദികൾ ഇന്നോളം കണ്ടിരുന്നില്ല.

അപ്പണ്ണയ്യൻ പറഞ്ഞു: "ഈ ഭാഗത്തൊക്കെ ഇങ്ങനെയാണ്. ഷിമോഗയ്ക്ക് ഇപ്പുറം കടന്നാൽ ഇതിലും ഭയങ്കര കാടാണ്."

"നിങ്ങളെപ്പൊഴാ ഷിമോഗയ്ക്ക് പോയിരുന്നത്?"

എന്തോ ഓർത്തുകൊണ്ട് അപ്പണ്ണയ്യൻ നിശ്ശബ്ദനായി. നഞ്ചമ്മയും അത് ഉടൻ തന്നെ ഓർത്തു. താനങ്ങനെ ചോദിക്കേണ്ടിയിരുന്നില്ലെന്ന് അവൾക്ക് തോന്നി. ഈ ചേട്ടത്തിയമ്മയെ ചവിട്ടി, പോലീസുകാർ പിടിച്ചുകൊണ്ട് പോകുമെന്ന് ഭയന്ന് താൻ പണ്ടൊരിക്കൽ ഈ പ്രദേശമൊക്കെയും തെണ്ടി നടന്നിരുന്ന ഓർമ അവനെ വിമൂഢനാക്കി. അവൻ ജനലിലൂടെ പുറത്തേക്ക് നോക്കി. ചെന്നിഗരായൻ പുകയില ഞരടുകയായിരുന്നു.

ഉച്ചയ്ക്ക് പന്ത്രണ്ട് മണിയോടെ കൊച്ച് തീവണ്ടി നരസിംഹരാജപുരത്തെത്തി.

"ശൃംഗേരി, ശൃംഗേരി, അർജന്റ് ശൃംഗേരി."

ബസ്സിന്റെ ഏജന്റുമാർ അവനെ വളഞ്ഞു.

"നിങ്ങൾ ബസ്സിന് വരുന്നോ, അല്ല നടക്കുന്നോ?" ചെന്നിഗരായൻ അന്വേഷിച്ചു.

"ബസ്സിന് വരാൻ കാശെവിടെ?" അപ്പണ്ണയ്യന്റെ മറുപടി.

"എന്റെ കാൽ ഉളുക്കിയിരിക്കുന്നു. ഞാൻ ബസ്സിലാണ് പോകുന്നത്. നേരത്തെ പോയി സത്രത്തിൽ സ്ഥലം പിടിച്ചേക്കാം. നിങ്ങൾ പിന്നാലെ വരിൻ." അദ്ദേഹം നടന്നു.

"ചെന്നയ്യാ, ഒന്ന് നില്ക്കൂ. ചേട്ടത്തിയമ്മയെയും വിശ്വനെയും കൂട്ടിക്കോളൂ. മൂന്ന് ഉറുപ്പികയാവും. വിശ്വന് പകുതിച്ചാർജ്. 'ഞങ്ങള് പാവങ്ങളാണേ. കുട്ടിയെ മടിയിലിരുത്തിക്കോളാം. ചാർജ് ഒഴിവാക്കണം' എന്ന് പറഞ്ഞാൽ അവനെ വെറുതെ കൊണ്ടുപോകാൻ സാധിക്കും. ഞാൻ പിന്നാലെ നടന്നോണ്ട് വരാം." അപ്പണ്ണയ്യൻ അപേക്ഷിച്ചു.

"എന്റെ കൈയിൽ കാശില്ല. അവളുടെ കൈയിൽ ഉണ്ടെങ്കിൽ വരട്ടെ." അദ്ദേഹം തിരിഞ്ഞ് നോക്കാതെ നടന്നു. നൂറ് കണക്കിന് യാത്രക്കാർ കൂട്ടംകൂട്ടമായി ഓടി ബസ്സുകളിൽ സ്വയം നിറയ്ക്കുകയായിരുന്നു.

ചെന്നിഗരായരും കയറി സ്ഥലം പിടിച്ചു.

ഉണങ്ങിയ റൊട്ടി വെള്ളത്തിൽ കുതിർത്ത് മൂന്നുപേരും കഴിച്ചു. റൊട്ടിയുടെ പൊതി അതോടെ തീർന്നു. അത് മതിയായില്ല. നഞ്ചമ്മ വെല്ലവും പുളിരസവും ചേർത്ത് നാഴി മലർപ്പൊടി കുഴച്ചു. കൂടാതെ വിശ്വന്റെ കീശയിൽ കുറേ അവിൽ നിറച്ച് ഒരു കഷണം വെല്ലവും കൊടുത്തു. അപ്പണ്ണയ്യൻ ചേട്ടത്തിയുടെ പൊതിയും തന്റെ ചാക്കിലാക്കി കെട്ടി തലയിലേറ്റി പുറപ്പെട്ടു. അവൾ വിശ്വന്റെ കൈപിടിച്ച് നടന്നു.

## രണ്ട്

ഇത്രയ്ക്ക് ഭയങ്കരമായ കാട് അവൾ മുമ്പെങ്ങും കണ്ടിരുന്നില്ല. സർവത്ര ചെടികളും മരങ്ങളും. പച്ചത്തലപ്പ് അവൾക്കെന്നും ഒരാകർഷണമായിരുന്നു. ഒരുവിധം അലൗകികമായ ആകർഷണം. ചോളൻ കുന്നിലേക്ക് പ്ലാശില കൊണ്ടു വരാൻ പോകുമ്പോൾ ഗ്രാമത്തിൽ സർവത്ര വിളഞ്ഞ് നില്ക്കുന്ന വയലുകൾ പച്ചപിടിച്ച് കാണാം. അവൾ വെറുതെ നിന്ന് നോക്കും. ഇവിടെ സർവത്ര കാടാണ്. ആകാശംമുട്ടെ പെരുമരങ്ങൾ നിറഞ്ഞ കാട്. ഏതോ വിധമായ ഒരു വികാരം അവളുടെ മനസ്സിനെ കീഴ്പ്പെടുത്തിക്കളഞ്ഞു. അതവളുടെ അന്തരംഗത്തെ പിടിച്ച് ഉലച്ചു. മനസ്സിന് ആമോദം നൽകിയ ആ ഹരിതവനാന്തരം തന്റെ മകളുടെ സ്മരണ ഉളവാക്കി. ഈ തേക്കിന്റെ ഇല എത്ര വീതിയായിരിക്കുന്നു? ഓരോ ഇലയും ഊണു കഴിക്കാൻ മാത്രമുണ്ട്. പ്ലാശില ഇത്ര വലിപ്പമുള്ളതാണെങ്കിൽ തുന്നിക്കൂട്ടേണ്ട ജോലിയേ ഉണ്ടാകുമായിരുന്നില്ല. പ്ലാശില കൊണ്ടുവരാൻ പോയാൽ വലിയ ഇലകൾ കണ്ണിൽപെടുമ്പോൾ രാമണ്ണൻ നിധി കിട്ടിയവനെപ്പോലെ ഓടിപ്പോയി അത് കൊയ്തെടുക്കും. “അമ്മേ, കണ്ടില്ലേ എത്ര വലിയ ഇല!” അവൻ പറയും. ഇല വളരെ വലുതായാൽ തുന്നിക്കൂട്ടാൻ പറ്റില്ല. വളരെ വലുതായിപ്പോകും. പ്ലാശിലയുടെ കറ തെറിച്ച് അവന്റെ ഷർട്ടിൽ പാടുകൾ വീഴും. അതുകൊണ്ട് ഈ ജോലിക്ക് പോകുമ്പോൾ അവൻ ഒരു കീറിയ ഷർട്ട് ഇടുമായിരുന്നു.

പാർവതി ഇല കൊണ്ടുവരാൻ പോകുമ്പോൾ അവളുടെ ചുണ്ടിൽ ഏതെങ്കിലും ഒരു പാട്ടിന്റെ ഈണമുണ്ടായിരിക്കും. പാട്ടെന്ന് വെച്ചാൽ അവൾക്ക് പ്രാണനാണ്. അമ്മയ്ക്ക് അറിയാവുന്ന പാട്ടെല്ലാം അവളും പഠിച്ചിരുന്നു. പന്ത്രണ്ട് വയസ്സുള്ളപ്പോൾ തന്നെ മുത്താറി പൊടിക്കുന്ന ജോലി അവൾ സ്വയം ഏറ്റെടുത്തിരുന്നു. പുലർച്ചെ എഴുന്നേറ്റ് കല്ല് തിരിക്കുമ്പോൾ അവൾ ഈണത്തിൽ പാടും. അതുകേട്ടാൽ കുളിർ കോരും. മാസ്റ്റർ പറഞ്ഞതാണ്. അവളുടെ ഭർത്താവിന് പാട്ട് വളരെ ഇഷ്ടമാണെന്ന്. സൂര്യനാരായണൻ ഹാർമ്മോണിയത്തിൽ ശ്രുതിപി

ടിച്ച് ഭാരതത്തിലെ പദ്യങ്ങൾ നീട്ടിപാടുമ്പോൾ ശ്രോതാക്കളുടെ കണ്ണിൽ വെള്ളം ഊറുമത്രെ. കൂടാതെ അവന് എണ്ണമറ്റ കീർത്തനങ്ങളും ശ്ലോകങ്ങളും അറിയാം. വീട്ടിൽ ഭാരതം, നിത്യപാരായണമുണ്ടത്രെ. പാല് പോലുള്ള സ്വഭാവം. ശുണ്ഠിയില്ല. കുണ്ഠിതമില്ല. സ്വന്തം കുഞ്ഞ് രത്നയെ എത്ര ശ്രദ്ധയോടെയാണ് ശുശ്രൂഷിക്കുന്നത്? ആണായാൽ അങ്ങനെ വേണം. അങ്ങനെ ഒരാളുടെ കൂടെ കുടുംബജീവിതം നയിക്കാൻ എന്റെ കുഞ്ഞിന് വിധിച്ചിട്ടില്ല. അവൾ സൂര്യനാരായണനെയും ചെന്നിഗരായരെയും താരതമ്യപ്പെടുത്തി. അറപ്പ് തോന്നി. എല്ലാം അവരവരുടെ മുജ്ജന്മസുകൃതം! അവൾ സമാധാനിച്ചുകൊണ്ട് മനസ്സ് മറ്റ് വിഷയങ്ങളിലേക്ക് തിരിച്ചുവിട്ടു.

കാട് നോക്കിക്കൊണ്ടിരുന്ന വിശ്വന് ഭ്രാന്ത് പിടിച്ചു.

"അമ്മേ കണ്ടില്ലേ? നമ്മുടെ കാവിലെ തൊണ്ടൻ മാവിനെക്കാളും വലിയതാണ്." അവൻ മറ്റൊരു ഭാഗത്തേക്ക് നോക്കി വീണ്ടും പറയും: "അത് കണ്ടില്ലേ, ആകാശത്തിന് മുട്ടുന്നു." മറ്റെന്തോ കണ്ട് അമ്മയെ വീണ്ടും വിളിക്കും. "ആ കുരങ്ങന്റെ മുഖം കണ്ടോ? എങ്ങനെയുണ്ട്? നമ്മുടെ നാട്ടിലെ കുരങ്ങൻ ഇതിലും ചന്തമുണ്ട്, അല്ലേ?"

"ഇത് കാട്ടുകുരങ്ങനാണ് മോനേ."

"അപ്പോൾ നമ്മുടെ നാട്ടിലുള്ള കുരങ്ങനോ?"

"നാട്ടുകുരങ്ങ്."

"എന്നാൽ അതിനെ നാട്ടിനകത്ത് കാണറേയില്ലല്ലോ? അതെപ്പോഴും തോട്ടത്തിലാണല്ലോ? അപ്പോൾ അത് തോട്ടക്കുരങ്ങ്." അവൻ സ്വയം മറുപടി കണ്ടെത്തും.

അങ്ങനെ നടക്കേ അവർ ഒന്നു രണ്ട് പാമ്പുകളെയും കണ്ടു. അവർ മുമ്പ് കണ്ടിട്ടില്ലാത്ത പ്രാണിയൊന്നുമല്ല. രാമസമദ്രത്തിലും ധാരാളമുണ്ട്. ഇവിടെ വലിയ കാടാണ്. അതുകൊണ്ട് കൂടുതൽ പാമ്പ് കാണും. ശ്രദ്ധിച്ച്നടക്കണം. മലനാട്ടിൽ പെരുമ്പാമ്പുകളും ഉണ്ടത്രെ. ഒരു മനുഷ്യനെത്തന്നെ പിടിച്ച് വിഴുങ്ങുമത്രെ. അത് വലിയ മരത്തടിപോലെ വീണ് കിടക്കുമത്രെ.

അമ്മയുടെ കൈപിടിച്ച് കുറേ നടന്ന വിശ്വന് മുഷിഞ്ഞു. അവൻ കൈ കുതറിയൊഴിഞ്ഞ് ഒറ്റയ്ക്ക് നടന്നു. ചിലപ്പോൾ പത്തിരുപത് മാർ മുമ്പിലേക്ക് ഓടും. ചിലപ്പോൾ പത്ത് ചുവട് പിന്നിലായിക്കളയും. അമ്മ സ്വന്തം മനസ്സിലേക്ക് നോക്കിക്കൊണ്ട് നടക്കുകയാണ്. അപ്പണ്ണയ്യൻ പതിവുപോലെ ഇവരെക്കാൾ പത്ത് മാർ മുമ്പിലായി നടക്കുന്നു. എന്തോ ചിന്തിച്ചുകൊണ്ട് നഞ്ചമ്മ പെട്ടെന്ന് തിരിഞ്ഞ് നോക്കി. വിശ്വനെ കാണാനില്ല. അവൾ ഞെട്ടി. കാട്ടിൽ നരിയും പുലിയും ഉണ്ടെന്ന് ആദ്യമായി അവളോർത്തു. പാമ്പും പുഴുവും ധാരാളം. "അപ്പണ്ണയ്യാ, വിശ്വനെ എങ്ങും കാണാനില്ല. നോക്കൂ." അവൾ വിളിച്ച് പറഞ്ഞു. രണ്ടുപേരും

തിരിഞ്ഞ് നടന്നു. ഒരു ഫർലോങ്ങോളം നടന്നപ്പോൾ നിരത്ത് വക്കിലെ ഒരു കൊച്ചു തേക്ക്മരത്തിൽ അവൻ ഇരിക്കുന്നു. അവൻ അടുത്ത മരത്തിലുള്ള കുരങ്ങന്മാരെ 'കീകീ' എന്ന് പറഞ്ഞ് കൊഞ്ഞനം കാട്ടുകയാണ്.

"നീ ഒന്നും പറയാതെ എന്താ ഈ കാട്ടിയത്?"

"ആ കുരങ്ങന്മാർ എന്നെ കൊഞ്ഞനം കാട്ടിയതെന്തിനാ?" അവൻ മറുപടി പറഞ്ഞു.

അത് മുതൽ അവനെ പിന്നിൽ നില്ക്കാൻ സമ്മതിക്കാതെ മുമ്പിൽത്തന്നെ അവൾ നടത്തിച്ചു. അപ്പണ്ണയ്യന് ഈ കാടിന്റെ സൗന്ദര്യമെന്നൊക്കെ പറയുന്ന സാധനം എന്താണെന്ന് അറിയില്ല. ഈ നാശം പിടിച്ച കാട്ടിലും എത്രയോ ഭേദമാണ്; നമ്മുടെ സമതലമായ നാട്ടുപ്രദേശം. ഇവിടെ വെറും നെല്ല് മാത്രമേ വിളയൂ. മുത്താറി കണി കാണാനില്ല. മുത്താറിക്കുറുക്ക് തിന്നാതെ കൈകാലുകൾക്ക് ശക്തി കിട്ടുമോ? മലനാട്ടുകാർ നമ്മളോളം ശക്തരല്ലത്രെ. അങ്ങനെ ഓരോന്നും ചിന്തിച്ച് വരവേ അവനും സ്വന്തം ജീവിതത്തിലെ പഴയ സന്ദർഭങ്ങൾ ഓർക്കാൻ തുടങ്ങി. അവന്റെ മകൾ ജയലക്ഷ്മിക്ക് പാർവതിയുടെ വയസ്സാണ്. രണ്ടാമത്തെ മകൻ രാമകൃഷ്ണൻ അവളെക്കാളും വളരെ ചെറിയവനാണ്. മൂന്നാമത്തെ കുട്ടി എന്തായിരിക്കുമോ എന്തോ? രാമകൃഷ്ണൻ സത്യത്തിൽ എനിക്ക് പിറന്നവനാണ്. എന്നാൽ നമ്മുടെ അമ്മ അല്ലെന്ന് പറഞ്ഞ് ബഹളം വെച്ചു. അവിടെ പോയിരുന്ന എനിക്കല്ലേ സംഗതി അറിയൂ? അവൻ സ്കൂളിൽ പോകുന്നുണ്ടായിരിക്കുമോ എന്തോ? മന്ത്രം പഠിപ്പിച്ച് പുരോഹിതനാക്കുന്നെന്ന് അവർ പറഞ്ഞതാണത്രെ. ഇപ്പോൾ അവനൊറ്റയ്ക്ക് പോയി ഉൾനാടുകളിൽ നിന്ന് ദാനവും ദക്ഷിണയും മറ്റും വാങ്ങിക്കൊണ്ടുവരുന്നുണ്ടായിരിക്കും. അവളിപ്പോൾ എങ്ങനെ ഇരിക്കും? എന്നെ ഓർക്കുന്നുണ്ടാകുമോ ആവോ? ഞാൻ താലി പറിച്ച് കളഞ്ഞ് അയയ്ക്കരുതായിരുന്നു. കഴുതസ്സൂള. അവളും കുറച്ച് പ്ലാശില തുന്നിക്കൂട്ടിയും മറ്റും ഉപ്പിനും മുളകിനുമുള്ളത് സമ്പാദിച്ചിരുന്നെങ്കിൽ വല്ലവിധവും സുഖമായി കഴിയാമായിരുന്നു. ഇവറ്റയ്ക്ക് നേരം പുലർന്നാൽ എന്തിനാ കാപ്പി? വെളുത്തരിച്ചോറ്, തുവരപ്പരിപ്പ് സാമ്പാർ, കാപ്പി ഇതെല്ലാം വേണമെന്ന് പറഞ്ഞാൽ എങ്ങനെ നാൾ കഴിക്കും? ഇവളുടെ അച്ഛൻ കെട്ടിത്തന്നിട്ടുണ്ടോ? എന്നാലും ആ സൂള എന്നെ വിട്ട് പോകരുതായിരുന്നു. അവന് തന്റെ ഏകാന്തജീവിതത്തിന്റെ അനുഭവം ഓർമയിലെത്തി. ഏതോ ഒരു തരം മുഷിപ്പ് ജീവിതത്തിൽ സുഖമില്ലെന്ന വിചാരം. "കേട്ടില്ലേ?" പിന്നിൽ വരികയായിരുന്ന ചേട്ടത്തിയമ്മയോടവൻ ചോദിച്ചു.

"എന്താ പറഞ്ഞത്?"

"ആ പെണ്ണിന്റെ കല്യാണമോ മറ്റോ ഇപ്പോൾ നടത്തിയിരിക്കുമോ?"

"ആരുടെ കാര്യമാ പറയുന്നത്?"

ഇന്ന ആളെന്ന് കൃത്യമായി വായ തുറന്ന് പറയാൻ നാണം. അവൻ മിണ്ടിയില്ല. ഏത് പെണ്ണിന്റെ കാര്യമെന്ന് വീണ്ടും ചേട്ടത്തിയമ്മ ചോദിച്ചു. "ആരുമില്ല; പോട്ടെ. ഞാൻ രേവണ്ണഷെട്ടിയുടെ മകൾ രുദ്രാണിയെ ഓർത്തുപോയി."

"രുദ്രാണി മരിച്ച് കൊല്ലമെത്രയായി! ഇതെന്താ ഇങ്ങനെ പറയുന്നത്?"

അപ്പറഞ്ഞതിനും അവൻ മറുപടി ഒന്നും പറഞ്ഞില്ല. തന്റെ സ്വന്തം ചിന്തയിൽ തന്നെ മുഴുകിയിരുന്ന അവളുടെ മനസ്സ് അവന്റെ വാക്കുകളുടെ പശ്ചാത്തലം ഗ്രഹിക്കാൻ അശക്തമായിരുന്നു. അവർ വീണ്ടും നിശ്ശബ്ദരായി നടന്നുതുടങ്ങി. അവൻ പത്ത്മാർ മുമ്പിലും അവൾ അത്ര തന്നെ പിന്നിലും. വിശ്വൻ തന്നത്താൻ വർത്തമാനം പറഞ്ഞുകൊണ്ട് ചിലപ്പോൾ ഇളയച്ഛനെക്കാൾ മുമ്പിൽ നടക്കും. അല്ലെങ്കിൽ രണ്ടുപേരുടെയും മദ്ധ്യത്തിലായിരിക്കും. മുഷിച്ചിൽ തോന്നുമ്പോൾ അമ്മയുടെ കൈപിടിച്ച് കഥപറയാൻ പറയും.

ഇടയ്ക്കൊരു ദിക്കിലിരുന്ന് അവർ കുറച്ചിട വിശ്രമിച്ച് ക്ഷീണം തീർത്തു. അവർ രാത്രി ഏഴ് മണിയോടെ പതിനാല് നാഴിക നടന്ന് കൊപ്പത്തിലെത്തി. ഒരുപാത്രത്തിൽ കുറേ അവിലെടുത്ത് നനച്ച് വെല്ലം ചേർക്കാം; മറ്റൊന്നിൽ മലർപ്പൊടി കുഴയ്ക്കാം. അല്ലെങ്കിൽ ഏതെങ്കിലും മരത്തിനടിയിൽ ചെന്ന് അല്പം അരി വേവിച്ച് ഹോട്ടലിൽ നിന്ന് രണ്ടണയുടെ സാമ്പാർ കൊണ്ടുവരാം. നഞ്ചമ്മ വിചാരിച്ചു.

"ഈ മലനാട്ടിൽ വലിയ ജന്മിമാരുടെ വീടുകളിൽ എത്ര ആളുകൾ ചെന്നാലും ചോറ് കൊടുക്കും. നമുക്ക് പോയി ഉണ്ടു വരാം." അപ്പണ്ണയ്യൻ അഭിപ്രായപ്പെട്ടു.

"ആരുടെ വീട്ടിലും ഊണിന് പോകണ്ട."

"എന്നാൽ ഞാനും വിശ്വനും കൂടി പോയി ഊണ് കഴിച്ച് വരാം. നിങ്ങൾക്ക് അടുപ്പിട്ട് തരാം; ഹോട്ടലിൽ നിന്ന് കറിയും കൊണ്ടു തരാം."

"ആരും പോകണ്ട. നാം കൊണ്ടുവന്ന വല്ലതും കഴിച്ചാൽ മതി." അവസാനം അവൾ പറഞ്ഞത് നടന്നു. അപ്പണ്ണയ്യൻ അടുപ്പിട്ടു; ചുള്ളിയും കമ്പും കൊണ്ടുവന്ന് വെച്ചു. അവർ അരി വേവിച്ചു. ഹോട്ടൽക്കാരൻ രണ്ടണയ്ക്ക് ഒരു ചരുവത്തിൽ പകുതിയോളം സാമ്പാർ കൊടുത്തു. മൂന്നുപേരും വയർ നിറയെ ഉണ്ടു. ഒരു പീടികക്കോലായിൽ കിടന്നുറങ്ങി. രാവിലെ എഴുന്നേറ്റ് മലർപ്പൊടി കുഴച്ചു. ഒരു തേങ്ങയുടച്ചു. അപ്പണ്ണയ്യൻ അടുത്തുള്ള ഹോട്ടലിൽ ചെന്ന് ഒരു മുറിത്തേങ്ങ ചിരവിക്കൊണ്ട് വന്നു. നനച്ചുവെച്ച അവിലിൽ തേങ്ങയും വെല്ലവും ഇട്ട് കുഴച്ചു. മൂന്നുപേരും വയർ നിറയെ തിന്നു. മിച്ചമുള്ളത് വിശ്വന് വേണ്ടി എടുത്തുവെച്ച് വീണ്ടും നടന്നുതുടങ്ങി. മിനിഞ്ഞാന്ന് നാട്ടിൽ

നിന്ന് തിപ്ടൂരിലേക്ക് പതിനാറ് നാഴിക; ഇന്നലെ നരസിംഹരാജപുരത്ത് നിന്ന് കൊപ്പത്തേക്ക് പതിനാല് നാഴിക. തുടർച്ചയായി നടന്നത് കാരണം വിശ്വന് രണ്ട് തുടകളും വേദനിച്ച് തുടങ്ങി. അവന്റെ അമ്മയുടെ രണ്ട് പാദങ്ങളും വേദനിക്കുന്നുണ്ട്. എന്നാൽ നടക്കാതെ രക്ഷയില്ല. "കാല് നോവുന്നോ മോനേ?" എന്ന് ചോദിച്ചപ്പോൾ വിശ്വൻ പറഞ്ഞു:"ആങ്കുട്ട്യോൾക്ക് നോവൂല്ല." അവനോടി. അവിടെ നിന്ന് ആറ് നാഴിക അപ്പുറമാണ് ഹരിഹരപുരം. അവിടെയും ശൃംഗേരിവക മഠമുണ്ടത്രെ. സാവധാനം നടന്ന് പത്ത് മണിയോടെ ഹരിഹരപുരത്തെത്തി. നദിയിൽ സ്നാനം ചെയ്ത്, ഈശ്വരദർശനം കഴിച്ച് മഠത്തിൽ നിന്ന് ഊണ് കഴിച്ചു. ഇവരെപ്പോലെ തന്നെ വന്നിരുന്ന ഏകദേശം നൂറോളം സുമംഗലികളായ ബ്രാഹ്മണവനിതകൾ ഊണിനുണ്ടായിരുന്നതുകൊണ്ട് നഞ്ചമ്മയ്ക്ക് സങ്കോചം തോന്നിയില്ല. ഊണ് കഴിഞ്ഞപ്പോൾ വിശ്വൻ ഉറക്കം തൂങ്ങാൻ തുടങ്ങി. അവിടെനിന്ന് ശൃംഗേരിക്ക് പന്ത്രണ്ട് നാഴികയാണത്രെ. നഞ്ചമ്മയുടെ കാലുകൾ വേദനിച്ചുതുടങ്ങി. രാത്രി അവിടെത്തന്നെ കഴിച്ചുകൂട്ടി. കാലത്തെണീറ്റ് പോയാൽ മതി എന്നവർ നിശ്ചയിച്ചു. ഒരു തണ്ണീർപ്പന്തലിൽ വിശ്വനെ കിടത്തി. അവന്റെ അടുത്തായി ഇളയച്ഛനും കിടന്നു. മുമ്പിലൂടെ ഒഴുകുന്ന പുഴയുടെ അടുത്ത് ചെന്നിരിക്കണമെന്ന് നഞ്ചമ്മ ആഗ്രഹിച്ചു. പുഴയിലൂടെ നടന്ന് പോയി നദീജലത്തിൽ രണ്ട് പാദങ്ങളും മുക്കി അവൾ ഒരു കല്ലിന്മേൽ ഇരുന്നു. കാൽവേദനയ്ക്ക് അതിയായ ആശ്വാസം കിട്ടി. രാമണ്ണന്റെയും പാർവതിയുടെയും സ്മരണ അവളുടെ മനസ്സിനെ ആക്രമിച്ചു. അവർ ജീവിച്ചിരുന്നുവെങ്കിൽ ഈ വനഭംഗി കാണാൻ ഒന്നിച്ച് വരാമായിരുന്നു. അവർക്കെത്ര സന്തോഷമാകുമായിരുന്നു! സംസാരിച്ചുകൊണ്ട് കൂടെ നടക്കാമായിരുന്നു. ഞാനൊരു പാപിയാണ്. അവൾ കണ്ണീർ തുടച്ചു. സന്ധ്യയ്ക്ക് വിശ്വനും അപ്പണ്ണയ്യനും വിളിക്കുന്നതുവരെയും അവൾ അവിടെ ഇരുന്നു.

## മൂന്ന്

ഇവരെത്തുമ്പോഴത്തേക്കും ചെന്നിഗരായർക്ക് ശൃംഗേരി പഴകിക്കഴിഞ്ഞിരുന്നു. മഠം, കലവറ, അടുക്കള എല്ലാം പഠിച്ചുകഴിഞ്ഞിരിക്കുന്നു. ഊണ് കഴിക്കുന്നതിന് എത്ര മുറികളുണ്ട്? ഓരോ മുറിയിലും എത്ര പേർക്ക് വീതം ഇരിക്കാം? ഏത് മുറിയിൽ വിളമ്പുകാർ വേഗം വരും? ഈ കാര്യങ്ങളെല്ലാം വിശദമായിത്തന്നെ അദ്ദേഹം മനസ്സിലാക്കി. കൂടാതെ പുഴയ്ക്ക് അക്കരെയുള്ള നരസിംഹവനം, കാലഭൈരവൻകുന്ന് തുടങ്ങിയവയും കണ്ട് പഠിച്ചു. അദ്ദേഹം വന്നെത്തിയ ഉടനെ സത്രത്തിൽ ഒരു പ്രത്യേക മുറിക്ക് വേണ്ടി ശ്രമിച്ച് നോക്കിയതാണ്. ആയിരക്കണക്കിനാളുകൾ വരുന്ന നവരാത്രി കാലത്ത് എത്രയോ വലിയ ആളുകൾ

പോലും സ്ഥലം കിട്ടാതെ കുഴങ്ങുമ്പോൾ ചെന്നിഗരായർക്ക് കിട്ടാനിട യില്ലായിരുന്നു. കാര്യക്കാരുടെ കാല്പിടിച്ച് പറഞ്ഞപ്പോൾ മാളികയി ലേക്ക് കയറുന്ന കോണിപ്പടിക്ക് താഴെയുള്ള സ്ഥലം അനുവദിച്ച് കൊടുത്തു. കയറുകയും ഇറങ്ങുകയും ചെയ്യുന്നവരുടെ പടപടശബ്ദം ഉണ്ടായിരുന്നെങ്കിലും അത്രയും സ്ഥലം കിട്ടിയെന്ന് സമാധാനിച്ചു. സത്രം കാവൽക്കാർ അടുത്ത് തന്നെ ഉണ്ടായിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ ഭാണ്ഡം പേടികൂടാതെ അവിടെവെച്ച് പോകാമായി രുന്നു.

നഞ്ചമ്മ രാവിലെ ഒൻപത് മണിയോടെ ശൃംഗേരിയിലെത്തി. ഉടൻ തന്നെ പതിവ് ദർശനം ലഭിച്ചു. സത്രത്തിൽ അദ്ദേഹത്തിന്റെ ഭാണ്ഡ ത്തോടൊപ്പം സാധനങ്ങളെല്ലാം വെച്ച് വിശ്വനെയും അപ്പണ്ണയ്യനെയും കൂട്ടി അവൾ മഠത്തിൽ കയറി. പുഴയിൽ ചെന്ന് മാറ്റുടുത്തു. അലക്കിയ തുണികൾ വെയിലിൽ തോരാനിട്ടു. അവർ അമ്പലത്തിൽ ചെന്ന് ദർശനം നടത്തി. കുങ്കുമാർച്ചന നടത്തുന്നതിന് സമയം വൈകിപ്പോ യിരുന്നു. അത് അടുത്ത ദിവസം ചെയ്യാമെന്ന് അവൾ നിശ്ചയിച്ചു. ഉച്ച യൂണിന് ശേഷം അവൾ മൂന്നുപേരും കൂടി ഒരു വഞ്ചിയിൽ പുഴ കടന്ന് നരസിംഹവനത്തിലേക്ക് പുറപ്പെട്ടു. ചെന്നിഗരായനും അവരുടെ കൂട്ട് കൂടി.

“ഞങ്ങളെ വിട്ട് നീ ഒറ്റയ്ക്ക് ബസ്സിൽ വന്നില്ലേ? ഞങ്ങടെ കൂടെ വരണ്ട.” വിശ്വൻ അച്ഛനോട് വഴക്കിട്ടു. അപ്പയ്യണ്ണനും വിശ്വന്റെ കൂട്ട് ചേർന്ന് സംസാരിച്ചു. നഞ്ചമ്മ താക്കീത് ചെയ്തു: “ആരും ഒന്നും മിണ്ട രുത്. വിശ്വാ, നീ നല്ല കുട്ടിയല്ലേ?”

നരസിംഹവനത്തിൽ നിറയെ പനിനീർപൂക്കളാണ്. ഇത്രയേറെ പനിനീർച്ചെടികൾ നഞ്ചമ്മ ഭാവനയിൽ പോലും കണ്ടതല്ല. ഭക്തന്മാർ ഈ പൂക്കൾ കൈനിറയെ കൊണ്ടുവന്ന് ശാരദാദേവിയുടെ പാദങ്ങ ളിൽ അർപ്പിക്കുമത്രെ. ആർക്ക് വേണമെങ്കിലും അവ പറിച്ച് അമ്പല ത്തിലേക്ക് കൊണ്ടുപോകാം. വിശ്വൻ ഓടിച്ചെന്ന് രണ്ട് പൂ പറിച്ചു. വിര ലിൽ മുള്ള് തറച്ചത് അവൻ സാരമാക്കിയില്ല. അത് അവൻ അമ്മയ്ക്ക് കൊടുത്ത് ചൂടാൻ പറഞ്ഞു: “ഇത് നാം ചൂടാൻ പാടില്ല. ദേവിയ്ക്കു ള്ളതാണ്.” അവളത് കൈയിലെടുത്തു. ഉടൻ മകളുടെ സ്മരണ ഓടി യെത്തി. പാർവതിക്ക് നീളമുള്ള തഴച്ച് വളർന്ന മുടിയുണ്ടായിരുന്നു. ചീകിപ്പകുത്തെടുത്താൽ കണ്ണ് കൊള്ളും. അത്രയ്ക്ക് മുറ്റിത്തഴച്ച മുടി. ഇലഞ്ഞിപ്പൂവുണ്ടാകുന്ന കാലത്ത് രാമണ്ണൻ പുലർച്ചെ എഴുന്നേറ്റ് മര ത്തിൽ കയറി പൂവും മൊട്ടും ഒരു പൊക്കണസഞ്ചി നിറച്ചുകൊണ്ടുവ രും. പാർവതി അത്യന്തം ഉത്സാഹത്തോടെ തടിച്ച മാലയുണ്ടാക്കും. അവൾ വയസ്സറിയിച്ചതിനുശേഷം ഒരു ദിവസം മുടി പകുത്ത് ഇലഞ്ഞി പ്പൂമാല ചൂടിയപ്പോൾ എന്തൊരു ചന്തമായിരുന്നെന്നോ! രാമണ്ണൻ ഒരു

ദിവസം സ്കൂളിൽ നിന്ന് രണ്ട് പനിനീർപ്പൂ പറിച്ചുകൊണ്ടുവന്നു. അവ ളത് ചൂടി നിന്നപ്പോൾ എന്തൊരു ഓമനത്തമായിരുന്നു? ചേച്ചിയും അനു ജനും തമ്മിൽ അത്രയ്ക്ക് വാത്സല്യമായിരുന്നു. പനിനീർപ്പൂക്കൾ കണ്ട തോടെ നഞ്ചമ്മയുടെ മനസ്സ് വാടി. എങ്കിലും അവൾ അവരോടൊപ്പം ആ സ്ഥലമെല്ലാം ചുറ്റി നടന്നു. വലിയ ഗുരുസ്വാമി തപസ്സ് ചെയ്തി രുന്ന ഗുഹയും ഭൈരവൻകുന്നും മറ്റും ചെന്നിഗരായൻ വിസ്തരിച്ച് അവർക്ക് പറഞ്ഞുകൊടുത്തു. തിരിച്ചുവരുമ്പോൾ ഒരു നനഞ്ഞ തോർത്തിൽ നിറയെ പനിനീർപ്പൂക്കൾ പറിച്ചുവെച്ച് അവൾ ദേവിയുടെ കോവിലിൽ കൊണ്ടുവന്ന് കൊടുത്തു.

അടുത്ത ദിവസം രാവിലെയാണ് കുങ്കുമാർച്ചന. അവർ അല്പം നേരത്തെ പുറപ്പെട്ടു. ഈ വഴിപാട് കഴിയുന്നതുവരെ വിശ്വൻ ഉപവാ സമിരിക്കണം. അപ്പോൾ മണി ഏഴരയായിരിക്കുന്നു. വെളിയിൽ പോയി രുന്ന ചെന്നിഗരായൻ സത്രത്തിൽ തിരിച്ചുവന്നു. മുണ്ടിന്റെ തലയിൽ വലിയ പത്തിരുപത് കയ്പക്ക ഉണ്ടായിരുന്നു.

“ഇതെന്തിനാ കൊണ്ടുവന്നത്?” അപ്പണ്ണയ്യൻ ചോദിച്ചു.

“വളരെ നല്ല സാധനം. ഒന്നര അണയ്ക്ക് ഇത്രയും കിട്ടി. ഇതു കൊണ്ട് നല്ലൊരു കൂട്ടാനുണ്ടാക്ക്.” ഭാര്യയോട് ആജ്ഞാപിച്ചു.

“നിങ്ങൾക്കെന്താ പിള്ളേരുകളിയാണോ? ഞങ്ങൾ അമ്പലത്തി ലേക്ക് പുറപ്പെട്ടതാണ്.”

“മടങ്ങിവന്നിട്ട് ഉണ്ടാക്കിയാൽ മതി. എന്റടുത്ത് ടിഫിൻകാരിയ റുണ്ട്. ഈ കൂട്ടാൻ അതിലിട്ട് ഞാൻ സദ്യക്ക് കൊണ്ടുപോയി അതിന്റെ കൂടെ കഴിക്കും. അവർ തരുന്ന കറിക്കൊന്നും കാരം പോര. ഉപ്പും മുളകും തീരെ ചേർക്കുന്നില്ല.”

“സദ്യക്ക് ആയിരക്കണക്കിനാളുകൾ കാണും. നിങ്ങളിങ്ങനെ കൊണ്ടുപോയി ഇതെടുത്ത് തിന്നുന്നത് കണ്ടാൽ ആരെങ്കിലും ചിരി ക്കില്ലേ?”

“ഏതവനാ ചിരിക്കുന്നത്? അവന്റമ്മേടെ...”

“പുണ്യക്ഷേത്രത്തിലേക്ക് വന്നിരിക്കയാണ്. ചീത്തവാക്ക് പറയ രുത്.”

അപ്പണ്ണയ്യൻ പറഞ്ഞു: “ഇവിടെ അടുപ്പുണ്ടോ? എവിടന്ന് അരച്ചു കൊണ്ടുവരും? കയ്പക്കക്കൂട്ടാൻ നിനക്ക് ഇവിടെ നിന്ന് തന്നെ തിന്നണോ?”

“സത്രത്തിൽ അരയ്ക്കുന്ന കല്ലുണ്ട്. ഇവിടെത്തന്നെ മൂന്ന് കല്ലു വെച്ചാൽ അടുപ്പായി. കാവല്ക്കാരോട് പറഞ്ഞാൽ വിറകും കിട്ടും.”

“അമ്മേ, അതുണ്ടാക്കണ്ട, കേട്ടോ.” വിശ്വൻ പറഞ്ഞു.

“സൂളേമോനേ, നീയെന്താ പറഞ്ഞുകൊടുക്കുന്നത്? നിന്റമ്മേടെ...” സത്രം കാവല്ക്കാർ ഇതു കേട്ടു.

“ഇവിടെ വെച്ച് ചീത്തവാക്കൊന്നും പറയരുത്. കേട്ടോ. കാര്യക്കാരെങ്ങാനും അറിഞ്ഞാൽ അടിച്ചോടിക്കും.” അവർ താക്കീത് നല്കി. കൂടാതെ അവിടെ അടുപ്പിട്ട് വിറക് കത്തിച്ച് വൃത്തികേടാക്കാൻ പറ്റില്ലെന്നും പറഞ്ഞു. ചെന്നിഗരായൻ നിരാശപ്പെട്ടു. കയ്പക്കക്കൂട്ടാനെന്ന് വെച്ചാൽ അദ്ദേഹത്തിന് പ്രാണനാണ്. രാമസമദ്രത്തിൽ ഇത്ര നല്ല കയ്പക്ക കിട്ടില്ല. ഇവിടെ വെച്ച് കിട്ടിയിട്ടും പ്രയോജനപ്പെട്ടില്ല. “നശിച്ച കാര്യക്കാരൻ അവന്റെ...” അങ്ങനെ ശകാരിച്ച് തല്ക്കാലം സമാധാനപ്പെട്ടു.

കുങ്കുമാർച്ചന ചെയ്യിച്ചപ്പോൾ നഞ്ചമ്മയ്ക്ക് ഒരുവിധമായ മനശ്ശാന്തി ലഭിച്ചു. അവൾ ഇതുവരേക്കും ശാരദാദേവിയുടെ ചിത്രം മാത്രമേ കണ്ടിരുന്നുള്ളു. ഇന്നലെ ഉച്ചയ്ക്ക് ഇവിടെ എത്തിയ ഉടനെ അവൾ വന്ന് കണ്ടു. അപ്പോൾ വിഗ്രഹം അലങ്കരിച്ചിരുന്നില്ല. ഇപ്പോൾ എത്രയോ ഭക്തന്മാർ ഒന്നിച്ച് കുങ്കുമാർച്ചന നടത്തിക്കുകയാണ്. ദേവിയുടെ മുഖശ്രീയും വൈഭവവും അപാരം തന്നെ. രാമസമദ്രത്തിലെ കാളീദേവിയുടെ മുഖത്ത് നോക്കിയാൽ ഭയം തോന്നും. എന്നാൽ ശാരദാദേവിയുടെ മുഖം ദർശിച്ചാൽ ഏത് ഭയവും നീങ്ങും. ദേവിയുടെ കാരുണ്യം കൊണ്ടാണ് വിശ്വൻ രക്ഷപ്പെട്ടത്. മേലാൽ സുഖത്തിലും ദുഃഖത്തിലും ദാരിദ്ര്യത്തിലും രോഗത്തിലും ഈയൊരു ദേവിക്ക് മാത്രം – വഴിപാട് നേരണം. മറ്റൊരു ദേവനെയും ആശ്രയിക്കരുതെന്ന് അവൾ തീരുമാനിച്ചു. അവൾ വിശ്വനെ മൂന്ന് തവണ സാഷ്ടാംഗം നമസ്കരിപ്പിച്ചു. അവളും പ്രദക്ഷിണവും നമസ്ക്കാരവും ചെയ്തു. വഴിപാട് ഉഴിഞ്ഞ് വെച്ച നാലണ നാണ്യം ഭണ്ഡാരപ്പെട്ടിയിലിട്ടു. അവർ കൊടുത്ത കുങ്കുമപ്രസാദം അവൾ വാങ്ങിവെച്ചു. അപ്പണ്ണയ്യൻ ഭക്തിപൂർവം പ്രദക്ഷിണം ചെയ്ത് നമസ്ക്കരിച്ചു.

അടുത്ത ദിവസം രാവിലെ എഴുന്നേറ്റ് പ്രഭാതകൃത്യങ്ങൾ നിറവേറ്റി. മണി ഏഴായി. കുളിക്കാൻ പുഴയിൽ ചെല്ലണം. വിശ്വൻ സത്രത്തിന് പുറത്തെവിടെയോ ആണ്. അന്വേഷിച്ചു. കണ്ടില്ല. ചെന്നിഗരായൻ പുഴക്കരയിലേക്ക് പോകയാണെന്നും പറഞ്ഞ് പുറപ്പെട്ടു. എപ്പോൾ തിരിച്ചുവരുമെന്ന് അറിയില്ല. അദ്ദേഹത്തെ കാക്കേണ്ടുന്ന ആവശ്യവുമില്ല. ഈ തിരക്കിൽ കുട്ടി എവിടെ പോയെന്ന് നഞ്ചമ്മയും അപ്പണ്ണയ്യനും ചിന്തിച്ചുകൊണ്ടിരിക്കയായിരുന്നു. അപ്പോൾ അവൻ കരഞ്ഞുകൊണ്ട് വന്നു: “എനിക്ക് ദോശ വാങ്ങിത്താ.” അവൻ അമ്മയുടെ സാരി പിടിച്ചുവലിച്ചു.

“മാറ്റുടുത്ത ശേഷം മലർപ്പൊടി കുഴച്ച് തരാം മോനേ.” അവൾ പറഞ്ഞു.

“ഊഹും. അച്ഛൻ ദോശ തിന്നുന്നുണ്ട്. എനിക്കും വാങ്ങിത്താ.” അവൻ ശാഠ്യം പിടിച്ചു.

“ഇപ്പോൾ നീ പോയതെങ്ങോട്ടാ?” അപ്പണ്ണയ്യൻ ചോദിച്ചു.

"അച്ഛൻ ഒറ്റയ്ക്ക് ഓട്ടലിൽ പോകുന്നുണ്ടായിരുന്നു. ഞാനും പിന്നാലെ പോയി. അച്ഛനിരുന്ന് രണ്ട് ദോശയ്ക്ക് പറഞ്ഞു. പിന്നെ എന്നെ നോക്കി, നീയെന്തിനാ വന്നതെന്ന് ചോദിച്ചു. എനിക്കും ദോശ വാങ്ങിത്തരാൻ പറഞ്ഞു. 'എന്റെ കൈയിൽ കാശില്ല. നിന്റമ്മയോട് മലർപ്പൊടി വാങ്ങിത്തിന്നോ. പോയ്ക്കോളൂ' എന്ന് പറഞ്ഞു. എനിക്ക് ദോശ കിട്ടാതെ പറ്റില്ലെന്ന് വെച്ച് ഞാൻ ഓട്ടൽക്കാരനോട് എനിക്കും ദോശ തരാൻ പറഞ്ഞു. അപ്പോൾ അച്ഛൻ ഓട്ടൽക്കാരനോട് പറഞ്ഞു: 'ഇതേതോ ചെറുക്കനാണ്; പിന്നെ എന്നോട് കാശ് മാത്രം ചോദിക്കരുത്.' ഓട്ടൽക്കാരൻ എന്നെ പേടിപ്പിച്ച് ഓടിച്ചു കളഞ്ഞു."

"ഇവിടെ അവിലും മലർപ്പൊടിയും കുഴച്ച് വെച്ചാൽ അതിൽ നിന്ന് പങ്ക് തട്ടാൻ വരുന്നു. കൂടാതെ ഒളിച്ചുകൊണ്ട് ഹോട്ടലിലേക്കും പോകുന്നു. കണ്ടില്ലേ ആ കള്ളനായിന്റെമോന്റെ പണി?" അപ്പണ്ണയ്യൻ പറഞ്ഞു.

"എന്തെങ്കിലും ആയിക്കോട്ടെ. നിങ്ങളൊന്ന് മിണ്ടാതിരി. കുഞ്ഞിനെ വിളിച്ചോണ്ട് പോയി ഒരണയ്ക്ക് ദോശവാങ്ങിക്കൊടുക്ക്." അമ്മ ഒരണ കൊടുത്തു. ഇളയച്ഛൻ പോയി ദോശ വാങ്ങിക്കൊടുത്തു. അവൻ തിന്നു. അതിന് ശേഷം മൂന്നുപേരും കൂടി കുളിക്കാൻ പുഴയിലേക്ക് പോയി. ധാരാളം മീനുള്ള സ്ഥലത്ത് നിന്ന് കളിക്കണമെന്ന് വിശ്വന് ആഗ്രഹം. ഇത്ര വലിയ മത്സ്യം അവനോ അവന്റെ അമ്മയോ മുമ്പ് കണ്ടിരുന്നില്ല. താൻ രാമനാഥപുരത്ത് വെച്ച് അങ്ങനെയുള്ള മീൻ കണ്ടിട്ടുണ്ടെന്ന് അപ്പണ്ണയ്യൻ പറഞ്ഞു. ആഹാരവസ്തുക്കൾ വല്ലതും എറിഞ്ഞാൽ ഈ മത്സ്യങ്ങൾ കൂട്ടംകൂട്ടമായി വന്നുചേരുന്ന ആ കാഴ്ച വിശ്വന് എത്ര കണ്ടാലും മതിവരില്ല. തന്റെ നിക്കറിന്റെ കീശയിൽ നിറച്ചിരുന്ന അവിലെല്ലാം അവൻ മത്സ്യങ്ങൾക്ക് എറിഞ്ഞ്കൊടുത്തു.

കുളിക്കടവിൽ നിന്ന് അല്പം മേലെയായി മരങ്ങളുടെ മറവിൽ ചെന്ന് ആദ്യം നഞ്ചമ്മ കുളിച്ചു. വസ്ത്രം അലക്കി. പിന്നീട് വിശ്വനെയും കൂട്ടി അപ്പണ്ണയ്യൻ ഇറങ്ങി. എന്നാൽ ഏതോ മായാജാലം കൊണ്ടെന്ന പോലെ വിശ്വൻ അവരുടെ കണ്ണിൽ നിന്നും തെറ്റി, അടുത്ത നിമിഷത്തിൽ അവൻ ഒഴുക്കിൽപ്പെട്ട് താഴോട്ട് ഒഴുകുകയായിരുന്നു. നീന്താനറിയുന്നതു കൊണ്ടവൻ വെള്ളത്തിൽ മുങ്ങിയില്ല. "കുഞ്ഞ് മുങ്ങുന്നേ! അവനെ പിടിക്കണേ!" നഞ്ചമ്മ ശ്വാസം മുട്ടി വിളിച്ച് പറഞ്ഞു. അപ്പണ്ണയ്യൻ പെട്ടെന്ന് ചാടിവീണു. എന്നാൽ അപ്പോഴത്തേക്കും വിശ്വൻ അകലെയെത്തിക്കഴിഞ്ഞിരുന്നു. ഒറ്റ വീർപ്പിന് കൈയിട്ടടിച്ച് മുന്നോട്ട് പോയ അപ്പണ്ണയ്യൻ വിശ്വനെ പിടിച്ചു. വിശ്വനും കൈ അടിക്കുന്നുണ്ട്. എങ്ങനെയോ രണ്ടുപേരും കരയ്ക്ക് കയറി. നഞ്ചമ്മയ്ക്ക് പ്രാണൻ തിരിച്ച് കിട്ടി. തീരത്ത് കൂടെ ഓടി അവർ കരയ്ക്ക് കയറിയ ദിക്കിൽ അവൾ എത്തി. അപ്പോഴത്തേക്കും ഈ രംഗം കണ്ടുനിന്ന അനേകം ആളുകൾ

കൂടിക്കഴിഞ്ഞിരുന്നു.

കരയ്ക്ക് കയറിയ വിശ്വൻ അമ്മയോട് പറഞ്ഞു: "അമ്മേ, കുളത്തിൽ എങ്ങനെ വേണോങ്കിലും നീന്താം. പുഴയിൽ പറ്റില്ല; എങ്ങോട്ടൊക്കെയോ വലിച്ചുകൊണ്ടുപോവുന്നു."

അവൾക്ക് സഹിക്കാനാകാത്ത ദേഷ്യം വന്നു. അവനെ പിടിച്ച് പുറത്ത് നല്ല നാലെണ്ണം കൊടുത്തു.

"എനിക്ക് നീന്തണമെന്ന് തോന്നി. എന്നിട്ട് ചാടിയതാ." അവൻ സ്വയം സമർത്ഥിച്ചു.

"കുറച്ച് കൂടി താഴോട്ട് പോയിരുന്നെങ്കിൽ ചുഴിയിൽ പെടുമായിരുന്നു." അടുത്തുണ്ടായിരുന്ന ഒരാൾ പറഞ്ഞു.

അവർ ശൃംഗേരിയിൽ ആകെ ആറ് ദിവസമുണ്ടായിരുന്നു. എല്ലാ ദിവസവും രാവിലെ ദേവിക്ക് കുങ്കുമാർച്ചനയാണ്; അത് മുതൽ രാത്രി സ്വാമി, സിംഹാസനത്തിൽ കയറുന്നതുവരെയുള്ള എല്ലാ ചടങ്ങുകളും അവർ കണ്ടു. ചണ്ഡീഹോമം കഴിഞ്ഞതിന്റെ അടുത്ത ദിവസം അവർ നാട്ടിലേക്ക് പുറപ്പെട്ടു. "ഉള്ള കാശിന്റെ കണക്ക് നോക്കൂ. തിപ്ടൂർ വരേക്കുള്ള തീവണ്ടിക്കൂലിയുണ്ടെങ്കിൽ മതി. കാശുണ്ടെങ്കിൽ നിങ്ങളും ചെന്നയ്യന്റെ കൂടെ ബസ്സിൽ മറ്റന്നാൾ വന്നാൽ മതി. ഞാൻ ഇന്ന് തന്നെ പുറപ്പെട്ട് നരസിംഹരാജപുരത്തേക്ക് നടന്നുകളയാം." അപ്പണ്ണയ്യൻ പറഞ്ഞു. അങ്ങനെ ചെയ്താലും മതിയായിരുന്നു. ബസ്സിന് മൂന്ന് ഉറുപ്പിക ചെലവ് ചെയ്താൽ വഴിക്കുവെച്ച് വിശ്വൻ വല്ലതും ചോദിച്ചാൽ കൊടുക്കുന്നതിന് ഒറ്റച്ചില്ലി ഉണ്ടായിരിക്കില്ല. കൂടാതെ ഇത്ര വലിയ കാട് കാണാൻ ഇനിയൊരിക്കൽ പറ്റുമോ? സ്വയം അറിയാതെ കാടിനെ അത്രയ്ക്ക് സ്നേഹിച്ച് തുടങ്ങിയിരിക്കുന്നു. കാൽ വേദനിക്കുന്നുണ്ട്; എങ്കിലും നടക്കുന്ന കാര്യത്തിൽ വിശ്വൻ പിന്നിലാവില്ല. അങ്ങനെ മൂന്ന് പേരും കാൽനടയായിത്തന്നെ പുറപ്പെട്ടു. കെട്ട് അപ്പണ്ണയ്യൻ ചുമന്നു. താൻ വാങ്ങിയിരുന്ന ശാരദാദേവിയുടെ മൂന്ന് ഫോട്ടോ അവൾ തന്നെ പൊതിഞ്ഞ് കൈയിൽ വെച്ചു.

വഴി നടക്കുമ്പോൾ നഞ്ചമ്മയുടെ മനസ്സ് പ്രസന്നമായിരുന്നു. തന്റെ രണ്ട് കുഞ്ഞുങ്ങളും മരിക്കണമെന്നത് ദൈവേച്ഛയായിരുന്നോ എന്തോ? ദൈവേച്ഛ മാറ്റുക സാദ്ധ്യമാണോ? ഈ വിചാരം അവളിൽ അങ്കുരിച്ചു. വിശ്വൻ പുഴയുടെ ഒഴുക്കിൽ പെട്ടെങ്കിലും രക്ഷപ്പെട്ടിരിക്കയാണ്. അവന് വല്ല ശനിയും പിടിച്ചിരിക്കണം. അതിപ്പോൾ നീങ്ങിയിരിക്കും. നാട്ടിൽ പോയതിന് ശേഷം അച്ഛനോട് പറഞ്ഞ് വിശ്വന്റെ നല്ലൊരു ജാതകമെഴുതിക്കണം. അവൾ വിചാരിച്ചു. അപ്പണ്ണയ്യന് എന്തുകൊണ്ടോ വളരെ മൗഢ്യമുണ്ട്. ശൃംഗേരിയിലും അവൻ ചിന്താധീനനായി, മൗനിയായി കാണപ്പെട്ടു. തന്റെ കൂടെ അവനൊരിക്കലും ഇങ്ങനെ കഴിച്ചുകൂട്ടിയിട്ടില്ല. എപ്പോഴും അമ്മയുടെ കൂടെ ഭിക്ഷ വാങ്ങി ദേശാടനം ചെയ്യുക

യായിരുന്നു. ഒരു പക്ഷേ സങ്കോചം കൊണ്ട് അവനിങ്ങനെ ആയതാ യിരിക്കുമെന്ന് വെച്ച് അവളും മൗനം പാലിച്ചു.

നരസിംഹരാജപുരത്ത് എത്തി ചോറുണ്ടാക്കി. ഹോട്ടലിൽ നിന്ന് കറികൊണ്ടുവന്നു. ഊണ് കഴിഞ്ഞപ്പോൾ മൂന്നാം ദിവസം ഉച്ച ഒരു മണിയായി. മിച്ചം വന്ന ചോറ് പാത്രത്തിൽ തന്നെ വെച്ച് കെട്ടി. അപ്പോ ഴത്തേക്കും ചെന്നിഗരായരുടെ ബസ്സ് വന്നു. വിശ്വൻ അച്ഛന്റെ മുഖം കണ്ട ഉടനെ പറഞ്ഞു: "അമ്മ അച്ഛന് ചോറ് കൊടുക്കല്ലേ. എനിക്കെന്താ ദോശ വാങ്ങിത്തരാഞ്ഞത്?" അമ്മ വല്ലാതെ സങ്കോചപ്പെട്ടു. ഈ വാക്ക് മറ്റാരെങ്കിലും കേട്ടാൽ എന്ത് തോന്നും? തീവണ്ടി വരാൻ ഇനിയും സമ യമുണ്ട്. ചെന്നിഗരായർക്ക് ഇവരുടെ ചോറ് വേണ്ടിയിരുന്നില്ല. സ്റ്റേഷ നടുത്ത ഹോട്ടലിൽ ഊണ് ഉണ്ടായിരുന്നു.

രാത്രി തരീക്കരയിൽ നാലുപേരും കിടന്നുറങ്ങി. അടുത്ത ദിവസം രാവിലെ ഒൻപത് മണിയോടടുത്ത് തീവണ്ടിവരുന്നതിന് മുമ്പായി നഞ്ചമ്മ ചോറുണ്ടാക്കി. അപ്പണ്ണയ്യൻ കറി കൊണ്ടുവന്നു. ചെന്നിഗരാ യൻ ഇപ്പോഴും ഇവരുടെ കൂട്ടത്തിലുണ്ടില്ല. അന്ന് രാവിലെ മുതൽ അപ്പ ണ്ണയ്യൻ കൂടുതൽ വിഷണ്ണനായി കാണപ്പെട്ടു. തീവണ്ടിയിൽ കയറിയ ശേഷവും യാതൊരു ഉത്സാഹവുമില്ല. സ്വന്തം ചേട്ടൻ പുകയില കൊടു ത്തെങ്കിലും അവൻ അത് വാങ്ങി മുറുക്കിയില്ല. ബേലൂരിൽ വെച്ച് വണ്ടി മാറിക്കയറി. അപ്പോഴും മുഖം ചിന്താധീനമായി കാണപ്പെട്ടു. വിവരം അന്വേഷിക്കണമെന്ന് നഞ്ചമ്മയ്ക്ക് തോന്നിത്തുടങ്ങി. എന്നാൽ ഭർത്താ വിന്റെ മുമ്പിൽ വെച്ച് അത് വേണ്ടെന്നവൾ കരുതി. കഡൂർ സ്റ്റേഷനിൽ വെള്ളമെടുക്കുന്നതിന് വേണ്ടി ഏറെ സമയം നില്ക്കാറുണ്ടെന്ന് അടു ത്തിരുന്നവർ പറഞ്ഞു. വടയും ബോണ്ടയും അന്വേഷിച്ച് ചെന്നിഗരാ യൻ നടന്നു. അപ്പണ്ണയ്യൻ ചേട്ടത്തിയമ്മയോട് പറഞ്ഞു: "തിപ്ടൂരിൽ നിന്ന് നിങ്ങൾക്കും വിശ്വനും ബസ്സിൽ പോകാനുള്ള കാശുണ്ടോ?"

"എന്തിനാ?"

"നിങ്ങൾ പൊയ്ക്കോളൂ. ഞാൻ ഇതേ വഴിക്ക് നുഗ്ഗിക്കരയിൽ പോയി വന്നേക്കാം."

അപ്രതീക്ഷിതമായിരുന്നെങ്കിലും നഞ്ചമ്മയ്ക്ക് ഇതുകേട്ട് വളരെ സന്തോഷമായി. ഒരിടത്തും ഉണ്ടായിട്ടില്ലാത്ത വിധം അടിപിടിയായി, ഭാര്യയുടെ താലി പൊട്ടിച്ച് കളഞ്ഞ് വർഷങ്ങൾ ഏറെയായി. ഇപ്പോൾ ഇവൻ പോയാൽ അവർ മുഖത്ത് നോക്കുമോ? അന്ന് അമ്മയുടെ വാക്ക് കേട്ട് അപ്പണ്ണയ്യൻ അങ്ങനെ ചെയ്തു. ഇപ്പോഴെങ്കിലും കുടുംബം ഒന്നി ക്കുകയാണെങ്കിൽ അത് നന്നായിരിക്കും. അവൾ അങ്ങനെ ചിന്തിച്ചു കൊണ്ടിരിക്കെ അപ്പണ്ണയ്യൻ പറഞ്ഞു: "കുട്ടികളെയെങ്കിലും കാണണ മെന്ന് തോന്നുകയാണ്."

നഞ്ചമ്മ കാശെണ്ണി നോക്കി. മൊത്തം രണ്ടുറുപ്പികയും രണ്ടണ

യുമുണ്ട്. തനിക്കും വിശ്വനും കൂടി ആകെ ബസ്സുകൂലി പന്ത്രണ്ടണ മതി. അവൾ ഒരുറുപ്പിക അപ്പണ്ണയ്യന്റെ കൈയിൽ വെച്ചുകൊടുത്തു. "പോയി എല്ലാവരെയും കണ്ട് വരൂ. ജയലക്ഷ്മിക്ക് ഇപ്പോൾ കല്യാണ പ്രായമാണ്. അച്ഛൻ എന്ന് പറയുന്ന ആൾ കുട്ടികളുടെ കാര്യത്തിൽ ശ്രദ്ധിച്ചില്ലെങ്കിൽ മറ്റാർ നോക്കും? രാമകൃഷ്ണൻ സ്കൂളിലേക്ക് പോകുന്നോ ആവോ? അവൻ ദാനവും ദക്ഷിണയും വാങ്ങി, നാട്ടിൻ പുറത്ത് തെണ്ടുന്നുണ്ടോ എന്തോ? ഏതായാലും കണ്ട് വരൂ."

ചാക്ക് കെട്ടഴിച്ച് അപ്പണ്ണയ്യൻ തന്റെ കുപ്പായവും മുണ്ടും എടുക്കുമ്പോൾ ചെന്നിഗരായൻ തിരിച്ചെത്തി. "എങ്ങോട്ട് പോകുന്നു?" അദ്ദേഹം ചോദിച്ചു.

"നുഗ്ഗിക്കരെയ്ക്ക്." അവൻ ഒന്നും ആലോചിക്കാതെ പറഞ്ഞുകളഞ്ഞു. പറയരുതായിരുന്നെന്ന് അവന് തോന്നുന്നതിന് മുമ്പായിത്തന്നെ ശാനുഭോഗർ ചോദിച്ചു: "വിട്ട പെണ്ണിനെ കാണാൻ പോകയാണോ, പൊട്ട രാമാ?" വണ്ടി പുറപ്പെട്ടുകഴിഞ്ഞു. അപ്പണ്ണയ്യൻ മറുപടി പറഞ്ഞില്ല. അവൻ തിരക്കിട്ട് ഇറങ്ങി.

ഉച്ചതിരിഞ്ഞ് മൂന്ന്മണിയോടെ തിപ്ടൂരിലെത്തിയ അവൻ ആറര മണിയോടെ ഗ്രാമത്തിൽ എത്തിച്ചേർന്നു. രാത്രിക്കുള്ള ചോറുണ്ടായിരുന്നു. അവൾ വീണ്ടും പാചകം ചെയ്തില്ല. ദേവിയുടെ പ്രസാദവും ഫോട്ടോവും കൊടുക്കാനായി അവൾ ഉടൻ തന്നെ മാസ്റ്ററുടെ വീട്ടിലേക്ക് പോയി.

ശൃംഗേരിയിൽ നിന്ന് ലഭിച്ച മനശ്ശാന്തി സംരക്ഷിക്കുക പ്രയാസമായിരുന്നു. അപ്പണ്ണയ്യന്റെ ഭാര്യവീട്ടിലേക്ക് പോയ സംഗതി ചെന്നിഗരായരിലൂടെ ഗംഗമ്മ അറിഞ്ഞു. അടുത്ത ദിവസം ഉച്ചയ്ക്ക് അവർ വന്നു. "വീണ്ടും അവരുടെ നിഷേകം നടത്താനായി നീ പറഞ്ഞയച്ചതാണോ? കള്ളസ്സൂളേ?" അവർ രണ്ട് മണിക്കൂർ നേരം പെരുവഴിയിൽ നിന്ന് ശകാരിച്ചു. നഞ്ചമ്മ മിണ്ടാൻ പോയില്ല. മുത്തശ്ശിയെ അടിച്ചിരുത്താൻ പുറപ്പെട്ട വിശ്വനെ അവൾ പിടിച്ച് അകത്തിരുത്തി. അമ്മായി 'സഹസ്രനാമം' അവസാനിപ്പിച്ച് പോയശേഷം ഒരു സമസ്യ അവളെ പീഡിപ്പിച്ചുകൊണ്ടിരുന്നു. നമ്മുടെ പാടുമായി കഴിയാമെന്ന് വെച്ചിരുന്നാലും ഈശ്വരനെന്തിനാണ് ഇങ്ങനെയെല്ലാം ചെയ്യിക്കുന്നത്? ഞാൻ ഒഴിവാക്കാൻ ശ്രമിച്ചാലും എന്തിനാണ് ഇവരെന്നോട് വഴക്കിടുന്നത്? അവൾ മാദേവയ്യനോട് ചോദിച്ചു. ശരിയായ ഉത്തരം കിട്ടിയില്ല. "ശിവൻ നമ്മെ പരീക്ഷിക്കാനായി ഇങ്ങനെയൊക്കെ ചെയ്യിക്കയാണ്." അദ്ദേഹം അതിയായ വിശ്വാസത്തോടെ അഭിപ്രായപ്പെട്ടു. എന്ത്മാതിരി പരീക്ഷയോ ആവോ? ശിവനെന്തിന് പരീക്ഷിക്കണം? ചോദ്യങ്ങൾ അകമേ ഉയർന്നുകൊണ്ടിരുന്നു.

നാലഞ്ച് ദിവസത്തിനുശേഷം ഒരു ദിവസം സർവക്ക വന്നു.

"അമ്മ്യാരേ, നിങ്ങളുടെ മുത്തശ്ശി പാർവതി അമ്മ്യാർക്ക് ഒരു പൊന്നിന്റെ പൂവ് കൊടുത്തിരുന്നില്ലേ, അതെന്തായി?" അവൾ അന്വേഷിച്ചു.

നഞ്ചമ്മയ്ക്ക് അതോർമയില്ലായിരുന്നു. പാർവതിയുടെ ആഭരണങ്ങളെല്ലാം സൂര്യനാരായണന് കൊടുത്തിരുന്നപ്പോൾ അതും വെച്ചിരിക്കണം. അവൾ സംശയിച്ചു. എന്നാൽ അത് എടുത്ത് വെച്ചിരുന്നതായി ഓർക്കുന്നില്ല. ഇപ്പോൾ വീട്ടിൽ ഒന്ന് തെരഞ്ഞുകളയാം. എന്നാൽ മകളുമായി ബന്ധപ്പെട്ട ഏതെങ്കിലും വസ്തു തെരയുന്നതോ കാണുന്നതോ അവൾക്കിഷ്ടമുള്ള കാര്യമല്ല. രാമണ്ണന്റെ വസ്ത്രങ്ങൾ പോലും പുലയൻ മരിയന്റെ മകന് അവൾ കൊടുത്തുകഴിഞ്ഞിരുന്നു.

"എനിക്കൊന്നും ഓർമയില്ല. എന്തിനാണ് സർവക്ക?"

"നിങ്ങൾ ശൃംഗേരിക്ക് പോകുന്നതിനു മുമ്പ് നിങ്ങളുടെ യജമാനൻ അത് കാസിം ബഡ്സിക്ക് അമ്പതുറുപ്പികക്ക് വിറ്റിരുന്നുവത്രെ."

"നിങ്ങളോട് ആരാ പറഞ്ഞത്?"

"ശിവേഗൗഡന്റെ മകൾ. വളരെ പഴയ കാലത്തുണ്ടാക്കിയ പൂവ്. നല്ല ചേലുണ്ടെന്ന് പറഞ്ഞ് അവൾ അത് ചൂടുന്നുണ്ട്."

തന്റെ ഭർത്താവിന്റെ ശൃംഗേരി യാത്ര അവൾ അനുസ്മരിച്ചു. മനസ്സ് കോപം കൊണ്ട് ജ്വലിച്ചു. എന്നാൽ അടുത്ത നിമിഷം തന്നെ സ്വയം സമാധാനിച്ചു. ആകേണ്ടതെല്ലാം ആയിക്കഴിഞ്ഞു. ഇനി അദ്ദേഹത്തെ ശകാരിച്ചിട്ടെന്ത് പ്രയോജനം? അദ്ദേഹത്തെ തിരുത്തുന്നതിന് ഇനി ആർക്കും സാദ്ധ്യമല്ല. "പോയത് പോട്ടെ, സർവക്ക. അത് വീട്ടിലുണ്ടായിരുന്നെങ്കിൽ എനിക്കത് കണ്ടുകൊണ്ടിരിക്കാൻ കഴിയുമായിരുന്നില്ല." അവൾ ആ വിഷയം അവസാനിപ്പിച്ചു.

## നാല്

കഡൂരിൽ നിന്ന് ഒൻപതു നാഴിക അകലെയുള്ള നുഗ്ഗിക്കരക്ക് പോകുമ്പോൾ അപ്പണ്ണയ്യന്റെ മനസ്സിൽ പലവിധ ചിന്തകൾ ഉയർന്നു. ഇപ്പോൾ കുട്ടികളെങ്ങനെയിരിക്കും? അവൾ എന്നോട് സംസാരിക്കുമോ എന്തോ? 'ഒരു വീടായാൽ ഒരാണ് വേണം. ഇവിടത്തന്നെ നിന്നോളൂ. നിങ്ങളും നാട്ടിൻപുറങ്ങളിൽ ചെന്ന് ദാനവും ദക്ഷിണയും കൊണ്ടുവരിൻ' എന്ന് പറഞ്ഞാൽ എന്ത് ചെയ്യണം? ഇവിടെ നിന്ന് പോകുമ്പോൾ അവൾ ഗർഭിണിയായിരുന്നു. കുഞ്ഞ് എന്തായിരിക്കും? അവന് മനസ്സിൽ അസ്പഷ്ടമായ ഭീതിയും ഉണ്ടായിരുന്നു. 'എന്തിന് വന്നു? കടന്നുപോ' എന്ന് പറഞ്ഞാൽ എന്ത് ചെയ്യും? ഇപ്പോൾ തന്നെ മടങ്ങി പൊയ്ക്കളഞ്ഞാലോ? അവൻ ചിന്തിച്ചു. ഏതായാലും വന്നെത്തി. ഇനി കണ്ടിട്ട് തന്നെ മടങ്ങാം. നുഗ്ഗിക്കരയിൽ എത്തിയപ്പോൾ വൈകുന്നേരം ആറ്

മണിയായിരിക്കുന്നു. ഇപ്പോൾ അവർ എവിടെയാണെന്ന് അന്വേഷിച്ചു. ഈ നാട് വിട്ട് പോയി മൂന്ന് നാലുകൊല്ലം കഴിഞ്ഞെന്നാണ് മനസ്സിലായത്. ജീവിക്കാൻ പ്രയാസമായതുകൊണ്ട് വലിയ നാടായ കഡൂരിൽ പോയി കൂടിയിരിക്കയാണത്രെ. മാർക്കറ്റ് റോഡിലെ ഗംഗാധരപ്പന്റെ പീടികയുടെ പിന്നിലാണത്രെ അവർ താമസിക്കുന്നത്.

"അവിടെ നാൾ കഴിക്കുന്നതിന് എന്ത് ചെയ്യുന്നു?"

"ഞങ്ങൾക്കെന്തറിയാം? നിങ്ങൾ അവരുടെ ആരാ?" അവർ ചിരിച്ചുകൊണ്ട് ചോദിച്ചു.

അവൻ തന്റെ ബന്ധം അറിയിക്കാനിഷ്ടപ്പെട്ടില്ല. അതുകൊണ്ട് കൂടുതൽ ചോദ്യങ്ങൾ ചോദിക്കാതെ അവിടെ നിന്നും സ്ഥലം വിട്ടു. അവൻ ഗ്രാമക്കുളക്കരയിലെ തിണ്ടിനപ്പുറത്തുള്ള ഒഡർഗ്രാമത്തിലേക്ക് പോയി. മറുനാട്ടുകാരനാണെന്ന് പറഞ്ഞ് ഒരു വീട്ടിൽ നിന്ന് ചോളപ്പൊടി വാങ്ങി റൊട്ടിയുണ്ടാക്കി. രാത്രി കഴിച്ചു. ബാക്കിയായ റൊട്ടി രാവിലെ തിന്ന് അവൻ കഡൂരിലേക്ക് കാൽനീട്ടിവെച്ചു.

കഡൂർ അവൻ കാണാത്ത നാടല്ല. പണ്ടൊരിക്കൽ വന്ന് പോയിരുന്നതാണ്. രാവിലെ പത്ത് മണിയോടെ അവൻ അവിടെയെത്തി. മാർക്കറ്റ് റോഡിലെ ഗംഗാധരപ്പന്റെ പീടിക അന്വേഷിച്ചുകൊണ്ട് അവൻ നടന്നു. പീടികയുടെ ഒരു വശത്ത് ഒരു കൊച്ച് ഇടവഴി. അതിലൂടെ പോയാൽ പിൻഭാഗത്ത് മംഗലാപുരം ഓട് മേഞ്ഞ ഒരു കൊച്ച് വീട്. വാതിൽപ്പടിയിൽ കല്ലിൽ കോർത്ത തോരണം. ഇത് അവർ താമസിക്കുന്ന വീട് തന്നെയാണോ? അവൻ അങ്ങനെ സംശയിച്ച് നില്ക്കെ, അകത്ത് നിന്ന് ഒരു പെൺകുട്ടി വന്നു. പതിനാലോ പതിനഞ്ചോ വയസ്സ് കാണും. അവളുടെ കൈയിൽ പുസ്തകങ്ങൾ. പളപളതിളങ്ങുന്ന സാരി. മുഖത്ത് പൗഡറിട്ടിരിക്കുന്നു. അവളെ കണ്ട ഒരു നിമിഷത്തിൽ പരിചയം കിട്ടി: ജയലക്ഷ്മി. തന്റെ മൂത്ത മകൾ.

"ഇത് തന്നെയാണോ വീട്?" അവൻ ചോദിച്ചു.

"നിങ്ങളാരാ?" പെൺകുട്ടി അപരിചിതയെന്നോണം തിരിച്ച് ചോദിച്ചു.

"എന്നെ പരിചയമില്ലേ? നിന്റെ അച്ഛനല്ലേ?"

"ഏത് നാട്ടിലെ അച്ഛൻ?" അതു ചോദിച്ച് അവൾ അകത്ത് പോയി.

"എടാ! ഇവടമ്മേടെ..." അവൻ നിശ്ശബ്ദം ശകാരിച്ചുകൊണ്ട് അകത്ത് കടന്നു.

എന്തുകഥ! കുഷനിട്ട കസേരകൾ, ചുമർ നിറയെ ഫോട്ടോകൾ. മേശപ്പുറത്ത് ഹോട്ടലിൽ കാണാറുള്ള തരം റേഡിയോ. അവന്റെ ഭാര്യ പട്ടുസാരിയുടുത്ത് മുടി ചീകിപ്പകുത്ത് കെട്ടി, കസേരയിലിരിക്കുന്നു. മുഖത്ത് പൗഡർ. അതി സുന്ദരി. മടിയിൽ രണ്ട് വയസ്സുള്ള ഒരു പെൺകുഞ്ഞ്. അടുത്ത് മറ്റൊരു വലിയ കസേരയിൽ ഏകദേശം നാല്പത്

വയസ്സ് തോന്നിക്കുന്ന ഒരു വലിയ മനുഷ്യൻ ചാരിയിരുന്ന് സിഗരറ്റ് വലിക്കുന്നു. അദ്ദേഹത്തിന്റെ വിരലുകളിൽ തിളങ്ങുന്ന മോതിരങ്ങൾ. കഴുത്തിൽ സ്വർണമാല. കൈയ്ക്ക് സ്വർണവാച്ച്. എന്ത് കഥ!

"ഞാൻ നുഗ്ഗിക്കരക്ക് പോയിവരികയാണ്. ഇത് തന്നെയാണോ വീട്?" അപ്പണ്ണയ്യൻ ചോദിച്ചു.

സാതു അന്തംവിട്ടുപോയി. ഒരു നിമിഷം അവൾ ഇതികർത്തവ്യ താമൂഢയായി ഇരുന്നു. എന്നാൽ അവൻ വീണ്ടും സംസാരിക്കാൻ വായ തുറക്കുന്നതിന് മുമ്പായി അവൾ ചോദിച്ചു: "നിങ്ങളാരാ? എന്തിനാവ ന്നത്?"

"എന്താ ചോദിച്ചത്? ഞാനാരാണെന്നോ?"

"ഇവനെ പിടിച്ച് പുറത്താക്കൂ." അവൾ അതുംപറഞ്ഞ് അടുത്ത മുറിയിലേക്ക് പോയി.

"നീയാരാ?" ആ വലിയ മനുഷ്യൻ ചോദിച്ചത് കേട്ട മാത്രയിൽ അപ്പണ്ണയ്യൻ ഞെട്ടിപ്പോയി. പിന്നെ അവിടെ നിന്നില്ല. പെട്ടെന്ന് തിരിഞ്ഞു നടന്നു. പിന്നിൽ നിന്ന് പട്ടിയെ വിട്ട് ഓടിക്കയാണെന്ന് തോന്നുമാറ് അവൻ ധൃതിയിൽ ഓടി. താൻ എങ്ങോട്ടാണ് പോകുന്ന തെന്നോ ഏത് നാട്ടിലേക്കാണ് ഓടുന്നതെന്നോ തിരിയാത്ത ഓട്ടം. തളർന്നപ്പോൾ ഓട്ടം നിറുത്തിയെങ്കിലും കാൽനീട്ടി വെച്ചു. കുറേ കഴി ഞ്ഞപ്പോൾ അങ്ങകലെ ഒരു ഗ്രാമം കണ്ണിൽ പെട്ടു. "അതേതാ നാട്?" അവൻ അന്വേഷിച്ചു. ബീരൂരാണെന്ന് ആരോ ഒരാൾ പറഞ്ഞു. അവൻ വേഗം നടന്ന് അവിടെ എത്തി. തിപ്ടൂരിലേക്ക് പോകുന്ന തീവണ്ടി വരാറായിരിക്കുന്നുവെന്ന് ആരോ പറഞ്ഞു. സ്റ്റേഷനിൽ ചെന്ന് ടിക്കറ്റ് വാങ്ങി. വണ്ടി വന്നു. അവനതിൽ കയറി ഇരുന്നെങ്കിലും വണ്ടി വീണ്ടും കഡൂരിലാണ് വന്ന് നിന്നത്. അവർ തന്നെ അന്വേഷിച്ച് വന്നാൽ എന്തു ചെയ്യും? അവൻ ഭീതിയോടെ ജനൽ അടച്ചു. വണ്ടിവിടുന്നത് വരെയും അവൻ ചുരുണ്ടുകൂടി. തിപ്ടൂരിൽ എത്തുന്നതുവരെയും അവന്റെ ഭയം മാറിയില്ല. സ്റ്റേഷനിൽ ഇറങ്ങി കൈയിൽ ബാക്കിയുണ്ടായിരുന്ന അഞ്ച ണയ്ക്ക് ദോശ തിന്നു. അവൻ ഗ്രാമത്തിലേക്ക് കാൽനടയാത്ര ആരം ഭിച്ചു. "അവനാരാ?" ഇപ്പോഴാണ് ജിജ്ഞാസയുണർന്നത്. "ഈ കഴുത സ്സൂള ആ സൂളേമാനേ വെച്ചോണ്ടിരിക്കയാണ്." ഈ ഉത്തരം അവന് വളരെ എളുപ്പം തോന്നി. അങ്ങനെ തന്നെ തിരിച്ച് പോയി അവളെ ചൂലെടുത്ത് കൊടുക്കണമെന്ന് അവന്റെ മനസ്സ് പിടഞ്ഞുകൊണ്ടിരുന്നു. എന്നാൽ ആ ദിക്കിലേക്ക് തിരിഞ്ഞ് നടക്കാൻ ധൈര്യം പോര.

ഇടയ്ക്കെങ്ങും തങ്ങിയില്ല. രാത്രി പത്ത്മണിയോടെ ഗ്രാമത്തി ലെത്തി. ഹനുമാൻകോവിലിന്റെ വാതിലിൽ മുട്ടി. "ഞാൻ" എന്ന് പറ ഞ്ഞപ്പോൾ അവന്റെ അമ്മ വാതിൽ തുറന്നു. മണ്ണെണ്ണവിളക്ക് കൊളു ത്തിയശേഷം അവൻ അകത്ത് കയറിയിരുന്നു. ഉടൻ തന്നെ ചോദ്യം

വന്നു. "വീണ്ടും ആ സൂളയെ അന്വേഷിച്ച് പോയി, അല്ലേ? അവൾ അവളുടെ മുറിയിൽ കേറ്റില്ലെന്ന് പറഞ്ഞോടാ?"

അപ്പണ്ണയ്യൻ മിണ്ടിയില്ല.

"നാണം കെട്ട സൂളേമോനേ, നാണമില്ലേടാ? ശൃംഗരിക്ക് തീർത്ഥയാത്ര പോകയാണെന്ന് കള്ളംപറഞ്ഞ് അവളുടെ അടുത്ത് പുലയിടാൻ പോയതല്ലേടാ? ഇവിടെ ഈശ്വരന്റെ കോവിലിൽ നീ വന്നിരിക്കയാണ്. രാവിലെ അണ്ണാജോയിസരെ വിളിച്ച് നിന്നെ ജാതിയിൽ നിന്ന് പുറത്താക്കും, നോക്കിക്കോ. ഒഴിച്ച പെണ്ണിന്റെ കൂടെ കിടക്കാൻ പോയ നാണമില്ലാത്തോനേ!" അമ്മ പറഞ്ഞുകൊണ്ടിരുന്നു.

അപ്പണ്ണയ്യന് അടക്കാനാവാത്ത ദേഷ്യം വന്നു. "അമ്മ നാവടക്കുന്നുണ്ടോ, ഇല്ലേ?"

"ഞാനെന്തിന് നാവടക്കണം, നാണം കെട്ടോനെ? കക്കൂസ് മണപ്പിച്ചോണ്ട് പോയില്ലേടാ? നായിസ്സൂള പെറ്റതേ..."

അമ്മയുടെ ശകാരം കേട്ട് അവന്റെ ശരീരമാകെ കത്തിയെരിഞ്ഞു. "നാവടക്കുന്നോ ഇല്ലേ?" അവൻ ഒരു തവണ കൂടി ചീറി. അവർ കൂടുതൽ ഉച്ചത്തിൽ ശകാരിച്ച് തുടങ്ങി. അവന്റെ മുമ്പിൽ ചൂൽ കിടക്കുന്നു. അവൻ എഴുന്നേറ്റ് അതെടുത്തു. അമ്മയുടെ മുഖത്തും തലയിലും പുറത്തും സർവാംഗം കണ്ണടച്ച് പത്തിരുപത് അടി കൊടുത്തു. "അയ്യയ്യപ്പോ! എന്നെ ഇവൻ കൊല്ലുന്നേ!" അവർ ഉച്ചത്തിൽ നിലവിളിച്ചു. ഒച്ചകേട്ട് ആറെട്ടാളുകൾ വന്നുചേർന്നു. വീണ്ടും ആളുകൾ വന്നുകൊണ്ടിരുന്നു. ഗംഗമ്മ തന്നെ അണ്ണാജോയിസരെ വിളിപ്പിച്ചു. അയ്യാശാസ്ത്രിയും വന്നു.

"പെറ്റമ്മയെ ചൂല് കൊണ്ടടിക്കുന്ന മഹാപാപി എവിടെയെങ്കിലും ഉണ്ടോ?" അയ്യാശാസ്ത്രി ചോദിച്ചു.

"നൂറ്റൊന്നുറുപ്പിക പിഴ അർപ്പിച്ച് പ്രായശ്ചിത്തം ചെയ്യിപ്പിക്കണം." അണ്ണാജോയിസർ വിധി പ്രസ്താവിച്ചു.

"എന്റടുത്ത് നിന്ന് ഒരു രോമം പോലും പറിക്കാനാവില്ല. പോവിനെടോ." അപ്പണ്ണയ്യൻ കലികൊണ്ട് തുള്ളി.

ഇത്തരക്കാരെ അമ്പലത്തിൽ താമസിപ്പിക്കുന്നത് ശരിയാണോ? അവനെ അപ്പോൾ തന്നെ ജാതിയിൽ നിന്ന് പുറത്തുവെച്ച് കുടിയിറക്കിക്കളഞ്ഞു. "ഇവനെ ഈ ഗ്രാമത്തിൽ നിന്ന് തന്നെ പുറത്താക്കണം." അണ്ണാജോയിസർ വാദിച്ചു.

"ഈ ഗ്രാമം നിന്റെ അപ്പന്റെ ജന്മമല്ലെടാ ജോയിസാ." അപ്പണ്ണയ്യൻ തിരിച്ചടിച്ചു. അവൻ ഇത്രയേറെ ധൈര്യം മുമ്പൊരിക്കലും കാട്ടിയിരുന്നില്ല. എല്ലാവരും സ്തംഭിച്ചുപോയി. അവൻ തന്നെ അവന്റെ വസ്ത്രങ്ങളും മറ്റും എടുത്ത് കെട്ടി ഇറങ്ങിപ്പോയി. "ഈ സൂളേമോന്റെ കൈയ്ക്ക് പുഴുവീണ് പോട്ടെ." അമ്മ ശാപവചനം ഉരുവിട്ടുകൊണ്ടിരുന്നു.

ചേട്ടത്തിയമ്മയുടെ വീട്ടിലേക്ക് പോകണമെന്ന് തോന്നി. നുഗ്ഗിക്കരയിലെ വാർത്ത അന്വേഷിച്ചാൽ എന്തു പറയും? അതോർത്തപ്പോൾ അങ്ങോട്ട് പോകേണ്ടെന്ന് വെച്ചു. ഒച്ചയുണ്ടാക്കാതെ മാദേവയ്യന്റെ കോവിലിൽ പോയി വരാന്തയിൽ നിന്നു. അങ്ങനെ ആ രാത്രി കഴിഞ്ഞു. പിന്നെ ഏകദേശം ഒരു മാസത്തോളം അവൻ ഗ്രാമത്തിലുണ്ടായിരുന്നില്ല.

തലേന്ന് രാത്രി നടന്ന സംഭവങ്ങളെല്ലാം നഞ്ചമ്മയറിഞ്ഞു. ഭാര്യയുടെ നാട്ടിലേക്കാണ് അവൻ പോയിരിക്കുന്നതെന്ന വാർത്ത ഗ്രാമത്തിലെത്തിയ ഉടനെ അമ്മയോട് പറഞ്ഞതിന് തന്റെ ഭർത്താവിനോട് നഞ്ചമ്മയ്ക്ക് അതിയായ കോപം തോന്നി. അദ്ദേഹത്തോട് ചോദിച്ചതുകൊണ്ട് ഒരു കാര്യവുമില്ല. ഗംഗമ്മ ആ മകനെ മാത്രമല്ല, അവളെയും തോന്നിയപടി ശകാരിക്കുന്നുണ്ട്. നഞ്ചമ്മ അതിന് മറുപടി കൊടുക്കാൻ പോയില്ല. മുത്തശ്ശി പെരുവഴിയിൽ കണ്ട് വല്ലതും പറഞ്ഞാൽപോലും അവരോട് സംസാരിക്കരുതെന്ന് അവൾ വിശ്വനെ ചട്ടംകെട്ടി.

ഒരു മാസം കഴിഞ്ഞപ്പോൾ ഒരു ദിവസം അപ്പണ്ണയ്യൻ ചേട്ടത്തിയമ്മയുടെ വീട്ടിലേക്ക് വന്നു. ചെന്നിഗരായൻ വീട്ടിലുണ്ടായിരുന്നില്ല. അവൻ പറഞ്ഞു: "ഈ കള്ളിസൂള കൂടെ ഇല്ലെങ്കിലെന്താ, എനിക്ക് ജീവിക്കാൻ പറ്റ്വല്ലേ? ഹിരീസാവയ്ക്ക് ചുറ്റുമുള്ള നാട്ടിൻപുറങ്ങളിൽ ചെന്ന് ഒന്നരച്ചാക്ക് മുത്താറിയും അവരയും മുളകും എല്ലാം ശേഖരിച്ച് കൊണ്ടുവന്നിരിക്കയാണ്. എന്റെ ഇരുപത് ഉറുപ്പിക അന്ന് വാങ്ങിയിരുന്നില്ലേ, അതെനിക്ക് വേണം. ഒന്ന് രണ്ട് പാത്രം വാങ്ങട്ടെ."

"എവിടെയാ താമസിക്കുന്നത്?"

"ഇടയ ഗ്രാമത്തിലെ ബീരേഗൗഡന്റെ ആലയുടെ വരാന്തയിൽ ഒരു മുറിയുണ്ട്. ഞാനയാളോട് ചോദിച്ചു: നിങ്ങൾ മഹാരാജാവിനെപ്പോലെ അവിടെ താമസിച്ച് പാചകം ചെയ്ത് ജീവിച്ചോളൂ എന്നാണ് ഗൗഡൻ പറഞ്ഞത്."

മൂന്നു ദിവസംകൊണ്ട് നഞ്ചമ്മ അവന്റെ കാശ് ഉണ്ടാക്കിക്കൊടുത്തു. കമ്പൻകുളം ചന്തയ്ക്ക് പോയി അവൻ അലൂമിനിയത്തിന്റെ ചരുവം, ലോട്ട, തവി, മൊന്ത, കുട്ടകം, മുത്താറി കുറുക്കാൻ കലം തുടങ്ങിയവ വാങ്ങി വന്നു. അവൻ അപൂർവമായേ കറി വെയ്ക്കൂ. ചേട്ടത്തിയമ്മയുടെ വീട്ടിൽ നിന്ന് രണ്ടുനേരത്തേക്കും വേണ്ട കറി അവൻ കൊണ്ടുപോകും. ചില ദിവസങ്ങളിൽ ഊണ് ഇവിടെത്തന്നെ ആയിക്കളയും. അവനെ വീട്ടിൽ കയറ്റിയതിന് ഇവളെ ബഹിഷ്ക്കരിക്കണമെന്ന് ഗംഗമ്മ ജോയിസരോട് പറഞ്ഞു. എന്നാൽ സർക്കാർ വക ആഹാരധാന്യത്തിന്റെ കണക്കെഴുതുന്ന അവൾ ശൃംഗേരി വരെ തീർത്ഥയാത്ര ചെയ്ത് വന്നവളാണ്. അവളെ ജോയിസർക്ക് തന്നെ ഭയമാണ്. ആ പുരോഹിതന്മാരിൽ ഒരാളും ശൃംഗേരി കണ്ടവരല്ല.

ഒരു ദിവസം നഞ്ചമ്മ അപ്പണ്ണയ്യനോട് ചോദിച്ചു: "നുഗ്ഗിക്കരയിൽ പോയിട്ട് അവരെന്ത് പറഞ്ഞു?"

"ആ സൂളകൾ ആ ഗ്രാമത്തിലേ ഇല്ലായിരുന്നു."

"എവിടെ പോയെന്ന് ആരും പറഞ്ഞില്ലേ?"

"പറയാനെന്തുണ്ട്? കഡൂരിൽ ഏതോ ഒരു മുതലാളി വെച്ചുകൊണ്ടിരിക്കയാണ്. ചെരുപ്പൂത്തി സൂള!" അവൻ താൻ കണ്ടതെല്ലാം വിസ്തരിച്ച് പറഞ്ഞു.

അത് കേട്ട നഞ്ചമ്മയുടെ മനസ്സ് വാടി. ഈ വീട്ടിലേക്ക് രണ്ടു പേർ മരുമക്കളായി വന്നു. രണ്ടുപേരിലൊരുത്തനും തന്റെ ഭാര്യയെ വിവേകത്തോടെ നോക്കി നടത്തിയില്ല. സ്വന്തം ജീവിതം തന്നെ ബുദ്ധിപൂർവം നടത്താനറിയാത്തവർക്ക് ഭാര്യമാരെ നന്നായി നോക്കാനാവുമോ? എന്നാൽ ജ്യേഷ്ഠനെക്കാൾ അനുജൻ കൊള്ളാം. നല്ല വാക്ക് പറഞ്ഞാൽ പറഞ്ഞത് പോലെ കേൾക്കും. എല്ലുമുറിയെ പണിയും. ഭാര്യയും മക്കളും ആഹാരം കഴിച്ചുവോ എന്നന്വേഷിക്കാതെ അവനുണ്ണില്ല. സാതു വിവേകശാലിയായിരുന്നെങ്കിൽ ഇങ്ങനെ ആവില്ലായിരുന്നു. എന്നാൽ കഷ്ടപ്പാട് അനുഭവിക്കാനുള്ള ശക്തി എല്ലാവർക്കും ഒരുപോലെയല്ല. ഈ അമ്മായിയുടെയും ഭർത്താവിന്റെയും ശകാരം സഹിച്ചുകൊണ്ടിരിക്കാൻ എല്ലാവർക്കും സാധിക്കില്ല. അമ്മയുടെ വാക്ക് കേട്ടിട്ടാണ് അപ്പണ്ണയ്യൻ, താൻ തന്നെ കെട്ടിയ കുടിൽ തീവെച്ച് ചുട്ടത്; ഭാര്യയുടെ താലി പറിച്ചത്. എങ്കിലും ഈ വീട്ടിലേക്ക് വന്നതുകാരണം തന്റെ ബന്ധുവായിത്തീർന്ന മറ്റേ മരുമകൾ ഇങ്ങനെ ചെയ്യരുതായിരുന്നു. അവളുടെ മനസ്സ് വല്ലാതെ വേദനിച്ചു.

"ഇക്കാര്യം ആരൊടെങ്കിലും പറഞ്ഞോ?" അവൾ ചോദിച്ചു.

"ഇല്ല."

"പറയേണ്ട. നമ്മുടെ മാനം പോകും."

"ആ സൂളയുടെ കാര്യം പറഞ്ഞാൽ തീട്ടം തിന്നുന്നത് പോലെയാണ്. ഞാൻ അത് പറയൂല."

"അങ്ങനെയല്ല. ചിലപ്പോൾ ദേഷ്യം വരുമ്പോൾ നീയെന്താണ് പറയുന്നതെന്ന് ബോധം ഉണ്ടാവാറില്ല. ഇത് നിശ്ചയമായും ആരോടും പറയില്ലെന്ന് ഈശ്വരനെ ആണയിടണം."

"ശൃംഗേരി ശാരദാദേവിയാണെ ഞാൻ പറയില്ല." അവൻ ചുമരിൽ തൂക്കിയിരുന്ന ശാരദാദേവിയുടെ ഫോട്ടോ തൊട്ടുകൊണ്ട് പറഞ്ഞു.

# അദ്ധ്യായം പതിനഞ്ച്

ഇക്കഴിഞ്ഞ എട്ടുവർഷത്തിനിടയ്ക്ക് ഗ്രാമത്തിന് വെളിയിൽ സർക്കാർ വക പുതിയ പ്രൈമറി സ്കൂൾ കെട്ടിടം ഉയർന്നുവന്നിരിക്കയാണ്. ഇതോടെ ശിവേഗൗഡന് സ്കൂൾ കെട്ടിടം വക കിട്ടിയിരുന്ന വാടക നിന്നുപോയി. പുതിയ സ്കൂളിനോട് തൊട്ട് പിമ്പിൽ വിസ്താരമേറിയ കളിസ്ഥലമുണ്ട്. മറ്റ് മൂന്ന് ഭാഗത്തും കൃഷിയിടങ്ങളാണ്. ഒരു ദിവസം നഞ്ചമ്മ അടുത്തവർഷത്തേക്കുള്ള പേരേട് പുസ്തകം തുന്നിക്കെട്ടുകയായിരുന്നു. മാസ്റ്റർ വീട്ടിൽ കയറി വന്നു. "നഞ്ചമ്മേ, നിങ്ങളുടെ വിശ്വൻ എന്ത് പണിയാണ് എടുത്ത് വെച്ചിരിക്കുന്നതെന്നറിയാമോ?"

മാസ്റ്റർ തന്നെ വന്ന് പറയണമെങ്കിൽ അവൻ ഭയങ്കര വികൃതി കാട്ടിയിരിക്കണം. അവൾ വിഷമത്തോടെ ശ്രദ്ധിച്ചു. "സ്കൂളിന്റെ പിറകിൽ കളിസ്ഥലമുണ്ടല്ലോ? അതിന്റെ പിന്നിൽ ഒരു പുറ്റുണ്ട്. കണ്ടിട്ടുണ്ടോ? അതിനടുത്തുള്ള വേലിയിൽ ഒരു പാമ്പ് ഉണ്ടായിരുന്നെന്ന് തോന്നുന്നു. ഉറ ഊരുന്നതിന് മുമ്പ് പാമ്പ് അനങ്ങാതെ കിടക്കുമല്ലോ. അല്ലെങ്കിലത് വെയിൽ കായുകയായിരുന്നോ എന്തോ? ഇവൻ ഒരു വടിയെടുത്ത് പിറകിലൂടെ ചെന്ന് അതിനെ അടിച്ചുകളഞ്ഞു."

"എന്നിട്ട്?" നഞ്ചമ്മ പേടിച്ച് വിറച്ചു.

"ഭാഗ്യത്തിന് അത് ആക്രമിച്ചില്ല. ശൂർർ എന്ന് പറഞ്ഞ് പുറ്റിലേക്ക് കടന്നുകളഞ്ഞു. അത് പോകുന്നത് ഞാൻ തന്നെ കണ്ടതാണ്. അവൻ അതിന്റെ പിന്നാലെ ഓടുകയായിരുന്നു. ഞാൻ പിടിച്ച് രണ്ട് കൊടുത്തു."

"അവന്റെ കൈ പൊളിച്ചിടണമായിരുന്നു!"

"ഇപ്പോൾ പ്രശ്നം അതല്ല. അവനെ അടിച്ചത് കൊണ്ട് മാത്രം കുഴപ്പം അവസാനിക്കില്ല. പാമ്പ് പന്ത്രണ്ട് കൊല്ലം പകവെച്ചിരിക്കുമത്രെ. ഇവൻ ഇതേ വഴിക്കാണ് സ്കൂളിലേക്ക് വരേണ്ടത്. അത് ഓർക്കാപ്പുറത്ത്, പതിയിരുന്ന് കൊത്തിക്കളഞ്ഞാലെന്ത് ചെയ്യും?"

അവളുടെ നെഞ്ചിടിപ്പ് വർധിച്ചു. ഈ കുട്ടിയുടെ സ്വഭാവം തന്നെ അങ്ങനെയാണ്. വല്ലാത്ത ധൈര്യം. അതോർക്കുമ്പോൾ തന്നെ പ്രാണൻ പിടയുന്നു. "ഇനിയെന്ത് ചെയ്യണം, മാസ്റ്ററേ?"

"പാമ്പ് പുറ്റിൽ തന്നെ ഉണ്ടായിരിക്കും. നാല് ജോലിക്കാരെ വിളിച്ച് പുറ്റ് കിളപ്പിക്കണം. അതിനെ കൊല്ലണം. ഇനി താമസിച്ചുകൂടാ."

നഞ്ചമ്മ ഉടൻ തന്നെ എഴുന്നേറ്റ് വീട് പൂട്ടി. കോൽക്കാരനെ വിളിപ്പിച്ചു. ഒന്നിച്ച് 'വെള്ളക്കാര'നും (ഗ്രാമക്കുളത്തിൽ നിന്ന് വെള്ളം വിട്ടുകൊടുക്കുന്ന സർക്കാരുദ്യോഗസ്ഥൻ) വന്നു. പാമ്പിനെ അടിക്കുന്നതിൽ ഗ്രാമത്തിലെ പേരുകേട്ട വാല്മീകി സഞ്ജീവനായക്കന് ഒരുറുപ്പിക കൊടുക്കാമെന്ന് പറഞ്ഞ് അവനെയും അവരുടെ കൂടെ വിട്ടു. കൂടെ നഞ്ചമ്മയും പോയി. അപ്പോൾ വിശ്വൻ അടുത്തുള്ള കളിസ്ഥലത്ത് ഒറ്റയ്ക്ക് മലക്കം മറിയുകയായിരുന്നു.

"എന്തിനാ പാമ്പിനെ അടിക്കാൻ പോയത്?" അമ്മ ചോദിച്ചു.

"സഞ്ജീവനായക്കൻ അന്ന് തിരുമലയ്യന്റെ പറമ്പിൽ നിന്ന് ഒന്നിനെ അടിച്ച് കൊന്നില്ലേ? ഞാനും ഒന്നടിച്ചു."

സഞ്ജീവനായക്കൻ കൈയിൽ ഒരു മുളവടി കുന്തം പോലെ പിടിച്ച് മുമ്പിൽ നിന്നു. കോൽക്കാരനും 'വെള്ളക്കാരനും' പുറ്റ് കിളയ്ക്കാൻ തുടങ്ങി. അതിന്റെ മാളം സർവത്ര പരന്ന് കിടക്കുന്നു. അവർ ഒരിഞ്ചും വിടാതെ സന്ധ്യവരെ ഗവേഷണം തുടർന്നു. എന്നാൽ പാമ്പിനെ കണ്ട് കിട്ടിയില്ല.

"ഇപ്പൊ ഈ പുറ്റ് പൊളിച്ച് നോക്കാൻ വരുമെന്ന് അതിനറിയാം. അതുകൊണ്ട് സ്ഥലം കാലിയാക്കിയിരിക്കയാണ്." സഞ്ജീവനായക്കൻ അഭിപ്രായപ്പെട്ടു. "ഇനി അതിനെ തിരഞ്ഞ് പിടിക്കുക സാദ്ധ്യമല്ല. അവൻ കാത്തിരുന്ന്, എന്നെങ്കിലും ഒരു ദിവസം കുഞ്ഞിനെ കൊത്തും." നായക്കൻ ഉറപ്പിച്ച് പറഞ്ഞു.

നഞ്ചമ്മയ്ക്ക് അടക്കാനാവാത്ത ദേഷ്യം വന്നു. നായക്കന്റെ കൈയിലുണ്ടായിരുന്ന മുളവടി വാങ്ങി വിശ്വന്റെ പുറത്ത് നാല് വീക്ക് വെച്ചുകൊടുത്തു. അവൻ കരഞ്ഞുകൊണ്ട് നിന്നു.

"ആകേണ്ടതൊക്കെ ആയി. ഇനി അടിച്ചിട്ട് എന്ത് ഫലം? മാസ്റ്റർ സമാധാനിപ്പിച്ചു. നഞ്ചമ്മ കുട്ടിയുടെ കൈപിടിച്ച് വീട്ടിലേക്ക് വന്നു. രണ്ട് കുട്ടികൾ മരിച്ചു. ഇനി അവൾക്ക് ഇവനൊരുത്തനേ ഉള്ളു. കുളത്തിൽ നീന്തിപ്പോയി നടുക്കയത്തിൽ മുങ്ങുക; നദിയിൽ ചാടി കൂപ്പു കുത്തുക; മാദേവയ്യന്റെ കോവിലിലെ തട്ടിൻപുറത്തുകയറി താഴോട്ട് ചാടുക; മറ്റുള്ളവരുടെ കുതിരക്കുട്ടിയുടെ പുറത്ത് ആരും കാണാതെ സവാരി നടത്തുക; ഒറ്റയ്ക്ക് തേനീച്ചക്കൂട് എടുക്കാൻ പോവുക; ഒറ്റയ്ക്ക് പാമ്പിനെ തല്ലുക ഇങ്ങനെയുള്ള സാഹസപ്രവർത്തനങ്ങളാണ് അവനെപ്പോഴും. അവൾ തന്റെ അച്ഛനെ ഓർത്തു. മുത്തച്ഛന്റെ പ്രകൃതമാണിവന്. ഇനിയെങ്കിലും ഈ സ്വഭാവം കൈവെടിഞ്ഞാൽ മതിയായിരുന്നു. ഇപ്പോളിവൻ എടുത്തുവെച്ചിരിക്കുന്ന അപകടസന്ധിയിൽ നിന്ന് എങ്ങനെ രക്ഷപ്പെടാം? പാമ്പ് പന്ത്രണ്ട് കൊല്ലം കാത്തിരുന്ന് പക തീർക്കും. ഇവൻ എന്നും സ്കൂളിലേക്ക് പോകേണ്ടത് ആ വഴിക്കാണ്. അടുത്ത ദിവസം രാവിലെ അവൾ അവനെ സ്കൂളിലയച്ചില്ല. പിറ്റേ

ദിവസവും അയച്ചില്ല. മാസ്റ്റർ വന്ന് പറഞ്ഞു: "സ്കൂളിൽ അയയ്ക്കാതിരിക്കുന്നത് ശരി തന്നെ. എന്നാൽ എത്ര ദിവസം ഇവനെ ഇങ്ങനെ വീട്ടിൽ തന്നെ ഇരുത്തും?"

അതും ഒരു പ്രശ്നം തന്നെ. പ്രൈമറി വിദ്യാഭ്യാസം കഴിഞ്ഞാൽ അവനെ കമ്പൻകുളം മിഡിൽ സ്കൂളിലേക്ക് അയയ്ക്കണം. തിപ്ടൂരിൽ പോയി ഹൈസ്കൂൾ വിദ്യാഭ്യാസം കഴിക്കണം. അത്രയുമായാൽ ഷേയ്ക്ദാരാവാം. അല്ലെങ്കിൽ മിഡിൽ സ്കൂൾമാസ്റ്ററാവാം. വിദ്യാഭ്യാസമില്ലെങ്കിൽ അവന്റെ അച്ഛനോ ഇളയച്ഛനോ ആയേക്കും. എന്ത് ചെയ്യണമെന്നറിയാതെ അവൾ വിഷമിച്ചു. അവൾ മാദേവയ്യനെ സമീപിച്ചു. അദ്ദേഹം അന്ന് മുഴുവൻ ഇരുന്ന് ചിന്തിച്ചു. അവസാനം അദ്ദേഹം തന്നെ വീട്ടിൽ വന്ന് പറഞ്ഞു: "ഇപ്പോഴിവൻ മൂന്നാം ക്ലാസിലാണല്ലോ? ഇവനെ നിങ്ങളുടെ അച്ഛന്റെ വീട്ടിൽ താമസിപ്പിക്കണം. നാലാം ക്ലാസ് വരെ അവിടെ പഠിക്കട്ടെ. പിന്നെ ഈ സ്കൂളിൽ പോകേണ്ടതില്ലല്ലോ? കമ്പൻകുളത്ത് എവിടെയെങ്കിലും ആഹാരത്തിന് ഏർപ്പാട് ചെയ്താൽ മതി. അങ്ങനെ ഇംഗ്ലീഷ് സ്കൂളിൽ ചേർക്കാം. ഒഴിവുകാലത്ത് നാട്ടിൽ വരാം. നമ്മുടെ സ്കൂളിനടുത്ത് മാത്രം പോകാതിരുന്നാൽ മതി. അപ്പോഴത്തേക്കും ഇവൻ വളർന്ന് വലുതാകും. അപ്പോൾ നമുക്ക് തന്നെ കണ്ടാൽ അറിയില്ല. പിന്നെങ്ങനെ പാമ്പ് തിരിച്ചറിയും?"

"ഞങ്ങടെ ചേട്ടത്തിയമ്മ ഏത് തരക്കാരിയാണെന്ന് അയ്യാസാമിക്ക് അറിഞ്ഞൂടെ?"

"അവളെങ്ങനെ ആയാലെന്താ? വീട്ടിൽ മുത്തശ്ശിയുണ്ടല്ലോ? വേറെ കുഞ്ഞുങ്ങളുമില്ല. നിങ്ങളുടെ ചേട്ടൻ നന്നായി നോക്കിക്കോളും."

ഈ ഉപായം കൊള്ളാമെന്ന് അവൾക്കും തോന്നി. എന്നാൽ ആകെയുള്ള ഒരേ ഒരു മകനെ അവിടെ വിട്ട് താനൊറ്റയ്ക്ക് എങ്ങനെ കഴിച്ച് കൂട്ടും? ഈ ചിന്ത അവളെ പീഡിപ്പിച്ചു. ഗ്രാമത്തിൽ താമസിച്ചാൽ ദുർമരണം അനിവാര്യം. അവസാനം അവളുടെ ഭയം തന്നെ വിജയിച്ചു. ഒഴിവുകാലത്ത് അവനെ ഗ്രാമത്തിലേക്ക് കൂട്ടിക്കൊണ്ട് വരാം. ഇടയ്ക്ക് അവിടെ പോയി അവനെ കാണുകയും ചെയ്യാം. ഏതായാലും ഇനി ഒന്നരക്കൊല്ലം അവനവിടെ കഴിയുന്നതാണ് നല്ലതെന്ന് അവൾ തീരുമാനിച്ചു.

അടുത്ത ദിവസം അവനെ നന്നായി കുളിപ്പിച്ചു. തയ്യൽക്കാരനോട് പറഞ്ഞ് പുതിയ ഷർട്ടും നിക്കറും തയ്പിച്ചു. അവൾ മുറുക്ക്, ഓമപ്പൊടി തുടങ്ങിയ പലഹാരങ്ങൾ ഉണ്ടാക്കി. "അമ്മേ, ഞാനിനി ഒരു വികൃതിയും കാട്ടില്ല. എന്നെ എങ്ങോട്ടും അയയ്ക്കണ്ട." വിശ്വൻ കാല് പിടിച്ച് അപേക്ഷിച്ചു.

"മോനേ, ഒരു വർഷം മാത്രം. അതിന് ശേഷം കമ്പൻകുളത്തേക്ക് വരാം. അവിടെ ഞാൻ തന്നെ വന്ന് നിനക്ക് ചോറ് വെച്ച് തരാം. നീ

അടങ്ങി ഇരിക്കാഞ്ഞിട്ടല്ലേ? എന്തിനാ പാമ്പിനെ തല്ലാൻ പോയത്?" അവൾ കണ്ണീരൊഴുക്കിക്കൊണ്ട്, അവന്റെ കണ്ണീർ തുടച്ച് സമാധാനിപ്പിച്ചു. രണ്ട് കെട്ട് മുത്താറിയും ഇരുപത് സേർ അവരയും ഒരു കുപ്പി ആവണക്കെണ്ണയും നാലഞ്ച് സേർ വാകപ്പൊടിയും അവൾ വണ്ടിയിലെടുത്ത് വെച്ചു. സർട്ടിഫിക്കറ്റ് ഭദ്രമായി എടുത്തുവെച്ച് അവൾ വിശ്വനോടൊപ്പം പുറപ്പെട്ടു. ചെന്നിഗരായൻ കൂടെ പോയില്ല.

പെങ്ങളുടെ മകനെ വീട്ടിൽ പാർപ്പിക്കുന്നതിൽ കല്ലേശന് സന്തോഷമുണ്ട്. അക്കമ്മയ്ക്കും വലിയ ഉത്സാഹമാണ്. വെള്ളം കോരുന്നതിന് അവർക്ക് തനിയെ കഴിയുന്നില്ല. എങ്കിലും താൻ ഈ പ്രപൗത്രനെ ആഴ്ചയിലൊരിക്കൽ എണ്ണ തേച്ച് കുളിപ്പിക്കുമെന്ന് പറഞ്ഞു. ഇടഞ്ഞ് നിന്നത് കല്ലേശന്റെ ഭാര്യ മാത്രമാണ്. എന്നാൽ അവളുടെ പെരുമാറ്റത്തിൽ അപ്രതീക്ഷിതമായി ഒന്നും ഇല്ലായിരുന്നു.

നഞ്ചമ്മ കൊണ്ടുവന്നിരുന്ന ധാന്യവും മറ്റും കണ്ട് കല്ലേശൻ ദേഷ്യപ്പെട്ടു: "എന്തിനിതൊക്കെ കൊണ്ടുവന്നു? ഈ വീട്ടിൽ ഒന്നും ഇല്ലാതായിപ്പോയോ? എല്ലാം തിരിച്ചെടുത്തോണ്ട് പോ."

"മകന്റെ ചെലവിനാണെന്നും പറഞ്ഞ് ഞാൻ കൊണ്ടുവന്നതല്ല. അവന് ചോറ് കൊടുക്കാൻ നീ കടപ്പെട്ടവനാണ്. വീട്ടിൽ കുറേ ഉണ്ടായിരുന്നു; അതിങ്ങോട്ട് കൊണ്ടുവന്നു. നിനക്കിവിടെ കറവയുണ്ട്. അവന് പാലിനോ നെയ്യിനോ വിഷമിക്കേണ്ടതില്ലല്ലോ? നീ മറ്റൊന്നും ചെയ്യണ്ട. അവൻ വല്ലാത്ത വികൃതിയാണ്. നാട്ടിലാണെങ്കിൽ അവന് ഒരാണിനെ പേടിക്കേണ്ടതില്ല. എത്ര അടിച്ചാലും ആൺകുട്ടികൾ ഈ പെണ്ണുങ്ങളെ പേടിക്കില്ല. ഞാനെന്തെങ്കിലും പറയുമെന്ന് നീ സംശയിക്കയും മറ്റും വേണ്ട. നന്നാല് കൊടുത്ത് അവനെ ബുദ്ധി പഠിപ്പിക്കണം. എഴുത്തിലും വായനയിലും അവൻ മിടുക്കനാണ്. അവിടെയായിരുന്നപ്പോൾ ഞാൻ വീട്ടിൽ വെച്ച് പഠിപ്പിച്ച് കൊടുക്കുമായിരുന്നു. ഇവിടെ നിനക്ക് കഴിയുമെങ്കിൽ പറഞ്ഞുകൊടുക്ക്. ഇല്ലെങ്കിൽ ഒരു മാസ്റ്ററെ ഏർപ്പാട് ചെയ്തോളൂ. മാസത്തേക്ക് ഒരു ഉറുപ്പിക ഞാൻ കൊടുത്തയയ്ക്കാം."

കല്ലേശന് പിന്നെ സംസാരിക്കാനൊന്നും ഇല്ലായിരുന്നു. നാല് ദിവസം താമസിച്ച് പോയാൽ മതിയെന്ന് അവനും അക്കമ്മയും പറഞ്ഞെങ്കിലും അവൾ നിന്നില്ല. കണക്കെഴുത്ത് ബാക്കിയുണ്ട്. അടുത്ത ദിവസം അതേ വണ്ടിയിൽ അവൾ പുറപ്പെട്ടു.

താനും കൂടെ വരുന്നെന്ന് പറഞ്ഞ് വിശ്വൻ കരഞ്ഞുകൊണ്ടിരുന്നു. നഞ്ചമ്മയ്ക്കും കരച്ചിൽ വന്നുപോയി. അവൾ കണ്ണീർ തുടച്ചുകൊണ്ട് വണ്ടിയിൽ കയറിയിരുന്നു.

അച്ഛൻ കണ്ഠീജോയിസരെ കാണാൻ സാധിച്ചില്ല. അദ്ദേഹം നാട്ടിലേക്ക് വന്നിട്ട് മൂന്ന് മാസമായത്രെ.

## രണ്ട്

വിശ്വനെ അവിടെ ആക്കി വന്നശേഷം നഞ്ചമ്മയ്ക്ക് വീട്ടിൽ സമയം പോക്കാൻ പ്രയാസമായിത്തീർന്നു. ചെയ്യാൻ ഒട്ടേറെ ജോലികളുണ്ട്. എന്നാൽ വീട് എപ്പോഴും നിശ്ശബ്ദമാണ്. അതവളെ മുഷിപ്പിച്ചു. പാർവതിയുടെയും രാമണ്ണന്റെയും സ്മരണ അവളെ വീണ്ടും പീഡിപ്പിച്ചുതുടങ്ങി. അവൾ ശാനുഭോഗരുടെ കണക്കെഴുതുകയും മുത്താറി പൊടിക്കുകയും ആളുകളോട് സംസാരിച്ചിരിക്കുകയും ചെയ്യുന്ന നടുമുറിയിലാണ് രണ്ട് കുട്ടികൾ സുഖക്കേട് പിടിച്ച് കിടന്നത്; വഴിക്ക് അന്ത്യശ്വാസം വലിച്ചതും ആ മുറിയിൽ വെച്ച് തന്നെ. ഈ വീട്ടിൽ താമസിക്കരുതെന്ന് അവൾക്ക് തോന്നി. എന്നാൽ മറ്റെങ്ങ് പോകും? അതോടൊപ്പം അവൾ ഒന്ന് കൂടി ഓർത്തു. ഈ വീട്ടിൽ വന്നിട്ട് ഏറെക്കുറെ പതിമൂന്ന് കൊല്ലങ്ങളായി. ഗുണ്ടേഗൗഡരുടെ വീട് തന്റെ സ്വന്തം വീട് പോലെ ആയിരിക്കുന്നു. അദ്ദേഹത്തിന് ഈ വീട് ആവശ്യമില്ല. എങ്കിലും താൻ ഗ്രാമത്തിൽ സ്വന്തമായി ഒരു വീട് പണിയണം. ഒരു പുതിയ ആഗ്രഹം നാമ്പിട്ടു. "എന്തിനാണ് പുതിയ വീട്? ഭാവിയിൽ വിശ്വൻ ഈ ഗ്രാമത്തിൽ താമസിക്കേണ്ട. അവൻ ഷേയ്ക്ദാരാകണം. ഇല്ലെങ്കിൽ മിഡിൽ സ്കൂൾ മാസ്റ്ററെങ്കിലും ആകണം. ഏതായാലും അവനിവിടെ താമസിക്കില്ല. മകൻ ഉള്ളേടത്തേക്ക് താനും പോകും. എന്നാൽ തന്റെ നാട് എന്നു പറയാൻ ഒരു കൂട് വേണം. ഒഴിവുകാലത്ത് വന്ന് നാല് ദിവസം താമസിക്കുന്നതിന് ഒരിടം വേണം." ഈ സന്ദർഭത്തിലാണ് ഒരു പറമ്പ് വില്പനയ്ക്ക് വന്നത്. വാണിയൻ ചെലുവശെട്ടിക്ക് ഭാര്യയുടെ നാട്ടിൽ നല്ലൊരു സ്വത്ത് കിട്ടിയിരിക്കയാണ്. ഇവിടെ ഉള്ളതെല്ലാം വിറ്റ് കളഞ്ഞ് അങ്ങോട്ട് പോകണമെന്നവൻ തീരുമാനിച്ചിരിക്കുന്നു. അവന്റെ ആധാരക്കടലാസെല്ലാം താൻ തന്നെ എഴുതിക്കൊടുക്കാമെന്ന് അവൾ ഏറ്റു. എന്നുവെച്ചാൽ നഞ്ചമ്മ പാഠകം പറഞ്ഞു കൊടുക്കും; ചെന്നിഗരായൻ എഴുതും. സ്വത്ത് വാങ്ങുന്നവർ എഴുത്ത് ഫീസ് കൊടുക്കേണ്ടതില്ല. എന്നാൽ എല്ലാം വില്ക്കുന്ന കൂട്ടത്തിൽ ഈ താമസസ്ഥലവും ശെട്ടി നഞ്ചമ്മയ്ക്ക് എഴുതിക്കൊടുക്കണം. ഇവർ അൻപത് ഉറുപ്പിക വിലയായി നല്കിയാൽ മതി. അങ്ങനെ തന്നെ എല്ലാം നടന്നു. സർക്കാർ നിയമം അറിയാമായിരുന്ന നഞ്ചമ്മ ഈ പറമ്പ് തന്റെ പേരിൽ തന്നെ എഴുതിച്ചു. നികുതി രശീതിന്മേൽ ബാക്കി സ്വത്ത് വാങ്ങിയ ആളെക്കൊണ്ട് അമ്പതുറുപ്പിക കൊടുപ്പിച്ചു. ആറ് കോലുള്ള വരാന്തയും ഒമ്പത് കോലുള്ള നടുമുറിയും മൂന്ന് കോലുള്ള അടുക്കളയും തല്ക്കാലം മുത്താറിയും മറ്റും നിറയ്ക്കുന്നതിനും മകന്റെ കല്യാണം കഴിഞ്ഞാൽ കിടക്കുന്നതിനുമായി ഒരു മുറിയും വേണം. കൂടാതെ പിന്നിൽ പശുക്കളെ കെട്ടാൻ ഒരാലയും. അവൾ ഒരു മതിപ്പ് കണക്കുണ്ടാക്കി. നാടൻ ഓട് മേയുകയാണെങ്കിൽ ആകെ മൊത്തം

കുറഞ്ഞത് ആയിരത്തി അഞ്ഞൂറ് ഉറുപ്പിക വേണ്ടിവരും. വീട് കെട്ടി ബാക്കിയുള്ള സ്ഥലത്ത് പച്ചക്കറി വളർത്താം.

ഇപ്പോഴും ധാന്യ നിയന്ത്രണവുമായി ബന്ധപ്പെട്ട കണക്കെഴുത്തുണ്ട്. കൂടാതെ മുമ്പുള്ള ആദായങ്ങളെല്ലാം ഉണ്ട്. ഇടയഗ്രാമക്കാർക്ക് പുറമെ രാമസമദ്രം, ലിംഗാപുരം എന്നീ ഗ്രാമക്കാരും ധാന്യ നിയന്ത്രണം നിലവിൽ വന്ന ശേഷം ഓരോ വീട്ടിനും വിഹിതം നിശ്ചയിച്ച് മുത്താറി കൊടുക്കാൻ തുടങ്ങിയിരിക്കുന്നു. വീട്ടിലാണെങ്കിൽ മുമ്പത്തെപ്പോലെ ചെലവില്ല. ഒരു നേരം പാചകം ചെയ്താൽ രണ്ട് നേരത്തേക്കും മതി. വന്ന് കൂടുന്ന മുത്താറി മുഴുവൻ വില്ക്കാം. ഇപ്പോൾ കണ്ടിക്ക് തൊണ്ണൂറ് ഉറുപ്പികയുണ്ട്. കൂടാതെ രണ്ട് കൊല്ലത്തെ വർഷാശനം അഞ്ഞൂറ് ഉറുപ്പിക വരും. അടുത്ത കൊല്ലത്തെ നികുതി മുൻകൂറായി ആവശ്യപ്പെട്ടാൽ ഇടയഗ്രാമക്കാർ തരികയും ചെയ്യും.

ഇതേ സന്ദർഭത്തിൽ ഒരു ദിവസം മാസ്റ്റർ വന്നുപറഞ്ഞു: "ഇപ്പോൾ സർക്കാർ ഒരു പുതിയ പദ്ധതി നടപ്പാക്കുകയാണ്. വയോജന വിദ്യാഭ്യാസസമിതി എന്നൊന്ന് ഉണ്ടാക്കിയിരിക്കയാണ്. ആണുങ്ങളും പെണ്ണുങ്ങളും എഴുത്തും വായനയും പഠിക്കണമെന്ന് സർക്കാരിൽ നിന്ന് ഉത്തരവായിരിക്കുന്നു. പതിനെട്ട് വയസ്സ് കഴിഞ്ഞവർക്ക് രാത്രി ഏഴ് മണിമുതൽ ഒമ്പത് മണി വരെ എഴുത്തും വായനയും പഠിപ്പിക്കുക. അതിന് നിശാപാഠശാലയെന്ന് പറയും. ഈ നാട്ടിൽ നിശാപാഠശാലയ്ക്ക് എന്നെ നിയമിച്ചിരിക്കയാണ്. എന്റെ ശമ്പളത്തിന് പുറമെ ഇരുപത്തഞ്ചുറുപ്പിക കൂടി കിട്ടും. ഈ ഗ്രാമത്തിൽ വിദ്യാഭ്യാസമുള്ള സ്ത്രീയുണ്ടോ എന്ന് ഞങ്ങളുടെ ഇൻസ്പെക്ടർ അന്വേഷിച്ചിരുന്നു. ഞാൻ നിങ്ങളുടെ പേർ കൊടുത്തിരിക്കയാണ്."

"എന്നെക്കൊണ്ട് ആകുന്ന പണിയാണോ മാസ്റ്ററേ ഇത്?"

"നിങ്ങളെന്താ പറയുന്നത്?" ആകെ എട്ട് മാസത്തെ ജോലി. ഒരു ബാച്ച് കഴിഞ്ഞാൽ മറ്റൊരു ബാച്ച് ആരംഭിക്കണം. അ.ആ.ഇ.ഈ. യിൽ നിന്ന് തുടങ്ങി രണ്ടാം പാഠപുസ്തകം വരെ വായിക്കാറാകണം. അതിനുശേഷം അവർ വീട്ടിലിരുന്ന് സ്വയം പത്രങ്ങളോ മറ്റോ വായിച്ച് കൂടുതൽ മനസ്സിലാക്കിക്കൊള്ളണം. മാസത്തിൽ ഇരുപത്തഞ്ച് ഉറുപ്പിക കിട്ടും. സ്ത്രീകൾക്ക് മാത്രമേ പ്രവേശനമുള്ളൂ."

"അക്ഷരം പഠിക്കണമെന്ന് ആർക്കെങ്കിലും ആഗ്രഹമുണ്ടോ? അതും ഈ നാട്ടിൻപുറത്തെ പെണ്ണുങ്ങൾക്ക്?"

"സർക്കാരിൽ നിന്ന് തന്നെ സ്ലേയ്റ്റ്, പുസ്തകം, പെൻസിൽ തുടങ്ങിയവയെല്ലാം തരും. കത്തിച്ച് വെക്കുന്ന വിളക്കിനുള്ള കാശും തരും. ബോർഡ്, മണ്ണെണ്ണ തുടങ്ങിയവ വേറെ. നിങ്ങളുടെ വീട്ടിൽ വെച്ച് തന്നെ സ്കൂൾ നടത്താം. ആദ്യം ഏഴെട്ട് സ്ത്രീകളെ സംഘടിപ്പിച്ചാൽ പിന്നെ മറ്റുള്ളവരും വരും. വേണമെങ്കിൽ എന്റെ വീട്ടുകാരിയെയും അയയ്ക്കാം."

നഞ്ചമ്മ സമ്മതിച്ചില്ല. ഒരു ദിവസം അവരുടെ വീട്ടിലേക്ക് ഷേയ്ക്ദാർ വന്നു. അദ്ദേഹവും ഇക്കാര്യം പറഞ്ഞശേഷം അവൾ സമ്മതിച്ചു. കമ്പൻകുളത്തെ മിഡിൽ സ്കൂൾ ഹെഡ്മാസ്റ്ററാണ് ഇതിന്റെ മേൽനോട്ടം വഹിക്കുന്നത്. അദ്ദേഹം തന്നെ ഒരു ദിവസം കാളവണ്ടിയിൽ സ്ലേയ്റ്റ്, പുസ്തകം, ബോർഡ്, റാന്തൽ തുടങ്ങിയ സാധനങ്ങളുമായി സ്ഥലത്ത് വന്നു. മാസ്റ്ററുടെ ഭാര്യയ്ക്ക് അ,ആ,ഇ,ഈ അറിയുമായിരുന്നു. എങ്കിലും മാസ്റ്റർ അവരെയും ക്ലാസ്സിൽ ചേർത്തു. സർവക്ക സ്വയം ചേർന്നു. നഞ്ചമ്മയ്ക്ക് അതൊരാശ്ചര്യമായിരുന്നു. അവളുടെ ഭർത്താവ് എതിരായിരുന്നുവെങ്കിലും അവളത് അനുസരിച്ചില്ല. നാല് ലിംഗായതന്മാരും രണ്ട് ചാലിയരും ഇടയച്ചേരിയിലെ രണ്ട് പെൺകുട്ടികളും മറ്റുമായി ആകെ പതിനാല് പേരെ കിട്ടി. അ, ആ, ഇ, ഈ എന്ന് ബോർഡിലെഴുതി ക്ലാസ്സെടുക്കുന്നത് നഞ്ചമ്മയ്ക്ക് പുതിയ അനുഭവമായിരുന്നു.

ചിലർ പഠിച്ചു; ചിലർ ഒന്നും പഠിച്ചില്ല. എന്നാൽ സർവക്കയ്ക്ക് ഇത്ര ബുദ്ധിയുണ്ടെന്ന് നഞ്ചമ്മ മനസ്സിലാക്കിയിരുന്നില്ല. ഒരൊറ്റ ദിവസം കൊണ്ട് അവൾ എട്ടക്ഷരം പഠിച്ചുകളഞ്ഞു. എട്ട് ദിവസം കൊണ്ട് അമ്പത്തിരണ്ടും പഠിച്ച് അവൾ അക്ഷരങ്ങൾ കൂട്ടി വായിച്ച് തുടങ്ങി.

"അമ്മ്യാരേ, നിങ്ങളിത് നേരത്തെ പഠിപ്പിച്ചിരുന്നെങ്കിൽ ഞാനെല്ലാം പഠിക്കുമായിരുന്നു. ഞാനും നിങ്ങളെപ്പോലെ കണക്കെഴുതുമായിരുന്നു" അവൾ പറഞ്ഞു.

"കണക്കെഴുതാൻ എല്ലാവർക്കും ശാനുഭോഗപ്പണിയുണ്ടോ സർവക്ക?"

"അതും നേര്."

നിത്യവും നേരം പുലർന്നാൽ വൈകുന്നേരം വരെ വീട്ടുപണിയും കണക്കെഴുത്തും ഉണ്ട്. ചില ദിവസങ്ങളിൽ ഉച്ചതിരിഞ്ഞാൽ മാദേവയ്യൻ വന്നിരിക്കും. എന്തെങ്കിലും സംസാരിക്കും. രാത്രി എട്ടര ഒമ്പതു വരെ ക്ലാസ്സ് നടക്കും. അതുകഴിഞ്ഞ് ഊണ് കഴിച്ചുകിടന്നാൽ വേഗം ഉറക്കം വരും. അതൊരു ഉപകാരം തന്നെ. എടുക്കുമ്പോൾ അവൾ വിശ്വനെ ഓർമിച്ച് പോകും. അവൻ എങ്ങനെ കഴിയുന്നോ എന്തോ? അമ്മയെ വിചാരിച്ച് കരയുന്നുണ്ടാകാം. മുത്തശ്ശി ഉള്ള കാലം വരെ വിഷമിക്കേണ്ടതില്ല. അവർ അവന്റെ മനസ്സ് വേദനിപ്പിക്കില്ല.

രണ്ടുമൂന്ന് മാസം ക്ലാസ് നടന്നു. ആദ്യം ചേർന്നവരിൽ ആറാളുകൾ വിട്ടുപോയി. ഇപ്പോൾ എട്ടാൾ മാത്രം വന്ന് കൊണ്ടിരിക്കുന്നു. "അവൾ വിട്ടുപോയെങ്കിലും ഹാജർപട്ടികയിൽ എല്ലാവരും ഹാജരുണ്ടെന്ന് അടയാളപ്പെടുത്തിയേക്കണം." മാസ്റ്റർ ഉപദേശിച്ചു. പുരുഷന്മാരുടെ നിശാപാഠശാല നന്നായി നടക്കുന്നുണ്ട്. ആകെ ഉണ്ടായിരുന്ന ഇരുപ

ത്തിരണ്ടാളുകളിൽ ഇരുപത് പേരും മുടങ്ങാതെ ഹാജരാകുന്നുണ്ട്.

ഒരു ദിവസം വീട്ടിൽ ചെന്നിഗരായൻ ഉണ്ടായിരുന്നില്ല. മാസ്റ്റർ വീട്ടിൽ വന്നു. അദ്ദേഹം നിശാപാഠശാലയെക്കുറിച്ച് സംസാരിക്കയായിരുന്നു: "ഇത്ര വയസ്സായി. എന്നിട്ടും നാല് ദിവസം പറഞ്ഞുകൊടുത്താൽ പോലും ഒറ്റ അക്ഷരം ഓർമിക്കാനാവുന്നില്ല. അവർ മറ്റെങ്ങോ ശ്രദ്ധിക്കുന്നു. സ്കൂളിനകത്ത് ബീഡി വലിച്ചൂടെന്ന് പറഞ്ഞാൽ കേൾക്കില്ല. ഈ ആളുകൾ എങ്ങനെ പഠിക്കുമെന്ന് ഈശ്വരനറിഞ്ഞു!"

"മാസ്റ്ററേ, ഞങ്ങളുടെ അപ്പണ്ണയ്യൻ കറികൊണ്ടുപോകാൻ നാളെ വരുമ്പോൾ ഞാൻ പറയാം. അവനെയും നിങ്ങളുടെ നിശാപാഠശാലയിൽ ചേർക്കിൻ. പകൽ സമയത്തും അവൻ നാട്ടിലുള്ളപ്പോൾ എന്തെങ്കിലും പറഞ്ഞുകൊടുക്കിൻ. കുറച്ച് വിദ്യാഭ്യാസമുണ്ടെങ്കിൽ അവന്റെ പാട് ഇങ്ങനെ ആകുമായിരുന്നില്ല."

"ഓഹോ! അപ്പണ്ണയ്യൻ ഇപ്പോൾ വേറൊരു നിശാപാഠശാലയ്ക്ക് പോകുന്നുണ്ട്." അദ്ദേഹം ചിരിച്ചു.

"എന്താ കാര്യം?"

"ഇപ്പോൾ അദ്ദേഹവും നരസിയും ലോഹ്യത്തിലാണെന്ന് കേട്ടു."

നഞ്ചമ്മയ്ക്ക് വിശ്വസിക്കാനായില്ല. അപ്പണ്ണയ്യന്റെ കൈയിൽ കാൽകാശില്ല. വലിയൊരു സുന്ദരക്കുട്ടനുമല്ല. തെണ്ടി നടന്ന് മുത്താറി കൊണ്ടുവന്ന് കുറുക്കുണ്ടാക്കിത്തിന്നുന്ന ബ്രാഹ്മണൻ. അന്യസ്ത്രീകളെ തലപൊക്കിനോക്കുന്ന സ്വഭാവം പോലുമില്ല.

"ഇത് ഏതോ പരദൂഷണക്കാരുടെ കെട്ടുകഥയായിരിക്കാം മാസ്റ്ററേ." നഞ്ചമ്മ തന്റെ അഭിപ്രായം പറഞ്ഞു.

"അല്ല. നേരാണത്രെ. ഇപ്പോൾ അവളെയും ആരും കാര്യമാക്കുന്നില്ലത്രെ. കാശിന് അവൾക്കൊരു വിഷമവുമില്ല. അപ്പണ്ണയ്യനും ആരും കൂട്ടില്ലല്ലോ. ഭാര്യയുണ്ടോ, മക്കളുണ്ടോ, അമ്മയുണ്ടോ? തെണ്ടി നടന്ന് ആഹാരം പാകം ചെയ്ത് തിന്നുന്നു. ഈ ബന്ധം എങ്ങനെ ഉണ്ടായെന്ന് ഈശ്വരനേ അറിയൂ."

എന്തുകൊണ്ടോ നഞ്ചമ്മയ്ക്ക് ലജ്ജ തോന്നി. എത്രയായാലും അദ്ദേഹവും തന്റെ കുടുംബക്കാരനാണ്. ഭർത്താവിന്റെ അനുജൻ. തെണ്ടിത്തിന്നുന്നത് അവന്റെ തലേലെഴുത്തായിരിക്കാം. എന്നാൽ ഈ പ്രായത്തിൽ, ഈ ദുർഘടത്തിൽ എങ്ങനെ ചാടി? വേണമെങ്കിൽ തെണ്ടാൻ പോകാതെ അവന് തന്റെ വീട്ടിൽ നിന്ന് ആഹാരം കഴിക്കാം. ഉള്ള രണ്ട് പശുക്കളെ മാത്രം നോക്കിക്കൊണ്ടിരുന്നാൽ മതി. ആ ചിന്തയും അവൾക്ക് കുറച്ചു ദിവസമായി ഉണ്ടായിരുന്നതാണ്. എന്നാൽ അതെങ്ങാനും മിണ്ടിപ്പോയാൽ അമ്മായി വഴക്കിന് വരും. ഒരുപക്ഷേ വേണ്ടാത്ത അപവാദപ്രചാരണവും നടത്തിയേക്കും. അപ്പണ്ണയ്യന്റെ സ്വഭാ

വവും എപ്പോഴും ഒരുപോലെയല്ല. കൂടാതെ തെണ്ടിത്തിരിഞ്ഞ് നടന്നില്ലെങ്കിൽ അവന് കാൽ ചൊറിയുമത്രെ. അവനവന്റെ തലേലെഴുത്ത് പോലെ നടക്കട്ടെ. അങ്ങനെ കരുതി അവൾ മിണ്ടാതിരുന്നതാണ്. എന്നാൽ മാസ്റ്റർ പറഞ്ഞത് കേട്ടപ്പോൾ അവൾക്ക് സഹിക്കാനായില്ല.

അപ്പണ്ണയ്യനെ ഇക്കാര്യത്തിൽ ഉപദേശിച്ചാലോ? അവൾ നാല് ദിവസം പ്രശ്നത്തിന്റെ ആഴവും പരപ്പും അളന്നു. അവസാനം സഹിക്കവയ്യാതെ പറയാൻ തന്നെ തീർച്ചയാക്കി. ഒരു ദിവസം ഉച്ചയ്ക്ക് അവൻ കറിയുടെ പാത്രവുമെടുത്ത് വന്നപ്പോൾ ചെന്നിഗരായൻ വീട്ടിലുണ്ടായിരുന്നില്ല. "അപ്പണ്ണയ്യാ, ഒരു കാര്യം ചോദിച്ചോട്ടെ. ഒന്നും തെറ്റിദ്ധരിക്കരുത് കേട്ടോ?" അവൾ തുടങ്ങി.

"കാര്യം പറയൂ."

"ഈ ആളുകളുടെ നാവ് പിടിച്ചു കെട്ടാനാവില്ല. നീ നരസമ്മയുടെ പീടികയിൽ പുകയില വാങ്ങാനോ മറ്റോ പോയതായിരിക്കാം. അതിന്റെ പേരിൽ പലതും പറയുന്നതായിരിക്കും. നിനക്ക് മറ്റേതെങ്കിലും പീടികയിൽ നിന്ന് പുകയില വാങ്ങിക്കൂടേ? വെറുതെ വഴിക്ക് വീണാലും മൊഴിക്ക് വീഴരുത്, കേട്ടോ."

"അവരടമ്മേടെ...ഏതോനാ അത് പറഞ്ഞത്?"

"അതാരെങ്കിലും ആകട്ടെ. നാം നേർവഴിക്ക് നടന്നാൽ നമുക്ക് തന്നെ നല്ലതല്ലേ?" അപ്പണ്ണയ്യൻ മറുവാക്ക് പറഞ്ഞില്ല. അവൻ കറി വാങ്ങി പോയി. എന്നാൽ അടുത്തദിവസം കറിക്ക് വന്നില്ല. അവൾ നിത്യവും അവന് കൂടി കറിയുണ്ടാക്കും. കുറേ ദിവസം കറി നഷ്ടപ്പെടുത്തേണ്ടിവന്നു. അവസാനം അവന് വേണ്ടി ഉണ്ടാക്കുന്നത് നിറുത്തിക്കളഞ്ഞു. താനെന്തിന് അതന്വേഷിക്കാൻ പോയി? അവൻ വരാത്തത് ദേഷ്യം കൊണ്ടാണോ? അല്ല നാണം കൊണ്ടോ? ഒരു പുരുഷൻ ഒറ്റയ്ക്ക് മുത്താറിക്കുറുക്കുണ്ടാക്കുന്നതോടൊപ്പം പരിപ്പും വേവിക്കണമെങ്കിൽ എത്ര ബുദ്ധിമുട്ടുണ്ട്? കർമഫലം! എന്തെങ്കിലും ചെയ്യട്ടെ. അങ്ങനെ ചിന്തിച്ച് വിഷമിച്ചിരിക്കയായിരുന്നു അവൾ. അപ്പോഴാണ് അപ്പണ്ണയ്യൻ ഗ്രാമത്തിലില്ലെന്ന് അവളറിഞ്ഞത്. ഇത്തവണ ഗ്രാമം വിട്ട് പോയി മൂന്നു മാസത്തോളം അവൻ തിരിച്ച് വന്നില്ല. അവൻ കനാൽ പ്രദേശത്തേക്ക് ഒറ്റയ്ക്ക് പോയതാണത്രെ. തിരിച്ചുവന്ന് ചേട്ടത്തിയമ്മയ്ക്ക് ഒരു ചാക്ക് നെല്ല് കൊടുത്തു. അതിന് ശേഷം ദിവസവും കറി കൊണ്ട് പോവുകയും ചെയ്തു.

ഇടയ്ക്ക് ഒരു ദിവസം മാസ്റ്റർ തന്നെ വന്ന് പറഞ്ഞു: "ഇപ്പോൾ അപ്പണ്ണയ്യൻ അങ്ങോട്ട് പോകാറില്ലത്രെ. കനാൽ പ്രദേശത്ത് പോയി വന്നശേഷം അവൻ നരസിയുടെ പീടികയുടെ മുമ്പിലൂടെ നടക്കാറേ ഇല്ലത്രെ."

## മൂന്ന്

അമ്മാവനെ വിശ്വന് എന്തെന്നില്ലാത്ത ഭയം. കല്ലേശൻ അവനെ ശ്രദ്ധിക്കാതിരുന്നില്ല. ആഴ്ച്ചചന്തയ്ക്ക് വറുത്ത കടലയും ഓമപ്പൊടിയും കിഴങ്ങും അവൻ വാങ്ങിക്കൊടുക്കും. അവന്റെ കൂടെ വയലിലേക്കും പറമ്പിലേക്കും വിളിച്ചുകൊണ്ടു പോകും. എന്നാൽ വികൃതി കാണിക്കുമ്പോൾ ഭയങ്കരമായി പേടിപ്പിക്കും. കണ്ണുരുട്ടുന്നതുകണ്ടാൽ തന്നെ വിശ്വൻ വിയർത്ത് പോകും. ഒരു ദിവസം സ്കൂളിൽ വെച്ച് മറ്റേതോ കുട്ടിയുമായി വഴക്കിട്ടുവെന്ന് അറിഞ്ഞ കല്ലേശൻ അവന്റെ മുഖത്ത് അടിച്ചുകളഞ്ഞു. അടിയുടെ ഊക്കിൽ അവൻ മറിഞ്ഞു വീണു; വീണേടത്ത് കിടന്ന് നിക്കറിൽ തന്നെ മൂത്രമൊഴിച്ചു. അക്കമ്മ കല്ലേശനെ ശകാരിച്ചു. അവർ കുട്ടിയെ എടുത്ത് അടുത്തിരുത്തി, ആശ്വസിപ്പിച്ചു.

കമലുവിന് വിശ്വനോട് അല്പവും സഹതാപമില്ലായിരുന്നു. അവൻ നിന്നാൽ, ഇരുന്നാൽ, സംസാരിച്ചാൽ അവൾ തെറ്റ് കണ്ടുപിടിക്കും. എന്നാൽ അക്കമ്മയെയും ഭർത്താവിനെയും ഭയന്ന് അവൾ അവനെ ശകാരിക്കയോ അടിക്കയോ ചെയ്യാതെ അടങ്ങിക്കൂടും. "ഒരു പൊലയാടി മോനും കൂടി വന്നു, നമ്മുടെ ചോറ് തിന്നാൻ." അവൾ പിറുപിറുക്കും.

ഇപ്പോൾ വിശ്വൻ പഴയതുപോലെ വികൃതിയല്ല. സ്കൂളിലും തന്റെ ഗ്രാമത്തിലെപ്പോലെ മിടുക്കനെന്ന് പേരെടുത്തില്ല. പേടിയില്ലാത്തതുകൊണ്ടാണ് ഇവനിങ്ങനെ മഠയനായിപ്പോയതെന്ന് കരുതിയ കല്ലേശൻ നിയന്ത്രണം വർധിപ്പിച്ചു. എങ്കിലും അവൻ കൂടുതൽ മഠയനായതേ ഉള്ളൂ. കല്ലേശൻ പഠിപ്പിക്കാനിരുന്നാൽ വിശ്വൻ ചാവാൻ പോകുന്ന ആട്ടിൻകുട്ടിയെപ്പോലെ കണ്ണ് മിഴിച്ചിരിക്കും. അമ്മാവന്റെ കൈ തന്റെ പുറത്ത് എപ്പോൾ വീഴുമെന്ന് ഇടങ്കണ്ണിട്ട് നോക്കുന്നതിലായിരുന്നു അവന്റെ ശ്രദ്ധ മുഴുവൻ. അക്കമ്മയ്ക്ക് അക്ഷരം അറിയില്ല. പെങ്ങളുടെ മകനെ താൻ നിയന്ത്രിച്ചിരിക്കുന്നുവെന്ന് കല്ലേശൻ തൃപ്തിപ്പെട്ടു.

നാഗലാപുരത്തെ കുളം രാമസമദ്രത്തിലേതിലും വലുതാണ്. ഗ്രാമത്തിനഭിമുഖമായി നില്ക്കുന്ന ഭാഗത്ത് വെള്ളത്തിൽ ധാരാളം പാറകളുണ്ട്. നീന്തിപ്പോയി ആ പാറകളിൽ ഇരുന്ന് ശരീരം ഉണങ്ങുന്നതു വരെ വെയിൽ കായുക; വീണ്ടും വെള്ളത്തിൽ എടുത്ത് ചാടുക. വിശ്വന് അങ്ങനെ ചെയ്യാൻ അതിയായ മോഹം. പക്ഷേ വെള്ളത്തിലിറങ്ങാൻ പാടില്ലെന്ന് അമ്മാവൻ ഉഗ്രശാസനം നല്കിയിരിക്കയാണ്. അതോർക്കുമ്പോൾ അവൻ കരഞ്ഞുപോകും. ഈ നാട്ടിൽ തേനീച്ചക്കൂട്ടിൽ നിന്ന് തേൻ പലകയെടുക്കാൻ സൗകര്യമില്ല. മരം കയറാൻ പറ്റില്ല. തന്റെ ഗ്രാമത്തിലേക്ക് തന്നെ ഓടിപ്പോയാലോ? അവൻ ചിലപ്പോൾ ചിന്തിക്കും. എന്നാൽ അമ്മ, വീണ്ടും തന്നെ പിടിച്ച് ഇവിടെ കൊണ്ടുവന്ന് വിടും. അവൻ ഭയന്നു. അവൻ അമ്മയെ നിശ്ശബ്ദമായി ശകാരിച്ചു.

ഒരു ദിവസം രാവിലെ അവൻ സ്ലേയ്റ്റും പുസ്തകവും എടുത്ത് സ്കൂളിൽ പോകയായിരുന്നു. കുട്ടികളും മുതിർന്നവരുമായി അനേകം ആളുകൾ സംഘം ചേർന്ന് അവന്റെ സ്കൂളിന് നേരെ നടക്കുകയാണ്. സംഘത്തിന്റെ മുമ്പിൽ വെളുത്ത കുപ്പായവും വെള്ളത്തൊപ്പിയും ധരിച്ച ഒരാൾ നില്ക്കുന്നു. അദ്ദേഹത്തിന്റെ കൈയിൽ ഒരു പതാക പിടിച്ച് മുമ്പിൽ നടക്കുന്ന ആളുടെ വായിൽ എന്തോ ഒരു സാധനം വെച്ചിരിക്കുന്നു. അതിലൂടെ ഉച്ചത്തിൽ വിളിച്ച് പറയുകയാണ്: “ബോലോ ഭാരത് മാതാ കീ!” അത്യുച്ചത്തിൽ കേൾക്കാം. പിന്നിലുള്ള ജനസഞ്ചയം ‘ജേയ്’ വിളിക്കുന്നു. അദ്ദേഹം ‘മഹാത്മാ ഗാന്ധീ കീ’ എന്ന് പറയുമ്പോൾ അനുയായികൾ ‘ജേയ്’ എന്നു പറയുന്നു. അദ്ദേഹം പിന്നെ പലതും പറഞ്ഞ് ‘കീ’ എന്ന് അവസാനിപ്പിക്കും. അപ്പോൾ സകലരും ഏകകണ്ഠമായി ‘ജേയ്’ എന്ന് വിളിക്കും. ഉത്സവത്തിന് തേര് വലിക്കുമ്പോൾ ‘ഗോവിന്ദാനു ഗോവിന്ദാാാ’ എന്ന് വിളിക്കുന്നതുപോലെ വിളിച്ച് പറയുകയാണ്. വിശ്വന് ബഹുരസം തോന്നി. നാല് തവണ കേട്ടപ്പോൾ ആ മുമ്പിൽ നില്ക്കുന്ന ആൾ വിളിച്ച് പറയുന്നതൊക്കെ അവനും പറയാമെന്നായി. അദ്ദേഹം നിറുത്തിയ ഉടനെ വിശ്വൻ വിളിച്ചു: “ബോലോ ഭാരത്മാതാകീ!” “ജേയ്!” എല്ലാവരും വിളിച്ച് പറഞ്ഞു. അവൻ അടുത്ത ഏഴെട്ട് “കീ” കൂടി വിളിച്ചു. മുമ്പിൽ നിന്നിരുന്ന ആൾ അവന്റെ പുറത്ത് തട്ടി. “മിടുക്കൻ. മിടുക്കൻ. നീ തന്നെ വിളിക്ക് മോനേ. ഈ കൊടി പിടിച്ചോളൂ.” അദ്ദേഹം കൊടി അവന്റെ കൈയിൽ കൊടുത്തു. മറ്റേ സാധനം അവന്റെ വായ്ക്കുമുമ്പിൽ പിടിച്ചുകൊടുത്തു. ഇപ്പോൾ അവനാണ് നേതാവ്. ബഹുരസം.

ജനസഞ്ചയം അവന്റെ സ്കൂളിന് മുമ്പിലേക്ക് നീങ്ങി. മുമ്പിലുള്ള മൈതാനത്തിൽ എല്ലാവരും ഇരുന്നു. അവന്റെ കൈയിൽ പതാക കൊടുത്തിരുന്ന മാന്യൻ മാത്രം നിന്നു. മറ്റൊരാൾ അദ്ദഹത്തിന്റെ വായയ്ക്ക് മുമ്പിൽ ആ സാധനം പിടിച്ചുനിന്നു. അതിൽ ഒരു കമ്പി ഘടിപ്പിച്ച് അടുത്തുള്ള മേശപ്പുറത്ത് വെച്ചിരിക്കുന്ന വായ്വട്ടമുള്ള ഒരു വലിയ കുഴലിനോട് ബന്ധിച്ചിരിക്കുന്നു. അദ്ദേഹം സംസാരിക്കാൻ തുടങ്ങി: “സഹോദരന്മാരേ! സഹോദരികളേ! ഇപ്പോൾ നമ്മുടെ മാതൃഭൂമി വെള്ളക്കുരങ്ങന്മാരുടെ കൈയിൽ പെട്ടിരിക്കയാണ്. അവർ നമ്മുടെ പൊന്നും വെള്ളിയും കൊള്ളയടിക്കുകയാണ്. നമ്മുടെ മാതാവിനെ സ്വതന്ത്രയാക്കാൻ നാം മുന്നോട്ട് വരണം. ഇപ്പോൾ നാം പടയ്ക്കൊരുങ്ങിയ പോരാളികളാണ്...” അദ്ദേഹം സംസാരിക്കുന്നത് വളരെ ഉച്ചത്തിൽ കേൾക്കാം. അതിനെ ലൗഡ്സ്പീക്കർ എന്ന് പറയുമത്രെ. പിന്നെ രണ്ട് മൂന്നുപേർ കൂടി സംസാരിച്ചു. അവസാനത്തെ പ്രസംഗകൻ ഒരു അഭ്യർത്ഥന നടത്തി: “ഇന്ന് ശനിയാഴ്ചയാണ്. ഉച്ചയ്ക്ക് ചെന്നിഗരായ പട്ടണത്തിൽ ചന്തയുണ്ട്. അവിടെ ഗംഭീരമായ സമ്മേളനം ചേരാൻ പോകുന്നു. നിങ്ങ

ളെല്ലാവരും അങ്ങോട്ട് വരണം. രാജ്യസ്നേഹം കാണിക്കാനുള്ള അവസരം ഇതാണ്." അനേകം ആളുകൾ അവരുടെ കൂടെ പുറപ്പെട്ടു. വിശ്വനും അവരുടെ കൂടെ പോകണമെന്നുണ്ട്. അവന് പതാക കൊടുത്തിരുന്ന ആളുടെ അടുത്തുപോയി താനും വരുന്നെന്ന് പറഞ്ഞു.

"കുഞ്ഞേ, എട്ട് നാഴിക നടക്കാമോ?" അദ്ദേഹം ചോദിച്ചു.

"ഓഹോ, ഞാൻ ശൃംഗേരിക്ക് നടന്നിട്ടുണ്ട്." സംഘം പുറപ്പെട്ടു. അവനും നടന്നു. പൂഴിത്തോടുകളും പനന്തോപ്പുകളും വടവൃക്ഷങ്ങളും പ്ലാശു മരക്കാവുകളും കണ്ടുകൊണ്ടവൻ നടന്നു. ശൃംഗേരിയിലേക്ക് പോകുന്ന വഴിക്കുള്ള കാട് ഇവിടെ കാണാനില്ല. എങ്കിലും രസമുള്ള കാഴ്ച തന്നെ. ഉച്ചയ്ക്ക് ഒരു മണിയോടെ എല്ലാവരും ചെന്നരായ പട്ടണത്തിലെത്തി. അവൻ വിശന്ന് പൊരിയുന്നുണ്ടായിരുന്നു. "എനിക്ക് വിശക്കുന്നല്ലോ." അവൻ അദ്ദേഹത്തോട് പറഞ്ഞു.

"എല്ലാവർക്കും ഊണുണ്ട്. വരൂ. അദ്ദേഹം അവനെ കൈ പിടിച്ച് കൂട്ടിക്കൊണ്ടു പോയി. ഒരു ഭാഗത്ത് വലിയ ചെമ്പ് കിടാരങ്ങളിൽ ആഹാരം പാകം ചെയ്ത് വെച്ചിരിക്കയാണ്. ശൃംഗേരിയിൽ സദ്യ നൽകുന്ന അതേ സമ്പ്രദായം. അതു കഴിഞ്ഞ് എല്ലാവരും ചന്ത മൈതാനത്തിലേക്ക് നീങ്ങി. അവിടെ ഒരു മനുഷ്യമഹാസമുദ്രം. ഇത്രയധികം ആളുകളെ ശൃംഗേരിയിൽ പോലും അവൻ കണ്ടിരുന്നില്ല. രാമസമദ്രത്തിലെ കാവിലെ ഉത്സവത്തിനും കണ്ടിട്ടില്ല. നാഗലാപുരത്തെ ചന്തയിലും ഇത്രയേറെ ആളുകൾ കൂടില്ല. മൈതാനത്തിന്റെ നടുവിൽ രണ്ടാളുയരത്തിൽ ഒരു തട്ട് കെട്ടി ഉയർത്തി. അതിൽ ലൗഡ്സ്പീക്കർ പിടിപ്പിച്ചിരിക്കുന്നു."

വിശ്വന് പതാക കൊടുത്ത് കൂട്ടിക്കൊണ്ട് വന്ന ആൾ ഹൊളനരസീപുരക്കാരനാണത്രെ. അദ്ദേഹം വിശ്വനെ അടുത്ത് വിളിച്ചു: "നീയും പ്രസംഗിക്കുന്നോ?"

"എന്ന് വെച്ചാലെന്താ?"

"നാഗലാപുരത്ത് ഞാൻ നിന്ന് സംസാരിക്കുന്നത് കണ്ടിട്ടില്ലേ, അതുപോലെ."

"ഓഹോ! സംസാരിക്കാം."

"എന്തൊക്കെ സംസാരിക്കണമെന്ന് ഞാൻ പറഞ്ഞ് തരാം. കേട്ടോളൂ."

"നിങ്ങൾ പറഞ്ഞതെല്ലാം എനിക്കോർമയുണ്ട്. അത് തന്നെ പറഞ്ഞേക്കാം. വെള്ളക്കുരങ്ങന്മാർ നമ്മുടെ അമ്മയെ ജയിലിൽ ഇട്ടിരിക്കുന്നു എന്ന്."

"റൈറ്റ്! ഞാൻ ഇനിയും പറഞ്ഞ് തരാം കേട്ടോ." അദ്ദേഹം മറ്റ് പലതും പറഞ്ഞുകൊടുത്തു. സമ്മേളനം തുടങ്ങുന്നതിന് മുമ്പ് ഒരാൾ തട്ടിൻപുറത്ത് കയറി 'വന്ദേമാതരം' സുന്ദരമായി പാടി. തുടർന്ന് ഒരരി

യിപ്പ്: "ഇപ്പോൾ ആദ്യമായി ഭാരതമാതാവിന്റെ ഒരു കൊച്ചു പൈത ലാണ് പ്രസംഗിക്കുന്നത്. ആ കുഞ്ഞിന്റെ വാക്കിൽ നിന്നും നമുക്ക് ആവേശം തേടാം." അയാൾ ഒരു വശത്തേക്ക് മാറി നിന്നു.

ഹൊളനരസീപുരക്കാരൻ, വിശ്വനെ തട്ടിൻമുകളിൽ കയറ്റി നിറുത്തി. അദ്ദേഹവും കയറി. അവനെ മൈക്കിന്റെ മുമ്പിൽ പിടിച്ച് നിറുത്തി. അവൻ മുമ്പിലുള്ള ജനസമുദ്രത്തെ ഒന്ന് നോക്കി. അണ പൊട്ടി ഒഴുകുന്ന ജലപ്രവാഹം പോലെ പരന്നൊഴുകുന്ന ജനസഞ്ചയം. അവൻ പരുങ്ങി. മുഖം ചുവന്നു. കൂടെ വന്നയാൾ ചെവിയിൽ മന്ത്രിച്ചു: "ബോലോ ഭാരത് മാതാകീ എന്ന് പറ." വിശ്വൻ അത് പറഞ്ഞു. ആഹ! അവൻ വിളിച്ചുപറഞ്ഞത് എത്ര ഉച്ചത്തിലാണ് കേൾക്കുന്നത്? ലൗഡ്സ്പീക്കറെന്ന് വെച്ചാൽ ഇതാണല്ലേ? ഇതിനകത്തെന്താ വച്ചിരി ക്കുന്നത്? ഇതുപോലൊന്ന് എനിക്കും വേണമായിരുന്നു. അപ്പഴത്തേക്കും ജനസഹസ്രങ്ങൾ 'ജേയ്' എന്ന് വിളിച്ച് പറഞ്ഞത് ലൗഡ് സ്പീക്കറിന്റെ ശബ്ദത്തെക്കാൾ ഉച്ചത്തിൽ ഇരമ്പി. അവൻ തനിക്കറിയാമായിരുന്ന എട്ട് പത്ത് 'കീ' കൂടി വിളിച്ചു. എല്ലാറ്റിനും സഭയിൽ നിന്ന് 'ജേയ്' മുഴങ്ങി. അദ്ദേഹം വീണ്ടും നിർദേശിച്ചു: "ഇനി സംസാരിക്കാൻ തുടങ്ങു."

നിറഞ്ഞ കുളത്തിൽ നീന്താൻ ചാടുന്നതുപോലെ അവൻ സംസാ രിക്കാൻ തുടങ്ങി: "സഹോദരന്മാരേ, സഹോദരികളേ! നിങ്ങൾക്കറിയാ മല്ലോ, നമ്മുടെ ഭാരതമാതാവിന്റെ കൈയും കാലും ചങ്ങലയ്ക്കിടപ്പെ ട്ടിരിക്കയാണ്. നാം അടിമകളായിരിക്കയാണ്. ഈ വെള്ളക്കുരങ്ങന്മാർ, സൂളേമക്കൾ, നമ്മുടെ നികുതിയും മറ്റും വാരിക്കൂട്ടി കൊണ്ടുപോകുന്നു. നിങ്ങളാരും നികുതി കൊടുക്കരുത്. നമ്മെ അവർ കള്ള് കുടിപ്പി ക്കുന്നു..." നിറുത്താതെ സംസാരിച്ച അവൻ, അദ്ദേഹം പറഞ്ഞ് കൊടു ത്തതെല്ലാം പറഞ്ഞു. കൂടാതെ വെള്ളക്കുരങ്ങന്മാരെ പറ്റി പറയുമ്പോ ഴെല്ലാം അവൻ നായിന്റെ മക്കൾ, സൂളേമക്കൾ തുടങ്ങി അതാത് സന്ദർഭ ത്തിൽ വായിൽ തോന്നിയ ചില വാക്കുകൾ കൂട്ടിച്ചേർത്തു. അമ്മയെയും അച്ഛനെയും കൂട്ടിപ്പറയുന്ന ശകാരപദങ്ങൾ ഉപയോഗിച്ചുകൂടെന്ന് അവ നെങ്ങനെയോ മനസ്സിലാക്കിയിരുന്നു. പ്രസംഗം കഴിഞ്ഞ ഉടനെ അടു ത്തിരുന്ന ആൾ ഒരു ജമന്തിമാല ചാർത്തി. "ഭാരത് മാതാ കീ!" അദ്ദേഹം വിളിച്ചു. ആളുകൾ "ജേയ്" മുഴക്കി. കൂടാതെ അലറി ഇരമ്പുന്ന സമുദ്രം പോലെ തുടർച്ചയായി കൈമുട്ടിക്കൊണ്ടിരുന്നു. അദ്ദേഹം അവനെ എടുത്ത് താഴെയിറക്കി. മറ്റൊരു പ്രസംഗകൻ പടികയറി സംസാരിച്ച് തുടങ്ങി. അദ്ദേഹത്തിന്റെ പ്രസംഗത്തിൽ വിശ്വനെക്കുറിച്ചുള്ള പ്രശംസ മാത്രമേ ഉണ്ടായിരുന്നുള്ളു: "ഇത്രയ്ക്ക് ധീരനായ ഈ ബാലനിൽ നിന്ന് നാം ആവേശം പകർന്നെടുക്കണം. ഈ പൈതൽ ഒരു സിംഹക്കുട്ടി യാണ്. അവൻ ഇവിടെ നിന്ന്കൊണ്ട് വിദേശാധിപത്യത്തെ എതിർത്ത തുപോലെ നിങ്ങളെല്ലാവരും എതിർക്കണം. ഇക്കൊല്ലം നിങ്ങളാരും

നികുതി കൊടുക്കരുത്. പോലീസുകാർ വരുമ്പോൾ ഈ ശിശുവിനെ ഓർക്കൂ. നിങ്ങൾക്ക് ധൈര്യം ലഭിക്കും." എന്ന് തുടങ്ങി അവന് മനസ്സിലാകാനാകാത്ത പലതും പറഞ്ഞു.

ജനസമുദ്രം പെട്ടെന്നിളകി. കാക്കി വസ്ത്രം ധരിച്ച അനേകം പോലീസുകാർ കൈയിൽ നീളമുള്ള മുളവടി പിടിച്ചുകൊണ്ട് വരികയാണ്. വെള്ളത്തൊപ്പി ധരിച്ചവരെയെല്ലാം അവർ വളഞ്ഞുപിടിച്ചു. അവർ ലൗഡ് സ്പീക്കറെടുത്തുവെച്ചു. രണ്ടുകൂട്ടരും ചിലതൊക്കെ പറയുന്നുണ്ട്. അവസാനം എല്ലാവരെയും പോലീസ് സ്റ്റേഷനിലേക്ക് വലിച്ചുകൊണ്ട് പോയി. കൂട്ടത്തിൽ വിശ്വനും പെട്ടു. എല്ലാവരെയും ഒരു വലിയ മുറിയിൽ നിറച്ച് ഇരുമ്പ് കമ്പികളിട്ട വാതിലടച്ച് പൂട്ടിട്ടു. അകത്തുള്ളവർ 'ഭാരത് മാതാ കീ ജയ്' എന്ന് വിളിക്കുന്നുണ്ടായിരുന്നു. കൂട്ടത്തിൽ ചിലർ മറ്റ് പലതും സംസാരിക്കുന്നുണ്ട്. വേറെ ചിലർ ഇംഗ്ലീഷ് സംസാരിക്കുന്നു. വിശ്വന് ആരെയും പരിചയമില്ല. അവനെ വിളിച്ചുകൊണ്ടുവന്ന് പ്രസംഗം പറഞ്ഞുകൊടുത്ത ആൾ അവിടെ ഇല്ല. അവന് കുറച്ചിൽ വന്നുപോയി. അവൻ വിങ്ങിത്തുടങ്ങി. "പേടിക്കണ്ട കുഞ്ഞേ. ഞങ്ങളെല്ലാം ഇല്ലേ? നീ മിടുക്കനല്ലേ?" അവന്റെ അടുത്തുണ്ടായിരുന്നവർ സമാധാനിപ്പിക്കാൻ ശ്രമിച്ചു. അവന്റെ പുറത്ത് തട്ടി. അവൻ കരച്ചിൽ നിറുത്തി. എങ്കിലും പേടി തോന്നി. രാവിലെ മുതൽ ഉണ്ടായതെല്ലാം അത്യന്തം രസകരമായ അനുഭവങ്ങളാണ്. എന്നാൽ ഇപ്പോൾ ഊണുപോലും തരാതെ എന്തിനിങ്ങനെ അടച്ച് പൂട്ടി?

"ജയിൽ എന്ന് പറയുന്നത് ഇത് തന്നെയാണോ?" അവൻ ചോദിച്ചു.

"അല്ല കുഞ്ഞേ, ഇത് അരമനയാണ്." ഒരാൾ പറഞ്ഞു.

"അപ്പോൾ സിംഹാസനം എവിടെ?"

"ഉഗ്രൻ തന്നെ! സകലരും പറഞ്ഞു. അവന്റെ ചോദ്യത്തിന് ആരും മറുപടി പറഞ്ഞില്ല."

അപ്പോഴത്തേക്കും വാതിൽ തുറന്ന് അകത്ത് വന്ന പോലീസുകാരൻ അവന്റെ കൈ പിടിച്ച് പുറത്തേക്ക് വിളിച്ചു.

"നിങ്ങളവനെ അടിക്കാൻ കൊണ്ടു പോകയാണോ? ഞങ്ങൾ ഈ കുട്ടിയെ വിടില്ല." എല്ലാവരും എഴുന്നേറ്റ് നിന്നു.

"ഈ കൊച്ചുകുട്ടിയെ ഞങ്ങളെന്തിന് അടിക്കണം? അവന്റെ രക്ഷിതാക്കൾ വന്നിരിക്കയാണ്." അദ്ദേഹം അവന്റെ കൈ പിടിച്ച് കൊണ്ടുപോയി; മറ്റുള്ളവരെ അകത്താക്കി വാതിലടച്ച് പൂട്ടിട്ടു. അവനെ ഓഫീസിൽ കൊണ്ടുപോയി നിറുത്തി. കസേരയിൽ ഇരുന്നിരുന്ന ഒരു തടിച്ച പോലീസുകാരൻ അവനോട് ചോദിച്ചു: "നിന്റെ നാടേതാ കുട്ടീ?"

"രാമസമദ്രം."

"രാമസമദ്രമോ? അതെവിടെ?" അദ്ദേഹം അടുത്ത് നിന്ന പോലീ

സുകാരനോട് ചോദിച്ചു. വിശ്വൻ തന്നെ പറഞ്ഞു: "തുങ്കൂർ ഡിസ്ട്രിക്റ്റ്, തീപ്ടൂർ താലൂക്ക്, കമ്പൻകുളം ഫർക്കയിലെ രാമസമദ്രം."

"തരക്കേടില്ല. നിനക്കെല്ലാം അറിയാം. ഏത് ക്ലാസിലാ പഠിക്കുന്നത്?"

"മൂന്നാം ക്ലാസ്."

"നീ ആരുടെ മകനാണ്?"

"ശാനുഭോഗ ചെന്നിഗരായരുടെ മകൻ."

"ശാനുഭോഗരുടെ മകനായിട്ട് ഇതിനൊക്കെ വരുമോ? ആരാ നിന്നെ വിളിച്ചുകൊണ്ടുവന്നത്?" അദ്ദേഹം ചോദിച്ചുകൊണ്ടിരിക്കെ ത്തന്നെ, നിന്നിരുന്ന പോലീസുകാരൻ വിശദീകരിച്ചു: "രാമസമദ്രം നമ്മുടെ ജില്ലയല്ല സേർ. ഇവൻ അവിടെ നിന്ന് വന്നതായിരിക്കയില്ല". അദ്ദേഹം അവനോട് ചോദിച്ചു: "ഏത് നാട്ടിൽ നിന്നാ നീ വന്നത്?"

"നാഗലാപുരത്ത് നിന്ന്."

"അവിടെ എന്തിന് വന്നു?"

"സ്കൂളിൽ പോകാൻ."

"ആരുടെ വീട്ടിലാ താമസം?"

"കല്ലേശൻ ജോയിസരുടെ വീട്ടിൽ."

"അദ്ദേഹം നിനക്കാരാ?"

"എന്റെ അമ്മയുടെ ചേട്ടൻ."

അവിടെ നിന്നിരുന്ന പോലീസുകാരൻ തന്റെ ഏമാനോട് പറഞ്ഞു: "ഓഹോ. ഇപ്പോൾ മനസ്സിലായി സേർ. ആ കല്ലേശൻ എന്റെ കൂടെ പി. സി.യായിരുന്നവനാണ്. ഈ ഗ്രാമത്തിലെ പള്ളിയുടെ പിന്നിൽ 'തെയ്യം വീട്' എന്നൊന്നില്ലേ? അവിടെ ഒറ്റയ്ക്ക് കണ്ഠീജോയിസരെന്ന് ഒരാൾ താമസിക്കുന്നില്ലേ? മാരണവും മന്ത്രവും മറ്റും ചെയ്യുന്ന ആൾ. അദ്ദേഹത്തിന്റെ മകനാണ് കല്ലേശൻ. കുഞ്ഞേ നീ എങ്ങനെ ഇവിടെ വന്നു?"

വിശ്വൻ താൻ രാവിലെ വീട്ടിൽ നിന്ന് പുറപ്പെട്ടതുമുതൽ ചെന്നരായ പട്ടണത്ത് എത്തിയതുവരെയുള്ള സകല സംഭവങ്ങളും വിവരിച്ചു. "ആ കണ്ഠീജോയിസരുടെ അടുത്തേക്ക് അയച്ചുകള. വൈ ബോദരേഷൻ?" ഏമാൻ പറഞ്ഞു. പിന്നെ അവനെ കണ്ണുരുട്ടി പേടിപ്പിച്ചു. "എടോ, ഇനി എങ്ങാനും ഇവരുടെകൂടെ ചേർന്ന് ജേയ് വിളിച്ച് നടന്നാലുണ്ടല്ലോ, നിന്നെ ഈ ബെൽറ്റെടുത്ത് അടിച്ച് പൊടിയാക്കിക്കളയും. ങ്ഹും!" അദ്ദേഹം പല്ലുകടിച്ച്, ബൂട്ട്സിട്ട കാൽകൊണ്ട് നിലത്ത് ഉറക്കെ ചവിട്ടി.

"ഇല്ലേ ഇല്ല." അവൻ പേടിച്ചുകൊണ്ട് പറഞ്ഞു. നിന്നിരുന്ന പോലീസുകാരൻ അവന്റെ കൈപിടിച്ച് ആ രാത്രിയിൽ തന്നെ വിളിച്ചുകൊണ്ടുപോയി. മാർക്കറ്റ് റോഡ് കടന്ന് മുസ്ലീം പള്ളിക്ക് പിന്നിലുള്ള ഒരു വലിയ വീടിന് മുമ്പിൽ നിന്ന് വാതിലിൽ മുട്ടി. "ആരാ അത്?" അകത്തുനിന്ന് വിളിച്ചു ചോദിച്ചു. "വാതിൽ തുറക്കിൻ. നിങ്ങളുടെ പേരക്കിടാ

വാണ്." മറുപടി വന്നു. അകത്ത് വിളക്ക് കൊളുത്തി, വാതിൽ തുറന്നത് വട്ടമുഖമുള്ള, നല്ല ഉയരമുള്ള ഒരാളാണ്."നിങ്ങളുടെ മകളുടെ മകൻ ഒന്നുമറിയാതെ കോൺഗ്രസ്സ്കാരുടെ കൂടെ കൂടി ഇവിടെ എത്തിയിരിക്കുകയാണ്. നിങ്ങൾ കൂട്ടിക്കോളൂ. ഇനി അവനെ പുറത്ത് വിടണ്ട." പോലീസുകാരൻ സ്ഥലം വിട്ടു.

ഈ മുത്തച്ഛനെ വിശ്വൻ കണ്ടിട്ടുണ്ട്. ചേച്ചിയുടെ കല്യാണത്തിന് കുറേ മുമ്പ് അദ്ദേഹം മുത്തശ്ശിയോടൊപ്പം നാട്ടിലേക്ക് വന്നിരുന്നല്ലോ. എന്നാൽ ശരിക്ക് ഓർക്കാൻ കഴിയുന്നില്ല. അദ്ദേഹത്തോടൊപ്പം അവൻ അകത്ത് കടന്നു. എല്ലാം കണ്ടപ്പോൾ അവൻ ഭയന്നു. പുലിത്തോൽ വിരിച്ചിരിക്കുന്നു; മനുഷ്യന്റെ തലയോടും എല്ലുകളും കൂട്ടിയിട്ടിരിക്കുന്നു, കവിടി, ചെമ്പുതകിട്, കോടി നൂൽ, കുറേജോഡി ചെരിപ്പുകൾ.

"എനിക്ക് പേടിയാകുന്നു." അവൻ പറഞ്ഞു.

"ഇന്ന് വലിയ ധൈര്യത്തിൽ പ്രസംഗിച്ചിരിക്കുന്നു! എന്നിട്ട് പേടിയോ? നീ എന്റെ പേരക്കിടാവാണെന്ന് എനിക്ക് മനസ്സിലായിരുന്നില്ല. ഭേഷ്! ആൺകുട്ടി! എന്റെ മകളുടെ വയറ്റിൽ കിടന്നത് സാർത്ഥകമായി." അദ്ദേഹം അവനെ കൈപിടിച്ചിരുത്തി.

കണ്ഠീജോയിസർക്ക് മകളോടുണ്ടായിരുന്ന ദേഷ്യം അവളുടെ മക്കൾ മരിച്ചപ്പോൾ പോലും കുറഞ്ഞിരുന്നില്ല. തന്റെ വാക്ക് കേൾക്കാതെ, മകന് പെണ്ണ് കൊടുക്കില്ലെന്ന് പറഞ്ഞ ആ അനുസരണക്കേടുണ്ടല്ലോ, അതദ്ദേഹത്തിന് മറക്കാനാവില്ല. സ്വന്തം പേരക്കിടാങ്ങളുമായി യാതൊരു ബന്ധവും അദ്ദേഹത്തിനില്ലായിരുന്നു. അവർ മരിച്ചതുകൊണ്ട് മകൾക്ക് ദുഃഖം കാണുമെന്ന് ചിലപ്പോഴൊക്കെ അദ്ദേഹത്തിന് തോന്നും. ആ കുട്ടികളോട് അദ്ദേഹത്തിന് തോന്നിയിരുന്ന അസ്പഷ്ടമായ വാത്സല്യം മകളോടുള്ള സ്നേഹത്തിൽ നിന്ന് ഉടലെടുത്തത് മാത്രമാണ്. ഒപ്പം ദേഷ്യവും ഉണ്ടായിരുന്നു. എന്നാൽ പൗത്രൻ പൗരുഷം കാണിച്ചിരിക്കുന്നു. പത്തിരുപതിനായിരം ആളുകളുടെ മുമ്പിൽ നിന്ന് പോലീസുകാരെപ്പോലും കൂസാതെ പ്രസംഗിച്ച് മാല വാങ്ങിയിരിക്കുന്നു. 'സിംഹക്കുട്ടി' എന്ന് ആളുകൾ പ്രസംഗിക്കുന്നത് താൻ തന്നെ കണ്ടതാണ്. അവൻ പ്രസംഗിക്കുന്നത് അദ്ദേഹവും കേട്ടിരുന്നു. ഇപ്പോൾ അദ്ദേഹത്തിന് അവനെക്കുറിച്ച് അഭിമാനം തോന്നി. "എവിടെ നിന്നാണ് ഇങ്ങോട്ട് വന്നത്?" അദ്ദേഹം ചോദിച്ചു.

താനിപ്പോൾ നാഗലാപുരത്ത് താമസിക്കുന്ന കാര്യം അവൻ പറഞ്ഞു. ഈയിടെയായി അദ്ദേഹം നാട്ടിൽ പോയിട്ടില്ലായിരുന്നു. ചെന്നരായ പട്ടണത്തും സ്ഥിരമായി ഇല്ലായിരുന്നു. ഹാസനം, കൗശികം, മൗ്വൈ, രാമനാഥപുരം തുടങ്ങിയ സ്ഥലങ്ങളിൽ അദ്ദേഹം താമസിക്കുകയായിരുന്നു.

"നിനക്ക് വിശക്കുന്നുണ്ടോ?" അദ്ദേഹം ചോദിച്ചു.

"ഹും."

"ഇതാ ഈ പഴം തിന്നോളൂ. പഞ്ചസാരയുമുണ്ട്. തിന്ന് കിടന്നോളൂ. നേരം പുലർന്നാൽ ഹോട്ടലിൽ നിന്ന് പലഹാരം കഴിക്കാം."

"ദോശയാണോ?"

"ഹും. നിനക്ക് എന്ത് വേണോ, അത്?"

അദ്ദേഹം തന്നെ പഴം ഉരിഞ്ഞ് പഞ്ചസാരയിൽ മുക്കിക്കൊടുത്തു. അവൻ വയർ നിറയെ കഴിച്ചു. അദ്ദേഹം തന്റെ കിടക്കയിൽ തന്നെ അവനെ കിടത്തി. തന്റെ ചകലാസ് കൊണ്ട് തന്നെ പുതപ്പിച്ച് വിളക്ക് കെടുത്തി. അവന് ഉറക്കം വന്നു; അദ്ദേഹത്തിന് ഉറങ്ങാനായില്ല. പോയി മകളെ കൊണ്ടുവരണം. അദ്ദേഹം വിചാരിച്ചു. അവളുടെ കുട്ടികൾ മരിച്ച് ഏറെക്കുറെ ഒരു കൊല്ലം തികയുകയാണ്. അവൾ എത്ര വേദനിച്ചിരിക്കുമോ ആവോ? ആ പെൺകുട്ടിയുടെ കല്യാണത്തിനും ഞാൻ പോയില്ല. നല്ലൊരു ചെറുക്കന് കല്യാണം കഴിച്ചുകൊടുത്തെന്ന് അമ്മ പറയുന്നുണ്ടായിരുന്നു. നഞ്ചുവിന്റെ ഭർത്താവ് കൊള്ളരുതാത്ത വെറും ബാംഷോത് ആണ്. എന്റെ മകളുടെ കൈ പിടിക്കാൻ ആ പട്ടിക്ക് എന്ത് യോഗ്യതയാ ഉള്ളത്? സാരമില്ല. ഈയൊരു ആൺകുട്ടി അവളുടെ വയറ്റിൽ പിറന്നല്ലോ. അത് മതി. ഈ ചിന്തയോടെ അദ്ദേഹം തിരിഞ്ഞും മറിഞ്ഞും കിടന്ന് സമയം കളഞ്ഞു.

ആരോ കതകിൽ മുട്ടി. വാതിൽ തുറക്കാൻ പറഞ്ഞെന്ന് തോന്നി ഒരിക്കൽ കൂടി ശ്രദ്ധിച്ചപ്പോൾ അത് കല്ലേശന്റെ സ്വരമാണെന്ന് മനസ്സിലായി. എഴുന്നേറ്റ് വിളക്ക് കൊളുത്തി വാതിൽ തുറന്നു. വിശ്വൻ കിടന്നുറങ്ങുന്നത് കണ്ട കല്ലേശന്റെ വിഷമം തീർന്നു. ഉച്ചവരെ അവൻ കുട്ടിയുടെ വഴിയും നോക്കിയിരുന്നു. പിന്നീട് ഗ്രാമത്തിലെ കുളവും കിണറുമെല്ലാം തിരഞ്ഞു. രാത്രിയാകാറായപ്പോൾ അവൻ ചെന്നരായ പട്ടണത്തിലേക്ക് പോയ സംഘത്തിലുണ്ടെന്ന് സംശയിക്കുന്നതായി ആരോ പറഞ്ഞു. ഉടൻ തന്നെ ഇങ്ങോട്ട് പുറപ്പെട്ടു. സമയം പാതിരാത്രി. എല്ലാവരും കിടന്നിരുന്നു. സംശയം തോന്നിയതുകൊണ്ട് പോലീസ്സ്റ്റേഷനിൽ പോയി അന്വേഷിച്ചു. അവന്റെ പഴയ സഹപ്രവർത്തകനായിരുന്ന എല്ലപ്പൻ ഇപ്പോൾ ദഫേദാരാണ്. അവൻ എല്ലാം പറഞ്ഞു: "നിങ്ങളുടെ അച്ഛൻ തെയ്യം വീട്ടിലാണ് താമസം. ഞാൻ തന്നെ കുട്ടിയെ അവിടെ കൊണ്ടുപോയാക്കി." അയാൾ കുട്ടിയുടെ ധൈര്യം വർണിച്ച് പറഞ്ഞു.

പൗത്രന്റെ പൗരുഷത്തെക്കുറിച്ച് കണ്ഠീജോയിസരെ വാഴ്ത്തി പറഞ്ഞു. കുട്ടികളുടെ മരണശേഷം നഞ്ചു ശൃംഗേരിക്ക് പോയതും ഇവിടെ പുഴയിലെടുത്ത് ചാടിയതും നാട്ടിൽ വെച്ച് പാമ്പിനെ അടിച്ചതും അത് രക്ഷപ്പെട്ടതും ഇപ്പോൾ അതിൽ നിന്ന് രക്ഷപ്പെടാൻ നാഗലാപുരത്ത് പഠിക്കാൻ വന്ന കഥയും എല്ലാം കല്ലേശൻ വിവരിച്ചു.

രാവിലെ എല്ലാവരും വൈകിയാണ് എഴുന്നേറ്റത്. വിശ്വൻ ഉണർന്ന് നോക്കിയപ്പോൾ അമ്മാവൻ അടുത്തിരിക്കുന്നു. അവൻ പേടിച്ച് വിഷണ്ണനായി. എഴുന്നേറ്റ് മുഖം കഴുകി കുളക്കരയിൽ ചെന്ന് വന്നശേഷം മൂന്നുപേരും ഹോട്ടലിലേക്ക് പോയി. "മസാലദോശ തിന്നുന്നോ, മോനേ?" മുത്തശ്ശന്റെ ചോദ്യത്തിനവൻ മറുപടി പറഞ്ഞില്ല. വീണ്ടും ചോദിച്ചപ്പോൾ എനിക്കൊന്നും വേണ്ടെന്ന് പറഞ്ഞു. കല്ലേശനെ കണ്ടാൽ അവന് ഇത്ര പേടിയാണെന്ന് അദ്ദേഹം മനസ്സിലാക്കിയിരുന്നില്ല. അദ്ദേഹം തന്നെ പറഞ്ഞ് അവന് രണ്ട് മസാലദോശയും മൈസൂർപാക്ക് തുടങ്ങിയ പലഹാരങ്ങളും ധാരാളം വരുത്തിക്കൊടുത്തു. കല്ലേശൻ പുറപ്പെടുമ്പോൾ അദ്ദേഹം പറഞ്ഞു: "കുട്ടിയെ നടത്തിക്കണ്ട. ഞാൻ പുതിയ കുതിരയെ വാങ്ങിയിരിക്കുന്നു. പിന്നിൽ കെട്ടിയിട്ടുണ്ട്. ജീനിട്ട് അവനെ അതിലിരുത്തി കൊണ്ടുപോകൂ." അദ്ദേഹം തന്നെ കുതിരയെ അഴിച്ചുകൊണ്ട് വന്ന് ജീനി പിടിപ്പിച്ച് അതിൽ വിശ്വനെ കയറ്റി ഇരുത്തി. വിശ്വൻ ഉത്സാഹഭരിതനായി. ഗ്രാമത്തിലെ പട്ടേലന്റെ വീട്ടിലെ കുതിരക്കുട്ടിയെ ചിലപ്പോൾ തഞ്ചത്തിൽ കിട്ടിയാൽ പിടിച്ച് സവാരി നടത്തുന്ന ശീലം അവനുണ്ടായിരുന്നു. എന്നാൽ ഇങ്ങനെ തിളങ്ങുന്ന ജീനിന്മേൽ ഇത്ര വലിയ ചെങ്കുതിരയുടെ പുറത്ത് അവൻ ഇരുന്നിട്ടില്ല. അവനല്പം പേടിച്ചു; എങ്കിലും ഇറങ്ങണമെന്ന് മാത്രം പറഞ്ഞില്ല. കല്ലേശൻ കയറി അവന്റെ പിറകിൽ ഇരുന്നു. അപ്പോൾ മുത്തച്ഛൻ പറഞ്ഞു: "വേണമെങ്കിൽ പത്ത് പതിനഞ്ച് ദിവസം അവിടെത്തന്നെ നിറുത്തിക്കൊള്ളൂ. അത്രയും ദിവസം കൊണ്ട് ഇവനെ സവാരി ചെയ്യാൻ പഠിപ്പിച്ചേക്കണം. ആൺ കുട്ടിയായാൽ കുതിരസ്സവാരി അറിയണം."

കുതിരസ്സവാരി ബഹുരസമായിരുന്നു. വഴിക്ക്വെച്ച് അമ്മാവൻ ശകാരിച്ചില്ല; ഒരു വാക്ക് ഉരിയാടിയില്ല. കുതിരയെ കുറച്ച്കൂടി വേഗതയിൽ ഓടിക്കേണ്ടിയിരുന്നു. അവൻ ആഗ്രഹിച്ചു. പക്ഷേ അമ്മാവനോട് അത് പറയാൻ സങ്കോചം. അവൻ വെറുതെ ഇരുന്ന് സവാരിയുടെ സുഖം ആസ്വദിക്കുകയായിരുന്നു. തലേന്നാളത്തെ തന്റെ പ്രസംഗത്തിലെ വാക്കുകൾ ഓരോന്നായി അവൻ ഓർത്തു. "ഈ കുതിര എന്റെ സ്വന്തമായിരുന്നെങ്കിൽ എത്ര നന്നായിരുന്നു! മുത്തശ്ശനോട് ഇതിനെ തരാൻ പറയണം. ഇതിൽ കയറി രാത്രികാലത്ത് ഒറ്റയ്ക്ക് നമ്മുടെ ഗ്രാമത്തിലേക്ക് പോകണം. അമ്മയെ വിളിച്ചുണർത്തണം. ഇനി സ്വന്തം ഗ്രാമത്തിൽ തന്നെ താമസിക്കണം. അമ്മയെ കൂടാതെ താമസിക്കാൻ പറ്റില്ല. എപ്പോഴും കുതിരപ്പുറത്തിരുന്ന് സഞ്ചരിച്ചാൽ പാമ്പെങ്ങനെ കടിക്കും? വീണ്ടും നമ്മുടെ ഗ്രാമത്തിലെ സ്കൂളിൽ തന്നെ ചേരണം. 'ഞാൻ കുതിരപ്പുറത്ത് തന്നെ ഇരിക്കാം; നിങ്ങൾ പാഠം എടുത്തോളൂ' എന്ന് മാസ്റ്ററോട് പറയണം. പ്രൈമറിസ്കൂൾ കഴിഞ്ഞാൽ ഈ കുതിരപ്പുറത്ത് തന്നെയിരുന്ന് കമ്പൻകുളം മിഡിൽ സ്കൂളിലേക്ക് പോകാം. ഈ അമ്മാ

വൻ കൂടെ ഇല്ലായിരുന്നെങ്കിൽ ഇതിനെ ഓടിച്ചുകൊണ്ട് പോകാമായി രുന്നു. എന്നെ തല്ലുന്ന അമ്മാവനുണ്ടല്ലോ, അവന്റെ കൈ ചീഞ്ഞു പോട്ടെ." അവന്റെ ചിന്തകൾ അങ്ങനെ തുടർന്നുകൊണ്ടിരുന്നു.

നാട്ടിലെത്തി. കല്ലേശൻ വീടിന് മുമ്പിൽ കുതിരയെ നിറുത്തി അവനെ ഇറക്കി. മുത്തശ്ശി വാതിൽക്കൽ തന്നെ നിന്ന് അവനെ കെട്ടിപ്പി ടിച്ചു. "എന്റെ മോൻ എങ്ങോട്ടാ പോയത്?" കല്ലേശൻ ചെരുപ്പ് പുറത്ത് വെച്ച് നേരെ അടുക്കളയിലേക്ക് ചെന്നു. അപ്പോഴത്തേക്ക് അക്കമ്മയും വിശ്വനും അകത്ത് വന്നിരുന്നു. കൈയിൽ കിട്ടിയ വിറകുകൊള്ളി എടുത്ത് അമ്മാവൻ വന്നു. അവന്റെ ഇടത്തെ കൈ പിടിച്ച് പുറത്ത് ഓങ്ങി അടിച്ചുതുടങ്ങി. "അയ്യോ! കുഞ്ഞ് ചത്തുപോകുമേ. എടാ രാക്ഷസാ, സൂളേമോനേ! ഇങ്ങനെ അടിക്കാതെടാ." അക്കമ്മ തടുക്കാൻ ചെന്നു. അവരുടെ കൈയിലും അടിയേറ്റു. അവൻ ഉച്ചത്തിൽ നിലവി ളിച്ചു: "അന്തകാ സുളേമോനേ!കുഞ്ഞിനെ അടിക്കല്ലെടാ." ഇതിനിടയ്ക്ക് തന്നെ അവൻ വീണ്ടും എട്ട് പത്ത് അടി കൊടുത്തു.

"കെട്ടില്ലാത്ത പന്തത്തെപോലെ, നാണം കെട്ടോൻ പോത്ത് പോലെ വളർന്നിരിക്കുന്നു! കിട്ടിയോരുടെ പിന്നാലെ പോയല്ലോടാ? എന്തെങ്കിലും പറ്റിയാൽ ദുഷ്പേര് ആർക്കാടാ?" അതും പറഞ്ഞ് അവൻ കുട്ടിയെ നോക്കി. പുറത്ത് നിന്ന് ചോര ഒഴുകുന്നുണ്ട്. നിലത്ത് വീണി രിക്കയാണ്. ബോധമില്ല. ഉടുത്ത നിക്കറിൽ മൂത്രമൊഴിച്ചിരിക്കുന്നു; നില ത്തൊഴുകുന്നുണ്ട്. "നാട്ടിൽ പാമ്പ് കടിക്കുമെന്ന് പേടിച്ച് അവൾ ഉള്ള ഒരു കുഞ്ഞിനെ ഇവിടെ അയച്ചു. നീ അതിനെ അടിച്ചു കൊന്നു." അക്കമ്മ കരഞ്ഞുകൊണ്ടിരുന്നു. അയൽവക്കക്കാർ ഓടിയെത്തി. കല്ലേ ശൻ വിശ്വനെ തൊട്ടുനോക്കി. പ്രാണൻ പോയിട്ടില്ല. ഓടിച്ചെന്ന് ഒരു കുടം വെള്ളം കൊണ്ടുവന്നു. നന്നായി തലയിൽ തളിച്ചപ്പോൾ ബോധം വീണു. കുപ്പായം അഴിച്ച് നോക്കി. പുറം മുഴുവൻ പൊട്ടിയിരിക്കുന്നു. ചോര വാർന്ന് കട്ടപിടിച്ച് കറുത്ത് തുടങ്ങിയിട്ടുണ്ട്. കല്ലേശൻ മുറിവ് കഴുകി വീട്ടിലുണ്ടായിരുന്ന ചന്ദനത്തൈലം പുരട്ടി. 'അയ്യയ്യോ എരി യുന്നേ! വിശ്വൻ നിലവിളിച്ചു.

## നാല്

അങ്ങനെയിരിക്കെ മാസ്റ്റർക്ക് രാമസമദ്രത്തിൽ നിന്ന് മാറ്റമായി. അദ്ദേഹം ഈ ഗ്രാമത്തിൽ വന്നിട്ട് അഞ്ച് വർഷം കഴിഞ്ഞിരിക്കുന്നു. സ്വന്തം ഗ്രാമ മായ പുളിയാറിലേക്ക് മാറ്റം വാങ്ങുന്നതിന് അദ്ദേഹം ശ്രമിച്ചുകൊണ്ടി രുന്നു. ഭാഗ്യത്തിന് നാട്ടിലേക്ക് തന്നെ മാറ്റം കിട്ടി. അദ്ദേഹം പോയ തിൽ നഞ്ചമ്മയ്ക്ക് ദുഃഖമുണ്ട്. സ്വന്തം ജ്യേഷ്ഠനെപ്പോലെ ആ മനു ഷ്യൻ അവളുടെ എല്ലാ സുഖദുഃഖങ്ങളിലും അറിഞ്ഞ് സഹകരിച്ചിരുന്നു.

അദ്ദേഹത്തിന്റെ ഭാര്യയും അവളും തമ്മിൽ വലിയ അടുപ്പമായിരുന്നു. ആറ് മാസത്തോളം ഓടിയിരുന്ന അവളുടെ നിശാപാഠശാലയും അതോടെ അവസാനിച്ചിരുന്നു. കമ്പൻകുളത്തെ ഹെഡ്മാസ്റ്റർ വന്ന് ആദ്യത്തെ നിശാപാഠശാല കൃത്യമായി നടന്നിരുന്നെന്ന് റിപ്പോർട്ടെഴുതി; രണ്ടാമത്തെ പാഠശാല തുടങ്ങാൻ ശുപാർശ ചെയ്തിരുന്നു. ഉടൻ തന്നെ ഒന്നാമത്തെ സ്കൂളിനുള്ള സംഭാവനയായ നൂറ്റിരുപത് ഉറുപ്പിക സർക്കാരിൽ നിന്ന് അയച്ചുകൊടുക്കുമെന്ന് പറഞ്ഞ് അവളോട് രസീതി വാങ്ങിപ്പോയിരുന്നു. ആ മാസ്റ്റർക്ക് പകരം മറ്റൊരാൾ വന്നു. എന്നാൽ നഞ്ചമ്മയ്ക്ക് അയാളെ പരിചയമുണ്ടായിരുന്നില്ല. വെങ്കടേശയ്യ മാസ്റ്റർ പോയതിൽ മാദേവയ്യനും വ്യസനമുണ്ടായിരുന്നു.

ഈ സമയത്ത് നഞ്ചമ്മ പുതിയ വീട് കെട്ടാൻ തുടങ്ങി. തൽക്കാലം മറ്റ് ജോലികൾ അവൾക്ക് ഉണ്ടായിരുന്നില്ല. ഇക്കൊല്ലം മഴ വരുന്നതിന് മുമ്പായി ഓട് വെച്ച് കഴിയണമെന്ന് വിചാരിച്ച് നിരന്തരം അവൾ പ്രയത്നിച്ചുകൊണ്ടിരുന്നു. വീട് കെട്ടിച്ച് പരിചയമില്ല. എല്ലാ ജോലിയും തന്റെ ഉത്തരവാദിത്വത്തിലും മേൽനോട്ടത്തിലും തന്നെ നടക്കണം. ഇല്ലെങ്കിൽ ഇരട്ടിച്ചെലവാണ്. അവൾ ഇപ്പോൾ ഉണ്ടാക്കി വെച്ചിരിക്കുന്ന കാശ് ചുമരിനും മരസ്സാമാനങ്ങൾക്കും മുള വാങ്ങാനും മതിയാവും. മച്ചിന് പലക മറ്റെപ്പോഴെങ്കിലും ഇടാം. ഓടിനുള്ള കാശ് ഉണ്ടാക്കണം. ചുമരിന്റെ തേപ്പ് സാവധാനത്തിലായാലും കുഴപ്പമില്ല. സാധനങ്ങൾ വാങ്ങുമ്പോഴും ചുമരിന്റെയും മരത്തിന്റെയും പണി നടക്കുമ്പോഴും മാദേവയ്യൻ കഴിവിനൊത്ത് നിർദേശങ്ങൾ നൽകിക്കൊണ്ടിരുന്നു. തനിക്ക് വീട്ടിൽ മറ്റ് ജോലികളൊന്നുമില്ല. വെറുതെ ഇരിക്കാതെ അവളും മറ്റ് ജോലികൾ ചെയ്തുകൊണ്ടിരുന്നു. ജോലിക്കാർ കുഴച്ചുവെച്ച മണ്ണ് അവൾ തന്നെ ഉരുട്ടി എടുത്ത് ചുമരിന് മുകളിലേക്ക് എത്തിച്ചുകൊടുക്കും. മണ്ണ് കുഴയ്ക്കുന്നതിനുള്ള വെള്ളം അവൾ തന്നെ കോരിക്കൊണ്ട് വരും. ശാനുഭോഗരുടെ കണക്കെഴുതുന്ന ഈ അമ്മ്യാർ പണി എടുക്കുന്നത് കണ്ട് ജോലിക്കാർ സങ്കോചപ്പെട്ടു. എന്നാൽ തന്റെ വീട് അധ്വാനം കൊണ്ട് നിർമിക്കണം. വെറുതെയിരുന്ന് നോക്കിയാൽ പോര. അതായിരുന്നു അവളുടെ ചിന്താഗതി.

ചുമർ ഒന്നരയാളുയരത്തിൽ നിർമിച്ച് കഴിഞ്ഞു. ഇനി ഓടിടാനുള്ള കാശ് ഉണ്ടാക്കുകയേ വേണ്ടൂ. ഒരു ദിവസം വൈകുന്നേരം മണ്ണ് കുഴച്ച് നിലത്ത് പറ്റിയിരുന്ന മണ്ണ് കൈക്കോട്ട് കൊണ്ട് കോരിക്കൂട്ടി, ഉണ്ടയാക്കി ചുമരിന് മുകളിൽ ഇരിക്കുന്ന ജോലിക്കാരന് അവൾ കൊടുക്കുകയായിരുന്നു. അപ്പോഴാണ് അവളുടെ അച്ഛൻ എത്തിയത്. ചുമലിൽ ഒരു തൂക്ക് സഞ്ചി. പാളത്താറുടുത്ത് ഷാൾ പുതച്ചിരുന്നു. വെള്ളക്കുതിരയും ബൂട്ട്സും ഹാറ്റുമായി വരുന്ന പഴയ കണ്ഠീജോയിസരല്ല. കുതിരയില്ല. നടന്നാണ് വന്നിരിക്കുന്നത്. "നഞ്ചു വീട് കെട്ടിക്കയാണോ?" അദ്ദേഹം

ചോദിച്ചു.

കൈക്കോട്ട് അവിടെത്തന്നെ വെച്ച് അടുത്ത ദിവസം ചെയ്യേണ്ട ജോലിയെക്കുറിച്ച് പണിക്കാരനെ പറഞ്ഞേല്പിച്ച് അവൾ അച്ഛനോടൊപ്പം വീട്ടിലേക്ക് വന്നു. കാലും മുഖവും കഴുകി അടുക്കളയിൽ ചെന്ന് അവൾ തീപൂട്ടി. "നഞ്ചൂ, എനിക്കെന്നും പറഞ്ഞ് ഒന്നും പ്രത്യേകം ഉണ്ടാക്കണ്ട. ചോറും പുളിവെള്ളവും മാത്രം മതി." അദ്ദേഹവും അടുക്കളയിൽ ചെന്നു. അടുപ്പിനടുത്ത് ചുമരിൽ ചാരിവെച്ചിരുന്ന പലക എടുത്തിരുന്നു. "നിന്റെ മകനുണ്ടല്ലോ, അവൻ ആണുമോനാണ്. ജനിക്കുന്നെങ്കിൽ അങ്ങനെ ജനിക്കണം. ഇരുപതിനായിരം ആളുകൾ സിംഹക്കുഞ്ഞാണെന്ന് പറഞ്ഞു." അദ്ദേഹം താൻ കണ്ടതെല്ലാം വർണിച്ചു. മകനെ പ്രശംസിച്ച് കേട്ടപ്പോൾ അവൾക്ക് അഭിമാനം തോന്നി. എന്നാൽ ഈ മകൻ എല്ലാറ്റിലും ചെന്ന് ചാടി, പോലീസിനെക്കൊണ്ട് തലപൊളിപ്പിച്ച് കളഞ്ഞാൽ എന്ത് ചെയ്യും? അവൾ ചിന്താധീനയായി. "ഞാൻ ഇങ്ങോട്ട് വരാറേയില്ല. ഇന്നലെ നിന്റെ മകനെ കണ്ടു. ഞാൻ പറഞ്ഞല്ലോ, രാത്രി പോലീസുകാർ വന്ന് എന്നെ ഏല്പിച്ച് പോയി. ഇന്ന് രാവിലെ കുതിരപ്പുറത്ത് ഇരുത്തി അവനെയും കല്ലേശനെയും നാട്ടിലേക്ക് പറഞ്ഞയച്ചു. എന്തുകൊണ്ടോ, നിന്നെ കാണണമെന്ന് തോന്നി. പിന്നെ എന്തിന് താമസിപ്പിക്കണം? ഈ സഞ്ചിയും ചുമലിലിട്ട് നടന്ന് കളഞ്ഞു." കണ്ഠീജോയിസർ പറഞ്ഞു.

കുട്ടികളുടെ മരണത്തെക്കുറിച്ച് അദ്ദേഹം ഒന്നും സംസാരിച്ചില്ല. അവളും ഒന്നും പറഞ്ഞില്ല. അദ്ദേഹം ചോദിച്ചു: "നീ വീട് കെട്ടിക്കയാണല്ലേ? നന്നായി. നേരത്തേ അറിഞ്ഞിരുന്നെങ്കിൽ ഞാൻ കുറച്ച് കാശ് തരുമായിരുന്നു. മംഗലാപുരം ഓട് തന്നെ വെപ്പിക്കാമായിരുന്നു. ഒരു മാസം മുമ്പ് എണ്ണൂറ് ഉറുപ്പിക കൊടുത്ത് ഒരു കുതിരയെ വാങ്ങി. ഇപ്പോഴിതാ, ഇരുന്നൂറ് ഉറുപ്പികയുണ്ട്." അദ്ദേഹം തന്റെ അകത്തെ കുപ്പായക്കീശയിൽ നിന്ന് ഒരു തുണിപ്പൊതി എടുത്തു. നോട്ടിന്റെ കെട്ടാണ്. "എടുത്തോളൂ. വീടിന്റെ ചിലവിലേക്കാണ്." അദ്ദേഹം അവളുടെ അടുത്ത് വെച്ചു.

"അച്ഛന് എന്തെങ്കിലും ആവശ്യം കാണും. അച്ഛനെടുത്തോളൂ. വീടിന്റെ ആവശ്യത്തിന് ഞാൻ വേണ്ടതെല്ലാം ചെയ്തിട്ടുണ്ട്."

"എനിക്ക് കാശിന് ബുദ്ധിമുട്ടൊന്നുമില്ല. നീ എടുത്തോളൂ."

അന്ന് രാത്രി കിടന്നതിന് ശേഷവും അച്ഛനും മകളും കുറേ സമയം സംസാരിച്ചുകൊണ്ടിരുന്നു. നഞ്ചു ചോദിച്ചു: "അച്ഛാ, നിങ്ങൾക്കിത്ര വയസ്സായി. ഈശ്വരൻ ആരോഗ്യം ഇപ്പോഴും അനുഗ്രഹിച്ച് തന്നിട്ടുണ്ട്. നിങ്ങളെന്തിനാ ഈ നാട് ചുറ്റുന്നത്? ആറ് മാസത്തേക്കും മറ്റും നാട്ടിൽ വരാറേയില്ല. എവിടെയാണെന്ന് പോലും അറിയില്ല. മുത്തശ്ശി പറയാറുണ്ട്. ഇനിയെങ്കിലും സുഖമായി വീട്ടിൽത്തന്നെ കഴിഞ്ഞുകൂടെ?"

"നാട്ടിലിരുന്ന് എന്ത് ചെയ്യാനാ?"

"വെറുതെ ഇരിക്കും."

"എങ്ങനെ വെറുതെ ഇരിക്കും? എന്തെങ്കിലും ജോലി ചെയ്യണ്ടേ?" ഈ ചോദ്യത്തിന് നഞ്ചമ്മയ്ക്ക് ഉത്തരമുണ്ടായാരുന്നില്ല. അല്പം കഴിഞ്ഞ് അദ്ദേഹം തന്നെ തുടർന്നു: "കല്ലേശന്റെ ഭാര്യയുടെ സ്വഭാവം നിനക്കറിയാമല്ലോ. ആ സൂളയെ ചവിട്ടി പുറത്താക്കുന്നത് വരെ ആർക്കും സുഖമുണ്ടാവില്ല. അവനും അവളെ തല്ലുന്നു; ചവിട്ടുന്നു. എന്നാൽ അടിച്ചോടിക്കുന്നില്ല. അവളെ കൊന്ന് ഏതെങ്കിലും പറമ്പിൽ കുഴിച്ച് മൂടുന്നത് വലിയ പ്രയാസമുള്ള കാര്യമല്ല. അവളുടെ കൂടെ ഇങ്ങനെ തല്ലിക്കഴിയാനാണ് അവന്റെ തലേലെഴുത്തെങ്കിൽ ഞാനെന്തിന് എന്തെങ്കിലും ചെയ്യണം? അതുകൊണ്ട് മിണ്ടാതിരിക്കുന്നതാണ്. എനിക്കേത് നാട്ടിലായാലും കുഴപ്പമില്ല."

നഞ്ചമ്മ മിണ്ടിയില്ല. 'ഇവിടെ വന്ന് താമസിച്ചോളൂ' എന്ന് പറയാൻ അവൾക്ക് ആഗ്രഹമുണ്ട്. എന്നാൽ അദ്ദേഹം മകളുടെ വീട്ടിൽ ഒരിക്കലും താമസിക്കില്ല. കൂടാതെ അദ്ദേഹം ഇവിടെ താമസിച്ചാൽ തന്റെ ഭർത്താവ് വീട് വിട്ട് പോകും. അദ്ദേഹത്തിന്റെ പെരുമാറ്റം കണ്ടാൽ അച്ഛന് ദേഷ്യം വരും. അപ്പോൾ പിടിച്ച് രണ്ട് കൊടുക്കാനും ഇടയുണ്ട്. അവൾ ഒന്നും പറഞ്ഞില്ല. ഇരുപത് നാഴികയോളം നടന്ന് വന്ന അദ്ദേഹത്തിന് വേഗം ഉറക്കം വന്നു. നഞ്ചമ്മ കുറച്ച് സമയം തിരിഞ്ഞും മറിഞ്ഞും കിടന്നു. വിശ്വനെ പോലീസ്സ്റ്റേഷനിലേക്ക് പിടിച്ചുകൊണ്ടുപോയത് അവളെ ചിന്താധീനയാക്കി. ഉറക്കം വന്നതിന് ശേഷം അവൾ അതേ വിധത്തിലൊരു സ്വപ്നം കണ്ടു. അവനെ പോലീസുകാർ മോചിപ്പിച്ചിരിക്കുന്നു. എന്നാൽ തന്നെ പിടിച്ച് കൊണ്ടുപോകാൻ വന്നിരിക്കുകയാണ്. രക്ഷപ്പെടാനായി ഓടുകയായിരുന്ന അവളെ രണ്ട് കറുത്ത പോലീസുകാർ പിടിക്കാൻ ഓടുന്നു. മുമ്പിൽ ഒരു തോട്. അത് കടന്ന് അവൾ ദൂരെ എത്തിയപ്പോൾ അവർ ചിരിച്ചുകൊണ്ട് അവിടെത്തന്നെ നിന്നു: "ഞങ്ങളുടെ കൈയിൽ നിന്ന് രക്ഷപ്പെട്ട് നീ എവിടെപോകാനാ?" അവൾ പെട്ടെന്ന് ഉറക്കമുണർന്നു. എന്തോ ഒരു ദുഃസ്വപ്നമാണ്, താനെന്ത് കുറ്റമാണ് ചെയ്തത്? പോലീസ് ഇങ്ങനെ ഓടിക്കാൻ? അവൾ ചിന്തിച്ചുകൊണ്ടിരുന്നു. കുറേ സമയം ഉറക്കം വന്നില്ല.

കണ്ഠീജോയിസർ മകളുടെ വീട്ടിൽ മൂന്ന് ദിവസം താമസിച്ചു. വീട് കെട്ടുന്നത് നോക്കി തനിക്ക് തോന്നിയ നിർദേശങ്ങൾ നൽകി. അദ്ദേഹത്തിന് ഹാസർ താലൂക്കിൽ ഒരു അടുപ്പ് നിർമിക്കുന്നതിനാവശ്യമായ ജോലികൾ ചെയ്യേണ്ടിയിരുന്നു. അതുകൊണ്ട് കൂടുതൽ ദിവസം താമസിക്കാനാവാതെ അദ്ദേഹം പോയി.

ഓടിനുള്ള കാശ് എവിടുന്ന് ഉണ്ടാക്കുമെന്ന് ചിന്തിച്ചിരിക്കുമ്പോഴാണ് അച്ഛൻ ഇരുന്നൂറ് ഉറുപ്പിക തന്നു പോയിരിക്കുന്നത്. അദ്ദേഹം

മടങ്ങിയ ദിവസം തന്നെ അവൾ സണ്ണേൻ ഗ്രാമത്തിൽ പോയി. താൻ കാശുണ്ടാക്കിയിരിക്കുന്നുവെന്നും ഇനി രണ്ട് ദിവസത്തിനകം ഓട് അവിടെ എത്തിക്കണമെന്നും കാശ് എണ്ണി എടുത്തോളണമെന്നും നഞ്ചമ്മ പറഞ്ഞു. ചുമരിന്റെ പണി തീർന്നിരിക്കുന്നു. ഉണങ്ങിയാലുടനെ തൂണ് വെച്ച് ഉത്തരം വെക്കാം. പിന്നെ നാലുകെട്ട് കയറ്റി കഴുക്കോൽ നിരത്തണം. എല്ലാം ഒരുങ്ങിയിരിക്കുന്നു. ഓടിന് കാശ് കൊടുത്തശേഷവും അമ്പതുറുപ്പിക കൈയിൽ മിച്ചമുണ്ട്. കൈയോടെ മൺതേപ്പ് തേച്ച് വെള്ളവലിച്ചേക്കണം. വീട് പണി ഒരുങ്ങിയാൽ ഗൃഹപ്രവേശത്തിനുള്ള പണം വല്ലവിധവും ഉണ്ടാക്കാം. അപ്പോഴത്തേക്കും നിശാപാഠശാലയുടെ കാശ് വരും. അതിൽ നിന്ന് അമ്പത് ഉറുപ്പിക ചെലവ് ചെയ്താൽ പുതിയ വീടിന് വേണ്ട കർമങ്ങൾ നിർവഹിക്കാം. അച്ഛനെ തന്നെ പറഞ്ഞ് വരുത്തിയാൽ മതി. ഈ ഗ്രാമത്തിലെ പുരോഹിതന്മാരെ വിളിക്കണ്ട. ഗൃഹപ്രവേശത്തിന് വിശ്വനെ നിർബന്ധമായും വിളിക്കണം. മുത്തശ്ശി വരും; കല്ലേശനും വരും. അവന്റെ ഭാര്യയുടെ കാര്യം ഉറപ്പിക്കാനാവില്ല. ഇത്തവണ വേനൽക്കാലം തുടങ്ങുന്നതിന് മുമ്പായിത്തന്നെ ആകാശത്ത് മേഘങ്ങൾ കണ്ടുതുടങ്ങിയിരിക്കുന്നു. ഓട് മേയുന്നതിന് മുമ്പായി മഴ വന്നാൽ ചുമർ കലങ്ങി വീഴും. അതുകൊണ്ട് മേൽപ്പുരയുടെ ജോലി ആദ്യം തീരണം. മരപ്പണിക്കാർക്ക് പ്രത്യേകം നിർദേശങ്ങൾ നൽകി അവൾ വീണ്ടും ഒരു ദിവസം സണ്ണേൻ ഗ്രാമത്തിൽ പോയി. കുമ്പാരശെട്ടി വീട്ടിലുണ്ടായിരുന്നില്ല. അവൻ വരുന്നതുവരെ അവൾ ആ വീട്ടിൽ കുത്തിയിരുന്നു. താമസിപ്പിക്കരുതെന്ന് അവൾ പ്രത്യേകം നിർദേശം നൽകി തിരിച്ച് വന്നു. അടുത്ത ദിവസം തന്നെ ഓടിയെത്തി. വെയിൽ വിടാതെ കത്തുന്നുണ്ട്. ആകാശത്ത് കാർമേഘങ്ങൾ ഭീഷണി സൃഷ്ടിച്ചുകൊണ്ടിരുന്നു. ഓട് ഉടൻ മുകളിലെത്തണം. ഓട് മേയുന്ന ജോലി ആരംഭിച്ച് കഴിഞ്ഞു. മേൽപ്പുരയുടെ രണ്ട് വശത്തും വിദഗ്ധരായ ജോലിക്കാർ കയറിയിരുന്നു. പെണ്ണാളുകൾ ഏണി ചവിട്ടി ഓടുകൾ കയറ്റിക്കൊണ്ടിരുന്നു. അന്ന് വൈകുന്നേരം മഴവരാൻ സാദ്ധ്യതയുണ്ട്. നഞ്ചമ്മ രാവിലെ മുതൽ തുടർച്ചയായി ഓട് എത്തിക്കുന്ന ജോലി ചെയ്തുകൊണ്ടിരുന്നു. ജോലിക്കാർക്ക് വിശ്രമം ഉണ്ടായിരുന്നില്ല. വൈകുന്നേരം നാല് മണിയോടെ എല്ലാം അവസാനിപ്പിച്ചു. മോന്തായത്തിൽ മൂലയോടും വെച്ചു. "അമ്മ്യാരേ, നിങ്ങളുടെ പണിയെല്ലാം തീർന്നു. നിങ്ങൾ ജയിച്ചു പോയി," ജോലിക്കാർ താഴെ ഇറങ്ങി.

അവിടെ ഉണ്ടായിരുന്ന മാദേവയ്യൻ പറഞ്ഞു: "നഞ്ചമ്മേ, അപ്പണ്ണയ്യൻ കരിമ്പിൻതോട്ടത്തിന് തീ കൊടുത്തു. അതുകൊണ്ടാണല്ലോ നിങ്ങളുടെ സ്വത്തെല്ലാം പോയത്? അന്ന് അവനും ചെന്നയ്യനും കൂടി വീട്ടിന്റെ മേൽപ്പുരയിൽ കയറി ഓട് തകർത്തുകളഞ്ഞു. വീട് പൊളി

ക്കുന്നത് എത്ര എളുപ്പം? കെട്ടാൻ പ്രയാസമാണ്; ഞാനിതെപ്പോഴും പറയാറുള്ളതാണല്ലോ? ഏതായാലും നീ ഒന്ന് സ്വന്തമായി കെട്ടി ത്തീർത്തു."

അദ്ദേഹം പറഞ്ഞത് കേട്ട് ചെന്നിഗരായർക്ക് ദേഷ്യം വന്നു. അദ്ദേഹം എഴുന്നേറ്റ് പൊയ്ക്കളഞ്ഞു.

മേഘങ്ങൾ തകൃതിയായ ഒരുക്കം കൂട്ടിയിരുന്നെങ്കിലും മഴ പെയ്തില്ല. രാത്രി ആയപ്പോൾ മാനം തെളിഞ്ഞ് കിടന്നു. രാവിലെ മുതൽ ഓട് കയറ്റി നഞ്ചമ്മ വല്ലാതെ ക്ഷീണിച്ച് പോയിരിക്കുകയാണ്. എങ്കിലും ആഹാരം വല്ലതും പാകം ചെയ്തേ ഒക്കൂ. രാത്രി അടുപ്പിൽ തീ പൂട്ടി അല്പം ചോറ് ഉണ്ടാക്കി മോരും കൂട്ടി ഭർത്താവിന് കൊടുത്തു. അവളും ചോറുണ്ട് കിടന്നു. മരിച്ചുപോയ മക്കളുടെ ചിന്ത മനസ്സിൽ നിറഞ്ഞു നിന്നു. തങ്ങളുടെ സ്വന്തം വീട്ടിൽ അവർക്കൊരുദിവസവും മാറിത്താമ സിക്കാനായില്ല. ആ വേദന അവളെ ബാധിച്ചു. അവൾ വിശ്വനെക്കു റിച്ചും ഓർത്തു. അവൻ നാഗലാപുരത്ത് പോയി ആറ് മാസം കഴിഞ്ഞി രിക്കുന്നു. ഇനി പതിനഞ്ച് ദിവസത്തിൽ വേനലൊഴിവ് തുടങ്ങും. അപ്പോൾ നാട്ടിലേക്ക് വിളിച്ചുകൊണ്ട് വരണം. ഇവിടെ സ്കൂളിനടുത്ത് പോകാതെ നോക്കിയാൽ മതി. ഒരു വണ്ടി ഏർപ്പാട് ചെയ്ത് നാഗലാ പുരത്ത് പോകണം. അമ്മയെ കാണാതെ അവൻ വിഷമിക്കുന്നുണ്ടാകും. അവന്റെ കൂടെത്തന്നെ മുത്തശ്ശിയെയും വിളിച്ചുകൊണ്ട് വരണം. ഇനി ഒരു കൊല്ലം കൂടി അവനിവിടെ കഴിയണം. അതിന് ശേഷം കമ്പൻകുളം. രാമണ്ണൻ ബുദ്ധിമുട്ടിയത് പോലെ അവൻ ദിവസേന പത്ത് നാഴിക നട ക്കരുത്. ഒരു ചെറിയ വീട് വാടകയ്ക്കെടുത്ത് അവിടെത്തന്നെ താമ സിച്ചേക്കാം. ഇടയ്ക്ക് ഇവിടെ വന്ന് ശാനുഭോഗപ്പണിക്കരുടെ കണ ക്കെഴുതിയാൽ മതി. അങ്ങനെ ചിന്തിച്ച് കുറേ കഴിഞ്ഞപ്പോൾ അവൾക്ക് ഉറക്കം വന്നു.

രാവിലെ എഴുന്നേറ്റപ്പോൾ ശരീരത്തിനാകെ കനം വെച്ചിരിക്കുന്നു. നല്ല പനിയുണ്ട്. രണ്ട് കക്ഷവും വേദനിക്കുന്നു. തലേന്നാൾ വെയിലത്ത് നിന്ന് കുറേ ഓടുകൾ പൊക്കിക്കൊടുത്തതാണ്. വെയിൽ അവൾക്ക് പുത്തനല്ല. എന്നാൽ ഇന്നലെ മഴയുടെ മുന്നോടിയായിരുന്ന വെയിലിന്റെ തീക്ഷ്ണത ഭയങ്കരമായിരുന്നു. മനുഷ്യരുടെ ശരീരം എപ്പോഴും ഒരു പോലെ അല്ലല്ലോ? അത്രയും ഓടുകൾ പൊക്കിയെടുത്തത് കൊണ്ട് രണ്ട് കക്ഷത്തിലും കഴല ഉണ്ടായതായിരിക്കാം. അങ്ങനെ വിചാരിച്ച് അവൾ മുഖം കഴുകി; കന്നിനെ അഴിച്ച് പശുവിനെ കറന്നു. വിശ്വൻ പോയതിന് ശേഷം പാലിനും തൈരിനും ചെലവില്ല. ഇപ്പോൾ ഒരു മാസമായി അപ്പണ്ണയ്യനും നാട്ടിലില്ല. അതുകൊണ്ട് ധാരാളം മോര് ബാക്കിയാവുകയാണ്. പനിയുണ്ടെങ്കിലും അവൾ തന്നെ ആറ് റൊട്ടി യുണ്ടാക്കി. ഒന്നിന്റെ പകുതി അവൾ തിന്നു. ബാക്കിയുള്ള അഞ്ചര

റൊട്ടി ഭർത്താവിന് എടുത്ത് വെച്ച് അവൾ കിടക്ക വിരിച്ച് കിടന്നു. ഒന്ന് മയങ്ങി. നല്ല ഉറക്കമല്ല. അങ്ങനെ സന്ധ്യയായി. വീട്ടിലേക്ക് ആരും വന്നിരുന്നില്ല. ഭർത്താവിനെ ഒന്നിനും കിട്ടാറില്ലല്ലോ. സന്ധ്യയ്ക്ക് അവൾ തന്നെ എഴുന്നേറ്റ് ചുക്കും മുളകും ഇട്ട് കഷായം വെച്ച് കിടന്നു. അർധ നിദ്രാവസ്ഥയായിരുന്നു. രാത്രിയായതും ഭർത്താവ് വന്ന് കിടന്നതും അവൾ അറിഞ്ഞില്ല.

അർധരാത്രിയോടെ അദ്ദേഹത്തിന്റെ കൂർക്കംവലി കേട്ട് ഉണർന്നു. മൂത്രമൊഴിക്കാൻ പോകണമെന്ന് തോന്നി. അവൾ എഴുന്നേറ്റു. രണ്ട് തുടച്ചട്ടക്കൂടുകളിലും വേദനിക്കുന്നു. വീണ്ടും വന്ന് കിടന്നപ്പോൾ അവൾക്കൊരു സംശയം; കക്ഷത്തിലെ വേദന ഓട് പൊക്കിവെച്ചതുകൊണ്ട് ഉണ്ടായതാവാം. ഏണികയറി ഇറങ്ങിയതുകൊണ്ട് തുടക്കൂടിൽ നോവുന്നുണ്ടാവാം. എന്നാൽ ഇന്ന് രാവിലെ തന്നെ ഉണ്ടാവേണ്ടതായിരുന്നു. ഇത് പ്ലേഗാണോ? പക്ഷേ ഗ്രാമത്തിലെവിടെയും എലി ചത്ത് വീണതായി കേട്ടിട്ടില്ല. കഴിഞ്ഞ തവണ പാർവതിക്കും രാമണ്ണനും പ്ലേഗ് പിടിച്ചപ്പോഴും ഒച്ചയുണ്ടാക്കാതെ, യാതൊരു മുന്നറിയിപ്പും കൂടാതെയാണ് വന്നത്. അവൾക്ക് പേടി തോന്നി. എന്തെങ്കിലുമാവട്ടെ, മാദേവയ്യനെ വിളിച്ച് ചോദിക്കാം.

"അല്ലാ, നിങ്ങൾ ഉറക്കമാണോ?" അവൾ ഭർത്താവിനെ വിളിച്ചു. അദ്ദേഹത്തിന്റെ കൂർക്കംവലി നിലച്ചില്ല. വീണ്ടും ഒരു തവണ വിളിച്ചു. പിന്നെ ചുമൽ പിടിച്ച് കുലുക്കി.

"ചുമ്മാതെ കിടക്കെടി. രാത്രി ചോറ് ഉണ്ടാക്കിയില്ല. ഇപ്പോൾ ഉറക്കവും ഇല്ലാതാകുകയാണോ?" അദ്ദേഹം ഉറക്കച്ചടവോടെ അരിശം പ്രകടിപ്പിച്ചു.

അവൾക്ക് ദേഷ്യം വന്നു. നിങ്ങൾ മനുഷ്യനോ മൃഗമോ എന്ന് ചോദിക്കണമെന്ന് തോന്നി. പക്ഷേ അതുകൊണ്ട് അദ്ദേഹം കൂടുതൽ ദേഷ്യപ്പെടും; വായിൽ തോന്നിയ ശകാരം ചൊരിയും. അങ്ങനെ തന്റെ മനസ്സ് വേദനിക്കും. അവൾ നാവിൽ തോന്നിയ വാക്കുകൾ വിഴുങ്ങിക്കൊണ്ട് പറഞ്ഞു: "എനിക്ക് പ്ലേഗ് പിടിച്ചിരിക്കുകയാണെന്ന് തോന്നുന്നു. പോയി മാദേവയ്യനെ വിളിച്ചോണ്ട് വരുമോ?"

അദ്ദേഹം സംസാരിച്ചതേയില്ല. അല്പം കഴിഞ്ഞപ്പോൾ കൂർക്കം വലി കേട്ടു. പുലരുന്നത് വരെ കാക്കാമോ? കഴിയും വേഗം മരുന്ന് കഴിക്കണം. അവൾ എഴുന്നേറ്റ് കമ്പിളി പുതച്ച് വാതിൽ തുറന്ന് പുറത്തിറങ്ങി. ശരീരം തെന്നിപ്പോകുന്നത് പോലെ തോന്നി. നടക്കുമ്പോൾ തുടക്കൂടിൽ നോവുണ്ടായിരുന്നെങ്കിലും കക്ഷത്തിൽ ഉള്ളിടത്തോളം ഇല്ല. അവൾ ഒരു വിധത്തിൽ കോവിലിൽ ചെന്ന് പറ്റി. മാദേവയ്യനെ വിളിച്ചു. വേനൽക്കാലമായിരുന്നതുകൊണ്ട് അദ്ദേഹം വരാന്തയിൽ തന്നെ കിടന്നിരിക്കുകയായിരുന്നു. അദ്ദേഹം ഉടൻ മൂളി. "എനിക്ക് പ്ലേഗ് പിടിച്ചു

വെന്നാണ് തോന്നുന്നത്. വീട്ടിലോളം ഒന്ന് വരണം." അവൾ വീട്ടുവാതിൽക്കലെത്തുമ്പോഴത്തേക്കും പിന്നിൽ നിന്ന് വന്ന അയ്യനും എത്തി. അദ്ദേഹം വാതിൽ തുറന്നു. അകത്ത് ചെന്ന് തലയിണയ്ക്കടിയിൽ വെച്ചിരുന്ന കൊള്ളിയുരച്ച് വിളക്കു കൊളുത്തി. അവൾ വീണ്ടും കിടക്കയിൽ കിടന്നു. ആ വെളിച്ചത്തിൽ അയ്യൻ നോക്കി. അവളുടെ മുഖം തിണർത്തിരിക്കുന്നു; കണ്ണ് തീക്കനൽ പോലെ ചുവന്നിട്ടുണ്ട്. പനിയുണ്ടെന്ന് മുഖം കണ്ടാൽ തന്നെ അറിയാം.

"എപ്പോഴാണ് പനി തുടങ്ങിയത്?"

"ഇന്നലെ രാത്രി തന്നെ ഉണ്ടായിരുന്നു കക്ഷത്തിൽ ഇന്നലെ മുതൽ വേദനയുണ്ട്. ഓടു പൊക്കികൊടുത്തതു കൊണ്ടു കഴല ഇട്ടതായിരിക്കുമെന്ന് വിചാരിച്ചു. ഇപ്പോൾ ഉണർന്നപ്പോൾ പെട്ടെന്ന് തുടക്കൂടിലും വേദനതുടങ്ങി." അയ്യൻ ഒരുനിമിഷം ചിന്തിച്ചശേഷം ചോദിച്ചു: "സണ്ണേൻ ഗ്രാമത്തിലേക്ക് ഓടിന് വേണ്ടി നീ പോയിരുന്നില്ലേ? നീ ഗ്രാമത്തിനകത്ത് പോയിരുന്നോ?"

"ലക്കയ്യശെട്ടിയുടെ വീട് ഗ്രാമത്തിന്റെ മദ്ധ്യത്തിലാണല്ലോ. എന്താ ചോദിക്കാൻ കാരണം?"

"അവന്റെ വീട്ടിൽ നീ ഇരുന്നിരുന്നോ?"

"ഇരുന്നിരുന്നു. ഞാൻ പോയപ്പോൾ അവൻ വീട്ടിലുണ്ടായിരുന്നില്ല. അവൻ വരുന്നതുവരെ സുമാർ രണ്ടു മണിക്കൂറോളം അവിടെ കാത്തിരുന്നു."

"ആ ഗ്രാമത്തിൽ പത്ത് പന്ത്രണ്ടു ദിവസമായി എലി ചത്തു വീഴുന്നുണ്ടത്രെ. നാട്ടിൻപുറക്കാരല്ലേ, വല്ലതും അറിയുമോ? അവർ ഗ്രാമം ഒഴിച്ച് പോയില്ല. അവിടെത്തന്നെ കൂടിയിരിക്കയാണ്. ഇന്ന് രാവിലെ ഞാൻ ഭിക്ഷാടനത്തിന് അങ്ങോട്ട് പോയിരുന്നു. അപ്പോഴാണ് സംഗതി അറിഞ്ഞത്. ഞാൻ ഗ്രാമത്തിനകത്ത് ചെന്നില്ല."

"അപ്പോൾ എനിക്ക് പ്ലേഗ് പിടിച്ചിരിക്കുന്നു എന്നാണോ പറയുന്നത്?" "പറയാൻ പറ്റില്ല. അതായിരിക്കാനും സാദ്ധ്യതയുണ്ട്."

"വേഗം ചികിത്സിച്ചേക്കണം." ഇത്രയും സംസാരിക്കുമ്പോഴത്തേക്കും അവൾക്ക് തളർച്ച തോന്നി. കുറച്ചിട അവൾ അതേപടി കണ്ണടച്ച് കിടന്നു. "ഇവിടെ അൻപതു ഉറുപ്പികയുണ്ട്. എന്തെങ്കിലും മരുന്ന് കൊണ്ടുവരിൻ. നിങ്ങളല്ലാതെ മറ്റു ഗതിയില്ല." അവൾ വീണ്ടും കണ്ണടച്ചു. അവൾക്കിപ്പോൾ എന്ത് മരുന്നാണ് കൊടുക്കേണ്ടത്? മാദേവയ്യൻ ചിന്തിച്ചു. കഴിഞ്ഞ തവണ വിശ്വനെ വണ്ടിയിൽ കയറ്റി കമ്പൻകുളം ആസ്പത്രിക്ക് പോയത് അദ്ദേഹം ഓർത്തു. "ഈ ഡാക്റ്റർ ഒന്നും ചെയ്യില്ല. ഹേമാദികഷായം തന്നെ നല്ലത്." അദ്ദേഹം നിശ്ചയിച്ചു. കാശ് വെച്ചിരിക്കുന്ന സ്ഥലം നഞ്ചമ്മ പറഞ്ഞു. അർധരാത്രിയായിക്കാണും. അദ്ദേഹം പുറത്ത് വന്ന് ആകാശത്ത് നോക്കി. അദ്ദേഹം നക്ഷത്രം

നോക്കി സമയം നിശ്ചയിച്ചു. ഇപ്പോൾ തന്നെ അടിയന്തിരമായി തിപ്ടൂരിലേക്ക് നടന്ന് പോയി ഹേമാദികഷായം വാങ്ങി ബസ്സിൽ തിരിച്ച് വരാൻ ആർക്ക് കഴിയും? ചെന്നിഗരായർക്ക് രാത്രി നടക്കാനുള്ള ധൈര്യമില്ല. അദ്ദേഹത്തിന്റെ മടിയാണെങ്കിൽ എല്ലാവർക്കും അറയാവുന്നതാണ്. മരുന്ന് വാങ്ങാനുള്ള കാശ്കൊടുത്ത് മസാലദോശയും മൈസൂർപാക്കും തിന്ന് അവിടെത്തന്നെ കൂടിക്കളഞ്ഞാൽ അതിലേറെ കഷ്ടമാണ്. അപ്പണ്ണയ്യൻ നാട്ടിലില്ല. താൻ തന്നെ പോകാം. എന്നാൽ ഒറ്റ വീർപ്പിന് തിപ്ടൂരിലോളം നടക്കാൻ എനിക്ക് ശക്തിയില്ല. കൂടാതെ താനങ്ങോട്ട് പോയാൽ ഇവിടെ രോഗിയുടെ അടുത്ത് ആരും കാണില്ല. ആപത്ത് കാലത്ത് നരസി ആരുടെയും ഉപകാരത്തിനെത്തും. തിപ്ടൂരിൽ നിന്ന് സ്വന്തം പീടികയ്ക്ക് സാധനങ്ങൾ കൊണ്ടുവന്ന് അവൾക്ക് പരിചയവും ഉണ്ട്. എന്നാൽ പെണ്ണൊരുത്തിക്ക് രാത്രി ഒറ്റയ്ക്ക് പോകാനാവില്ല. ഏതായാലും അവളോട് പറയാം. അവൾ മറ്റാരെയെങ്കിലും അയയ്ക്കുകയും ചെയ്യും. ആ വിചാരത്തോടെ അദ്ദേഹം ഗ്രാമത്തിന് പുറത്ത് ചെന്ന് പീടികയുടെ വാതിലിൽ മുട്ടി. ഉടൻ തന്നെ അവൾ വിളക്ക് കൊളുത്തി പുറത്ത് വന്നു. അയ്യൻ പറഞ്ഞതെല്ലാം കേട്ടു. “അയ്യാസ്വാമീ, നിങ്ങളൊട്ടും പേടിക്കണ്ട. ലിങ്കാപുരത്തെ സാംബണ്ണൻ ഇവിടെയുണ്ട്, ഞാൻ പറഞ്ഞാൽ അദ്ദേഹം നിശ്ചയമായും ഈ ജോലി ചെയ്യും. അവൾ അകത്ത് പോയി അയാളെ വിളിച്ചുണർത്തി. ലിങ്കാപുരത്തെ സാംബേ ഗൗഡൻ മാദേവയ്യരുടെയും പരിചയക്കാരൻ തന്നെ. ആൾ ഇടയ ഗൗഡനാണ്. അയാളുടെ വീട്ടിൽ നിന്ന് മാദേവയ്യൻ ഭിക്ഷ സ്വീകരിച്ചിട്ടുണ്ട്. താൻ ഇവിടെ വന്നിരിക്കുന്ന കാര്യം മാദേവയ്യൻ അറിഞ്ഞിരിക്കുന്നു. അദ്ദേഹത്തിന്റെ മുമ്പിൽ നിൽക്കാൻ അയാൾക്ക് ലജ്ജ തോന്നി. അയാൾ സ്വാമിയുടെ മുമ്പിൽ തലതാഴ്ത്തി നിന്നു. സ്വാമി ഒരു കടലാസ്സിൽ എഴുതി. “തിപ്ടൂരിൽ മാർക്കറ്റ് റോഡിലെ വെങ്കടാചലശെട്ടിയുടെ പീടിക. ഹേമാദികഷായം. പ്ലേഗിന്റെ മരുന്ന്.” ഈ കുറിപ്പും ഇരുപത് ഉറുപ്പികയും അയാളുടെ കൈയിൽ കൊടുത്തു. “ഓടണം. എന്നിട്ട് മരുന്ന് കൊണ്ട് ബസ്സിന് തന്നെ ഉടൻ തിരിച്ച് വരണം.” നരസി ആജ്ഞാപിച്ചു. അയാൾ ചെരുപ്പിട്ട് തലയിൽ ഉറുമാൽ കെട്ടി നീട്ടിവലിച്ച് ആ ഇരുട്ടിൽ മറഞ്ഞു.

നരസി, മാദേവയ്യനോട് ചോദിച്ചു: “അയ്യാസ്വാമീ, ഈ ഗ്രാമത്തിൽ നഞ്ചമ്മയോളം നല്ലൊരു പതിവ്രതയില്ല. ആ അമ്യാർക്ക് വന്നതുപോലെ കഷ്ടപ്പാടും ആർക്കും ഉണ്ടായിട്ടില്ല. ഇപ്പോൾ അവർക്ക് തന്നെ പ്ലേഗ് പിടിച്ചിരിക്കുന്നു. ധർമത്തിനൊത്ത് എന്തിന് ജീവിക്കണം? നിങ്ങൾ തന്നെ പറ?”

അയ്യന് മറുപടി തോന്നിയില്ല, ഈ സന്ദർഭത്തിൽ അതിനെക്കുറിച്ച് ചിന്തിക്കാൻ മാത്രം മനസ്സ് സ്വസ്ഥമല്ല. “മറ്റൊരു ദിവസം പറയാം.

ഇപ്പോൾ ആ പെൺകുട്ടിയെ നോക്കാനാരുമില്ല." അദ്ദേഹം ഇറങ്ങി പ്പോയി. "ഞാനും വരട്ടെ?"

"വേണ്ട." അദ്ദേഹം മുന്നോട്ട് പോയി.

"കുറച്ച് നിൽക്കാമോ?'' നരസി അദ്ദേഹത്തിന്റെ അടുത്ത് വന്നു. നഞ്ചമ്മ പെണ്ണുങ്ങൾക്ക് വേണ്ടി രാത്രി സ്കൂൾ നടത്തിയില്ലേ? അതിന് ഞാനും ചേരുന്നെന്ന് പറഞ്ഞയച്ചു. ഞാൻ ചേരേണ്ടെന്ന് ആ അമ്യാര് പറഞ്ഞു കളഞ്ഞു. ഇപ്പോൾ ഞാൻ വന്നാൽ ആ അമ്യാർക്ക് ഇഷ്ടമാ വില്ല."

"നിന്നെ ചേർക്കാത്തതുകൊണ്ടുള്ള ദേഷ്യമാണോ?''

"അതൊന്നുമല്ല. എന്നെ ചേർത്തിട്ടുണ്ടെങ്കിൽ ബാക്കി പെണ്ണുങ്ങൾ വരില്ലായിരുന്നു." അവൾ തന്നെ പറഞ്ഞു.

മരുന്ന് എത്തിയാലുടനെ അയച്ച് തരണമെന്ന് പറഞ്ഞ് അയ്യൻ വീട്ടിലേക്ക് വന്നു. അപ്പോൾ നഞ്ചമ്മ നല്ല ഉറക്കമായിരുന്നു. മണ്ണെണ്ണ വിളക്ക് കത്തുന്നുണ്ട്. രോഗിയെ ഉണർത്തേണ്ടെന്ന് കരുതി അദ്ദേഹം അവളുടെ മുഖം തന്നെ നോക്കിക്കൊണ്ട് തൂണും ചാരിയിരുന്നു. ചെന്നി ഗരായരെ വിളിച്ചുണർത്തിയാലോ എന്ന് തോന്നി. ആ മനുഷ്യൻ എഴു ന്നേൽക്കുമെങ്കിൽ ഈ സ്ത്രീ കോവിലിലേക്ക് വരേണ്ടിവരുമായി രുന്നോ? അദ്ദേഹം മിണ്ടാതിരുന്നു. അവളുടെ മുഖം നോക്കിക്കൊണ്ടി രിക്കെ വിവാഹം കഴിഞ്ഞ് ഈ ഗ്രാമത്തിൽ അവൾ വന്ന നാൾ തുടങ്ങി ഇന്ന് വരെയുള്ള അവളുടെ ജീവിത ചിത്രം സർവവും അദ്ദേഹത്തിന്റെ ഓർമയിലെത്തി. വീട്ടിലെ മരുമകളായി ഈ ഗ്രാമത്തിലെത്തിയ ആദ്യ കാലത്ത് അവൾ വെളിയിലാരോടും സംസാരിച്ചിരുന്നില്ല. അമ്മായിയുടെ നിയന്ത്രണത്തിൽ മരുമകളായി കഴിഞ്ഞുകൂടി. മരുമകളെ ഭരിച്ച അമ്മായി; ആരോടും സ്നേഹമോ വിശ്വാസമോ ഇല്ലാത്ത ഭർത്താവ്; സ്വത്തു കളഞ്ഞ് കുളിച്ചതും അത് രക്ഷിച്ചെടുക്കാൻ ഈ മരുമകൾ ചെയ്ത ബുദ്ധിപൂർവമായ പരിശ്രമവും; ഒറ്റയ്ക്ക് മക്കളോടൊപ്പം താമ സിക്കാൻ നിർബന്ധിതയായത്; മകന്റെ വിദ്യഭ്യാസം; മകളുടെ കല്യാണം; രണ്ട് കുട്ടികളുടെ മരണം; ഇപ്പോൾ ഈ അമ്മയെയും വിഴു ങ്ങാൻ വന്നിരിക്കുന്ന മരണം. നരസി തന്നോട് ചോദിച്ച ചോദ്യം അദ്ദേ ഹത്തിന്റെ മനസ്സിലുയർന്നു. നഞ്ചമ്മയെപ്പോലൊരു പതിവ്രതയില്ല. ഈ അമ്യാർക്ക് വന്നതുപോലൊരു കഷ്ടപ്പാട് മറ്റാർക്കും വന്നിട്ടുമില്ല. ഇപ്പോ ളിതാ ഇവർക്ക് തന്നെ പ്ലേഗും വന്നിരിക്കുന്നു. എന്തിന് ധർമമനുസരിച്ച് ജീവിക്കണം? ശിവൻ സജ്ജനങ്ങളെ കാക്കുന്നു; ദുർജനങ്ങളെ ശിക്ഷി ക്കുന്നു. എന്നാൽ നഞ്ചമ്മ എന്ത് ചീത്തപ്രവൃത്തിയാണ് ചെയ്തത്? അമ്മായിയുടെ അവിവേകവും ഭർത്താവിന്റെ നീചസ്വഭാവവും സഹിച്ച് അവൾ കഷ്ടപ്പെട്ടു. എന്നാൽ മഹാമാരിയായ പ്ലേഗ് ഇവളുടെ വീട്ടി ലേക്ക് തന്നെ വരുന്നു. ഇവളുടെ മക്കളെ അപഹരിച്ച്; അവസാനം ഇവ

ളെയും പിടകൂടിയിരിക്കുന്നു. എന്തുകൊണ്ട്? പ്രപഞ്ചത്തിൽ കർമാനുസരണമായി ശിക്ഷിക്കുന്നതിനുള്ള ഉപാധികളാണ് രോഗങ്ങളെന്ന് പ്രതിപാദിക്കുന്ന പാട്ടുകൾ അദ്ദേഹം വായിച്ചിരുന്നു. എന്നാൽ ഇന്നുവരെയും മനസ്സിലായിരുന്ന ആ തത്വങ്ങൾ ഇപ്പോൾ മനസ്സിലാ കാതെ പോയിരിക്കയാണ്.

ആ സമയത്തിന് കൃത്യമായി നഞ്ചമ്മ ഞെട്ടിയുണർന്നു. അവൾ 'അയ്യയ്യോ' എന്ന് നിലവിളിച്ചു. "എന്താ കുട്ടീ?" അദ്ദേഹം ചോദിച്ചു. അഞ്ച് നിമിഷം അവൾ അന്തം വിട്ട്, കണ്ണ് മിഴിച്ച് നോക്കി. അവൾ ചോദിച്ചു: "നിങ്ങളാണോ?"

"അതെ; എന്ത് പറ്റി?"

"സ്വപ്നമായിരുന്നു. മുമ്പൊരിക്കൽ ഇതേ സ്വപ്നം കണ്ടിരുന്നു; രണ്ട് കറുത്ത പോലീസുകാർ എന്നെ ഓടിച്ച് കൊണ്ട് വന്നു. ഞാൻ തോട് കടന്ന് കളഞ്ഞു. 'ഞങ്ങളുടെ കൈയിൽ നിന്ന് രക്ഷപ്പെട്ട് നീ എങ്ങോട്ട് പോകാനാണ്?' അവർ ചോദിച്ചു. അതേ സ്വപ്നം അവൾ വീണ്ടും കണ്ടിരുന്നു. "ഞാൻ തോട് കടക്കുന്നതിന് മുമ്പായിത്തന്നെ രണ്ട്പേരും കൂടി എന്നെ പിടിച്ച് കറുത്ത കയറിൽ കെട്ടുകയായിരുന്നു. അപ്പോഴാണ് ഉണർന്നത്."

"പനിയുടെ ചൂട് കൊണ്ട് ഇങ്ങനെ പല സ്വപ്നങ്ങളും കാണും. ചുമ്മാതെ കിടന്നോളൂ."

"ഇത് പനി കൊണ്ടല്ല, അയ്യാസ്വാമി. ഞാൻ ഇപ്പോൾ മരിക്കുമെന്നത് നിശ്ചയമാണ്. എനിക്ക് ഒരു പാത്രം കഞ്ഞി ഉണ്ടാക്കിത്തരാമോ? ബ്രാഹ്മണരുടെ അടുക്കളയാണെന്ന സങ്കോചമൊന്നും വേണ്ട. അച്ഛൻ വന്നപ്പോൾ ഉപ്പുമാവുണ്ടാക്കാമെന്ന് വെച്ച് ഞാൻ അല്പം പൊടിയരി ഉണ്ടാക്കി വെച്ചിട്ടുണ്ട്. അവിടെ തട്ടിന്മേൽ കറുത്ത ടിന്നിനകത്ത് ഉണ്ട്. അപ്പപ്പാത്രത്തിനകത്ത് വെല്ലം കാണും. വെല്ലം കിട്ടിയില്ലെങ്കിൽ വെറും കഞ്ഞിയായാലും മതി. ഉണ്ടാക്കിത്തരൂ."

അദ്ദേഹം വിളക്കെടുത്ത് അകത്ത് പോയി. തലേന്ന് രാത്രി ചെന്നിഗരായൻ തിന്നുമ്പോൾ താഴെ വീണ റൊട്ടിക്കഷണങ്ങളിൽ ആ ഇരുട്ടിലും ഈച്ച പറക്കുന്നുണ്ട്. പൊടിയരിയും വെല്ലവും അദ്ദേഹത്തിന് ഉടൻ കിട്ടി. ഉണങ്ങിയ ഓലയ്ക്ക് തീ പിടിപ്പിച്ച് ഒരു ചരുവത്തിൽ കഞ്ഞിയുണ്ടാക്കി. അദ്ദേഹം ഒരു ലോട്ടയും കഞ്ഞിയും കൊണ്ടുവന്നു. അദ്ദേഹം അവളെ ചുമലിൽ പിടിച്ചെഴുന്നേൽപ്പിച്ചു. ആ കഞ്ഞി മുഴുവൻ കുടിച്ച് അവൾ വീണ്ടും കിടന്നു.

അഞ്ച് നിമിഷം കഴിഞ്ഞ് അവൾ സംസാരിച്ചു: "ഇപ്പോൾ കഞ്ഞി കുടിച്ച് എനിക്ക് ശക്തികിട്ടിയിരിക്കുന്നു. കുറച്ച് കഴിഞ്ഞാൽ ബോധം തെറ്റും. നിങ്ങളോട് ഇപ്പോൾ തന്നെ സംസാരിച്ച് കളയാം."

"പനി അധികമുള്ളപ്പോൾ സംസാരിക്കുന്നത് നന്നല്ല. ചുമ്മാതെ

കിടന്നോളൂ."

"ഇപ്പോൾ തന്നെ ഞാൻ പറയാം. എന്നെ പെറ്റ ഉടനെ അമ്മ മരിച്ച് പോയിരുന്നത്രെ. ഒരു വയസ്സായ കുഞ്ഞായിരുന്നപ്പോൾ ഒരു സംഭവമുണ്ടായത്രെ. തൊട്ടിലിൽ കിടന്ന് ഞാൻ ഭയങ്കരമായി കരഞ്ഞു. മഴ ഇരമ്പി പെയ്യുന്നുണ്ടായിരുന്നു. മുത്തശ്ശി ആലയിൽ ആയിരുന്നു; അവർ ഞാൻ കരയുന്നത് കേട്ടില്ല. അച്ഛൻ ഏതോ സംസ്കൃതമന്ത്രം മനഃപാഠമാക്കുകയായിരുന്നു. എന്റെ കരച്ചിൽ അതിന് തടസ്സമായത്രെ. 'ഇതൊരു നാശം ചീറുകയാണല്ലോ' എന്ന് പറഞ്ഞ് രോഷത്തോടെ തൊട്ടിലടക്കം എന്നെ എടുത്ത് കോരിച്ചൊരിയുന്ന മഴയത്ത് ഇറച്ചാലിൽ വെച്ച് കളഞ്ഞു. എന്നിട്ട് പോയി മന്ത്രം ഉരുവിടാൻ തുടങ്ങിയത്രെ. കുറച്ച് കഴിഞ്ഞ് മുത്തശ്ശി വന്ന് നോക്കുമ്പോൾ തൊട്ടിലില്ല. കുഞ്ഞെവിടെ എന്ന് ചോദിച്ചതിന് ഇറയച്ചാലിന് താഴെയാണെന്ന് മറുപടി പറഞ്ഞത്രെ. എന്റെ മുഖം വെള്ളം വീഴാത്തിടത്തായിരുന്നു. കാല് മാത്രം വെള്ളത്തിലായിരുന്നു. മുഖം നിരത്തിന്റെ ഭാഗത്തായിരുന്നു. ഇല്ലെങ്കിൽ അന്ന് തന്നെ ഞാൻ ചാകേണ്ടതായിരുന്നു. മുത്തശ്ശി എന്നെ എടുത്ത് കൊണ്ടുപോയി ബ്രാണ്ടി കുടിപ്പിച്ച് ശീതം മാറ്റി. അങ്ങനെ എന്നെ രക്ഷിച്ചു."

കണ്ഠീജോയിസർ അങ്ങനെ ചെയ്തതിൽ അസ്വാഭാവികമായി ഒന്നും ഇല്ല. അദ്ദേഹത്തെ അറിയാവുന്ന അയ്യൻ വിചാരിച്ചു. നഞ്ചമ്മ തുടർന്നു: "ഞാൻ അന്ന് തന്നെ ചാകേണ്ടിയിരുന്നു. എന്തുകൊണ്ട് മരിച്ചില്ല? ഞാൻ വളർന്നു. ഇത്തരത്തിലൊരു ഭർത്താവിനെ കിട്ടി. വളരെ നല്ല കുട്ടികളെ ഞാൻ പെറ്റു. അവരെ നഷ്ടപ്പെട്ടു. അപ്പോൾ ഇതെല്ലാം ആയിട്ടേ ഞാൻ മരിക്കാവൂ, അല്ലേ? അയ്യാസ്വാമീ, എന്തുകൊണ്ടാ ഇങ്ങനെ സംഭവിക്കുന്നത്?"

മാദേവയ്യൻ ഇതേ ചോദ്യം ഒരു മണിക്കൂറായി സ്വയം ചോദിക്കുകയായിരുന്നു. നരസി ചോദിച്ചതും ഇപ്പോൾ നഞ്ചമ്മ ചോദിച്ചുകൊണ്ടിരിക്കുന്നതും ഒരേ ചോദ്യമാണ്. എന്തുകൊണ്ട് ഇങ്ങനെ സംഭവിക്കുന്നു? ശിവന്റെ ഇച്ഛ എന്തായിരിക്കാം? അദ്ദേഹം  വേദാന്തം പഠിച്ച അയ്യനല്ല. പഴമൊഴി, പഴയ പാട്ടുകൾ, കീർത്തനങ്ങൾ എന്നിവയിൽ നിന്നുള്ള ജ്ഞാനം മാത്രമേ അദ്ദേഹത്തിന് ഉള്ളൂ. കാശിയിലായിരുന്നപ്പോൾ ഇത്തരം ചോദ്യങ്ങളെക്കുറിച്ച് മഠത്തിനകത്തും പുറത്തും ചർച്ച ചെയ്യുന്നത് അദ്ദേഹം താല്പര്യത്തോടെ കേട്ടിരുന്നു. എന്നാലിപ്പോൾ നഞ്ചമ്മ ചോദിക്കുന്നതും ഒരു മണിക്കൂർ മുമ്പ് നരസി ചോദിച്ചതുമായ ചോദ്യത്തിനുള്ള ഉത്തരം അദ്ദേഹത്തിന്റെ പക്കലില്ലായിരുന്നു. നഞ്ചമ്മയാണെങ്കിൽ തന്നെക്കാൾ ബുദ്ധിശാലിയാണ്. കൂടാതെ വിദ്യാഭ്യാസമുള്ളവളുമാണ്. തനിക്ക് തന്നെ ശരിക്ക് മനസ്സിലാകാത്ത ഭാരതത്തിലെ പദ്യങ്ങൾ അവൾ സുന്ദരമായി പാടുകയും അർത്ഥം പറയുകയും ചെയ്യും. അവളുടെ ചോദ്യത്തിന് എന്താണ് മറുപടി? അവൾ

കുഞ്ഞായിരുന്നപ്പോൾ തന്നെ മരിക്കാമായിരുന്നില്ലേ? തന്നെക്കാൾ ബുദ്ധിമതിയായ അവൾക്ക് പോലും അതിനുത്തരമില്ല. അവൾ തന്നോട് ചോദിക്കുകയാണ്.

അപ്പോഴത്തേക്കും അവൾക്ക് മയക്കം വന്നിരുന്നു. മാദേവയ്യൻ അവളുടെ മുഖം തന്നെ നോക്കിയിരിക്കുകയായിരുന്നു. പനിയുടെ ചൂട് കൊണ്ട് തിണർത്ത മുഖത്ത് എന്തോ ചില വരകൾ ഉണ്ടാവുകയും പിന്നെ ഇല്ലാതാവുകയും ചെയ്യുന്നുവെന്ന് അദ്ദേഹത്തിന് തോന്നി. കുറച്ച് നേരം കഴിഞ്ഞ് കണ്ണ് തുറന്ന് അവൾ സംസാരിക്കാൻ ശ്രമിച്ചു. എന്നാൽ ക്ഷീണം കൊണ്ട് വാക്കുകൾ പുറത്ത് വന്നില്ല. വളരെ ബുദ്ധി മുട്ടി തന്റെ ശക്തിയെല്ലാം സംഭരിച്ച് അവൾ പറഞ്ഞു: "പാർവതിയും രാമണ്ണനും മരിച്ചപ്പോൾ നിങ്ങള് യശോദയുടെ കഥ പറഞ്ഞിരുന്നല്ലോ? കുഞ്ഞ് മരിച്ചപ്പോൾ പ്രാണൻ കളയാൻ ഭയന്ന് യശോദ കരയ്ക്ക് തന്നെ നിന്നു. അതേ ദിവസം രാത്രി ഞാൻ ശ്മശാനത്തിലെ കിണറ്റിൽ ചാടാൻ പോയതാണ്. ധൈര്യത്തോടെ ഞാൻ വെള്ളത്തിൽ എടുത്ത് ചാടുമായിരുന്നു. വിശ്വന് പിന്നെ എന്താണൊരു ഗതി? ആ ചിന്തയോടെ ഞാൻ മടങ്ങി വന്നു. ഇപ്പോൾ ഞാൻ മരിക്കയാണ്. വിശ്വന് ആരാണ് ഒരു ആശ്രയം? ഇപ്പോൾ മുത്തശ്ശി അവന് മുത്താറിക്കുറുക്ക് ഉണ്ടാക്കിക്കൊടുക്കുന്നുണ്ട്. എന്റെ ചേട്ടനെ എനിക്ക് വിശ്വാസമില്ല. അവന്റെ ആഹാരം ഒരു പ്രശ്നമല്ല. അവൻ ബുദ്ധിമാനായിരിക്കണ്ടേ?"

ഇത്രയും സംസാരിക്കുന്ന നേരം കൊണ്ട് ദുഃഖം അണപൊട്ടി, അവൾ കണ്ണടച്ച് കിടന്നു. പിന്നെ മിണ്ടിയില്ല. മയക്കം തുടങ്ങി അല്പം കഴിഞ്ഞപ്പോൾ നല്ല ഉറക്കം വന്നെന്ന് തോന്നി. മാദേവയ്യൻ വെറുതെ ഇരുന്നു. മുക്കുവച്ചേരിയിൽ നിന്ന് കോഴി കൂവുന്ന ശബ്ദം കേട്ടു. അദ്ദേഹം നിത്യവും എഴുന്നേൽക്കുന്ന സമയം. കുളക്കരയിലേക്ക് പോയി വരണമെന്ന് അദ്ദേഹത്തിന് തോന്നി. ചെന്നിഗരായരെ വിളിച്ചുണർത്തി, പറഞ്ഞ് പോകാമെന്ന് വിചാരിച്ചു. എന്നാൽ അദ്ദേഹം എഴുന്നേൽക്കുന്നത് കൊണ്ട് രോഗിക്ക് എന്താണൊരു പ്രയോജനം? അതുകൊണ്ട് കത്തുന്ന വിളക്ക് അതേപടി വെച്ച് വാതിൽ ചാരി അദ്ദേഹം വെളിയിലേക്ക് പോയി. കുളക്കരയിൽ നിന്ന് തിരിച്ച് വരുമ്പോൾ കാക്ക കരയുന്നുണ്ട്. അപ്പോൾ മാത്രം എഴുന്നേറ്റവർ കുളക്കരയിലേക്ക് പോകയാണ്. അവർ സംസാരിച്ചുകൊണ്ടിരിക്കുന്നു. ചുറ്റുമുള്ള ഗ്രാമങ്ങളിൽ എലി ചത്തുവീഴുന്നുണ്ട്. ഇവിടെ എലി വീഴുന്നതിനുമുമ്പ് തന്നെ, എന്നു വെച്ചാൽ ഇന്നലെ രാത്രി നാട്ടുപ്രമാണിമാർ ചേർന്ന് എല്ലാവരും ഉടൻ ഗ്രാമം ഒഴിഞ്ഞ് പോകണമെന്ന് തീരുമാനിച്ചിരിക്കുകയാണത്രെ. ഇന്ന് രാവിലെ ബേളൂരൻ ഗ്രാമം മുഴുവൻ തുടികൊട്ടി വിളംബരം ചെയ്യും. ഇന്നലെ കമ്പൻകുളത്തെ ആപ്പീസിൽ നിന്നും പറഞ്ഞയച്ചിട്ടുണ്ടത്രെ. ഇന്ന് രാവിലെ ഈ ഗ്രാമത്തിലേക്ക് അവർ വരുമത്രെ. കാളിയമ്മയുടെ

കോവിലിനടുത്ത് ഗ്രാമത്തിലെ സ്ത്രീകളും കുട്ടികളുമടക്കം എല്ലാവരും പോയി സൂചിവെപ്പിച്ച് കൊള്ളണമത്രെ. രോഗം പരക്കുന്നതിന് മുമ്പ് തന്നെ നാട്ടിൻപുറങ്ങളിലെല്ലാം സൂചി കുത്തിയിരിക്കണമെന്ന് സർക്കാരിന്റെ ഉത്തരവുണ്ട്.

പ്ലേഗ് ബാധിച്ച് കഴിഞ്ഞവർക്ക് സൂചി വെക്കില്ലെന്ന് കഴിഞ്ഞവർഷം കമ്പൻകുളത്തെ ഡാക്റ്റർ പറഞ്ഞിരുന്നത് അയ്യൻ ഓർത്തു. കഴിഞ്ഞ തവണ ഈ മഹാമാരി നഞ്ചമ്മയുടെ വീട്ടിലാണ് ആദ്യം കയറിയത്. ഇത്തവണയും യാതൊരു മുന്നറിയിപ്പും കൂടാതെ, ഈ സ്ത്രീയെ ആക്രമിച്ചരിക്കുന്നു. അദ്ദേഹം ചിന്താധീനനായി നഞ്ചമ്മയുടെ വീടിനടുത്തേക്ക് നടന്നു.

## അഞ്ച്

എല്ലാവരും രണ്ടേരണ്ട് ദിവസത്തിൽ ഗ്രാമം ഉപേക്ഷിച്ച് പോയി. നഞ്ചമ്മയുടെ വീട് കെട്ടി ബാക്കിയിരുന്ന കഴുക്കോലും വാരിയുമെല്ലാം അയ്യൻ തന്നെ എടുപ്പിച്ച് കൊണ്ടുപോയി. ഒരു ഷെഡ്ഡ് ഉണ്ടാക്കിച്ചു. അദ്ദേഹത്തിന്റെ സ്വന്തം ആവശ്യത്തിന് കുളക്കരയിലുള്ള കോവിൽ മതി. എല്ലാവരും അത്ഭുതത്തോടെ ഒരു വാർത്ത കേട്ടു: ഗംഗമ്മ ആ ഷെഡ്ഡിൽ പോയി മരുമകളെ ശുശ്രൂഷിക്കാൻ കൂടിയിരിക്കുന്നു. "നാശം പിടിച്ച ഈ വീട് കെട്ടിയിരുന്നില്ലെങ്കിലെന്തായിരുന്നു? ആ സണ്ണേൻ ഗ്രാമത്തിൽ പോയി മഹാമാരിയുടെ അടി വാങ്ങി വന്നു. മൂത്തോരുടെ വാക്ക് കേട്ടിരുന്നെങ്കിൽ ഈ മൊട്ടച്ചിക്ക് ഇങ്ങനെ ആകുമായിരുന്നോ?" ഈ പരാതി ഗംഗമ്മ ആവർത്തിച്ച് കൊണ്ടേയിരുന്നു. മാദേവയ്യന്റെ നിർദേശാനുസരണം ഹേമാദികഷായവും കഞ്ഞിയും, അവൾ വേണ്ടെന്ന് പറഞ്ഞാലും വളരെ നിർബന്ധിച്ച് വായ പിടിച്ച് തുറന്ന് കൊടുക്കുമായിരുന്നു.

ചെന്നിഗരായൻ ഇനോക്കുലേഷൻ ചെയ്യിച്ചിരിക്കുന്നു. ഇടത്തെ കൈത്തണ്ട വേദനിക്കുന്നു. അതുകൊണ്ട് അദ്ദേഹം കുളക്കരയിലെ കോവിലിലോ അല്ലെങ്കിൽ പുറത്തുള്ള കാളിയുടെ കോവിലിന്റെ വരാന്തയിലോ കിടക്കുകയാണ്.

"ഞാൻ സന്യാസിയല്ലേ, എനിക്കെന്തിനാ സൂചി? ഞാൻ ചത്താൽ ആരാണ് കരയാനുള്ളത്?" മാദേവയ്യൻ പറഞ്ഞു.

"നിങ്ങൾ ചത്തുപോകുന്നത് പ്രശ്നമല്ല. നിങ്ങളെക്കൊണ്ട് ഈ രോഗം മറ്റുള്ളവർക്ക് പകരും." എന്ന് പറഞ്ഞ് ആരോഗ്യ വകുപ്പുകാർ മാദേവയ്യനും കുത്തിവെച്ചു.

ഒരു ദിവസം കൈ വേദനിച്ചു; ആ വേദന സഹിച്ചുകൊണ്ട് തന്നെ ഗ്രാമീണർ ഷെഡ്ഡ് ഉണ്ടാക്കുകയും സാധനങ്ങൾ കടത്തുകയും ചെയ്തുകൊണ്ടിരുന്നു. ഗംഗമ്മ മാത്രം എന്ത് തന്നെയായിട്ടും സൂചി വെക്കാൻ

സമ്മതിച്ചില്ല.

നഞ്ചമ്മ കിടന്നിരുന്ന കിടക്ക നാല്പേർ നാല് മൂലയ്ക്ക് പിടിച്ച് പൊക്കിയെടുത്ത് ഷെഡ്ഡിൽ കൊണ്ടുവന്നു. അവൾക്ക് ബോധമില്ലായിരുന്നു. അടുത്ത ദിവസം വരെ ബോധം തിരിച്ച് കിട്ടിയില്ല. എന്നാൽ നിർബന്ധിച്ച് അമ്മായി ഗംഗമ്മ ഒഴിച്ച് കൊടുത്ത മരുന്നും കഞ്ഞിയുടെ നേർത്ത വെള്ളവും മാത്രം ഇറക്കുന്നുണ്ടായിരുന്നു. ഷെഡ്ഡിലേക്ക് മാറ്റി രണ്ടാം ദിവസം രാവിലെ അവൾക്ക് അല്പം ബോധം തെളിഞ്ഞെന്ന് തോന്നി. അവൾ സംസാരിക്കാൻ ശ്രമിച്ചു. അടുത്ത് തന്നെ ഇരുന്നിരുന്ന മാദേവയ്യൻ അവളുടെ മുഖത്തിനടുത്ത് ചെവിവെച്ച് 'എന്താ' എന്ന് ചോദിച്ചു.

"വി.......ശ്വ.......ൻ"

"കാണണോ?"

അവൾ മൂളിയെന്ന് മുഖഭാവം കൊണ്ട് മനസ്സിലാക്കി. "വിളിച്ചോണ്ട് വരാൻ ആളെ അയയ്ക്കാം." അദ്ദേഹം അതും പറഞ്ഞ് പുറത്ത് പോയി. ഗ്രാമീണരാകെ തങ്ങളുടെ ഷെഡ്ഡ് ഒരുക്കുന്നതിൽ ഏർപ്പെട്ടിരിക്കുകയാണ്. ഒരാളെ എങ്ങനെ കിട്ടും? കോൽക്കാരന്റെ ഷെഡ്ഡിൽ പോയി അദ്ദേഹം പറഞ്ഞു: "നഞ്ചമ്മ ഉടൻ കണ്ണടയ്ക്കും. മകനെ കാണണമെന്ന് പറഞ്ഞുകൊണ്ടിരുന്നു. ആരെങ്കിലും നാഗലാപുരത്ത് പോയി കുട്ടിയെ കൂട്ടിക്കൊണ്ട് വരണമല്ലോ?"

"അയ്യാസ്വാമി, നിങ്ങൾ കണ്ടില്ലേ? എന്റെ ഷെഡ്ഡിന് ഒരു മടൽ ഓലപോലും കെട്ടിയില്ല. ഇന്ന് ഗൗഡരും തോട്ടത്തിൽ പോയി ഓല കൊണ്ടുവരണം." കോൽക്കാരൻ പറഞ്ഞു.

"അത് നാളെ ചെയ്താലും മതിയല്ലോ? മരിക്കുന്ന അമ്മയുടെ വായിൽ മകൻ വെള്ളമൊഴിക്കണ്ടേ? നീ പോയി വരൂ."

അവൻ സമ്മതിച്ചു. ഉടൻ തന്നെ പുറപ്പെടാൻ പറഞ്ഞ് അദ്ദേഹം ഷെഡ്ഡിൽ വന്നു. വന്ന ഉടനെ ഗംഗമ്മ പറഞ്ഞു: "അവളെന്തോ പറഞ്ഞിരുന്നു. എനിക്ക് മനസ്സിലായില്ല. നിങ്ങൾ തന്നെ ചോദിക്കണം."

വീണ്ടും അവളുടെ മുഖത്തിനടുത്ത് തന്റെ കാത് കൊണ്ടുവന്ന് അദ്ദേഹം ചോദിച്ചു.

അഞ്ച് നിമിഷം കഴിഞ്ഞ് അതവൾ കേട്ടെന്ന് തോന്നി. അവളെന്തോ പിറുപിറുത്തു. "കേട്ടില്ല. ഇത്തിരി കൂടി ഉറക്കെ പറയൂ." എന്ന് പറഞ്ഞപ്പോൾ വീണ്ടും അവൾ മന്ത്രിച്ചു. നാട്ടിൽ പ്ലേഗ് ഉള്ളതുകൊണ്ട് കുഞ്ഞിനെ വിളിപ്പിക്കേണ്ട എന്ന് അദ്ദേഹത്തിന് ഏകദേശരൂപത്തിൽ മനസ്സിലായി. "കോൽക്കാരനോട് പോകേണ്ടെന്ന് പറഞ്ഞ് വരാം." അദ്ദേഹം ഷെഡ്ഡിന് വെളിയിലിറങ്ങി.

പകർച്ചവ്യാധി പിടിച്ച ഗ്രാമത്തിലേക്ക് വിശ്വൻ വരുന്നത് നല്ലതല്ലെന്ന് അദ്ദേഹവും തീരുമാനിച്ചു. നഞ്ചമ്മ നിശ്ചയമായും മരിക്കും. മകൻ

വന്ന് അവസാനമായി വെള്ളം കൊടുത്തില്ലെങ്കിലും സാരമില്ല; അവന്റെ ആയുസ്സെങ്കിലും രക്ഷപ്പെട്ട് കിട്ടിയാൽ മതി. അതാണവളുടെ ആഗ്രഹം. എന്നാൽ അവളെ പോറ്റിവളർത്തിയ മുത്തശ്ശിയെയും ജ്യേഷ്ഠനെയും വിവരം അറിയിക്കണം. അദ്ദേഹം കോൽക്കാരന്റെ ഷെഡ്ഡിലേക്ക് ഓടി. അവൻ മുത്താറിക്കുറുക്ക് കഴിച്ച് പുറപ്പെടാൻ ഒരുങ്ങി നിൽക്കുകയായിരുന്നു. കുട്ടിയെ ഒരു കാരണവശാലും കൂട്ടിക്കൊണ്ട് വരേണ്ടെന്നും മുത്തശ്ശിയെയും ജ്യേഷ്ഠനെയും വിളിച്ചുകൊണ്ട് വരണമെന്നും മാദേവയ്യൻ അറിയിച്ചു.

കോൽക്കാരൻ ഓട്ടം തുടങ്ങി. അവൻ ഒറ്റ വീർപ്പിന് ഓടിയെങ്കിലും ചോളൻ കുന്ന്, പൂഴിത്തോട്, ചെമ്മൺ തോട്, കക്കാളത്തോട് മുതലായവ കടന്ന് നാഗലാപുരത്തെത്തുമ്പോൾ ഉച്ചതിരിഞ്ഞ് മണി രണ്ടായിരുന്നു. അവിടെയാണെങ്കിൽ ആ ഗ്രാമക്കാരും ഗ്രാമം ഉപേക്ഷിച്ചിരിക്കുകയാണ്. കല്ലേശൻ ജോയിസരുടെ ഷെഡ്ഡ് അന്വേഷിച്ചുകൊണ്ട് അവൻ നടന്നു. വിശ്വൻ സ്കൂളിൽ പോയിരിക്കുകയാണ്. കല്ലേശൻ ജോയിസർ നാട്ടിലില്ല. ഹാസനത്തേക്ക് പോയിരിക്കുകയാണ്. അടുത്ത ദിവസമേ വരികയുള്ളൂ. കോൽക്കാരൻ പറഞ്ഞത് കേട്ട് അക്കമ്മ പരിഭ്രമിച്ചു. കല്ലേശനെ കാത്ത് നിന്നാൽ പറ്റില്ല. അവൻ അടുത്ത ദിവസം എത്തിയാലുടനെ പറഞ്ഞയക്കണമെന്ന് കമലുവോട് പറഞ്ഞു. എന്നാൽ അവളെ വിശ്വാസം പോര. അതുകൊണ്ട് അയൽവക്കത്തെ രണ്ട് ഷെഡ്ഡുകളിലുള്ളവരോടും വിവരം പറഞ്ഞു. സ്വന്തം പാട്ടക്കുടിയാനായ പൊന്നന്റെ വണ്ടി വരുത്തി അക്കമ്മ ഉടൻ തന്നെ പുറപ്പെട്ടു.

നശിച്ച പ്ലേഗ് അവളുടെ രണ്ട് കൊച്ചുകുട്ടികളെ കഴിഞ്ഞവർഷം മാത്രമാണ് ബലികൊണ്ടത്. ഇക്കൊല്ലം തന്റെ പേരക്കിടാവിനെ തന്നെ പിടികൂടിയിരിക്കുകയാണ്. വിശ്വൻ രോഗബാധിതനായപ്പോൾ ശൃംഗേരി ശാരദാദേവിക്ക് വഴിപാട് നേർന്നത് കൊണ്ട് സുഖപ്പെട്ടുവത്രെ. ഇപ്പോൾ അവരാരെങ്കിലും അതേ ദേവിക്ക് വഴിപാട് ഉഴിഞ്ഞ് വെച്ചിരിക്കുമോ ആവോ? വഴിയിൽ ഒരു കൊച്ചു ചിറ കണ്ടു. ഒരു നിമിഷം വണ്ടി അവിടെ നിറുത്തി. അവർ താഴെയിറങ്ങി ചിറയുടെ അടുത്ത് ചെന്ന് കാലും മുഖവും കഴുകി. തന്റെ മടിയിൽ തിരുകി വെച്ചിരുന്ന കാശിൽ നിന്ന് ഒരു വെള്ളി ഉറുപ്പിക കൈയിലെടുത്തു. തന്റെ പൗത്രി രോഗവിമുക്തയായാൽ അവളെ വീണ്ടും ശൃംഗേരിക്കയച്ച് കുങ്കുമാർച്ചന നടത്തിക്കുമെന്ന് വഴിപാട് നേർന്ന് അവർ തിരിച്ച് വണ്ടിയിൽ കയറി.

ഇത്തവണ ഉപേക്ഷിക്കാത്ത ഗ്രാമങ്ങളേയില്ല. എന്നാൽ എല്ലാ ഗ്രാമത്തിലും സർക്കാർ വക ഇനോക്കുലേഷൻ നടത്തിയിരിക്കുന്നു. നാഗലാപുരത്ത് വിശ്വൻ, കല്ലേശൻ, കമലു എല്ലാവരും ഇനോക്കുലേഷൻ ചെയ്യിപ്പിച്ചിട്ടുണ്ട്. എന്നാൽ കിഴവിയായ തനിക്ക് അത് വേണ്ടെന്ന് പറഞ്ഞ് അവർ ഒഴിവാക്കിയിരിക്കയാണ്. ഇക്കാലമത്രയും ഒരു തവണ

യെങ്കിലും ആസ്പത്രിയിലെ വെള്ളം താൻ കുടിച്ചിട്ടില്ല. അങ്ങനെയുള്ള താൻ ആ സൂചിയിലെ മരുന്ന് എന്തിന് ദേഹത്തിനകത്ത് കടത്തി വിടണം?

പൗത്രിയുടെ സ്ഥിതിയെക്കുറിച്ച് അവൾ കോൽക്കാരനോട് ആവർത്തിച്ച് ചോദിച്ചുകൊണ്ടിരുന്നു. അവൻ നേരിട്ടൊന്നും കണ്ടിട്ടില്ല. കേട്ടറിഞ്ഞ കാര്യങ്ങളല്ലേ അവന് അറിയിക്കാനാവൂ? ഏതായാലും പ്രാണന് അപകടമൊന്നുമില്ലെന്ന് അവർ സ്വയം സമാധാനിച്ചുകൊണ്ടിരുന്നു. പൊന്നനോട് കാളകളെ വേഗം തെളിക്കാൻ അവർ നിർദേശിച്ചുകൊണ്ടിരുന്നു. അവരുടെ വണ്ടി രാമസമദ്രത്തിലെത്തിയപ്പോൾ നേരം ഇരുട്ടിക്കഴിഞ്ഞിരുന്നു.

## ആറ്

അക്കമ്മ ഷെഡ്ഡിലെത്തി. തന്റെ പേരക്കിടാവ് അവിടെ ഇല്ല. ഗംഗമ്മ തലയ്ക്കടിച്ച് കരയുന്നു. മാദേവയ്യൻ അവരെ അറിയിച്ചു: "സുമാർ ഉച്ച നേരത്ത് തന്നെ നഞ്ചമ്മയുടെ പ്രാണൻ പോയിക്കഴിഞ്ഞിരുന്നു. പ്ലേഗ് പിടിച്ച ഗ്രാമത്തിലേക്ക് മകനെ കൂട്ടിക്കൊണ്ട് വരേണ്ടെന്ന് അവൾ തന്നെ പറഞ്ഞിരുന്നു. അവളുടെ അവസാനവാക്കാണത്. പിന്നെ അവൾ സംസാരിച്ചിരുന്നില്ല. മരിക്കുന്നതിന് മുമ്പ് കുരു ഒന്നും ഉടഞ്ഞിരുന്നില്ല. അഞ്ച് നിമിഷം ശ്വാസം മേൽപ്പോട്ട് വന്നുകൊണ്ടിരുന്നു. അതോടെ അന്ത്യശ്വാസം വലിച്ചു. അടുത്തുണ്ടായിരുന്ന അമ്മായി ഗംഗമ്മ വായിൽ വെള്ളമൊഴിച്ച് കൊടുത്തു. നിങ്ങൾ വരുമെന്ന് വെച്ച് വൈകുന്നേരം വരെ ശവം വെച്ച് കാത്തു. രാത്രിയായാൽ അടുത്ത ദിവസം വരെ കാത്തു നിൽക്കേണ്ടി വരും; പ്ലേഗ് പിടിച്ച ശവം നാറാൻ തുടങ്ങിയേക്കും; ഈ ഭയം കാരണം വൈകുന്നേരം ദഹിപ്പിക്കാൻ കൊണ്ടുപോയതാണ്. ഇപ്പോൾ അരമണിക്കൂർ കഴിഞ്ഞിരിക്കുന്നു."

അക്കമ്മ നെഞ്ചത്തടിച്ച് വാവിട്ട് കരഞ്ഞു: "എനിക്ക് ഈ മുഖം പോലും കാണാനൊത്തില്ലല്ലോ! ഞാൻ അവിടത്തന്നെ പോയി കാണും." അക്കമ്മ ആ ഇരുട്ടിൽ ശ്മശാനത്തിന് നേരേ നടന്നു. സ്ത്രീകൾ അവിടെ പോകാൻ പാടില്ലെന്ന് മാദേവയ്യൻ പറഞ്ഞെങ്കിലും അവരത് അനുസരിച്ചില്ല. വളരെ വയസ്സായി, ജരാനര ബാധിച്ച വൃദ്ധ. ഇരുട്ടത്തെങ്ങാനും വീണേക്കുമെന്ന് ഭയന്ന് അവരുടെ കൈ പിടിച്ച് കൊണ്ട് മാദേവയ്യൻ കൂടെ പുറപ്പെട്ടു. അവർ കുളത്തിനടുത്തുള്ള തിണ്ടിറങ്ങുന്നേടത്ത് അയ്യാശാസ്ത്രി ഒറ്റയ്ക്ക് കൂനിപ്പിടിച്ച് നിൽക്കുന്നു. അവരെ രണ്ടുപേരെയും കണ്ട ഉടനെ അദ്ദേഹം ചോദിച്ചു: "ആരാത്?" നഞ്ചമ്മയുടെ മുത്തശ്ശിയാണെന്ന് മാദേവയ്യൻ മറുപടി നൽകി. അദ്ദേഹം അക്കമ്മയോടൊപ്പം തോട്ടത്തിന്റെ വഴിയിലേക്കിറങ്ങി. തിണ്ടിറങ്ങി, തോട്ടത്തിന്റെ ഇടയിലൂടെ നടന്ന് അവർ എത്തുമ്പോഴത്തേക്കും കർമങ്ങളെല്ലാം കഴിഞ്ഞ് വേഗം

ചിതയിൽ വെച്ചിരിക്കുകയാണ്. അതിൽ നിന്ന് വസ്ത്രങ്ങളും മറ്റും ഇപ്പോൾ എടുത്ത് നീക്കിയതേയുള്ളൂ. തന്റെ പേരക്കിടാവ് ജനിച്ചന്ന് കണ്ടു. അന്ന് വെളുവെളുത്തിരുന്നു. ഇപ്പോൾ ശരീരമാകെ കറുത്തിരിക്കുക്കയാണ്. അവർ ഓടിയണഞ്ഞ് ചിതയിലിരിക്കുന്ന തന്റെ കുഞ്ഞിന്റെ ശവം കെട്ടിപ്പിടിച്ചു. അക്കമ്മയെ സമാധാനിപ്പിച്ച് നീക്കുന്നതിന് മറ്റുള്ളവർ വളരെ പ്രയാസപ്പെടേണ്ടി വന്നു. അവരുടെ മുമ്പിൽ വെച്ച് തന്നെ ശവത്തിന്മേൽ വിറക് വെച്ച് തീ കൊളുത്തി. തീ സാവധാനം പടർന്ന് പിടിച്ചു. അത് ആളിക്കത്തി. അക്കമ്മ അതിൽ തന്നെ നോക്കിനിൽക്കയായിരുന്നു. പെട്ടന്നവൾ ചീറി: "കള്ളസൂളേ! അവസാനം നീയിത് ചെയ്തു അല്ലേ? നിനക്ക് കാണിച്ച് തരാം."

അവർ പറയുന്നതെന്താണെന്ന് ആർക്കും മനസ്സിലായില്ല. അക്കമ്മ അവിടെ നിന്നും തിരിഞ്ഞ് നടന്നു. അവർ ഓടുകയായിരുന്നു. ഇരുട്ടിൽ വീണേക്കുമെന്ന് തോന്നിയ മാദേവയ്യൻ പിന്നാലെ തന്നെ വന്ന് കൈപിടിച്ചു. അവർ കൈ കുതറിത്തെറുപ്പിച്ച് ധൃതിയിൽ നടക്കുകയാണ്. തിണ്ടിനടുത്ത് നിന്നിരുന്ന അയ്യാശാസ്ത്രി ചോദിച്ചു: "അമ്മച്ചീ, എന്തിനാ ഇങ്ങനെ ഓടുന്നത്?" അതവർ കേട്ടില്ല. അവർ നേരെ ഷെഡ്ഡിലേക്ക് വന്നു. അകത്ത് ചെന്ന് വാതിലിന്റെ മൂലയിലുണ്ടായിരുന്ന ചൂൽ കൈയിലെടുത്തു. അവർ വണ്ടിയുടെ അടുത്ത് പോയി. പൊന്നൻ ഊരിവെച്ചിരുന്ന ചെരുപ്പിലൊന്ന് മറ്റേ കൈയിലെടുത്തു. അവർ നേരെ ഗ്രാമത്തിൽ പ്രവേശിച്ചു. ഗംഗമ്മ ആകെ പരിഭ്രാന്തയായി. പൊന്നനും ഒന്നും മനസ്സിലായില്ല. ആ ഇരുട്ടത്ത് അവർ എങ്ങോട്ടാണ് പോയതെന്ന് പോലും അവരറിഞ്ഞില്ല. അമാവാസിയടുത്ത ദിവസം. അന്ധകാരം കട്ടപിടിച്ച് നിൽക്കുന്നു. ആ ഇരുട്ടിലും വഴിതിരിച്ചറിഞ്ഞ് അക്കമ്മ ഗ്രാമത്തിൽ പ്രവേശിച്ചു. നേരെ തന്റെ പൗത്രി താമസിച്ചിരുന്ന വീടിന് മുമ്പിൽ വന്ന് നിന്നു. വാതിൽപ്പാളിമേൽ ചൂലും ചെരുപ്പും കൊണ്ട് ഉറക്കെ അടിച്ച് ചീറിത്തുടങ്ങി:

"എടീ മാരിസ്സൂളേ! എല്ലാവരെയും വിട്ടിട്ട് എന്തിനീ വീട്ടിലേക്ക് തന്നെ നീ വീണ്ടും വന്നു? നിന്റെ കണ്ണ് എന്റെ കുഞ്ഞിന്റെ രണ്ട് മക്കളുടെ മേൽ വീണു. ഇപ്പോൾ ശാരദാദേവിക്ക് വഴിപാട് നേരുന്നതിന് മുമ്പ് തന്നെ നീ അവളെ വിഴുങ്ങി. അല്ലേടീ? നിന്നെ പേടിക്കുമ്പോൾ അവരുടെ തലേൽ കേറിയിരിക്കുന്നോ, പാപിസ്സൂളേ? എടീ നിനക്ക് ചെരുപ്പിന്റെ അടി തന്നെ കൊള്ളണം. അകത്ത് ഒളിച്ചിരിക്കയാണോടീ? പുറത്ത് വാ. നിന്റെ തലേലെ രോമം പറിഞ്ഞ് പോകുന്നത് വരെ ഈ ചെരുപ്പ് കൊണ്ടടിക്കും."

അക്കമ്മ ചെരുപ്പ് കൊണ്ട് വാതിലിൽ തുടരെ അടിച്ചുകൊണ്ടിരുന്നു; തോന്നിയതുപോലെ മഹാമാരിയെ ശകാരിച്ചു. അപ്പോഴത്തേക്കും അവർക്ക് ക്ഷീണം തോന്നിയിരിക്കണം. അവർ അതേപടി വരാന്തയിൽ

കയറി ഇരുന്നു. ചൂലും ചെരുപ്പും കൈകളിൽ തന്നെയുണ്ട്. അരമണി ക്കൂർ കഴിഞ്ഞപ്പോൾ അവരുടെ ദേഷ്യം ഇറങ്ങി. കഴിഞ്ഞകൊല്ലം രണ്ട് കുഞ്ഞുങ്ങൾ മരിച്ചപ്പോഴും അവർ ഇതേ വീട്ടിൽ വന്നിരുന്നു. പൗത്രിയെ സമാധാനിപ്പിച്ച് പോയിരുന്നു. ഇതേ വീട്ടിൽ വെച്ചാണ് പാർവതിയുടെ കല്യാണം കഴിഞ്ഞത്.. ഈ നശിച്ച മഹാമാരി ഈ വീട് തന്നെ തെര ഞ്ഞുപിടിക്കുന്നതെന്ത് കൊണ്ടാണ്? അക്കമ്മയ്ക്ക് ഇപ്പോൾ കരച്ചിൽ വന്നു. ഒരു തേങ്ങലായി ആരംഭിച്ച കരച്ചിൽ ഒരു വലിയ അലർച്ചയായി അവസാനിപ്പിച്ചു. അവൾ എഴുന്നേറ്റു. വീണ്ടും ചൂല് കൊണ്ട് വാതിൽ അടിക്കുന്നതിനോ മഹാമാരിയെ ശകാരിക്കുന്നതിനോ മനസ്സ് വന്നില്ല. അതേ കൂരിരുട്ടിൽ അവർ ഗ്രാമത്തിന് വെളിയിലേക്ക് നടന്നു.

അപ്പോഴത്തേക്കും മുൻപിൽ നിന്ന് വരികയായിരുന്ന അയ്യൻ അവരെ തിരിച്ചറിഞ്ഞു: "നിങ്ങളെ തിരഞ്ഞ് ഞങ്ങൾ എവിടെ എല്ലാം പോയി? ഒഴിഞ്ഞ് പോയ ഗ്രാമത്തിലേക്ക് നിങ്ങളെന്തിനാ വന്നത്?"

"ആ പ്ലേഗ് സൂളയെ ചെരുപ്പ് കൊണ്ട് അടിക്കാൻ പോയതാണ്."

ശവസംസ്കാരം കഴിഞ്ഞ് ആളുകൾ മടങ്ങി. ചെന്നിഗരായൻ കണ്ണീർ തുടച്ച് കരഞ്ഞുകൊണ്ടേയിരുന്നു. "ഈ നശിച്ച വീട് കെട്ടിയി രുന്നില്ലെങ്കിൽ ഇവൾക്കെന്താകുമായിരുന്നു. ഈ പുതിയ വീട് കെട്ടിയെ തുകൊണ്ടാണ് മാരിയമ്മ പിടിച്ചത്."

അക്കമ്മ രാത്രിമുഴുവൻ കരയുകയായിരുന്നു. ഇനി രാവിലെ എഴു ന്നേറ്റ്, വന്ന വണ്ടിയിൽ തന്നെ നാട്ടിലേക്ക് മടങ്ങണോ? അല്ല, കല്ലേ ശൻ വരുന്നതുവരെ ഇവിടെത്തന്നെ താമസിക്കണോ? അക്കാര്യത്തെ ക്കുറിച്ച് അവർ ചർച്ച ചെയ്തു. അദ്ദേഹം വരുന്നത് വരെ താമസിക്കാം. അയ്യൻ നിർദേശിച്ചു. കാളവണ്ടിയോടൊപ്പം പൊന്നനും അവിടെ തങ്ങി.

ഉച്ചയ്ക്ക് പന്ത്രണ്ട് മണി സമയത്ത് ഷെഡ്ഡിൽ അക്കമ്മ കിടന്നി രിക്കയായിരുന്നു. ഗംഗമ്മ തലയ്ക്ക് കൈയും കൊടുത്ത് ഇരുന്നിരുന്നു. ചെന്നിഗരായൻ ഗ്രാമദേവതയുടെ കോവിലിലെ വരാന്തയിൽ കിടന്ന് തന്റെ ദുഃഖം മറക്കാൻ ഉറങ്ങുന്നു. വിശ്വൻ ധൃതിയായി ചുവട് വെച്ചുകൊണ്ട് ഗ്രാമത്തിന് നേരെ നടക്കുകയാണ്. ഗ്രാമത്തിന് വെളി യിലുള്ള തന്റെ പീടികയ്ക്ക് മുമ്പിൽ ഇരിക്കയായിരുന്ന നരസി ഇത് കണ്ടു. "മോനെങ്ങോട്ടാ പോകുന്നത്?"അവൾ ഓടി വന്ന് ചോദിച്ചു.

"ഞങ്ങളുടെ അമ്മ മരിച്ചുപോയത്രെ. നേരാണോ? അവൻ ചോദിച്ചു."

നരസി അവനെ കെട്ടിപ്പിടിച്ചു.

"എന്നെ എന്തിനാ കെട്ടിപ്പിടിക്കുന്നത്? ഞാൻ വീട്ടിലേക്ക് പോകട്ടെ. എന്നെ വിടൂ." അവൻ കുതറി.

"നീ അവിടെ പോയി എന്ത് ചെയ്യും മോനേ?"

"ഞങ്ങളുടെ അമ്മ അവിടെ ഉണ്ട്. അവർ മരിച്ചിട്ടില്ല."

"ഇങ്ങ് വരൂ. ഞാൻ പറയാം." അവൾ അവന്റെ രണ്ട് കൈയും പിടിച്ച് പീടികയിലേക്ക് വലിച്ചുകൊണ്ടുപോയി. അവിടെ അവനെ ഇരുത്തി. "നീ ഒറ്റയ്ക്കാണോ വന്നത്?"

"ഹും."

"അമ്മ മരിച്ചെന്ന് ആരാ പറഞ്ഞത്?"

"ഞങ്ങളുടെ അയൽവക്കത്തെ ഷെഡ്ഡിലെ നാഗമ്മ അമ്മായി."

"അവർ പറഞ്ഞ ഉടനെ നീ വന്നതാണോ?"

"ഹൂം."

"നിനക്ക് വഴി അറിയാമോ?"

"വണ്ടിയിൽ ഇരുന്ന് പോകുമ്പോൾ ഞാനെല്ലാം നോക്കിയിരുന്നു. കുളത്തിനടുത്ത തിണ്ടിലൂടെ കത്താള ഇടവഴിയും കണഗലത്തോടും കടന്ന് പൂഗ്രാമത്തിലൂടെ ചോളൻ കുന്നിലെ പ്ലാശിൻ കാവ് കടന്ന് വന്നു."

നരസിക്ക് കരച്ചിൽ വന്നുപോയി. അവൾ അവനെ ഒരിക്കൽ കൂടി കെട്ടിപ്പിടിച്ചു.

"എന്തിനാ നരസമ്മ കരയുന്നത്? ഞാൻ വീട്ടിലേക്ക് പോകട്ടെ. വിടൂ." അവൻ അവളുടെ കൈയിൽ നിന്നും കുതറി എഴുന്നേറ്റു. താൻ തന്നെ വിളിച്ചുകൊണ്ട് പോകാമെന്ന് പറഞ്ഞ് അവൾ കൈപിടിച്ച് അവരുടെ ഷെഡ്ഡിലേക്ക് കൂട്ടിക്കൊണ്ട് പോയി. പൗത്രിയുടെ കുഞ്ഞിനെ കണ്ട അക്കമ്മ എഴുന്നേറ്റ് അവനെ വാരിയെടുത്തു. "അനാഥനായല്ലോ മോനേ?" അവർ വാവിട്ട് കരഞ്ഞു. വിശ്വനും കരച്ചിൽ വന്നു. "അമ്മ ചത്തുപോയോ?" അവൻ ചോദിച്ച് ഉച്ചത്തിൽ നിലവിളിച്ച് നിലത്ത് വീണുരുണ്ടു.

## ഏഴ്

വൈകുന്നേരമായപ്പോൾ അക്കമ്മയ്ക്ക് പനി വന്നു. ശരീരം ആകെ നുറുങ്ങുന്നത് പോലെ വേദനിക്കുക; കണ്ണ് വല്ലാതെ ചുകന്നിരിക്കുക; മുഖം തിണർത്ത് വരിക, ഈ ലക്ഷണങ്ങൾ കണ്ട മാദേവയ്യൻ അത് പ്ലേഗ് ആണെന്ന് ഉടൻ തന്നെ പറഞ്ഞു. ഈ മുത്തശ്ശി ഇനി ബാക്കിയാവില്ലെന്നും അദ്ദേഹത്തിന് തോന്നി. വിശ്വനെ രോഗിയുടെ അടുത്ത് വിടരുതെന്ന് അദ്ദേഹം നിശ്ചയിച്ചു. അവനെ കൂട്ടിക്കൊണ്ട് വന്ന് നരസിയുടെ അടുത്താക്കി. "പെങ്ങളേ, ഇവനെ നിന്റെ വീട്ടിൽ നിന്നും പുറത്താക്കരുത്. അവന് ആഹാരം നീ തന്നെ കൊടുക്കണം. ജാതി പോകയും മറ്റുമില്ല. ഷെഡ്ഡിൽ മുത്തശ്ശിക്ക് പ്ലേഗ് പിടിച്ചിരിക്കുകയാണ്. ഇവനെ അവർ തൊടരുത്."

വിശ്വനൊന്നും തിന്നില്ല. അവൻ അമ്മയെ ഓർത്ത് കരഞ്ഞുകൊണ്ടിരുന്നു. അവനെ പുറത്തെങ്ങും വിടാതെ നരസി അടുത്ത് തന്നെ

പിടിച്ചിരുത്തി.

നഞ്ചമ്മയ്ക്ക് വേണ്ടി കൊണ്ടുവന്നിരുന്ന ഹേമാദികഷായം കുറേ ബാക്കിയുണ്ടായിരുന്നു. ഷെഡ്ഡിലേക്ക് വന്ന മാദേവയ്യൻ അക്കമ്മയ്ക്ക് അത് കുടിക്കാൻ കൊടുത്തു. അവർ കുടിക്കാൻ വിസമ്മതിച്ചു. എന്ത് ചെയ്തിട്ടും വായ തുറന്നില്ല. താൻ മരിക്കണമെന്ന് അവർ നിശ്ചയിച്ചതായി തോന്നി.

രാത്രി പത്ത്മണിയോടെ കല്ലേശൻ വന്നു. സംഭവങ്ങളെല്ലാം മാദേവയ്യൻ വിവരിച്ചു. കുറച്ചിട അവനും കണ്ണീർ ചൊരിഞ്ഞു. ഇനി എന്ത് ചെയ്യണമെന്ന കാര്യത്തെക്കുറിച്ച് അവർ ചർച്ച ചെയ്തു. അവൻ പറഞ്ഞു: "വിശ്വന് ഇനോക്കുലേഷൻ ചെയ്തിട്ടുണ്ട്. നാഗലാപുരത്തും ഗ്രാമം ഉപേക്ഷിച്ചിരിക്കയാണ്. ഈ ഗ്രാമം ഒഴിഞ്ഞിരിക്കയാണല്ലോ? അവൻ ഇവിടെയാണെങ്കിലും ഭയപ്പെടാനില്ല. അമ്മയുടെ അടിയന്തിരം കഴിയുന്നതുവരെ അവൻ അവിടെത്തന്നെ നിൽക്കട്ടെ. അതിന് ശേഷം ഞാൻ വന്ന് കൂട്ടിക്കൊണ്ട് പോകാം. ഉപേക്ഷിച്ച ഗ്രാമത്തിനകത്ത് ചെന്ന് കുറേ സമയം ഇരുന്നതുകൊണ്ടാണ് മുത്തശ്ശിക്ക് പ്ലേഗ് ബാധയേറ്റത്. ഇനോക്കുലേഷൻ വേണ്ടെന്ന് അവർ ശാഠ്യം പിടിച്ചിരുന്നു. ഞാനവരെ ഇപ്പോൾ തന്നെ വണ്ടിയിൽ കയറ്റി കൂട്ടിക്കൊണ്ട് പോകാം."

മറിച്ച് പറയുന്നതിന് അവിടെ ആരുമില്ലായിരുന്നു. "എന്നാൽ അങ്ങനെയാവട്ടെ." അയ്യൻ പറഞ്ഞു.

"ഞാനങ്ങോട്ട് വരുന്നില്ല. എന്റെ കുഞ്ഞിനെ ചുട്ടസ്ഥലത്ത് തന്നെ എന്നെയും ചുടണം." അക്കമ്മ ഉറപ്പിച്ച് പറഞ്ഞു. കല്ലേശൻ അനുസരിച്ചില്ല. അവൻ വണ്ടിയിൽ വൈക്കോലിട്ട് അതിന്റെ മുകളിൽ ഒരു ചാക്കും സാരിയും വിരിച്ച് നല്ല പതം വരുത്തി. അക്കമ്മയെ അതിലെടുത്ത് കിടത്തി. നഞ്ചമ്മയുടെ ഒരു കമ്പിളിയെടുത്ത് പുതപ്പിച്ചു. രാത്രി തന്നെ കാള പൂട്ടി വണ്ടി പുറപ്പെട്ടു.

അടുത്ത ദിവസം രാവിലെ അപ്പണ്ണയ്യൻ നാട്ടിലെത്തി. പ്ലേഗ് വന്ന് ഗ്രാമം ഉപേക്ഷിച്ചതോ, ചേട്ടത്തിയമ്മ മരിച്ചതോ അവനറിഞ്ഞിരുന്നില്ല. ഷെഡ്ഡിൽ വന്നിരുന്ന് അവൻ കണ്ണീരൊഴുക്കി. പാർവതിയുടെ വിവാഹത്തിന് ശേഷം അവന് ചേട്ടത്തിയമ്മയോട് വലിയ അനുഭാവമായിരുന്നു. രണ്ട് കുട്ടികൾ മരിച്ചതിന് ശേഷം അവന് നഞ്ചമ്മയോട് എന്തെന്നില്ലാത്ത ബഹുമാനം. സ്വന്തം അമ്മയിൽ നിന്നകന്നതിനുശേഷം നിത്യേന നഞ്ചമ്മയുണ്ടാക്കിയ സാമ്പാറും പുളിശ്ശേരിയും അവൻ കഴിക്കുകയായിരുന്നു. ഇപ്പോൾ ഈ ഗ്രാമത്തിൽ തനിക്ക് ബന്ധുവെന്നു പറയാൻ ആരും ഇല്ലെന്നവന് തോന്നി. നരസിയുടെ വീട്ടിലേക്ക് പോയി അവൻ തന്നെ വിശ്വനെ വിളിച്ച് കൊണ്ടുവന്നു. ഇപ്പോൾ മാദേവയ്യനൊഴിച്ചാൽ ഈ നാട്ടിൽ വിശ്വന് ഏറ്റവും അടുത്ത ആൾ ഇളയച്ഛനൊരാൾ മാത്രമാണ്. രേവണ്ണശെട്ടിയുടെ ഭാര്യ സർവക്കയും മറ്റ് കുറേ സ്ത്രീകളും

ഷെഡ്ഡിൽ വന്ന് അവന്റെ കവിളിൽ തൊട്ട് ചുംബിച്ച് കണ്ണീരൊലിപ്പിച്ച് കൊണ്ടുപോയി. എന്നാൽ ആരും അവന്റെ അമ്മയെ വിളിച്ചുകൊണ്ട് വന്നില്ല. അവരെ ശ്മശാനത്തിൽ ചുട്ട് കളഞ്ഞുവത്രെ. ചത്ത് വെണ്ണീറാക്കിക്കളഞ്ഞാൽ അവർ പിന്നെ വരില്ലത്രെ. ഇവരെന്തിനാ ചുട്ട് കളഞ്ഞത്? അങ്ങനെ തന്നെ വെച്ചിരുന്നെങ്കിൽ അവർക്ക് പ്രാണൻ വരുമായിരുന്നില്ലേ? അവൻ ചിന്തിച്ചുകൊണ്ടേയിരുന്നു.

ഇനി ചേട്ടത്തിയമ്മയുടെ അടിയന്തിരം കഴിയണം. അപ്പണ്ണയ്യൻ ചേട്ടനോട് പറഞ്ഞു: "എന്റെ കൈയിൽ അറുപത് ഉറുപ്പികയുണ്ട്. നിന്റെ കൈയിലെന്തുണ്ട്? തരൂ. കർമങ്ങൾ ചിട്ടപ്രകാരം നടത്തിക്കളയാം. അവർ ഭാഗ്യവതിയാണ്. ശ്രദ്ധയോടും ഭക്തിയോടും കൂടി കർമങ്ങളെല്ലാം നടക്കണം."

"കഴുതസ്സൂള, ഉള്ള കാശെല്ലാം എടുത്ത് വീട് കെട്ടിച്ചു. എനിക്കവൾ യജമാനസ്ഥാനം തന്നിരുന്നോ? പിന്നെങ്ങനെ കാശുണ്ടാവും?"

അപ്പണ്ണയ്യൻ പറഞ്ഞു: "മരുന്നു കൊണ്ടു വന്ന ശേഷം മുപ്പത്തിരണ്ടുറുപ്പിക ബാക്കിയുണ്ടായിരുന്നു. അതെന്റെ കൈയിലുണ്ട്. അതും എടുത്തോളു. അടിയന്തരം ചെറിയ തോതിൽ നടത്തിയാൽ മതി. ഈ പുരോഹിതന്മാർക്ക് കുറേ ദാനവും ദക്ഷിണയും കൊടുക്കുന്നത് കൊണ്ടു മരിച്ച നഞ്ചമ്മയ്ക്ക് ഒരു ഗുണവും കിട്ടില്ല."

എന്നാൽ അതേ ദിവസവും കമ്പൻകുളത്തെ ഹെഡ്മാസ്റ്റർ വന്നു. നിശാപാഠശാല നടത്തിയ വകയിൽ നൂറ്റിരുപത് ഉറുപ്പിക ചെന്നിഗരായർക്ക് കൊടുത്തു. കാശു വാങ്ങേണ്ട ആൾ മരിച്ചു പോയതു കൊണ്ടു അവരുടെ ഭർത്താവായ താൻ കാശു സ്വീകരിക്കുന്നുവെന്ന് എഴുതി വാങ്ങി അദ്ദേഹം പോയി. ആ കാശു അടിയന്തിരത്തിന് കൊടുക്കാൻ അപ്പണ്ണയ്യൻ പറഞ്ഞു.

"അത് മാത്രം ചെലവു ചെയ്യണ്ട. പഠിക്കുന്ന ഒരു കുട്ടിയുണ്ട്. അവന് കുപ്പായമോ പുസ്തകമോ മറ്റോ വാങ്ങാൻ വേണ്ടി വരും." മാദേവയ്യൻ അഭിപ്രായപ്പെട്ടു. "എന്നാൽ അത് അയ്യാസാമിയുടെ കൈയിൽ കൊടുക്കൂ." അപ്പണ്ണയ്യൻ പറഞ്ഞു. ചെന്നിഗരായൻ അതാർക്കും കൊടുത്തില്ല. ഒരു തുണിയിൽ ചുരുട്ടിക്കെട്ടി അരക്കെട്ടിൽ മുറുക്കി അദ്ദേഹം നടന്ന് തുടങ്ങി.

വിശ്വൻ ഉപനയനം കഴിയാത്ത കുട്ടിയാണ്. അവന് പകരമായി പുത്രസ്ഥാനത്ത് നിന്ന് അപ്പണ്ണയ്യൻ തന്നെ ബലി ഇടുകയും മറ്റും ചെയ്തു. തോട്ടത്തിലെ കിണറ്റിൻകരയ്ക്ക് കൂട്ടിക്കൊണ്ടു പോയി വിശ്വന്റെ തല മുണ്ഡനം ചെയ്തു. കർമങ്ങൾ നടക്കുമ്പോൾ അവനെ വെറുതെ ഒരിടത്ത് ഇരുത്തി. അണ്ണാജോയിസരുടെ വകയാണ് മന്ത്രങ്ങളും തന്ത്രങ്ങളും. നഞ്ചമ്മയുടെ വീട്ടിൽ തന്നെ ധാരാളം പാത്രങ്ങളുണ്ടായിരുന്നു. അതെല്ലാം അടിയന്തിര ദിവസം ബ്രാഹ്മണർക്ക് ലോഭമില്ലാതെ ദാനം ചെയ്തു.

# എട്ട്

അടിയന്തിരം കഴിഞ്ഞ് പത്ത് ദിവസമായപ്പോൾ കല്ലേശൻ വന്നു. അക്കമ്മ നാട്ടിലെത്തി രണ്ടാം ദിവസം തന്നെ മരിച്ചു പോയത്രെ. അവൻ ഹാസനം, കൗശികം, മാവൻകര, ഗൊരൂർ, ഹെബ്ബാല തുടങ്ങിയ സ്ഥലങ്ങളിലൊക്കെ തിരഞ്ഞ് അച്ഛനെ കണ്ടുപിടിച്ചു അവരുടെ ശേഷ ക്രിയകൾ നിർവഹിച്ചു. ഇപ്പോൾ വിശ്വനെ വിളിച്ചുകൊണ്ടുപോകാൻ വന്നിരിക്കുകയാണ്.

അമ്മയുടെ അടിയന്തിരത്തിന് ശേഷം വിശ്വൻ കരയുന്നത് നിർത്തിയിരിക്കുന്നു. കുളക്കരയിലെ കോവിലിൽ ചെന്ന് അയ്യന്റെ മുമ്പിൽ വെറുതെ ഇരിക്കും. അവന് ഊണ് കഴിക്കാൻ സാധിച്ചിരുന്നില്ല. അദ്ദേഹം വളരെ നിർബന്ധിച്ചാൽ ഭിക്ഷാന്നമായ മുത്താറിക്കുറുക്കും പരിപ്പും അല്പം കഴിക്കും. കോവിലിലേക്ക് പോയില്ലെങ്കിൽ അവൻ നരസമ്മയുടെ പീടികയിൽ പോകും. "നരസമ്മേ, ഗ്രാമത്തിനകത്ത് പോയിനോ ക്കിയാൽ അമ്മയെ കാണില്ലേ? അമ്മ ചത്തുവെന്ന് ഇവർ കളവ് പറയുന്നതല്ലേ?" അവൻ ചോദിക്കും. "എനിക്കറിയില്ല കുഞ്ഞേ. ഇതാ, ഈ ബിസ്ക്കറ്റു തിന്നോളൂ." മറുപടി പറയാൻ അറിയാതെ നര സമ്മ പീടികയിൽ നിന്നു ബിസ്കറ്റ് എടുത്തു നീട്ടും.

"എനിക്ക് ബിസ്കറ്റു വേണ്ട. ഞങ്ങളുടെ അമ്മ വീട്ടിലുണ്ടോ എന്ന് പറ." അവൻ വീണ്ടും ചോദിക്കും. ഒരു ദിവസം അവൻ ആരും കാണാതെ ഒറ്റയ്ക്ക് ഗ്രാമത്തിനകത്ത് പോയി. തന്റെ വീടു പൂട്ടിയിരിക്കുന്നു. അതും നോക്കി അവൻ തിരിച്ചു വന്നു.

ഇപ്പോൾ അമ്മാവൻ തന്നെ വിളിക്കാൻ വന്നിരിക്കയാണ്. "ഞാൻ വരുന്നില്ല." അവൻ ധൈര്യത്തോടെ പറഞ്ഞു.

"എന്തു കൊണ്ടാ?"

"നീ അടിക്കും. ഞാനീ ഗ്രാമത്തിലെ സ്കൂളിൽ പോകും."

ഈ ഗ്രാമത്തിൽ അവനെ ആര് പോറ്റും? ഗംഗമ്മ താൻ കൂടെ പാർപ്പിച്ചോളാമെന്ന് സമ്മതിച്ചു. എന്നാൽ അവർക്കുണ്ടോ വാത്സല്യം. മോനേ, അമ്മാമന്റെ നാട്ടിലേക്ക് തന്നെ പോയ്ക്കോളൂ." അയ്യൻ ഉപദേ ശിച്ചു.

"പറ്റില്ല സ്വാമി. അവൻ കാലിയെ തല്ലും പോലെയാണ് തല്ലുന്നത്." അവൻ അമ്മാവന്റെ മുഖത്തു നോക്കി പറഞ്ഞു.

കല്ലേശൻ ഇനി അടിക്കില്ലെന്ന് ഉറപ്പു നല്കി. മറ്റുള്ളവരും നിർബ ന്ധിച്ചു. ഗത്യന്തരമില്ലാതെ അവൻ പുറപ്പെട്ടു. യാത്ര ചോദിക്കാൻ മാദേ വയ്യനും ഇളയച്ഛനും ഒരുനാഴികയോളം ഒന്നിച്ച് പോയി . ഇവർ രണ്ടു പേരും തിരിച്ചുവരുമ്പോൾ വിശ്വൻ അയ്യനെ വിളിച്ച് നിർത്തി. അദ്ദേഹ ത്തിന്റെ അടുത്തേക്ക് ഓടി വന്നു. "ഞങ്ങളുടെ അമ്മ മരിച്ചെന്ന് നിങ്ങ ളൊക്കെ പറയുന്നല്ലോ. അത് കളവായിരുന്നാൽ മതി. ഗ്രാമത്തിലെ ആളു

കളെല്ലാം ഷെഡ്ഡിൽ നിന്ന് തിരിച്ചു പോയ ശേഷം അമ്മ വരും. നാഗലാപുരത്ത് വന്ന് എന്നെ വിളിച്ചോണ്ടു പോകാൻ പറയണം."

"ആട്ടെ മോനേ." അദ്ദേഹം അവിടെത്തന്നെ നിന്നു. കല്ലേശൻ അവന്റെ കൈ പിടിച്ചു കൊണ്ടു നടന്നു. തിരിഞ്ഞു നോക്കിക്കൊണ്ടു വിശ്വൻ അമ്മാവന്റെ പിന്നിലായി കാൽ വലിച്ച് വെച്ചു കൊണ്ടിരുന്നു. അവർ മുമ്പിലുള്ള കുന്ന് കയറി മറയുന്നതുവരെയും അതേ പടി നിന്നു. "നാഗലാപുരത്തേക്ക് അയയ്ക്കുന്നതിനുമുമ്പ് വിശ്വന് നല്ല തടിയായിരുന്നു. ഇപ്പോൾ അവന് മൗഢ്യം ബാധിച്ചിരിക്കയാണ്. മുഖം ഉണങ്ങിച്ചുളിഞ്ഞിരിക്കുന്നു. അവൻ പറയുന്നത് പോലെ ഈ അമ്മാവൻ കാലിയെ തല്ലുന്നതു പോലെ തല്ലുന്നുണ്ടായിരിക്കണം. ഇന്നുവരെയും മുത്തശ്ശി ഉണ്ടായിരുന്നു. ഇനി ആ അമ്മായി ഇവനെ എങ്ങനെ നോക്കുമോ ആവോ? പെങ്ങൾ മരിച്ചതു കാരണം കല്ലേശൻജോയിസർ കുട്ടിയെ അടിക്കുന്നത് നിർത്തിയേക്കാം. കുട്ടിയെ നന്നായി നോക്കിയാൽ മതി. അമ്മ മരിച്ച കുട്ടികൾക്ക് ശിവൻ തന്നെ രക്ഷ." അദ്ദേഹം ചിന്താധീനനായി ഗ്രാമത്തിന് നേരെ ചുവട് വെച്ചു.

അപ്പണ്ണയ്യൻ ഷെഡ്ഡിലേക്ക് വന്നു. അതുവരെയും അവൻ ഒരു കാര്യവും ചിന്തിച്ചിരുന്നില്ല. ഇപ്പോൾ ഓർമയായി: അവന്റെ പാത്രങ്ങളും മറ്റും ഗ്രാമത്തിനകത്തു വീരേഗൗഡന്റെ ആലയുടെ ഒരു വശത്തെ മുറിയിലാണ്. ഗ്രാമം ഒഴിച്ചു കളഞ്ഞിരിക്കുന്നു. തനിക്ക് ഒറ്റയ്ക്കൊരു കുടിൽ നിർമിക്കേണ്ടിവരും. അതവൻ ഇഷ്ടപ്പെട്ടില്ല. മഴ വരുന്നതുവരെയും എല്ലാവരും ഷെഡ്ഡിൽ തന്നെ കഴിയും. അതിന് ശേഷമേ ആളുകൾ ഗ്രാമത്തിൽ പ്രവേശിക്കൂ. അതുവരേക്കും താൻ ഏതെങ്കിലും നാട്ടിൽ ചുറ്റിയടിക്കുന്നതാണു നല്ലത്. നാളെ രാവിലെ പുറപ്പെട്ടുകളയാം. അവൻ നിശ്ചയിച്ചു.

അന്ന് രാത്രി ഗംഗമ്മ ചോറ് വിളമ്പിക്കൊടുത്തപ്പോൾ അവൾ പറഞ്ഞു: "അവളുണ്ടായിരുന്നപ്പോൾ അതുമിതും പറഞ്ഞു തന്ന് എന്നോട് വഴക്ക് കൂടിച്ചു. ഇനി നീ എന്തിന് വേറെ താമസിക്കണം? എന്റെ കൂടെ താമസിച്ചോളൂ."

അപ്പണ്ണയ്യന് പെട്ടെന്ന് അരിശം കയറി. "അവർ ഒന്നും പറഞ്ഞു തന്നിട്ടില്ല. നീ തന്നെയാണ് വക്കാണത്തിന് വന്നത്. കള്ളസ്സൂളേ!"

"പെറ്റമ്മയെ നീ ഇങ്ങനെ പറയുമോടാ ചണ്ഡാളാ? സൂളേമോനേ?"

"എടീ സൂളേ, നിന്റെ കൂടെ ഞാൻ താമസിക്കില്ല. നിന്റെ അടിയന്തിരവും ഞാൻ കഴിക്കില്ല." അവൻ അപ്പോൾ തന്നെ തന്റെ മുണ്ടും കുപ്പായവും പുതപ്പും ചാക്കും എടുത്തു ഷെഡ്ഡിൽ നിന്ന് പുറത്ത് കടന്നു. നല്ല നിലാവെളിച്ചം. എങ്ങോട്ട് പോകണമെന്ന് തീരുമാനിച്ചു കഴിഞ്ഞിട്ടില്ല. അഞ്ചു നിമിഷം അവൻ ആലോചിച്ച് നിന്നു. ഈ 'മുത്താറി പ്രദേശ'ത്താകെ ഉപേക്ഷിക്കപ്പെട്ട ഗ്രാമങ്ങളേ ഉള്ളൂ. അതു

കൊണ്ട് കനാൽ പ്രദേശത്തേക്ക് പോകുന്നതാണ് നല്ലത്. ഏതായാലും നിലാവെളിച്ചമുണ്ട്. ബണ്ടരക്ക ഇവിടെ നിന്ന് എട്ട് നാഴിക കാണും. നടന്ന് പോയാൽ ഗ്രാമത്തിന് വെളിയിലെ അമ്പലത്തിലെത്താം. അവിടെ കിടന്നുറങ്ങുക. അവൻ തീരുമാനത്തിലെത്തി. നടന്ന് തുടങ്ങി.

കുടുംബമില്ലാത്ത അപ്പണ്ണയ്യൻ ഇങ്ങനെ വീണ്ടും ദേശാടനത്തിന് പുറപ്പെട്ടപ്പോൾ ചെന്നിഗരായൻ അണ്ണാ ജോയിസരുടെ ഷെഡ്ഡിലായിരുന്നു. അവിടെ ഇരുന്നു തന്റെ ഭാവി കുടുംബജീവിതത്തെക്കുറിച്ചു ചർച്ച നടത്തുകയായിരുന്നു. നഞ്ചമ്മയുടെ അടിയന്തിരം കഴിഞ്ഞ ദിവസം തന്നെ ജോയിസർ അദ്ദേഹത്തിന്റെ വിവാഹക്കാര്യം സംസാരിച്ചിരുന്നു. തിപ്ടൂരിൽ നിന്ന് മൂന്ന് നാഴിക അകലെ വേപ്പിൻ ഗ്രാമത്തിൽ ഒരു കന്യകയുണ്ടത്രെ. അതിന് അച്ഛനില്ല. അമ്മ വളരെ ബുദ്ധിമുട്ടിക്കഴിയുന്നു. ഒരു ബ്രാഹ്മണന് കൊടുത്ത് കൃതാർത്ഥയാകണമെന്ന് അമ്മ ആഗ്രഹിക്കുന്നു. "നിനക്കെന്താ, അത്രയേറെ വയസ്സായിപ്പോയോ? വിവാഹം കഴിച്ചോളു. പുതുതായി കെട്ടിയ വീട്, പരമ്പരാഗതമായി കിട്ടിയ ശാനുഭോഗസ്ഥാനം. ഇതിൽപ്പരം എന്തു വേണം? നല്ല ലക്ഷണമൊത്ത കുട്ടി. നിങ്ങളൊറ്റയ്ക്ക് ഇങ്ങനെ എത്രകാലം കഴിയും?" ജോയിസർ ചോദിച്ചു.

ചെന്നിഗരായർക്ക് ഉത്സാഹം തോന്നി. "നിങ്ങൾ പെണ്ണ് കൊടുപ്പിക്ക്. ഞാൻ കല്ല്യാണം കഴിച്ച് കഴിയാം."

"താൻ പോയി പെണ്ണിന്റെ അമ്മയെ കണ്ട് സംസാരിച്ച് വരൂ; അങ്ങനെ പോകുമ്പോൾ പെണ്ണിന് പുതിയ സാരി കൊണ്ടുപോകണം; വലിയ ശാനുഭോഗരാണെന്ന് അവർക്ക് തോന്നണമെങ്കിൽ താനും നല്ല ഒരു ഷാൾ പുതച്ചിരിക്കണം." "ആകെ മൊത്തം എഴുപത്തഞ്ചുറുപ്പികയെങ്കിലും വേണ്ടിവരും. കാശ് തരൂ."

പെണ്ണ് വേണമെങ്കിൽ കാശ് അഴിക്കണം. നഞ്ചമ്മ നിശാപാഠശാല നടത്തിയ നൂറ്റിരുപതുറുപ്പിക അരക്കെട്ടിൽ സൂക്ഷിച്ചിച്ചുണ്ട്. അത് അറിഞ്ഞിരുന്നില്ലെങ്കിൽ ജോയിസർ ഈ വിഷയം എടുത്തിടുമായിരുന്നില്ല. ചെന്നിഗരായൻ അദ്ദേഹത്തിന്റെ മുമ്പിൽ വെച്ച് തന്നെ അരക്കെട്ടിലെ തുണിപ്പൊതി അഴിച്ചു എഴുപത്തഞ്ചുറുപ്പിക എണ്ണിക്കൊടുത്തു. ഇനി എത്ര ബാക്കിയുണ്ടെന്ന കണക്ക് ജോയിസർക്കും കിട്ടി.

അടുത്ത ദിവസം തന്നെ ജോയിസർ ബസ്സു പിടിച്ച് തിപ്ടൂരിലേക്ക് പോയി. അദ്ദേഹം ഇരുപതുറുപ്പികയ്ക്ക് ഒരു പച്ച ഷാൾ വാങ്ങി പുതച്ച് തിരിച്ച് വന്നത് ചെന്നിഗരായൻ തന്നെ കണ്ടു. പെണ്ണിന് അദ്ദേഹം അൻപത് ഉറുപ്പികയുടെ സാരി വാങ്ങിക്കൊടുത്തിരിക്കാമെന്നതിന് ഇത് തന്നെ തെളിവാണ്. രണ്ടു ദിവസത്തിനുശേഷം ഒരു ശുഭമുഹൂർത്തം നോക്കി രണ്ടു പേരും ബസ്സിൽ തിപ്ടൂരിലേക്ക് പോയി. രാത്രി ഹോട്ടലിൽ നിന്ന് ഊണ് കഴിച്ചു. രണ്ടു പേരും സത്രം വരാന്തയിൽ കിടന്നു,

ജോയിസർ പറഞ്ഞിരുന്നത് പോലെ ചെന്നിഗരായൻ തന്റെ ദോത്തിയും ജമാബന്ദിക്ക് ധരിക്കാറുള്ള കോട്ടും തലപ്പാവും അലക്ക് കാരമിട്ട് അല ക്കിച്ചു കൊണ്ടു വന്നിരുന്നു. രാവിലെ എഴുന്നേറ്റ് ജോയിസർ എല്ലാം ഇസ്തിരിയിട്ടുവെച്ചു. കുളക്കരയിലേക്ക് ഒരു ക്ഷുരകനെ വിളിച്ചു കൊണ്ടു വന്നു. അദ്ദേഹം ക്ഷുരകന്റെ സലൂണിലേക്ക് പോവില്ല. കുള ക്കരയിലിരുന്ന് ചെന്നിഗരായരുടെ താടിയും തലയിലെ വെളുത്ത രോമ ങ്ങളും എല്ലാം നന്നായി ക്രോപ്പ് ചെയ്തു. അദ്ദേഹം അടുത്ത് തന്നെ ഇരുന്നു. മുഖത്ത് വെളുത്ത മുടിയുടെ ഒരൊറ്റ കുറ്റി പോലും കാണാത്ത വണ്ണം മേലോട്ട് വടിപ്പിച്ചു. ചെന്നിഗരായരോട് കുളിക്കാൻ പറഞ്ഞു. കുളിച്ചു വന്ന് ഇസ്തിരി വെച്ച ദോത്തിയുടുത്ത് കുപ്പായവും കോട്ടും ധരിച്ച് ജമാബന്ദിക്ക് പോകുന്ന അന്തസ്സിൽ തലപ്പാവുകെട്ടി നിന്നപ്പോൾ ജോയിസർ പഞ്ഞു: “ഇനി ഹോട്ടലിൽ പോകാം. വരൂ. തിന്നാനൊന്നു മല്ല; അവിടെ വലിയ ആൾക്കണ്ണാടിയുണ്ട്. അതിൽ നിങ്ങൾ തന്നെ നോക്കണം.എങ്ങനെ ഉണ്ടെന്നറിയാമോ?”

ഹോട്ടലിൽ ചെന്ന് മസാല ദോശയ്ക്ക് ഓർഡർ കൊടുത്തു. അത് വരുന്നത് വരെ ചെന്നിഗരായൻ കണ്ണാടിയിൽ കണ്ട രൂപം നോക്കി ആസ്വദിച്ചു. അദ്ദേഹം തന്നെ അത്ഭുതപ്പെട്ടു പോയി. താനിത്ര സുന്ദര മായി ഒരിക്കലും കോട്ടും തലപ്പാവും ധരിച്ചിട്ടില്ല. അദ്ദേഹത്തിന്റെ ഭാര്യയായിരുന്ന ആ സൂള. ഒരു ദിവസമെങ്കിലും, അദ്ദേഹത്തിന് ഇസ്തിരി വെച്ച ദോത്തി, കുപ്പായം, കോട്ട്, തലപ്പാവ് എല്ലാം ധരിപ്പിച്ച് ജമാബ ന്ദിക്ക് അയച്ചിരുന്നില്ല. അവർ മസാലദോശ, ഇഡ്ഡലി, സാമ്പാർ, മൈസൂർ പാക്ക്, കാപ്പി ഇത്രയും കഴിച്ച് ഇറങ്ങി. ജോയിസർ എട്ടുറുപ്പികയ്ക്ക് ഒരു കുതിരവണ്ടി ഏർപ്പാട് ചെയ്തു-വൈകുന്നേരം വരെ തങ്ങളുടെ കൂടെത്തന്നെ നിന്ന് തിരിച്ചു കൊണ്ടുവരാൻ ഏർപ്പാട് ചെയ്തു.

വേപ്പിൻ ഗ്രാമം പതിനഞ്ചു വീടുകളുള്ള ഒരു തനി നാട്ടിൻപുറ മാണ്. അവിടെ ഈ പെണ്ണിന്റെ വീട് മാത്രമേ ഒരു ബ്രാഹ്മണ ഗൃഹമാ യുള്ളൂ. കുറച്ച് നിലമുണ്ട്. എന്നാൽ ആ വിധവയ്ക്ക് കൃഷി ചെയ്യാനാ വുന്നില്ല. അതുകൊണ്ട് വാരം പാട്ടക്കാർ കൊടുത്തത് വാങ്ങി തൃപ്തി പ്പെടുന്നു. പോരാതെ വരുന്നത് ദാനം വാങ്ങി അവർ നാൾ കഴിക്കുന്നു. വീടിന് മുമ്പിൽ കുതിര വണ്ടി വന്ന് നിന്നപ്പോൾ ആ സ്ത്രീ വല്ലാതെ പരിഭ്രമിച്ചു. കൈയും കാലും അനങ്ങുന്നില്ല. പെണ്ണിന് വയസ്സ് പതി നാല്. വയസ്സറിയിച്ചിട്ടില്ലെന്നാണ് അമ്മ പറയുന്നത്. പെണ്ണ് കാണാതെ തന്നെ ചെന്നിഗരായൻ സമ്മതം മൂളുമായിരുന്നു. ഇപ്പോൾ കണ്ടതിന് ശേഷം പ്രശ്നമേയില്ല.

“രാപകൽ ശാനുഭോഗരുടെ കണക്കെഴുതി ഞങ്ങളുടെ ചെന്നിഗ രായൻ ഇങ്ങനെ ആയിപ്പോയി. മുപ്പത്തിരണ്ട് വയസ്സ് പോലും ആയി ട്ടില്ല. സ്വന്തം വീട്, ശാനുഭോഗസ്ഥാനം, നാലേക്കർ വയൽ ഇത്രയും

ഉണ്ട്. ഇക്കാലത്ത ഒരു ശാനുഭോഗന് നാലു കുടുംബം പോറ്റാൻ സാധിക്കും. നിങ്ങളുടെ കുട്ടി നിത്യവും ഊണ് കഴിഞ്ഞാൽ പാലിൽ കൈ കഴുകും; വെള്ളം കൊണ്ടല്ല." ജോയിസർ ചെന്നിഗരായരുടെ അവസ്ഥ വർണിച്ചു.

കല്യാണം നിശ്ചയിക്കപ്പെട്ടു. ഇനി താമസിപ്പിക്കേണ്ട കാര്യമില്ലെന്ന് വെച്ച് ജോയിസർ താൻ കൊണ്ടു വന്നിരുന്ന വെള്ളക്കടലാസിൽ മുഹൂർത്തം എഴുതിക്കൊടുത്തു.

"ജാതകങ്ങൾ യോജിക്കുന്നുണ്ട്. വൈശാഖത്തിൽ നല്ല മുഹൂർത്തവുമുണ്ട്. പുളി വെള്ളവും ചോറും കൊടുത്തെങ്കിലും വിവാഹം നടത്തിയേക്കണം."

പെൺകുട്ടിയുടെ അമ്മയ്ക്ക് തന്റെ വലിയൊരു ഭാരം തലയിൽ നിന്നിറക്കിയ സന്തോഷമാണ്. അവർ പ്രയാസപ്പെട്ട് ഏർപ്പാട് ചെയ്ത നെയ്യും പായസവും അടക്കമുള്ള വിഭവസമൃദ്ധമായ സദ്യ വിളമ്പിക്കൊടുത്തു. നന്നായി മുറുക്കിത്തുപ്പി അവർ കുതിര വണ്ടിയിൽ തിപ്ടൂരിലേക്ക് വന്നു. നാട്ടിലേക്ക് വരാനുള്ള ബസ്സ് ഒരുങ്ങി നിൽക്കുന്നു. എന്നാൽ അവർ രണ്ടു പേരും മടങ്ങാൻ ധൃതി കാണിച്ചില്ല. ഹോട്ടൽക്കാർ ചേനയും നീരുള്ളിയും കൂട്ടി നല്ല സാമ്പാർ ഉണ്ടാക്കിയിരിക്കും. അടുത്ത ദിവസം രാവിലെ പോയാലും മതി, ചെന്നിഗരായൻ തന്നെ ഇരുപത്തിരണ്ടുറുപ്പിക പീടികക്കാരന് കൊടുത്തു.

ചെന്നിഗരായരുടെ വിവാഹവാർത്ത ഗ്രാമം മുഴുവൻ പരന്നു കഴിഞ്ഞു. "ആ എമ്പ്രാശന് തലയ്ക്ക് കിറുക്ക്. അതിന് ഒരു പെണ്ണിനെ ഭാര്യയാക്കി വെക്കാനുള്ള കഴിവെങ്കിലും ഉണ്ടോ?" നരസി അത്ഭുതപ്പെട്ടു. "ആ അമ്യാർ എങ്ങനെയോ നടത്തിക്കൊണ്ടു പോയി. ഇനി ഈ എമ്പ്രാശനെ കെട്ടി ഈ കൊച്ചു പെണ്ണ് എങ്ങനെ കുടുംബം നടത്തും?" സർവക്ക സംശയിച്ചു. രേവണ്ണശെട്ടി ഒരു ദിവസം ചെന്നിഗരായരെ പ്രോത്സാഹിപ്പിച്ചു: "ശാനുഭോഗരേ, നിങ്ങൾ രാജാവിന്റെ പണിയാണ് ചെയ്തിരിക്കുന്നത്. വിവാഹം കഴിച്ചോളൂ. ഇല്ലെങ്കിൽ ആരാണൊന്ന് വേവിച്ചു തരുന്നത്?" ഗംഗമ്മ മാത്രം ഇക്കാര്യത്തിൽ തീരെ ആസക്തി പ്രദർശിപ്പിച്ചില്ല. "ഏതു സൂള വന്നിട്ട് എനിക്കെന്താ? ഒരുത്തിയും എന്നെ ശുശ്രൂഷിക്കില്ല." അവർ അത്രയും കൊണ്ട് നിറുത്തി, ഒരാഴ്ച കഴിഞ്ഞു. ചൈത്രം പോയി; വൈശാഖം വന്നു. ഈ മാസത്തിലാണ് വിവാഹം. ആദ്യഭാര്യയുടെ കമ്മലും മൂക്കുത്തിയും മറ്റുമുണ്ട്. ചിതയിൽ നിന്ന് തെരഞ്ഞ് പിടിച്ച താലിയുമുണ്ട്. ഇനി നൂറ് ഉറുപ്പിക കൂടി ഉണ്ടാക്കിയാൽ മതി. വീട്ടിലുണ്ടായിരുന്ന ഒരു പശുവിനെ വിറ്റ് നൂറുറുപ്പിക അദ്ദേഹം സമ്പാദിച്ചു. എന്നാൽ അതിനപ്പുറം സംസാരിക്കുന്നതിന് പെണ്ണിന്റെ പക്ഷത്ത് നിന്ന് ആരും വന്നില്ല, ഇനി പത്ത് പന്ത്രണ്ട് ദിവസത്തിൽ തന്റെ അമ്മ വീട്ടിലെ ഒരു ബന്ധുവായ സിദ്ധവള്ളി വെങ്കരാ

മയ്യനെ അയയ്ക്കാമെന്ന് പെണ്ണിന്റെ അമ്മ പറഞ്ഞിരുന്നതാണ്. എന്നാൽ ആരും വന്നില്ല. വിവാഹത്തിന് ഇനി ആറ് ദിവസമേയുള്ളു. ചെന്നിഗ രായർക്ക് വിഷമം സഹിക്കാനായില്ല. ജോയിസരോട് അന്വേഷിച്ചു: "കാര്യം എന്തോ ആവോ? എനിക്ക് ഒട്ടും നേരമില്ല. നീ തന്നെ പോയി വരൂ." അദ്ദേഹം ഒഴിഞ്ഞു. ചെന്നിഗരായൻ തന്നെ ഒരു ദിവസം തിപ്ടൂരിൽ പോയി. പഴയ പടി ക്ഷൗരം ചെയ്യിച്ച്, ഇസ്തിരി വെച്ച വസ്ത്രം ധരിച്ച് അദ്ദേഹം വേപ്പിൻ ഗ്രാമത്തിൽ പോയി. അവിടെ വയ സ്സായൊരു പുരുഷൻ ഇരിക്കുന്നു. ചെന്നിഗരായൻ സ്വയം പരിചയപ്പെ ടുത്തി അദ്ദേഹത്തോട് സംസാരിക്കാൻ തുടങ്ങി. അപ്പൊഴത്തേക്കും അക ത്ത് നിന്ന് പെൺകുട്ടിയുടെ അമ്മ പറഞ്ഞു. "എവിടെ നിന്നും ഭർത്താവ് കിട്ടിയില്ലെങ്കിൽ ഞങ്ങളുടെ പെണ്ണിനെ കിണറ്റിൽ തള്ളും. നിങ്ങളെപ്പോലുള്ളോർക്ക് തരില്ല."

ശാനുഭോഗചെന്നിഗരായർക്ക് ഒന്നും മനസ്സിലായില്ല. അദ്ദേഹം അവരെ മിഴിച്ച് നോക്കി വെറുതെയിരുന്നു. അവർ തുടർന്നു: "ആ ജോയി സൻ കള്ള സൂളേമോൻ എന്റെ അകന്നൊരു ചാർച്ചക്കാരനാണെന്ന് വെച്ച് അവനെ വിശ്വസിച്ച് ഏൽപ്പിച്ചു. വരാന്വേഷണം നടത്താമെന്നേറ്റ് എന്നോട് ഇരുപത് ഉറുപ്പികയും പിടിച്ച് പറിച്ചു. എന്നിട്ടു നിങ്ങളെപ്പോ ലൊരു നാണം കെട്ട തൊണ്ടനെ കാണിച്ചു തന്ന് എന്നെ പറ്റിച്ചു. എന്റെ ഭാഗ്യത്തിന് എല്ലാ സംഗതിയും ഒരുനല്ല മനുഷ്യൻ നേരത്തെ പറഞ്ഞു തന്നു."

"എ എ എ എന്റെ തെ തെ തെറ്റെന്ത് എന്ന് പ പ പ പറയണം." ചെന്നിഗരായൻ ധൈര്യത്തോടെ പറഞ്ഞു.

"എന്ത് തെറ്റെന്നോ? ആദ്യത്തെ ഭാര്യയെ നിങ്ങൾ എങ്ങനെ പോറ്റി? അവൾ ഇല പറിച്ച് കൊണ്ടുവന്നു വിറ്റല്ലേ, ജീവിച്ചത്? ശാനു ഭോഗക്കണക്ക് അവളെഴുതി. അങ്ങനെ ജീവിച്ചു അല്ലേ? എന്റെ കുഞ്ഞിന് അതൊന്നും കഴിയില്ല. നിങ്ങൾക്ക് നാട്ടിൽ വയലുണ്ടോ? വീട് മുമ്പത്തെ ഭാര്യ കെട്ടിച്ചതാണ്. അതവളുടെ പേരിലാണത്രെ. അതവ ളുടെ കുഞ്ഞിനേ കിട്ടൂ. നിങ്ങൾക്ക് ഒരു മോനേ ഉള്ളൂ എന്നല്ലേ പറഞ്ഞത്. ഉപനയനം കഴിഞ്ഞൊരു മകനും കല്യാണം കഴിഞ്ഞൊരു മോളും കഴിഞ്ഞ കൊല്ലം മരിച്ചില്ലേ? അതും കളവാണോ?"

"അ അ അ ആരാണ് നി നി നി നിങ്ങളോട് ഇതെല്ലാം പ പ പറ ഞ്ഞത്?"

"ആര് പറഞ്ഞെന്നോ? നിങ്ങളുടെ നാട്ടുകാരനായ ഒരു സ്വാമി വയ സ്സൻ പറഞ്ഞതാണ്. ഞങ്ങളുടെ വീട്ടിലേക്ക് തന്നെ അദ്ദേഹം വന്നി രുന്നു. അതൊക്കെ കളവാണോ? പറയൂ. നിങ്ങളുടെ വയസ്സ് മുപ്പത്തിര ണ്ടാണോ? നേര് പറയൂ. "

"എടാ, അവന്റെ അമ്മേടെ....." ഈ ശകാരം ഉച്ചരിച്ച് കൊണ്ട്

അദ്ദേഹം മാദേവയ്യനെ ഓർത്തു. കോപം ആളിക്കത്തി.

"നിങ്ങളുടെ നാവിൽ നിന്ന് പുറപ്പെടുന്ന വാക്കുകൾ കണ്ടില്ലേ? ആദ്യത്തവളോട് നിങ്ങൾ ഇങ്ങനെ തന്നെയായിരുന്നത്രെ സംസാരിച്ചിരുന്നത്. നിങ്ങളെപ്പോലുള്ളോർക്ക് ഒരു മുരുട പച്ചവെള്ളം പോലും തരാൻ പാടില്ല കടന്ന് പോ."

ചെന്നിഗരായൻ എഴുന്നേറ്റ് പുറത്തിറങ്ങി. ആ ഗ്രാമത്തിൽ മറ്റെവിടെയെങ്കിലും ഇരിക്കുന്നതിനുള്ള ധൈര്യമുണ്ടായില്ല. പേടിച്ചുകൊണ്ട് നേരെ തിപ്ടൂരിലേക്ക് വന്നു. "ആ മാദേവയ്യന്റെ അമ്മേടെ.... ഈ നാട്ടിലേക്ക് വന്ന് ഏഷണി പറയാൻ അവനെന്ത് കാര്യം? ആയിരം കളവ് പറഞ്ഞെങ്കിലും ഒരു വിവാഹം കഴിപ്പിക്കണം. ഈ കിഴവനാണെങ്കിൽ തീർച്ചപ്പെടുത്തിയിരിക്കയാണ്. അവന്റെ വംശം നശിച്ച് പോട്ടെ." അങ്ങനെ ശകാരിച്ചു കൊണ്ട് നേരെ ഹോട്ടലിൽ കയറി. ഊണ് കഴിക്കാനിരുന്നു. വേഗം നാട്ടിലേക്ക് മടങ്ങണമെന്ന് തോന്നിയില്ല. പശുവിനെ വിറ്റ് വിവാഹാവശ്യത്തിന് സൂക്ഷിച്ചിരുന്ന കാശിൽ തൊണ്ണൂറ് ഉറുപ്പിക ബാക്കിയുണ്ട് സുഖമായി ഇരുപത് ദിവസം തിപ്ടൂരിൽ തന്നെ കഴിച്ചുകൂട്ടി. അവിടെ ദിവാൻ സത്രത്തിലെ വരാന്തയും ധാരാളം ഹോട്ടലുകളും ഉണ്ടല്ലോ?

കൈവശമുണ്ടായിരുന്ന കാശ് തീർന്നപ്പോൾ നാട്ടിലേക്ക് മടങ്ങി. കാലവർഷം തുടങ്ങിക്കഴിഞ്ഞിരുന്നു. ആളുകൾ ഷെഡ്ഡ് ഉപേക്ഷിച്ച് ഗ്രാമത്തിലേക്ക് തിരിച്ച് പോയിരിക്കുന്നു. താൻ ഏത് വീട്ടിൽ കയറിച്ചെല്ലണമെന്ന് അറിയില്ല. നേരെ അമ്മയുടെ വാസസ്ഥലമായ ഹനുമാൻ കോവിലിലേക്ക് നടന്നു. "നിന്റെ ശാനുഭോഗസ്ഥാനം പോയല്ലോടാ, മുഠാളൻ സൂളേമോനേ?"ഗംഗമ്മ ചോദിച്ചു.

"എവിടെയാണമ്മേ പോയത്?"

"നിന്റെ ഭാര്യ മരിച്ചത് മുതൽ കണക്കെഴുതിയിരുന്നില്ല. രണ്ട് ഗഡു കഴിഞ്ഞെങ്കിലും പട്ടേലന് പിരിവിന്റെ പട്ടിക കൊടുത്തിട്ടില്ല. ഇത് അന്വേഷിക്കാനായി ഷേയ്ക്ദാർ ഇവിടെ വന്നു. നീ ഗ്രാമത്തിലേയില്ല. പട്ടേൽ ശിവേഗൗഡനും സിവലിങ്കനും പോയി തഹസീൽദാർ ഏമാനെ കണ്ടത്രെ. ഷേയ്ക്ദാർ പോലീസുകാരെയും കൂട്ടി വന്ന് ഗുണ്ടേഗൗഡന്റെ വീട് പൊളിപ്പിച്ച് പുസ്തകങ്ങളെല്ലാം എടുത്ത് സിവിലിങ്കനെ ഏല്പിച്ചുവത്രെ. ഇപ്പോൾ അവൻ തന്നെയാണ് ശാനുഭോഗൻ."

ചെന്നിഗരായൻ ശവത്തെപ്പോലെ കണ്ണ് മിഴിച്ച് ഇരുന്നുപോയി.

"ഞാനിപ്പോൾ വന്നിരിക്കുന്നു. അതുകൊണ്ട് എന്റെ ശാനുഭോഗസ്ഥാനം എനിക്ക് തന്നെ തരുവിക്കണം ഏമാനേ എന്ന് പോയി പറയെടാ."

"ആരോട് പറയാൻ? ഇത്രയും നാൾ എവിടെയായിരുന്നെന്ന് ചോദിച്ചാൽ എന്ത് പറയും? കൂടാതെ കണക്ക് ആരെഴുതും? ഈ ധാന്യത്തിന്റെ

കണക്കുണ്ടല്ലോ, അതിന്റമ്മേടെ..." അത് ഭയങ്കര തലവേദനയാണ്. ചെന്നിഗരായർക്ക് പെട്ടെന്ന് ഒരു ഉപായം തോന്നി. അദ്ദേഹം തന്നെ എഴുന്നേറ്റ് സിവലിങ്കന്റെ വീട്ടിലേക്ക് പോയി ശാനുഭോഗൻ സിവലിങ്കന് പഴയ കണക്കുളെല്ലാം അറിയാം. ധാന്യത്തിന്റെ കണക്ക് പുതിയതാണ്. അത് അവനും ബുദ്ധിമുട്ടുള്ളത് തന്നെ. കമ്പൻകുളത്തെ ശാനുഭോഗരോടു ചോദിച്ചു മനസ്സിലാക്കി അവൻ കണക്കെഴുതുകയായിരുന്നു.

"എന്താ വന്നത്?" ശാനുഭോഗന്റെ അന്തസ്സിലാണ് ചോദ്യം.

"സിവലിങ്കേഗൗഡരേ, എന്റെ ശാനുഭോഗപ്പണി പണ്ടേ നിങ്ങൾ നോക്കിയിരുന്നതാണ്. ഇപ്പോഴും നിങ്ങൾ നോക്കിക്കോളൂ. കൊല്ലത്തിലൊരു തവണ കിട്ടുന്ന വർഷാശനമുണ്ടല്ലോ, അതിലെന്ത് തരുമെന്ന് എനിക്ക് വാക്ക് തന്നാൽ മതി."

"ഈ ഉദ്യോഗം തന്നെ നിനക്ക് തന്നതൊന്നുമല്ല, പോടോ, സർക്കാരിൽ നിന്ന് നേരിട്ട് കിട്ടിയതാണ്."

"അപ്പോൾ എനിക്കൊന്നും തരില്ലെന്നാണോ?"

" ഒരു രോമം പോലും തരില്ല. എണീറ്റ് പോകുന്നുണ്ടോ? കോൽക്കാരനെ വിളിച്ച് കഴുത്തിന് പിടിച്ച് പുറത്താക്കണോ?"

അദ്ദേഹം അപമാനിതനായി. ചെന്നിഗരായരുടെ നാവിൻ തുമ്പിൽ 'നിന്റമ്മേടെ' എന്ന് വന്നതാണ്. എന്നാൽ സിവലിങ്കൻ കോൽക്കാരനെ വിളിച്ച് വല്ലതും ചെയ്താലോ? ആ ഭയം കൊണ്ട് മിണ്ടാതെ തിരിച്ച് വന്നു. അരിശയം കൊണ്ട് ശരീരമാകെ ജ്വലിക്കുകയായിരുന്നു.

മാദേവയ്യന്റെ കോവിൽ വഴിവക്കിലാണ്. അയ്യൻ വരാന്തയിലിരുന്ന് പുകയില തുടയ്ക്കുകയായിരുന്നു. അദ്ദേഹത്തെ കണ്ടപാടെ ചെന്നിഗരായരുടെ കോപമാകെ തിളച്ച് പൊങ്ങി. അദ്ദേഹവും വരാന്തയിൽ കയറി ഇരുന്നു. "അയ്യാസ്വാമീ, നിങ്ങൾ ധർമിഷ്ഠനാണെന്ന് ഞാൻ കരുതിയിരുന്നു. പിന്നിൽ നിന്ന് ഏഷണി പറയുന്ന പണി എപ്പഴാ പഠിച്ചത്?"

"നിങ്ങളുടെ വിവാഹത്തിന് തടസ്സമായെന്ന് വെച്ച് ഇങ്ങനെ ചോദിക്കുകയായിരിക്കും, അല്ലേ?" അദ്ദേഹം ക്ഷമകേട് കാണിക്കാതെ വളരെ ശാന്തനായി ഇങ്ങനെ ചോദിച്ചത് കണ്ടപ്പോൾ അദ്ദേഹത്തിന്റെ ദേഷ്യം ഇരട്ടിച്ചതേയുള്ളൂ. അദ്ദേഹം ഒന്ന് അമർത്തി മൂളി.

"നിങ്ങൾ സ്വന്തമായിത്തന്നെ കണക്കെഴുതി ഈ ശാനുഭോഗപ്പണി നടത്തുമോ? കണ്ടം ഉണ്ടെങ്കിലല്ലേ, ധാന്യവും ഫലങ്ങളും കിട്ടൂ? വീട് നഞ്ചമ്മയുടെ പേരിലാണ്. അതുകൊണ്ട് അത് വിശ്വനേ കിട്ടുകയുള്ളൂ. നിങ്ങൾക്ക് വയസ്സെത്രയായി? ആ കൊച്ച് പെൺകുട്ടിയെ എങ്ങനെ പോറ്റുമായിരുന്നു."

"നാല് വീട്ടുമുറ്റത്ത് നടന്ന് തെണ്ടിയിട്ടെങ്കിലും ഞാൻ പോറ്റുമായിരുന്നു."

"നഞ്ചമ്മയുള്ളപ്പോൾ പോറ്റിയത് ഞങ്ങളൊക്കെ കണ്ടതല്ലേ?

എല്ലാവരും നഞ്ചമ്മയെപ്പോലെ തന്നെ ആയിരിക്കയില്ല. നിങ്ങളുടെ സ്വഭാവം നിങ്ങൾ സ്വയം മനസ്സിലാക്കണം. നിങ്ങളെക്കൊണ്ട് ആകാത്ത പണിയെന്തിനാ നിങ്ങൾക്ക്? ചുമ്മാതെ സന്യാസിയെപ്പോലെ കഴിഞ്ഞോളൂ. ഇനി വല്ലതും ചെയ്യാൻ കഴിയുമെങ്കിൽ അത് വിശ്വൻ കുഞ്ഞിന് ചെയ്തു കൊടുക്കൂ. ഇപ്പോൾ നിങ്ങൾ സിവലിങ്കേഗൗഡന്റെ വീട്ടിലേക്കല്ലേ പോയത്? അയാളെന്ത് പറഞ്ഞു?"

"അവന്റെ അമ്മേടെ......വർഷാശനത്തിൽ നിന്ന് ഒന്നും തരില്ലെന്ന് പറഞ്ഞു."

അയ്യൻ പിന്നീടൊന്നും ചോദിച്ചില്ല. പട്ടേൽ ശിവേഗൗഡന് ഏറെക്കുറെ തന്റെ വയസ്സാണ്. സിവേലിങ്കേഗൗഡൻ അവനെക്കാൾ പത്തുവയസ്സ് ഇളയവനായിരിക്കണം. അവർക്ക് രണ്ടുപേർക്കും ആയുസ്സിന് അറുതിയേ ഇല്ലെന്നോ? പ്രപഞ്ചം ഇങ്ങനെതന്നെ ഇരിക്കുമോ? അയ്യാസ്വാമി ചിന്തിച്ചുതുടങ്ങി. ചെന്നിഗരായൻ അയ്യന്റെ സഞ്ചിയിൽ നിന്നെടുത്ത വെറ്റിലടക്കയും പുകയിലയും വായിലിട്ട് ചവച്ചുകൊണ്ട് അമ്മയുടെ വീട്ടിലേക്ക് പോയി.

ചെന്നിഗരായൻ പിന്നെ കുറച്ച് ദിവസം ഗ്രാമത്തിൽ തന്നെ ഉണ്ടായിരുന്നു. അപ്പോഴത്തേക്കും ബാക്കിയുണ്ടായിരുന്ന ഒരു പശുവും വീട്ടിലുണ്ടായിരുന്ന പാത്രങ്ങളും മറ്റും വിറ്റ് കഴിഞ്ഞു. നഞ്ചമ്മയുടെ മൂക്കുത്തിയും കമ്മലും കാസിംബഡ്സിയുടെ അരികിലെത്തി. പിന്നെ രണ്ട് മാസം അദ്ദേഹത്തെ ഗ്രാമത്തിൽ കണ്ടതേയില്ല.

ഈ ജീവിതത്തിലെന്താ ഉള്ളത്? മാദേവയ്യനെപ്പോലെ തന്നെ സന്യാസിയായിത്തീരണം. ഈ നിശ്ചയത്തോടെ അദ്ദേഹം ഗ്രാമങ്ങൾ തെണ്ടിത്തിരിഞ്ഞ് 'മാലക്കൽ തിരുപ്പതി'ക്ക് പോയി. അരസിക്കരയിൽ നിന്ന് വാങ്ങിയിരുന്ന കാവിമുണ്ടും ഷർട്ടും ധരിച്ച് തിരുപ്പതി തിമ്മപ്പന്റെ മുമ്പിൽ സാഷ്ടാംഗം പ്രണമിച്ച് മനസ്സിൽ സന്യാസം സ്വീകരിച്ചു. സന്ധ്യയായപ്പോൾ വിശന്ന് തുടങ്ങി. കുന്നിൻ പുറത്ത് സന്യാസിക്ക് ഭിക്ഷ നൽകുന്ന കുടുംബങ്ങളൊന്നും ഉണ്ടായിരുന്നില്ല. കുന്നിറങ്ങി അടുത്തൊരു ഗ്രാമത്തിലേക്ക് പോയി. അവിടെ ഭിക്ഷ സ്വീകരിച്ച് ചോറും പരിപ്പും മുത്താറിക്കുറുക്കും കഴിച്ചു. കിടക്കുന്നതിന് വരാന്തയിൽ സ്ഥലം ചോദിച്ചപ്പോൾ ആ വീട്ടിലെ ഗൗഡൻ വെറ്റലടക്കയും പുകയിലയും കൊടുത്തു. സന്യാസം മോശമല്ലെന്ന് അദ്ദേഹത്തിന് തോന്നി.

എന്നാൽ രണ്ട് മാസത്തിൽ ആ ജീവിതവും മുഷിഞ്ഞു. മേട്ടക്കുരിക്ക, കണക്കട്ട, പുളിയാർ, ബൂതാൾ തുടങ്ങിയ സ്ഥലങ്ങളിലെല്ലാം യാത്ര ചെയ്ത് ഈ ഗ്രാമങ്ങളിലെ ഭിക്ഷ വാങ്ങി ആഹാരം കഴിച്ച് അദ്ദേഹത്തിന് മതിയായി. ദിവസം ഓരോ ഗ്രാമം തെണ്ടണം. സന്യാസം സ്വീകരിച്ച ശേഷം അദ്ദേഹം താൻ ബ്രാഹ്മണനാണെന്ന ശുദ്ധം വിട്ട്

എല്ലാജാതിക്കാരുടെ വീടുകളിൽ നിന്നും ആഹാരം കഴിച്ചിരുന്നു. "പണി യെടുത്ത് തിന്നാവുന്നതല്ലേ?" ചില വീട്ടുകാർ മുഖത്തടിച്ചത്പോലെ ചോദിക്കുമായിരുന്നു.

ഈ പണി മുഷിഞ്ഞ് ഒരു ദിവസം നാട്ടിലേക്ക് തിരിച്ച് പോകാൻ നിശ്ചയിച്ചു. എന്നാൽ ഗ്രാമത്തിൽ ആരാണുള്ളത്? അവിടെ എന്തുണ്ട്? ഭാര്യയെന്ന ആ മൊട്ടച്ചി ജീവിച്ചിരുന്നെങ്കിൽ നന്നായിരുന്നു. ആരുമി ല്ലെങ്കിലും വേണ്ട നമ്മുടെ അമ്മയുണ്ടല്ലോ, അവർ കൈവിടില്ല. അങ്ങനെ ചിന്തിച്ച് അദ്ദേഹം വഴി ചോദിച്ചുകൊണ്ട് പാലുക്കുരിക്ക വഴി തിപ്ടൂരി ലേക്ക് വന്ന് അവിടെ നിന്ന് നാട്ടിലേക്ക് തിരിച്ചു.

ഗംഗമ്മ ഹനുമാൻ കോവിലിൽ തന്നെ ഉണ്ടായിരുന്നു. ഇപ്പോൾ അവർ ഒറ്റയ്ക്ക് തന്നെ നാട്ടിൻപുറങ്ങളിൽ നടക്കണം. ഒറ്റയ്ക്ക് തന്നെ തെണ്ടാം; എന്നാൽ തെണ്ടിക്കിട്ടിയത് അവർക്ക് ചുമക്കാനാവില്ല. തന്റെ ഇഷ്ടപുത്രനായ അപ്പണ്ണയ്യൻ ഇപ്പോൾ തന്റടുത്ത് വരുന്നതേയില്ല. താൻ ഭാഗ്യം കെട്ടവളാണ്. ശനി തലയിൽ കയറി ഇരിക്കുന്നു. അങ്ങനെ ദുഃഖിച്ച് കൊണ്ടിരിക്കെയാണ്, അവളുടെ കോവിലിന് മുമ്പിൽ ഒരു ദിവസം മൂത്തമകൻ ശാനുഭോഗചെന്നിഗരായൻ സന്യാസി വേഷത്തിൽ വന്ന് നിന്നത്. മുഷിഞ്ഞ് വൃത്തികേടായ കാവിമുണ്ടും അതിലേറെ വൃത്തികെട്ട കുപ്പായവും. വേഷം മാദേവയ്യന്റേത് തന്നെ. മാദേവയ്യൻ താടിയും തലയും വൃത്തിയായി മുണ്ഡനം ചെയ്യുമായിരുന്നു. എന്നാൽ ഗംഗമ്മയുടെ മകന്റെ തലമുടി വളർന്ന് നീണ്ടിരിക്കുന്നു. താടി വെളുപ്പും കറുപ്പും കലർന്നിരിക്കുന്നു. ഒരു നിമിഷം അമ്മ മകനെ തിരിച്ചറിഞ്ഞില്ല. പിന്നീട് അവർ അതീവ വാത്സല്യത്തോടെ കണ്ണീരൊഴുക്കിക്കൊണ്ട് ചോദിച്ചു: "എന്താ സൂളേമോനേ, ഇങ്ങനെയിരിക്കുന്നത്?"

"അമ്മേ, ഇനി ഈ ജീവിതത്തിലെന്താ ഉള്ളത്? എനിക്കാരുണ്ട്? ഞാൻ എല്ലാം വേണ്ടെന്ന് വെച്ച് സന്യാസിയായിരിക്കുകയാണ്."

"ഛൂ, സൂളേമോനേ. എല്ലാം വിട്ടിരിക്കുന്നോ? ഞാൻ ചത്തുപോ യോടാ? ആരെങ്കിലും നോക്കും. അകത്ത് വാ. ആ കാവിയെല്ലാം വലി ച്ചെറിഞ്ഞ് വേറെ മുണ്ടുടുക്ക്. നാളെ തന്നെ രുദ്രണ്ണനെ വിളിച്ച് താടിയും തലയും വടിക്കണം."

ചെന്നിഗരായൻ സന്യാസം ത്യജിച്ചു. അമ്മയും മകനും ഒന്നായി. എന്നാൽ ഇദ്ദേഹത്തിന് അപ്പണ്ണയ്യനെപ്പോലെ വലിയ ചുമടെടുത്ത് പരി ചയമില്ല. എങ്കിലും അമ്മയ്ക്ക് ഒരാശ്രയം കിട്ടി. അവർ നാട്ടിൻപുറത്ത് വീടുവീടാന്തരം നടന്ന് ദാനം വാങ്ങുമ്പോൾ ഇദ്ദേഹം ആരുടെയെങ്കിലും വീട്ടുവാതിൽക്കലിരുന്ന് പുകയില കൂട്ടിമുറുക്കി നിറയെ താംബൂലരസം നിറച്ച് സുഖിച്ചു.

ഏതായാലും നഞ്ചമ്മ നിർമിച്ച വീടുണ്ട്. കോവിലിൽ താമസിച്ചാൽ

നിത്യം പൂജ കഴിക്കണം. ഗോപുരവും മുറ്റവും കഴുകി ശുദ്ധമായി വെക്കണം. അതുകൊണ്ട് അമ്മയും മകനും കൂടി ചെമ്മണ്ണ് കുഴച്ച് ഒരു തേപ്പ് നടത്തി. വാതിലിന് കതകും സാക്ഷയും മറ്റും നിർമിച്ചു. ഒരു ദിവസം ഗംഗമ്മ തന്നെ പുതിയ വീട്ടിൽ പാൽ കാച്ചി. രണ്ട് പുരോഹിതന്മാരെയും വരുത്തി ഗംഗമ്മ പറഞ്ഞു: "മരുമകൾ മരിച്ച് ഒരു കൊല്ലം തികഞ്ഞില്ല. പുതിയവീട്ടിൽ പ്രവേശിക്കുന്നതിനുള്ള കർമങ്ങളൊന്നും തന്നെ ചെയ്യാൻ സാദ്ധ്യമല്ല. സമ്മതം തരണം. ഞാൻ പാവപ്പെട്ട വിധവയാണ്." ഒരു പായസം വെച്ച് ചോറും കറിയും തയ്യാറാക്കി അവർക്ക് വിളമ്പി. ഈരണ്ടുറുപ്പിക വീതം ദക്ഷിണയും കൊടുത്ത് സാഷ്ടാംഗം നമസ്കരിച്ചു.

ഇന്നുവരെയും നഞ്ചമ്മ താമസിച്ചിരുന്ന ഗുണ്ടേഗൗഡരുടെ വീട്ടിൽ ആരും താമസമാക്കിയിട്ടില്ല. രാമസമദ്രത്തിലെ കുറുബറ ഹട്ടി മുദ്ദയ്യൻ ഗുണ്ടേഗൗഡരുടെ ബന്ധുവാണ്. താനത് ഉപയോഗിച്ചുകൊള്ളാമെന്ന് ഗുണ്ടേഗൗഡരുടെ മകനോട് പറഞ്ഞ് അവൻ താക്കോൽ വാങ്ങി. എന്നാൽ വഴിക്കുവഴി മൂന്നാളുകളുടെ പ്രാണൻ അപഹരിച്ച ആ വീട്ടിൽ എങ്ങനെ താമസിക്കും? അവൻ ഭയന്നു. നല്ലൊരു ജോയിസരെക്കൊണ്ട് അവിടെ ബന്ധനം കഴിപ്പിക്കണം. അതുവരേക്കും തന്റെ പഴയപൊളിഞ്ഞ വീട്ടിൽ തന്നെ താമസിക്കാൻ അവൻ നിശ്ചയിച്ചു. അവൻ ആ വീട് പൂട്ടിപ്പോയി.

# അദ്ധ്യായം പതിനാറ്

മാദേവയ്യൻ ഈ ഗ്രാമത്തിൽ വന്ന് നാല്പത്തഞ്ച് വർഷം കഴിഞ്ഞിരുന്നു. ആരുമായും അടുക്കാതെ, ആരുടെയും സൗഹൃദത്തിന് കാത്തിരിക്കാതെ അദ്ദേഹം ഇവിടെ ജീവിതം ആരംഭിച്ചു. എന്നാൽ നാളുകൾ കഴിയും തോറും അദ്ദേഹം പലരുമായും പരിചയപ്പെട്ടു. എത്രയോ ഗ്രാമങ്ങൾ അടുത്തറിഞ്ഞു. ആരുടെയും കാര്യങ്ങളിൽ ഇടപെടാതെ, ആരോടും അടുത്ത് ഇടപഴകാതെ കഴിഞ്ഞിരുന്ന അദ്ദേഹത്തിന് മനഃപ്രയാസത്തിന് കാര്യമില്ലായിരുന്നു. ഏത് ഗ്രാമത്തിലായാലും കയ്പുള്ള അനുഭവം നേരിടേണ്ടിയിരുന്നില്ല. എന്നിട്ടും ഒരു തവണ അദ്ദേഹം മുഷിഞ്ഞു. ഗ്രാമം ഉപേക്ഷിച്ച് കാശിക്ക് പോയ്ക്കളഞ്ഞു. അത്യന്തം പവിത്രമായ പുണ്യഭൂമിയാണ് കാശി. എങ്കിലും ആ സ്ഥലം അദ്ദേഹത്തിന് പിടിച്ചില്ല; അദ്ദേഹം ഗ്രാമത്തിലേക്ക് തിരിച്ചു. എന്തിന് വന്നുവെന്നും കാശിയിൽ ഇല്ലാത്തത് ഈ ഗ്രാമത്തിൽ എന്താണുള്ളതെന്നും അദ്ദേഹം സ്വയം ചോദിക്കാറുണ്ടായിരുന്നു. കാലാവസ്ഥ പിടിച്ചില്ലെന്നത് നേരാണ് എന്നാൽ ആ ഒറ്റക്കാരണം കൊണ്ടല്ല കാശി ഉപേക്ഷിച്ച് വന്നത്. അവിടുത്തെ ഭാഷ അദ്ദേഹത്തിനറിയാമായിരുന്നു. സന്യാസിമഠത്തിൽ ഊണിനും താമസത്തിനും സൗകര്യമുണ്ടായിരുന്നു. ഇരുപത്തിനാല് മണിക്കൂറും വേണമെങ്കിൽ ഭജിച്ച് കൊണ്ടിരിക്കാം; വേണമെങ്കിൽ കീർത്തനങ്ങൾ കേട്ടുകൊണ്ടിരിക്കാം. അതിന് കാശിയെക്കാൾ പറ്റിയ മറ്റൊരിടമില്ല. എങ്കിലും വീണ്ടും രാമസമുദ്രത്തിലേക്ക് മടങ്ങണമെന്ന് അദ്ദേഹം ആഗ്രഹിച്ചു. അനേകം കൊല്ലങ്ങളായി താമസിക്കുന്ന ആ ഗ്രാമത്തിലെ കോവിലും പെരുവഴിയും കുളവും ചിറയും ചുറ്റുമുള്ള ഉൾനാടുകളും അദ്ദേഹത്തെ ആകർഷിച്ചതാണോ? അല്ലെങ്കിൽ ആ ഗ്രാമത്തിലെ ജനങ്ങൾ അദ്ദേഹത്തിന്റെ സ്മരണകളെ കീഴടക്കിയതാണോ? അദ്ദേഹത്തിന് തന്നെ അത് വ്യക്തമല്ല. ഏതായാലും തിരിച്ച് വന്നു.

വന്നതിന് ശേഷം ഗ്രാമവുമായി കൂടുതൽ ഒട്ടിപ്പിടിച്ചു. ചുറ്റുമുള്ള ഉൾനാടുകളിൽ ഭിക്ഷയ്ക്ക് പോകുകയും പലർക്കും തന്നാലാവുന്ന സഹായം ചെയ്യുകയും കീർത്തനങ്ങൾ ചൊല്ലുകയും ചെയ്തുകൊണ്ട് അദ്ദേഹം കാലം കഴിച്ചു. എന്നാൽ ഈയിടെയായി സമയം പോക്കാൻ പ്രയാസമായിരിക്കയാണ്. ഇവിടെ തനിക്ക് ആരുമില്ലെന്ന ചിന്ത വിഷ

മിപ്പിക്കാൻ തുടങ്ങിയിരിക്കുന്നു. താനാണെങ്കിൽ വെറും സന്യാസി. ആദ്യം ആരാണുണ്ടായിരുന്നത്? ഇപ്പോൾ പിന്നെ ആരുണ്ടാവും? സ്വയം ഈ ചോദ്യങ്ങൾ ചോദിച്ചുകൊണ്ടിരുന്നെങ്കിലും ഏകാന്തതയുടെ മുഷി ച്ചിൽ മാറിയില്ല. ബന്ധങ്ങളൊന്നും ഇല്ലെങ്കിൽ പിന്നെ ഈ ഗ്രാമത്തിൽ തന്നെ താമസിക്കണമെന്നുണ്ടോ? ഒന്നുരണ്ട് തവണ അങ്ങനെയും ചിന്തിച്ചു. കുറേ ദിവസങ്ങളായി ആ ചിന്ത പ്രബലമായിരിക്കയാണ്. ഈ ഗ്രാമം ഉപേക്ഷിച്ച് തിപ്ടൂരിലോ തുങ്കൂറിലോ പൊയ്ക്കളയാം. അദ്ദേഹം ഏറെക്കുറെ ആ തീരുമാനത്തിലെത്തി നിന്നിരിക്കയാണ്.

അങ്ങനെ ചിന്തിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ദിവസം അപ്പണ്ണയ്യൻ ഗ്രാമത്തിൽ വന്നു. അവനും ഈ ഗ്രാമത്തിലാരുമില്ലായിരുന്നു. ചേട്ട ത്തിയമ്മ മരിച്ച ശേഷം ഈ ഗ്രാമം എന്തിനാണെന്ന് അവന് തോന്നി ത്തുടങ്ങിയിരുന്നു. അതുകൊണ്ടവൻ ഇത്രയും നാൾ കനാൽ പ്രദേശത്ത് തെണ്ടി നടക്കുകയായിരുന്നു. ഇത്തവണ വരുമ്പോൾ ഒന്നരച്ചാക്ക് അരി, ഇരുപത് സേർ തുവരപ്പരിപ്പ്, അഞ്ചാറ് സേർ മുളക്, മസാലപ്പൊടി ഇവ കൊണ്ട് വന്നിരിക്കുകയാണ്. എല്ലാം ബീരേഗൗഡന്റെ ആലയുടെ വരാ ന്തമുറിയിൽ സൂക്ഷിച്ച് വെച്ച് നിത്യവും ഒറ്റയ്ക്ക് പാചകം ചെയ്ത് കഴി ക്കുന്നു. ഗ്രാമത്തിൽ അവന് മാദേവയ്യനൊഴികെ അടുത്തവരായി ആരു മില്ല. സ്വയം പാചകം ചെയ്ത് കഴിക്കുന്നു. അത് കഴിഞ്ഞാൽ സമയം പോക്കുന്നതിന് അവൻ അദ്ദേഹത്തിന്റെ കോവിലിൽ വന്നിരിക്കുന്നു. ഏത് വിഷയത്തെക്കുറിച്ച് സംസാരിച്ചാലും അവസാനം ചേട്ടത്തിയമ്മ യിൽ ചെന്ന് നിൽക്കും. "ഈ നായിന്റെമോൻ അവരെ കഷ്ടപ്പെടുത്തി കൊന്നതാണ് സ്വാമീ." അവൻ ഈ വാക്ക് ആവർത്തിച്ചുകൊണ്ടിരിക്കും.

ഒരു ദിവസം മാദേവയ്യൻ പറഞ്ഞു: "കഴിഞ്ഞതൊക്കെ കഴിഞ്ഞു. ഇനിയെങ്കിലും നിങ്ങൾ അമ്മയും മക്കളും ഒന്നിച്ച് തന്നെ കഴിയൂ."

"ഥൂ! അവളുടെ തറവാട് നശിച്ചുപോട്ടെ. ആ സൂളയുടെ കൂടെ ഞാൻ താമസിക്കാനോ? ഞാൻ ആണുമോനാണ്. കനാൽ പ്രദേശത്ത് പോയി ഒന്നരച്ചാക്ക് അസ്സൽ അരി സമ്പാദിച്ച് കൊണ്ടുവന്നിരിക്കുന്നു. വേണമെങ്കിൽ വന്ന് നോക്കിൻ."

മാദേവയ്യൻ മിണ്ടിയില്ല. അപ്പണ്ണയ്യൻ ആകെ ഇരുപത് ദിവസം ഗ്രാമ ത്തിലുണ്ടായിരുന്നു. അയാൾ ഒരിക്കൽ പോലും അമ്മയുടെയോ ജ്യേഷ്ഠ ന്റെയോ അടുത്ത് പോയില്ല. അവരുടെകാര്യം മിണ്ടിപ്പോയാൽ അവൻ കോപം കൊണ്ട് വിറയ്ക്കും. അവന് ഈ ഗ്രാമമെന്ന് പറഞ്ഞാൽ വായ കയ്ക്കും. വെറുതെ ഇരുന്ന് എന്ത് ചെയ്യാനാണ്? ചുറ്റുമുള്ള നാട്ടിൻപുറ ങ്ങളിൽ അമ്മയും ജ്യേഷ്ഠനും ഇരന്ന് നടക്കുന്നുണ്ട്. താനും കൂടി പോയാൽ ആളുകൾ മുഷിയും. രണ്ട് തവണ ദാനം കൊടുക്കുമോ? ഒരു ദിവസം ബീരേഗൗഡന്റെ ആലമുറി പൂട്ടി അവൻ കനാൽ പ്രദേശ ത്തേക്ക് വീണ്ടും പോയി.

അപ്പണ്ണയ്യൻ പോയ ദിവസം രാത്രി മാദേവയ്യന് നഞ്ചമ്മയുടെ കുടുംബജീവിതം മനസ്സിൽ നിറഞ്ഞുനിന്നു. ഒരു കൊച്ചുകുട്ടിയായിരിക്കെ ഈ വീട്ടിലേക്ക് അവൾ മരുമകളായി വന്നതും അമ്മായിയുടെ നിയന്ത്രണത്തിൽ അനുഭവിച്ച കഷ്ടപ്പാടുകളും കുഞ്ഞുങ്ങളുണ്ടായതും മാറിത്താമസിപ്പിച്ചതും മക്കളെ പോറ്റിവളർത്തിയ മകന്റെ ഉപനയനവും മകളുടെ വിവാഹം കഴിപ്പിച്ചതും രണ്ട് കുട്ടികളുടെ മരണവും അവസാനം അവൾ മരിച്ചതും ഒരു നാടകത്തിലെ രംഗങ്ങളെന്ന പോലെ അദ്ദേഹത്തിന്റെ മനസ്സിലൂടെ വളരെ വേഗം കടന്ന് പോയി. താൻ ഈ കുടുംബവുമായി എത്രത്തോളം ഒട്ടിപ്പിടിച്ചിരിക്കയാണെന്ന് അദ്ദേഹം സ്വയം മനസ്സിലാക്കി. ആ പെൺകുട്ടിയുടെ കുടുംബം ഇങ്ങനെയായി! അദ്ദേഹം നെടുവീർപ്പിട്ടു. കുടുംബത്തിലെ ഒരേ ഒരു തിരിയായി അവശേഷിച്ചിരുന്ന വിശ്വനെ അദ്ദേഹം ഓർത്തു. അവൻ അദ്ദേഹത്തിന്റെ മടിയിലിരുന്ന് ഭിക്ഷാന്നം കഴിക്കുമായിരുന്നു. അവൻ അദ്ദേഹത്തോട് വളരെ അടുപ്പം ഭാവിച്ചിരുന്നു. വളരെ സമർത്ഥനാണ്. പുലിയുടെ ശൗര്യമുണ്ട്. കുറേ പഠിച്ചാൽ വളർന്നുവരാൻ സാദ്ധ്യതയുണ്ട്. അവനെ പഠിപ്പിക്കണമെന്ന് നഞ്ചമ്മ കൊതിച്ചിരുന്നതാണ്. അമ്മാവന്റെ വീട്ടിൽ താമസിച്ച് എങ്ങനെ പഠിക്കുന്നുവോ ആവോ? വികൃതിത്തരം കുറഞ്ഞിരിക്കാം. അമ്മാവന് മക്കളില്ല. എങ്കിലും അമ്മായി ഇവനെ എങ്ങിനെ നോക്കുന്നോ എന്തോ? താൻ ഈ ഗ്രാമം വിടുന്നതിനു മുമ്പ് ഒരു തവണ നാഗലാപുരത്ത് പോയി കുട്ടിയെ കണ്ടുവരണമെന്ന് അദ്ദേഹം നിശ്ചയിച്ചു.

## രണ്ട്

അടുത്ത ദിവസം ഉച്ചയ്ക്ക് ഊണ് കഴിഞ്ഞ് അദ്ദേഹം കോവിലിന്റെ വരാന്തയിലിരുന്ന് പുകയില ഒരുക്കുകയായിരുന്നു. നരസി, അദ്ദേഹത്തെ തന്നെ അന്വേഷിച്ചിറങ്ങിയ മട്ടിൽ വന്ന് വരാന്തയിലിരുന്നു. അവളുടെ മുഖത്ത് ദുഃഖം പ്രകടമായിരുന്നു. "എന്താ പെങ്ങളേ, ഏഴെട്ട് ദിവസമായി ഗ്രാമത്തിലില്ലായിരുന്നല്ലോ? എവിടെയായിരുന്നു?"

"ശാന്തി ഗ്രാമത്തിൽ ഞങ്ങളുടെ ബന്ധുക്കളുടെ വീടുണ്ട്. അവിടെ പോയതാണ്."

"ഇതെന്താ ഇത്ര വിഷമിച്ചിരിക്കുന്നത്?"

"എന്ത് പറയാനാ സ്വാമീ? ഇന്നലെ നാഗലാപുരത്തെ പൊയ്കയുടെ തിണ്ടിലൂടെ വരികയായിരുന്നു. അപ്പോൾ കുഞ്ഞിനെ കണ്ടു. അതിനെ കണ്ട് എനിക്ക് കരച്ചിൽ വന്നു പോയി."

"കുഞ്ഞെങ്ങനെയുണ്ട്?" അതീവ താല്പര്യത്തോടെ മാദേവയ്യൻ അന്വേഷിച്ചു.

"എങ്ങനെയുണ്ടാവാൻ? വാഴക്കന്ന് പോലെ വളർന്ന് വന്ന കുട്ടി.

ഇപ്പോൾ ഉണങ്ങിയ ചുള്ളിക്കമ്പ് പോലിരിക്കുന്നു. പൊയ്കയിൽ നിന്ന് വെള്ളം കൊണ്ടുപോകാൻ ഒരു കുടവുമായി വന്നിരുന്നതാണ്. വണ്ടിയിൽ എന്നെ കണ്ടപ്പോൾ അവൻ തന്നെ എന്നെ തിരിച്ചറിഞ്ഞു. എനിക്ക് അവനെ മനസ്സിലായിരുന്നില്ല. അവൻ അത്രയ്ക്ക് ക്ഷീണിച്ചിട്ടുണ്ട്. ഞാൻ വണ്ടിനിർത്തി താഴെ ഇറങ്ങി. 'എങ്ങനെയുണ്ട് മോനേ?' എന്ന് ചോദിച്ചു. അവൻ നിന്ന് കരയാൻ തുടങ്ങിയല്ലോ. എന്ത് പറഞ്ഞിട്ടും സമാധാനിച്ചില്ല. എന്നെയും നാട്ടിലേക്ക് കൂട്ടിക്കൊണ്ട് പോകാമോ എന്ന് ആ കുഞ്ഞ് ചോദിച്ചു. ഞാനെങ്ങനെ കൂട്ടിക്കൊണ്ട് വരും? നിങ്ങൾ തന്നെ പറ. പിന്നെയും കുറേ പറഞ്ഞു. താമസിച്ച് വീട്ടിൽ ചെന്നാൽ അമ്മായി അടിക്കുമെന്ന് പറഞ്ഞ് അവൻ കുടത്തിൽ വെള്ളം നിറച്ച് വേഗം പോയി. ഇത്ര ചെറിയ കുട്ടിയുടെ കൈയിൽ കുടം കൊടുത്തയച്ചില്ലേ ആ സൂള? എന്ത് പറയാൻ?"

"നിനക്ക് തന്നെ ഗ്രാമത്തിലേക്ക് പോയി കല്ലേശൻ ജോയിസരോട് ചോദിക്കാമായിരുന്നില്ലേ? നിനക്കയാളെ പരിചയമില്ലേ?"

"കുട്ടി പോയി. ഞാൻ അവിടെത്തന്നെ കാളയെ അഴിച്ച് വണ്ടി നിർത്താൻ വണ്ടിക്കാരനോട് പറഞ്ഞു. അവിടെ ഒരു സ്ത്രീ തുണി അലക്കുകയായിരുന്നു. അവരുടെ അടുത്ത് പോയി ഞാൻ പറഞ്ഞു: 'ചേട്ടത്തീ. ഞാൻ രാമസമദ്രക്കാരിയാണ്. ഈ കുട്ടി ഞങ്ങടെ നാട്ടിലേതാണ്. ഇതിനെ കല്ലേശണ്ണൻ നല്ലോണം നോക്കുന്നുണ്ടോ?' ആ സ്ത്രീ എല്ലാം പറഞ്ഞു. കല്ലേശൻ ചേട്ടന്റെ തൊട്ടടുത്ത് താമസിക്കുന്നവളാണ്. വീട്ടുജോലി മുഴുവൻ ആ കുട്ടിതന്നെ ചെയ്യണമത്രെ. അമ്മായി അരി റൊട്ടി തിന്നുമത്രെ. കുട്ടിക്ക് മുത്താറി റൊട്ടി. അത് പോലും കൊടുത്താൽ കൊടുത്തു; ഇല്ലെങ്കിൽ ഇല്ല. അവളുടെ തുണിയും ഈ കുട്ടി തന്നെ അലക്കുമത്രെ. അവൾ ചട്ടുകമെടുത്ത് തലയ്ക്കടിക്കുമത്രെ."

"കല്ലേശൻ ജോയിസർ വെറുതെ നോക്കിയിരിക്കുകയാണോ?"

"അയാൾ കൊള്ളരുതാത്തവനാണ്. നല്ല സന്തോഷം തോന്നിയാൽ കുട്ടിയെ ചന്തയ്ക്ക് വിളിച്ചുകൊണ്ടുപോകും. മിഠായിയും മറ്റും മേടിച്ച് കൊടുക്കും. ദേഷ്യം വന്നാൽ വിറകുകൊള്ളിയെടുത്ത് പുറംപൊളിക്കും. വീട്ടിനകത്തുള്ള പെണ്ണുങ്ങൾ എന്ത് ചെയ്യുന്നെന്ന് ആണുങ്ങളെങ്ങനെ അറിയും?"

മാദേവയ്യൻ പിന്നെ ഒന്നും ചോദിച്ചില്ല. അമ്മ മരിച്ച് അനാഥനായിത്തീർന്ന കുട്ടി പരമ സുഖമായി കഴിയുമെന്ന് അദ്ദേഹത്തിന് പ്രതീക്ഷയില്ല. എന്നാൽ ഈ പതനത്തിൽ എത്തിച്ചേരുമെന്ന് സങ്കൽപ്പിക്കാനും കഴിഞ്ഞിരുന്നില്ല. കല്ലേശൻ ജോയിസരുടെ ഭാര്യ കൊള്ളരുതാത്തവളാണെന്ന് അദ്ദേഹം പണ്ടേ കേട്ടിരുന്നു. എന്നാൽ പെങ്ങളുടെ മകന്റെ കാര്യത്തിൽ ഈ അമ്മാവൻ കുറേക്കൂടി ആസ്ഥ വഹിക്കേണ്ടതായിരുന്നു. വകതിരിവ് ഉണ്ടെങ്കിലല്ലേ ശരിയായി ശ്രദ്ധിക്കാനാവൂ?

അദ്ദേഹം കരുതി. നരസിയും ഓരോന്ന് ചിന്തിച്ചുകൊണ്ട് അവസാനം ചോദിച്ചു: "സാമീ, ഞാനൊരു കാര്യം പറയാം. ചെയ്യാമോ?"

"സംഗതി പറയൂ."

"എനിക്ക് ഈശ്വരൻ ഒരു കുഞ്ഞിനെ തന്നില്ല. ആ കുഞ്ഞിനെ വിളിച്ചോണ്ട് വന്ന് എനിക്ക് തന്നേക്കിൻ. സ്വന്തം മോനാണെന്ന് കരുതി ഞാൻ പോറ്റിക്കോളാം. എന്റെ പീടികയും കാശും എല്ലാം അവന് ഞാൻ കൊടുക്കും. അതിന്റെ പ്രാണൻ പൊയ്ക്കൊണ്ടിരുന്നപ്പോൾ എന്റെ മടിയിൽ കിടന്ന് അതിന് ജീവൻ തിരിച്ചുകിട്ടി. 'നരസമ്മേ, ഇതെന്റെ കുഞ്ഞല്ല, നിന്റേതാണ്. നീ തന്നെ പോറ്റിക്കോ? 'എന്ന് അതിന്റെ അമ്മ എന്നോട് പറഞ്ഞതാണ്. നിങ്ങൾ നാഗലാപുരത്ത് പോയി അതിനെ വിളിച്ചോണ്ട് വരണം. അതിന്റെ തലനാരിഴയ്ക്ക് ഹാനി തട്ടാതെ ഞാൻ നോക്കിക്കോളാം." നരസി തന്റെ ഇംഗിതം ആവർത്തിച്ച് പ്രസ്താവിച്ചു. പോകുമ്പോൾ 'ചിന്തിച്ച് ചെയ്യണം' എന്ന് ഓർമപ്പെടുത്തി.

മാദേവയ്യൻ ചിന്തിച്ചു തുടങ്ങി. അന്ന് രാത്രി മുഴുവൻ അദ്ദേഹത്തിന് ഉറങ്ങാനായില്ല. നഞ്ചമ്മയെകുറിച്ച് തന്നെ ഓർത്തുകൊണ്ടിരുന്നു. അവൾക്ക് പഴുപ്പ് കണ്ട അർധരാത്രി. അവളെ എത്ര തടഞ്ഞിട്ടും അവൾ ഉള്ള് തുറന്ന് എല്ലാം പറഞ്ഞു. "പാർവതിയും രാമണ്ണനും മരിച്ചപ്പോൾ നിങ്ങൾ യശോദയുടെ കഥ പറഞ്ഞു. കുഞ്ഞ് മരിച്ചപ്പോൾ ചാവാൻ മടിച്ച് യശോദ കരയിൽ തന്നെ നിന്നു. അന്ന് രാത്രി ഞാൻ ശ്മശാനത്തിലെ കിണറ്റിൽ ചാടാൻ പോയതാണ്. ധൈര്യപൂർവം വെള്ളത്തിൽ ചാടുമായിരുന്നു. വിശ്വന്റെ കാര്യമോർത്ത് ഞാൻ തിരിച്ചു വന്നു. ഇപ്പോൾ ഞാൻ മരിക്കയാണ്. വിശ്വന് എന്താണൊരു ഗതി? മുത്തശ്ശി അവന് എന്തെങ്കിലും വേവിച്ച് കൊടുക്കും. ചേട്ടനെ എനിക്ക് വിശ്വാസമില്ല. അവന്റെ ആഹാരം പ്രധാന പ്രശ്നമല്ല. അവൻ ബുദ്ധിമാനായി ജീവിക്കണം."

അവളുടെ ഓരോ വാക്കും അദ്ദേഹത്തിന്റെ ഓർമയിലുണ്ട്. അക്കമ്മ ജീവിച്ചിരുന്നുവെങ്കിൽ അവന്റെ ആഹാരത്തിന് പ്രയാസമുണ്ടാകുമായിരുന്നില്ല. അമ്മായി ഇങ്ങനെ കഷ്ടപ്പെടുകയും ഇല്ലായിരുന്നു. എന്നാൽ അവനെ തന്റെ പേരക്കിടാവിന്റെ കൂടെ അയയ്ക്കുമ്പോൾ എനിക്ക് ഇങ്ങനെ ഒരു ചിന്ത തോന്നിയതേയില്ല. എനിക്ക് വിവേകമില്ലാതെ പോയി. അദ്ദേഹം സ്വയം ശകാരിച്ചു. ഇപ്പോഴെന്ത് ചെയ്യാം? നരസി പറഞ്ഞതുപോലെ അവനെ ഇവിടെ കൂട്ടിക്കൊണ്ട് വന്ന് അവൾക്ക് കൊടുത്ത് കളഞ്ഞാലോ? നരസിയുടെ അടുത്ത് പത്ത്പതിനഞ്ചായിരം ഉറുപ്പികയുണ്ടത്രെ. അവൻ വളർത്തും. ഈ അമ്മാവന്റെ വീടിനെക്കാളും ഇത് തന്നെയാണ് നല്ലത്. അദ്ദേഹത്തിന്റെ മനസ്സ് മന്ത്രിച്ചു.

എന്നാൽ നഞ്ചമ്മ ജീവിച്ചിരുന്നെങ്കിൽ കുട്ടിയെ നരസിയുടെ അടുത്ത് വിടുമായിരുന്നോ? അവൾ നിത്യവും രാത്രി ഓരോരുത്തനെ

സ്വീകരിക്കുന്നു. 'കുട്ടിയുടെ ആഹാരം പ്രശ്നമല്ല; അവൻ ബുദ്ധിമാനായി ജീവിക്കണ്ടേ?' നഞ്ചമ്മയുടെ ഈ ചോദ്യം അദ്ദേഹം വീണ്ടും ഓർത്തു. ആർ ബുദ്ധിമാനാക്കും? സ്വന്തം അച്ഛന്റെ യോഗ്യത എന്താണെന്ന് അറിയാമല്ലോ? ഇളയച്ഛന് ബുദ്ധിയുണ്ടോ? പിന്നെ ഉള്ളത് മുത്തശ്ശി ഗംഗമ്മയാണ്. അവർക്ക് വിവേകമുണ്ടായിരുന്നെങ്കിൽ ഈ വീട് ഇങ്ങനെ ആകുമായിരുന്നോ? ഇനി ആ കുട്ടിയുടെ ഗതിയെന്ത്?

ഏഴെട്ട് ദിവസം ഈ ചിന്ത അദ്ദേഹത്തെ പീഡിപ്പിച്ചുകൊണ്ടിരുന്നു. ഒരു ദിവസം രാത്രി ആലോചിച്ച് കിടക്കുമ്പോൾ പെട്ടെന്ന് ഒരു ഉപായം തോന്നി. ഞാനേതായാലും ഗ്രാമം വിടുകയാണ്. വിശ്വൻ കുഞ്ഞിനെ ഞാൻ തന്നെ വിളിച്ചുകൊണ്ട് പോകണം. ഞാൻ കൊണ്ടുവരുന്ന ഭിക്ഷയിൽ നിന്ന് രണ്ട് നേരം ആഹാരം കഴിക്കട്ടെ. ഞാൻ തന്നെ സ്കൂളിലേക്ക് അയയ്ക്കും. കുട്ടി സമർത്ഥനാണ്. ഇംഗ്ലീഷ് സ്കൂളിൽ തന്നെ പഠിക്കട്ടെ. ഭാഗ്യമുണ്ടെങ്കിൽ പിന്നെയും പഠിക്കട്ടെ. അതാണ് നല്ലത്. അങ്ങനെ തീരുമാനിച്ചപ്പോൾ അദ്ദേഹത്തിന് അതിയായ സന്തോഷം തോന്നി. രോമാഞ്ചം പൂണ്ടു.

എന്നാൽ മറ്റൊരു ചിന്ത കൂടി മനസ്സിൽ വന്നു. എനിക്ക് വയസ്സായിരിക്കുന്നു. വിളിച്ചുകൊണ്ടുപോയി ഇടയ്ക്ക് വെച്ച് ഞാൻ തന്നെ ചത്ത് പോയാൽ ഗതിയെന്ത്? ഒന്ന് രണ്ട് മണിക്കൂർ വരെ ഈ ചിന്ത അദ്ദേഹത്തെ വിഷമിപ്പിച്ചു. അതിനുള്ള പരിഹാരം എളുപ്പം കിട്ടി. ആൺകുട്ടിയാണ്. ചുറുചുറുക്കുള്ളവനാണ്. ഒരു പക്ഷേ ഞാൻ ചത്തെന്ന് വെക്കുക. വല്ലേടത്തും കൂലിപ്പണിയെടുത്ത് ജീവിക്കട്ടെ. ആ അമ്മാവന്റെയും അമ്മായിയുടെയും കൂടെ പേടിച്ച് വിറച്ച് നാൾ കഴിക്കണ്ടല്ലോ! ഞാൻ ഉടനെ മരിച്ചുപോകുമോ? നഞ്ചമ്മയെപ്പോലെ എന്റെ പേരക്കിടാവിന്റെ പ്രായത്തിലുള്ളവർ മരിച്ചിട്ടും ഞാൻ ശിവലിംഗ ശിലപോലെ ഇരിക്കുകയാണ്. വിശ്വൻ കുഞ്ഞ് വലുതാകുന്നത് വരെ ഞാൻ മരിക്കില്ല.

കല്ലേശൻ ജോയിസർ കുട്ടിയെ അയയ്ക്കില്ലെന്ന് പറഞ്ഞാൽ എന്ത് ചെയ്യും? അദ്ദേഹം ചിന്താധീനനായി. എന്നെക്കണ്ട് കഴിഞ്ഞാൽ കുട്ടി എന്റെ പിന്നാലെ കൂടും. ആരും കാണാതെ വിളിച്ചോണ്ട് വരാം. എന്നെ അവർ എന്തുചെയ്യാനാ? ദൃഢനിശ്ചയത്തോടെ അദ്ദേഹം ഒരു ദിവസം നാഗലാപുരത്തേക്ക് പുറപ്പെട്ടു.

## മൂന്ന്

വഴിക്ക് കടിഗെഹള്ളിയിൽ രാത്രി താമസിച്ചു. അടുത്ത ദിവസം നാഗലാപുരത്തെത്തുമ്പോൾ മണി പത്തായിരുന്നു. വഴിയിൽ കുളത്തിലിറങ്ങി കുളിച്ചു. അതേ കാവിമുണ്ടുടുത്ത്, കുപ്പായമിട്ട് തലയിൽ ചുവന്ന ഉറുമാൽ കെട്ടി. നെറ്റിയിൽ ഭസ്മം ചാർത്തി, ശിവധ്യാനം ചെയ്തുകൊണ്ട്

നേരെ സ്കൂളിൽ ചെന്നു. സ്കൂൾ വിടുന്ന സമയം. മണിയടിച്ച ഉടനെ വിശ്വൻ പുറത്ത് വന്നു. അവൻ തന്നെ മാദേവയ്യനെ തിരിച്ചറിഞ്ഞ് 'സ്വാമീ' എന്ന് വിളിച്ചുകൊണ്ട് അടുത്തു വന്നു. അദ്ദേഹത്തിന്റെ കാലു കളിൽ പിടിച്ചു.

"ഇങ്ങ് വരൂ, കുഞ്ഞേ." അദ്ദേഹം അവന്റെ കൈപിടിച്ച് സ്കൂളിന് പിന്നിലുള്ള ആലിന്റെ അടുത്ത് വിളിച്ചുകൊണ്ട് പോയി അവിടെയി രുത്തി. നരസി പറഞ്ഞതുപോലെ അവൻ ഉണങ്ങിയ ചുള്ളിക്കമ്പായി തീർന്നിരുന്നു. അദ്ദേഹം ചോദിച്ചു: "എന്റെ കൂടെ വരുന്നോ?"

"നമ്മുടെ ഗ്രാമത്തിലേക്കാണോ?"

"നമ്മുടെ ഗ്രാമമോ മറ്റേതെങ്കിലും ഗ്രാമമോ എന്ന് നോക്കണ്ട. ഏതെങ്കിലും ഒരു വലിയ നാട്ടിലേക്ക് പോകാം. എന്റെ കൂടെ വാ. ഞാൻ ഭിക്ഷ വാങ്ങിക്കൊണ്ട് വന്ന് തരാം. നീ സ്കൂളിൽ പോയി നന്നായി പഠിച്ചാൽ മതി. വരുന്നോ?"

"അയ്യാസ്വാമീ, അത് കള. നിങ്ങൾ കളവ് പറയുകയാണ്."

"അല്ല കുഞ്ഞേ; സത്യമാണ്."

"എന്നാൽ നിങ്ങൾ ആണയിടൂ."

"നിന്നാണെ സത്യമാണ്. മോനേ." അദ്ദേഹം അവന്റെ തലയിൽ കൈവെച്ച് പറഞ്ഞു.

"എന്നാൽ ഇതേ വഴിക്ക് നമുക്ക് ഓട്ടം കൊടുക്കാം. നടക്കിൻ."

"വേണ്ട. വീട്ടിൽ പോയി നിന്റെ അമ്മാവനോട് ചോദിക്കാം."

അവന് ഇത് കേട്ടപാടെ കരച്ചിൽ വന്നുപോയി. "അമ്മാവനെന്നെ വിടില്ല. കേട്ടോ."

"ആദ്യം ചോദിക്കാം. അദ്ദേഹം അയയ്ക്കില്ലെന്ന് പറഞ്ഞാൽ നാളെ ഞാനിവിടെ വരും. ഇവിടെ വെച്ച് തന്നെ നിന്നെ ഞാൻ വിളി ച്ചോണ്ട് പോകും." അവനെ സമ്മതിപ്പിക്കാൻ മൂന്ന് തവണ അദ്ദേഹം കഴുത്തിലുള്ള ശിവലിംഗച്ചെപ്പെടുത്ത് കൈയിൽ പിടിച്ച് ആണയിടേണ്ടി വന്നു.

വിശ്വനെ മുമ്പിൽ അയച്ചു. പത്ത് നിമിഷത്തിനു ശേഷം വീട് അന്വേഷിച്ചുകൊണ്ട് മാദേവയ്യനും പോയി. അദ്ദേഹം എത്തുമ്പോൾ താമസിച്ച് വീട്ടിൽ ചെന്നതിന് കല്ലേശൻജോയിസർ മരുമകനെ ശാസി ക്കുന്നുണ്ടായിരുന്നു. അദ്ദേഹത്തെ കണ്ടപ്പോൾ ഉടൻ അദ്ദേഹം മൗനം പാലിച്ചു.

അവർ പലനാട്ടുകാര്യങ്ങളും സംസാരിക്കുന്നതിനിടയ്ക്ക് വീടിന് മുമ്പിൽ ഒരു വലിയ ചെങ്കുതിരവന്ന് നിന്നു. അതിൽ നിന്ന് കണ്ഠീജോ യിസർ ഇറങ്ങി. അമ്മയുടെ അടിയന്തിരം കഴിഞ്ഞ ഉടൻ സ്ഥലം വിട്ട അദ്ദേഹം തിരിച്ച് വരുന്നത് ഇപ്പോൾ മാത്രമാണ്. കല്ലേശൻ വിശ്വനെ കൂട്ടിക്കൊണ്ട് വന്ന് താമസിപ്പിക്കുമെന്ന് അദ്ദേഹം പോകുന്നതിന് മുമ്പ്

തന്നെ അറിയാമായിരുന്നു. കല്ലേശൻ തന്നെ അങ്ങനെ പറഞ്ഞിരുന്നു. ഇപ്പോൾ മനസ്സിന്റെ ലഹരിക്കൊത്ത് അദ്ദേഹം നാട്ടിലേക്ക് തിരിച്ച് വന്നിരിക്കുന്നു. തന്റെ പൗത്രനെ കാണാനുള്ള ആഗ്രഹവും ആ ലഹരിയുടെ ഭാഗമായിരുന്നു. അകത്ത് വന്ന അദ്ദേഹം അവനെ വിളിച്ച് മൈസൂർ പാക്ക്, വട മുതലായവയുടെ പൊതി കൊടുത്തു. രാമസമദ്രത്തിലെ കാര്യങ്ങളെക്കുറിച്ചും മകൾ കെട്ടിയ വീടിനെക്കുറിച്ചും മാദേവയ്യ സ്വാമിയോട് അദ്ദേഹം അന്വേഷിച്ചു.

അല്പം കഴിഞ്ഞ് കല്ലേശൻ മാദേവയ്യനോട് ചോദിച്ചു: "നമ്മുടെ കൂടെ ഊണ് കഴിക്കുന്നോ? അല്ല നിങ്ങൾ തന്നെ പാചകം ചെയ്യുന്നോ? അതുമില്ലെങ്കിൽ നിങ്ങളുടെ ജാതിക്കാരനായ ആരുടെയെങ്കിലും വീട്ടിൽ പറയണോ?"

"ഞങ്ങളുടെ ജാതിക്കാരുടെ വീട്ടിൽ പറഞ്ഞാൽ മതി."

കല്ലേശൻ വിശ്വനെ ആ ഗ്രാമത്തിലെ മല്ലശെട്ടിയുടെ വീട്ടിലേക്ക് പറഞ്ഞയച്ചു. മല്ലശെട്ടി ഇവിടെ വന്ന് സ്വാമിയെ ഭിക്ഷയ്ക്ക് കൂട്ടിക്കൊണ്ട് പോയി. അയാളുടെ ഭാര്യ പാചകം ചെയ്തുകൊണ്ടിരിക്കുമ്പോൾ മാദേവയ്യൻ മല്ലശെട്ടിയോട് കല്ലേശൻ ജോയിസരുടെ വീട്ടിൽ വിശ്വൻ കഴിഞ്ഞുകൂടുന്നതെങ്ങനെയെന്ന് അന്വേഷിച്ചു.

"ശിവനേ അമ്മ മരിച്ച മക്കൾ ജീവിച്ചിരിക്കരുത്. മരിക്കുന്നതാണ് നല്ലത്." മല്ലശെട്ടി പറഞ്ഞു. അയാളുടെ ഭാര്യയും അടുക്കളയിൽ നിന്ന് അതു തന്നെ പറഞ്ഞു.

"ശെട്ടരേ, ഒന്ന് പോയി കണ്ഠീജോയിസരെ വിളിച്ചുകൊണ്ട് വരുമോ?"

മല്ലശെട്ടി പോയി. പത്ത് നിമിഷത്തിനകം കണ്ഠീജോയിസർ അയാളോടൊപ്പം വന്നു. സ്വാമിക്ക് അഭിമുഖമായി മല്ലശെട്ടി ഇട്ടുകൊടുത്ത പലകയിൽ അദ്ദേഹം ചുമരും ചാരി ഇരുന്നു. താൻ നാഗലാപുരത്ത് വന്നതെന്തിനാണെന്ന് മാദേവയ്യൻ വിശദീകരിച്ചു: "വേണമെങ്കിൽ ഈ ശെട്ടിയോടും അകത്തുള്ള ചേട്ടത്തിയമ്മയോടും ചോദിക്കൂ. ഈ ഗ്രാമത്തിൽ ആരോട് വേണമെങ്കിലും അന്വേഷിക്കൂ. ആ കുട്ടി എങ്ങനെ ഉണ്ടെന്ന് നിങ്ങൾക്ക് തന്നെ കണ്ടാലറിയാമല്ലോ. നിങ്ങളുടെ മരുമകളുടെ സ്വഭാവം കൊള്ളില്ല. കുട്ടിയെ എന്റെ കൂടെ അയച്ചേക്കൂ. ഞാൻ അവനെ വളർത്തിനന്നാക്കി എടുക്കാം."

ജോയിസർക്ക് മരുമകളുടെ നട്ടെല്ല് അടിച്ച് പൊളിക്കാനുള്ള ദേഷ്യമുണ്ട്. എന്നാൽ മാദേവയ്യൻ തന്നെ പറഞ്ഞു: "തലയിലെ രോമച്ചുഴി ചീത്തയാണെന്ന് വെച്ച് അത് വടിച്ച് കളഞ്ഞാൽ പോകുമോ? ഈ സ്ത്രീയെ നേർവഴിക്ക് കൊണ്ട് വരാൻ അവളുടെ ഭർത്താവിനു സാധിച്ചില്ല. കല്ലേശൻ ജോയിസർക്ക് കുട്ടികളെ എങ്ങനെ പോറ്റണമെന്നും അറിയില്ല. എന്റെ കൂടെ അയച്ചേക്കൂ."

ജോയിസർ അല്പനേരം ചിന്താധീനനായിരുന്നു. അല്പം കഴിഞ്ഞ് അദ്ദേഹം ചോദിച്ചു: "നിങ്ങൾ കൂട്ടിക്കൊണ്ട് പോയി അവനെ എന്തു ചെയ്യും?"

"എന്ത് ചെയ്യുമെന്നോ എവിടെ പാർക്കുമെന്നോ പറയാനാവില്ല. എന്നെ വിശ്വാസമുണ്ടെങ്കിൽ എന്റെ കൂടെ അയയ്ക്കണം." ജോയിസർ പെട്ടെന്ന് ഉത്തരം പറഞ്ഞില്ല. മനസ്സിനകത്ത് ദേഷ്യം തിളച്ച് പൊങ്ങുകയായിരുന്നു. കുട്ടിയുടെ മുത്തച്ഛനായ താൻ ജീവിച്ചിരിപ്പുണ്ട്; അമ്മാവനായ കല്ലേശനും ജീവിച്ചിരിക്കുന്നു. ഞങ്ങൾ നേരാം വണ്ണം സംരക്ഷിക്കുന്നില്ലെന്നും പറഞ്ഞ് അവനെ തന്റെ കൂടെ അയയ്ക്കണമെന്ന് പറയാൻ ഈ ഊര് ചുറ്റുന്ന സന്യാസി വന്നിരിക്കുന്നു. എന്തൊരു ധൈര്യം? സ്വാമിയെ ശകാരിക്കാൻ നാവ് ചൊറിയുന്നു. എങ്കിലും മറ്റൊരു ചിന്ത ഉദിച്ചത് കാരണം തല്ക്കാലം അദ്ദേഹം നാവടക്കി. പത്ത് നിമിഷത്തോളം അദ്ദേഹം മൂകനായി ഇരുന്നു മനസ്സ് നിറയെ കല്ലേശന്റെ കുടുംബജീവിതത്തെക്കുറിച്ചുള്ള ചിന്തയാണ്. ആഹാരം കൊടുക്കാതെ ചാകാറായിരുന്നു. കല്ലേശൻ അടിക്കുന്നുമുണ്ടത്രെ. താൻ തന്നെ വിളിച്ചുകൊണ്ടുപോയി കൂടെ പാർപ്പിച്ചാലോ? അദ്ദേഹം ചിന്തിച്ചു. താൻ കൊണ്ടുപോയി എന്തു ചെയ്യും? ഹോട്ടലിൽ വയർ നിറയെ ഊണ്; കുതിരസ്സവാരി; ആഭിചാരം .......ഛീ, ഇതൊന്നും പറ്റില്ല. അദ്ദേഹത്തിന്റെ മനസ്സ് മന്ത്രിച്ചു. ഈ പരിതഃസ്ഥിതിയിൽ അവനെ സംരക്ഷിക്കാനാരുമില്ല. ഈ സ്വാമി തന്നെയാണ് പറ്റിയ ആൾ. ഈ ആൾ ഈശ്വരതുല്യനായ മനുഷ്യനാണെന്ന് നഞ്ചു പറയാറുണ്ടായിരുന്നു. എല്ലാം ചിന്തിച്ചശേഷം അദ്ദേഹം തുറന്ന് ചോദിച്ചു: "ഇന്ന് ഞാനിവിടെ എത്തിയത് തീരെ യാദൃശ്ചികമാണ്. ഞാൻ ഇല്ലായിരുന്നെങ്കിൽ നിങ്ങൾ കല്ലേശനോട് ചോദിക്കണമായിരുന്നു. അവൻ നിങ്ങളുടെ കൂടെ അയയ്ക്കില്ല. അപ്പോൾ നിങ്ങൾ എന്ത് ചെയ്യുമായിരുന്നു?"

"ഇപ്പോൾ നിങ്ങൾ തന്നെ വന്നിരിക്കയല്ലേ? അതുകൊണ്ട് ആ കാര്യം ചിന്തിക്കണോ?" "കൊള്ളാം ഞാൻ വന്നിരുന്നില്ലെങ്കിൽ നിങ്ങൾ എന്ത് ചെയ്യുമായിരുന്നു? സത്യം പറയൂ."

"സത്യം പറയണോ? നാളെ നമ്മുടെ കുട്ടി സ്കൂളിൽ പോകുമല്ലോ? അവിടെ നിന്ന് തന്നെ അവന്റെ കൈപിടിച്ച് നടക്കുമായിരുന്നു. എന്നെ വല്ലവരും തടയാൻ വന്നാൽ ഞാൻ മറുപടി പറയുമായിരുന്നു."

ജോയിസർ അരക്ഷണം അദ്ദേഹത്തെ ഇമവെട്ടാതെ നോക്കി. പിന്നീട് ഇരുന്നേടത്ത് നിന്ന് എഴുന്നേറ്റ് പോയി അദ്ദേഹത്തിന്റെ ചുമലിൽ തട്ടി. "ഭേഷ് സ്വാമീ, നിങ്ങൾ ഒരു പുരുഷനാണ്. നല്ലത്. വിളിച്ചോണ്ട് പോകൂ. കല്ലേശനോട് ഞാൻ തന്നെ പറയാം." അദ്ദേഹം വീട്ടിലേക്ക് നടന്നു.

അയ്യൻ ഭിക്ഷ സ്വീകരിച്ച് ഒന്ന് മയങ്ങി. അദ്ദേഹം കരുതിക്കൂട്ടി തന്നെ അല്പം താമസിച്ചാണ് വീട്ടിലേക്ക് വന്നത്. അപ്പോഴത്തേക്കും

കണ്ഠീജോയിസർ മകനെ സമ്മതിപ്പിച്ച് കഴിഞ്ഞിരുന്നു. അന്ന് അദ്ദേഹം തന്നെ സ്കൂളിൽ ചെന്ന് കുട്ടിയുടെ സർട്ടിഫിക്കറ്റ് വാങ്ങിക്കൊടുത്തു. അടുത്തദിവസം രാവിലെ അവന്റെ തുണിയും കുപ്പായവും കെട്ടി സ്വാമി തന്റെ ചുമലിൽ വെച്ചു. "കുഞ്ഞേ മുത്തശ്ശൻ, അമ്മാവൻ, അമ്മായി എല്ലാവരുടെയും കാല് പിടിച്ച് നമസ്കരിക്കൂ." അദ്ദേഹം പറഞ്ഞു. നമസ്കരിക്കുമ്പോൾ കമലു കല്ല് പോലെ നിന്നിരിക്കുകയായിരുന്നു. കല്ലേശനമ്മാവന്റെ കണ്ണിൽ കണ്ണീർ നിറഞ്ഞു നിന്നിരുന്നു.

തലേന്ന് വൈകുന്നേരം മുതൽ കണ്ഠീജോയിസർക്ക് തീരെ മൗഢ്യം ബാധിച്ച മട്ടാണ്. രാത്രി ഊണ് കഴിച്ചിരുന്നില്ല. രാത്രി രണ്ടു പേരും വരാന്തയിൽ ഒന്നിച്ചാണ് കിടന്നിരുന്നത്. എങ്കിലും അദ്ദേഹം മാദേവയ്യനോട് പോലും സംസാരിച്ചിരുന്നില്ല. കല്ലേശനോടൊപ്പം അദ്ദേ ഹവും ഇവരെ യാത്രയാക്കാൻ ജീനിട്ട കുതിരയുടെ കടിഞ്ഞാൺ പിടിച്ച് അതിനെ നടത്തിക്കൊണ്ട് പൊയ്കയുടെ ഇക്കരക്കോടിവരെ വന്നു. കോടി കടന്നുപോയശേഷം അദ്ദേഹം മകനോട് പറഞ്ഞു: "കല്ലേശാ നീ മടങ്ങിപ്പോകൂ. ഞാൻ അരനാഴിക കൂടി ഇവരോടൊപ്പം പോയി വരാം."

തിരിച്ച് നടക്കുന്നതിന് മുമ്പ് കല്ലേശൻ മാദേവയ്യനോട് പറഞ്ഞു: "ഞാൻ കുറച്ച് കൂടുതൽ അച്ചടക്കത്തിൽ ഇവനെ നടത്തി. ഇവൻ ഭയ ങ്കര വികൃതിയാണ്. നല്ല നിയന്ത്രണത്തിൽ നടത്തണമെന്ന് നഞ്ചു തന്നെ പറഞ്ഞതാണ്. ഇല്ലെങ്കിൽ അവൻ ചീത്തയായിപ്പോകും. നിങ്ങളും അവനെ അല്പം പേടിയോടെതന്നെ വളർത്തണം."

"ശരി.ശരി. ആയിരം ഉളിയുടെ അടിയേറ്റാൽ മാത്രമേ കല്ല് ശിവ ലിംഗമാകയുള്ളൂ. എന്നാൽ ശരിയായ ഇടം നോക്കി പാകത്തിൽ പിടിച്ച് കൊത്തണം. നിങ്ങൾ അത് ചെയ്തത് നല്ലതിന് തന്നെയാണ്." മാദേവ യ്യന്റെ മറുപടി കേട്ടപ്പോൾ കല്ലേശന്റെ മുഖം താണു. പിന്നെ ഒന്നും പറയാതെ അവൻ തിരിച്ച് നടന്നു.

മറ്റ് മൂന്ന് പേരും കുതിരയോടൊപ്പം സുമാർ നൂറ് ചുവട് നടന്നു. മാദേവയ്യൻ കണ്ഠീജോയിസരോട് പറഞ്ഞു: "നിങ്ങൾ പൊയ്ക്കോളൂ. ഞങ്ങൾ ഇത്തിരി വേഗം നടക്കാം."

ജോയിസർ എന്തോ സംസാരിക്കാൻ ശ്രമിച്ചു. എന്നാൽ വാക്കു കൾ പുറത്ത് വന്നില്ല. അദ്ദേഹം കുതിരയോടൊപ്പം നിന്നു. അവരുടെ അരയോളം വളർന്നുനിൽക്കുന്ന വിശ്വൻ നടുവിൽ നിന്നു. അഞ്ച് നിമിഷം ആരും ഒന്നും മിണ്ടിയില്ല. "ഞങ്ങൾ നടക്കട്ടെ." മാദേവയ്യൻ യാത്ര പറഞ്ഞു.

"നോക്കൂ സ്വാമി, നിങ്ങളൊരാണ്." അദ്ദേഹം പറഞ്ഞു.

മാദേവയ്യന് ഒന്നും മനസ്സിലായില്ല. "എന്താണ് നിങ്ങൾ പറയു ന്നത്?"

"ഒന്നുമില്ല; ഇതെടുത്തോളൂ." അദ്ദേഹം തന്റെ അകത്തെ കുപ്പായക്കീശയിൽ നിന്ന് ഒരു നോട്ട്കെട്ടെടുത്തു. അതദ്ദേഹത്തിന്റെ കാവിക്കുപ്പായക്കീശയിലിട്ടു. "നൂറ്റൻപത് ഉറുപ്പികയുണ്ട്. നിങ്ങൾ ഇവനെ ഏത് നാട്ടിലേക്ക് വേണമെങ്കിലും കൊണ്ട് പൊയ്ക്കോളൂ. അവിടെ എത്തി താമസമുറപ്പിച്ചാൽ എനിക്ക് കത്തയയ്ക്കണം. 'ചെന്നരായ പട്ടണത്തിൽ പള്ളിക്ക് പിറകിലെ തെയ്യം വീട്ടിൽ താമസിക്കും നാഗലാപുരം കണ്ഠീ ജോയിസർ' എന്നെഴുതിയാൽ മതി." അദ്ദേഹം തന്റെ വലിയ ശരീരം കുനിച്ച് പേരക്കിടാവിന്റെ രണ്ട് കവിളിലും ഉമ്മവെച്ചു. അവന്റെ മുഖവും പുറവും തന്റെ തടിച്ച ഉള്ളംകൈ കൊണ്ട് തടവി; തിരിഞ്ഞ് നിന്ന് കുതിരപ്പുറത്ത് കയറി. അദ്ദേഹത്തിന്റെ കടക്കണ്ണിൽ വെള്ളം ഊറുന്നത് മാദേവയ്യൻ കണ്ടു. കുതിരയുടെ കീഴ്‌വയറ്റിൽ അദ്ദേഹം കാൽകൊണ്ട് തോണ്ടി. പിന്നെ തിരിഞ്ഞ് നോക്കാതെ വളരെ വേഗതയിൽ നാട്ടിലേക്ക് ഓടിച്ച് പോയി. വിശ്വൻ തിരിഞ്ഞ് നിന്നു. അവൻ അതിന്റെ വേഗത നോക്കിനിന്നുപോയി. കുറച്ച് കഴിഞ്ഞപ്പോൾ അവന്റെ കൈപിടിച്ച് മാദേവയ്യൻ മുന്നോട്ട് നടന്നു. വിശ്വൻ എന്തൊക്കയോ ചിന്തിക്കുകയായിരുന്നു. അവൻ അറിയാതെ അവന്റെ ചുണ്ടുകൾ എന്തൊക്കെയോ മന്ത്രിക്കുകയായിരുന്നു. "എന്താണ് കുഞ്ഞേ നീ ചിന്തിക്കുന്നത്?" അയ്യൻ ചോദിച്ചു.

"മുത്തശ്ശന്റെ കുതിരയെപ്പോലെ ഒരു കുതിരയെ എനിക്കും വാങ്ങിത്തരാമോ? എനിക്ക് അങ്ങനെയുള്ള കുതിരയെ കണ്ടാൽ പടപട ഓടിക്കണമെന്ന് തോന്നും. ഇപ്പോൾ മുത്തശ്ശൻ പോയില്ലേ? അതിനേക്കാളും വേഗത്തിൽ."

"മറ്റെന്തൊക്കെ ആഗ്രഹങ്ങളുണ്ട്?"

"വളരെ ദൂരം നീന്തണം."

"പഠിക്കണമെന്ന ആഗ്രഹമില്ലേ?"

"ഉണ്ട്. ഞങ്ങളുടെ ക്ലാസ്സിൽ കണക്കിൽ ഞാൻ തന്നെയാണ് ഒന്നാമൻ."

"വേറെ എന്തിനെല്ലാം ഫസ്റ്റ് കിട്ടി?"

"അമ്മാവന്റെ വീട്ടിൽ ഒന്നും വായിക്കാനാവില്ല. ഇല്ലെങ്കിൽ എല്ലാറ്റിനും ഒന്നാമനാകുമായിരുന്നെന്ന് ഞങ്ങളുടെ മാസ്റ്റർ തന്നെ പറഞ്ഞതാണ്."

"ഇനിമേൽ നിനക്ക് വേണ്ടത്ര വായിച്ച് പഠിക്കാം. സഞ്ചി നിറയെ സ്ലേയ്റ്റും പുസ്തകവും വാങ്ങിത്തരാം. നടക്ക് മോനേ."

"നാം ഏത് നാട്ടിലേക്കാണ് പോകുന്നത്?"

"ഞാനിനിയും തീരുമാനിച്ചിട്ടില്ല. ഗുബ്ബിക്കോ, തുങ്കൂറിലേക്കോ പോകാം."

"സ്വാമി, ഏത് നാട്ടിൽ പോയാലും എനിക്ക് നീന്താൻ ഒരു കുളം വേണം. ദിവസേന ആരുടെയെങ്കിലും ഒരു കുതിരവാങ്ങിത്തരണം.

ഇരുന്ന് സവാരി ചെയ്യണം."

"ആട്ടെ കുഞ്ഞേ. നടക്കൂ." അദ്ദേഹം കഴുത്ത് തിരിച്ച് അവന്റെ മുഖം നോക്കി. അദ്ദേഹം പെട്ടെന്ന് കണ്ഠീജോയിസരെ ഓർമിച്ചുപോയി.

## നാല്

അവർ അതേ ദിവസം രാമസമദ്രത്തിലെത്തി. ഗംഗമ്മ ഗ്രാമത്തിലില്ലായിരുന്നു. അന്ന് വൈകുന്നേരം തന്നെ മാദേവയ്യൻ തന്റെ അടുത്തുണ്ടായിരുന്ന മുത്താറിയും മറ്റ് ധാന്യങ്ങളും മുളകും വിറ്റ് കളഞ്ഞു. നൂറ്റിരുപത് ഉറുപ്പിക കിട്ടി. കൂടാതെ അദ്ദേഹത്തിന്റെ അടുത്ത് നാല്പത് വെള്ളി ഉറുപ്പികയും ഉണ്ടായിരുന്നു. കണ്ഠീജോയിസർ കൊടുത്ത നൂറ്റൻപത് ഉറുപ്പിക അകത്തെ കുപ്പായക്കീശയിൽ സൂക്ഷിച്ചിരുന്നു. ബാക്കി കാശ് അദ്ദേഹം അരയിൽ കെട്ടിവെച്ചു. അലൂമിനിയം പാത്രങ്ങളും കമ്പിളി ത്തുണികളും ചുമക്കുന്നതിന് ഒരാളെ ഏർപ്പാട് ചെയ്തു. രാവിലെ പുറപ്പെടുന്നതിന് മുമ്പ് വിശ്വൻ ചോദിച്ചു: "അയ്യാസ്വാമീ, ഞങ്ങളുടെ അമ്മ മരിച്ചത് നേരാണോ?"

"നേരാണ് മോനേ."

"എനിക്ക് നമ്മുടെ വീട്ടിന്റെ അകമൊന്ന് കാണണം."

"അവിടെ എന്താ നോക്കാനുള്ളത്?"

"ഹും എനിക്ക് നോക്കണം." അവൻ ശാഠ്യം പിടിച്ചു.

ആ വീട് ഒഴിഞ്ഞതിന് ശേഷം അതിന്റെ താക്കോൽ ഗുണ്ടേ ഗൗഡരുടെ ബന്ധുവായ കുറുബറഹട്ടിയിലെ മുദ്ദയ്യന്റെ കൈയിലാണെന്ന് മാദേവയ്യന് അറിയാം. അദ്ദേഹം മുദ്ദനെ വിളിപ്പിച്ച് വാതിൽ തുറപ്പിച്ചു. ആൾപാർപ്പില്ലാതെ അകത്ത് പൊടി നിറഞ്ഞ്, അകമാകെ നാറുന്നുണ്ടായിരുന്നു. അകത്ത് കയറിയ വിശ്വൻ അടുക്കളയിൽ ചെന്നു. അവിടെ നിന്ന് അവൻ കലവറയിൽ കടന്നു. അവിടെ ഇരുട്ടിൽ അവൻ തെരഞ്ഞു. തൂണിലൂടെ തട്ടിന്മേൽ കയറിനോക്കി. അവസാനം ഉച്ചത്തിൽ വിളിച്ചുചോദിച്ചു: "അമ്മേ, നീയിവിടെയില്ലേ?" മറുപടി ഉണ്ടായില്ല. അവൻ താഴെ ഇറങ്ങി വീണ്ടും ചോദിച്ചു: "സ്വാമീ, അപ്പോൾ അമ്മ സത്യത്തിൽ മരിച്ചതാണ്. അല്ലേ?"

വാതിൽ തുറക്കാൻ വന്നിരുന്ന മുദ്ദയ്യൻ കല്ലുപോലെ നിൽക്കുകയാണ്. "ശരിയാണ്, കുഞ്ഞേ. അമ്മ നിശ്ചയമായും മരിച്ചിരിക്കുന്നു." മാദേവയ്യൻ പറഞ്ഞു.

വിശ്വൻ ഉറക്കെ കരയാൻ തുടങ്ങി. അവനെ കെട്ടിപ്പിടിച്ച് സമാധാനിപ്പിച്ചശേഷം മാദേവയ്യൻ പറഞ്ഞു: "നടക്കൂ, പോകാം."

അവൻ മിണ്ടാതെ അദ്ദേഹത്തിന്റെ പിന്നാലെ നടന്നു. കൂലിക്കാർ അദ്ദേഹത്തിന്റെ പാത്രങ്ങളും കമ്പിളി ത്തുണികളും നിറച്ച സഞ്ചി തല

യിലെടുത്ത് വെച്ച് മുമ്പിൽ നടന്നു. തന്റെ ശ്രുതിപ്പെട്ടിയും താളവും പിടിച്ച് അയ്യൻ നടന്നു. തീരെ മെലിഞ്ഞിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ പിന്നാലെ നടക്കുകയായിരുന്ന വിശ്വനെ ഗ്രാമത്തിലാരും തിരിച്ചറിഞ്ഞിരുന്നില്ല. എന്ത്? എന്ത്? എന്നൊക്കെ സകലരും ചോദിച്ചു. അദ്ദേഹം എല്ലാം എങ്ങനെ വിസ്തരിച്ച് പറയും?

കമ്പൻകുളത്തേക്കുള്ള വഴിയിലൂടെ നടന്ന് അവർക്ക് ബസ്സ് പോകുന്ന നിരത്തിലെത്തണം. കൂലിക്കാരൻ ചുമടെടുത്ത് വളരെ മുമ്പിൽ നടക്കുകയാണ്. അവനോടൊപ്പം നടക്കാനാവാത്തതുകൊണ്ട് അയ്യൻ പിന്നിലായി. അദ്ദേഹം കൈപിടിച്ചിരുന്നെങ്കിലും വിശ്വൻ അയ്യനെക്കാൾ കൂടുതൽ അന്തർമുഖനായതുപോലെ കാണപ്പെട്ടു. അവൻ തലതാഴ്ത്തി യാന്ത്രികമായ ചുവട് വെയ്ക്കുകയായിരുന്നു. അവർ ഗ്രാമം വിട്ട് ഒരു നാഴിക നടന്നിരിക്കും. വഴിവക്കിൽ ഒരു മരച്ചുവട്ടിൽ മുത്താറിപ്പൊതി തലയ്ക്ക് വെച്ച് ചെന്നിഗരായൻ ഇരിക്കുന്നു. വായിൽ പുകയില രസമാണ്. എങ്കിലും മലർന്ന് കിടന്ന് രസം ചോർന്ന് പോകാതിരിക്കാൻ ചുണ്ടുകൾ കൂട്ടിപ്പിടിച്ചിരിക്കുന്നു. അദ്ദേഹത്തെ മാദേവയ്യനും കണ്ടു. അവരുടെ കാലടി ശബ്ദം കേട്ട് തലപൊക്കി നോക്കിയ അദ്ദേഹം എഴുന്നേറ്റിരുന്നു. അയ്യൻ സ്വയം അദ്ദേഹത്തോട് സംസാരിക്കാൻ പോയില്ല. അടുത്ത് തന്നെ ഉണ്ടായിരുന്ന ചിറയുടെ പിന്നിൽ ഗംഗമ്മ മൂത്രശങ്കയ്ക്ക് പോയിരിക്കണം. അവർ കണ്ടാൽ ഒരു പക്ഷേ ചോദിക്കും. “എന്റെ പേരക്കിടാവിനെ എവിടേക്കാ കൊണ്ടുപോകുന്നത്?”

അയ്യൻ ’ധൃതിയിൽ കാലുകൾ നീട്ടിവെച്ചു. ചെന്നിഗരായരുടെ വായ നിറയെ മുറു ൦ൻ രസമായിരുന്നതു കാരണം അദ്ദേഹത്തിന് മിണ്ടാനൊത്തില്ല.

“നമ്മുടെ അച്ഛനല്ലേ?” വിശ്വൻ പെട്ടെന്ന് ചോദിച്ചു. ചെന്നിഗരായർക്ക് മകനെ പരിചയം കിട്ടി. എന്തോ സംസാരിക്കാനായി അദ്ദേഹം ആഗ്രഹിച്ചു. എന്നാൽ ഇപ്പോൾ വായിലിട്ട പുകയിലക്കഷണം തുപ്പിക്കളഞ്ഞാൽ വേറെയെടുക്കാൻ ഒരു കഷണവും അടുത്തില്ല. എന്തു ചെയ്യണമെന്ന് ആലോചിക്കുന്നതിനിടയ്ക്ക് അവർ രണ്ടുപേരും പത്ത് നാല്പത് ചുവട് വെച്ച് കഴിഞ്ഞിരുന്നു.

“കുഞ്ഞേ, അങ്ങോട്ട് നോക്കണ്ട. മിണ്ടാതെ നടക്കൂ.” മാദേവയ്യൻ പറഞ്ഞു.

വായിൽ മുറുക്കാനിട്ടാൽ അതിന്റെ രസം തുപ്പുന്ന പതിവ് ചെന്നിഗരായർക്ക് പണ്ടേയില്ല. അതുകൊണ്ട് സംസാരിക്കാനും സാധിക്കില്ല. ഊര് ചുറ്റുന്ന സന്യാസി കണ്ടിട്ടും സംസാരിക്കാതെ പോയല്ലോ. അയാളെ ഇനി ഒരിക്കൽ കാണട്ടെ. ശരിക്ക് പറഞ്ഞു വിടണം. ചെന്നിഗരായൻ ചിന്തിച്ചുറച്ചു. മുമ്പിലുള്ള കുന്നിറങ്ങിപ്പോയതുകൊണ്ട് അപ്പോഴത്തേക്കും അവർ കണ്ണിൽ നിന്നും മറഞ്ഞ് കഴിഞ്ഞിരുന്നു.

